# ശ്രീമദദ്ധ്യാത്മരാമായണം.

## മലയാള വ്യാഖ്യാന സഹിതം.

### യുദ്ധകാണ്ഡവും ഉത്തരകാണ്ഡവുംകൂടി.




വ്യാഖ്യാതാവ്,

കൊല്ലങ്കോട്ട് പി. ഗോപാലൻനായർ.





1936 ഏപ്രിൽ.

പ്രസാധകൻ:—

ഏ. വി. കുട്ടികൃഷ്ണമേനോൻ,

എം. എ., ബി. എൽ., എൽ. ടി.,

സാമൂതിരികോളേജ് പ്രിൻസിപ്പാൾ.

7 മുതൽ 11 വരെ പുസ്തകങ്ങളിലെ

# വിഷയസൂചിക.

## യുദ്ധകാണ്ഡം (അഥവാ ലങ്കാകാണ്ഡം)

### ഒന്നാം സർഗം.



### രണ്ടാം സർഗം.

പതിനൊന്നാം സൎഗം.

## പന്ത്രണ്ടാം സർഗം.

## പതിനഞ്ചാം സൎഗ്ഗം.

എട്ടാം സർഗം

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

——:o:——

## ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം (ലങ്കാകാണ്ഡം).

## ഒന്നാംസർഗ്ഗം.

### ശ്രീമഹാദേവ ഉവാച.

1. യഥാവൽ ഭാഷിതം വാക്യം ശ്രുത്വാ രാമോ ഹനൂമതഃ
ഉവാചാനന്തരം വാക്യം ഹർഷേണ മഹതാവൃതഃ.

യഥാവത്=യഥാൎത്ഥമായിട്ട്, ഭാഷിതം=ഭാഷിക്കപ്പെട്ട-പറയപ്പെട്ട, ഹനൂമതഃ=ഹനുമാന്റെ, വാക്യം=വാക്യത്തെ-വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്-കേട്ടിട്ട്, മഹതാ=മഹത്തായ-ഉൽകൃഷ്ടമായ, ഹർഷേണ=ഹർഷത്താൽ-സന്തോഷത്താൽ, ആവൃതഃ=ആവരിക്കപ്പെട്ട-വ്യാപിക്കപ്പെട്ട, രാമഃ=രാമൻ, അനന്തരം=അതിൽപ്പിന്നെ, വാക്യം=വാക്യത്തെ, ഉവാച=വചിച്ചു-പറഞ്ഞു.

ശ്രീമഹാദേവനരുളിച്ചെയ്തു.

ലങ്കയിൽ പ്രവേശിച്ച് നടത്തിയ പരാക്രമസൂചകപ്രവൃത്തികളെ പരമാൎത്ഥമായി പറഞ്ഞ ഹനുമാന്റെ വാക്കുകേട്ടപ്പോൾ ശ്രീരാമചന്ദ്രഹൃദയത്തിൽ പരമസന്തോഷം നിറഞ്ഞു. ഹനുമാന്റെ കൎമ്മകുശലതയും, സീതയുടെ വൃത്താന്തവും അറിഞ്ഞതാണ് രാമസന്തോഷകാരണം. സന്തുഷ്ടനായ രാമനതിൽപ്പിന്നെയിങ്ങിനെപറഞ്ഞു.

2. കാൎയ്യം കൃതം ഹനുമതാ ദേവൈരപി സുദുഷ്കരം
മനസാപി യദന്യേന സ്മൎത്തും ശക്യം ന ഭൂതലേ.

ദേവൈഃ അപി=ദേവന്മാരാലും, സുദുഷ്കരം=പ്രയാസപ്പെട്ടാലും ചെയ്വാൻ സാധിക്കാത്തതായ, കാൎയ്യം=പ്രവൃത്തി, ഹനുമതാ=ഹനുമാനാൽ, കൃതം=ചെയ്യപ്പെട്ടു, യത്=യാതൊന്ന്, ഭൂതലേ=ഭൂതലത്തിൽ, അന്യേന=അന്യനാൽ, മനസാ=മനസ്സുകൊണ്ട്, സ്മൎത്തും അപി=സ്മരിപ്പാൻ പോലും, ന ശക്യം=കഴിയുന്നതല്ല.

ദേവന്മാൎക്കുകൂടെ എത്രതന്നെ പരിശ്രമിച്ചാലും ചെയ്വാൻ കഴിയാത്ത പ്രവൃത്തിയെ ഹനുമാൻ ചെയ്തിരിക്കുന്നു. ഹനുമാൻ നടത്തിയതാ

യ ആ കാര്യം അന്യന്ന മനസ്സുകൊണ്ട് വിചാരിപ്പാൻപോലും കഴികയില്ല. അതുകൊണ്ട് ഹനുമാന്ന് തുല്യനായ മഹാവീരൻ ലോകത്തിലില്ലെന്നഭിപ്രായം. മഹൽകാര്യത്തെ അഭിനന്ദിക്കുന്നതാണ് മഹാമനസ്കതയുടെ ലക്ഷണമെന്ന് രാമൻ സ്പഷ്ടമാക്കിയിരിക്കുന്നു.

3. ശതയോജനവിസ്തീർണ്ണം ലംഘയേത് കഃ പയോനിധിം
ലങ്കാംച രാക്ഷസൈർഗുപ്താം കോവാ ധർഷയിതും ക്ഷമഃ

ശതയോജനവിസ്തീർണ്ണം=നൂറുയോജന വിസ്താരമുള്ള, പയോനിധിം=സമുദ്രത്തെ, കഃ=ഏതൊരുവൻ, ലംഘയേത്=ലംഘിക്കും-ചാടിക്കടക്കും, രാക്ഷസൈഃ=രാക്ഷസന്മാരാൽ, ഗുപ്താം=ഗോപനംചെയ്യപ്പെട്ടുന്ന-രക്ഷിക്കപ്പെടുന്ന, ലങ്കാം=ലങ്കയെ, ധർഷയിതും=ധർഷിക്കുവാൻ-തകക്കുവാൻ, കഃ=ഏതൊരുവൻ, ക്ഷമഃ=സമർത്ഥൻ.

ഹനുമാൻ മഹാവീരനാണെന്നു സൂചിപ്പിച്ചതിനെ പ്രതിപാദിക്കുന്നു.—നൂറുയോജന—നാനൂറു നാഴിക- നീണ്ടുകിടക്കുന്ന സമുദ്രത്തെ, ഹനുമാനല്ലാതെ മറേറതൊരുവന്ന് ചാടിക്കടക്കുവാൻ കഴിയും. മഹാപരാക്രമികളായ രാക്ഷസന്മാർ നാലുഭാഗത്തും കാത്തുരക്ഷിക്കുന്ന ലങ്കയെത്തകൎത്തുകളയുവാൻ സാമർത്ഥ്യമുള്ളവൻ ആരുണ്ട്?

4. ഭൃത്യകാര്യം ഹനുമതാ കൃതം സർവമശേഷതഃ
സുഗ്രീവസ്യേദൃശോ ലോകേ നഭൂതോ ന ഭവിഷ്യതി

സുഗ്രീവസ്യ=സുഗ്രീവന്റെ, ഭൃത്യകാര്യം=ഭൃത്യപ്രവൃത്തി, സർവം=മുഴുവനും, അശേഷതഃ=ഊനം വരാത്തവിധത്തിൽ, ഹനുമതാ=ഹനുമാനാൽ, കൃതം=ചെയ്യപ്പെട്ടു, ഈദൃശഃ=ഇപ്രകാരമുള്ളവൻ, ലോകേ=ലോകത്തിൽ, ന ഭൂതഃ=ഭവിച്ചിട്ടില്ല. ന ഭവിഷ്യതി=ഭവിക്കയില്ല.

സുഗ്രീവന്റെ ഭൃത്യനെന്ന നിലയിൽ ചെയ്യേണ്ടതായ കാര്യം മുഴുവനും, അല്പവും കുറവുവരുത്താതെ, ഹനുമാൻ ചെയ്തുകഴിഞ്ഞു. ഈ മാതിരി ഭൃത്യൻ ലോകത്തിൽ ഇതിന്നുമുമ്പേയുണ്ടായിട്ടില്ല, ഇനിമേൽ ഉണ്ടാകയുമില്ല. ഹനുമാന്ന് സദൃശനായിട്ട്, ഹനുമാൻ മാത്രമല്ലാതെ മററാരുമില്ലെന്നും, ഹനുമാനെ ഭൃത്യനായിട്ട് സിദ്ധിച്ചതു് സുഗ്രീവന്റെ മഹാഭാഗ്യമാണെന്നും, രാമവാക്യാഭിപ്രായം.

സ്വാമികാര്യത്തെ, സ്വന്തംകാര്യമെന്നു കരുതി സ്നേഹത്തോടും ശ്രദ്ധയോടും നിവൎത്തിക്കുന്നതാണ് ഉത്തമഭൃത്യലക്ഷണം. സഖ്യംചെയ്ത സമയത്തിൽ വാലിയെ വധിച്ച് സുഗ്രീവനെ കിഷ്കിന്ധയിൽ രാജാവാക്കി വാഴിക്കാമെന്നു ചെയ്ത പ്രതിജ്ഞയെ പരിപാലിച്ച രാമന്നു

സുഗ്രീവൻ ചെയ്യേണ്ടതായ സീതാന്വേഷണകാര്യം വേണ്ടവിധം സാധിച്ചതു് ഹനുമാനാകയാൽ, സുഗ്രീവന്നുള്ള ബഹുഭൃത്യന്മാരിൽ പ്രാധാന്യം ഹനുമാന്നാണെന്നു കാര്യകാരണസഹിതമുറപ്പിച്ചു. സ്വാമിയിൽ നിർവ്യാജസ്നേഹവും, അതിനെ അനുസരിച്ചു് പ്രവൃത്തിപ്പാനുള്ള പരാക്രമവും യോജിച്ചിരിക്കുന്ന ഭൃത്യന്മാർ ലോകത്തിൽ സുലഭമല്ല. അപ്രകാരമുള്ള ഭൃത്യന്മാരെ ഭാഗ്യവശാൽ സിദ്ധിച്ച രാജാക്കന്മാൎക്കു് സാധിപ്പാൻ കഴിയാത്ത കാര്യം ലോകത്തിലില്ല. ഹനുമാൻ നിമിത്തം, സുഗ്രീവന്റെ പ്രതിജ്ഞ സഫലയായെന്നുകൂടെ രാമൻ സൂചിപ്പിച്ചു.

5. അഹംച രഘുവംശശ്ച ലക്ഷ്മണശ്ച കപീശ്വരഃ
ജാനക്യാ ദൎശനേനാദ്യ രക്ഷിതാസ്മോ ഹനൂമതാ.

അഹം,ച=ഞാനും, രഘുവംശഃ ച=രഘുവംശവും, ലക്ഷ്മണഃ ച=ലക്ഷ്മണനും, കപീശ്വരഃ=വാനരരാജാവും, അദ്യ= ഇപ്പോൾ, ഹനൂമതാ=ഹനുമാനാൽ, ജാനക്യാഃ=ജാനകിയുടെ, ദൎശനേന=ദൎശനം നിമിത്തം, രക്ഷിതാഃ സ്മഃ=രക്ഷിക്കപ്പെട്ടവരായ്ഭവിച്ചു.

സീതയെക്കണ്ടുവന്ന ഹനുമാൻ, ഇപ്പോൾ എന്നെയും, രഘുവംശത്തെയും, ലക്ഷ്മണനെയും, സുഗ്രീവനെയും, രക്ഷിച്ചിരിക്കുന്നു.

സാരം കുറെക്കൂടെ സ്പഷ്ടമാക്കാം:—ശത്രുവിനാൽ അപഹരിക്കപ്പെട്ട ഭാൎയ്യയായ സീതയുടെ ശരിയായ വൃത്താന്തം അറിയുവാൻ സാധിക്കാതെവന്നാൽ, പത്നീപ്രണയത്തിന്നും രഘുവംശോൽപത്തിക്കും സമുചിതമല്ലാത്തതായിത്തീരുന്ന ജീവിതം ചിരകാലം എന്നിൽ നിലനില്ക്കുകയില്ല. എന്റെ ജീവിതം പെട്ടെന്നവസാനിക്കും. രാജ്യത്തിന്നവകാശിയായ പുത്രൻ എനിക്കിപ്പോളില്ലാതിരിക്കയാൽ, ഉചിതനായ രാജാവില്ലാത്തതുകൊണ്ടു് രഘുവംശവും നശിക്കും. ജ്യേഷ്ഠഭ്രാതാവായ എന്റെ അകാലമരണം നിമിത്തം ലക്ഷ്മണനും, അതറിയുന്ന ഭരതശത്രുഘ്നന്മാരും മരിക്കും. അങ്ങിനെയും രഘുവംശത്തിന്നു നിശ്ശേഷം നാശം സംഭവിക്കും. പ്രതിജ്ഞാപരിപാലനത്തിന്നശക്തനായ സുഗ്രീവനും പിന്നെ ജീവിച്ചിരിക്കയില്ല. അതുകൊണ്ടു്, ഇത്രത്തോളം ഭയങ്കരമായിവരാവുന്ന ആപത്തിൽനിന്നു് ഞങ്ങളെയെല്ലാം രക്ഷിച്ചിരിക്കുന്ന ഹനുമാൻ അത്യുത്തമഭൃത്യൻതന്നെ. ഏതൊരുവന്റെ ഏതൊരു പ്രവൃത്തി ബഹുജനത്തിന്നെന്നു മാത്രമല്ല, ലോകത്തിന്നൊട്ടാകെ ഹിതമായ്ഭവിക്കുന്നുവോ അവൻതന്നെ അത്യുൽകൃഷ്ടനായ പുരുഷൻ. അതുതന്നെ ഉത്തമകൎമ്മം എന്നുള്ള ധൎമ്മരഹസ്യത്തെ രാമൻ സൂചിപ്പിച്ചിരിക്കുന്നു.

അദ്ധ്യാത്മരാമായണകർത്താവ്, ഈ ഘട്ടത്തിൽ വാല്മീകിയുടെ അഭിപ്രായത്തെ സമ്പൂർണ്ണമായി സ്വീകരിച്ചിട്ടുണ്ടെങ്കിലും, വാല്മീകി കുറെക്കൂടെ സ്പഷ്ടമാക്കിയിരിക്കുന്നതിനെ താഴെ കാണിക്കാം:—

കൃതംഹനുമതാകൃത്യം സുമഹൽഭുവിവിശ്രുതം
മനസാപിയദന്യേന ദുഷ്കരംസ്യാൽധരാതലേ
നഹിതംസംപ്രപശ്യാമി യഃ പ്ലവേത മഹാർണവം
അന്യത്ര ഗരുഡാദ്വായോരന്യത്രചഹനൂമതഃ.

ഹനുമാൻ സമുദ്രം ചാടിക്കടന്നതിനെപ്പററി വാല്മീകി രാമനെക്കൊണ്ടു പറയിക്കുന്നതിങ്ങിനെയാണ്. ഗരുഡനും വായുവിനും ഹനുമാനുമല്ലാതെ മററാക്കും സമുദ്രം കടക്കുവാൻ സാധിക്കുന്നതല്ല. അതിനാൽ സമുദ്രലംഘനം നിമിത്തം ഹനുമാനു ലഭിച്ച കീർത്തി ലോകമുള്ള കാലത്തോളം നില നില്ക്കും.

ദേവദാനവയക്ഷാണാം പതഗോരഗരക്ഷസാം
അപ്രധൃഷ്യാപുരീസാഹി രാവണേനചപാലിതാ
ഗുപ്താദുർഗ്ഗാഗിരേർമൂദ്ധ്നി വീരേണൈകേനധിഷ്ഠിതാ
ഏവംവീര്യ്യബലോപേതോ നസമഃ സ്യാദ്ധനൂമതഃ.

ലങ്കാപുരിയെ ദേവദാനവാദികൾക്കുകൂടെ ആക്രമിപ്പാൻ സാധിക്കയില്ല. പാലകൻ ത്രിലോകകണ്ടകനായ രാവണൻ. നില്ക്കുന്നതു പർവതമൂർദ്ധാവിൽ. ചുററും സമുദ്രം. ഇത്രത്തോളം ദുർഗമായ പുരിയെ നിഷ്പ്രയാസം അതിക്രമിച്ച് നശിപ്പിച്ച ഹനുമാനു സദൃശനായ വീരൻ മറെറാരുവനില്ലെന്ന് ലങ്കാപുരിയെ ആക്രമിച്ചതിനെക്കുറിച്ച് രാമൻ പറയുന്നു.

ഭൃത്യകാര്യ്യംഹനുമതാ സുഗ്രീവസ്യകൃതംമഹത്
സുസംവിധായസ്വബലം സദൃശംവിക്രമസ്യച
യോഹിഭൃത്യോനിയുക്തഃ സൻഭർത്രാകർമണിദുഷ്കരേ
കുര്യ്യാത്തദനുരൂപംഹി തമാഹുഃ പുരുഷോത്തമം
യോഭൃത്യഃ പരമംകാര്യ്യം നകുര്യ്യാന്നൃപതേഃ പ്രിയം
സർവോദ്യുക്തഃ സമർത്ഥോഹി തമാഹുഃ പുരുഷാധമം.

തന്റെ ബലത്തെയും പരാക്രമത്തെയും വേണ്ടവിധം ഉപയോഗിച്ച ഹനുമാൻ സുഗ്രീവന്റെ ഭൃത്യനെന്ന നിലയിൽ മഹൽകാര്യ്യം സാധിച്ചിരിക്കുന്നുവെന്നു മാത്രം പറഞ്ഞവസാനിപ്പിക്കാതെ ലോകത്തിൽ സാമാന്യേന ഉത്തമാധമഭൃത്യലക്ഷണത്തെക്കൂടെ വാല്മീകി രാ

മമ്മുഖേന വെളിപ്പെടുത്തുന്നു. ദുഷ്കരമായ കാര്യത്തിൽ സ്വാമിയാൽ ഏൎപ്പെടുത്തപ്പെട്ട ഏതൊരു ഭൃത്യൻ, അതിന്നനുരൂപമായി പ്രവൃത്തിക്കുന്നുവോ അവനെ ലോകത്തിൽ സൽപുരുഷനെന്ന് മഹാന്മാർ പറയുന്നു. യാതൊരു ഭൃത്യൻ രാജാവിന്റെ ഉൽകൃഷ്ടമായ കാര്യത്തെ തന്റെ ശക്തിയെ മുഴുവനും ഉപയോഗിച്ചുത്സാഹിച്ച് സാധിപ്പിക്കാതിരിക്കുന്നുവോ അവനെ ലോകത്തിൽ അധമനെന്നും പറയുന്നു. ഇത്രയും പറഞ്ഞതിൽനിന്ന്, ഉത്തമഭൃത്യധർമാനുഷ്ഠാനം മഹാപുരുഷലക്ഷണമാണെന്ന് വാല്മീകിയും വ്യാസരും, അഭിപ്രായപ്പെട്ടിരിക്കുന്നുവെന്ന് ധരിക്കാം.

6. സർവഥാ സുകൃതം കാര്യം ജാനക്യാഃ പരിമാർഗണം
സമുദ്രം മനസാ സ്മൃത്വാ സീദതീവ മനോമമ.

ജാനക്യാഃ=ജാനകിയുടെ, പരിമാർഗണം=അന്വേഷണരൂപമായ, കാര്യം=പ്രവൃത്തി, സർവഥാ=സർവവിധത്തിലും, സുകൃതം=സുഖമായനുഷ്ഠിക്കപ്പെട്ടു, സമുദ്രം=സമുദ്രത്തെ, മനസാ=മനസ്സുകൊണ്ട്, സ്മൃത്വാ=സ്മരിച്ചിട്ട്, മമ=എന്റെ, മനഃ=മനസ്സ്, സീദതി ഇവ=തളരുന്നതുപോലെയിരിക്കുന്നു.

സീതയെ അന്വേഷിച്ചറിയേണ്ടതായ മഹൽകാര്യം എല്ലാവിധത്തിലും സമുചിതനിലയിൽ ക്ലേശംകൂടാതെ ഹനുമാൻ സാധിച്ചുകഴിഞ്ഞു. മഹൽകർമ്മം നടത്തിയ ഭൃത്യനെ സന്മുഖമായിട്ടുതന്നെ സ്വാമി അഭിനന്ദിച്ചാനന്ദിപ്പിക്കേണ്ടതാണെന്നുള്ള രാജനീതിയെ പ്രവൃത്തിദ്വാരാ പ്രകാശിപ്പിച്ച രാമൻ പിന്നെ ചെയ്യേണ്ടതായ സമുദ്രസന്തരണത്തെക്കുറിച്ചാലോചിപ്പാൻ ഭാവിച്ചു പറയുന്നു:—സമുദ്രത്തെ മനസ്സുകൊണ്ടാലോചിക്കുമ്പോൾ തളൎച്ച എന്നെ ബാധിക്കുന്നതുപോലെ തോന്നുന്നു.

7. കഥം നക്രഝഷാകീർണ്ണം സമുദ്രം ശതയോജനം
ലംഘയിത്വാ രിപും ഹന്യാം കഥം ദ്രക്ഷ്യാമിജാനകീം.

നക്രഝഷാകീർണം=നക്രങ്ങളും(മുതലകൾ)ഝഷങ്ങളും (മത്സ്യങ്ങൾ) നിറഞ്ഞിരിക്കുന്നതും, ശതയോജനം=നൂറു യോജന പരപ്പുള്ളതുമായ, സമുദ്രം=സമുദ്രത്തെ, ലംഘയിത്വാ=ലംഘിച്ചിട്ട്-കടന്നിട്ട്, രിപും=രിപുവിനെ-ശത്രുവിനെ, കഥം ഹന്യാം=എങ്ങിനെ ഞാൻ ഹനിക്കും, ജാനകീം=ജാനകിയെ, കഥംദ്രക്ഷ്യാമി=എങ്ങിനെ ഞാൻ ദശിക്കും.

രാമന്റെ മനോവിചാരത്തെ സ്പഷ്ടമാക്കുന്നു;—മുതലകളും, തി

മിംഗലാദിമഹാമത്സ്യങ്ങളും നിറഞ്ഞിരിക്കുന്നതും, നൂറു യോജന വിസ്താരമുള്ളതുമായ സമുദ്രത്തെക്കടന്ന്, ശത്രുവായ രാവണനെ വധിപ്പാനും, സീതയെക്കാണ്മാനും, എങ്ങിനെ സാധിക്കും? ഈ രണ്ടു കാൎയ്യം സാധിക്കേണമെങ്കിൽ സമുദ്രം കടക്കുകതന്നെ വേണം. അതിന്നെന്തുപായമെന്നായിരുന്നു രാമന്നുണ്ടായ വിചാരം.

8. ശ്രുത്വാതുരാമവചനം സുഗ്രീവഃ പ്രാഹ രാഘവം
സമുദ്രം ലംഘയിഷ്യാമോ മഹാനക്രഝഷാകുലം.

രാമവചനം=രാമവചനത്തെ, ശ്രുത്വാ തു=കേട്ട ഉടനെ, സുഗ്രീവഃ=സുഗ്രീവൻ, രാഘവം=രാഘവനോട്, പ്രാഹ=പറഞ്ഞു, മഹാനക്രഝഷാകുലം=ഭയങ്കരങ്ങളായ നക്രങ്ങളും മത്സ്യങ്ങളും നിറഞ്ഞിരിക്കുന്ന, സമുദ്രം=സമുദ്രത്തെ, ലംഘയിഷ്യാമഃ=നമ്മൾക്കു ലംഘിക്കാം.

രാമൻ പറഞ്ഞതു കേട്ട സുഗ്രീവൻ പറഞ്ഞു:—പ്രാണികളെ അപായപ്പെടുത്തുവാൻ മതിയായ മുതലകളും മത്സ്യങ്ങളും നിറഞ്ഞിരിക്കുന്നുവെങ്കിലും സമുദ്രത്തെ അതിക്രമിക്കുവാൻ നമ്മൾക്കു സാധിക്കാതിരിക്കയില്ല.

9. ലങ്കാം ച വിധമിഷ്യാമോ ഹനിഷ്യാമോദ്യ രാവണം
ചിന്താം ത്യജരഘുശ്രേഷ്ഠ! ചിന്താകാൎയ്യവിനാശിനീ.

ലങ്കാം ച=ലങ്കയേയും, വിധമിഷ്യാമഃ=നമ്മൾ തകൎക്കും, അദ്യരാവണം=ഇപ്പോൾ രാവണനെ, ഹനിഷ്യാമഃ=നമ്മൾ ഹനിക്കും, രഘുശ്രേഷ്ഠ!=ഹേ രഘുപതേ! ചിന്താം=ചിന്തയെ, ത്യജ=ത്യജിച്ചാലും, ചിന്താ=വിചാരം, കാൎയ്യവിനാശിനീ=കാൎയ്യത്തെ നശിപ്പിക്കുന്നതാകുന്നു.

ലങ്കയിൽ പ്രവേശിച്ചതിനെ നശിപ്പിക്കുവാനും ഇപ്പോൾത്തന്നെ രാവണനെ വധിപ്പാനും നമ്മൾക്കു സാധിക്കും. ഹേ രഘുപതേ! ഈ കാൎയ്യം എങ്ങിനെ സാധിക്കുമെന്നുള്ള വ്യാകുലതയെ വെടിഞ്ഞാലും. മനസ്സിന്റെ തളൎച്ച കാൎയ്യത്തെ നശിപ്പിക്കുന്നതാകുന്നു.

മഹൽകാൎയ്യം നേരിടുമ്പോൾ, സ്വാമിക്കധൈൎയ്യം തോന്നിയെന്നു വരാം. ഉടനെ അതു പരിഹരിച്ച് സ്വാമിയെ ഉത്സാഹയുക്തനാക്കുവാൻ പരിശ്രമിക്കേണ്ടതു് പ്രധാനമന്ത്രിയുടെ ധൎമ്മമാണെന്നുള്ള രാജനീതിരഹസ്യത്തെ സുഗ്രീവമുഖേന കവി സ്പഷ്ടമാക്കിയിരിക്കുന്നു.

വാല്മീകിയും ഇങ്ങിനെതന്നെ പറയുന്നുവെന്നു കാണിക്കുന്ന പദ്യങ്ങൾ:—

തദലംശോകമാലംബ്യ ക്രോധമാലംബ്യരാഘവ!
ഇമേസമൎത്ഥാഃ ശൂരാശ്ച സൎവേവൈഹരിയൂഥപാഃ

തൽപ്രിയാത്ഥം കൃതോത്സാഹാഃ പ്രവേഷ്ടുമപിപാവകം
ഏഷാംഹഷേണജാനാമി തക്ക്ശ്ചാപിദൃഢോമമ.

ഹേ രാമ! ദുഃഖവും ക്രോധവും ആശ്രയിച്ചിട്ട ഫലമില്ല. കാൎയ്യം സാധിപ്പിക്കുവാൻ സമത്ഥന്മാരും ശൂരന്മാരുമായ വാനരന്മാർ അങ്ങേക്കുവേണ്ടി തീയ്യിൽച്ചാടുവാൻ കൂടെ ഒരുക്കമുള്ളവരും അങ്ങയുടെ പ്രീതിക്കായെന്തുചെയ്യാനും ഉത്സാഹമുള്ളവരുമാകുന്നു. പ്രബലവും സമത്ഥവുമായ സൈന്യം സ്വാധീനത്തിലുള്ള സ്വാമിക്കു സാധിപ്പാൻ കഴിയാത്ത കാൎയ്യം യാതൊന്നുമില്ലെന്നാണ് വാല്മീകി സുഗ്രീവമുഖേന സ്പഷ്ടമാക്കിയിരിക്കുന്നത്. എങ്ങിനെ സാധിക്കുമെന്നുള്ള രാമശങ്കയെ, സൈന്യസഹായത്താൽ സാധിക്കാമെന്നുള്ള മറുപടി പറഞ്ഞ്, സുഗ്രീവൻ പരിഹരിച്ചിരിക്കുന്നു.

10. ഏതാൻ പശ്യ മഹാസത്വാൻ ശൂരാൻ വാനരപുംഗവാൻ
തൽ പ്രിയാത്ഥം സമുദ്യുക്താൻ പ്രവേഷ്ടുമപി പാവകം

തൽപ്രിയാത്ഥം=അങ്ങയുടെപ്രിയത്തിന്നായ്ക്കൊണ്ട്, പാവകം അപി=അഗ്നിയേയും, പ്രവേഷ്ടും=പ്രവേശിപ്പാൻ, സമുദ്യുക്താൻ=ഒരുങ്ങിയിരിക്കുന്നവരും, മഹാസത്വാൻ=മഹത്തായ ബലമുള്ളവരും, ശൂരാൻ=പ്രവത്തിപ്പാൻ സമത്ഥന്മാരുമായ, ഏതാൻ വാനരപുംഗവാൻ=ഈ വാനരശ്രേഷ്ഠന്മാരെ, പശ്യ=കണ്ടാലും.

അങ്ങയുടെ പ്രീതി സമ്പാദിപ്പാൻ തീയ്യിൽ ചാടുവാൻപോലുമൊരുങ്ങിയിരിക്കുന്നവരും, എന്തു കഷ്ടം നേരിട്ടാലും തളച്ചയിൽപ്പെടാതിരിക്കുവാൻ മതിയായ മനഃസ്ഥൈൎയ്യവും, അതിനെ അനുസരിച്ച് പ്രവൃത്തിപ്പാനുള്ള ദേഹബലവും പ്രവൃത്തിസാമത്ഥ്യവുമുള്ളവരുമായ ഈ വാനരശ്രേഷ്ഠന്മാരെ അങ്ങുന്നു നോക്കിയാലും. സ്വാമിസ്നേഹം, അന്തഃകരണബലം, പ്രവൃത്തിസാമത്ഥ്യം, അശ്രാന്തപരിശ്രമസ്വഭാവം, എന്നിവ തികഞ്ഞിരിക്കുന്ന ഈ വാനരസൈന്യം അങ്ങയുടെ അധീനത്തിലിരിക്കുമ്പോൾ എന്തിനായിട്ട് വ്യാകുലപ്പെടുന്നതെന്ന് സുഗ്രീവൻ രാമനെ സമാധാനിച്ചിരിക്കുന്നു. രാജസൈന്യത്തിലുള്ളവർ മേൽകാണിച്ച ഗുണം തികഞ്ഞവരായിരിക്കേണമെന്നുള്ള രാജധമ്മത്തെയും സാമാന്യരീതിയിൽ സൂചിപ്പിച്ചു.

11. സമുദ്രതരണേ ബുദ്ധിം കുരുഷ്വ പ്രഥമം തതഃ
ദൃഷ്ട്വാ ലങ്കാം ദശഗ്രീവോ ഹത ഇത്യേവമന്മഹേ

പ്രഥമം=ആദ്യം, സമുദ്രതരണേ=സമുദ്രത്തിന്റെ തരണത്തിൽ, ബുദ്ധിം

കുരുഷ്വ=ബുദ്ധിയെ ചെയ്താലും, ലങ്കാം=ലങ്കയെ, തതഃ=അതിൽപി ന്നെ ദൃഷ്ട്വാ=ദശിച്ചിട്ട്, ദശഗ്രീവഃ=രാവണൻ, ഹതഃ ഇതി ഏവ=ഹ നിക്കപ്പെട്ടുവെന്നുതന്നെ, മന്മഹെ=നമ്മൾ വിചാരിക്കണം.

ആദ്യമായിട്ട് സമുദ്രം കടക്കുവാൻ ഉപായമെന്താണെന്നാലോ ചിച്ചുറച്ചാലും. ലങ്കയെക്കണ്ടുകഴിഞ്ഞാൽ രാവണനെ വധിച്ചുകഴി ഞ്ഞുവെന്നുതന്നെ ആയിരിക്കണം നമ്മളുടെ വിചാരം.

വാല്മീകിവചനവും ഇതിനെ അനുസരിച്ചിരിക്കുന്നു.

"ദൃഷ്ട്വാതാം ഹി പുരീം ലങ്കാം ത്രികൂടശിഖരേസ്ഥിതാം
സമരേ ചഹതം ശത്രും ദശ്നാദവധാരയ
സേതുർബദ്ധഃ സമുദ്രേച ലങ്കാ ച വശമാഗതാ.

ത്രികൂടപവ്വതശിഖരത്തിലിരിക്കുന്ന ലങ്കാപുരിയെ കണ്ടുകഴിഞ്ഞാൽ, യുദ്ധത്തിൽ ശത്രുവിന്റെ വധവും കഴിഞ്ഞുവെന്നു നിശ്ചയിച്ചാലും. സ മുദ്രത്തിൽ സേതുബന്ധം സാധിച്ചാൽ ലങ്കാപുരി നമ്മളുടെ അധീന ത്തിലായ്ക്കഴിഞ്ഞു.

അസാദ്ധ്യമാണെന്ന വിചാരം മനസ്സിൽ കടന്നാൽ ആ കാര്യ ത്തിൽ വിജയമുണ്ടാവാൻ പ്രയാസം. അസാദ്ധ്യമായിട്ടൊന്നുമില്ലെന്നു ള്ള വിശ്വാസമാണ് വിജയത്തിന്റെ മൂലരഹസ്യമെന്നു സാരം.

12. നഹിപശ്യാമ്യഹം കംചിൽ ത്രിഷുലോകേഷു രാഘവ!
ഗൃഹീത ധനുഷോയസ്തേ തിഷ്ഠേദഭിമുഖോ രണേ.

രാഘവ!=ഹേ രഘുപതേ!, രണേ=രണത്തിൽ-യുദ്ധത്തിൽ, ഗൃഹീതധ നുഷഃ തേ=ഗ്രഹിച്ച ധനുസ്സോടുകൂടിയ അങ്ങയുടെ, അഭിമുഖഃ=എതൃ മുഖനായിട്ട്, യഃ തിഷ്ഠേത്=യാതൊരുവൻ നില്ക്കുമൊ, തം കംചിൽ= അപ്രകാരമുള്ള ഒരുവനെ, ത്രിഷുലോകേഷു=മൂന്നുലോകങ്ങളിൽ, അ ഹം=ഞാൻ, നഹി പശ്യാമി=കാണുന്നില്ല.

ഹേ രഘുപതേ! വില്ലെടുത്തു കയ്യിൽ പിടിച്ച് യുദ്ധത്തിലേപ്പെ ട്ടിരിക്കുന്ന നിന്തിരുവടിയുടെ നേരിട്ടു നില്പാൻ സമത്ഥനായ ഒരുവനെ മൂന്നുലോകത്തിലും ഞാൻ കാണുന്നില്ല.

ഈ ഘട്ടത്തിൽ വാല്മീകി പറഞ്ഞിരിക്കുന്ന പദ്യം ഇതുതന്നെയാ കുന്നു. "നഹി പശ്യാമി തം കഞ്ചിൽ ത്രിഷുലോകേഷു രാഘവ! ഗൃഹീത ധനുഷോയഃസ്തേ തിഷ്ഠേദഭിമുഖോരണേ" "പശ്യാമിതം" എന്നതിനെ "പശ്യാമ്യഹം" എന്നു മാത്രമെ അദ്ധ്യാത്മരാമായണത്തിൽ മാററം വ രുത്തീട്ടുള്ളു. ശത്രുജയത്തിന്ന് അങ്ങയുടെ ഏകമായ പരാക്രമംതന്നെ

മതി. ഇതരസഹായാപേക്ഷ അങ്ങക്കാവശ്യമില്ല. ആശ്രിതന്മാരായ ഞങ്ങൾക്കു ലോകത്തിൽ പേരും പെരുമയും ഉണ്ടാക്കിത്തീൎക്കുവാൻ വേണ്ടി മാത്രം ഭക്തവത്സലനായ നിന്തിരുവടി ഞങ്ങളെ സഹായികളായി സ്വീകരിച്ചിരിക്കുന്നുവെന്നു സുഗ്രീവവാക്യാഭിപ്രായം.

13. സൎവ്വഥാനോ ജയോ രാമ! ഭവിഷ്യതി നസംശയഃ
നിമിത്താനിച പശ്യാമി തഥാ ഭൂതാനി സൎവ്വശഃ

രാമ!=അല്ലയോ രാമ!, സൎവ്വഥാ=എല്ലാംകൊണ്ടും, നഃ=നമ്മൾക്കു്, ജയഃ=ജയം, ഭവിഷ്യതി=ഭവിക്കും, ന സംശയഃ=സംശയമില്ല, തഥാ ഭൂതാനി=അപ്രകാരമുള്ള, നിമിത്താനി ച=നിമിത്തങ്ങളും, സൎവ്വശഃ=സൎവ്വദിക്കിലും, പശ്യാമി=ഞാൻ കാണുന്നു.

സ്വാമിയായ നിന്തിരുവടിയുടെ അപാരമായ പരാക്രമം, സൈന്യസമ്പത്തി, മുതലായ സകല സംഗതികൾകൊണ്ടും നമ്മൾക്കു് ജയമുണ്ടാകും. സംശയിപ്പാനവകാശമില്ല. ജയസൂചകങ്ങളായ ശകുനങ്ങളേയും ഞാൻ സർവ്വ ദിക്കിലും കാണുന്നു.

14. സുഗ്രീവവചനം ശ്രുത്വാ ഭക്തിവീൎയ്യസമന്വിതം
അംഗീകൃത്യാബ്രവീദ്രാമോ ഹനുമന്തം പുരഃസ്ഥിതം

ഭക്തിവീൎയ്യസമന്വിതം=ഭക്തിയോടും വീൎയ്യത്തോടും ചേൎന്നിരിക്കുന്ന, സുഗ്രീവവചനം=സുഗ്രീവന്റെ വാക്യത്തെ, ശ്രുത്വാ ശ്രവിച്ചിട്ടു്, അംഗീകൃത്യ=അംഗീകരിച്ചിട്ടു്, രാമഃ=രാമൻ, പുരഃസ്ഥിതം ഹനുമന്തം=മുമ്പിൽ നിൽക്കുന്ന ഹനുമാനോടു്, അബ്രവീത്=പറഞ്ഞു.

പ്രേമാധിക്യത്തേയും, പരാക്രമപുഷ്ടിയേയും ഒരുപോലെ പ്രകാശിപ്പിക്കുന്ന സുഗ്രീവവചനത്തെക്കേട്ടു രാമനതിനെയംഗീകരിച്ചശേഷം മുൻഭാഗത്തുനില്ക്കുന്ന ഹനുമാനോടിപ്രകാരം പറഞ്ഞു.

സ്വാമിയിൽ പരിശുദ്ധപ്രേമവും അധൃഷ്യമായ പരാക്രമവും ഉള്ള മന്ത്രിയേ മാത്രമേ രാജാവു വിശ്വസിച്ചുകൂടു. ആ രണ്ടു ഗുണവും ഉള്ളതുകൊണ്ടാണു് ശ്രീരാമൻ സുഗ്രീവവാക്യത്തെയംഗീകരിച്ചതെന്നു സാരം.

15. യേനകേനപ്രകാരേണ ലംഘയാമോ മഹാൎണ്ണവം
ലങ്കാസ്വരൂപം മേബ്രൂഹി ദുഃസാദ്ധ്യം ദേവദാനവൈഃ.

യേനകേന പ്രകാരേണ=ഏതെങ്കിലും പ്രകാരത്താൽ, മഹാൎണ്ണവം=മഹത്തായ സമുദ്രത്തെ, ലംഘയാമഃ=നമ്മൾക്കു കടക്കാം, ദേവദാനവൈഃ=ദേവന്മാരാലും അസുരന്മാരാലും ദുഃസാദ്ധ്യം=സാധിപ്പാൻ കഴി

യാത്തതായ, ലങ്കാസ്വരൂപം=ലങ്കയുടെ സ്വരൂപത്തെ മേ=എന്നോട്, ബ്രൂഹി=പറഞ്ഞാലും.

മഹാവിസ്താരമുള്ളതും ഭയങ്കരപ്രാണികളുടെ വാസസ്ഥാനവുമായ സമുദ്രത്തെ നമ്മൾക്കു കടക്കാം. ദേവന്മാൎക്കും അസുരന്മാൎക്കും കൂടെ അതിക്രമിക്കുവാൻ കഴിയാത്തതായ ലങ്കയുടെ സ്വരൂപത്തെ, ഹേ ഹനുമൻ നീയെന്നോട് പറഞ്ഞാലും.

യേനകേനപ്രകാരേണ എന്ന വാക്യത്തെ, വാല്മീകി കുറെക്കൂടെ സ്പഷ്ടമാക്കീട്ടുണ്ട്:—

തരസാ സേതുബന്ധേന സാഗരോച്ഛോഷണേന ച
സൎവ്വഥാഹംസമൎത്ഥോസ്മി സാഗരസ്യാപിലംഘനേ

ബലത്താലോ, സേതുബന്ധിച്ചിട്ടോ, സമുദ്രജലത്തെ സ്വശക്തികൊണ്ട് വററിച്ചിട്ടോ, ഏതുവിധത്തിലെങ്കിലും സമുദ്രത്തെയതിക്രമിപ്പാൻ ഞാൻ ശക്തനാകുന്നുവെന്നു വാനരന്മാരോടു പറയുന്ന രാമൻ, തന്റെ അപ്രാകൃതവൈഭവത്തെ ഗൂഢോക്തികൊണ്ട് പ്രകാശിപ്പിച്ചതായിട്ട് വാല്മീകി കാണിച്ചിരിക്കുന്നു.

16. ജ്ഞാത്വാ തസ്യ പ്രതീകാരം കരിഷ്യാമി കപീശ്വര!
ശ്രുത്വാ രാമസ്യവചനം ഹനുമാൻ വിനയാന്വിതഃ
ഉവാച പ്രാംജലിൎദ്ദേവ! യഥാ ദൃഷ്ടം ബ്രവീമിതേ.

ജ്ഞാത്വാ=അറിഞ്ഞിട്ട്, കപീശ്വര!=ഹേ വാനരശ്രേഷ്ഠ! തസ്യ=അതിന്റെ, പ്രതീകാരം=നിവൃത്തിമാൎഗ്ഗത്തെ, കരിഷ്യാമി=ഞാൻ ചെയ്യുന്നേൻ, രാമസ്യ=രാമന്റെ, വചനം=വാക്യത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, വിനയാന്വിതഃ ഹനുമാൻ=വിനയത്തോടുകൂടിയ ഹനുമാൻ, പ്രാംജലിഃ=അംജലിയോടുകൂടിയവനായിട്ട്, ദേവ!=സ്വാമിൻ, യഥാദൃഷ്ടം=കണ്ടതിനെ അതിക്രമിക്കാതെ, തേ=അങ്ങയോട്, ബ്രവീമി=ഞാൻ പറയുന്നേൻ.

ഹേ വാനരശ്രേഷ്ഠ! ലങ്കാസ്വരൂപമറിഞ്ഞശേഷം അതിന്നുള്ളിൽ പ്രവേശിപ്പാനുള്ള മാൎഗ്ഗത്തെ ഞാൻ നിശ്ചയിക്കാം. രാമൻ പറഞ്ഞതു കേട്ട ഹനുമാൻ വിനയത്തോടും അഞ്ജലിപുടങ്ങളോടുംകൂടെ "ഹേ സ്വാമിൻ! ഞാൻ കണ്ടതിനെയനുസരിച്ച് ലങ്കാസ്വരൂപത്തെ അങ്ങയോട് പറയാം. എന്നു രാമനോടു പറഞ്ഞു.

ശത്രുരാജാവിന്റെ രാജ്യത്തിൽ പ്രവേശിച്ച് യുദ്ധം ചെയ്വാൻ പുറപ്പെടുന്ന രാജാവ് ആ രാജ്യത്തിന്റെ കിടപ്പും, സ്ഥലവിശേഷവും,

സൈന്യബലവും, രക്ഷാവ്യവസ്ഥകളും അറിയേണ്ടതാവശ്യമാണെന്ന് കാണിച്ചിരിക്കുന്നു. രാജ്യസ്വഭാവം അറിവാനാഗ്രഹിക്കുന്ന രാമൻ ഹനുമാനോട് പറയുന്നതിനെ വാല്മീകി കാണിക്കുന്നത്.

ബലം ച പരിമാണം ച ദ്വാരദുൎഗ്ഗക്രിയാമപി
ഗുപ്തികൎമ്മ ച ലങ്കായാം രക്ഷസാം സാധനാനി ച.

ലങ്കയിലെ സൈന്യശക്തി, രാജ്യത്തിന്റെ വലിപ്പം, പ്രവേശിപ്പാനുള്ള വഴികൾ, ആ വഴികളിൽക്കൂടെ ഇതരന്മാർ കടക്കാതിരിപ്പാൻ ചെയ്തിരിക്കുന്ന മുൻകരുതലുകൾ, രാജ്യത്തെ രക്ഷിപ്പാൻ നിശ്ചയിച്ചിരിക്കുന്ന വിധികൾ, രാക്ഷസന്മാരുപയോഗിക്കുന്ന ആയുധവിശേഷങ്ങൾ, എന്നീ സംഗതികളെ എന്നോട് നീ പറയേണം. എന്നൎത്ഥമുള്ള പദ്യംകൊണ്ടാകുന്നു.

മുൻകൂട്ടി രാജ്യത്തിൽ ചെന്ന് സൂക്ഷ്മവിവരം അറിഞ്ഞിരിക്കുന്ന വിശ്വസ്ഥനോടുതന്നെ ചോദിച്ചറിയേണം. എന്നു കാണിപ്പാനാണ് ഹനുമാനോടു ചോദിച്ചത്. സീതയെക്കണ്ട ഉടനെ ഹനുമാൻ മടങ്ങി വന്നിരുന്നുവെങ്കിൽ ഇപ്പോൾ രാമൻ ചെയ്ത ചോദ്യത്തിന്നുത്തരം പറവാൻ ഹനുമാന്ന് സാധിക്കുകയില്ല. ശത്രുരാജ്യത്തെക്കുറിച്ച് സ്വാമി ചെയ്യാവുന്ന ചോദ്യങ്ങൾക്കു മറുപടി പറയുവാൻകൂടെ ഞാൻ പ്രാപ്തനായ്വരേണമെന്ന് ഹനുമാൻ മുൻകൂട്ടിച്ചെയ്ത ആലോചനയുടെ ഫലം ഇവിടെ അനുഭവത്തിൽ വരുന്നു. ഇപ്രകാരമുള്ള ദീൎഘദൎശനമുള്ളവരേയാണ് രാജാവു ദൂതന്മാരാക്കേണ്ടതെന്നുകൂടെ സ്പഷ്ടമാക്കിയിരിക്കുന്നു.

17. ലങ്കാ ദിവ്യാ പുരീ ദേവ! ത്രികൂടശിഖരേസ്ഥിതാ
18. സ്വൎണ്ണപ്രാകാരസഹിതാ സ്വൎണ്ണാട്ടാലകസംയുതാ
പരിഖാഭിഃ പരിവൃതാ പൂൎണ്ണാഭിൎന്നിൎമ്മലോദകൈഃ.

ദേവ!=ഹേ സ്വാമിൻ! ത്രികൂടശിഖരേസ്ഥിതാ ലങ്കാപുരീ=ത്രികൂടപൎവ്വതാഗ്രത്തിലിരിക്കുന്ന ലങ്കാപുരി, ദിവ്യാ=ദിവ്യയാകുന്നു, സ്വൎണ്ണപ്രാകാരസഹിതാ=സ്വൎണ്ണമതിലുകളോടുകൂടിയതും, സ്വൎണ്ണാട്ടാലകസംയുതാ=സ്വൎണ്ണംകൊണ്ടുള്ള അട്ടാലകങ്ങളോടുകൂടിയതും, നിൎമ്മലോദകൈഃ=ശുദ്ധജലങ്ങൾകൊണ്ട്, പൂൎണ്ണാഭിഃ പരിഖാഭിഃ=നിറഞ്ഞ കിടങ്ങുകളാൽ, പരിവൃതാ=ചുററപ്പെട്ടതുമാകുന്നു.

സ്വാമിൻ! ത്രികൂടശിഖരത്തിൽ നില്ക്കുന്ന ലങ്കാപുരിക്കുതുല്യമായ മറെറാരു പുരി ലോകത്തിലില്ലാത്തതിനാൽ അതു ദിവ്യയാണെന്നുതന്നെ പറയാം. പട്ടണം ചുററുമുള്ള മതിൽ സ്വൎണ്ണംകൊണ്ട് പണിചെ

യ്യപ്പെട്ടിരിക്കുന്നു. മാളികകളുടെ ഉപരിഭാഗം സ്വൎണ്ണമയം. ഇതുകൊണ്ടു് ലങ്കയിലെ ധനസമൃദ്ധിയെത്രയധികമാണെന്നു നിൎണ്ണയിപ്പാൻ സാദ്ധ്യമല്ലെന്നു് പുരീദൎശനമാത്രത്താൽ നിശ്ചയിക്കാവുന്നതാണെന്നു് ഹനുമാൻ സൂചിപ്പിച്ചു. ശുദ്ധജലം നിറഞ്ഞിരിക്കുന്ന കിടങ്ങുകൾ മതിലിന്നു ചുററുമുണ്ടാക്കപ്പെട്ടിരിക്കുന്നതിനാൽ പുരിക്കുള്ളിൽ പ്രവേശിപ്പാൻ എളുപ്പത്തിലാൎക്കും കഴിയുന്നതല്ല.

19. നാനോപവനശോഭാഢ്യാ ദിവ്യവാപീഭിരാവൃതാ
ഗൃഹൈൎവ്വിചിത്രശോഭാഢ്യൈൎമ്മണിസ്തംഭമയൈശ്ശുഭൈഃ.

നാനോപവനശോഭാഢ്യാ=നാനാവിധത്തിലുള്ള ഉപവനങ്ങളുടെ ശോഭകൊണ്ടു് ശ്രേഷ്ഠയും, ദിവ്യവാപീഭിഃ=ദിവ്യങ്ങളായ വാപികളാൽ, (കുളങ്ങൾ) ആവൃതാ=ചുററപ്പെട്ടതും, ശുഭൈഃ=ശോഭനങ്ങളും, മണിസ്തംഭമയൈഃ=രത്നസ്തംഭങ്ങളധികമുള്ളവയും, വിചിത്രശോഭാഢ്യൈഃ=നാനാവിധശോഭകളോടുകൂടിയവയുമായ ഗൃഹൈഃ=ഭവനങ്ങളോടുകൂടിയവയുമാകുന്നു.

നാനാമാതിരി ശോഭകളുള്ള പുഷ്പങ്ങൾകൊണ്ടു് കാഴ്ചക്കാരുടെ മനസ്സിനെ ആനന്ദിപ്പിക്കുന്ന പൂന്തോട്ടങ്ങൾ അവിടവിടെയുണ്ടു്. ബഹുവിധരത്നങ്ങൾ കടഞ്ഞുണ്ടാക്കിയ സ്തംഭങ്ങളിലാണു് ഭവനങ്ങൾ നിൎമ്മിക്കപ്പെട്ടിരിക്കുന്നതു്. ശോഭനങ്ങളായ ആ മാതിരി സ്തംഭങ്ങൾകൊണ്ടു് വിളങ്ങുന്ന ഗൃഹങ്ങൾ ലങ്കയിൽ എതുഭാഗത്തും കാണാം.

20. പശ്ചിമദ്വാരമാസാദ്യ ഗജവാഹാഃ സഹസ്രശഃ
ഉത്തരദ്വാരി തിഷ്ഠന്തി സാശ്വവാഹാഃ സപത്തയഃ.

പശ്ചിമദ്വാരം=പടിഞ്ഞാറേ ദ്വാരത്തെ, ആസാദ്യ=പ്രാപിച്ചിട്ടു്, ഗജവാഹാഃ=ആനപ്പടകളും, ഉത്തരദ്വാരി=വടക്കേ ദ്വാരത്തിൽ, സപത്തയഃ=പത്തികളോടുകൂടിയ, സാശ്വവാഹാഃ=അശ്വവാഹന്മാരും, സഹസ്രശഃ തിഷ്ഠന്തി=അനേകായിരം നില്ക്കുന്നു.

ഉപവനങ്ങൾകൊണ്ടു് ലങ്കയുടെ മനോഹരതയേയും സ്വൎണ്ണമതിലുകൾകൊണ്ടും രത്നമയ ഗൃഹങ്ങൾകൊണ്ടും ധനസമൃദ്ധിയേയും ശില്പനൈപുണ്യത്തേയും പ്രദൎശിപ്പിച്ച ഹനുമാൻ ലങ്കയിലെ രക്ഷാക്രമത്തേയും സേനയേയും കുറിച്ചു പറയുന്നു:— ലങ്കാപുരിയുടെ പടിഞ്ഞാറേദ്വാരത്തിൽ അനേകായിരം ആനപ്പടകളും, വടക്കേ ദ്വാരത്തിൽ കുതിരപ്പടകളും, കാലാൾപ്പടകളും നില്ക്കുന്നു.

21. തിഷ്ഠന്ത്യൎബ്ബുദസംഖ്യാകാഃ പ്രാച്യാമപിതഥൈവച
രക്ഷിണോ രാക്ഷസാവീരാഃ ദ്വാരം ദക്ഷിണമാശ്രിതാഃ.

തഥാ ഏവച=അപ്രകാരംതന്നെ, അർബുദസംഖ്യാകാഃ=അർബുദമെന്നു പറയപ്പെടുന്ന സംഖ്യയുള്ള, രക്ഷിണഃ=രക്ഷികളും, വീരാഃ=വീരന്മാരുമായ, രാക്ഷസാഃ=രാക്ഷസന്മാർ, പ്രാച്യാം അപി=പ്രാചിയിലും തിഷ്ഠന്തി=നില്ക്കുന്നു, ദക്ഷിണം ദ്വാരം=ദക്ഷിണ ദ്വാരത്തെ, ആശ്രിതാഃ=ആശ്രയിച്ചവരായിരിക്കുന്നു.

ശത്രുക്കളുടെ ആക്രമത്തെ എതൃത്തു് പുരിയെ രക്ഷിപ്പാൻ സമൎത്ഥന്മാരും വീരന്മാരുമായ അർബുദം രാക്ഷസന്മാർ ലങ്കയുടെ കിഴക്കെ ദ്വാരത്തിലും തെക്കേ ദ്വാരത്തിലും കാവൽ നിൎത്തപ്പെട്ടിരിക്കുന്നു.

22. മദ്ധ്യകക്ഷ്യേപ്യസംഖ്യാതാഃ ഗജാശ്വരഥപത്തയഃ.
രക്ഷന്തിചസദാലങ്കാം നാനാസ്ത്രകുശലാഃ പ്രഭോ!

പ്രഭോ!=ഹേ പ്രഭുവായുള്ളോവേ! മദ്ധ്യകക്ഷ്യേ അപി=മദ്ധ്യകക്ഷ്യത്തിലും, അസംഖ്യാതാഃ=സംഖ്യയെ അതിക്രമിച്ചിരിക്കുന്ന, ഗജാശ്വ രഥ പത്തയഃ=ആന, കുതിര, തേർ, കാലാൾപ്പടകൾ, നാനാസ്ത്രകുശലാഃ=ബഹുവിധാസ്ത്രങ്ങളിൽ കുശലന്മാർ, സദാ=എപ്പോഴും, ലങ്കാം രക്ഷന്തി ച=ലങ്കയെ രക്ഷിക്കയും ചെയ്യുന്നു.

ഹേ പ്രഭോ! നാലുഭാഗത്തിൽ മാത്രമല്ല ലങ്കയുടെ മദ്ധ്യഭാഗത്തിലും, നാനാമാതിരി ആയുധങ്ങളെക്കൊണ്ടു യുദ്ധംചെയ്യുവാൻ സമൎത്ഥന്മാരും, എണ്ണിത്തീൎക്കുവാൻ സാധിക്കാത്തവിധം അത്യധികമുള്ളവരുമായ ആന, കുതിര, തേർ, കാലാൾപ്പടകൾ, നിന്നു്, സദാ ലങ്കയെ സംരക്ഷിക്കുന്നു.

23. സംക്രമൈൎവ്വിവിധൈൎല്ലങ്കാ ശതഘ്നീഭിശ്ചസംയുതാ
ഏവംസ്ഥിതേപിദേവേശ ശൃണുമേ തത്രചേഷ്ടിതം.

വിവിധൈഃ=ബഹുപ്രകാരത്തിലുള്ള, സംക്രമൈഃ=നിരോധിക്കപ്പെട്ട മാൎഗ്ഗങ്ങളാലും, ശതഘ്നീഭിഃ ച=യന്ത്രത്തോക്കുകളാലും, സംയുതാ=കൂടിയിരിക്കുന്ന, ലങ്കാ=ലങ്കാപുരി. ഏവം സ്ഥിതേ അപി=ഇപ്രകാരമിരിക്കുന്നുവെങ്കിലും, ദേവേശ!=ഹേ ദേവശ്രേഷ്ഠ!, തത്ര=അവിടെ, മേ ചേഷ്ടിതം=എന്റെ പ്രവൃത്തിയെ, ശൃണു=ശ്രവിച്ചാലും.

എല്ലാപേൎക്കും കടക്കുവാൻ പാടില്ലാത്ത വിധത്തിൽ തടസ്ഥപ്പെടുത്തിവെച്ചിരിക്കുന്ന വിവിധമാൎഗ്ഗങ്ങൾ ലങ്കയിലുണ്ടു്. ഒരേ വെടിക്കു നൂറുപേരെ വധിപ്പാൻ കഴിവുള്ള യന്ത്രത്തോക്കുകളും വഴിയിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇത്രയൊക്കെ സുരക്ഷിതമാണെങ്കിലും ഹേ ദേവശ്രേഷ്ഠ! ഞാനവിടെചെയ്തതിനെ പറയാം, കേട്ടാലും.

24. ദശാനനബലൌഘസ്യ ചതുൎത്ഥാംശോ മയാ ഹതഃ.
ദഗ്ദ്ധാലങ്കാപുരീ സ്വൎണ്ണപ്രാസാദോ ധൎഷിതോ മയാ.

ദശാനനബലൌഘസ്യ=രാവണന്റെ സൈന്യസമൂഹത്തിന്റെ, ചതുൎത്ഥാംശഃ=കാൽഭാഗം, മയാ=എന്നാൽ, ഹതഃ=ഹനിക്കപ്പെട്ടു, ലങ്കാപുരീ=ലങ്കാപട്ടണം, ദഗ്ദ്ധാ=ദഹിപ്പിക്കപ്പെട്ടു, സ്വൎണ്ണപ്രാസാദഃ=കനകഗോപുരം, മയാ ധൎഷിതഃ=എന്നാൽ നശിപ്പിക്കപ്പെട്ടു.

രാവണന്റെ സൈന്യസമൂഹത്തിലെ, നാലിലൊരുഭാഗത്തെ ഞാൻ വധിച്ചു. ലങ്കാപുരിയെത്തന്നെ ഭസ്മമാക്കി. സ്വൎണ്ണംകൊണ്ടു കെട്ടിപ്പൊങ്ങിച്ചിരുന്ന അതിശ്രേഷ്ഠമായ ഗോപുരത്തെ അടിച്ചുപൊളിച്ചു തകൎത്തുകളഞ്ഞു.

25. ശതഘ്ന്യഃ സംക്രമാശ്ചൈവ നാശിതാമേ രഘൂത്തമ!
ദേവത്വദ്ദൎശനാദേവ ലങ്കാ ഭസ്മീകൃതാ ഭവേത്.

ശതഘ്ന്യഃ=യന്ത്രത്തോക്കുകളും, സംക്രമാഃ ച=രക്ഷിക്കപ്പെട്ട മാൎഗ്ഗങ്ങളും, രഘൂത്തമ!=ഹേ രഘുശ്രേഷ്ഠ!, മേ=എന്നാൽ, നാശിതാഃ=നശിപ്പിക്കപ്പെട്ടു, ദേവ!=ഹേ സ്വാമിൻ, ത്വദ്ദൎശനാത് ഏവ=അങ്ങയുടെ ദൎശനത്താൽത്തന്നെ, ലങ്കാ=ലങ്ക, ഭസ്മീകൃതാ ഭവേത്=ഭസ്മമാക്കപ്പെട്ടും.

നൂറുപേരെ ഏകകാലത്തിൽ വധിക്കുന്ന ആയുധവിശേഷങ്ങളേയും എല്ലാവൎക്കും പ്രവേശം അനുവദിക്കപ്പെടാതെ, പ്രത്യേകം സംരക്ഷിക്കപ്പെട്ടിരുന്ന മാൎഗ്ഗങ്ങളേയും ഞാൻ നശിപ്പിച്ചു. അല്ലയോ ദേവ! നിന്തിരുവടിയുടെ നോട്ടത്താൽത്തന്നെ ലങ്കാപുരി ഭസ്മമായ്ഭവിക്കും.

നിസ്സാരനായ ഞാൻ ഇത്രയും സാധിച്ചിരിക്കേ അസാധാരണ മഹിമയുള്ള നിന്തിരുവടിക്ക് ലങ്കാപുരിയെന്തുമാത്രം? ആയാസം ലേശവും കൂടാതെ ലങ്കയെ ഭസ്മമാക്കുവാൻ നിന്തിരുവടിക്കു സാധിക്കുമെന്നഭിപ്രായം.

രാവണസൈന്യത്തിന്റെ കാൽഭാഗം ഹനുമാൻ നശിപ്പിച്ചുവെന്ന് വാല്മീകി പറഞ്ഞുകാണുന്നില്ല. അദ്ദേഹം ഇങ്ങിനെ പറയുന്നു:—

"തേമയാസംക്രമാഭഗ്നാഃ പരിഖാശ്ചൈവ പൂരിതാഃ
ദഗ്ദ്ധാ ചനഗരീസൎവ്വാ പ്രാകാരാശ്ചൈവദാരിതാഃ"

നിരോധിക്കപ്പെട്ടവഴികളെ ഞാൻ തകൎത്തു, കിടങ്ങുകളെ തൂൎത്തു, ലങ്കാനഗരിയെ ദഹിപ്പിച്ചു. മതിലുകളെഇടിച്ചുപൊളിച്ചു.

26. പ്രസ്ഥാനം കുരു ദേവേശ! ഗച്ഛാമോ ലവണാംബുധേഃ
തീരംസഹമഹാവീരൈഃ വാനരൌഘൈഃ സമന്തതഃ

ദേവേശ!=ഹേ ദേവന്മാരുടെയും ഈശ്വര!, പ്രസ്ഥാനം കുരു=പുറപ്പെട്ടാലും, മഹാവീൎയ്യൈഃ=അതിപരാക്രമികളായ, വാനരൌഘൈഃ സഹ=വാനരസമൂഹങ്ങളോടുകൂടെ, ലവണാംബുധേഃ തീരം=ലവണസമുദ്രത്തിന്റെ തീരത്തെ, സമന്തതഃ ഗച്ഛാമഃ=നാലുഭാഗത്തും നമ്മൾക്ക് ഗമിക്കാം.

ഹേ ദേവന്മാരെയും ശാസിക്കുന്ന മഹാദേവ! നിന്തിരുവടി പുറപ്പെട്ടാലും. മഹാ പരാക്രമികളായ വാനരസമൂഹങ്ങളോടുകൂടെ ലവണസമുദ്രത്തിന്റെ കരയിൽ നാലുഭാഗത്തും നമ്മൾക്കു പ്രവേശിക്കാം.

തന്റെയും വാനരസമൂഹങ്ങളുടേയും യുദ്ധോത്സാഹത്തെ ഹനുമാൻ രാമസ്വാമിയെയിപ്രകാരമറിയിച്ചു.

27. ശ്രുത്വാ ഹനൂമതോവാക്യ മുവാച രഘുനന്ദനഃ.
സുഗ്രീവ! സൈനികാൻ സൎവ്വാൻ പ്രസ്ഥാനായാഭിനോദയ

ഹനൂമതഃ=ഹനുമാന്റെ, വാക്യം=വാക്യത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, രഘുനന്ദനഃ=രാമൻ, ഉവാച=പറഞ്ഞു, സുഗ്രീവ!=അല്ലയോ സുഗ്രീവ!, സൎവ്വാൻ സൈനികാൻ=സൈന്യത്തിലുള്ള സൎവ്വരേയും, പ്രസ്ഥാനായ=പുറപ്പെടുവാനായിക്കൊണ്ട്, അഭിനോദയ=പ്രേരിപ്പാലും.

ലങ്കാപുരിയുടെ സ്ഥിതിവിശേഷം, ധനസ്ഥിതി, രക്ഷാപരിപാടി, ദുൎഗ്ഗം, സൈന്യബലം, എന്നിവയെപ്പററി പറഞ്ഞ ഹനുമാന്റെ വാക്കുകേട്ട രാമചന്ദ്രൻ "ഹേ സുഗ്രീവ! സൈന്യത്തിലുള്ള സകലരേയും പുറപ്പെടുവാൻ കല്പന കൊടുക്കുക" എന്നു പറഞ്ഞു.

28. ഇദാനീമേവ വിജയോ മുഹൂൎത്തഃപരിവൎത്തതേ
അസ്മിൻമുഹൂൎത്തേ ഗത്വാഹം ലങ്കാം രാക്ഷസസങ്കുലാം

29. സപ്രകാരാം സുദുൎദ്ധൎഷാം നാശയാമിസരാവണാം
ആനേഷ്യാമിചസീതാംമേ ദക്ഷിണാക്ഷിസ്ഫുരത്യധഃ

വിജയഃ മുഹൂൎത്തഃ=വിജയമെന്നു പറയപ്പെടുന്ന മുഹൂൎത്തം, ഇദാനീം ഏവ=ഇപ്പോൾതന്നെ, പരിവൎത്തതെ=തുടങ്ങിയിരിക്കുന്നു, അഹം=ഞാൻ, അസ്മിൻ മുഹൂൎത്തേ=ഈ മുഹൂൎത്തത്തിൽ, ഗത്വാ=ഗമിച്ചിട്ട്, രാക്ഷസസങ്കുലാം=രാക്ഷസന്മാർ തിങ്ങിയിരിക്കുന്നതും, സപ്രാകാരാം=മതിൽ ചുററുമുള്ളതും, സ രാവണാം=രാവണനോടുകൂടിയതുമായ, സുദുൎദ്ധൎഷാം ലങ്കാം=ആക്രമിപ്പാൻ കഴിയാത്ത ലങ്കയെ, നാശയാമി=നശിപ്പിക്കുന്നേൻ, സീതാം ആനേഷ്യാമിച=സീതയെ ആനയിക്കയും ചെയ്യുന്നേൻ, മേ ദക്ഷിണാക്ഷി=എന്റെ വലത്തേകണ്ണ്, അധഃസ്ഫുരതി=താഴത്ത് തുടിക്കുന്നു.

ഹേ സുഗ്രീവ! വിജയമെന്നുപേരായ മുഹൂർത്തം ഇപ്പോഠം ആരംഭിച്ചിരിക്കുന്നു. ഈ ശുഭാവസരത്തിൽ പുറപ്പെടുന്ന ഞാൻ, രാക്ഷസന്മാർ നിറഞ്ഞും, ഉന്നതമതിലുകളാൽ ചുററപ്പെട്ടും, രാവണനോടുകൂടിയുമിരിക്കുന്ന ലങ്ക അന്യന്മാരാൽ ആക്രമിക്കപ്പെടുവാൻ കഴിയാത്തതാണെങ്കിലും, നശിപ്പിച്ച് സീതയെക്കൊണ്ടുവരുന്നേൻ. വിജയസൂചകമായിട്ട് എന്റെ വലത്തേക്കണ്ണിന്റെ കീഴ്ഭാഗം തുടിക്കയും ചെയ്യുന്നു.

ശുഭനക്ഷത്രാദികഠം ഒത്തിരിക്കുന്ന ശുഭമുഹൂർത്തം നോക്കിട്ടുവേണം യുദ്ധാദിമഹൽകാര്യങ്ങളിലേപ്പെടുവാനെന്നുള്ള സദാചാരത്തെയും ശാസ്ത്രമര്യാദയേയും, അംഗീകരിക്കേണ്ടതാണെന്ന് രാമചന്ദ്രൻ ലോകത്തെ ധരിപ്പിക്കുന്നു.

വിജയ മുഹൂർത്തത്തിന്റെ സ്വരൂപത്തെക്കൂടി വാല്മീകി പറയുന്നുണ്ട്.

"അസ്മിൻമുഹൂർത്തേ സുഗ്രീവപ്രയാണമഭിരോചയേ
മുഹൂർത്തോ വിജയോയുക്തഃ പ്രാപ്തോമദ്ധ്യം ദിവാകരഃ
ഉത്തരാഫല്ഗുനീഹ്യദ്യ ശ്വസ്തുഹസ്തേനയോക്ഷ്യതേ
അഭിപ്രയാഹി സുഗ്രീവ! സർവ്വാനീകസമാവൃതഃ"

ഹേ സുഗ്രീവ! ഈ മുഹൂർത്തസമയത്തിൽ പുറപ്പെടുവാൻ ഞാനിഷ്ടപ്പെടുന്നു. വിജത്തിന്നുചിതമായ മുഹൂർത്തമാണിത്. സൂര്യൻ മദ്ധ്യാഹ്നം പ്രാപിച്ചിരിക്കുന്നു.

ഇന്നു നക്ഷത്രം ഉത്രം. നാളെ ഹസ്തത്തോടു ചേരുകയും ചെയ്യുന്നു. ഹേ സുഗ്രീവ! സർവ്വ സൈന്യങ്ങളോടുകൂടെ പുറപ്പെടുക.

നേത്രസ്ഫുരണത്തിൽ വാല്മീകിരാമായണത്തിൽ അല്പം വ്യത്യാസം കാണുന്നു.

"ഉപരിഷ്ടാദ്ധിനയനം സ്ഫുരമാണമിദം മമ
വിജയം സമനുപ്രാപ്തം ശംസതീവ മഹാമതേ!

'മഹാബുദ്ധിശാലിയായ സുഗ്രീവ! ഉപരിഭാഗത്ത് തുടിക്കുന്ന എന്റെ നേത്രം അരികത്തു വന്നിരിക്കുന്ന വിജയത്തെ വിളിച്ചുപറയുന്നതുപോലെയിരിക്കുന്നു. "എന്നർത്ഥമുള്ള ശ്ലോകത്തിൽ നേത്രത്തിന്റെ ഉപരിഭാഗം തുടിക്കുന്നുവെന്നു വാല്മീകിയും, "ദക്ഷിണാക്ഷിസ്ഫുരത്യധഃ" എന്ന വാക്യത്താൽ നേത്രത്തിന്റെ കീഴ്ഭാഗം തുടിക്കുന്നുവെന്നു വ്യാസരും പറഞ്ഞുകാണുന്നു. ദക്ഷിണനേത്രസ്ഫുരണം പുരുഷന്ന് ശുഭത്തെ സൂചിപ്പിക്കുന്നതാണെന്നുള്ളതിൽ അഭിപ്രായവ്യത്യാസമില്ല.

30. പ്രയാതു വാഹിനീസൎവ്വാ വാനരാണാം തരസ്വിനാം
രക്ഷന്തു യൂഥപാഃ സേനാമഗ്രേ പൃഷ്ഠേച പാൎശ്വയോഃ

തരസ്വിനാം=ബലശാലികളായ, വാനരാണാം=വാനരന്മാരുടെ, സൎവാ വാഹിനീ=സൎവ്വ സൈന്യവും, പ്രയാതു=പ്രയാണം ചെയ്യട്ടെ, സേനാം=സേനയെ, യൂഥപാഃ=സംഘപാലകന്മാർ, അഗ്രേ=മുമ്പിലും, പൃഷ്ഠേ=പിമ്പിലും, പാൎശ്വയോഃ ച=ഇരു ഭാഗങ്ങളിലും, രക്ഷന്തു=രക്ഷിക്കട്ടെ.

പ്രസിദ്ധ ബലവാന്മാരായ വാനരന്മാരുടെ സേനാസമൂഹം മുഴുവനും സഞ്ചരിക്കട്ടെ. സൈന്യത്തിന്റെ മുൻഭാഗത്തും, പിൻഭാഗത്തും, ഇരു പാൎശ്വങ്ങളിലും സേനാനായകന്മാർ കാവലായിട്ടും സഞ്ചരിക്കട്ടെ.

സേനാ സഞ്ചാരക്രമത്തെ ഉദ്ദേശിച്ച് വാല്മീകി കുറേക്കൂടെ വിവരം നമ്മൾക്ക തരുന്നതിനെ താഴെ കാണിക്കാം.

ഗയശ്ചഗിരിസങ്കാശോ ഗവയശ്ചമഹാബലഃ
ഗവാക്ഷശ്ചാഗ്രതോയാന്തു ഗവാംദൃപ്താ ഇവൎഷഭാഃ
യാതുവാനരവാഹിന്യാ വാനരൌഘപതിഃ കപിഃ
പാലയൻ ദക്ഷിണംപാൎശ്വമൃഷഭോവാനരൎഷഭഃ
ഗന്ധഹസ്തീവ ദുൎദ്ധൎഷസ്തരസ്വീഗന്ധമാദനഃ
യാതുവാനരവാഹിന്യാഃസവ്യം പാൎശ്വമവസ്ഥിതഃ
യാസ്യാമിബലമദ്ധ്യേഹം ബലൌഘമഭിപാലയൻ
അധിരുഹ്യഹനൂമന്തമൈരാവതമിവേശ്വരഃ
അംഗദം ചാധിരൂഢസ്സു ലക്ഷ്മണോനന്തരം മമ
സാൎവ്വഭൌമേണഭൂതേശോദ്രവിണാധിപതിൎയ്യഥാ
ജാംബവാംശ്ച സുഷേണശ്ച വേഗദൎശീ ചവാനരഃ
ഋക്ഷരാജോ മഹാത്മാച പൃഷ്ഠംരക്ഷന്തുനസ്ത്രയഃ

പൎവ്വതംപോലെ വമ്പിച്ച ശരീരമുള്ള ഗയനും, മഹാബലവാനായ ഗവയവനും, ഗവാക്ഷനും, പശുക്കളുടെ മുമ്പിൽ സംഘപാലകന്മാരായ കൂറ്റന്മാരെന്നപോലെ സൈന്യത്തിന്റെ മുമ്പിൽ സഞ്ചരിക്കട്ടെ. വാനരസംഘപാലകനും, വാനരാധിപതിയുമായ ഋഷഭൻ, വാനരസൈന്യത്തിന്റെ വലത്തുഭാഗത്തെ സംരക്ഷിച്ചുകൊണ്ട് സഞ്ചരിക്കട്ടെ. ഇതരഗജത്തിന്റെ മദജലഗന്ധം കേട്ടാൽ സഹിക്കാത്ത മദിച്ച ആനയെന്നപോലെ, ബലവാനായ ഗന്ധമാദനൻ സൈന്യത്തിന്റെ ഇടത്തുഭാഗത്തെകാത്തുരക്ഷിച്ചുംകൊണ്ട് സഞ്ചരിക്കട്ടെ. ഐരാവതത്തി

ന്റെ പുറത്തിരിക്കുന്ന ദേവേന്ദ്രനെന്നപോലെ ഹനുമാന്റെ തോളിലിരിക്കുന്ന ഞാൻ (രാമൻ) സൈന്യമദ്ധ്യത്തിൽ സൈന്യത്തെ എങ്ങും സംരക്ഷിച്ചുകൊണ്ടു സഞ്ചരിക്കാം. സാൎവ്വഭൌമനോടുകൂടെ സഞ്ചരിക്കുന്ന കുബേരനെന്നപോലെ അംഗദന്റെ തോളിലിരിക്കുന്ന ലക്ഷ്മണൻ എന്റെ പിന്നാലെ നടക്കട്ടെ. ജാംബവാൻ, ബലം പ്രദൎശിപ്പിക്കുന്ന സുഷേണൻ, മഹാത്മാവായ ഋക്ഷരാജൻ, ഇവർ മൂന്നുപേർ നമ്മളുടെ പിൻഭാഗത്തെ രക്ഷിക്കട്ടെ. ഇങ്ങിനെ, ഇന്നിന്നവർ, ഇന്നിന്ന ഭാഗത്തെ സംരക്ഷിച്ചു സഞ്ചരിക്കട്ടെയെന്നു രാമൻ കല്പിക്കുന്നതിനെ വാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു.

31. ഹനൂമന്തമഥാരുഹ്യ ഗച്ഛാമ്യഗ്രേംഗദംതതഃ
ആരുഹ്യലക്ഷ്മണോയാതു സുഗ്രീവ!ത്വം മയാസഹ.

ഹനൂമന്തം=ഹനുമാനെ, ആരുഹ്യ=ആരോഹണം ചെയ്തിട്ടു്, അഗ്രേ ഗച്ഛാമി=ഞാൻ മുമ്പിൽ ഗമിക്കുന്നേൻ, തതഃ=അനന്തരം, അംഗദം ആരുഹ്യ=അംഗദനെ ആരോഹണം ചെയ്തിട്ടു്, ലക്ഷ്മണഃ=ലക്ഷ്മണൻ, യാതു=യാനം ചെയ്യട്ടെ, സുഗ്രീവ!=അല്ലേയോ സുഗ്രീവ, ത്വം=നീ, മയാസഹ=എന്നോടുകൂടെ.

ഹനുമാന്റെ തോളിൽ കയറിയിരുന്നുകൊണ്ടു് ഞാൻ മുമ്പിൽ ഗമിക്കാം. പിന്നാലെ ലക്ഷ്മണൻ അംഗദന്റെ തോളിലിരുന്നുവരട്ടെ, ഹേ സുഗ്രീവ! നീയെന്നോടൊരുമിച്ചുതന്നെ സഞ്ചരിക്കേണം.

32. ഗയോ ഗവാക്ഷോ ഗവയോ മൈന്ദോ ദ്വിവിദ ഏവ ച.
നലോനീലഃ സുഷേണശ്ച ജാംബവാംശ്ചതഥാപരേ

33. സൎവ്വേഗച്ഛന്തു സൎവ്വത്രസേനായാഃ ശത്രുഘാതിനഃ
ഇത്യാജ്ഞാപ്യഹരീൻരാമഃ പ്രതസ്ഥേ സഹലക്ഷ്മണഃ.
സുഗ്രീവസഹിതോഹൎഷാൽ സേനാമദ്ധ്യഗതോവിഭുഃ

സേനായാഃ=സേനയുടെ, സൎവ്വത്ര=സൎവ്വഭാഗത്തും, ശത്രുഘാതിനഃ=ശത്രുക്കളെ സംഹരിക്കുന്ന, സൎവ്വേ=സൎവ്വരും, ഗച്ഛന്തു=ഗമിക്കട്ടെ, ഇതി=ഇപ്രകാരം, ഹരീൻ=വാനരന്മാരെ, ആജ്ഞാപ്യ=ആജ്ഞാപിച്ചിട്ടു്, സേനാമദ്ധ്യഗതഃ=സേനയുടെ മദ്ധ്യത്തെ പ്രാപിച്ചും, വിഭുഃ=എല്ലാററിനും സമൎത്ഥനായും, സഹലക്ഷ്മണഃ=ലക്ഷ്മണനോടുകൂടിയുമിരിക്കുന്ന, രാമഃ=രാമൻ, സുഗ്രീവസഹിതഃ=സുഗ്രീവനോടു ചേൎന്നവനായിട്ടു്, ഹൎഷാൽ പ്രതസ്ഥേ=സന്തോഷത്തോടുകൂടെ പ്രസ്ഥാനം ചെയ്തു.

ശത്രുക്കളെ സംഹരിപ്പാൻ സമൎത്ഥന്മാരായിരിക്കുന്ന ഗയൻ, ഗവാക്ഷൻ, ഗവയൻ, മൈന്ദൻ, ദ്വിവിദൻ, നലൻ, നീലൻ, സുഷേണൻ,

ജാംബവാൻ മുതലായ എല്ലാപേരും സേനയുടെ സൎവ്വഭാഗങ്ങളിലും സഞ്ചരിക്കട്ടെ. ഇപ്രകാരം വാനരന്മാരോട് കല്പിച്ചശേഷം, സൈന്യമദ്ധ്യത്തിൽ നില്ക്കുന്നവനും, സുഗ്രീവനോടും ലക്ഷ്മണനോടും കൂടിയവനും എല്ലാം നടത്തുവാൻ പ്രാപ്തനുമായ ശ്രീരാമചന്ദ്രൻ സന്തോഷത്തോടുകൂടെ പുറപ്പെട്ടു.

34. വാരണേന്ദ്രനിഭാഃ സൎവ്വേ വാനരാഃ കാമരൂപിണഃ
ക്ഷ്വേളന്തഃ പരിഗൎജ്ജന്തോ ജഗ്മുസ്തേ ദക്ഷിണാംദിശം

വാരണേന്ദ്രനിഭാഃ=ഐരാവതതുല്യന്മാരും, കാമരൂപിണഃ=ഇഷ്ടാനുസരണം ആകൃതിധരിപ്പാൻ കഴിവുള്ളവരുമായ, സൎവ്വേ വാനരാഃ=സർവവാനരന്മാരും, ക്ഷ്വേളന്തഃ=യുദ്ധസമ്പ്രദായഗതിവിശേഷങ്ങളെക്കാട്ടുന്നവരും, പരിഗൎജ്ജന്തഃ=ഉച്ചത്തിൽ ഗർജ്ജിക്കുന്നവരുമായിട്ട്, തേ=അവർ, ദക്ഷിണാം ദിശം=തെക്കേ ദിക്കിനെ, ജഗ്മുഃ=ഗമിച്ചു.

ഇന്ദ്രവാഹനമായ ഐരാവതമെന്നപോലെ വമ്പിച്ച ദേഹമുള്ളവരും, ഇഷ്ടംപോലെയുള്ള ആകൃതി ധരിപ്പാൻ കഴിവുള്ളവരുമായ എല്ലാ വാനരന്മാരും, യുദ്ധത്തിലുള്ള സഞ്ചാരക്രമത്തെ കാണിക്കുന്നവരും, ഉച്ചത്തിൽ അലറുന്നവരുമായിട്ട് തെക്കെ ദിക്കിനെ ലക്ഷ്യമാക്കി നടന്നു.

യുദ്ധത്തിലേപ്പെടുവാൻ ഭാവിക്കുന്ന സൈന്യങ്ങളോട് രാജാവ് നേരിട്ടുതന്നെ കല്പിക്കുമ്പോൾ അവൎക്കുത്സാഹമുണ്ടാകുന്നതാണെന്നുള്ളതിനെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

35. ഭക്ഷയന്തോയയുഃ സൎവ്വേഫലാനിചമധൂനിച
ബ്രുവന്തോ രാഘവസ്യാഗ്രേ ഹനിഷ്യാമോദ്യരാവണം
ഏവംതേ വാനരശ്രേഷ്ഠാ ഗച്ഛന്ത്യതുലവിക്രമാഃ

ഫലാനി=ഫലങ്ങളേയും, മധൂനി=മധുക്കളേയും, ഭക്ഷയന്തഃ=ഭക്ഷിക്കുന്നവരും, അദ്യരാവണം=ഇപ്പോൾ രാവണനെ, ഹനിഷ്യാമഃ=ഞങ്ങൾ ഹനിക്കും, ഇതി രാഘവസ്യ അഗ്രേ=എന്നു രാഘവന്റെ മുമ്പിൽ, ബ്രുവന്തഃ=പറയുന്നവരുമായിട്ട്, ഏവം=ഇപ്രകാരം, അതുലവിക്രമാഃ=തുല്യമില്ലാത്ത പരാക്രമത്തോടുകൂടിയ, വാനരശ്രേഷ്ഠാഃ=വാനരശ്രേഷ്ഠന്മാർ, ഗച്ഛന്തി=ഗമിക്കുന്നു.

ഫലങ്ങളെ ഭക്ഷിച്ചും, പലവിധമദ്യങ്ങളെ പാനം ചെയ്തും "ഇപ്പോൾതന്നെ ഞങ്ങൾ രാവണനെവധിക്കുന്നുണ്ടു." എന്ന് ശ്രീരാമചന്ദ്രന്റെ മുമ്പിൽ പറഞ്ഞുംകൊണ്ട് അപാരപരാക്രമശാലികളായ ആ വാനരശ്രേഷ്ഠന്മാർ സഞ്ചരിച്ചുംകൊണ്ടിരിക്കുന്നു.

36. ഹരിഭ്യാമുഹ്യമാനൌ തൌ ശുശുഭാതേ രഘൂത്തമൌ
നക്ഷത്രൈഃ സേവിതൌ യദ്വച്ചന്ദ്രസൂൎയ്യാവിവാംബരേ.

ഹരിഭ്യാം=രണ്ടുവാനരന്മാരാൽ, ഉഹ്യമാനൌ=വഹിക്കപ്പെടുന്ന, തൌ രഘൂത്തമൌ=ആ രഘുശ്രേഷ്ഠന്മാർ രണ്ടുപേർ, അംബരേ=ആകാശത്തിൽ, നക്ഷത്രൈഃ=നക്ഷത്രങ്ങളാൽ, സേവിതൌ=സേവിക്കപ്പെടുന്ന ചന്ദ്രസൂൎയ്യൌ യദ്വത് ഇവ=ചന്ദ്രസൂൎയ്യന്മാരെന്നപോലെ, ശുശുഭാതേ=ശോഭിച്ചു.

ഹനുമാനാൽ വഹിക്കപ്പെടുന്ന ശ്രീരാമനും, അംഗദനാൽ വഹിക്കപ്പെടുന്ന ലക്ഷ്മണനും, ചുറവും നില്ക്കുന്ന വാനരന്മാരുടെ നടുവിൽ, ആകാശത്തിൽ നക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ ചന്ദ്രസൂൎയ്യന്മാരെന്നപോലെ ശോഭിച്ചു. വാനരസൈന്യം അപാരമായെങ്ങും നിറഞ്ഞിരിക്കുന്നതിനെ കാണിപ്പാൻ ആകാശസാദൃശ്യം സൈന്യത്തിന്നും, ആസന്നമായ യുദ്ധത്തിലും, ശ്രീരാമൻ ശാന്തഗംഭീരനായിത്തന്നെയിരിക്കുന്നുവെന്നു കാണിപ്പാൻ ശ്രീരാമനെ ചന്ദ്രനോടും, ലക്ഷ്മണമുഖത്തിൽ വീരരസത്തിന്റെ ആ വിഭാവത്തെക്കാണിപ്പാൻ, സൂൎയ്യനോടും കവി ഉപമിച്ചിരിക്കുന്നു.

ഇവിടെ വാല്മീകി പറയുന്നതു് അല്പം വ്യത്യാസപ്പെട്ടു കാണുന്നുണ്ടു്:—"കപിഭ്യാമുഹ്യമാനൌ തൌ ശുശുഭാതേനരഷഭൌ
മഹദ്ഭ്യാമിവസംശ്ലിഷ്ടൌ ഗ്രഹാഭ്യാം ചന്ദ്രഭാസ്കരൌ"

രണ്ടു വാനരന്മാരാൽ വഹിക്കപ്പെടുന്ന മാനുഷശ്രേഷ്ഠന്മാർ രണ്ടുപേരും മഹത്തുക്കളായ രണ്ടു ഗ്രഹങ്ങളാൽ ആശ്ലേഷിക്കപ്പെട്ടിരിക്കുന്ന ചന്ദ്രസൂൎയ്യന്മാരെന്നപോലെ ശോഭിച്ചു. ഹനുമാനും അംഗദനും രണ്ടു മഹാ ഗ്രഹങ്ങൾക്കു തുല്യം എന്നുമാത്രമേ പറഞ്ഞിട്ടുള്ളു.

38. ആവൃത്യ പൃഥിവീംകൃൽസ്നാം ജഗാമ മഹതീചമൂഃ
പ്രസ്ഫോടയന്തഃ പുച്ഛാഗ്രാനുദ്വഹന്തശ്ച പാദപാൻ

39. ശൈലാനാരോഹയന്തശ്ച ജഗ്മുർമാരുതവേഗതഃ
അസംഖ്യാതാശ്ച സൎവ്വത്ര വാനരാഃ പരിപൂരിതാഃ

40. ഹൃഷ്ടാസ്തേജഗ്മുരത്യർത്ഥം രാമേണ പരിപാലിതാഃ
ഗതാചമൂർദ്ദിവാ രാത്രം കചിന്നാസജ്ജതക്ഷണം.

അസംഖ്യാതാഃ=സംഖ്യയെ അതിക്രമിച്ചിരിക്കുന്നവരും, സൎവ്വത്ര പരിപൂരിതാഃ=എല്ലാഭാഗത്തും നിറഞ്ഞിരിക്കുന്നവരുമായ, വാനരാഃ=വാനരന്മാർ, പുച്ഛാഗ്രാൻ=വാലിന്റെ മുൻഭാഗങ്ങളെ, പ്രസ്ഫോടയ

ന്തഃ=അടിക്കുന്നവരും, പാദപാൻ=വൃക്ഷങ്ങളെ, ഉദ്വഹന്തഃ ച=ഉദ്വഹിക്കുന്നവരും ശൈലാൻ=പൎവ്വതങ്ങളെ, ആരോഹയന്തഃ=ആരോഹണം ചെയ്യുന്നവരുമായിട്ട്, ജഗ്മുഃ=ഗമിച്ചു, കൃൽസ്നാം പൃഥിവീം=ഭൂഭാഗങ്ങളെ മുഴുവനും, ആവൃത്യ=മറച്ചിട്ട്, മഹതീ ചമൂഃ=മഹതിയായ സേന, മാരുതവേഗതഃ=വായുവേഗത്തിൽ, ജഗാമ=ഗമിച്ചു, രാമേണ=രാമനാൽ, പരിപാലിതാഃ=പരിപാലിക്കപ്പെട്ടുന്നവരും, അത്യൎത്ഥം=ഏററവും, ഹൃഷ്ടാഃ=സന്തോഷിക്കുന്നവരുമായിട്ട്, ജഗ്മുഃ=സഞ്ചരിച്ചു, ചമൂഃ=സേന, ദിവാരാത്രം=പകലും രാത്രിയും, ഗതാ=ഗമിച്ചു, ക്വചിത്=ഒരുദിക്കിലും, ക്ഷണം=അല്പസമയവും, ന അസജ്ജത=വിശ്രമിച്ചില്ല.

മഹതിയായ സേന ഭൂമിയെ മുഴുവനും മറച്ചുകൊണ്ട് സഞ്ചരിച്ചു. ഉത്സാഹത്തെ സൂചിപ്പിക്കുന്ന വിധത്തിൽ വാലിന്റെ അഗ്രഭാഗങ്ങളെ ചലിപ്പിച്ചും, വൃക്ഷങ്ങളെ ആയുധങ്ങളായി വഹിച്ചും പൎവ്വതങ്ങളുടെ മുകളിലേക്ക് ചാടിക്കയറിയുംകൊണ്ട് നടന്നു. അവരുടെ സംഖ്യ എത്രയെന്നു പറയുവാൻ കഴിയുകയില്ല. എല്ലാ ഭാഗത്തും നിറഞ്ഞിരിക്കുന്നുണ്ട്, രാമനാൽ പരിപാലിക്കപ്പെട്ടുന്നതുകൊണ്ടവൎക്ക് അത്യന്തം സന്തോഷമുണ്ടായിരുന്നു. രാവും പകലും ഭക്ഷണസമയമെങ്കിലും ഒരേടത്തും വിശ്രമിക്കാതെ സഞ്ചരിച്ചുകൊണ്ടിരുന്നു.

41. കാനനാനി വിചിത്രാണി പശ്യൻ മലയ സഹ്യയോഃ
തേ സഹ്യം സമതിക്രമ്യ മലയം ച തഥാഗിരിം.

42. ആയയുശ്ചാനുപൂൎവ്വ്യേണ സമുദ്രം ഭീമനിസ്വനം
അവതീൎയ്യ ഹനൂമന്തം രാമഃ സുഗ്രീവസംയുതഃ

43, സലിലാഭ്യാശമാസാദ്യ രാമോ വചനമബ്രവീത്
ആഗതാഃസ്മോ വയം സൎവ്വേ സമുദ്രം മകരാലയം.

44. ഇതോ ഗന്തു മശക്യം നോ നിരുപായേന വാനരാഃ
അത്രസേനാനിവേശോസ്തു മന്ത്രയാമോസ്യ താരണേ.

മലയസഹ്യയോഃ=മലയസഹ്യങ്ങളുടെ, വിചിത്രാണി കാനനാനി=വിചിത്രങ്ങളായ കാനനങ്ങളെ, പശ്യൻ=കണ്ടു, തേ=അവർ, സഹ്യം മലയം ച ഗിരിം=സഹ്യം മലയമെന്ന ഗിരിയെ, സമതിക്രമ്യ=സുഖമായി കടന്നിട്ട്, ആനുപൂൎവ്വ്യേണ=ക്രമത്തിൽ, ഭീമനിസ്വനം സമുദ്രം=ഭയങ്കരമായ ശബ്ദത്തോടുകൂടിയ സമുദ്രത്തെ, ആയയുഃ=പ്രാപിച്ചു, ഹനൂമന്തം അവതീൎയ്യ=ഹനൂമാനിൽനിന്നിറങ്ങീട്ട്, സുഗ്രീവസംയുതഃ രാമഃ=സുഗ്രീവനോട് ചേൎന്നിരിക്കുന്ന രാമൻ, സലിലാഭ്യാശം=ജലത്തി

ന്റെ സമീപത്തെ, ആസാദ്യ=പ്രാപിച്ചിട്ട്, വചനം അബ്രവീത്=വചനത്തെ പറഞ്ഞു, വയംസർവേ=നമ്മളെല്ലാവരും, മകരാലയം സമുദ്രം=മകരങ്ങളുടെ വാസസ്ഥാനമായ സമുദ്രത്തെ, ആഗതാഃ സ്മഃ=പ്രാപിച്ചവരായിഭവിച്ചു, വാനരാഃ=അല്ലയോ വാനരന്മാരേ!, നഃ=നമ്മൾക്ക്, നിരുപായേന=ഉപായത്തോടുകൂടാതെ, ഇതഃഗന്തും=ഇവിടെനിന്നു ഗമിപ്പാൻ, അശക്യം=സാധിക്കയില്ല, അത്ര=ഇവിടെ, സേനാനിവേശഃ അസ്തു=സൈന്യം വിശ്രമിക്കട്ടെ, അസ്യതാരണേ=ഇതിന്റെ താരണത്തിൽ, മന്ത്രയാമഃ=ആലോചനചെയ്യാം.

മലയപർവതത്തിലും സഹ്യപർവതത്തിലും അനേകതരത്തിലുള്ള കാടുകളെ നോക്കി സന്തോഷിച്ചു സഞ്ചരിക്കുന്ന അവർ ആ രണ്ടു് പർവതങ്ങളേയും സുഖമായിട്ട് കടന്നുംകൊണ്ട് ക്രമത്തിൽ, ഗംഭീരമായിശബ്ദിക്കുന്നതും, മകരമത്സ്യം മുതലായ ഭയങ്കര ജീവികളുടെ വാസസ്ഥാനവുമായ സമുദ്രത്തിന്റെ സമീപത്തു വന്നുചേന്നു. രാമൻ ഹനുമാനിൽനിന്നിറങ്ങി സുഗ്രീവനോടുകൂടെ സമുദ്രജലത്തിന്നരികത്തു ചെന്നു സുഗ്രീവനോടു പറഞ്ഞു. “ഹേ വാനരന്മാരെ, നമ്മളെല്ലാവരും സമുദ്രക്കരയിലെത്തി. സൈന്യമിവിടെ വസിക്കട്ടെ. ഇനി മേൽ സഞ്ചരിപ്പാൻ സാധ്യമല്ല, ഉപായം കണ്ടുപിടിക്കുകതന്നെ വേണം. സമുദ്രം കടക്കേണ്ടതെങ്ങിനെയെന്ന സംഗതിയെക്കുറിച്ചു നമ്മളാലോചിച്ചുറക്കേണം.”

45. ശ്രുത്വാ രാമസ്യവചനം സുഗ്രീവഃ സാഗരാന്തികേ
സേനാംന്യവേശയൽ ക്ഷിപ്രം രക്ഷിതാം കപികുഞ്ജരൈഃ

രാമസ്യ=രാമന്റെ, വചനം=വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, സുഗ്രീവഃ=സുഗ്രീവൻ, സാഗരാന്തികേ=സമുദ്രസമീപത്തിൽ, കപികുഞ്ജരൈഃ=വാനരശ്രേഷ്ഠന്മാരാൽ, രക്ഷിതാം സേനാം=രക്ഷിക്കപ്പെട്ട സേനയെ, ക്ഷിപ്രം ന്യവേശയത്=വേഗത്തിൽ നിവേശിപ്പിച്ചു.

രാമൻ പറഞ്ഞതുകേട്ട ഉടനെ സുഗ്രീവൻ വാനരവീരന്മാരാൽ പരിപാലിക്കപ്പെട്ടിരിക്കുന്ന സൈന്യത്തെ സമുദ്രതീരത്തിൽ ക്രമം തെറ്റാതെ വസിപ്പാൻ കല്പനകൊടുത്തു.

വാല്മീകിയിവിടെ കുറെക്കൂടെ വ്യക്തമാക്കുന്നുണ്ട്.

“രാമസ്യവചനംശ്രുത്വാ സുഗ്രീവഃ സഹലക്ഷ്മണഃ
ന്യവേശയദ്ബലംതീരേ സാഗരസ്യദ്രുമായുതേ

രാമൻ പറഞ്ഞതുകേട്ട സുഗ്രീവൻ ലക്ഷ്മണനോടുകൂടെച്ചേന്നിട്ട് വൃക്ഷങ്ങൾ നിറഞ്ഞിരിക്കുന്ന സമുദ്രതീരത്തിൽ സൈന്യത്തെ നിവസി

പ്പിച്ചു. സേനയെ ക്രമംതെററാതെയിരുത്താൻ ലക്ഷ്മണൻ സുഗ്രീവ നെ സഹായിച്ചു. തീരത്തിലുള്ള വൃക്ഷങ്ങളുടെ നിഴലുകളിലാണ് സൈ ന്യം വിശ്രമിച്ചത് എന്നുകൂടെ സ്പഷ്ടമായ്പുറമെരിരിക്കുന്നു.

46. തേ പശ്യന്തോ വിഷേദുസ്തം സാഗരം ഭീമദൎശനം
മഹോന്നതതരംഗാഢ്യം ഭീമനക്രഭയങ്കരം

47. അഗാധം ഗഗനാകാരം സാഗരം വീക്ഷ്യ ദുഃഖിതാഃ
തരിഷ്യാമഃ കഥം ഘോരം സാഗരം വരുണാലയം.

48. ഹന്തവ്യോസ്മാഭിരദ്യൈവ രാവണോ രാക്ഷസാധമഃ
ഇതി ചിന്താകുലാഃ സൎവേ രാമപാൎശ്വേ വ്യവസ്ഥിതാഃ

ഭീമദൎശനം=ഭയങ്കരമായ കാഴ്ചയോടുകൂടിയതും, മഹോന്നതതരംഗാ ഢ്യം=അത്യുന്നതങ്ങളായ തിരമാലകളോടുകൂടിയതും, ഭീമനക്രഭയങ്ക രം=വമ്പിച്ച മുതലകൾ നിമിത്തം ഭയത്തെ ജനിപ്പിക്കുന്നതും, അഗാ ധം=ആഴമേറിയതും, ഗഗനാകാരം=ആകാശത്തിന്റെ ആകൃതിപോ ലെയിരിക്കുന്ന ആകൃതിയോടുകൂടിയതുമായ, തം സാഗരം=ആ സമുദ്ര ത്തെ, പശ്യന്തഃ തേ=നോക്കുന്നവരായ അവർ, വിഷേദുഃ=വിഷാദിച്ചു, ഘോരം=ഭയങ്കരവും, വരുണാലയം=വരുണന്റെവാസസ്ഥാനവുമായ, സാഗരം=സമുദ്രത്തെ, വീക്ഷ്യ=നോക്കീട്ട്, ദുഃഖിതാഃ=ദുഃഖിക്കുന്നവ രായിട്ട്, കഥം=എങ്ങിനെ, തരിഷ്യാമഃ=നമ്മൾ കടക്കും, രാക്ഷസാധ മഃ രാവണഃ=രാക്ഷസന്മാരിൽ അധമനായ രാവണൻ, അദ്യ ഏവ=ഇ പ്പോൾതന്നെ, കഥം ഹന്തവ്യഃ=എങ്ങിനെ വധിക്കപ്പെടുവാൻ യോ ഗ്യനായ് ഭവിക്കും? ഇതി ചിന്താകുലാഃ സൎവേ=ഇപ്രകാരം വിചാര ത്താൽ ദുഃഖിക്കുന്നവരായ സൎവരും, രാമപാൎശ്വേ=രാമന്റെ സമീപ ത്തിൽ, വ്യവസ്ഥിതാഃ=ഉറച്ചിരിക്കുന്നവരായിഭവിച്ചു.

തള്ളിപ്പൊങ്ങി മേൽക്കുമേൽ ചലിക്കുന്ന തിരമാലകൾകൊണ്ട്, നോക്കുന്നവൎക്ക്, ഭയത്തെ വൎദ്ധിപ്പിക്കുന്നതും, അത്യന്തം ആഴമുള്ളതും, ആകാശംപോലെ അവധിയില്ലാതെ പരന്നുകിടക്കുന്നതും, അപായം വരുത്തുന്ന മുതലകൾ മുതലായ ജലജന്തുക്കൾ നിമിത്തം ധീരന്മാർ പോലും ഇറങ്ങുവാൻ ഭയപ്പെടത്തക്കതുമായ സമുദ്രത്തെക്കണ്ട ആ വാനരന്മാരുടെ മനസ്സ് തളൎന്നുപോയി. ഭയങ്കരവും വരുണദേവന്റെ വാസസ്ഥാനവുമായ ഈ സമുദ്രത്തെ നമ്മളെങ്ങിനെ കടക്കും? നീച നായ രാവണനെ പെട്ടെന്നു സംഹരിക്കേണ്ടതായ നമ്മളുടെ മുറയെ എങ്ങിനെ നിൎവഹിക്കും എന്നിങ്ങിനെയുള്ള വിചാരങ്ങളാൽ ദുഃഖി

തന്മാരായ സകല വാനരന്മാരും ശ്രീരാമന്റെയരികത്തുചെന്നുറച്ചിരിപ്പായി.

വാല്മീകി ചെയ്തിരിക്കുന്ന അതിരമ്യമായ സമുദ്രവർണ്ണനത്തെ താഴെ കാണിക്കാം.

"സുരാരി വിഷയം ഘോരം പാതാളവിഷയം സദാ
സാഗരം ത്വംബരപ്രഖ്യമംബരം സാഗരോപമം.
അംബരം സാഗരഞ്ചോഭൌ നിർവിശേഷമപശ്യത
സംപൃക്തം നഭസാഽപ്യംഭഃ സംപൃക്തംച നഭോംഭസാ
താദൃഗ്രൂപേസ്സു ദൃശ്യേതേ നാനാരത്ന സമാകുലേ
സമുൽപതിത മേഘസ്യ വീചിമാലാകുലസ്യച
വിശേഷോ നദ്വയോരാസീൽ സാഗരസ്യാംബരസ്യച
അന്യോന്യൈരാഹതാഃ സന്തഃ സസ്വനർഭീമനിസ്വനാഃ

സമുദ്രം ആകാശതുല്യം, ആകാശം സമുദ്രതുല്യം. രണ്ടിന്നും വ്യത്യാസമില്ലാത്തവിധത്തിൽ രാമസുഗ്രീവാദികൾ കണ്ടു. സമുദ്രജലം ആകാശത്താലും, ആകാശം സമുദ്രജലത്താലും വ്യാപിക്കപ്പെട്ടിരിക്കുന്നു. ആകാശത്തിൽ മേഘമാലകളും സമുദ്രത്തിൽത്തിരമാലകളും മേൽക്കുമേൽ സഞ്ചരിക്കുന്നു. മേലോട്ടും കീഴോട്ടും അററംകാണാത്തവിധത്തിലും അതിക്രമിപ്പാൻ സാധിക്കാത്തവിധത്തിലും രണ്ടുമിരിക്കുന്നു. ആകാശത്തിൽ രത്നസദൃശങ്ങളായ നക്ഷത്രങ്ങളും, സമുദ്രത്തിൽ നക്ഷത്രതുല്യങ്ങളായ രത്നങ്ങളും നിറഞ്ഞിരിക്കുന്നു. അതുകൊണ്ടു സമുദ്രത്തിന്നും ആകാശത്തിന്നും തമ്മിൽ വ്യത്യാസമൊന്നുമില്ല. അന്യോന്യം അടിക്കപ്പെടുന്നതുകൊണ്ട് രണ്ടും ഭയങ്കരശബ്ദത്തെ പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു.

49. രാമഃസീതാമനുസ്മൃത്യ ദുഃഖേനമഹതാവൃതഃ
വിലപ്യജ്ജാനകീം സീതാം ബഹുധാ കാര്യമാനുഷഃ

50. അദ്വിതീയശ്ചിദാത്മൈകഃ പരമാത്മാസനാതനഃ.
യസ്തുജാനാതി രാമസ്യ സ്വരൂപം തത്വതോജനഃ

51. തം നസ്പൃശതി ദുഃഖാദി കിമുതാനന്ദമവ്യയം
ദുഃഖഹർഷഭയക്രോധലോഭമോഹമദാദയഃ

52. അജ്ഞാനലിംഗാന്യേതാനി കുതഃസന്തിചിദാത്മനി
ദേഹാഭിമാനിനോ ദുഃഖം നാദേഹസ്യ ചിദാത്മനഃ

53. സംപ്രസാദേ ദ്വയാ ഭാവാൽ സുഖമാത്രം ഹിദൃശ്യതേ

ബുദ്ധ്യാദ്യഭാവാൽ സംസുപ്തൌ ദുഃഖംതത്രനദൃശ്യതേ
അതോദുഃഖാദികംസൎവ്വം ബുദ്ധേരേവ ന സംശയഃ

സീതാം=സീതയെ, അനുസ്മൃത്യ=അനുസ്മരിച്ചിട്ടു്, മഹതാ ദുഃഖേന=മഹത്തായ ദുഃഖത്താൽ, ആവൃതഃ=വ്യാപിക്കപ്പെട്ട, കാൎയ്യമാനുഷഃ രാമഃ=കാൎയ്യത്തിന്നുവേണ്ടി മാനുഷരൂപം ധരിച്ചിരിക്കുന്ന രാമൻ, ജാനകീം സീതാം=ജനകപുത്രിയായ സീതയെക്കുറിച്ചു്, ബഹുധാ വിലപ്യ=ബഹുപ്രകാരത്തിൽ വിലപിച്ചിട്ടു്, അദ്വിതീയഃ=ദ്വിതീയത്തോടുകൂടാത്തവനും, ചിദാത്മാ=ജ്ഞാനസ്വരൂപനും, സനാതനഃ=എന്നെന്നുമുള്ളവനുമായ, പരമാത്മാ ഏകഃ=പരമാത്മാവേകൻമാത്രം, യഃജനഃ=യാതൊരു ജനം, രാമസ്യ=രാമന്റെ, സ്വരൂപം=സ്വരൂപത്തെ, തത്വതഃ ജാനാതി=ശരിയായറിയുന്നുവോ, തം=അവനെ, ദുഃഖാദി=ദുഖം മുതലായതു്, നസ്പൃശതി=സ്പൃശിക്കുന്നില്ല, അവ്യയം ആനന്ദം=വികാരത്തോടുകൂടാതിരിക്കുന്ന ആനന്ദസ്വരൂപനെ, ദുഃഖഹൎഷഭയക്രോധലോഭ മോഹ മദാദയഃ=ദുഃഖം, സന്തോഷം, ഭയം, കോപം, ലോഭം, മോഹം, മദം, എന്നിവ, നസ്പൃശതി=സ്പൃശിക്കുന്നില്ല, ഇതി കിമുത=എന്നു പറയേണമോ, അജ്ഞാനലിംഗാനി ഏതാനി=അജ്ഞാനമാകുന്ന കാരണത്തോടുകൂടിയ ഇവ, ചിദാത്മനി=ചിൽസ്വരൂപനിൽ, കുതഃ സന്തി=എങ്ങിനെയുണ്ടാകും? ദേഹാഭിമാനിനഃ=ദേഹത്തിലഭിമാനമുള്ളവന്നു്, ദുഃഖം=ക്ലേശം, അദേഹസ്യ ചിദാത്മനഃ=ദേഹത്തോടുകൂടാതിരിക്കുന്ന ചിദ്രൂപന്നു്, ന=ഇല്ല, സമ്പ്രസാദേ=ചിത്തം തെളിയുമ്പോൾ, ദ്വയാഭാവാൽ=രണ്ടില്ലാത്തതുകൊണ്ടു്, സുഖം മാത്രം ദൃശ്യതേഹി=സുഖം മാത്രം കാണപ്പെടുന്നതു് സുപ്രസിദ്ധം, സംശുദ്ധേ=ഏററവും ശുദ്ധനിൽ, ബുദ്ധ്യാദ്യഭാവാൽ=ബുദ്ധ്യാദികളില്ലാത്തതുകൊണ്ടു്, തത്ര=അവനിൽ, ദുഃഖം ന ദൃശ്യതേ=ദുഃഖം കാണപ്പെടുന്നില്ല, അതഃ=അതുകൊണ്ടു, ദുഃഖാദികം സൎവ്വം=ദുഃഖം മുതലായതെല്ലാം, ബുദ്ധേഃ ഏവ=ബുദ്ധിക്കുതന്നെ, ന സംശയഃ=സംശയമില്ല.

രാമൻ സീതയെ നിരന്തരം സ്മരിച്ചുകൊണ്ടത്യന്തം ദുഃഖിതനായ് ഭവിച്ചു. രാവണവധരൂപമായ കാൎയ്യസാദ്ധ്യത്തിന്നുവേണ്ടി മാനുഷരൂപം ധരിച്ചതുകൊണ്ടാണാവിധം സ്മരിച്ചതും ദുഃഖിച്ചതും. മനുഷ്യസ്വഭാവത്തെ അഭിനയിച്ചതുമാത്രമല്ലാതെ ദുഃഖാദിഭാവങ്ങൾ രാമനെ പരമാൎത്ഥത്തിൽ ബാധിച്ചിട്ടില്ലെന്നു ധരിക്കേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ, രാമൻ അദ്വിതീയനും, ജ്ഞാനസ്വരൂപനും എന്നെന്നുമുള്ളവനുമായ ഏക പരമാത്മാവാകുന്നു. തന്നിൽ നിന്നു തനിക്കു ഭയത്തിന്നവകാശമില്ല. തന്നിൽനിന്നു ഭിന്നനായിട്ടന്യനുണ്ടെങ്കിൽ മാത്രം

ഭയത്തിന്നവകാശമുണ്ട്. എന്നാണ്, "ദ്വിതീയാദ്വൈഭയം ഭവതി" എന്ന ശ്രുതിവാക്യം സിദ്ധാന്തിക്കുന്നതു്. ദ്വിതീയാത്‌വൈ=രണ്ടാമതായ ഒന്നിൽനിന്നുമാത്രമേ, ഭയം=പേടി, ഭവതി=ഉണ്ടാകുന്നുള്ളു വെന്നാണ് ശ്രുതിവാക്യത്തിന്റെ അൎത്ഥം. അദ്വിതീയൻ എന്ന പദത്തിന്ന് സജാതീയഭേദമില്ലാത്തവനെന്നൎത്ഥം. സമാനമായ ജാതിയിലുൾപ്പെട്ടവൻ, സജാതീയൻ. ഒരു മനുഷ്യൻ മറെറാരു മനുഷ്യനിൽനിന്ന് ഭേദപ്പെട്ടകാണുന്നതിനെ സജാതീയഭേദമെന്നു പറയാം. മനുഷ്യവൎഗ്ഗം ഒരു ജാതിയാകയാൽ എല്ലാ മനുഷ്യരും സജാതീയന്മാർ. ഓരോ മനുഷ്യനേയും മററ മനുഷ്യരിൽനിന്ന് വേർതിരിച്ചറിവാൻ കഴിയുന്നതായ ലക്ഷണഭേദം എല്ലാവരിലുമിരിക്കുന്നു. ഈ ഭേദത്തിന്ന് സജാതീയഭേദമെന്നു പേർ. ഇപ്രകാരമുള്ള ഭേദം രാമനിലിരിക്കയില്ല. എന്തുകൊണ്ടെന്നാൽ രാമൻ മനുഷ്യനല്ല. മനുഷ്യ രൂപത്തെ സ്വേച്ഛയാ സ്വീകരിച്ചിരിക്കുന്നതല്ലാതെ ശരിയായ ഒരു മനുഷ്യനല്ല. പിന്നെ ആരാണെന്നാൽ ചിദാത്മാവാകുന്നു. ജ്ഞാനസ്വരൂപനാകയാൽ ഏകൻതന്നെ. വിജാതീയ ഭേദവും രാമനിലിരിക്കുന്നില്ല. മൃഗത്തിന്നും മനുഷ്യന്നും തമ്മിലുള്ള ഭേദത്തിന്നു വിജാതീയഭേദമെന്നു പേർ. ഏകൻ മാത്രമല്ലാതെ അന്യമായ യാതൊന്നു മില്ലാതിരിക്കുന്ന പരമാത്മാ രാമനെന്നറിയേണം. അതുകൊണ്ടാണ് സനാതനനെന്നു പറഞ്ഞതു്. എന്നുമുള്ള നിത്യവസ്തു രാമനെന്നു സിദ്ധാന്തം. രണ്ടുണ്ടെന്നു വരുമ്പോൾ മാത്രമേ ഭാൎയ്യാദി സംബന്ധത്തിന്നവകാശമുള്ളു. അതുനിമിത്തം ദുഃഖവുമുണ്ടാകും. അദ്വിതീയനായതുകൊണ്ട് ഭാൎയ്യാദിസംബന്ധമേ യില്ലാതിരിക്കേ ദുഃഖമെങ്ങിനെയുണ്ടാകുമെന്നാണ് നിഷ്കൎഷിച്ചിരിക്കുന്നതു്. ഇതാണ് രാമന്റെ സ്വരൂപമെന്ന് യാതൊരു ജനം അറിയുന്നുവോ ആ മനുഷ്യനെ ദുഃഖാദിഭാവങ്ങൾ സ്പൎശിക്കയില്ല. അങ്ങിനെയിരിക്കേ നിൎവ്വികാരാനന്ദ സ്വരൂപനായ രാമനെ, ദുഃഖം, സന്തോഷം, ഭയം, കോപം, ലോഭം, മോഹം, മദം, മുതലായ വൃത്തികൾ സ്പൎശിക്കുകയില്ലെന്ന് പിന്നെപ്പറയേണമോ. ആത്മസ്വരൂപത്തെ അറിയാതിരിക്കുന്നവരെ മാത്രമേ ദുഃഖാദിഭാവങ്ങൾ ബന്ധിക്കയുള്ളു. രാമനാകട്ടേ ജ്ഞാനസ്വരൂപനാകയാൽ ദുഃഖാദി ബാധക്കു കാരണമില്ല. രാമന്ന് ദുഃഖമില്ലെന്നു മാത്രമല്ല, രാമസ്വരൂപത്തെ അറിഞ്ഞവന്നും ദുഃഖാദികളില്ലെന്നു പറഞ്ഞതിനെ സമൎത്ഥിക്കുവാൻ പറയുന്നു:- ദുഃഖം, സന്തോഷം, മുതലായവ അജ്ഞാനത്തിൽ നിന്നുത്ഭവിക്കുന്നവയാകുന്നു. ആത്മാവിനെ അറിയാത്തവൻ ദേഹത്തെ ആത്മാവെന്നു

തെററായിട്ടു് വിചാരിക്കുന്നു. അതുനിമിത്തം ദുഃഖാദികളവനെ ബാധിക്കുന്നു. രാമസ്വരൂപത്തെ നന്നായറിയുന്നവൻ അജ്ഞാനാന്ധകാരത്തിൽ നിന്നു മുക്തനായതിനാൽ അവൻ ആത്മാവായിത്തന്നെ ഭവിക്കുന്നു. സൂൎയ്യോദയത്തിൽ ഇരുട്ടെന്നപോലെ ആത്മോദയത്തിൽ അജ്ഞാനവും തന്നിമിത്തമുണ്ടായ ദേഹാഭിമാനവും നശിച്ചതിനാൽ തത്വജ്ഞാനിക്കും സുഖദുഃഖാദി ബാധയില്ല. ആത്മസ്വരൂപം പ്രകാശിച്ചതോടുകൂടെ ദേഹം നശിച്ചിരിക്കയാൽ തത്വജ്ഞാനി ചിൽസ്വരൂപനാകുന്നു. ദേഹം നശിച്ചുവെന്നു പറഞ്ഞതിന്റെ സാരം ദേഹാഭിമാനമില്ലാതായിയെന്നുമാത്രമാണ്. അതുകൊണ്ടാണവനെ ദുഃഖസുഖാദികൾ ബന്ധിക്കയില്ലെന്നു മുമ്പേ പറഞ്ഞതു്. ദേഹാഭിമാനമാണ് ദുഃഖാദികാരണമെന്നു് പറഞ്ഞതിനെ അനുഭവപ്പെടുത്തുവാൻ വീണ്ടും പറയുന്നു:— മനസ്സിന്റെ ചാഞ്ചല്യമാണ് ആത്മഭിന്നമായ വസ്തുവുണ്ടെന്നുള്ള വിചാരത്തിന്നു കാരണം. മനസ്സടങ്ങുമ്പോൾ—സുഷുപ്തിയിൽ സാധാരണ ജനങ്ങൾക്കും, സമാധിയിൽ ജ്ഞാനിക്കും, ദേഹാദിഭാവങ്ങൾ കാണപ്പെടുന്നില്ല. അപ്പോൾ സുഖം മാത്രം കാണപ്പെടുന്നു. ഉറങ്ങിയുണൎന്നവൻ അനുഭവിച്ചതായ സുഖം ആത്മസ്വരൂപസുഖമല്ലെന്നൂഹിക്കുന്നവരുണ്ടെങ്കിൽ ആ സുഖം പിന്നെയെവിടുന്നുവന്നുവെന്നന്വേഷിച്ചറിവാൻ കടപ്പെട്ടവരാകുന്നു. ഇതിന്റെ സാരമെന്തെന്നാൽ അന്യവസ്തുസംബന്ധം—മനശ്ചാഞ്ചല്യം—ആത്മാവിനെ മറയ്ക്കുന്നു. അപ്പോൾ ദേഹാദിബുദ്ധിയുദിക്കുന്നു. അതോടുകൂടെ ദുഃഖാദികളുമുണ്ടാകുന്നു. "സംപ്രസാദേ ദ്വയാ ഭാവാൽ" മനസ്സടങ്ങുമ്പോൾ രണ്ടില്ലാത്തതുകൊണ്ടു് "സുഖമാത്രം ഹിദൃശ്യതേ" ആത്മസ്വരൂപമായ സുഖം മാത്രം അനുഭവപ്പെടുന്നു. സങ്കല്പം, നിശ്ചയം, മുതലായ വൃത്തികളെല്ലാം മനസ്സിന്റേയും ബുദ്ധിയുടേയും വ്യാപാരങ്ങളാകയാൽ ദുഃഖാദി സകല ഭാവങ്ങളും ബുദ്ധ്യാദികൾക്കല്ലാതെ ആത്മാവിന്നില്ലെന്നുള്ളതു് നിശ്ചയംതന്നെ.

54. രാമഃ പരാത്മാ പുരുഷഃ പുരാണോ
നിത്യോദിതോ നിത്യസുഖോ നിരീഹഃ.
തഥാപി മായാഗുണസംഗതോ സൌ
സുഖീവ ദുഃഖീവ വിഭാവ്യതേബുധൈഃ

രാമഃ=രാമൻ, പുരാണഃ=സൃഷ്ടിക്കുമുമ്പെയുള്ളവനും, പുരുഷഃ=വിരാൾപുരുഷനുമായ, പരാത്മാ=പരമാത്മാവും, നിത്യോദിതഃ=എപ്പോഴും പ്രകാശിക്കുന്നവനും, നിത്യസുഖഃ=നാശരഹിതമായ സുഖംതന്നെ സ്വരൂപമായിരിക്കുന്നവനും, നിരീഹഃ=ഒന്നും പ്രവൃത്തിക്കാത്തവനും, ആകുന്നു. തഥാപി=എങ്കിലും, അബുധൈഃ=അറിവില്ലാത്ത ജനങ്ങളാൽ, മാ

യാഗുണസംഗതഃ=മായാഗുണങ്ങളുടെ സംഗം നിമിത്തം, സുഖീ ഇവ=സുഖമുള്ളവനെന്നപോലെയും, ദുഃഖീ ഇവ=ദുഃഖമുള്ളവനെന്നപോലെയും, വിഭാവ്യതെ=അറിയപ്പെടുന്നു.

പ്രകൃതിയുടെ അധിഷ്ഠാനമാകയാൽ ലോകോൽപത്തിക്കു മുമ്പുതന്നെയുള്ള പരമാത്മാവായ രാമൻ സദാ പ്രകാശിക്കുന്നവനും, സദാ സുഖസ്വരൂപനുമാകുന്നു. എങ്കിലും ഈ തത്വത്തെ അറിയാത്ത ജനങ്ങൾ രാമൻ മായാഗുണസംബന്ധമുള്ളവനും, അതുനിമിത്തം സുഖ ദുഃഖാദികളുള്ളവനുമാണെന്നു വിചാരിക്കുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ പ്രഥമഃ സർഗഃ
ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

———:o:———

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം

## രണ്ടാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. ലങ്കായാം രാവണോ ദൃഷ്ട്വാ കൃതം കർമ്മ ഹനൂമതാ
ദുഷ്കരം ദൈവതൈർവാപി ഹ്രിയാ കിഞ്ചിദവാങ്മുഖഃ
2. ആഹൂയ മന്ത്രിണഃ സർവ്വാനിദം വചനമബ്രവീത്.

ദൈവതൈഃ വാ അപി=ദേവന്മാരാലും, ദുഷ്കരം=ചെയ്യാൻ കഴിയാത്തതും, ഹനൂമതാ=ഹനുമാനാൽ, ലങ്കായാം=ലങ്കയിൽ, കൃതം=ചെയ്യപ്പെട്ടതുമായ, കർമ്മ ദൃഷ്ട്വാ=കർമ്മത്തെ ദർശിച്ചിട്ട്, ഹ്രിയാ=ലജ്ജയാൽ, കിഞ്ചിത്=അല്പം, അവാങ്മുഖഃ=താഴ്ത്തിയ മുഖത്തോടുകൂടിയ, രാവണഃ=രാവണൻ, സർവാൻ മന്ത്രിണഃ=എല്ലാ മന്ത്രികളേയും, ആഹൂയ=ആഹ്വാനംചെയ്തിട്ട്, ഇദം വചനം=ഈ വചനത്തെ, അബ്രവീത്=പറഞ്ഞു.

ശ്രീമഹാദേവനരുൾചെയ്തു.

ഒന്നാംസർഗത്തിൽ രാമസുഗ്രീവാദികൾ സമുദ്രം കടക്കുവാനുള്ള ഉപായം ആലോചിച്ച് സമുദ്രത്തിന്റെ വടക്കേകരയിലിരിക്കുന്നുവെന്ന് പറഞ്ഞശേഷം, ലങ്കയിൽ രാവണൻ മന്ത്രിമാരോടുകൂടെ ആസന്നമായിരിക്കുന്ന യുദ്ധത്തിൽ ഏതുവിധം പ്രവൃത്തിക്കേണമെന്ന കാൎയ്യം ആലോചിക്കുന്നതിനെ, രണ്ടാംസർഗത്തിൽ വിവരിക്കുന്നു.

ദേവന്മാൎക്കുകൂടെ ചെയ്വാൻ സാധിക്കാത്തതായ കൎമ്മം ഹനുമാൻ ലങ്കയിൽ ചെയ്തുപോയതിനെക്കണ്ട രാവണൻ ലജ്ജയാൽ മുഖം താഴ്ത്തിയുംകൊണ്ട് മന്ത്രിമാരെയെല്ലാം വിളിച്ചുവരുത്തിയീവിധം അവരോടു പറഞ്ഞു.

ഹനൂമതാ കൃതം കൎമ്മ ഭവത്ഭിർദൃഷ്ടമേവ തത്
3. പ്രവിശ്യ ലങ്കാം ദുൎദ്ധൎഷാം ദൃഷ്ട്വാ സീതാം ദുരാസദാം
ഹത്വാ ച രാക്ഷസാൻ വീരാ നക്ഷം മന്ദോദരീസുതം
4. ദഗ്ദ്ധ്വാ ലങ്കാമശേഷേണ ലംഘയിത്വാ ച സാഗരം
യുഷ്മാൻ സർവാനതിക്രമ്യ സ്വസ്ഥോഗാൽ പുനരേവസഃ

ഹനൂമതാ=ഹനുമാനാൽ, കൃതം തൽകൎമ്മ=ചെയ്യപ്പെട്ട ആ കൎമ്മം, ഭവത്ഭിഃ=ഭവാന്മാരാൽ, ദൃഷ്ടം ഏവ=ദർശിക്കപ്പെട്ടതുതന്നെ, ദുൎദ്ധൎഷാം=അതിക്രമിപ്പാനസാദ്ധ്യയായ, ലങ്കാം=ലങ്കയെ, പ്രവിശ്യ=പ്രവേശിച്ചിട്ട്, ദുരാസദാം=അടുത്തുപോവാൻ പാടില്ലാത്ത, സീതാം=സീതയെ, ദൃഷ്ട്വാ=കണ്ടിട്ട്, വീരാൻ രാക്ഷസാൻ=വീരന്മാരായ രാക്ഷസന്മാരെയും, മന്ദോദരീസുതം അക്ഷം ച=മന്ദോദരിയുടെ പുത്രനായ അക്ഷനേയും, ഹത്വാ=ഹനിച്ചിട്ട്, സാഗരം=സമുദ്രത്തെ, ലംഘയിത്വാ=ലംഘിച്ചിട്ട്, ലങ്കാം=ലങ്കയെ, അശേഷേണ=മുഴുവനും, ദഗ്ദ്ധ്വാ=ദഹിപ്പിച്ചിട്ട്, യുഷ്മാൻ സർവാൻ=നിങ്ങളെല്ലാവരേയും, അതിക്രമ്യ=അതിക്രമിച്ചിട്ട്, സഃ=അവൻ, പുനഃ ഏവ=വീണ്ടും, സ്വസ്ഥഃ അഗാൽ=സുഖമായി പോകയും ചെയ്തു.

ശത്രു നിസ്സാരനല്ല, മനസ്സിരുത്തി ആലോചിക്കേണമെന്ന് മന്ത്രിമാരെ ധരിപ്പിക്കുവാൻ, കഴിഞ്ഞ സംഗതികളെ, ആവൎത്തിച്ചു പറയുന്നു:—ഹനുമാൻ ചെയ്ത ആ കൎമ്മം നിങ്ങൾ കണ്ടറിഞ്ഞിരിക്കുന്നതുതന്നെ. ആൎക്കും അതിക്രമിപ്പാൻ സാധിക്കാത്തവിധം കാത്തു രക്ഷിക്കപ്പെട്ടിരിക്കുന്ന ലങ്കയിൽ പ്രവേശിച്ചു. അടുത്തുകൂടാത്തവണ്ണം കാവൽവെച്ചു സംരക്ഷിക്കപ്പെട്ടിരിക്കുന്ന സീതയെച്ചെന്നുകണ്ടു. വീരന്മാരായ

രാക്ഷസന്മാരെയും, മണ്ഡോദരിയധികം സ്നേഹിക്കുന്ന പുത്രനായ അക്ഷകുമാരനേയും വധിച്ചു. ലങ്കാപുരിയെ മുഴുവനും ചുട്ടു ഭസ്മമാക്കി. നിങ്ങളെയെല്ലാപേരേയും അതിക്രമിച്ച് യാതൊരു കഷ്ടവും ബുദ്ധിമുട്ടും കൂടാതെ സമുദ്രം വീണ്ടും ചാടിക്കടന്നു പോകയും ചെയ്തു. ഇത്രയും ചെയ്തതുകൊണ്ട് ശത്രു നിസ്സാരനല്ലെന്നു നിങ്ങൾ ധരിക്കേണ്ടതാണെന്നഭിപ്രായം.

5. കിം കൎത്തവ്യമിതോസ്മാഭി ൎയ്യൂയം മന്ത്രവിശാരദാഃ
മന്ത്രയദ്ധ്വം പ്രയത്നേന യൽകൃതം മേ ഹിതം ഭവേത്

ഇതഃ=ഇനിമേൽ, അസ്മാഭിഃ=നമ്മളാൽ, കൎത്തവ്യം കിം=ചെയ്യപ്പെടുവാൻ യോഗ്യമായതെന്താകുന്നു?, കൃതം യത്=ചെയ്യപ്പെട്ട യാതൊന്ന്, മേ=എനിക്ക്, ഹിതം ഭവേത്=ഹിതമായിട്ടു ഭവിക്കും, മന്ത്രവിശാരദാഃ=ആലോചനാനിപുണന്മാരായ, യൂയം=നിങ്ങൾ, മന്ത്രയദ്ധ്വം=മന്ത്രിക്കുവിൻ.

ഇനിമേൽ നമ്മളെന്തുചെയ്യേണം. എന്തൊന്നു ചെയ്താൽ എനിക്ക് ഹിതമായി ഭവിക്കുമോ അതിനെ, കാൎയ്യാലോചനയിൽ സമൎത്ഥന്മാരായ നിങ്ങൾ ആലോചിക്കുവിൻ.

6. രാവണസ്യ വചഃ ശ്രുത്വാ രാക്ഷസാ സ്തമഥാ ബ്രുവൻ
ദേവ!ശങ്കാ കുതോ രാമാ ത്തവലോകജിതോരണേ

രാവണസ്യ=രാവണന്റെ, വചഃ=വചസ്സിനെ, ശ്രുത്വാ=ശ്രവിച്ചിട്ട്, രാക്ഷസാഃ=രാക്ഷസന്മാർ, അഥ തം അബ്രുവൻ=അനന്തരം അവനോടു പറഞ്ഞു, ദേവ!=അല്ലയോ ദേവ!, ലോകജിതഃ തേ=ലോകങ്ങളെ ജയിച്ചിരിക്കുന്ന അങ്ങേക്ക്, രണേ=രണത്തിൽ, രാമാത്=രാമനിൽനിന്ന്, ശങ്കാ കുതഃ=ശങ്കയെങ്ങിനെ?.

രാവണൻ പറഞ്ഞതുകേട്ടു രാക്ഷസന്മാർ, അനന്തരം അവനോടിങ്ങിനെ പറഞ്ഞു. അല്ലയോ സ്വാമിൻ. ഇന്ദ്രാദികളുടെ ലോകങ്ങളെക്കൂടെ ജയിച്ചിരിക്കുന്ന അങ്ങേക്ക് യുദ്ധത്തിൽ രാമനിൽനിന്നു ശങ്കയുണ്ടാവാൻ എന്തുകാരണം? അങ്ങയുടെ ശങ്ക അസ്ഥാനത്തിലാണെന്നഭിപ്രായം.

ഇതാണ് ദുൎമ്മന്ത്രികളുടെ ശരിയായ ലക്ഷണം. അവർ കാൎയ്യത്തിന്നുള്ളിൽ പ്രവേശിക്കുകയില്ല. സ്വാമിയെ അസ്ഥാനത്തിൽ സ്തുതിച്ചു കുണ്ടിൽച്ചാടിക്കും. ഇങ്ങിനെയുള്ള മന്ത്രിമാരെ വിശ്വസിക്കുന്ന രാജാവിന്ന് നാശംതന്നെ അവസാനത്തെ ഫലം എന്നു വെളിപ്പെടുത്തുവാൻ കവി ഭാവിക്കുന്നു.

7. ഇന്ദ്രസ്തു ബദ്ധ്വാ നിക്ഷിപ്തഃ പുത്രേണ തവ പത്തനേ
ജിത്വാ കുബേരമാനീയ പുഷ്പകം ഭുജ്യതേ ത്വയാ

തവ=അങ്ങയുടെ, പുത്രേണ=പുത്രനാൽ, ഇന്ദ്രഃ=ഇന്ദ്രൻ, ബദ്ധ്വാ=ബന്ധിച്ചിട്ട്, പത്തനേ=പത്തനത്തിൽ, നിക്ഷിപ്തഃ=നിക്ഷേപിക്കപ്പെട്ടു, കുബേരം=കുബേരനെ, ജിത്വാ=ജയിച്ചിട്ട്, പുഷ്പകം ആനീയ=പുഷ്പകത്തെ ആനയിച്ചിട്ട്, ത്വയാ ഭുജ്യതേ=അങ്ങയാൽ ഭുജിക്കപ്പെടുന്നു.

പറയുന്നതു മുഖസ്തുതിയല്ല, കാര്യമാണെന്നു ബോധിപ്പിക്കുവാൻ മന്ത്രിമാർ തെളിവുകൊടുക്കുന്നു:—അങ്ങയുടെ പുത്രൻ, ഇന്ദ്രനെക്കെട്ടിക്കൊണ്ടുവന്ന് രാജധാനിയിലിട്ടവനല്ലയോ?, അങ്ങുന്നു കുബേരനെ ജയിച്ച് പുഷ്പകവിമാനം ലങ്കയിൽ കൊണ്ടുവന്ന് അതിൽ കയറി സഞ്ചരിച്ച് സുഖമനുഭവിക്കുന്നില്ലയോ.

സ്വശക്തിയുണ്ടെന്നു തെളിയിപ്പാൻ പുഷ്പകാനയനത്തെയും, സഹായബലമുണ്ടെന്നു കാണിപ്പാൻ ഇന്ദ്രജിത്തിന്റെ ബലത്തേയും എടുത്തുപറഞ്ഞതാകുന്നു. സ്വാമിയും സഹായികളും ഒരുപോലെ ബലവാന്മാരായിരുന്നാൽ പിന്നെ യുദ്ധത്തിൽ അപജയത്തെക്കുറിച്ച് ശങ്കിപ്പാനവകാശമില്ലെന്നുള്ള രാജനീതിസാരത്തെ സമർത്ഥിക്കുവാനാണ് മന്ത്രിമാരുടെ ഭാവം.

യക്ഷന്മാരെ ജയിച്ചിട്ടാണ് വിമാനം കൊണ്ടുവന്നതെന്നാണ് വാല്മീകി പറയുന്നത്.

"വിനിഹത്യച യക്ഷൗഘാൻ വിക്ഷോഭ്യച നിഗൃഹ്യച
ത്വയാ കൈലാസശിഖരാദ്വിമാനമിദ മാഹൃതം"

കൈലാസശിഖരത്തിൽചെന്ന് അങ്ങുന്ന് യക്ഷസമൂഹങ്ങളെ വധിച്ചും, ക്ഷോഭിപ്പിച്ചും, ബന്ധിച്ചും നിശ്ശേഷം ജയിച്ചതിൽപ്പിന്നെ ഈ പുഷ്പകവിമാനം അങ്ങയാൽ കൊണ്ടുവരപ്പെട്ടു. എന്നർത്ഥമുള്ള ആ ശ്ലോകത്താൽ രാവണൻ ഏകനായിട്ടാണ് യക്ഷലോകത്തെ ജയിച്ചതെന്നറിയിക്കുന്ന മന്ത്രിമാർ അവരുടെ മുഖസ്തുതികൊണ്ട് രാവണനെ മോഹിപ്പിക്കുന്നതായിട്ട് വാല്മീകി സൂചിപ്പിച്ചിരിക്കുന്നു.

8. യമോജിതഃ കാലദണ്ഡാൽ ഭയം നാഭൂത്തവപ്രഭോ!
വരുണോ ഹുംകൃതേനൈവ ജിതഃ സർവേപി രാക്ഷസാഃ

യമഃ ജിതഃ=യമൻ ജയിക്കപ്പെട്ടു, പ്രഭോ!=അല്ലയോ പ്രഭുവായുള്ളോവേ!, കാലദണ്ഡാത്=കാലന്റെ ദണ്ഡമെന്ന ആയുധത്തിൽനിന്ന്, തവ= അങ്ങേക്ക്, ഭയം ന അഭൂത്=ഭയമുണ്ടായില്ല, വരുണഃ=വരു

ണൻ, ഹുംകൃതേന ഏവ=ഹുങ്കാരത്താൽതന്നെ, ജിതഃ=ജയിക്കപ്പെട്ടു, സർവേ രാക്ഷസാഃ അപി=സർവന്മാരായ രാക്ഷസന്മാരും, ജിതാഃ=ജയിക്കപ്പെട്ടവരായി.

ഹേ പ്രഭോ! അങ്ങുന്ന് യമനെ ജയിച്ചിരിക്കുന്നു. സർവ പ്രാണികളേയും അമൎത്തുന്ന കാലദണ്ഡത്തിൽനിന്നുകൂടെ അങ്ങെക്ക് ഭയമുണ്ടായില്ല. ഹുംകാരമാത്രത്താൽ വരുണനേയും ജയിച്ചു. സകല രാക്ഷസന്മാരേയും കീഴടക്കി.

9. മയോ മഹാസുരോ ഭീത്യാ കന്യാം ദത്വാ സ്വയം തവ
തദ്വശേവൎത്തതേദ്യാപി കിമുതാന്യേ മഹാസുരാഃ

മഹാസുരഃ മയഃ=മഹാസുരനായ മയൻ, ഭീത്യാ=ഭയംകൊണ്ട്, സ്വയം കന്യാം ദത്വാ=സ്വമനസ്സാൽത്തന്നെ കന്യകയെ ദാനംചെയ്തിട്ട്, അദ്യാപി=ഇപ്പോഴും, ത്വദ്വശേ=അങ്ങയുടെ അധീനത്തിൽ, വൎത്തതേ=വൎത്തിക്കുന്നു, അന്യേ മഹാസുരാഃ കിമുത=അന്യന്മാരായ മഹാസുരന്മാർ, പിന്നെപ്പറയേണമോ?

അസുരന്മാരിൽ വെച്ച് മഹാനായ മയൻ അങ്ങയെ ഭയപ്പെട്ട് സ്വമനസ്സാൽതന്നെ പുത്രിയായ മണ്ഡോദരിയെ അങ്ങേക്കു തന്നു. ഇന്നും അങ്ങയുടെ അധീനത്തിലിരിക്കുന്നു. അന്യന്മാരായ മഹാസുരന്മാർ അങ്ങയുടെ അധീനത്തിലാണെന്നു പിന്നെപ്പറയേണമോ? ഇത്രത്തോളം പരാക്രമമുള്ള അങ്ങെക്ക് രാമനിൽനിന്നു ശങ്ക ജനിച്ചതിൽഞങ്ങൾ ക്കാശ്ചൎയ്യം തോന്നുന്നുവെന്നഭിപ്രായം.

ഇവിടെ വാല്മീകി ഇങ്ങിനെപറയുന്നു:—

"മയേന ദാനവേന്ദ്രേണ ത്വൽഭയാൽ സഖ്യമിച്ഛതാ
ദുഹിതാ തവഭാൎയ്യാൎത്ഥേ ദത്താ രാക്ഷസപുംഗവ!"

ഹേ രാക്ഷസേശ്വര! അങ്ങയിൽ നിന്നു ഭയപ്പെട്ട ദാനവശ്രേഷ്ഠനായ മയൻ അങ്ങയുടെ സഖ്യത്തെ ആഗ്രഹിച്ചുംകൊണ്ട്, സ്വപുത്രിയെ അങ്ങേക്കു ഭാൎയ്യയായി നൽകി. സഖ്യത്തെ ആഗ്രഹിക്കുന്നവർ വിവാഹബന്ധത്തിൽ ഏൎപ്പെടുന്നതായ ലോകരീതിയെക്കൂടെ വാല്മീകി സൂചിപ്പിച്ചിരിക്കുന്നു.

10. ഹനൂമദ്ധൎഷണംയത്തു തദവജ്ഞാകൃതം ചനഃ
വാനരോയം കിമസ്മാകം മസ്മിൻ പൌരുഷദൎശനേ.

11. ഇത്യുപേക്ഷിതമസ്മാഭിൎദ്ധൎഷണം തേന കിംഭവേത്.
വയം പ്രമത്താഃ കിം തേന വഞ്ചിതാസ്തേ ഹനൂമതാ.

12. ജാനീമോയദി തം സൎവ്വേ കഥം ജീവൻഗമിഷ്യതി
ആജ്ഞാപയ ജഗൽകൃൽസ്നമവാനരമമാനുഷം
13. കൃത്വായാസ്യാമഹേ സൎവ്വേ പ്രത്യേകം വാ നിയോജയ

ഹനൂമദ്ധൎഷണം=ഹനുമാൻചെയ്ത ധിക്കാരവും, നഃ തദവജ്ഞാകൃതം=ഞങ്ങളാൽ അവനിൽ ചെയ്യപ്പെട്ട അവജ്ഞയെയും, യത്=യാതൊന്നോ, തത്=അതു്, അയം വാനരഃ=ഈ വാനരൻ, കിം അസ്മാകം (കരിഷ്യതി)=എന്തു ഞങ്ങൾക്കു ചെയ്യും, അസ്മിൻ=ഇവനിൽ, പൌരുഷദൎശനേ കിം=പരാക്രമം പ്രദൎശിപ്പിക്കുന്നതിലെന്തുഫലം?, ഇതി=എന്ന വിചാരത്താൽ, ധൎഷണം=ധിക്കാരം, അസ്മാഭിഃ=ഞങ്ങളാൽ, ഉപേക്ഷിതം=ഉപേക്ഷിക്കപ്പെട്ടു, തേന കിം ഭവേത്=അതുകൊണ്ടെന്തു ഭവിക്കും, വയം=ഞങ്ങൾ, പ്രമത്താഃസ്മഃ=പ്രമത്തന്മാരായ് ഭവിച്ചു, തേന ഹനൂമതാ=ആ ഹനുമാനാൽ, വഞ്ചിതാഃസ്മഃ=വഞ്ചിക്കപ്പെട്ടവരായ് ഭവിച്ചു. സൎവ്വേ വയം=സൎവ്വന്മാരായ ഞങ്ങൾ, തം യദിജാനീമഃ=അവനെ അറിഞ്ഞിരുന്നുവെങ്കിൽ, ജീവൻ കഥം ഗമിഷ്യതി=ജീവിച്ചിരിക്കുന്നവനായിട്ടെങ്ങിനെ ഗമിക്കും? ആജ്ഞാപയ=കല്പിച്ചാലും, കൃൽസ്നം ജഗത്=സമസ്തമായ ലോകത്തെ, അവാനരം=വാനരന്മാരോടു കൂടാത്തതും, അമാനുഷം=മാനുഷന്മാരോടു കൂടാത്തതുമായിട്ടു്, കൃത്വാ=ചെയ്തിട്ടു്, സൎവ്വേവയം=സൎവ്വന്മാരായ ഞങ്ങൾ, ആയാസ്യാമഹേ=ആയാസം ചെയ്യാം, പ്രത്യേകം വാ=ഓരോരുത്തനെ ആയിട്ടും, നിയോജയ=കല്പിച്ചാലും.

ഹനുമാനിവിടെ വന്നു ചെയ്തകാൎയ്യം ശ്രദ്ധിക്കത്തക്കതല്ലയോ? അതിന്നു നിങ്ങൾ എന്തുസമാധാനം പറയുന്നുവെന്നുള്ള രാവണന്റെ ശങ്കയെ പരിഹരിപ്പാൻ മന്ത്രിമാർ പറയുന്നു:—

ഹനുമാനിവിടെവന്നു കാട്ടിയ ധിക്കാരത്തിന്നും, ഞങ്ങൾ അവനെ കാൎയ്യമായിക്കരുതാതെയിരുന്നതിന്നും കാരണം പറയാം. ഈ വാനരൻ ഞങ്ങളെയെന്തുചെയ്വാൻപോകുന്നുവെന്നും ഇവനിൽ പരാക്രമത്തെ ഉപയോഗിക്കുന്നതുകൊണ്ടെന്തുഫലമെന്നുമുള്ള വിചാരത്താൽ ഞങ്ങളുദാസീനന്മാരായിരുന്നുപോയി. അവൻ ഇത്രത്തോളം പോന്നവനാണെന്നു ഞങ്ങളറിഞ്ഞിരുന്നുവെങ്കിൽ ഇവിടെ നിന്നു ജീവനോടുകൂടെ പോകുമായിരുന്നുവെന്നങ്ങുന്നു വിചാരിക്കേണ്ട. വേണമെങ്കിൽ ഇപ്പോൾപരീക്ഷിച്ചറിഞ്ഞുകൊൾക. ഞങ്ങൾക്കൊരു കല്പന തരിക. ലോകത്തിലൊരു ഭാഗത്തും വാനരജാതിയും മനുഷ്യജാതിയുമില്ലെന്നാക്കീട്ടു് ഞങ്ങൾ മടങ്ങിവരാം. ഞങ്ങൾ എല്ലാവരും വേണമെന്നില്ല. ഓരോരുത്തരോടു് ക

ത്യേകം കല്പിക്കുക. ആ കാൎയ്യം സാധിപ്പാൻ ഞങ്ങളിൽ ഓരോരുത്ത രും ശക്തന്മാരാണ്. ഞങ്ങളുടെ ഉപേക്ഷ നിമിത്തം ഹനുമാൻ കാട്ടിയ ധിക്കാരത്തെ അങ്ങുന്നു കാൎയ്യമായി കരുതേണ്ടതില്ലെന്നഭിപ്രായം.

കുംഭകൎണ്ണസ്തദാ പ്രാഹ രാവണം രാക്ഷസേശ്വരം
14. ആരബ്ധം യൽത്വയാകൎമ്മ സ്വാത്മനാശായ കേവലം.
നദൃഷ്ടോസി തദാ ഭാഗ്യാൽ ത്വം രാമേണ മഹാത്മനാ.

തദാ=അപ്പോൾ, കുംഭകൎണ്ണഃ=കുംഭകൎണ്ണൻ, രാക്ഷസേശ്വരം രാവണം=രാക്ഷസാധിപനായ രാവണനോട്, പ്രാഹ=പറഞ്ഞു, ത്വയാ=അങ്ങയാൽ, യൽകൎമ്മ=യാതൊരു കൎമ്മം, ആരബ്ധം=ആരംഭിക്കപ്പെട്ടു, തത്=അത്, സ്വാത്മനാശായ കേവലം=ആത്മനാശത്തിന്നായ്ക്കൊണ്ടുമാത്രം, തദാ=അപ്പോൾ, ഭാഗ്യാത്=ഭാഗ്യത്താൽ, മഹാത്മനാ രാമേണ=മഹാത്മാവായ രാമനാൽ, ത്വം=നീ, ന ദൃഷ്ടഃ അസി=കാണപ്പെട്ടവനായില്ല.

കാൎയ്യഗൌരവമറിയാത്ത ദുൎമ്മന്ത്രികളീവിധം പറഞ്ഞപ്പോൾ കുംഭകൎണ്ണൻ രാക്ഷസേശ്വരനായ രാവണനോട് പറഞ്ഞു. "അങ്ങുന്നാരംഭിച്ച കൎമ്മം അങ്ങയുടെ നാശത്തിന്നായിട്ട് മാത്രമാണെന്നതിൽ സംശയിക്കേണ്ട. മഹാത്മാവായ രാമൻ ആ സമയത്തിൽതന്നെ അങ്ങയെ കാണാതിരുന്നത് ഭാഗ്യമായെന്നു കരുതിക്കൊൾക.

15. യദിപശ്യതി രാമസ്ത്വാം ജീവന്നായാസി രാവണ!
രാമോ ന മാനുഷോ ദേവഃ സാക്ഷാന്നാരായണോവ്യയഃ
16. സീതാ ഭഗവതീ ലക്ഷ്മീ രാമപത്നീ യശസ്വിനീ
രാക്ഷസാനാം വിനാശായ ത്വയാ നീതാ സുമദ്ധ്യമാ.
17. വിഷപിണ്ഡമിവാഗീൎയ്യ മഹാമീനോ യഥാ തഥാ
ആനീതാ ജാനകീ പശ്ചാൽ ത്വയാകിം വാ ഭവിഷ്യതി
18. യദ്യപ്യനുചിതം കൎമ്മ ത്വയാകൃതമജാനതാ
സൎവം സമം കരിഷ്യാമി സ്വസ്ഥചിത്തോ ഭവപ്രഭോ!

രാവണ!=അല്ലയോ രാവണ! രാമഃ=രാമൻ, ത്വാം=അങ്ങയെ, പശ്യതി യദി=കാണുന്നുവെങ്കിൽ, ജീവൻ ന ആയാസി=ജീവിക്കുന്നവനായിട്ട് വരികയില്ല, രാമഃ ന മാനുഷഃ=രാമൻ മാനുഷനല്ല, ദേവഃ=ദേവൻ, അവ്യയഃ=നാശരഹിതനായ, സാക്ഷാത് നാരായണഃ=സാക്ഷാത്തായ നാരായണൻ, യശസ്വിനീ=കീൎത്തിമതിയും, രാമപത്നീ സീതാ=രാമഭാൎയ്യയുമായ സീതാ, ലക്ഷ്മീ ഭഗവതീ=ലക്ഷ്മീഭഗവതി, വിഷപിണ്ഡം ആ

ഗീൎയ്യ=വിഷപിണ്ഡത്തെ വിഴുങ്ങീട്ട്, മഹാമീനഃ യഥാ=മഹാ മത്സ്യം ഏതുവിധമോ, തഥാ=അപ്രകാരം, ത്വയാ=അങ്ങയാൽ, രാക്ഷസാനാം വിനാശായ=രാക്ഷസന്മാരുടെ വിനാശത്തിന്നായ്ക്കൊണ്ട്, ജാനകീ ആനീതാ=ജനകപുത്രി ആനയിക്കപ്പെട്ടു, കിം വാ ഭവിഷ്യതിഇതി=എന്തു ഭവിക്കുമോ എന്ന്, പശ്ചാത് തപ്യസേ=അനന്തരം തപിക്കുന്നു, അജാനതാ ത്വയാ=അറിവില്ലാത്ത നിന്നാൽ, അനുചിതം കൎമ്മകൃതം യദ്യപി=ഉചിതമല്ലാത്ത കർമം ചെയ്യപ്പെട്ടുവെങ്കിലും, സർവം സമം കരിഷ്യാമി=എല്ലാം ഞാൻ ശരിപ്പെടുത്തുന്നേൻ, പ്രഭോ! സ്വസ്ഥചിത്തഃ ഭവ=അല്ലയോ പ്രഭുവായുള്ളോവേ! സ്വസ്ഥചിത്തനായ് ഭവിച്ചാലും.

"ഹേ രാവണ! ആ സമയത്തിൽ രാമനങ്ങയെക്കണ്ടിരുന്നുവെങ്കിൽ അങ്ങുന്നു ജീവനോടുകൂടെ മടങ്ങിവരുമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, രാമൻ സാമാന്യനായ ഒരു മനുഷ്യനല്ല, ദേവനാകുന്നു. സാമാന്യനായ ഒരു ദേവനാണെന്നും വിചാരിക്കേണ്ട. എന്നെന്നും നാശവും വികാരവുമില്ലാതെയിരിക്കുന്ന സാക്ഷാൽ ശ്രീനാരായണൻതന്നെയാകുന്നു. കീൎത്തിമതിയും രാമഭാൎയ്യയുമായ സീതയോ, സാധാരണ നിലയിലിരിക്കുന്ന ഒരു സ്ത്രീയല്ല, സാക്ഷാൽ ലക്ഷ്മീഭഗവതിയാകുന്നു. രാക്ഷസന്മാരെല്ലാവരും നശിപ്പാൻ കാരണമായിട്ട് സുന്ദരിയായ സീതയെ അങ്ങുന്നപഹരിച്ചുകൊണ്ടുവന്നു. വിഷപിണ്ഡം വിഴുങ്ങിയ മകരമത്സ്യമെന്നപോലെ സീതയെ അപഹരിച്ചിവിടെക്കൊണ്ടുവന്നതിന്നുശേഷം, ഇനിമേൽ എന്തെല്ലാം സംഭവിക്കുമോ എന്നോൎത്തു പരിതപിക്കയും ചെയ്യുന്നു. അറിവില്ലാത്ത അങ്ങുന്നനുചിതകൎമ്മം ചെയ്തുപോയെങ്കിലും, പ്രഭോ! മനസ്സമാധാനത്തോടുകൂടെയിരിക്കുക. പരാക്രമത്താൽ ഞാനെല്ലാം ശരിപ്പെടുത്താം."

"ശ്രീരാമനോടുകൂടെ സന്ധിചെയ്ത് സീതയെ സമൎപ്പിച്ചിട്ട് എല്ലാവരേയും രക്ഷിക്കാം" എന്ന അഭിപ്രായത്തിലാണ് കുംഭകൎണ്ണൻ പറഞ്ഞതെന്ന് ചിലർ വ്യാഖ്യാനിച്ചുകാണുന്നുണ്ട്. വാല്മീകിയുടെ അഭിപ്രായത്തെ അനുസരിക്കാത്തതായ ആ അഭിപ്രായം സ്വീകരിക്കത്തക്കതല്ല. "തസ്മാത്ത്വയാ സമാരബ്ധം കൎമ്മഹ്യപ്രതിമം പരൈഃ
അഹംസമീകരിഷ്യാമി ഹത്വാ ശത്രൂം സ്ത്വവാനഘ"

എന്നാണ് വാല്മീകി പറയുന്ന ശ്ലോകം. "അന്യന്മാൎക്ക സാദ്ധ്യമല്ലാത്ത കൎമ്മത്തെ അങ്ങുന്നാരംഭിച്ചുകഴിഞ്ഞു. ഹേ അനഘ! അങ്ങയുടെ ശത്രുക്കളെ സംഹരിച്ചശേഷം ഞാനെല്ലാം ശരിപ്പെടുത്തും" എന്ന

ത്ഥം. പരാക്രമത്താൽ ശത്രുക്കളെ താൻ നശിപ്പിക്കാമെന്നു കുംഭകർണ്ണൻപറഞ്ഞതായിട്ടു് വാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു.

19. കുംഭകർണ്ണവചഃശ്രുത്വാ വാക്യമിന്ദ്രജിദബ്രവീത്
ദേഹി ദേവ! മമാനുജ്ഞാം ഹത്വാ രാമം സലക്ഷ്മണം
സുഗ്രീവം വാനരാംശ്ചൈവ പുനര്യാസ്യാമിതേന്തികം

കുംഭകർണ്ണവചഃശ്രുത്വാ=കുംഭകർണ്ണന്റെ വാക്കുകേട്ടിട്ടു്, ഇന്ദ്രജിത്=ഇന്ദ്രജിത്തു്, വാക്യം അബ്രവീത്=വാക്യത്തെപ്പറഞ്ഞു, ദേവ!=അല്ലയോ ദേവനായുള്ളോവേ!, മമ=എനിക്കു്, അനുജ്ഞാം ദേഹി=സമ്മതം തന്നാലും, സലക്ഷ്മണം രാമം=ലക്ഷ്മണനോടുകൂടിയ രാമനേയും, സുഗ്രീവം=സുഗ്രീവനേയും, വാനരാൻ ച=വാനരന്മാരേയും, ഹത്വാ=ഹനിച്ചിട്ടു്, പുനഃ തേ അന്തികം യാസ്യാമി=പിന്നെ അങ്ങയുടെ സമീപത്തേക്കു ഞാൻ വരുന്നേൻ.

കുംഭകർണ്ണന്റെ വാക്യംകേട്ടു ഇന്ദ്രജിത്തു് രാവണനോടു പറഞ്ഞു. "അല്ലയോ സ്വാമിൻ! എനിക്കു സമ്മതംതരിക. ലക്ഷ്മണസഹിതനായ രാമനേയും, സുഗ്രീവനേയും, വാനരന്മാരേയും സംഹരിച്ചശേഷം ഞാൻ ഉടൻതന്നെ അങ്ങയുടെ അരികത്തേക്കു മടങ്ങിവരാം."

20. തത്രാഗതോ ഭാഗവതപ്രധാനോ
വിഭീഷണോ ബുദ്ധിമതാം വരിഷ്ഠഃ
ശ്രീരാമപാദദ്വയ ഏകതാനഃ
പ്രണമ്യ ദേവാരിമുപോപവിഷ്ടഃ

21. വിലോക്യ കുംഭശ്രവണാദിദൈത്യാൻ
മത്ത പ്രമത്താനതി വിസ്മയേന
വിലോക്യ കാമാതുരമപ്രമത്തോ
ദശാനനം പ്രാഹ വിശുദ്ധബുദ്ധിഃ.

തത്ര ആഗതഃ=അവിടെ ആഗമിച്ചവനും, ഭാഗവതപ്രധാനഃ=ഭഗവൽഭക്തന്മാരിൽ ശ്രേഷ്ഠനും, ബുദ്ധിമതാം വരിഷ്ഠഃ=ബുദ്ധിമാന്മാരിൽ അഗ്രഗണ്യനും, ശ്രീരാമപാദദ്വയേ=ശ്രീരാമന്റെ പാദദ്വയത്തിൽ, ഏകതാനഃ=സ്ഥിരനിഷ്ഠയുള്ളവനും, വിശുദ്ധബുദ്ധിഃ=പരിശുദ്ധയായ ബുദ്ധിയോടുകൂടിയവനുമായ, വിഭീഷണഃ=വിഭീഷണൻ, ദേവാരിം=ദേവശത്രുവിനെ, പ്രണമ്യ=പ്രണമിച്ചിട്ടു്, ഉപോപവിഷ്ടഃ=സമീപത്തിരുന്നു, മത്തപ്രമത്താൻ=മദിച്ചവരും അത്യന്തം മദിച്ചവരുമായ, കുംഭശ്രവണാദിദൈത്യാൻ=കുംഭകർണ്ണൻ മുതലായ ദൈത്യന്മാരെയും, കാമാ

ദുരം ദശാനനംച=കാമത്തിന്നധീനനായ രാവണനേയും, വിസ്മയേന വിലോക്യ=വിസ്മയത്തോടുകൂടെ വിലോകനംചെയ്തിട്ട്, അപ്രമത്തഃ= മനസ്സിരുത്തിയവനായിട്ട്, പ്രാഹ=പറഞ്ഞു.

ഭഗവൽഭക്തന്മാരിൽ ശ്രേഷ്ഠനും, ശ്രീരാമന്റെ പാദാരവിന്ദയുഗളത്തെ ഏകാന്തഭക്തിപൂൎവ്വം ധ്യാനിക്കുന്നവനും, ബുദ്ധിമാന്മാരിൽവെച്ചത്യന്തമുത്തമനും, കാമക്രോധാദിമാലിന്യം തട്ടാത്ത വിശുദ്ധബുദ്ധിയുള്ളവനുമായ വിഭീഷണനപ്പോളവിടെവന്നു. ദേവന്മാരുടെ ശത്രുവായതിനാൽ വന്ദ്യനല്ലെന്നിരിക്കിലും ജ്യേഷ്ഠഭ്രാതാവെന്നുള്ള ബഹുമാനം നിമിത്തം രാവണനെ നമസ്കരിച്ചശേഷം സമീപത്തിലിരുന്നു. ഒന്നിനൊന്നു മീതെ മദിച്ചിരിക്കുന്ന കുംഭകൎണ്ണാദിദൈത്യന്മാരെയും, കാമത്തിന്നധീനനായിരിക്കുന്ന രാവണനേയും ആശ്ചൎയ്യത്തോടുകൂടെ നോക്കീട്ട്, മനസ്സമാധാനത്തോടുകൂടെയിങ്ങിനെ പറഞ്ഞു. ഇത്രത്തോളം പരാജയം നേരിട്ടിരിക്കെ ഇവരിപ്പോഴുമറിയുന്നില്ലെല്ലോ എന്ന വിചാരത്താലത്ഭുതം വിഭീഷണനുണ്ടായി.

രാവണൻ വിളിക്കാതെ തന്നെ വിഭീഷണനവിടെ സ്വയമേവ വരികയും ചിലതുപദേശിക്കയും ചെയ്തുവെന്നാണിവിടെ പറഞ്ഞിരിക്കുന്നത്. വാല്മീകി പറയുന്നതിൽ അല്പം വ്യത്യാസമുണ്ട്:—

ശ്രുത്വാ പരമദുഃഖാൎത്താ ജനനീ രക്ഷസാംപതേഃ
സുതം പരമതത്വാൎത്ഥമിത്യുവാച വിഭീഷണം
തദ്യഥാ പ്രാപ്തകാലസ്ത്വ വീര!നവ്യേതി വൎത്തതേ
തഥാചര വിശാലാക്ഷ! ബുദ്ധ്യാ പരമസൂക്ഷ്മയാ.
ഹിതം വചനമായത്യാം തദാത്വം മധുരോദയം
ശ്രാവയാദ്യൈവ വാക്യജ്ഞ! രാവണം യദി മന്യസേ

രാക്ഷസാധിപതിയുടെ അമ്മ, വൃത്താന്തമെല്ലാമറിഞ്ഞു ദുഃഖിച്ചു. തത്വമറിയുന്ന പുത്രനായ വിഭീഷണനോടിങ്ങിനെ പറഞ്ഞു. "ഹേ ഉചിതമായി സംസാരിപ്പാനറിയുന്ന വീര! കാലം അതിക്രമിക്കുന്നതിന്നുമുമ്പേ രാവണസമീപത്തിൽ നീ പോകേണം. പരമസൂക്ഷ്മത്തെ അറിവാൻ ശക്തിയുള്ള നിന്റെ ബുദ്ധികൊണ്ടാലോചിച്ച് മേലാൽ നന്മ വരുവാനുള്ള മാൎഗ്ഗത്തെ രാവണനെ മധുരമായി കേൾപ്പിക്കുക." ഇങ്ങിനെയുള്ള മാതാവിന്റെ പ്രേരണനിമിത്തമാണ് വിഭീഷണൻ രാവണസമീപത്തിൽ വന്നതെന്ന് വാല്മീകി സ്പഷ്ടമായ്പറഞ്ഞിരിക്കുന്നു.

22. ന കുംഭകൎണ്ണേന്ദ്ര ജിതൌ ച രാജം
സ്തഥാമഹാപാൎശ്വ മഹോദരൌ തൌ
നികുംഭകുംഭൌ ച തഥാതികായഃ
സ്ഥാതും ന ശക്താ യുധി രാഘവസ്യ.

രാജൻ!=ഹേ രാജാവായുള്ളോവേ!, കുംഭകർണ്ണേന്ദ്രജിതൌ=കുംഭകർണ്ണനും ഇന്ദ്രജിത്തും, തഥാ തൌ മഹാപാർശ്വമഹോദരൌ=അപ്രകാരം ആ മഹാപാർശ്വനും മഹോദരനും, നികുംഭ കുംഭൌ ച=നികുംഭനും കുംഭനും, തഥാ അതികായഃ ച=അപ്രകാരം അതികായനും, യുധി=യുദ്ധത്തിൽ, രാഘവസ്യ=രാഘവന്റെ നേരെ, സ്ഥാതും=സ്ഥിതിചെയ്യാനായിക്കൊണ്ട്, ന ശക്താഃ=ശക്തന്മാരല്ല.

അല്ലയോ രാജാവായുള്ളോവേ! കുംഭകർണ്ണനും ഇന്ദ്രജിത്തും, സുപ്രസിദ്ധന്മാരായ മഹാപാർശ്വനും, മഹോദരനും, നികുംഭനും കുംഭനും, അതികായനും, യുദ്ധത്തിലേർപ്പെട്ടിരിക്കുന്ന രാമന്റെ നേർക്കു നില്പാൻപോലും ശക്തന്മാരല്ല. പിന്നെ മററുള്ള രാക്ഷസന്മാർ ശക്തന്മാരല്ലെന്നു പറയേണമോ? രാമനോടെതിർത്തു ജയിക്കാമെന്നു പറയുന്നതിനെ അങ്ങുന്നു ശ്രദ്ധിക്കാതിരിക്കേണ്ടതാവശ്യമാണെന്നഭിപ്രായം.

23. സീതാഭിധാനേന മഹാഗ്രഹേണ
ഗ്രസ്തോസിരാജന്നചതേ വിമോക്ഷഃ
താമേവസൽകൃത്യ മഹാധനേന
ദത്വാഭിരാമായ സുഖീഭവത്വം.

രാജൻ=അല്ലയോ രാജാവായുള്ളോവേ! സീതാഭിധാനേന=സീതയെന്ന പേരോടുകൂടിയ, മഹാഗ്രഹേണ=മഹത്തായ ഭൂതത്തിനാൽ, ഗ്രസ്തഃ അസി=ഗ്രസിക്കപ്പെട്ടവനായി ഭവിക്കുന്നു, തേ=അങ്ങേക്ക്, വിമോക്ഷഃന ച=വിമോചനമില്ല, മഹാധനേന താം ഏവ സൽകൃത്യ=മഹാധനത്തോടുകൂടെ അവളെതന്നെ സൽക്കരിച്ചിട്ട്, അഭിരാമായ=അഭിരാമന്നായിക്കൊണ്ട്, ദത്വാ=ദാനം ചെയ്തിട്ട്, ത്വം സുഖീഭവ=അങ്ങുന്ന് സുഖമായിരുന്നാലും.

"ഹേ രാജാവായുള്ളോവേ! സീതയെന്നു പേരായ ശക്തിയേറിയ ഒരു ഭൂതം അങ്ങയെ പിടിച്ചുകഴിഞ്ഞു. അതിൽനിന്ന് മോചനം കിട്ടുമെന്ന് വിചാരിക്കേണ്ട. സീതാവിഷയകമായ ആഗ്രഹം അങ്ങയെ നശിപ്പിക്കുന്ന ഒരു മഹാഭൂതത്തിന്നു തുല്യമാണെന്നറിഞ്ഞുകൊൾകയെന്നു സാരം. ആ പിടുത്തത്തിൽനിന്നു വിട്ടുവരേണം, ജീവിച്ചിരിക്കേണമെന്ന താല്പര്യമുണ്ടെങ്കിൽ ഒരു വഴിമാത്രമാണുള്ളത്. അതെന്താണെന്നും പറയാം. അനന്തധനത്തോടുകൂടെ ആ സീതയെത്തന്നെ കൊണ്ടുപോയി ആനന്ദസ്വരൂപനായ രാമന്റെ പാദാരവിന്ദത്തിൽ സമപ്പിക്കുക. അങ്ങിനെ ചെയ്താൽ അങ്ങേക്കു സുഖമായിരിക്കാം.

24. യാവന്ന രാമസ്യ ശിതാഃ ശിലീമുഖാഃ
ലങ്കാമഭിവ്യാപ്യ ശിരാംസി രക്ഷസാം
ഛിന്ദന്തിതാവത് ദ്രഘുനായകസ്യഭോ
സ്താം ജാനകീം ത്വം പ്രതിദാതു മൎഹസി.

രാമസ്യ=രാമന്റെ, ശിതാഃ ശിലീമുഖാഃ=മൂർച്ചയുള്ള ബാണങ്ങൾ, ലങ്കാം അഭിവ്യാപ്യ=ലങ്കയിൽ സൎവ്വത്ര വ്യാപിച്ചിട്ട്, രക്ഷസാം=രാക്ഷസന്മാരുടെ, ശിരാംസി=ശിരസ്സുകളെ, യാവത് നഛിന്ദന്തി=എപ്പോൾ ഛേദിക്കയില്ലയോ, താവത്=അപ്പോൾ, ഭോഃ=ഹേ, ത്വം=അങ്ങുന്ന് താം ജാനകീം=ആ ജനകപുത്രിയെ, പ്രതിദാതും=തിരികെ ദാനം ചെയ്വാനായിക്കൊണ്ട്, അൎഹസി=അൎഹനാകുന്നു.

ഹേ ജ്യേഷ്ഠസഹോദര! രാമബാണങ്ങൾ ലങ്കയിൽ സൎവ്വഭാഗത്തിലും ഏകകാലത്തിൽ സഞ്ചരിക്കും. സകല രാക്ഷസന്മാരുടെയും ശിരസ്സുകളെ ഒരേ സമയത്തു മുറിച്ചുകളയും. ഈ നാശം നേരിടുന്നതിന്നുമുമ്പേ രഘുനാഥന്റെ ധൎമ്മപത്നിയായ ആ ജനകപുത്രിയെ — ലങ്കയുടെ നാശത്തിന്നുവേണ്ടിയിവിടെ കൊണ്ടുവന്നുവെച്ചിരിക്കുന്ന ആ സീതാദേവിയെ-തിരികെ രാമന്നു കൊടുക്കേണ്ടതു് അങ്ങയുടെ ധൎമ്മമാണെന്നറിഞ്ഞുകൊൾക.

25. യാവന്നഗാഭാഃ കപയോ മഹാബലാഃ
ഹരീന്ദ്രതുല്യാ നഖദംഷ്ട്രയോധിനഃ
ലങ്കാം സമാക്രമ്യ വിനാശയന്തിതേ
താവത് ദ്രുതം ദേഹി രഘൂത്തമായതാം

നഗാഭാഃ=പൎവ്വതസദൃശന്മാരും, മഹാബലാഃ=മഹാബലത്തോടുകൂടിയവരും, ഹരീന്ദ്രതുല്യാഃ=സിംഹസമാനന്മാരും, നഖദംഷ്ട്രയോധിനഃ=നഖങ്ങളും ദംഷ്ട്രകളുംകൊണ്ടു യുദ്ധം ചെയ്യുന്നവരുമായ, തേ കപയഃ=ആ വാനരന്മാർ, ലങ്കാം സമാക്രമ്യ=ലങ്കയെ സമാക്രമിച്ചിട്ട്, യാവത് ന വിനാശയന്തി=എപ്പോൾ നിശ്ശേഷം നശിപ്പിക്കയില്ലയോ, താവത് ദ്രുതം=അപ്പോൾ വേഗം, താം=അവളെ, രഘൂത്തമായ=രഘുപതിക്ക്, ദേഹി=ദാനം ചെയ്താലും,

പൎവ്വതംപോലെ വമ്പിച്ച ശരീരങ്ങളും, മഹാ ബലവും, സിംഹതുല്യപരാക്രമവുമുള്ളവരും, നഖങ്ങളേയും, ദംഷ്ട്രകളേയും, യുദ്ധത്തിൽ ആയുധമാക്കുന്നവരുമായ സുപ്രസിദ്ധവാനരന്മാർ ലങ്കയിൽ ബലാൽക്കാരേണ പ്രവേശിക്കും, മൂലത്തോടുകൂടെ എല്ലാം നശിപ്പിക്കും, ഈ

അനൎത്ഥം ലങ്കാവാസികൾ അനുഭവിക്കേണ്ടതായ്വരുന്നതിന്നുമുമ്പേ, ആപത്തിന്നു മൂലകാരണമായിരിക്കുന്ന ആ സീതാദേവിയെ രഘുനാഥന്നു മടക്കിക്കൊടുക്കുക. കാലവിളംബം വരുത്തിയാൽ നാശം നിശ്ചയമെന്നു കരുതിക്കൊൾക.

26. ജീവന്ന രാമേണ വിമോക്ഷ്യസേ ത്വം
ഗുപ്തഃസുരേന്ദ്രൈരപി ശങ്കരേണ
നദേവരാജാങ്കഗതോ ന മൃത്യോഃ
പാതാളലോകാനപി സംപ്രവിഷ്ടഃ.

സുരേന്ദ്രൈഃ=ദേവശ്രേഷ്ഠന്മാരാലും, ശങ്കരേണ=ശങ്കരനാലും, ഗുപ്തഃഅപി=ഗോപനം ചെയ്യപ്പെട്ടവനായാലും, ദേവരാജാങ്കഗതഃ അപി=ദേവരാജന്റെ അങ്കത്തിലിരിക്കുന്നവനായാലും, മൃത്യോഃ അങ്കഗതഃ അപി=അന്തകന്റെ അങ്കഗതനായാലും, പാതാളലോകാൻ=പാതാളലോകങ്ങളെ, സംപ്രവിഷ്ടഃ അപി=പ്രവേശിച്ചവനായാലും, ത്വം=അങ്ങുന്ന് രാമേണ=രാമനാൽ, ജീവൻ ന വിമോക്ഷ്യസേ=ജീവിക്കുന്നവനായിട്ട് വിമോചിക്കപ്പെടുകയില്ല.

രാമന്നെതിരായിട്ടങ്ങയെ സഹായിച്ച് രക്ഷിപ്പാൻ ഏതെങ്കിലും ലോകത്തിൽ ആരെങ്കിലുമൊരുവനുണ്ടാകുമെന്നുള്ള ശങ്കപോലും വേണ്ട. ദേവാധിപന്മാരാലോ, സാക്ഷാൽ ശിവനാൽതന്നെയോ, രക്ഷിക്കപ്പെടുന്നവനായിരുന്നാൽകൂടെയും, ദേവരാജന്റെയോ, അന്തകന്റെ തന്നെയോ മടിയിലിരിക്കുന്നവനായിരുന്നാലും, രാമൻ അങ്ങയെ ജീവനോടുകൂടെ വിട്ടയക്കുമെന്നു കരുതേണ്ട. ഈ ലോകം വിട്ടുപോയി രക്ഷപ്രാപിച്ചുകൊള്ളാമെന്നും വിചാരിക്കേണ്ട. പാതാളലോകങ്ങളിൽ പ്രവേശിച്ചാലും രാമൻ വിട്ടുകളകയില്ല.'' രാമൻ ദേവാധിദേവനും, മൃത്യുവിന്നും മൃത്യുവും, സൎവലോകഗതനുമാണെന്നു നന്നായറിഞ്ഞു് സീതയെ രാമപാദാരവിന്ദത്തിൽ സമൎപ്പിച്ച് ശരണം പ്രാപിക്കുകയെന്ന ഒരേ മാൎഗമല്ലാതെ മറെറാരു രക്ഷയുമില്ലെന്നു ദൃഢമായുറക്കേണ്ടതാണെന്ന് സിദ്ധാന്തം.

27. ശുഭം ഹിതം പവിത്രംച വിഭീഷണവചഃ ഖലഃ
പ്രതിജഗ്രാഹ നൈവാസൌ മ്രിയമാണഇവൌഷധം.

ശുഭം=ശുഭത്തെ ജനിപ്പിക്കുന്നതും, ഹിതം=നന്മയെ നൽകുന്നതും, പവിത്രം=പരിശുദ്ധവുമായ, വിഭീഷണവചഃ=വിഭീഷണന്റെ വചസ്സിനെ, മ്രിയമാണഃ=മരിക്കാറായവൻ, ഔഷധം ഇവ=ഔഷധത്തെയെന്നപോലെ, ഖലഃ=ദുഷ്ടൻ, ന ഏവ പ്രതിജഗ്രാഹ=പ്രതിഗ്രഹിച്ചില്ല.

മംഗളത്തെ വൎദ്ധിപ്പിക്കുന്നതും, ആപത്തുകററി സമ്പൽസമൃദ്ധിയെ വരുത്തുന്നതും, കാമാദിദോഷങ്ങളുടെ സ്പൎശംപോലുമില്ലാത്തതിനാലത്യന്തശുദ്ധവുമായ വിഭീഷണവാക്യത്തെ, മരിപ്പാനായവൻ, ഔഷധത്തെയെന്നപോലെ, ദുഷ്ടനായ രാവണൻ സ്വീകരിച്ചില്ല.

28. കാലേന നോദിതോ ദൈത്യോ വിഭീഷണമഥാബ്രവീത്
മദ്ദത്തഭോഗൈഃ പുഷ്ടാംഗോ മത്സമീപേവസന്നപി

29. പ്രതീപമാചരത്യേഷ മമൈവഹിതകാരിണഃ
മിത്രഭാവേന ശത്രുർമേ ജാതോനാസ്ത്യത്ര സംശയഃ

കാലേന=കാലത്താൽ, നോദിതഃ ദൈത്യഃ=പ്രേരിക്കപ്പെട്ട അസുരൻ, അഥ=അനന്തരം, വിഭീഷണം=വിഭീഷണനോട്, അബ്രവീത്=പറഞ്ഞു, മദ്ദത്തഭോഗൈഃ=എന്നാൽ ദാനംചെയ്യപ്പെട്ട സുഖവസ്തുക്കളാൽ, പുഷ്ടാംഗഃ=പോഷിച്ച ശരീരത്തോടുകൂടിയവനും, മൽസമീപേ=എന്റെ സമീപത്തിൽ, വസൻ അപി=വസിക്കുന്നവനാണെങ്കിലും, ഏഷഃ=ഇവൻ, ഹിതകാരിണഃ=ഹിതം ചെയ്യുന്ന, മമ ഏവ=എനിക്കുതന്നെ, പ്രതീപം=വിപരീതത്തെ, ആചരതി=ആചരിക്കുന്നു, മിത്രഭാവേന=മിത്രമെന്ന ഭാവത്തോടുകൂടെ, മേ ശത്രുഃജാതഃ=എന്റെ ശത്രുവായിട്ട് ജനിച്ചവനാകുന്നു, അത്ര സംശയഃ നാസ്തി=ഇതിൽ സംശയമില്ല.

നാശകാലത്തിന്റെ ശക്തിക്കധീനനായ രാവണൻ, അനന്തരം വിഭീഷണനോട് പറഞ്ഞു. "ഞാൻ കൊടുത്ത ഭക്ഷണപദാൎത്ഥങ്ങളനുഭവിച്ച് തടിച്ച ശരീരത്തോടുകൂടെ എന്റെയരികത്തുതന്നെ വസിക്കുന്നുവെങ്കിലുമിവൻ ഹിതകൎത്താവായ എനിക്കുതന്നെ വിപരീതം പ്രവൎത്തിക്കുന്നു. ബന്ധുവിന്റെ ഭാവത്തോടുകൂടെ ജനിച്ചിരിക്കുന്ന എന്റെ ശത്രുതന്നെയിവനെന്നതിൽ സംശയമില്ല.

30. അനാൎയ്യേണ കൃതഘ്നേന സംഗതിർമേ ന യുജ്യതേ
വിനാശമഭികാംക്ഷന്തി ജ്ഞാതീനാം ജ്ഞാതയഃ സദാ

കൃതഘ്നേന=ഉപകാരസ്മരണയില്ലാത്ത, അനാൎയ്യേണ=മൎയ്യാദകെട്ടവനോട്, സംഗതിഃ=ചേൎച്ച, മേ ന യുജ്യതെ=എനിക്കു യോജിക്കുന്നതല്ല, ജ്ഞാതയഃ=ജ്ഞാതികൾ, ജ്ഞാതീനാം=ജ്ഞാതികളുടെ, വിനാശം=വിനാശത്തെ, സദാ അഭികാംക്ഷന്തി=എപ്പോഴും അത്യന്തമാഗ്രഹിക്കുന്നു.

ഞാൻചെയ്ത ഉപകാരത്തെ മറന്ന് എനിക്കുപദ്രവം ചെയ്വാനൊരുങ്ങിയിരിക്കുന്ന ഈ ദുഷ്ടനോടുള്ള ചേൎച്ച എനിക്കു യോജിച്ചത

ല്ല. ജ്ഞാതികൾ എല്ലായ്പോഴും ജ്ഞാതികളുടെ മൂലനാശത്തെ ആഗ്രഹിക്കുന്നവരാകുന്നു.

ഇതു് ലോകസമ്പ്രദായമാണെന്നു് വാല്മീകി രാവണനെക്കൊണ്ടു സ്പഷ്ടമായി പറയിക്കുന്നു.

"ജാനാമിശീലം ജ്ഞാതീനാം സർവലോകേഷു രാക്ഷസ!
ഹൃഷ്യന്തി വ്യസനേഷ്വേതേ ജ്ഞാതീനാം ജ്ഞാതയഃ സദാ"

എടോ രാക്ഷസ! സർവ ലോകങ്ങളിലുമുള്ള ജ്ഞാതികളുടെ സ്വഭാവം ഞാനറിയുന്നുണ്ടു്. ജ്ഞാതികളുടെ വ്യസനകാലങ്ങളിൽ സദാ സന്തോഷിക്കുന്ന സ്വഭാവമുള്ളവരാണ് ജ്ഞാതികൾ. മരിച്ചവരുടെ പുലകുളിപ്പാനും മുതലനുഭവിപ്പാനുംഅവകാശമുള്ളവരെ ജ്ഞാതികളെന്നു പറയും. അവക്കു തമ്മിൽ തമ്മിൽ സ്നേഹമല്ല, വിദ്വേഷമാണുള്ളതെന്നു രാവണാഭിപ്രായം. ദുർജ്ജനസാധാരണമായ ഈ സ്വഭാവത്തെ ഉത്തമഗുണസമ്പന്നനായ വിഭീഷണനിൽക്കണ്ട രാവണൻ ദുസ്സ്വഭാവവും ജ്ഞാതിവിദ്വേഷവുമുള്ളവനാണെന്നു് കവിയുടെ ആന്തരാഭിപ്രായം.

31. യോന്യസ്ത്വേവം വിധംബ്രൂയാദ്വാക്യമേവം നിശാചരഃ
ഹന്മിതസ്മിൻക്ഷണേനൈവ ധിക് ത്വാം രക്ഷഃകുലാധമം.

അന്യഃനിശാചരഃയഃ=അന്യനിശാചരനായ ഏതൊരുവൻ, ഏവം വിധം വാക്യം ബ്രൂയാൽ=ഈ മാതിരി വാക്യത്തെപ്പറയുമോ, തസ്മിൻ ക്ഷണേ ഏവ=ആ ക്ഷണത്തിൽതന്നെ, തം ഹന്മി=അവനെ ഞാൻ ഹനിക്കും, ത്വാം=നിന്നെ, ന ഹന്മി=ഞാൻ ഹനിക്കുന്നില്ല, രക്ഷഃ കുലാധമം ത്വാം ധിക്ക്=രാക്ഷസവംശത്തിലധമനായ നിന്നെ ധിക്കരിക്കുന്നേൻ.

ഈമാതിരി വാക്യം അന്യനായ ഏതെങ്കിലുമൊരു രാക്ഷസൻ പറഞ്ഞിരുന്നുവെങ്കിൽ തൽക്ഷണംതന്നെ അവനെ ഞാൻ വധിക്കും. ഭ്രാതാവായതുകൊണ്ടു് നിന്നെ ഞാൻ വധിക്കുന്നില്ല. രാക്ഷസകുലാധമനായ നിന്നെ ധിക്കരിക്കുന്നതിനെത്തന്നെ ഞാൻ വധത്തിന്നു സമാനമായിക്കരുതുന്നു. അധമനായ നീയെന്റെ മുമ്പിൽ നില്ക്കരുതു്, പോ പുറത്തു്!."

32. രാവണേനൈവമുക്തഃ സൻപരുഷം സ വിഭീഷണഃ
ഉൽപപാത സഭാമദ്ധ്യാൽ ഗദാപാണിർമഹാബലഃ

33. ചതുർഭിർമന്ത്രിഭിഃ സാർദ്ധം ഗഗനസ്ഥോബ്രവീദ്വചഃ
ക്രോധേന മഹതാവിഷ്ടോ രാവണം ദശകന്ധരം

ഏവം പരുഷം=ഇപ്രകാരം പരുഷമാകുംവണ്ണം, രാവണേന=രാവണ നാൽ, ഉക്തഃ സൻ, മഹാബലഃ സഃ വിഭീഷണഃ=പറയപ്പെട്ടവനായിട്ട് മഹാബലവാനായ ആ വിഭീഷണൻ, ഗദാപാണിഃ=കയ്യിൽ ഗദയോടുകൂടിയവനും, ചതുൎഭിഃ മന്ത്രിഭിഃ സാൎദ്ധം=നാലു മന്ത്രികളോടുകൂടിയവനുമായിട്ട്, സഭാമദ്ധ്യാത്=സഭയുടെ മദ്ധ്യത്തിൽനിന്ന്, ഉൽപപാത=ഉൽപതിച്ചു, മഹതാ ക്രോധേന=മഹത്തായ ക്രോധത്താൽ, ആവിഷ്ടഃ=ആവേശിക്കപ്പെട്ടവനും, ഗഗനസ്ഥഃ=ആകാശത്തിൽ നില്ക്കുന്നവനുമായിട്ട്, ദശകന്ധരം രാവണം=പത്തു മുഖത്തോടുകൂടിയ രാവണനോട്, വചഃ=വചസ്സിനെ, അബ്രവീത്=പറഞ്ഞു.

ഇപ്രകാരം കഠിനമായിട്ട് രാവണൻ പറഞ്ഞതുകേട്ട മഹാബലവാനായ ആ വിഭീഷണൻ ഗദ കയ്യിലെടുത്തു പിടിച്ചു. സഭാമദ്ധ്യത്തിൽനിന്ന് മേല്പൊട്ടു കുതിച്ചുചാടി. നാലു മന്ത്രിമാരും വിഭീഷണനെ അനുഗമിച്ചു. മഹാകോപത്തോടുകൂടെ ആകാശത്തിൽനിന്നു. പത്തുമുഖങ്ങളെയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന രാവണനോടിപ്രകാരം പറഞ്ഞു.

രാവണൻെറ വാക്കുകേട്ടമാത്രത്തിൽ വിഭീഷണൻ രാവണനെ വെടിഞ്ഞുവെന്നാണിവിടെ പറഞ്ഞിരിക്കുന്നത്. രാവണൻ കാൽകൊണ്ടു ചവിട്ടുകയും അടിക്കുകയുംകൂടെ ചെയ്കതിനാൽ, തന്നിമിത്തമുണ്ടായ കോപവും അവമാനവും കൂടെ രാവണനെ ഉപേക്ഷിപ്പാൻ കാരണമായിരുന്നുവെന്നാണ് വാല്മീകി പറഞ്ഞിരിക്കുന്നത്.

മഹാവിദ്യുൽഗണഃ കൃഷ്ണഃ സനാദ ഇവ തോയദഃ
ആസനാൽ തൂൎണമുൽപത്യ പദാ ചാഭിജഘാനതം
രാവണഃ ക്രോധസംരാഗാദാസനസ്ഥം വിഭീഷണം
അഭവൽ പതിതോ ഭൂമാ വാസനാൽ സ വിഭീഷണഃ.

മിന്നൽപിണരുകളോടുകൂടിയ കാർമേഘമെന്നപോലെ ക്രോധത്താൽ ചുകന്നും സ്വതേ കറുത്തുമിരിക്കുന്ന രാവണൻ ഉച്ചത്തിലലറിക്കൊണ്ട് ഇരിക്കുന്ന ആസനത്തിൽനിന്ന ചാടിയെഴുനീററ് കാൽകൊണ്ടു വിഭീഷണനെ ചവുട്ടിയപ്പോൾ വിഭീഷണൻ ഇരിപ്പിടത്തിൽനിന്ന് ഭൂമിയിൽ വീണു. ഇത്രത്തോളം പീഡയനുഭവിച്ചതിന്നുശേഷമാണ് വിഭീഷണൻ രാവണനെ വിട്ടുപോയതെന്ന് കാരണപുഷ്ടിയെ വാല്മീകി സമൎത്ഥിച്ചിരിക്കുന്നു.

34. മാവിനാശമുപൈഹിത്വം പ്രിയവാദിനമേവ മാം
ധിക്കരോഷി തഥാപിത്വം ജ്യേഷ്ഠോ ഭ്രാതാപിതുഃസമഃ

ത്വം=അങ്ങുന്ന്, വിനാശം=വിനാശത്തെ, മാ ഉപൈഹി=പ്രാപിക്കാതിരുന്നാലും, ജ്യേഷ്ഠഃഭ്രാതാ ത്വം=ജ്യേഷ്ഠസഹോദരനായ അങ്ങുന്ന്, പിതുഃ സമഃ=പിതാവിന്നു സമാനൻ, തഥാപി=എങ്കിലും, പ്രിയവാദിനം ഏവ മാം=പ്രിയം പറയുന്നവനായിത്തന്നെയിരിക്കുന്ന എന്നെ, ധിക്കരോഷി=ധിക്കരിക്കുന്നു.

"അങ്ങുന്ന് നശിക്കാതിരിക്കേണമെന്നാണെന്റെ പ്രാർത്ഥന. ജ്യേഷ്ഠസഹോദരനായ അങ്ങുന്നെന്റെ പിതാവിന്നു തുല്യനെന്ന വിചാരത്താൽ ഞാൻ അങ്ങയുടെ നന്മയെ കാംക്ഷിച്ചു ചിലതു പറഞ്ഞു എങ്കിലും അങ്ങുന്നെന്നെ ധിക്കരിക്കുകയാണ് ചെയ്യുന്നതു്.

35. കാലോ രാഘവരൂപേണ ജാതോ ദശരഥാലയേ
കാലീ സീതാഭിധാനേന ജാതാ ജനകനന്ദിനീ.

36. താവുഭാവാഗതാവത്ര ഭൂമേർഭാരാപനുത്തയേ
തേനൈവ പ്രേരിതസ്ത്വം തു ന ശൃണോഷി ഹിതം മമ.

കാലഃ=അന്തകൻ, രാഘവരൂപേണ=രാഘവസ്വരൂപത്തോടുകൂടെ, ദശരഥാലയേ=ദശരഥന്റെ ആലയത്തിൽ, ജാതഃ=ജനിച്ചു, കാലീ=സംഹാരശക്തി, സീതാഭിധാനേന=സീതയെന്ന പേരോടുകൂടെ, ജനകനന്ദിനീ=ജനകന്റെ പുത്രിയായിട്ടു്, ജാതാ=ജനിച്ചു, ഭൂമേഃ=ഭൂമിയുടെ, ഭാരാപനുത്തയെ=ഭാരത്തെ തീൎക്കുവാനായിക്കൊണ്ടു്, തൌ ഉഭൌ=ആ രണ്ടുപേരും, അത്ര ആഗതൌ=ഇവിടെ ആഗമിച്ചിരിക്കുന്നു, തേന ഏവ=അവനാൽതന്നെ, പ്രേരിതഃ ത്വം=പ്രേരിക്കപ്പെട്ട നീ, മമ ഹിതം=എന്റെ ഹിതവാക്യത്തെ, ന ശൃണോഷി=ശ്രവിക്കുന്നില്ല.

എന്നെ ധിക്കരിച്ചതിൽ അങ്ങയെ ഞാൻ കുററപ്പെടുത്തുന്നില്ല, എന്തുകൊണ്ടെന്നാൽ, അങ്ങയെ സംഹരിപ്പാനൊരുങ്ങിയിരിക്കുന്ന കാലസ്വരൂപനായ അന്തകൻ ശ്രീരാമശരീരത്തോടുകൂടെ ദശരഥരാജഭവനത്തിൽ ജനിച്ചു. അന്തകനിലിരിക്കുന്ന സംഹാരശക്തി—മഹാകാളി—സീതയെന്ന പേരോടുകൂടെ ജനകരാജാവിന്റെ പുത്രിയായിട്ടും ജനിച്ചു. ഭൂമിഭാരത്തെ തീൎക്കുവാൻ വേണ്ടീട്ടു്—ഭൂമിക്കു ഭാരമായ്വരത്തക്കവിധം ദുഷ്കർമ്മം ചെയ്തുകൊണ്ടിരിക്കുന്ന അങ്ങയെ സംഹരിപ്പാനായിക്കൊണ്ടു്—അവർ രണ്ടുപേരും—കാലസ്വരൂപനായ രാമനും, കാളിയായ സീതയും—ഇവിടെ—ലങ്കയിൽ—എത്തുകയും ചെയ്തു. ഇനി അങ്ങേക്കു നാശമല്ലാതെ, ജീവിതമില്ലെന്നു നിശ്ചയമായിരിക്കയാൽ, കാലസ്വരൂപനായ ആ ദേവന്റെ പ്രേരണകൊണ്ടുതന്നെയാണ് ഞാൻ

ചെയ്ത ഹിതോപദേശത്തെ അങ്ങന്ന് കേൾക്കാതിരിക്കുന്നതു്. ഈശ്വരന്റെ ഇച്ഛയെ അതിക്രമിക്കുവാൻ ആൎക്കും കഴിയുന്നതല്ലല്ലോ. അതുകൊണ്ടു എന്നെയും ഞാൻചെയ്ത ഹിതോപദേശത്തേയും ധിക്കരിച്ചതിൽ ഞാൻ അങ്ങയെ കുററപ്പെടുത്തുന്നില്ലെന്നു സാരം.

37. ശ്രീരാമഃപ്രകൃതേഃ സാക്ഷാൽ പരസ്താൽ സൎവ്വദാസ്ഥിതഃ
ബഹിരന്തശ്ചഭൂതാനാം സമഃ സൎവ്വത്ര സംസ്ഥിതഃ.

പ്രകൃതേഃ പരസ്താത്=പ്രകൃതിയുടെ അപ്പുറത്തായിട്ടു്, ഭൂതാനാം=ഭൂതങ്ങളുടെ, ബഹിഃ അന്തഃ ച=പുറത്തും ഉള്ളിലും, സൎവ്വദാസ്ഥിതഃ=എല്ലായ്പോഴുമിരിക്കുന്നവനും, സർവ്വത്ര സംസ്ഥിതഃ=എല്ലാ ദിക്കിലുമുള്ളവനുമായ, സാക്ഷാൽ ശ്രീരാമഃ=പ്രത്യക്ഷനായ ശ്രീരാമൻ, സമഃ=സമനാകുന്നു.

38. നാമരൂപാദിഭേദേന തത്തന്മയ ഇവാമലഃ
യഥാ നാനാപ്രകാരേഷു വൃക്ഷേഷ്വേകോമഹാനലഃ
39. തത്തദാകൃതി ഭേദേന ഭിദ്യതേജ്ഞാനചക്ഷുഷാം.

അമലഃ=നിൎമ്മലൻ, നാമരൂപാദിഭേദേന=നാമരൂപാദിഭേദത്താൽ, തത്തന്മയഃ ഇവ=അതാതു രൂപത്തിലിരിക്കുന്നവനെന്നപോലെ, ഏകഃ മഹാനലഃ=ഏകമായ കാരണാഗ്നി, നാനാ പ്രകാരേഷു=നാനാ വിധത്തിലിരിക്കുന്ന, വൃക്ഷേഷു=വൃക്ഷങ്ങളിൽ, തത്തദാകൃതി ഭേദേന=അതാതാകൃതികളുടെ ഭേദത്താൽ, അജ്ഞാനചക്ഷുഷാം=അജ്ഞാനത്താൽ മറക്കപ്പെട്ട കണ്ണുകളോടുകൂടിയവൎക്ക, യഥാ ഭിദ്യതേ=ഭേദിക്കപ്പെടുന്നതുപോലെ.

(37-39) കാലസ്വരൂപനാണ് ശ്രീരാമനെന്നും, ആ ദേവന്റെ പ്രേരണനിമിത്തമാണ് ഹിതോപദേശത്തെ ധിക്കരിച്ചതെന്നും പറഞ്ഞ വിഭീഷണൻ ശ്രീരാമന്റെ പരമാർത്ഥസ്ഥിതിയെ കുറെക്കൂടെ സ്പഷ്ടമായിട്ടു് രാവണനോടു പറയുന്നു:— ശ്രീരാമൻ ഭൂമിഭാരം തീൎപ്പാൻ ശരീരത്തെ സ്വേച്ഛയാ സ്വീകരിച്ചിരിക്കുന്നുവെങ്കിലും, പ്രകൃതി കാൎയ്യത്തിന്നധീനനല്ല. പ്രകൃതിയെ അതിക്രമിച്ചുകൊണ്ടുതന്നെ സകല ഭൂതങ്ങളുടെ ഉള്ളിലും പുറത്തുമെപ്പോഴുമിരിക്കുന്നു. ശരീരമുള്ളവനല്ല, ചിൽസ്വരൂപനാണെന്നു സാരം. ഒരാകൃതിയും അതിന്നൊരു പേരും ധരിക്കുന്ന സമയത്തിൽ രാമനെ അജ്ഞാനികൾ ആ ആകൃതിക്കും നാമത്തിന്നും അധീനനായിട്ടു് ധരിക്കുന്നു. എന്നാൽ വാസ്തവത്തിൽ നാമരൂപങ്ങൾക്കധീനനായിരിക്കുന്നവനല്ല രാമൻ. നാമരൂപങ്ങൾ പ്രകൃതി കാ

ര്യ്യങ്ങളാകുന്നു. അവയോടു ബന്ധപ്പെടാതെ എപ്പോഴും ശുദ്ധ ചിൽസ്വരൂപനായിരിക്കുന്നവനാണ് രാമൻ. ഒരേ കാരണാഗ്നി, ബഹുവിധത്തിലിരിക്കുന്ന കാഷ്ഠങ്ങളിൽ അതാതാകൃതിയിൽ കാണപ്പെടുന്നുവെങ്കിലും, വാസ്തവത്തിൽ അഗ്നിക്കാകൃതിഭേദമില്ല. കാഷ്ഠത്തിൻെറ ആകൃതിയെ അഗ്ന്യാകൃതിയായിട്ട് വിചാരിക്കുന്നതു അറിവില്ലാത്തവരുടെ സ്വഭാവമാകുന്നു. അതുപോലെ, രാമൻ—സകലരേയും ആനന്ദിപ്പിക്കുന്ന സത്യജ്ഞാനസ്വരൂപനായ ഭഗവാൻ—ഏതു രൂപത്തെ സ്വീകരിച്ചാലും അതാതുരൂപത്തിലഭിമാനിക്കുന്നവനല്ല. ഭിന്നഭിന്നങ്ങളായി കാണപ്പെടുന്ന ദേവമനുഷ്യതിര്യ്യഗാദിനാനാഭൂതങ്ങളിൽ ധാരമുറിയാതെ വ്യാപിച്ചിരിക്കുന്ന ഏക ചിൽസ്വരൂപനാകുന്നു രാമൻ.

പഞ്ചകോശാദിഭേദേന തത്തന്മയ ഇവാബഭൌ
40. നീലപീതാദിയോഗേന നിർമ്മലസ്ഫടികോ യഥാ
സ ഏവ നിത്യമുക്തോപി സ്വമായാ ഗുണബിംബിതഃ
41. കാലഃ പ്രധാനം പുരുഷോവ്യക്തം ചേതി ചതുർവ്വിധഃ
പ്രധാനപുരുഷാഭ്യാം സ ജഗൽകൃൽസ്നം സൃജത്യജഃ

നീലപീതാദിയോഗേന=നീലം പീതം എന്നിവയുടെ ചേൎച്ചകൊണ്ട്, നിർമ്മലസ്ഫടികഃ യഥാ=ശുദ്ധസ്ഫടികമെന്നപോലെ, പഞ്ചകോശാദിഭേദേന=പഞ്ചകോശാദി ഭേദംകൊണ്ട്, തത്തന്മയഃ ഇവ=അതാതു രൂപമുള്ളവനെന്നപോലെ, ആബഭൌ=ശോഭിച്ചു, സഃ നിത്യമുക്തഃ ഏവ അപി=അവൻ നിത്യമുക്തൻതന്നെയെങ്കിലും, സ്വമായാ ഗുണബിംബിതഃ=തൻെറ മായയുടെ ഗുണങ്ങളിൽ പ്രതിബിംബിച്ചവനായിട്ട് കാലഃ, പ്രധാനം, പുരുഷഃ, വ്യക്തം ഇതി=കാലം പ്രധാനം പുരുഷൻ വ്യക്തം എന്നിങ്ങിനെ, ചതുർവ്വിധഃ=നാലു വിധത്തിലിരിക്കുന്നവനായ് ഭവിച്ചു, അജഃ സഃ=ജന്മരഹിതനായ അവൻ, പ്രധാനപുരുഷാഭ്യാം=പ്രധാനം പുരുഷൻ എന്ന രണ്ടുകൊണ്ട്, കൃൽസ്നം ജഗത്=സമസ്തമായ ജഗത്തിനെ, സൃജതി=സൃഷ്ടിക്കുന്നു.

42. കാലരൂപേണ കലനാം ജഗതഃ കുരുതേവ്യയഃ
കാലരൂപീസ ഭഗവാൻ രാമരൂപേണ മായയാ
43. ബ്രഹ്മണാപ്രാൎത്ഥിതോ ദേവസ്ത്വദധാൎത്ഥമിഹാഗതഃ
തദന്യഥാകഥംകുൎയ്യാൽ സത്യസങ്കല്പ ഈശ്വരഃ

കാലരൂപേണ=കാലസ്വരൂപത്താൽ, അവ്യയഃ=നാശമില്ലാത്തവൻ, ജഗതഃ=ജഗത്തിൻെറ, കലനാം കുരുതെ=കലനയെ—നാശത്തെ—ചെ

യ്യുന്നു, സഃ ഭഗവാൻ=ആ ഭഗവാൻ, കാലരൂപീ=കാലസ്വരൂപൻ, ബ്രഹ്മണാ=ബ്രഹ്മാവിനാൽ, പ്രാർത്ഥിതഃ=പ്രാർത്ഥിക്കപ്പെട്ട, ദേവഃ=ദേവൻ, മായയാ=മായകൊണ്ട്, രാമരൂപേണ=രാമരൂപത്തോടുകൂടെ, ത്വദ്വധാർത്ഥം=അങ്ങയെ വധിപ്പാനായ്ക്കൊണ്ട്, ഇഹ=ഇവിടെ, ആഗതഃ=ആഗമിച്ചിരിക്കുന്നു, തത്=അതിനെ, കഥം=എങ്ങിനെ, അന്യഥാകുര്യാത്=മറെറാരു വിധത്തിലാക്കും, ഈശ്വരഃ=ഈശ്വരൻ, സത്യസങ്കല്പഃ=സത്യമായ സങ്കല്പത്തോടുകൂടിയവൻ,

(40-43) പ്രാണിവർഗത്തിലിരിക്കുന്ന ഭഗവാനെ അഞ്ചുകോശങ്ങൾ ആവരണം ചെയ്തിരിക്കുന്നു. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം. ആനന്ദമയം, എന്നാണ് ആ അഞ്ചുകോശങ്ങൾക്കു പേർ. അന്നമയകോശം എന്നു പറയപ്പെടുന്നതു് സ്ഥൂലമായ്ക്കാണപ്പെടുന്ന ശരീരം. ഭക്ഷിക്കുന്ന പദാർത്ഥങ്ങളുടെ വികാരത്തിൽനിന്നുണ്ടായതുകൊണ്ടാണതിനെ അന്നമയമെന്നു പറയുന്നതു്. ഭഗവാന്റെ വ്യാപ്തിനിമിത്തം വ്യാപരിക്കുന്ന ശരീരം ഭഗവൽസ്വരൂപത്തെ കാണ്മാൻ കഴിയാത്തവിധം മറച്ചിരിക്കയാൽ അതിന്നു കോശം (മറയ്ക്കുന്നവസ്തു) എന്നു പേരുണ്ടായി. ഇതുപോലെതന്നെ ഉച്ഛ്വാസനിശ്വാസരൂപേണ ചലിക്കുന്ന പ്രാണൻ സ്ഥൂലശരീരത്തിന്റെ അന്തർഭാഗത്തുള്ള കോശം. ശരീരാന്തർഭാഗത്തുള്ള വായുവിന്നു് ചലിപ്പാനുള്ള ശക്തി ഭഗവാന്റെ വ്യാപ്തിനിമിത്തമാണുണ്ടാകുന്നതു്. പ്രാണമയകോശത്താൽ മറയ്ക്കപ്പെടുന്നതുകൊണ്ടവിടെയും ഭഗവൽസ്വരൂപത്തെക്കാണുന്നില്ല. പ്രാണമയകോശത്തിന്റെയും അന്തർഭാഗത്തിൽ മനസ്സിരിക്കുന്നു. മനസ്സിന്നു് സങ്കല്പിക്കുവാനും വികല്പിക്കാനും ശക്തി സിദ്ധിക്കുന്നതു് ഭഗവത്സാന്നിദ്ധ്യംകൊണ്ടാകുന്നു. മനസ്സിനെക്കാണുന്നതല്ലാതെ അതിന്റെയും അന്തർഭാഗത്തിലിരിക്കുന്ന ഭഗവാനെക്കാണുന്നില്ല. അതിനാൽ മനസ്സിന്നും കോശമെന്നു പേരുണ്ടായി. മനസ്സിന്റെയും അന്തർഭാഗത്തിലിരിക്കുന്ന ബുദ്ധിയുടെ ജ്ഞാനശക്തിയെ വിജ്ഞാനമയകോശമെന്നു പറയുന്നു. ബുദ്ധിക്കു് പദാർത്ഥങ്ങളെ തിരിച്ചറിവാനുള്ള ശക്തി ഭഗവാനിൽനിന്നു സിദ്ധിച്ചു. ബുദ്ധിയെക്കാണുന്നവൻ അതിന്റെ അന്തർഗതനായ ഭഗവാനെക്കാണുന്നില്ല. ബുദ്ധിയുടെ അന്തർഭാഗത്തിലിരിക്കുന്ന ആനന്ദവും ഭഗവൽസ്വരൂപത്തെ മറയ്ക്കുന്നതിനാൽ അതിന്നു് ആനന്ദമയകോശമെന്നു പേരുണ്ടായി. ഇങ്ങിനെ അഞ്ചു കോശങ്ങൾ പ്രവൃത്തിക്കുമ്പോൾ അതാതു കോശങ്ങളെയല്ലാതെ അവയെ വ്യാപരിപ്പിക്കുന്ന ഭഗവൽസ്വരൂപത്തെ സാധാരണജനമറിയുന്നില്ല. ഭൂമി മുതലായ പഞ്ചഭൂത

ങ്ങളിലും അന്നമയം മുതലായ അഞ്ചു കോശങ്ങളിലും വ്യാപിച്ചിരിക്കുന്ന ഭഗവാനെ പൃഥിവ്യാദിരൂപേണയും അന്നമയാദികോശരൂപേണയും കാണുന്നതല്ലാതെ അവയിൽ സംബന്ധപ്പെടാതിരിക്കുന്ന ശുദ്ധജ്ഞാനസ്വരൂപനാകുന്നു ഭഗവാനെന്നു പ്രാകൃതജനം ധരിക്കുന്നില്ല. നീലനിറമുള്ള ഒരു പുഷ്പം സ്ഫടികക്കുപ്പിയിലിട്ടാൽ സ്ഫടികം നീലവൎണ്ണമായും, രക്തവൎണ്ണമുള്ള പുഷ്പസംബന്ധം നിമിത്തം, സ്ഫടികം രക്തവൎണ്ണമായും കാണപ്പെടുന്നു. സത്യസ്ഥിതി മനസ്സിലാക്കുന്നവർ നീലരക്താദിവൎണ്ണം സ്ഫടികത്തിന്റെതല്ല. നീലരക്താദിവൎണ്ണമുള്ള പുഷ്പാദികളുടെ ചേൎച്ചനിമിത്തം കാണപ്പെടുന്നതാണെന്നു ധരിക്കും. അതുപോലെ അന്നമയപ്രാണമയമനോമയവിജ്ഞാനമയാനന്ദമയകോശങ്ങളോടു പരമാൎത്ഥത്തിൽ ചേൎച്ച ഭഗവാനില്ലെന്ന്—ഭഗവാനായ രാമൻ നിസ്സംഗനാണെന്ന്—അജ്ഞാനികളറിയുന്നില്ല. ഒരുകാലത്തും യാതൊരുപാധിയോടും സംബന്ധപ്പെടാതിരിക്കുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ നിത്യമുക്തനാകുന്നു. എങ്കിലും ശ്രീരാമപരമാത്മാവു്, സ്വശക്തിയായ മായയുടെ സത്വരജസ്തമോഗുണങ്ങളിൽ പ്രതിബിംബിച്ചിട്ടു്, കാലം, പ്രധാനം, പുരുഷൻ, വ്യക്തം, എന്ന നാലുവിധത്തിലിരിക്കുന്നു രജോഗുണത്തിൽ പ്രതിബിംബിച്ചതുകൊണ്ടാണ് പ്രധാനം, പുരുഷൻ എന്ന രണ്ടുവിധത്തിലായിരിക്കുന്നതു്. പരിണാമസ്വഭാവമുള്ള ഭൂതങ്ങളും, അവയുടെ സമ്മേളനത്താലുണ്ടാകുന്ന ഭൌതികവൎഗ്ഗങ്ങളും പ്രധാനത്തിലുൾപ്പെടുന്നു. അവയെ പ്രവൎത്തിപ്പിക്കുന്ന ജീവൻ, പുരുഷൻ. ഭൂതഭൌതികസംയോഗത്താൽ അവയെ പ്രവൎത്തിപ്പിച്ചിട്ടു് ജീവൻ സ്വകൎമ്മഫലത്തെ അനുഭവിക്കുകയും, വൈരാഗ്യദ്വാരാ മുക്തിയെ പ്രാപിക്കുകയും ചെയ്യുന്നു. ഇങ്ങിനെ ജീവാനുഗ്രഹത്തിന്നുവേണ്ടീട്ടു് ഭഗവാൻ പ്രധാനം, പുരുഷൻ എന്ന രണ്ടംശങ്ങളെ സംയോജിപ്പിച്ചു് സകല ജഗത്തിനേയും സൃഷ്ടിക്കുന്നു. തമോഗുണപ്രധാനനായിട്ടു് ജീവോപാധികളെ നശിപ്പിക്കുന്നു. രജോഗുണപ്രധാനനായിട്ടു് കൎമ്മാനുസാരേണ പിന്നെയും ഉപാധികളെ ജീവന്മാൎക്കു നൽകുകയും ചെയ്യുന്നു. കൎമ്മാനുസാരേണ സകല ജീവാത്മാക്കൾക്കും ഫലത്തെ പ്രദാനം ചെയ്യുന്നതുകൊണ്ടു് പരമാത്മാവായ രാമൻ സൎവ്വൎക്കും സമനായിത്തന്നെയിരിക്കുന്നു. ഉൽപത്തി നാശാദി വികാരങ്ങളില്ലാതെ നിത്യജ്ഞാനാനന്ദസ്വരൂപനായിരിക്കുന്ന ഭഗവാൻ കാലശക്തികൊണ്ടു് ലോകത്തെ സംഹരിക്കുന്നു. ബ്രഹ്മാവിനാൽ പ്രാൎത്ഥിക്കപ്പെട്ട കാലസ്വരൂപനായ ആ ഭഗവാൻ ശ്രീരാമരൂപേണ ഭൂമിയിലവതരിച്ചിരിക്കുന്നതു് ഭൂ

മിക്ക ഭാരമായ് ഭവിച്ചിച്ചിരിക്കുന്ന അങ്ങയെ സംഹരിപ്പാനാകുന്നു. സത്യസങ്കല്പനായ ആ ഭഗവാന്റെ ആ നിശ്ചയത്തെ മറെറാരുവിധത്തിലാക്കുവാൻ എങ്ങിനെ സാധിക്കും. അതു കേവലമസാദ്ധ്യം. ആകയാൽ എന്നെയും ഞാൻ ചെയ്ത സദുപദേശത്തേയും ഉപേക്ഷിപ്പാൻ തോന്നിയതു് ഈശ്വരന്റെ സങ്കല്പാനുസരണമാണെന്നു് കരുതുന്ന ഞാൻ അങ്ങയെ കുററപ്പെടുത്തുന്നില്ല. എന്നെ വധിപ്പാനൊരുങ്ങിയ രാമൻ ശത്രുമിത്രോദാസീന ബുദ്ധിയുള്ളവനാകയാൽ എങ്ങിനെ സർവ്വസമനാകുമെന്നുള്ള ശങ്കയെ പരിഹരിപ്പാനാണ് ബ്രഹ്മാവിനാൽ പ്രാർത്ഥിക്കപ്പെട്ടവനെന്ന വിശേഷണം. ലോകപരിപാലനത്തിന്നു് അനുഗുണമായിരിക്കുന്ന ദുഷ്ടനിഗ്രഹം സമത്വഹാനിക്കു കാരണമല്ല എന്നു് സമാധാനം. കർമ്മാനുരൂപഫലദാനത്തിലാണ് സമത്വമിരിക്കുന്നതു്. കർമ്മത്തിന്നനുരൂപമല്ലാത്ത ഫലത്തെ നൽകുന്നപക്ഷം, ലോകത്തിൽ പക്ഷപാതിയായ രാജാവെന്നപോലെ ഈശ്വരനും വിഷമസ്വഭാവമുള്ളവനെന്നുവരും. ഗുണദോഷങ്ങളെ അനുസരിച്ചു ലോകത്തിൽ രക്ഷാശിക്ഷകളെ നടത്തുന്ന രാജാവെന്നപോലെ പ്രാണികളുടെ കർമ്മങ്ങളെ അനുസരിച്ചു ഫലദാനം ചെയ്യുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ സമസ്വഭാവനാണെന്നു ദൃഢമായ് വിശ്വസിക്കേണ്ടതാണെന്നുറപ്പിച്ചിരിക്കുന്നു.

44. ഹനിഷ്യതി സ്ത്വാം രാമസ്തു സപുത്രബലവാഹനം.
ഹന്യമാനം നശക്നോമിദ്രഷ്ടും രാമേണ രാവണ!

45. ത്വാം രാക്ഷസകുലം കൃത്സ്നം തതോ ഗച്ഛാമിരാഘവം
മയിയാതേ സുഖീഭൂത്വാ രമസ്വ ഭവനേ ചിരം.

രാമഃ തു=രാമനാകട്ടെ, സപുത്ര ബലവാഹനം=പുത്രന്മാർ, സൈന്യം, വാഹനം, എന്നിവയോടുകൂടിയ, ത്വാം=അങ്ങയെ, ഹനിഷ്യതി=ഹനിക്കും, രാമേണ=രാമനാൽ, ഹന്യമാനം=ഹനിക്കപ്പെടുന്ന, ത്വാം=അങ്ങയേയും, കൃത്സ്നം=സമസ്തമായ, രാക്ഷസകുലം ച=രാക്ഷസകുലത്തേയും, ദ്രഷ്ടും=ദർശിപ്പാനായിക്കൊണ്ടു്, നശക്നോമി=ഞാൻ ശക്തനല്ല, രാവണ!=അല്ലയോ രാവണ!, തതഃ=അതുകൊണ്ടു്, രാഘവം=രാഘവനെ, ഗച്ഛാമി=ഗമിക്കുന്നേൻ, മയി യാതേ=ഞാൻ യാതനായിരിക്കുമ്പോൾ, സുഖീ ഭൂത്വാ=സുഖമുള്ളവനായിട്ടു്, ഭവനേ=ഭവനത്തിൽ, ചിരം രമസ്വ=ചിരകാലം രമിച്ചാലും.

എന്റെ മരണം നിശ്ചയമാണെങ്കിൽ നീയെന്നെ വിട്ടുപോകുന്നതിന്റെ ആവശ്യമെന്താണെന്നുള്ള ശങ്കക്കു സമാധാനം:—ഹേ രാവണ! രാമൻ അങ്ങയേയും പുത്രന്മാർ, സൈന്യം, വാഹനങ്ങൾ, എന്നി

വരേയും, വധിക്കും നിശ്ചയം. എന്റെ ജ്യേഷ്ഠഭ്രാതാവെന്നു ഞാൻ കരുതുന്ന അങ്ങയേയും, എന്റെ സമുദായമെന്ന വിചാരത്തിന്നു വിഷയമായിരിക്കുന്ന സൎവ്വ രാക്ഷസകുലത്തേയും രാമൻ സംഹരിക്കുന്നതു കാണ്മാൻ എനിക്കു ശക്തിയില്ല. അതിനാൽ, ബുദ്ധിയാൽ പരിഗ്രഹിക്കപ്പെട്ട അങ്ങയേയും, രാക്ഷസകുലത്തേയും ഉപേക്ഷിച്ച്-എന്റെ സംബന്ധികളെന്നുള്ള മമതയെ ഉപേക്ഷിച്ച്—രാമനിലും വാനരന്മാരിലും ആ ബുദ്ധിയെ ഉറപ്പിച്ചുംകൊണ്ട്, ഞാൻ രാമനെ പ്രാപിക്കുന്നേൻ. [നശിക്കുന്ന വസ്തുക്കളിൽ എന്റേതെന്നുള്ള ഭാവത്തെ വെടിഞ്ഞു്, നാശരഹിതനായ ഈശ്വരനിൽ എന്റേതെന്ന ഭാവം ഉറപ്പിക്കേണ്ടതാണെന്നാണ് വിഭീഷണവാക്യത്തിലടങ്ങിയ സാരം.] ഞാൻ പോയതിന്നുശേഷം അങ്ങുന്ന് സുഖത്തോടുകൂടെ രാജധാനിയിൽ ബഹുകാലമാനന്ദിച്ചിരുന്നാലും.

46. വിഭീഷണോ രാവണവാക്യതഃ ക്ഷണാൽ
വിസൃജ്യസൎവ്വം സപരിച്ഛദം ഗൃഹം.
ജഗാമ രാമസ്യ പദാരവിന്ദയോഃ
സേവാഭികാംക്ഷീ പരിപൂൎണ്ണമാനസഃ

വിഭീഷണഃ=വിഭീഷണൻ, രാവണവാക്യതഃ=രാവണവാക്യം നിമിത്തം, ക്ഷണാത്=ക്ഷണത്തിൽ, സപരിച്ഛദം ഗൃഹം=ഉപകരണങ്ങളോടുകൂടിയ ഗൃഹത്തേയും, സൎവ്വം=സൎവ്വത്തേയും, വിസൃജ്യ=ഉപേക്ഷിച്ചിട്ട്, രാമസ്യ=രാമന്റെ, പദാരവിന്ദയോഃ=അരവിന്ദതുല്യങ്ങളായ പാദങ്ങളുടെ, സേവാഭികാംക്ഷീ=സേവയെ ആഭിമുഖ്യേന കാംക്ഷിക്കുന്നവനും, പരിപൂൎണ്ണമാനസഃ=നിറഞ്ഞ മനോരഥത്തോടുകൂടിയവനുമായിട്ട്, ജഗാമ=ഗമിച്ചു.

രാവണവാക്യത്താൽ വിഭീഷണൻ സൎവ്വസമ്പൽ സമൃദ്ധിയോടുകൂടിയ ഗൃഹത്തേയും, അതിലുള്ള സകല സുഖസാധനങ്ങളേയും ക്ഷണത്തിൽ പരിത്യജിച്ചു. ശ്രീരാമപാദാരവിന്ദങ്ങളെ അത്യന്തഭക്തിപൂൎവ്വം സേവിപ്പാനാഗ്രഹിച്ചുംകൊണ്ട് ഗമിച്ചപ്പോൾ മനോരഥം പരിപൂൎണ്ണമായി.

ഗൃഹാദി സുഖസാധനങ്ങളിലുള്ള ആഗ്രഹത്തെ സ്വമനസാ സമ്പൂൎണ്ണമായി പരിത്യജിച്ചാലല്ലാതെ രാമപാദാരവിന്ദങ്ങളിൽ ഭക്തിയുറക്കുന്നതല്ല. രണ്ടു തോണികളിൽ കാൽ വെക്കുന്നവന്ന് കരചേരുവാൻ സാധിക്കുന്നതല്ലെന്നുള്ള പഴഞ്ചൊല്ലുപോലെ ലോകസുഖസാധനങ്ങളിലും ഈശ്വരഭജനത്തിലും ഒരേ സമയത്തു് മനസ്സിരുത്തുവാൻ ഒരുവ

ന്ന് സാധിക്കുന്നതല്ല. എത്രതന്നെ സുഖസാധന സമ്പന്നനായിരുന്നാലും ദുഃഖമററ പരമാനന്ദമനുഭവപ്പെടുകയില്ല. ഗുണബുദ്ധ്യാ സ്വീകരിച്ച ലൌകിക ഭോഗസാധനങ്ങളേ ദുഃഖസ്ഥാനങ്ങളായി കാണുന്നതായ വൈരാഗ്യം ഉറയ്ക്കുമ്പോൾ മാത്രമേ പരമാത്മാവായ ശ്രീരാമനിൽ പരയായ ഭക്തിയുറക്കുകയുള്ളൂ. എന്നീ സംഗതികളാണ് വിഭീഷണചരിത്രത്തിൽ നിന്ന് സ്പഷ്ടമാകുന്നത്.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ ദ്വിതീയഃ സർഗഃ
ശുഭം ഭവതു.

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

:o:

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം

## മൂന്നാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. വിഭീഷണോ മഹാഭാഗശ്ചതുർഭിർമന്ത്രിഭിഃ സഹ
ആഗത്യ ഗഗനേ രാമസംമുഖേ സമവസ്ഥിതഃ

മഹാഭാഗഃ=മഹാ ഭാഗ്യവാനായ, വിഭീഷണഃ=വിഭീഷണൻ, ചതുർഭിഃ മന്ത്രിഭിഃ സഹ=നാലു മന്ത്രിമാരോടുകൂടെ, ആഗത്യ=ആഗമിച്ചിട്ട്, ഗഗനേ=ഗഗനത്തിൽ, രാമസംമുഖേ=രാമന്റെ സന്മുഖത്തിൽ, സമവസ്ഥിതഃ=സമവസ്ഥിതനായി.

ശ്രീമഹാദേവൻ അരുൾചെയ്തു.

ദുസ്സംസർഗം മനസാ പരിത്യജിച്ചതിനാൽ മഹാഭാഗ്യവാനായ വിഭീഷണൻ നാലു മന്ത്രിമാരോടുകൂടെ വന്നു. ആകാശത്തിൽ രാമന്നു നേർമുഖമായിട്ടുനിന്നു.

വാല്മീകിരാമായണത്തിൽ മററൊരുവിധത്തിൽ കാണുന്നതിനെ ഇവിടെ കാണിക്കാം:—

അഭിവാദ്യ തതോഭ്രയഃ ക്രോധ പര്യാകുലേക്ഷണഃ
ചതുർഭിഃ സചിവൈഃ സാർദ്ധം നിശ്ചക്രാമ വിഭീഷണഃ

സമാതരം പുനർദൃഷ്ട്വാ സർവമേവ നിവേദ്യതത്
ജഗാമാകാശമാവിശ്യ കൈലാസം പർവതോത്തമം.
ശ്രുത്വൈതദ്വചനം തത്ര നീലകണ്ഠേന ഭാഷിതം
ഉദതിഷ്ഠന്മഹാബാഹു സ്സൈസ്തരേവ സചിവൈഃ സഹ
നമസ്കൃത്വാ ശിവം ദേവം തഥാ വൈശ്രവണം പ്രഭും
രാമാഭ്യാശം യയൌ ക്ഷിപ്രം ധർമ്മാത്മാ സ വിഭീഷണഃ.

രാവണനെ വന്ദിച്ചശേഷം, രാവണൻചെയ്ത ഉപദ്രവം നിമിത്തമുണ്ടായ ക്രോധത്താൽ കലങ്ങി മറിഞ്ഞ കണ്ണുകളോടുകൂടിയ വിഭീഷണൻ നാലു മന്ത്രിമാരോടുകൂടെ പുറപ്പെട്ടു അമ്മയെച്ചെന്നുകണ്ടു. കഴിഞ്ഞ വൃത്താന്തം മുഴുവനും പറഞ്ഞറിയിച്ചു. ആകാശത്തിൽകൂടെ സഞ്ചരിച്ച് ഉത്തമപർവതമായ കൈലാസത്തിലേക്ക് ആ മന്ത്രിമാരോടുകൂടെ പോയി. മഹാപ്രഭുവായ ശിവനേയും, കുബേരനേയും നമസ്കരിച്ചു വൃത്താന്തമറിയിച്ചു. വിഭീഷണൻ പറഞ്ഞതുകേട്ട ശിവൻ കല്പിച്ചതനുസരിച്ച് ധർമ്മാത്മാവായ ആ വിഭീഷണൻ രാമസമീപത്തു വന്നു.

2. ഉച്ചൈരുവാച ഭോഃ സ്വാമിൻ രാമ! രാജീവലോചന!
രാവണസ്യാനുജോഹം തേ ദാരഹർത്തുർ വിഭീഷണഃ
3. നാമ്നാ ഭ്രാത്രാ നിരസ്തോഹം ത്വാമേവ ശരണം ഗതഃ

ഉച്ചൈഃ ഉവാച=ഉച്ചത്തിൽ പറഞ്ഞു, ഭോഃ സ്വാമിൻ! രാജീവലോചന! രാമ!=അല്ലയോ സ്വാമിൻ! താമരസാക്ഷനായ രാമ!, തേ ദാരഹർത്തുഃ രാവണസ്യ=അങ്ങയുടെ ഭാര്യയെ അപഹരിച്ച രാവണന്റെ, അനുജഃ അഹം=അനുജനായ ഞാൻ, നാമ്നാ വിഭീഷണഃ=നാമംകൊണ്ടു വിഭീഷണൻ, ഭ്രാത്രാ=ഭ്രാതാവിനാൽ, നിരസ്തഃ അഹം=നിരസിക്കപ്പെട്ട ഞാൻ, ത്വാം ഏവ=നിന്തിരുവടിയെത്തന്നെ, ശരണം ഗതഃ=ശരണം പ്രാപിച്ചിരിക്കുന്നു.

ഉച്ചത്തിലിങ്ങിനെ പറഞ്ഞു:—"ഹേ സ്വാമിൻ! താമരസലോചന! രാമ! ഞാൻ അങ്ങയുടെ ഭാര്യയെ അപഹരിച്ച രാവണന്റെ അനുജനായ വിഭീഷണനാകുന്നു. ജ്യേഷ്ഠനാൽ ധിക്കരിക്കപ്പെട്ട ഞാൻ നിന്തിരുവടിയെ ശരണംപ്രാപിച്ചിതാ വന്നിരിക്കുന്നു.

ഹിതമുക്തം മയാദേവ! തസ്യ ചാ വിഹിതാത്മനഃ
4. സീതാം രാമായ വൈദേഹീം പ്രേഷയേതി പുനഃ പുനഃ
ഉക്തോപിനശൃണോത്യേഷകാല പാശവശം ഗതഃ

ദേവ!=അല്ലയോ ദേവ!, അവിഹിതാത്മനഃ=ഹിതത്തിൽ ആത്മാവി

നെ(മനസ്സിനെ)വെക്കാതിരിക്കുന്ന, തസ്യ=അവന്ന്, മയാ=എന്നാൽ, ഹിതം ഉക്തം=ഹിതം പറയപ്പെട്ടു, വൈദേഹീം=വിദേഹന്റെ പുത്രിയായ, സീതാം=സീതയെ, രാമായ=രാമന്നായ്ക്കൊണ്ട്, പ്രേഷയ=അയച്ചാലും, ഇതി പുനഃ പുനഃ ഉക്തഃ അപി=എന്ന് പിന്നെയും പിന്നെയും പറയപ്പെട്ടുവെങ്കിലും, കാലപാശവശം ഗതഃ ഏഷഃ=കാലപാശത്തിന്നധീനനായ ഇവൻ, ന ശൃണോതി=ശ്രവിക്കുന്നില്ല.

അനൎത്ഥഹേതുകമായ കാൎയ്യത്തിൽ മനസ്സിരുത്തിയ അവന്ന് ഹിതമായ കാൎയ്യത്തെ ഞാൻ പറഞ്ഞു. വിദേഹരാജപുത്രിയായ സീതയെ രാമന്നു കൊടുത്താലുമെന്ന് പലപ്രാവശ്യം ഞാൻ പറഞ്ഞിട്ടും നാശോന്മുഖനായ ഇവൻ കേൾക്കുന്നില്ല.

5. ഹന്തും മാം ഖഡ്ഗമാദായ പ്രാദ്രവദ്രാക്ഷസാധമഃ
തതോചിരേണ സചിവൈശ്ചതുൎഭിഃ സഹിതോഭയാത്

6. ത്വാമേവ ഭവമോക്ഷായ മുമുക്ഷുഃ ശരണം ഗതഃ
വിഭീഷണവചഃശ്രുത്വാ സുഗ്രീവോ വാക്യമബ്രവീത്

രാക്ഷസാധമഃ=രാക്ഷസന്മാരിൽ അധമൻ, മാം ഹന്തും=എന്നെ ഹനിപ്പാനായ്ക്കൊണ്ട്, ഖഡ്ഗം ആദായ=ഖഡ്ഗത്തെ എടുത്തിട്ട്, പ്രാദ്രവത്=ഓടിയെത്തി, തതഃ=അതുകൊണ്ട്, ഭയാത്=ഭയം ഹേതുവായിട്ട്, ചതുൎഭിഃ സചിവൈഃ സഹിതഃ=നാലു മന്ത്രിമാരോട് കൂടിയവനും മുമുക്ഷുഃ=മോക്ഷേച്ഛയുള്ളവനുമായിട്ട്, ഭവമോക്ഷായ=സംസാരത്തിൽനിന്ന് മോചിപ്പാനായ്ക്കൊണ്ട്, ത്വാം ഏവ=നിന്തിരുവടിയെത്തന്നെ, അചിരേണ=വേഗത്തിൽ, ശരണംഗതഃ=ശരണം പ്രാപിച്ചിരിക്കുന്നു.

ഹിതം പറഞ്ഞതിനെ സ്വീകരിച്ചില്ലെന്നു മാത്രമല്ല, രാക്ഷസന്മാരിൽ അധമനായ രാവണൻ എന്നെ വധിപ്പാൻ വാളെടുത്തുംകൊണ്ട് നേരിട്ടു പാഞ്ഞുവന്നു. അതുനിമിത്തം ഭയപ്പെട്ട ഞാൻ നാലു മന്ത്രിമാരോടുകൂടെ, സംസാരത്തിൽനിന്നു തന്നെ മോചിക്കേണം, സംസാരമാണെല്ലോ മഹാ ഭയസ്ഥാനം, അതിൽനിന്നൊഴിഞ്ഞാൽ പിന്നെ യാതൊരുവിധ ഭയവുമുണ്ടാകുന്നതല്ലെന്നുള്ള മോക്ഷേച്ഛയോടുകൂടെ നിന്തിരുവടിയെത്തന്നെ കാലവിളംബം വരുത്താതെ ശരണം പ്രാപിച്ചതാകുന്നു. ഇങ്ങിനെ വിഭീഷണൻ പറഞ്ഞതുകേട്ട സുഗ്രീവൻ പറഞ്ഞു.

7. വിശ്വാസാൎഹോ നതേ രാമ! മായാവീ രാക്ഷസാധമഃ
സീതാഹൎത്തുൎവിശേഷേണ രാവണസ്യാനുജോബലീ

8. മന്ത്രിഭിഃസായുധൈരസ്മാൻ വിവരേ നിഹനിഷ്യതി
തദാജ്ഞാപയമേ ദേവ! വാനരൈർഹന്യതാമയം.
9. മമൈവം ഭാതി തേ രാമ! ബുദ്ധ്യാ കിം നിശ്ചിതംവദ
ശ്രുത്വാ സുഗ്രീവവചനം രാമഃ സസ്മിതമബ്രവീത്

രാമ!=അല്ലയോ രാമ!, മായാവീ=മായാപ്രയോഗത്തിൽ സമർത്ഥനായ, രാക്ഷസാധമഃ=രാക്ഷസാധമൻ, തേ വിശ്വാസാർഹഃന=അങ്ങേക്ക വിശ്വാസയോഗ്യനല്ല, വിശേഷേണ=വിശേഷിച്ച്, സീതാ ഹർത്തുഃ രാവണസ്യ=സീതയെ അപഹരിച്ച രാവണന്റെ, അനുജഃ ബലീ=അനുജനും ബലവാനുമാകുന്നു, സായുധൈഃ മന്ത്രിഭിഃ=ആയുധത്തോടു കൂടിയ മന്ത്രിമാരോട് കൂടിയവനുമായിട്ട്, വിവരേ=ദ്വാരം കിട്ടുമ്പോൾ, അസ്മാൻ=നമ്മളെ, നിഹനിഷ്യതി=നിഹനിക്കും, തത്=അതുകൊണ്ട്, ദേവ!=അല്ലയോ ദേവ!, മെ ആജ്ഞാപയ=എനിക്ക കല്പന തന്നാലും, അയം=ഇവൻ, വാനരൈഃ=വാനരന്മാരാൽ, ഹന്യതാം=ഹനിക്കപ്പെടട്ടെ, മമ=എനിക്ക്, ഏവം ഭാതി=ഇങ്ങിനെ തോന്നുന്നു. രാമ!=ഹേ രാമ!, തേ ബുദ്ധ്യാ=അങ്ങയുടെ ബുദ്ധികൊണ്ട്, കിം നിശ്ചിതം=എന്തു നിശ്ചയിക്കപ്പെട്ടു, വദ=വദിച്ചാലും, സുഗ്രീവ വചനം=സുഗ്രീവന്റെവചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, രാമഃ=രാമൻ, സസ്മിതം അബ്രവീത്=സ്മിതപൂർവ്വം പറഞ്ഞു.

വിഭീഷണനെ സ്വീകരിക്കേണമോ ഉപേക്ഷിക്കേണമോ എന്ന സംഗതിയിൽ സുഗ്രീവന്റെ അഭിപ്രായം പറവാൻ രാമനാവശ്യപ്പെട്ടിട്ടില്ലെങ്കിലും, സ്വാമിയുടെ ഹിതത്തെ കാംക്ഷിക്കുന്ന ബന്ധുവിന്റെയും മന്ത്രിയുടേയും നിലയിൽ അഭിപ്രായം പറയാമെന്ന ധർമ്മ ബുദ്ധിയോടുകൂടെ സുഗ്രീവൻ പറയുന്നു.

ഹേ രാമ! വിഭീഷണനെ വിശ്വസിക്കാതിരിക്കേണം. എന്തുകൊണ്ടെന്നാൽ, മായാ പ്രയോഗത്തിൽ സമർത്ഥനും രാക്ഷസാധമനുമാണ്. വിശേഷിച്ച സീതയെ അപഹരിച്ച രാവണന്റെ അനുജൻ, ബലവാൻ, ആയുധധാരികളായ മന്ത്രികളോടുകൂടെ വന്നിരിക്കുന്നു. തരം കിട്ടുമ്പോൾ നമ്മളെ പ്രഹരിക്കും. ജ്യേഷ്ഠനെ ഉപേക്ഷിച്ച് നമ്മളുടെ കാര്യത്തിൽ സഹായിക്കുമെന്ന് വിചാരിപ്പാൻ പാടില്ല. അതുകൊണ്ടെനിക്ക കല്പന തരിക. ഇവനെ വാനരന്മാർ സംഹരിക്കട്ടെ. ഇങ്ങിനെ ചെയ്യേണമെന്നാണെനിക്ക തോന്നുന്നത്. അങ്ങയുടെ ബുദ്ധികൊണ്ട നിശ്ചയിച്ചതെന്തെന്നുപറഞ്ഞാലും. സുഗ്രീവൻ പറഞ്ഞതുകേട്ട രാമൻ പുഞ്ചിരിയോടുകൂടെ പറഞ്ഞു.

10. യദീച്ഛാമി കപിശ്രേഷ്ഠ! ലോകാൻ സർവാൻ സഹേശ്വരാൻ
നിമിഷാർദ്ധേന സംഹന്യാം സൃജാമി നിമിഷാർദ്ധതഃ

കപിശ്രേഷ്ഠ!=അല്ലയോ വാനരാധിപ!, യദി ഇച്ഛാമി=ഞാനിച്ഛിക്കുന്നുവെങ്കിൽ, സഹേശ്വരാൻ=ഇന്ദ്രാദി ദേവകളോടുകൂടിയ, സർവാൻ ലോകാൻ=സകല ലോകങ്ങളേയും, നിമിഷാർദ്ധേന=അരനിമിഷം കൊണ്ട്, സംഹന്യാം=സംഹരിക്കും, നിമിഷാർദ്ധതഃ=അർദ്ധനിമിഷം കൊണ്ട്, സൃജാമി=സൃഷ്ടിക്കും.

അല്ലയോ വാനരേശ്വര! ഞാനിച്ഛിക്കുന്നുവെങ്കിൽ ഇന്ദ്രാദിലോകപാലകന്മാരോടുകൂടിയ സമസ്തലോകങ്ങളെയും അല്പസമയത്തിന്നുള്ളിൽ സംഹരിക്കുവാനും രണ്ടാമതു സൃഷ്ടിപ്പാനും കഴിയും. സത്യസങ്കല്പനായ സർവേശ്വരനാണ് ഞാനെന്നു ധരിച്ചുകൊൾകയെന്നു സാരം.

11. അതോമയാഭയം ദത്തം ശീഘ്രമാനയ രാക്ഷസം
സകൃദേവ പ്രപന്നായ തവാസ്മീതി ച വാദിനേ
അഭയം സർവഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ

അതഃ=അതുകൊണ്ട്, അഭയം=രക്ഷ, മയാ ദത്തം=എന്നാൽ ദാനം ചെയ്യപ്പെട്ടു, ശീഘ്രം=വേഗം, രാക്ഷസം=രാക്ഷസനെ, ആനയ=ആനയിച്ചാലും, സകൃത് ഏവ=ഒരിക്കൽമാത്രം, പ്രപന്നായ=ശരണംപ്രാപിച്ചുവന്നായ്ക്കൊണ്ടും, തവ അസ്മി ഇതി=ഞാനങ്ങയുടെ സംബന്ധിയാകുന്നുവെന്ന്, വാദിനെ ച=വദിക്കുന്നവന്നായ്ക്കൊണ്ടും, സർവഭൂതേഭ്യഃ=സർവ പ്രാണികൾക്കായ്ക്കൊണ്ടും, അഭയം ദദാമി=രക്ഷനൽകുന്നേൻ, ഇതി ഏതത്=എന്ന ഇത്, മമ വ്രതം=എന്റെ വ്രതമാകുന്നു.

സർവേശ്വരനായതുകൊണ്ട് ഞാനവന്നഭയം നൽകിയിരിക്കുന്നതിനാൽ വേഗം രാക്ഷസനെക്കൂട്ടിക്കൊണ്ടുവരിക. ഏതൊരുവൻ എന്നെ ഒരേ ഒരു പ്രാവിശ്യം ശരണം പ്രാപിച്ച് ഞാനങ്ങയുടെ ആശ്രിതനാണെന്നെ രക്ഷിക്കേണമെന്നപേക്ഷിക്കുന്നുവോ അവന്നായ്ക്കൊണ്ടും, ആവിധം പ്രാർത്ഥിക്കുന്ന സർവ പ്രാണികൾക്കായ്ക്കൊണ്ടും ഞാനഭയം നൽകും. ഇതെന്റെ വ്രതമാകുന്നു. ശത്രുപക്ഷക്കാരനെന്ന വിചാരത്താൽ വിഭീഷണനെയുപേക്ഷിച്ചാൽ എന്റെ ആ വ്രതത്തിന്ന് ഹാനി സംഭവിക്കുന്നതാകയാൽ മറ്റത്തിനി യാതൊന്നും പറയേണ്ടതില്ലെന്നു സാരം.

ഇവിടെ ശ്രീവാല്മീകി അതിഭംഗിയായും സ്പഷ്ടമായുമിങ്ങിനെ പറയുന്നു:—

"സദുഷ്ടോവാപ്യ ദുഷ്ടോവാകിമേഷ രജനീചരഃ
സൂക്ഷ്മമപ്യഹിതം കർത്തും മമ ശക്തഃ പ്ലവംഗമ!

പൃഥിവ്യാം രാക്ഷസാൻ സർവാൻ പിശാചാംശ്ചസദാനവാൻ
ശക്തോഹം സഹസാ ഹന്തും ദിവ്യേനാസ്ത്രബലേനച
അഭയം സർവഭൂതേഭ്യോ ദദാമീതിഹിമേവ്രതം
സംഗ്രാമേഭിപ്രപന്നാനാം തവാസ്മീതിച വാദിനാം."

"അവൻ ദുഷ്ടനായാലും ശിഷ്ടനായാലും ഈ രാക്ഷസൻ, ഹേ സുഗ്രീവ! എനിക്കല്പമാത്രമെങ്കിലും അഹിതം ചെയ്യാൻ ശക്തനാണെന്നു നീ ശങ്കിക്കേണ്ട. ലോകത്തിലുള്ള സർവ രാക്ഷസന്മാർ, ദാനവന്മാർ, പിശാചന്മാർ, ഇവരെ പെട്ടെന്നു സംഹരിപ്പാൻ ഞാൻ ശക്തൻ. ദിവ്യാസ്ത്രബലവും അത്രക്കെനിക്കുണ്ടു്. യുദ്ധാവസരത്തിൽ ശരണം പ്രാപിച്ചവൎക്കും അങ്ങയുടെ ആശ്രിതൻ ഞാനെന്നു പറയുന്ന സർവ ഭൂതങ്ങൾക്കും അഭയംനൽകുമെന്നതെൻെറ വ്രതമാകുന്നു."

12. രാമസ്യ വചനം ശ്രുത്വാ സുഗ്രീവോ ഹൃഷ്ടമാനസഃ
വിഭീഷണമഥാനായ്യ ദൎശയാമാസ രാഘവം

രാമസ്യ=രാമൻെറ, വചനം=വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ടു്, ഹൃഷ്ടമാനസഃ സുഗ്രീവഃ=സന്തോഷിച്ച മനസ്സോടുകൂടിയ സുഗ്രീവൻ, അഥ=അനന്തരം, വിഭീഷണം=വിഭീഷണനെ, ആനായ്യ=ആനയിച്ചിട്ടു്, രാഘവം ദൎശയാമാസ=രാമനെ കാട്ടിക്കൊടുത്തു.

ആശ്രിതന്മാരാരായിരുന്നാലും അവരെ രക്ഷിക്കുമെന്നുള്ള ദൃഢനിശ്ചയത്തെ പ്രകാശിപ്പിക്കുന്ന ശ്രീരാമവചനം കേട്ട സുഗ്രീവൻെറ മനസ്സിൽ സന്തോഷം നിറഞ്ഞു. വിഭീഷണനെ കൂട്ടിക്കൊണ്ടുവന്നു രാമനെ കാട്ടിക്കൊടുത്തു.

ഇവിടെ വാല്മീകി കുറെക്കൂടെ സ്പഷ്ടമാക്കിയിരിക്കുന്നു:—

രാമേണാഥാഭയേദത്തേ സതതോ രാവണാനുജഃ
ആഹൂതോ ഹരിരാജേന ഖാൽപപാത സഹാനുഗഃ
സസമേത്യ ഹരിശ്രേഷ്ഠഃ സംശ്ലിഷ്യച വിഭീഷണം
സാന്ത്വയിത്വാഥ മേധാവീ ദൎശയാമാസരാഘവം.

രാമൻ അഭയം നൽകിയ ഉടനെ രാവണസഹോദരനായ വിഭീഷണനെ സുഗ്രീവൻവിളിച്ചപ്പോൾ മന്ത്രിമാരോടുകൂടെ ആകാശത്തിൽ നിന്നിരുന്ന വിഭീഷണൻ ഭൂതലത്തിലേക്കിറങ്ങിവന്നു. ബുദ്ധിശാലിയായ സുഗ്രീവൻ സമീപത്തു്ചെന്നു് വിഭീഷണനെ ആലിംഗനം ചെയ്തു സൌമ്യവാക്കുകൾ പറഞ്ഞു സന്തോഷിപ്പിച്ചു് രാമനെ കാട്ടികൊടുത്തു.

13. വിഭീഷണസ്തു സാഷ്ടാംഗം പ്രണിപത്യ രഘൂത്തമം
ഹൎഷഗൽഗദയാ വാചാ ഭക്ത്യാചപരയാന്വിതഃ

14. രാമം ശ്യാമം വിശാലാക്ഷം പ്രസന്നമുഖപങ്കജം
ധനുർബ്ബാണധരം ശാന്തം ലക്ഷ്മണേന സമന്വിതം
കൃതാഞ്ജലിപുടോ ഭൂത്വാ സ്തോതും സമുപചക്രമേ.

വിഭീഷണഃതു=വിഭീഷണനാകട്ടെ, രാഘൂത്തമം=രാമനെ, സാഷ്ടാംഗം പ്രണിപത്യ=ദണ്ഡനമസ്കാരം ചെയ്തിട്ട്, ഹൎഷഗൽഗദയാ വാചാ=സന്തോഷത്താൽ ഇടറിക്കൊണ്ടു പുറപ്പെടുന്ന വാക്കോടും, പരയാ ഭക്ത്യാ ച=പരയായ ഭക്തിയോടും, അന്വിതഃ=കൂടിയവനും, കൃതാഞ്ജലിപുടഃ ഭൂത്വാ=അഞ്ജലിപുടത്തോടുകൂടിയവനമായ് ഭവിച്ചിട്ട്, പ്രസന്നമുഖപങ്കജം=പ്രസാദിച്ചിരിക്കുന്ന മുഖപത്മത്തോടുകൂടിയവനും, ധനുർബ്ബാണധരം=വില്ലും അമ്പും ധരിച്ചിരിക്കുന്നവനും, ശാന്തം=ശാന്തനും, ലക്ഷ്മണേനസമന്വിതം=ലക്ഷ്മണനോടു കൂടിയവനും, വിശാലാക്ഷം=വിശാലങ്ങളായ നേത്രങ്ങളോടുകൂടിയവനും, ശ്യാമം രാമം=ശ്യാമളവൎണ്ണനമായ രാമനെ, സ്തോതും=സ്തുതിപ്പാനായിക്കൊണ്ടു, സമുപചക്രമെ=ആരംഭിച്ചു.

വിഭീഷണൻ ശ്രീരാമസന്നിധിയിൽ വന്ന് ദണ്ഡനമസ്കാരം ചെയ്തു. വികസിച്ച നേത്രങ്ങളും, അനുഗ്രഹം സൂചിപ്പിക്കുന്ന മുഖാരവിന്ദവും, കൈകളിലമ്പും വില്ലും ധരിച്ചും, എങ്കിലും, ശാന്തമായും, ലക്ഷ്മണനോടുകൂടിയുമിരിക്കുന്ന ശ്യാമളവൎണ്ണനായ രാമനെ നോക്കി കൈകകളെ ശിരസ്സിൽ വെച്ചും, സന്തോഷാധിക്യത്താൽ ഇടറി പുറപ്പെടുന്ന വാക്കുകളോടും, പരയായ ഭക്തിയോടുംകൂടെ സ്തുതിപ്പാൻതുടങ്ങി.

## വിഭീഷണ ഉവാച.

15. നമസ്തേ രാമ! രാജേന്ദ്ര! നമഃ സീതാ മനോരമ!
നമസ്തേ ചണ്ഡകോദണ്ഡ! നമസ്തേ ഭക്തവത്സല!
16. നമോനന്തായ ശാന്തായ രാമായാമിതതേജസേ
സുഗ്രീവമിത്രായചതേ രഘൂണാം പതയേ നമഃ
17. ജഗദുൽപത്തിനാശാനാം കാരണായ മഹാത്മനേ
ത്രൈലോക്യഗുരവേനാദി ഗൃഹസ്ഥായനമോ നമഃ
18. ത്വമാദിർജ്ജഗതാം രാമ! ത്വമേവസ്ഥിതികാരണം
ത്വമന്തേ നിധനസ്ഥാനം സ്വേച്ഛാചാരസ്ത്വമേവഹി
19. ചരാചരാണാം ഭൂതാനാം ബഹിരന്തശ്ചരാഘവ!
വ്യാപ്യവ്യാപകരൂപേണ ഭവാൻ ഭാതിജഗന്മയഃ.
20. ത്വന്മായയാഹൃതജ്ഞാനാ നഷ്ടാത്മാനോ വിചേതസഃ
ഗതാഗതം പ്രപദ്യന്തെ പാപപുണ്യവശാൽ സദാ

തേ=അങ്ങേക്കായ്ക്കൊണ്ടു്, നമഃ=നമസ്കാരം രാജേന്ദ്ര!=രാജാക്കന്മാരുടെ ഇന്ദ്രനായുള്ളോവേ!, സീതാമനോരമ!=സീതയുടെ മനസ്സിനെ ആനന്ദിപ്പിക്കുന്നോവേ! ചണ്ഡകോദണ്ഡ!=ഉഗ്രമായ കോദണ്ഡത്തോടുകൂടിയോവേ!, ഭക്തവത്സല!=ഭക്തന്മാരിൽ വാത്സല്യമുള്ളോവേ!, അനന്തായ=അവധിയില്ലാത്തവനും, അമിതതേജസേ=പരിച്ഛേദിപ്പാൻ കഴിയാത്ത തേജസ്സോടുകൂടിയവനും, സുഗ്രീവമിത്രായ=സുഗ്രീവന്റെ മിത്രവും, രഘൂണാം പതയെ=രഘുക്കളുടെ പതിയും, ജഗദുൽപത്തിനാശാനാം=ജഗത്തിന്റെ ഉൽപത്തിക്കും നാശത്തിന്നും, കാരണായ=കാരണമായിരിക്കുന്നവനും, മഹാത്മനേ=മഹാത്മാവും, ത്രൈലോക്യഗുരവേ=മൂന്നു ലോകങ്ങളുടെ ഗുരുവും, അനാദിഗ്രഹസ്ഥായ=സൃഷ്ടിക്കുമുമ്പേയുള്ള ഗ്രഹസ്ഥനമായ, തെ നമഃ=അങ്ങെക്കു് നമസ്കാരം. ജഗതാം=ലോകങ്ങളുടെ, ആദിഃ=കാരണം, സ്ഥിതികാരണം=സ്ഥിതിയുടെ കാരണം, അന്തേ=അവസാനത്തിൽ, നിധനസ്ഥാനം=മരണത്തിന്റെ സ്ഥാനം, സ്വേച്ഛാചാരഃ=ഇഷ്ടംപോലെ പ്രവൃത്തിക്കുന്നവൻ, ത്വം ഏവ=നിന്തിരുവടിതന്നെ, ചരാചരാണാം=ചരങ്ങളും അചരങ്ങളുമായ, ഭൂതാനാം=ഭൂതങ്ങളുടെ, ബഹിഃ അന്തഃ ച=പുറത്തും ഉള്ളിലും, വ്യാപ്യവ്യാപകരൂപേണ=വ്യാപിക്കപ്പെടുവാൻ യോഗ്യമായ സാധനവും, വ്യാപിക്കുന്ന ശക്തിയുമാകുന്ന രൂപത്തോടുകൂടെ, ജഗന്മയഃ=ലോകസ്വരൂപനായിട്ടു്, ഭവാൻ ഭാതി=അങ്ങുന്നു ശോഭിക്കുന്നു. ത്വന്മായയാ=അങ്ങയുടെ മായയാൽ, ഹൃതജ്ഞാനാഃ=ഹരിക്കപ്പെട്ട ജ്ഞാനത്തോടു കൂടിയവർ, നഷ്ടാത്മാനഃ=ആത്മാവിനെ അറിയാത്തവരും, വിചേതസഃ=വിചാരശക്തിയില്ലാത്തവരുമായിട്ടു്, പാപപുണ്യവശാൽ=പാപപുണ്യങ്ങളുടെ അധീനത നിമിത്തം ഗതാഗതം=പോക്കുവരവിനെ, പ്രപദ്യന്തെ=പ്രാപിക്കുന്നു.

(15-20) ഹേ രാജാധിരാജനായ രാമ! നിന്തിരുവടിക്കായ്ക്കൊണ്ടു് നമസ്കാരം. ഹേ സീതയുടെ മനസ്സിനെ ആനന്ദിപ്പിക്കുന്ന രാമ! നമസ്കാരം. ഉഗ്രമായ കോദണ്ഡം കൈയ്യിൽ ധരിച്ചിരിക്കുന്ന നിന്തിരുവടിക്കു നമസ്കാരം. ഭക്തന്മാരിൽ വാത്സല്യമുള്ള അങ്ങെക്കു നമസ്കാരം. അപരിച്ഛിന്നനും, ശാന്തനും, അമിതപരാക്രമശാലിയുമായ അങ്ങെക്കു നമസ്കാരം, ഹേ സുഗ്രീവമിത്രമേ നമസ്കാരം. ഹേ രഘുപതേ! നമസ്കാരം. ലോകങ്ങളെ സൃഷ്ടിച്ചു, രക്ഷിച്ചു, സംഹരിക്കുന്ന മഹാത്മാവിന്നായ്ക്കൊണ്ടു നമസ്കാരം. മൂന്നുലോകങ്ങളുടേയും ഗുരുവിന്നായ്ക്കൊണ്ടു നമസ്കാരം. കാലശക്തിയുടെ ഉണൎവ്വിന്നുമുമ്പുതന്നെ സകല ലോകങ്ങളേയും ജഠരാന്തർഭാഗത്തിലൊതുക്കിക്കൊണ്ടിരിക്കുന്ന മഹാ കുടുംബിയാ

യ നിന്തിരുവടിക്കു നമസ്കാരം. ലോകങ്ങളുടെ ആദികാരണവും, രക്ഷാധികാരിയും, ലയസ്ഥാനവും നിന്തിരുവടിതന്നെ. സ്വേച്ഛയാ സൃഷ്ട്യാദിലീലകളെ നടത്തുന്ന സ്വതന്ത്രനാകുന്നു നിന്തിരുവടി. ഹേ രാഘവ! ചരാചരങ്ങളായ ഭൂതങ്ങളുടെ ഉള്ളും പുറവും അങ്ങുന്നുതന്നെയാകയാൽ ഈ ലോകം കാണപ്പെടുവാൻ യോഗ്യമായ അങ്ങയുടെ സ്ഥൂലശരീരമാകുന്നു. ഉപാധികളും അവയിൽ വ്യാപിച്ചിരിക്കുന്ന ജീവശക്തിയും നിന്തിരുവടിതന്നെ. നിന്തിരുവടിയുടെ ശക്തിയായ അവിദ്യയാൽ—അജ്ഞാനത്താൽ—മറയ്ക്കപ്പെട്ട ആത്മസ്വരൂപത്തോടുകൂടിയ മൂഢന്മാർ, അങ്ങയുടെ സൎവ്വാത്മഭാവമറിയായ്കനിമിത്തം പുണ്യപാപകൎമ്മഫലങ്ങളെ അനുഭവിപ്പാനായി പിന്നെയും പിന്നെയും ജനിക്കയും മരിക്കയും ചെയ്യുന്നു. സംസാരസങ്കടത്തിൽനിന്നുള്ള മോചനം അവൎക്കു ലഭിക്കുന്നില്ല.

21\. താവൽസത്യം ജഗൽഭാതി ശുക്തികാരജതം യഥാ
യാവന്നജ്ഞായതേ ജ്ഞാനചേതസാ നാന്യഗാമിനാ

നാന്യ ഗാമിനാ=അന്യവിഷയത്തിൽ പ്രവേശിക്കാതിരിക്കുന്ന, ജ്ഞാനചേതസാ=നിൎമ്മല ചിത്തത്താൽ, ഭവാൻ=നിന്തിരുവടി, യാവത് നജ്ഞായതേ=ഏതുവരേ അറിയപ്പെടാതിരിക്കുന്നുവോ, താവത്=അതുവരേ, ശുക്തികാരജതം യഥാ=മുത്തുച്ചിപ്പിയിൽ വെള്ളിയെന്നപോലെ, ജഗത്=ലോകം, സത്യം ഭാതി=സത്യമായിട്ടു് തോന്നുന്നു.

ജഗത്ത് ഈശ്വരന്റെ സ്ഥൂലശരീരമാണെന്നല്ലേ പറഞ്ഞതു്. എന്നാൽ ജഗത്തിനെ അറിയുന്നതുകൊണ്ടുതന്നെ ഈശ്വരനെ അറിഞ്ഞതായ്വരുമല്ലോ. അങ്ങിനെയായാൽ, ജനനവും മരണവുമുണ്ടാവുന്നതായാൽകൂടെ മിത്ഥ്യാരൂപമായ ജഗത്തിലാസക്തന്മാരാവാനെന്തുകാരണം എന്ന ശങ്കയെ രണ്ടു പദ്യംകൊണ്ടു പരിഹരിക്കുന്നു.—അധിഷ്ഠാനം അറിയുന്നതുവരെ ആരോപം സത്യമെന്നു ധരിക്കുന്നതാണ് ഭ്രമജ്ഞാനത്തിന്റെ സ്വരൂപം. അധിഷ്ഠാനം സത്യം. ആരോപം മിത്ഥ്യ. അന്യവിഷയത്തിൽ പ്രവേശിക്കാതെ നിൎമ്മലമായിരിക്കുന്ന ചിത്തവൃത്തിയാൽ അങ്ങയെ അറിയാതിരിക്കുന്ന കാലത്തിൽ ജഗത്തു സത്യമാണെന്നു തോന്നും. ചിത്തത്തിന്റെ ചാഞ്ചല്യമാണ്, ജഗത്ത് സത്യമാണെന്നു തോന്നുവാൻ കാരണം. ഉദാഹരണം:—മുത്തുച്ചിപ്പിയെ സൂക്ഷിച്ചുനോക്കിയറിയാത്തവൻ അതിനെ വെള്ളിയാണെന്നുവിചാരിക്കുന്നു. മുത്തുച്ചിപ്പിയാണെന്നു് സൂക്ഷ്മപരിശോധനകൊണ്ടറിഞ്ഞാൽ രജതമാണെന്നുള്ള തെററായ അറിവു നശിക്കുന്നു. മുത്തുച്ചിപ്പി അധി

ഷ്ഠാനം. രജതം ആരോപം. അധിഷ്ഠാനത്തെ അറിഞ്ഞപ്പോൾ ആരോപം നശിച്ചു. അതുപോലെ ഈശ്വരൻ സർവ്വാധിഷ്ഠാനം, ഈശ്വരസ്വരൂപത്തെ നിരൂപണം ചെയ്തറിയാത്തതുകൊണ്ട് ജഗത്തായിട്ട് കാണപ്പെടുന്നു. വിചാരശക്തിയാൽ ഈശ്വരനെ അറിയുമ്പോൾ, അതുവരെ സത്യമാണെന്നു തോന്നിയിരുന്ന ലോകം ഇല്ലാത്തതാണെന്നുള്ള അറിവുണ്ടാകുന്നു.

22. ത്വദജ്ഞാനാൽ സദായുക്താഃ പുത്രദാര ഗൃഹാദിഷു
രമന്തേ വിഷയാൻ സർവ്വാനന്തേ ദുഃഖപ്രദാൻ വിഭോ.

ത്വദജ്ഞാനാത്=നിന്തിരുവടിയെ അറിയാത്തതുകൊണ്ട്, പുത്രദാര ഗൃഹാദിഷു=പുത്രദാരഗൃഹാദികളിൽ, സദാ യുക്താഃ=എപ്പോഴും ചേർന്നവരായിട്ട്, വിഭോ!=ഹേ പ്രഭോ! അന്തേ=അവസാനത്തിൽ, ദുഃഖപ്രദാൻ=ദുഃഖങ്ങളെ നൽകുന്ന, സർവ്വാൻ വിഷയാൻ=സകല വിഷയങ്ങളെ, രമന്തെ=പ്രീതിയോടെയനുഭവിക്കുന്നു.

ഭഗവത്തത്വമറിയാത്തവർ വീണ്ടും സംസാരത്തിൽ പ്രവേശിക്കുന്നുവെന്നു പറഞ്ഞതിനെത്തന്നെ ദൃഢമായുറപ്പിക്കുന്നു:—എങ്ങും പരമാത്മസ്വരൂപേണ നിറഞ്ഞിരിക്കുന്നമഹാപ്രഭോ! നിന്തിരുവടിയുടെ ശരിയായ തത്വത്തെ—പരമാത്മഭാവത്തെ—അറിയായ്കനിമിത്തം പുത്രന്മാർ, ഭാര്യ, ഗൃഹം മുതലായവയിൽ സത്യത്വബുദ്ധിയോടുകൂടെ സുഖസ്ഥാനങ്ങളെന്നു ബലമായഭിമാനിക്കുന്ന അവിവേകികൾ ഒടുവിൽ വിയോഗദുഃഖത്തെ നൽകുന്ന തുച്ഛങ്ങളായ സർവ വിഷയങ്ങളെ—ശബ്ദസ്പർശാദികളായ ഇന്ദ്രിയവിഷയങ്ങളെ—പ്രീതിയോടുകൂടെ അനുഭവിക്കുന്നു.

23. ത്വമിന്ദ്രോഗ്നിര്യമോരക്ഷോവരുണശ്ച തഥാനിലഃ
കുബേരശ്ച തഥാ രുദ്രസ്ത്വമേവ പുരുഷോത്തമ!

24. ത്വമണോരപ്യണീയാംശ്ച സ്ഥൂലാൽ സ്ഥൂലതരഃ പ്രഭോ!
ത്വം പിതാ സർവലോകാനാം മാതാ ധാതാത്വമേവഹി

25. ആദിമദ്ധ്യാന്തരഹിതഃ പരിപൂർണോച്യുതോവ്യയഃ
ത്വം പാണിപാദരഹിതശ്ചക്ഷുഃ ശ്രോത്ര വിവർജിതഃ

26. ശ്രോതാദ്രഷ്ടാ ഗൃഹീതാ ച ജവനസ്ത്വം ഖരാന്തകഃ
കോശേഭ്യോ വ്യതിരിക്തസ്ത്വം നിർഗുണോ നിരുപാശ്രയഃ

27. നിർവികല്പോ നിർവികാരോ നിരാകാരോ നിരീശ്വരഃ
ഷഡ്ഭാവ രഹിതോനാദിഃ പുരുഷഃ പ്രകൃതേഃ പരഃ

28. മായയാ ഗൃഹ്യമാണസ്ത്വം മനുഷ്യ ഇവ ഭാവ്യസേ
ജ്ഞാത്വാ ത്വാം നിർഗ്ഗുണമജം വൈഷ്ണവാ മോക്ഷഗാമിനഃ
29. അഹം ത്വൽപാദസൽഭക്തി നിഃശ്രേണീം പ്രാപ്യ രാഘവ!
ഇച്ഛാമിജ്ഞാനയോഗാഖ്യം സൌധമാരോഢുമീശ്വര!
30. നമഃ സീതാപതേ! രാമ! നമഃ കാരുണികോത്തമ!
രാവണാരേ! നമസ്തുഭ്യം ത്രാഹിമാം ഭവസാഗരാത്.

രക്ഷഃ=രക്ഷസ്സ്—നിരൃതി, അനിലഃ=വായു, രുദ്രഃ=രുദ്രൻ—ശിവൻ, അണോഃ അണീയാൻ=അണുവിൽവെച്ചത്യന്തം അണു, സ്ഥൂലാൽ സ്ഥൂലതരഃ=സ്ഥൂലത്തിൽവെച്ചതിസ്ഥൂലം, സർവലോകാനാം=സർവലോകങ്ങളുടെ, ധാതാ=സൃഷ്ടികാൎത്താവു്, അച്യുതഃ=അഹീനൻ, അവ്യയഃ=വൃദ്ധിയും നാശവുമില്ലാത്തവൻ, പാണിപാദരഹിതഃ=പാണികളും പാദങ്ങളുമില്ലാത്തവൻ, ചക്ഷുഃ ശ്രോത്രവിവർജിതഃ=കണ്ണുകളും കാതുകളുമില്ലാത്തവൻ, ശ്രോതാ=കേൾക്കുന്നവൻ, ദ്രഷ്ടാ=കാണുന്നവൻ, ഗ്രഹീതാ=ഗ്രഹിക്കുന്നവൻ, ജവനഃ=വേഗമുള്ളവൻ, ഖരാന്തകഃ=ഖരനെ വധിച്ചവൻ, കോശേഭ്യഃ=കോശങ്ങളിൽനിന്നു്, രഹിതഃ=വിട്ടിരിക്കുന്നവൻ, നിർഗ്ഗുണഃ=ഗുണസംഗമില്ലാത്തവൻ, നിരുപാശ്രയഃ=അന്യാശ്രയമില്ലാത്തവൻ, നിർവികല്പഃ=വികല്പമില്ലാത്തവൻ, നിർവികാരഃ=വികാരമില്ലാത്തവൻ, നിരാകാരഃ=ആകൃതിയില്ലാത്തവൻ, നിരീശ്വരഃ=ഈശ്വരനോടു കൂടാത്തവൻ, ഷഡ്ഭാവരഹിതഃ=ആറുവിധങ്ങളായ ഭാവങ്ങളില്ലാത്തവൻ, അനാദിഃ=ആദിയോടുകൂടാത്തവൻ, പ്രകൃതേഃ പരഃ=പ്രകൃതിയിൽനിന്നു വിട്ടിരിക്കുന്നവൻ, മായയാ ഗൃഹ്യമാണഃ=മായയാൽ അംഗീകരിക്കപ്പെട്ടവൻ, മനുഷ്യഃ ഇവ ഭാവ്യസേ=മനുഷ്യനെന്നപോലെ ഭാവിക്കപ്പെടുന്നു, നിർഗ്ഗുണം ത്വാം ജ്ഞാത്വാ=ഗുണാതീതനായ അങ്ങയെ അറിഞ്ഞിട്ടു്, വൈഷ്ണവാഃ=വിഷ്ണുഭക്തന്മാർ, മോക്ഷഗാമിനഃ=മോക്ഷം പ്രാപിക്കുന്നവർ, ത്വൽപാദസൽഭക്തി നിഃശ്രേണിം പ്രാപ്യ=അങ്ങയുടെ പാദങ്ങളിൽ പരിശുദ്ധ ഭക്തിയാകുന്ന കോണിപ്പടിയെ പ്രാപിച്ചിട്ടു്, ജ്ഞാനയോഗാഖ്യം സൌധം ആരോഢും=ജ്ഞാനയോഗമെന്നു പേരായ സൌധത്തെ ആരോഹണംചെയ്യാനായിക്കൊണ്ടു്, ഇച്ഛാമി=ഇച്ഛിക്കുന്നേൻ, കാരുണികോത്തമഃ=കരുണയുള്ളവരിൽവെച്ചുത്തമൻ, രാവണാരിഃ=രാവണശത്രു, തുഭ്യം നമഃ=അങ്ങെക്കായിക്കൊണ്ടു നമസ്കാരം, ഭവസാഗരാത്=സംസാരസമുദ്രത്തിൽനിന്നു്. മാം ത്രാഹി=എന്നെ രക്ഷിച്ചാലും.

ഇന്ദ്രനും, അഗ്നിയും, യമനും, നിരൃതിയും, വരുണനും, വായുവും, കുബേരനും, രുദ്രനും, പുരുഷോത്തമനായ നിന്തിരുവടിതന്നെ പ്രഭോ! നിന്തിരുവടിയെ ഒരുവിധത്തിലും അറിവാൻ കഴിയാത്തതുകൊണ്ട് സൂക്ഷ്മത്തിൽവെച്ചും സൂക്ഷ്മസ്വരൂപനും, എങ്ങും നിറഞ്ഞിരിക്കുന്നതുകൊണ്ട് സ്ഥൂലത്തിൽവെച്ചു സ്ഥൂലസ്വരൂപനുമാകുന്നു. സർവലോകങ്ങളേയും ഒരുപ്പോലെ പാലിക്കുന്നതുകൊണ്ട് നിന്തിരുവടി ലോകപിതാവും, മാതാവും, സ്രഷ്ടാവുമാകുന്നു. നിന്തിരുവടി ആദിയും, മദ്ധ്യവും, അവസാനവുമില്ലാത്തവനാകുന്നു. യാതൊരുവിധമായ ശക്തിയും അങ്ങയെ വിട്ടിരിക്കാത്തതിനാൽ നിന്തിരുവടി അച്യുതനും, വൃദ്ധിയും അപക്ഷയവും അങ്ങേക്കില്ലാത്തതുകൊണ്ടു അവ്യയനും, പരിപൂർണ്ണനുമാകുന്നു. അങ്ങുന്നു കൈകളും, കാലുകളും, നേത്രങ്ങളും, ശ്രോത്രങ്ങളുമില്ലാത്തവനാകുന്നുവെങ്കിലും, കേൾക്കുന്നവനും, കാണുന്നവനും, ഗ്രഹിക്കുന്നവനും, വേഗം സഞ്ചരിക്കുന്നവനും, ഖരനെ വധിച്ച നിന്തിരുവടിതന്നെയാകുന്നു. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നു പേരായ പഞ്ചകോശങ്ങളിൽനിന്നും വേറിട്ടിരിക്കുന്നവനാകയാൽ, ആ കോശങ്ങൾക്കുണ്ടാകുന്ന ഉൽപത്ത്യാദി യാതൊരു ദോഷവും അങ്ങയെ ബാധിക്കാത്തതുകൊണ്ട് നിർഗ്ഗുണനും, അന്യാശ്രയമില്ലാത്തവനുമാകുന്നു. പരമാൎത്ഥത്തിൽ സ്ഥൂലസൂക്ഷ്മഹ്രസ്വദീൎഘാദി യാതൊരു ധൎമ്മവും ഇല്ലാതിരിക്കുന്ന നിന്തിരുവടി ഇന്നവിധമായിരിക്കുന്നവനെന്നു നിശ്ചയിപ്പാൻ കഴിയാത്ത നിർവികല്പസ്വരൂപനാകുന്നു. അതുകൊണ്ടുതന്നെ അങ്ങുന്നാകൃതിഹീനനും, സർവപൂജ്യനാകയാൽ നിരീശ്വരനുമാകുന്നു. ജനിക്കുന്നു, ഇരിക്കുന്നു, രൂപമാററം വരുന്നു, വൎദ്ധിക്കുന്നു, ക്ഷയിക്കുന്നു, നശിക്കുന്നു എന്നിങ്ങിനെ ആറുവിധ ഭാവങ്ങൾ അങ്ങേക്കില്ലാത്തതുകൊണ്ടാണ് നിർവികാരനെന്നു പറയുന്നത്. അതുകൊണ്ടുതന്നെ നിന്തിരുവടിക്കാദിയില്ല. ലോകമാകട്ടെ അങ്ങയുടെ വിവൎത്തരൂപംതന്നെ. രജ്ജുതന്നെ സർപ്പമാണെന്നു ധരിക്കപ്പെടുന്നതുപോലെ നിന്തിരുവടിയെത്തന്നെ ലോകമെന്നു തെററായിട്ട് അജ്ഞജനം ധരിക്കുന്നു. അങ്ങയുടെ സ്വരൂപത്തെ—സത്യാനന്ദഭാവത്തെ—സാക്ഷാൽകരിക്കുമ്പോൾ അങ്ങയിൽനിന്നു ഭിന്നമായ ലോകമില്ലാത്തതുകൊണ്ടാണ് ലോകം അങ്ങയുടെ വിവൎത്തസ്വരൂപമെന്നു പറയുന്നത്. പ്രകൃതിസംബന്ധമില്ലാത്തതുകൊണ്ടും നിന്തിരുവടി നിർവികാരനാകുന്നു. മായയെ സ്വേച്ഛയാ സ്വീകരിച്ചു ലോകരക്ഷക്കായവതരിച്ച നിന്തിരുവടിയെ മൂഢജനം മനുഷ്യനെന്നു വിചാരിക്കുന്നു.

ഈ രൂപത്തെ— മനുഷ്യരൂപത്തെ—ധരിക്കുന്നതുകൊണ്ട് സംസാരത്തിൽനിന്ന് മുക്തി സിദ്ധിക്കുന്നില്ല. ഗുണാതീതവും ജന്മാദിരഹിതവുമായ അങ്ങയുടെ സത്യാനന്ദസ്വരൂപത്തെ അറിഞ്ഞ വിഷ്ണുഭക്തന്മാർ മോക്ഷത്തെ പ്രാപിക്കുന്നു. അങ്ങയുടെ നിത്യാനന്ദസ്വരൂപത്തെ സാക്ഷാൽകരിച്ച വൈഷ്ണവന്മാരങ്ങുന്നായിട്ടുതന്നെ ഭവിക്കുന്നു. ഹേ രാഘവ! ഞാനാകട്ടെ നിന്തിരുവടിയുടെ പാദാരവിന്ദപരിശുദ്ധഭക്തിയാകുന്ന കോണിപ്പടിയെ ആശ്രയിച്ചിട്ട് അഭേദജ്ഞാനമാകുന്ന സൌധത്തെക്കയറുവാനാഗ്രഹിക്കുന്നു. ഹേ ഈശ്വര! അഭേദജ്ഞാനയോഗം സാധിപ്പാൻ പ്രയാസമുള്ളതാകയാൽ അങ്ങയുടെ പാദാരവിന്ദഭക്തിയിൽക്കൂടെ ജ്ഞാനത്തെ സാധിപ്പാനാഗ്രഹിക്കുന്ന എന്നെ അനുഗ്രഹിക്കേണമേ. ഹേ സീതാപതേ! രാമ! നിന്തിരുവടിക്കായ്ക്കൊണ്ട് നമസ്കാരം. ഹേ കാരുണ്യസിന്ധോ! നമസ്കാരം. ഹേ രാവണശത്രോ! നമസ്കാരം. എന്നെ സംസാരസമുദ്രത്തിൽനിന്നു രക്ഷിക്കേണമേ.

31. തതഃ പ്രസന്നഃ പ്രോവാച ശ്രീരാമോ ഭക്തവത്സലഃ
വരം വൃണീഷ്വ ഭദ്രം തേ വാഞ്ഛിതം വരദോസ്മ്യഹം.

തതഃ പ്രസന്നഃ ഭക്തവത്സലഃ ശ്രീരാമഃ=അനന്തരം പ്രസാദിച്ച ഭക്തവത്സലനായ ശ്രീരാമൻ, പ്രോവാച=പ്രവചിച്ചു, തേ ഭദ്രം=നിണക്കു മംഗളം, വാഞ്ഛിതം വരം വൃണീഷ്വ=വാഞ്ഛിക്കുന്ന വരത്തെ വരിച്ചാലും, അഹം വരദഃ അസ്മി=ഞാൻ വരദാനം ചെയ്യുന്നവനാകുന്നു.

അനന്തരം ഭക്തവത്സലനായ ഭഗവാൻ ശ്രീരാമൻ സന്തുഷ്ടനായിട്ട് പറഞ്ഞു:—"നിണക്കു മംഗളം ഭവിക്കട്ടെ. ആഗ്രഹമുള്ള വരം ചോദിച്ചുകൊൾക. ഞാൻ ഭക്തന്മാരുടെ അനുഗ്രഹത്തെ നൽകുന്നവനാകുന്നു."

## വിഭീഷണ ഉവാച.

32. ധന്യോസ്മി കൃതകൃത്യോസ്മി കൃതകാര്യോസ്മി രാഘവ!
ത്വൽപാദദർശനാദേവ വിമുക്തോസ്മി ന സംശയഃ

ധന്യഃ അസ്മി=ഞാൻ ധന്യനായി ഭവിച്ചേൻ, കൃതകൃത്യഃ=കൃത്യത്തെ ചെയ്തവൻ, കൃതകാര്യഃ=പ്രാപിക്കേണ്ടതിനെ പ്രാപിച്ചവൻ, ത്വൽപാദ ദർശനാത് ഏവ=അങ്ങയുടെ പാദത്തെ ദർശിച്ചതുകൊണ്ടുതന്നെ, വിമുക്തഃ അസ്മി=വിമോചിക്കപ്പെട്ടവനാകുന്നേൻ.

ഹേ രാഘവ! സർവ്വധർമ്മങ്ങളെയും സാധിപ്പിക്കുന്ന കർമ്മം മുഴുവനും ഞാൻചെയ്തുകഴിഞ്ഞു. അങ്ങയെ ദർശിക്കുന്നതു തന്നെയല്ലേ സർവ്വ

ധർമ്മഫലം. ഞാൻ പ്രാപിക്കേണ്ടതു സകലവും പ്രാപിച്ചുകഴിഞ്ഞു. ധർമ്മത്തിൻെറ ഫലമല്ലയോ പ്രാപ്യമായിരിക്കുന്നതു്. മുക്തിതന്നെ സർവ്വധർമ്മഫലം. നിന്തിരുവടിയെ കണ്ടതുകൊണ്ടുതന്നെ ഞാൻ സർവ്വസങ്കടങ്ങളിൽനിന്നും വിമുക്തനായി. അതുകൊണ്ടുതന്നെ ഞാൻ ധന്യനായ്ഭവിച്ചു.

33. നാസ്തിമത്സദൃശോ ധന്യോ നാസ്തിമത്സദൃശഃ ശുചിഃ
നാസ്തിമത്സദൃശോ ലോകേ രാമത്വന്മൂർത്തിദർശനാത്.

ധന്യഃ=ഭാഗ്യവാൻ, ശുചി=ശുദ്ധൻ, ലോകേ=ലോകത്തിൽ, ത്വന്മൂർത്തിദർശനാൽ=നിന്തിരുവടിയുടെ രൂപത്തെ ദർശിച്ചതുകൊണ്ടു്, മത്സദൃശഃ നാസ്തി=എന്നോടുതുല്യനില്ല.

ലോകത്തിൽ എന്നെപ്പോലെ ഭാഗ്യവാനും പരിശുദ്ധനും എനിക്കു തുല്യനും മററൊരുവനില്ല. എന്തുകൊണ്ടെന്നാൽ നിന്തിരുവടിയുടെ ഈ ദിവ്യമംഗള വിഗ്രഹത്തെ കാണ്മാൻ എനിക്കു സാധിച്ചുവെല്ലോ.

34. കർമ്മബന്ധവിനാശായ ത്വൽജ്ഞാനം ഭക്തിലക്ഷണം
ത്വദ്ധ്യാനം പരമാർത്ഥംച ദേഹിമേ രഘുനന്ദന!

കർമ്മബന്ധവിനാശായ=കർമ്മബന്ധത്തിൻെറ വിനാശത്തിന്നായ്ക്കൊണ്ടു്, ഭക്തിലക്ഷണം ത്വൽജ്ഞാനം=ഭക്തിയാകുന്ന ലക്ഷണത്തോടുകൂടിയ അങ്ങയുടെ ജ്ഞാനത്തേയും, പരമാർത്ഥം=പരമമായ അർത്ഥത്തോടുകൂടിയ, ത്വദ്ധ്യാനം=അങ്ങയെക്കുറിച്ചുള്ള ധ്യാനത്തേയും, മേ ദേഹി=എനിക്കു ദാനം ചെയ്താലും.

കർമ്മത്തിൻെറ ഫലമായ ജനനമരണ പ്രവാഹ രൂപസംസാരത്തെ നശിപ്പിക്കുന്നതിന്നു മതിയായ സാധനഭക്തിസ്വരൂപജ്ഞാനത്തേയും, പരമപ്രയോജനമായ മോക്ഷത്തെ സാധിപ്പിക്കുവാൻ മതിയായ ധ്യാനസ്വരൂപസാദ്ധ്യഭക്തിയേയും—പരമാർത്ഥ ജ്ഞാനത്തേയും—ഹേ രഘുനന്ദന! എനിക്കു തരേണമേ.

35. നയാചേരാമ! രാജേന്ദ്ര! സുഖം വിഷയസംഭവം
ത്വല്പാദകമലേസക്താ ഭക്തിരേവസദാസ്തുമേ

വിഷയസംഭവം സുഖം=വിഷയങ്ങളിൽനിന്നു സംഭവത്തോടുകൂടിയ സുഖത്തെ, ന യാചേ=ഞാൻ യാചിക്കുന്നില്ല. ത്വൽപാദകമലേ സക്താ ഭക്തിഃ ഏവ=നിന്തിരുവടിയുടെ പാദകമലത്തിൽ ആസക്തിയോടുകൂടിയ പരമപ്രേമംതന്നെ, സദാ മേ അസ്തു=എപ്പോഴുമെനിക്കുണ്ടാകട്ടെ,

ഹേരാമ! ഹേരാജേന്ദ്ര! വിഷയങ്ങളിൽ നിന്നുണ്ടാകാവുന്ന സുഖത്തെ ഞാൻ പ്രാർത്ഥിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയങ്ങൾ വി

ഷയങ്ങളിൽനിന്നു വേറിടുമ്പോൾ, ആ സുഖവും നശിക്കുന്നതുകൊണ്ട് അതു നിത്യസുഖമല്ല. അങ്ങയുടെ പാദാരവിന്ദങ്ങളിൽ പരമപ്രേമലക്ഷണയായ ഭക്തി ഒന്നുമാത്രം എപ്പോഴുമെനിക്കുണ്ടാവാൻ അനുഗ്രഹിക്കേണമേ. ആ സുഖം നശിക്കുന്നതല്ലല്ലോ.

36. ഓമിത്യുക്ത്വാ പുനഃപ്രീതോ രാമഃപ്രോവാചരാക്ഷസം
ശൃണുവക്ഷ്യാമിതേ ഭദ്ര!രഹസ്യം മമനിശ്ചിതം.

ഓം ഇതി ഉക്ത്വാ=അങ്ങിനെയാകട്ടെ എന്നുപറഞ്ഞിട്ട്, പ്രീതഃരാമഃ=പ്രീതനായ രാമൻ, രാക്ഷസം പുനഃ പ്രാഹ=രാക്ഷസനോട് പിന്നെയും പറഞ്ഞു, ഭദ്ര! ശൃണു=ഹേ ശ്രേഷ്ഠ! ശ്രവിച്ചാലും, നിശ്ചിതം രഹസ്യം തേ വക്ഷ്യാമി=നിശ്ചിതമായ രഹസ്യത്തെ നിന്നോടു പറയാം.

"അങ്ങിനെ ഭവിക്കട്ടെ" എന്നു പറഞ്ഞശേഷം അതി സന്തുഷ്ടനായ രാമൻ രാക്ഷസനോട്—വിഭീഷണനോട്—പിന്നെയും പറഞ്ഞു:—ഹേ ഭദ്ര! മനസ്സിരുത്തി കേട്ടാലും, ഇളക്കമില്ലാത്തതായ എന്റെ രഹസ്യത്തെ നിന്നോടു പറയാം.

37. മൽഭക്താനാം പ്രശാന്താനാം യോഗിനാം വീതരാഗിണാം
ഹൃദയേസീതയാ നിത്യം വസാമ്യത്ര ന സംശയഃ.

പ്രശാന്താനാം പ്രകർഷേണ ശാന്തന്മാരും, വീതരാഗിണാം=രാഗമില്ലാല്ലാത്തവരും, മൽഭക്താനാം യോഗിനാം=എന്നിൽ ഭക്തിയുള്ളവരുമായ യോഗികളുടെ, ഹൃദയേ=ഹൃദയത്തിൽ, സീതയാ നിത്യം വസാമി=സീതയോടുകൂടെ എപ്പോഴും ഞാൻ വസിക്കുന്നേൻ, അത്ര ന സംശയഃ=ഇതിൽ സംശയമില്ല.

പ്രശാന്തന്മാരും വിഷയ വൈരാഗ്യം സിദ്ധിച്ചവരും എന്നിൽ പരമപ്രേമമുള്ളവരുമായ യോഗികളുടെ ഹൃദയത്തിൽ ഞാൻ സീതാസഹിതനായിട്ട് നിത്യവും വസിക്കുന്നുണ്ട്. ഇതിൽ സംശയിക്കേണ്ട. അതിനാൽ നിന്റെ ധ്യാനവിഷയനായിട്ടുതന്നെ ഞാനിരിക്കുമെന്നു സാരം.

38. തസ്മാൽത്വം സർവ്വദാശാന്തഃ സർവ്വകല്മഷവർജ്ജിതഃ
മാംധ്യാത്വാ മോക്ഷ്യസേനിത്യം ഘോരസംസാരസാഗരാത്

തസ്മാത്=അതുകൊണ്ട്, ശാന്തഃ=ഇന്ദ്രിയങ്ങളെ അടക്കിയവനും, സർവ്വദാ സർവ്വകല്മഷവർജ്ജിതഃ=എപ്പോഴും സകലപാപരഹിതനുമായ, ത്വം=നീ, മാം ധ്യാത്വാ=എന്നെ ധ്യാനിച്ചിട്ട്, ഘോരസംസാരസാഗരാത്=ഭയങ്കരമായ സംസാരസമുദ്രത്തിൽ നിന്ന്, മോക്ഷ്യസേ=മോചിപ്പിക്കപ്പെടും.

അതുകൊണ്ട്, ജിതേന്ദ്രിയനും അതുകൊണ്ടുതന്നെ യാതൊരു വിധ പാപങ്ങളുമില്ലാത്തവനുമായ നീയെന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവനാകയാൽ നിന്നെ ഞാൻ ഭയങ്കര സംസാരസമുദ്രത്തിൽ നിന്നു മോചിപ്പിക്കും.

39. സ്തോത്രമേതൽപഠേദ്യസ്തു ലിഖേദ്യഃശൃണുയാദപി
മൽപ്രീതയേ മമാഭീഷ്ടം സാരൂപ്യം സമവാപ്നുയാത്

മമ=എന്നെക്കുറിച്ചുള്ള, ഏതൽ സ്തോത്രം=ഈ സ്തോത്രത്തെ, യഃ തു പഠേത്=യാതൊരുവൻ പഠിക്കുകയോ, ലിഖേത്=എഴുതുകയോ, ശൃണുയാത് അപി=കേൾക്കുകയോ ചെയ്യുമോ, മൽപ്രീതയെ=എന്റെ പ്രീതിക്കായിക്കൊണ്ട് ഭവിക്കും, സഃ=അവൻ, അഭീഷ്ടം സാരൂപ്യം=അഭീഷ്ടമായ സാരൂപ്യത്തെ, സമവാപ്നുയാത്=സമ്പ്രാപിക്കും.

എന്നെക്കുറിച്ചു നീ ചെയ്തതായ ഈ സ്തോത്രത്തെ ഏതൊരുവൻ എന്റെ പ്രീതിക്കായിക്കൊണ്ട് സങ്കല്പിച്ചു പഠിക്കുകയോ എഴുതുകയോ കേൾക്കുകയൊ ചെയ്യുമോ അവൻ ആഗ്രഹിക്കുന്നതായ സാരൂപ്യമുക്തിയെ പ്രയാസം കൂടാതെ പ്രാപിക്കും.

40. ഇത്യുക്ത്വാലക്ഷ്മണം പ്രാഹ ശ്രീരാമോ ഭക്തഭക്തിമാൻ
പശ്യത്വിദാനീമേവൈഷമമസംദർശനേഫലം.

ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, ഭക്തഭക്തിമാൻ ശ്രീരാമഃ=ഭക്തന്മാരിൽ വത്സലനായ ശ്രീരാമൻ, ലക്ഷ്മണംപ്രാഹ=ലക്ഷ്മണനോട് പറഞ്ഞു. ഏഷഃ ഇദാനീം ഏവ=ഇവൻ ഇപ്പോൾതന്നെ, മമ സന്ദർശനേ ഫലം പശ്യതു=എന്റെ സന്ദർശനത്തിൽ ഫലം കണ്ടുകൊള്ളട്ടെ.

ഇപ്രകാരം വിഭീഷണനോടു പറഞ്ഞശേഷം ഭക്തവത്സലനായ ശ്രീരാമൻ ലക്ഷ്മണനോടു പറഞ്ഞു:—

"ഹേ ലക്ഷ്മണ! ഈ വിഭീഷണൻ എന്നെ സംദർശിച്ചതിന്റെ ഫലത്തെ ഇപ്പോൾതന്നെ കണ്ടുകൊള്ളട്ടെ."

41. ലങ്കാരാജ്യേഭിഷേക്ഷ്യാമി ജലമാനയ സാഗരാത്
യാവച്ചന്ദ്രശ്ച സൂര്യശ്ച യാവത്തിഷ്ഠതി മേദിനീ
42. യാവന്മമ കഥാലോകേ താവദ്രാജ്യം കരോത്വസൌ
ഇത്യുക്ത്വാ ലക്ഷ്മണേനാംബുഹ്യാനായ്യ കലശേന തം
43. ലങ്കാരാജ്യാധിപത്യാർത്ഥ മഭിഷേകം രമാപതിഃ
കാരയാമാസ സചിവൈർല്ലക്ഷ്മണേന വിശേഷതഃ
44. സാധു സാധ്വിതി തേ സർവേ വാനരാസ്തഹൃഷ്ടവർദ്ദശം
സുഗ്രീവോപി പരിഷ്വജ്യ വിഭീഷണമഥാബ്രവീത്.

ലങ്കാരാജ്യേ=ലങ്കാരാജ്യത്തിൽ, അഭിഷേക്ഷ്യാമി=ഞാൻ അഭിഷേകം ചെയ്യുന്നേൻ, സാഗരാത് ജലം ആനയ=സമുദ്രത്തിൽനിന്ന് ജലത്തെ ആനയിച്ചാലും, ചന്ദ്രഃ ച സൂൎയ്യഃ ച=ചന്ദ്രനും സൂൎയ്യനും, യാവത്=ഏതുവരേ ഉണ്ടോ, മേദിനീ യാവത് തിഷ്ഠതി=ഭൂമി ഏതുവരെ നിലനില്ക്കുന്നുവോ, മമ കഥാ ലോകേ യാവത്=എന്റെ കഥ ഏതുകാലം വരേ ലോകത്തിലുണ്ടോ, താവത് അസ്യ രാജ്യം കരോതു=അതുവരേ ഇവൻ രാജ്യം ഭരിക്കട്ടെ, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, ലക്ഷ്മണേന കലശേന അംബു ആനായ്യ=ലക്ഷ്മണനെക്കൊണ്ട് കലശത്തിൽ ജലത്തെ കൊണ്ടുവരിച്ചിട്ട്, തം=അവനെ, ലങ്കാരാജ്യാധിപത്യാൎത്ഥം=ലങ്കാരാജ്യത്തിന്റെ ആധിപത്യത്തിന്നായ്ക്കൊണ്ട്, രമാപതിഃ=ലക്ഷ്മീഭൎത്താവ്, സചിവൈഃ വിശേഷതഃ ലക്ഷ്മണേന=മന്ത്രിമാരെക്കൊണ്ടും വിശേഷിച്ച് ലക്ഷ്മണനെക്കൊണ്ടും, അഭിഷേകം കാരയാമാസ=അഭിഷേകം ചെയ്യിച്ചു, തേ വാനരാഃ സൎവേ=ആ വാനരന്മാരേവരും, സാധു സാധു ഇതി ഭൃശം തുഷ്ടുവുഃ=സാധുസാധുവെന്നേററവും സ്തുതിച്ചു, സുഗ്രീവഃ അപി=സുഗ്രീവനും, വിഭീഷണം പരിഷ്വജ്യ=വിഭീഷണനെ പരിഷ്വംഗം ചെയ്തിട്ട്, അഥ അബ്രവീത്=അനന്തരം പറഞ്ഞു.

ലങ്കാരാജ്യത്തിലെ രാജാവായിട്ട് വിഭീഷണനെ ഞാൻ അഭിഷേകം ചെയ്യുന്നേൻ. സമുദ്രജലം കൊണ്ടുവരിക. ചന്ദ്രനും, സൂൎയ്യനും, ഭൂമിയും ഏതുകാലംവരേയുണ്ടോ, ലോകത്തിൽ എന്റെ കഥ ഏതുകാലം വരെ നിലനില്ക്കുമോ, ആ കാലംവരെ ഇവൻ രാജ്യംപരിപാലിക്കട്ടെ. എന്നുപറഞ്ഞു് ലക്ഷ്മണനെക്കൊണ്ട് കലശത്തിൽ സമുദ്രജലം കൊണ്ടുവരിച്ചിട്ട് ലക്ഷ്മീവല്ലഭനായ രാമൻ വിഭീഷണനെ ലങ്കാധിപതിയായിട്ട് മന്ത്രിമാരെക്കൊണ്ടും വിശേഷിച്ചു ലക്ഷ്മണനെക്കൊണ്ടും അഭിഷേകം ചെയ്യിപ്പിച്ചു. ആ വാനരന്മാരെല്ലാവരും അപ്പോൾ ഏററവും സാധുവാദംചെയ്തു. സുഗ്രീവനും വിഭീഷണനെ ആലിംഗനംചെയ്തിങ്ങിനെ പറഞ്ഞു.

45. വിഭീഷണ! വയം സൎവേ രാമസ്യ പരമാത്മനഃ
കിങ്കരാസ്തത്ര മുഖ്യസ്ത്വം ഭക്ത്യാ രാമപരിഗ്രഹാത്
46. രാവണസ്യ വിനാശേ ത്വം സാഹായ്യം കൎത്തുമൎഹസി

വിഭീഷണ! വയം സൎവേ=ഹേ വിഭീഷണ! നമ്മളെല്ലാവരും, പരമാത്മനഃ രാമസ്യ=പരമാത്മാവായ രാമന്റെ, കിങ്കരാഃ=ദാസന്മാർ, തത്ര ത്വം=അതിൽ നീ, ഭക്ത്യാ രാമപരിഗ്രഹാൽ=ഭക്തികൊണ്ടു രാമന്റെ

പരിഗ്രഹം നിമിത്തം, മുഖ്യഃ=ശ്രേഷ്ഠൻ, രാവണസ്യ വിനാശേ=രാവണന്റെ വിനാശത്തിൽ, സാഹായ്യം കർത്തും=സഹായം ചെയ്വാനായിക്കൊണ്ട്, ത്വം അർഹസി=നീ അർഹിക്കുന്നു.

ഹേ വിഭീഷണ! നമ്മളെല്ലാവരും പരമാത്മാവായ രാമന്റെ ദാസന്മാർതന്നെ. എങ്കിലും അതിൽവെച്ച് നിന്റെ ഭക്തി കണ്ടു സന്തുഷ്ടനായ ഭഗവാൻ നിന്നെ സ്വീകരിച്ചതുകൊണ്ട് നീതന്നെ മുഖ്യദാസൻ. രാവണനെ വധിപ്പാനാവശ്യമായ സഹായം ചെയ്വാൻ നീ യോഗ്യനാകുന്നു.

## വിഭീഷണ ഉവാച.

47. അഹം കിയാൻ സഹായത്വേ രാമസ്യ പരമാത്മനഃ
കിന്തു ദാസ്യം കരിഷ്യേഹം ഭക്ത്യാ ശക്ത്യാ ത്വമായയാ

സഹായത്വേ=സഹായഭാവത്തിൽ, അഹം കിയാൻ=ഞാൻ എന്തുമാത്രം, കിന്തു ഭക്ത്യാ ശക്ത്യാ അമായയാ=എന്നാൽ ഭക്തിയോടും ശക്തിക്കനുസരിച്ചും കപടമില്ലാതേയും, ദാസ്യം കരിഷ്യേ=ദാസ്യം ചെയ്യുന്നേൻ.

വിഭീഷണൻ പറഞ്ഞു.

പരമാത്മാവായ രാമന്നു സഹായം ചെയ്വാൻ ഞാൻ ഒരുകാലത്തും ശക്തനല്ല. ഞാൻ എത്രയോ നിസ്സാരൻ. എന്നാൽ പരമപ്രേമത്തോടും, ശക്തിക്കനുസരിച്ചും, നിഷ്കപടമായും, പരമാത്മാവായ രാമന്റെ ദാസനായിരിക്കാമെന്നുമാത്രം.

48. ദശഗ്രീവേണസന്ദിഷ്ടഃ ശുകോ നാമ മഹാസുരഃ
സംസ്ഥിതോംബരേവാക്യം സുഗ്രീവമിദമബ്രവീത്

ദശഗ്രീവേണ സന്ദിഷ്ടഃ=ദശഗ്രീവനാൽ അയക്കപ്പെട്ട, ശുകഃനാമ മഹാസുരഃ=ശുകനെന്ന പേരായ മഹാസുരൻ, അംബരേ സംസ്ഥിതഃ=ആകാശത്തിൽ നില്ക്കുന്നവനായിട്ട്, സുഗ്രീവം ഇദം വാക്യം അബ്രവീത്=സുഗ്രീവനോട് ഈ വാക്യത്തെപ്പറഞ്ഞു.

ഈ അവസരത്തിൽ രാവണൻ ഒരു ദൂതനെ അയച്ചു. ശുകനെന്നു പേരായ ആ മഹാസുരൻ ആകാശത്തിൽ വന്നുനിന്ന് സുഗ്രീവനോടിപ്രകാരം പറഞ്ഞു.

49. ത്വാമാഹരാവണോരാജാ ഭ്രാതരം രാക്ഷസാധിപഃ
മഹാകുലപ്രസൂതസ്ത്വം രാജാസിവനചാരിണാം.

50. മമ ഭ്രാതൃസമാനസ്ത്വം തവനാസ്ത്യത്ഥവിപ്ലവഃ
അഹംയദഹരംഭാൎയ്യാം രാജപുത്രസ്യകിം തവ.

51. കിഷ്കിന്ധാംയാഹിഹരിഭിർലങ്കാശക്യാ നദൈവതൈഃ
പ്രാപ്തും കിം മാനവൈരല്പസത്വൈൎവ്വാനരയൂഥപൈഃ

രാക്ഷസാധിപഃരാജാ രാവണഃ=രാക്ഷസന്മാരുടെ അധിപനാം രാജാവു മായ രാവണൻ, ഭ്രാതരം ത്വാം ആഹ=ഭ്രാതാവായ അങ്ങയോടു പറയുന്നു. മഹാകുലപ്രസൂതഃ ത്വം=മഹാകുലത്തിൽ ജാതനായ നീ, വനചാരിണാം രാജാ അസി=വനചാരികളുടെ രാജാവാകുന്നു. ത്വം മമ ഭ്രാതൃസമാനഃ=നീയെന്റെ സഹോദരസദൃശൻ, തവ അൎത്ഥവിപ്ലവഃ നാസ്തി=നിണക്കു കാൎയ്യദോഷമില്ല, രാജപുത്രസ്യ ഭാൎയ്യാം=രാജപുത്രന്റെ ഭാൎയ്യയെ, അഹം അഹരം യത്=ഞാനപഹരിച്ചുവെന്നതു യാതൊന്നോ, തത് തവ കിം=അതിൽ നിണക്കെന്തു്? ഹരിഭിഃ കിഷ്കിന്ധാം യാഹി=വാനരന്മാരോടുകൂടെ കിഷ്കിന്ധയെ പ്രാപിച്ചാലും, ദൈവതൈഃഅപി=ദേവന്മാരാൽപോലും, പ്രാപ്തും ലങ്കാ ന ശക്യാ=പ്രാപിപ്പാനായ്ക്കൊണ്ടു് ലങ്ക ശക്യയല്ല, അല്പസത്വൈഃ മാനവൈഃ വാനരയൂഥപൈഃ കിം=അല്പബലന്മാരായ മനുഷ്യന്മാരാലും വാനരസൈന്യാധിപന്മാരാലും എന്തു്?

രാക്ഷസന്മാരുടെ അധിപതിയും രാജാവുമായ രാവണൻ ഭ്രാതാവായ അങ്ങയോടിങ്ങിനെ പറയുന്നു:—"ഉൽകൃഷ്ടകുലത്തിൽ ജനിച്ചനീ വാനരന്മാരുടെ രാജാവാകുന്നു. നീയെന്റെ സഹോദരനെപ്പോലെയിരിക്കുന്നവൻ. നിണക്കു ഞാൻ യാതൊരു കാൎയ്യദോഷവും വരുത്തീട്ടില്ല. ഒരു രാജപുത്രന്റെ ഭാൎയ്യയെ ഞാനപഹരിച്ചുവെങ്കിൽ നിണക്കു ദുഃഖത്തിന്നെന്തവകാശം. നീ വാനരന്മാരോടുകൂടെ കിഷ്കിന്ധയിലേക്കു പോയിക്കൊൾക. ലങ്കയെ ആക്രമിക്കുവാൻ ദേവന്മാൎക്കുപോലും സാദ്ധ്യമല്ലാതിരിക്കേ ബലഹീനന്മാരായ മനുഷ്യൎക്കോ, വാനരസേനാധിപന്മാൎക്കോ സാധിക്കുന്നതല്ലെന്നു പിന്നെപ്പറയേണമോ."

52. തംപ്രാപയന്തം വചനം തൂർണമുൽപ്ലുത്യവാനരാഃ
പ്രാപദ്യന്തതദാക്ഷിപ്രം നിഹന്തും ദൃഢമുഷ്ടിഭിഃ

വചനം പ്രാപയന്തം തം=വാക്യത്തെ പ്രാപിപ്പിച്ച അവനെ, വാനരാഃതൂർണം ഉൽപ്ലുത്യ=വാനരന്മാർ വേഗം ഉൽപതിച്ചിട്ടു്, ദൃഢമുഷ്ടിഭിഃനിഹന്തും=ദൃഢമുഷ്ടികൾകൊണ്ടു നിഹനിപ്പാനായ്ക്കൊണ്ടു്, പ്രാപദ്യന്ത=പ്രാപിച്ചു.

രാവണൻ പറഞ്ഞയച്ച സന്ദേശത്തെ സുഗ്രീവനോട പറഞ്ഞ ആ ശുകനെ അതിവേഗത്തിൽ മേല്പോട്ടു ചാടിപ്പിടിച്ച് വാനരന്മാർ ദൃഢമുഷ്ടികൾകൊണ്ടു താഡിപ്പാനൊരുങ്ങി.

രാമൻ സമുദ്രത്തെ ഉപാസിപ്പാനൊരുങ്ങിയിരിക്കുന്ന അവസരത്തിൽ രാമസൈന്യത്തെ സൂക്ഷ്മമായി നോക്കിയറിഞ്ഞു വരുവാൻ രാവണൻ ശാർദ്ദൂലനെന്ന പേരായ ഒരു രാക്ഷസനെ അയച്ചതായിട്ടു വാല്മീകി പറയുന്ന പദ്യം.

"തതോനിവിഷ്ടാം ധ്വജിനീം സുഗ്രീവേണാഭിപാലിതാം
ദദർശരാക്ഷസോഭ്യേത്യ ശാർദ്ദൂലോനാമവീൎയ്യവാൻ."

സുഗ്രീവനാൽ 'പരിപാലിക്കപ്പെടുന്നതും സമുദ്രതീരത്തിൽ പാളയമടിച്ചിരിക്കുന്നതുമായ സൈന്യത്തെ, വീൎയ്യവാനായ ശാർദ്ദൂലനെന്ന പേരായ രാക്ഷസൻ വന്നുകണ്ടു മടങ്ങിപ്പോയി. രാവണനോടു ശാർദ്ദൂലൻ സൈന്യത്തിൻെറ സ്ഥിതിയറിയിച്ചുവെങ്കിലും അതുകൊണ്ടു സംതൃപ്തനാകാതിരുന്ന രാവണൻ ശുകനെന്ന പേരായ രാക്ഷസനെ സുഗ്രീവൻെറ സമീപത്തിലെക്കയച്ചുവെന്നാണ് വാല്മീകി പറയുന്നതു:—

ശാൎദ്ദൂലസ്യ വചഃ ശ്രുത്വാ രാവണോ രാക്ഷസേശ്വരഃ
ഉവാച സഹസാ വ്യഗ്രഃ സംപ്രധാൎയ്യാത്ഥമാത്മനഃ
ശുകം നാമതദാരക്ഷോ വാക്യമത്ഥവിദാംവരഃ
സുഗ്രീവം ബ്രൂഹി ഗത്വാശു രാജാനം വചനാന്മമ
യഥാ സന്ദേശമക്ലീബം ശ്ലക്ഷ്ണയാ പരയാ ഗിരാ

രാക്ഷസേശ്വരനായ രാവണൻ ശാൎദ്ദൂലൻ പറഞ്ഞതുകേട്ടു നടത്തേണ്ടതായ കാൎയ്യത്തെ ആലോചിച്ചറിഞ്ഞു നിശ്ചയിച്ചു. കാൎയ്യമറിയുന്നവരിൽ ശ്രേഷ്ഠനായ രാവണൻ ശുകനെന്ന പേരായ രാക്ഷസനോടു പറഞ്ഞു. നീയെൻെറ കല്പനപ്രകാരം സുഗ്രീവൻെറയരികത്തു വേഗംപോകേണം. ഞാൻ നിന്നോടു പറയുന്ന ഈ കാൎയ്യത്തെ ഭയംകൂടാതെ, നല്ല വാഗ്ഭംഗിയോടുകൂടെ വാനരരാജാവിനോടു പറയുക. രാമസൈന്യം എത്രയുണ്ടെന്നു നോക്കിയറിവാനാണ് ശാർദ്ദൂലനെ രാവണൻ അയച്ചതു്. സൈന്യത്തിൻെറ വലിപ്പം അറിഞ്ഞപ്പോൾത്തന്നെ രാവണൻെറ ധൈൎയ്യം ക്ഷയിച്ചു. അതുകൊണ്ടാണ് സുഗ്രീവനേയും സൈന്യത്തേയും രാമനിൽ നിന്നു വേർപെടുത്തുവാൻ ഭേദോപായത്തെ ഉപയോഗിക്കുവാനായി ശുകനെ രണ്ടാമതയച്ചതെന്നാണ് വാല്മീകി പറഞ്ഞിരിക്കുന്നത്.

53. വാനരൈൎഹന്യമാനസ്തു ശുകോ രാമമഥാബ്രവീത്
നദൂതാൻഘ്നന്തിരാജേന്ദ്ര! വാനരാൻ വാരയപ്രഭോ!

വാനരൈഃഹന്യമാനഃ ശുകഃതു=വാനരന്മാരാൽ ഹനിക്കപ്പെടുന്ന ശുകനാകട്ടെ, അഥ രാമം അബ്രവീത്=അനന്തരം രാമനോടു പറഞ്ഞു, പ്രഭോ! രാജേന്ദ്ര!=ഹേ പ്രഭുവായ രാജശ്രേഷ്ഠ!, ദൂതാൻ നഘ്നന്തി=ദൂതന്മാരെ ഹനിക്കയില്ല, വാനരാൻ വാരയ=വാനരന്മാരെ നിവാരണംചെയ്താലും.

വാനരന്മാർ ശുകനെ താഡിച്ചുതുടങ്ങിയപ്പോൾ അവൻ രാമനോടു പറഞ്ഞു:—"ഹേ രാജശ്രേഷ്ഠ! ദൂതന്മാരെ രാജാക്കന്മാർ ഉപദ്രവിക്ക പതിവില്ലല്ലൊ. ഹേ പ്രഭോ! അങ്ങുന്ന വാനരന്മാരെ വിരോധിക്കേണമേ."

54. രാമഃശ്രുത്വാ തദാവാക്യം ശുകസ്യപരിദേവിതം
മാവധിഷ്ടേതിരാമസ്താൻ വാരയാമാസവാനരാൻ

ശുകസ്യപരിദേവിതം വാക്യം=ശുകന്റെ ദുഃഖസൂചകമായ വാക്യത്തെ, രാമഃശ്രുത്വാ=രാമൻ ശ്രവിച്ചിട്ടു്, മാ വധിഷ്ട ഇതി=വധിക്കരുതെന്നു്, താൻ വാനരാൻ വാരയാമാസ=ആ വാനരന്മാരെവിരോധിച്ചു.

ശുകൻ കരഞ്ഞുകൊണ്ടു പറയുന്ന വാക്കു കേട്ടു രാമൻ ശുകനെ വധിക്കരുതെന്നു വാനരന്മാരെ നിരോധിച്ചു.

55. പുനരംബരമാസാദ്യ ശുകഃ സുഗ്രീവമബ്രവീത്
ബ്രൂഹിരാജൻ ദശഗ്രീവം കിം വക്ഷ്യാമി വ്രജാമ്യഹം.

പുനഃ അംബരം ആസാദ്യ=പിന്നെ ആകാശത്തെ പ്രാപിച്ചിട്ടു്, ശുകഃ സുഗ്രീവം അബ്രവീത്=ശുകൻ സുഗ്രീവനോടു പറഞ്ഞു, രാജൻ! ദശഗ്രീവം കിം അഹം വക്ഷ്യാമി=ഹേ രാജാവേ! ദശഗ്രീവനോടു ഞാനെന്തു പറയണം, വ്രജാമി=ഞാൻ പോകുന്നേൻ.

പിന്നെയും ശുകൻ ആകാശത്തിൽ നിന്നു് സുഗ്രീവനോടു പറഞ്ഞു:—"ഹേ രാജാവേ! ഞാൻ പോകുന്നു. രാവണനോടു ഞാൻ എന്തു പറയേണം."

## സുഗ്രീവ ഉവാച.

56. യഥാവാലീ മമ ഭ്രാതാ തഥാ ത്വം രാക്ഷസാധമ!
ഹന്തവ്യസ്ത്വം മയായത്നാൽ സപുത്രബലവാഹനഃ.

രാക്ഷസാധമ! യഥാ മമ ഭ്രാതാ വാലീഹന്തവ്യഃ=എടൊ രാക്ഷസാധമ! എന്റെ ഭ്രാതാവായ വാലി ഏതുവിധം ഹന്തവ്യനായോ, തഥാ സപു

ത്രബലവാഹനഃ ത്വം=അപ്രകാരം പുത്രന്മാരോടും സൈന്യങ്ങളോടും വാഹനങ്ങളോടും കൂടിയ നീയ്യും, യത്നാൽ ഹന്തവ്യഃ=പണിപ്പെട്ടും ഹനിക്കപ്പെടുവാൻ യോഗ്യൻ.

എടാ രാക്ഷസാധമ! എന്റെ ജ്യേഷ്ഠസഹോദരനായ വാലി ഭാൎയ്യയെ അപഹരിക്ക നിമിത്തം ഏതുവിധം ഹനിക്കപ്പെട്ടുവോ അതുപോലെതന്നെ എന്റെ സ്വാമിയുടെ ഭാൎയ്യയെ അപഹരിച്ച നീയ്യും നിന്റെ പുത്രന്മാരും സൈന്യവും വാഹനങ്ങളും ഏതുവിധത്തിലും ഹനിക്കപ്പെടുവാൻ യോഗ്യന്മാരാകുന്നു.

57. ബ്രൂഹിമേരാമചന്ദ്രസ്യ ഭാൎയ്യാം ഹൃത്വാകയാസ്യസി
തതോരാമാജ്ഞയാധൃത്വാ ശുകംബദ്ധ്വാന്വരക്ഷയത്.

മേ രാമചന്ദ്രസ്യ ഭാൎയ്യാം ഹൃത്വാ=എന്റെ രാമചന്ദ്രന്റെ ഭാൎയ്യയെ ഹരിച്ചിട്ട്, കയാസ്യസി=നീ എവിടെപ്പോകും എന്ന്, ബ്രൂഹി=പറഞ്ഞാലും, തതഃ രാമാജ്ഞയാ=അനന്തരം രാമാജ്ഞയാൽ, ശുകം ബദ്ധ്വാ അന്വരക്ഷയത്=ശുകനെ ബന്ധിച്ചു രക്ഷിപ്പിച്ചു.

എന്റെ സ്വാമിയായ രാമചന്ദ്രന്റെ ഭാൎയ്യയെ അപഹരിച്ചശേഷം നീയെവിടെപ്പോയി രക്ഷ പ്രാപിക്കുമെന്നു ഞാൻ ചോദിച്ചതായിട്ടു പറയുക, ഇങ്ങിനെ സുഗ്രീവൻ ശുകനോടു പറഞ്ഞുകഴിഞ്ഞപ്പോൾ ശ്രീരാമന്റെ കല്പനപ്രകാരം സുഗ്രീവൻ വാനരന്മാരോടു ശുകനെ ബന്ധനത്തിലാക്കിക്കാവലിരുന്നു രക്ഷിപ്പാൻ പറഞ്ഞാവിധം ചെയ്യിച്ചു.

മിത്രമായ സുഗ്രീവനെ ഭേദോപായത്താൽ തന്നിൽനിന്നകററുവാൻ രാവണാജ്ഞാപ്രകാരം ശുകൻ പരിശ്രമിച്ചു. സുഗ്രീവൻ ഉത്തമമിത്രമായതിനാൽ ഭേദ്യനല്ലെന്നു രാമനറിഞ്ഞു. മിത്രഭേദം ചെയ്ത കുററത്തിന്നു ശുകനെ ബന്ധനത്തിലാക്കേണ്ടതു ന്യായമാകയാൽ രാമൻ ആവിധം സുഗ്രീവനെക്കൊണ്ടു ചെയ്യിച്ചു.

58. ശാൎദ്ദൂലോപിതതഃ പൂൎവം ദൃഷ്ട്വാകപിബലംമഹത്
യഥാവൽകഥയാമാസ രാവണായസരാക്ഷസഃ
59. ദീൎഘചിന്താപരോഭൂത്വാ നിശ്വസന്നാസമന്ദിരേ.

തതഃ പൂൎവം=ഇതിന്നു മുമ്പേതന്നെ, ശാൎദ്ദൂലഃ അപി=ശാൎദ്ദൂലനും, മഹത് കപിബലം ദൃഷ്ട്വാ=മഹത്തായ കപിസൈന്യത്തെ ദൎശിച്ചിട്ട്, യഥാവത് രാവണായ കഥയാമാസ=യഥാൎത്ഥമായിട്ടു രാവണനോടു പറഞ്ഞു, സഃ രാക്ഷസഃ=ആ രാക്ഷസൻ-രാവണൻ, ദീൎഘചിന്താപരഃ ഭൂത്വാ=അധികം ആലോചിക്കുന്നവനായ്ഭവിച്ചിട്ട്, നിശ്വസൻ മന്ദിരേ ആസ=നിശ്വസിച്ചുംകൊണ്ടു മന്ദിരത്തിലിരുന്നു.

വാനരസൈന്യം എത്രയുണ്ടെന്നു കണ്ടറിവാനായി ഇതിന്നു മുമ്പെ തന്നെ രാവണനയച്ചിരുന്ന ശാൎദ്ദൂലനെന്ന അസുരൻ മഹത്തായ വാനരസൈന്യത്തെക്കണ്ടറിഞ്ഞശേഷം യഥാൎത്ഥത്തെ രാവണനോടു പറഞ്ഞു. അതുകേട്ട രാവണൻ ചിന്താപരവശനായി ദീൎഘശ്വാസം വിട്ടുകൊണ്ടു രാജധാനിയിലിരുന്നു.

തതഃസമുദ്രമാവേക്ഷ്യ രാമോ രക്താന്തലോചനഃ
60. പശ്യലക്ഷ്മണദുഷ്ടോസൌ വാരിധിൎമ്മാമുപാഗതം
നാഭിനന്ദതി ദുഷ്ടാത്മാദൎശനാൎത്ഥം മമാനഘ!
61. ജാനാതിമാനുഷോയം മേ കിം കരിഷ്യതി വാനരൈഃ
അദ്യപശ്യമഹാബാഹോ! ശോഷയിഷ്യാമി വാരിധിം
62. പാദേനൈവഗമിഷ്യന്തി വാനരാഃ വിഗതജ്വരാഃ
ഇത്യുക്ത്വാ ക്രോധതാമ്രാക്ഷ ആരോപിത ധനുൎദ്ധരഃ
63. തൂണീരാൽ ബാണമാദായ കാലാഗ്നിസദൃശപ്രഭം.
സന്ധായ ചാപമാകൃഷ്യ രാമോ വാക്യമഥാബ്രവീത്.

തതഃ സമുദ്രം ആവേക്ഷ്യ=അനന്തരം സമുദ്രത്തെ നോക്കീട്ട്, രക്താന്തലോചനഃ രാമഃ=ചുകന്നിരിക്കുന്ന നേത്രാന്തത്തോടുകൂടിയ രാമൻ, ലക്ഷ്മണ! പശ്യ=ഹേ ലക്ഷ്മണ! നോക്കുക. ദുഷ്ടഃ അസൌ വാരിധിഃ=ദുഷ്ടനായ ഈ സമുദ്രം, ഉപാഗതം മാം ന അഭിനന്ദതി=സമീപത്തു വന്നിരിക്കുന്ന എന്നെ അഭിനന്ദിക്കുന്നില്ല, അനഘ!=ഹേ പരിശുദ്ധ!, ദുഷ്ടാത്മാ ദൎശനാൎത്ഥം ന ആയാതി=ദുഷ്ടമായ മനസ്സോടു കൂടിയവൻ, ദൎശിപ്പാനായ്വരുന്നില്ല, അയം മാനുഷഃ=ഈ മനുഷ്യൻ, വാനരൈഃ മേ കിം കരിഷ്യതി ഇതി ജാനാതി=വാനരന്മാരെക്കൊണ്ട് എന്നെ എന്തുചെയ്യുമെന്നു വിചാരിക്കുന്നു, മഹാബാഹോ!=ഹേ വീര!, അദ്യ വാരിധിം ശോഷയിഷ്യാമി പശ്യ=ഇപ്പോൾ വാരിധിയെ ശോഷിപ്പിക്കുന്നേൻ, കണ്ടുകൊൾക, വാനരാഃ വിഗതജ്വരാഃ പാദേന ഏവ ഗമിഷ്യന്തി=വാനരന്മാർ ഭയമില്ലാത്തവരായിട്ട് പാദംകൊണ്ടുതന്നെ ഗമിക്കും, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ട്, ക്രോധതാമ്രാക്ഷഃ=ക്രോധത്താൽ കലങ്ങിച്ചുടുത്ത കണ്ണുകളോടു കൂടിയവനായിട്ട്, ആരോപിതധനുൎദ്ധരഃ=ഞാൺവലിച്ചു കെട്ടിയ ധനുസ്സിനെ ധരിച്ചവനായിട്ട്, തൂണീരാൽ ബാണം ആദായ=തൂണീരത്തിൽ നിന്ന് ബാണത്തെ ആദാനം ചെയ്തിട്ട്, കാലാഗ്നിസദൃശപ്രഭം സന്ധായ=കാലാഗ്നിതുല്യമായ പ്രഭയോടുകൂടിയതാക്കി സന്ധാനം ചെയ്തിട്ട്, ചാപം ആകൃഷ്യ=വില്ലിനെ ആകൎഷി

ച്ചിട്ടു്, അഥ രാമഃ വാക്യം അബ്രവീത്=അനന്തരം രാമൻ വാക്യത്തെ പ്പറഞ്ഞു.

അതിന്നുശേഷം രാമൻ സമുദ്രത്തെ ക്രോധപൂർവ്വം നോക്കി. കട ക്കൺതുടുത്തു. ലക്ഷ്മണനോടു പറഞ്ഞു:—"ലക്ഷ്മണ! സമുദ്രത്തിന്റെ അഹങ്കാരം നോക്കുക! ദുഷ്ടനായ സമുദ്രം തീരത്തു വന്നിരിക്കുന്ന എന്നെ അഭിനന്ദിക്കുന്നില്ല. ഹേ പരിശുദ്ധ! എന്നെ കാണ്മാൻ വരുന്നതു മില്ല. "മനുഷ്യനായ ഇവൻ വാനരന്മാരോടുകൂടെ എന്നെ എന്തുചെ യ്യും" എന്നിവൻ വിചാരിക്കുന്നു. ഹേ! വീര! ഇപ്പോൾ ഞാൻ സമുദ്ര ത്തെ നിർജ്ജലമാക്കിത്തീർക്കുന്നതിനെ നീ കണ്ടുകൊൾക. വാനരന്മാർ ലേശം വിഷമം കൂടാതെ കാൽനടയായിട്ടുതന്നെ സമുദ്രം കടക്കും." എന്നു പറഞ്ഞു് കോപത്താൽ കലങ്ങിമറിഞ്ഞു തുടുത്ത കണ്ണുകളോടു കൂടിയ രാമൻ ഞാൺ വലിച്ചുകെട്ടിയ വില്ലെടുത്തുപിടിച്ചു. ആവനാഴി യിൽ നിന്നു ഒരു ബാണമെടുത്തു. കാലാഗ്നിതുല്യപ്രഭയെ അതിൽ യോജിപ്പിച്ചു. വില്ലിൽതൊടുത്തു. ഞാൺ വലിച്ചുപിടിച്ചു. അനന്തരം രാമനിങ്ങിനെ പറഞ്ഞു.

സമുദ്രം കടക്കേണ്ട മാർഗ്ഗത്തെ ആലോചിക്കുന്ന അവസരത്തിൽ വാല്മീകി പറയുന്ന ഒരു സംഗതി അദ്ധ്യാത്മരാമായണത്തിൽ കാണുന്ന തേയില്ല. സമുദ്രത്തെ എങ്ങിനെ കടക്കാമെന്നു രാമൻ ചിന്തിക്കുന്ന സ മയം വിഭീഷണൻ രാമനോടു് വരുണോപാസന ചെയ്വാൻ പറയുന്നു. അതിനെ രാമൻ അനുവദിച്ചതായിട്ടു് വാല്മീകി പറയുന്നു.

"ഏതദ്വിഭീഷണേനോക്തം രാക്ഷസേന വിപശ്ചിതാ.
പ്രകൃത്യാ ധർമ്മശീലസ്യ രാഘവസ്യ വ്യരോചത"

വിദ്വാനായ വിഭീഷണൻ പറഞ്ഞതു്, പ്രകൃത്യാ ധർമ്മശീലനായ രാമന്നു സമ്മതമായി. ആ വിധം വരുണനെ ഉപാസിച്ചു.

"ഇത്യാസ്തീർയ്യകുശാൻ നക്തം തീരേനദനദീപതേഃ
സംവിവേശതദാ രാമോ വേദ്യാമിവ ഹുതാശനഃ.
പരേണയുക്തസ്തപസാ നരേശ്വരഃ
പരേണവീര്യേണ ച ശത്രുകർഷണഃ
കൃതപ്രാമതിം സാഗരദർശനേ തദാ.
ബഭ്രുവതൂഷ്ണീം നിയതഃ സ പാർത്ഥിവഃ

വിഭീഷണവാക്യത്തെ അംഗീകരിച്ചു രാമൻ രാത്രി സമുദ്രതീര ത്തിൽ ദർഭ പരത്തി, യാഗവേദിയിൽ അഗ്നിയെന്നപോലെ ദർഭാസന ത്തിൽ ഉജ്ജ്വലിച്ചു. പരമതപസ്സോടും പരമ പരാക്രമത്തോടും

കൂടിയ രാജോത്തമനായ രാമൻ സമുദ്രരാജാവായ വരുണനെ പ്രത്യ ക്ഷമായിക്കാണണമെന്നുള്ള സങ്കല്പത്തോടുകൂടെ വാക്കും മനസ്സുമട ക്കി ധ്യാനത്തിലിരുന്നു.

സത്രിരാത്രോഷിതസ്തത്ര നയജ്ഞോ ധൎമ്മവത്സലഃ
ഉപാസതതദാരാമഃ സാഗരം സരിതാം പതിം
നചദൎശയതേ രൂപം മന്ദോ രാമസ്യ സാഗരഃ
പ്രയതേനാപി രാമേണ യഥാൎഹമപി പൂജിതഃ
സമുദ്രസ്യ തതഃ ക്രുദ്ധോ രാമോ രക്താന്തലോചനഃ
സമീപസ്ഥ മുവാചേദം ലക്ഷ്മണം ശുഭലക്ഷണം.

ധൎമ്മതല്പരനും നയജ്ഞനുമായ രാമൻ മൂന്നുരാത്രി വരുണനെ ഉ പാസിച്ചു. പ്രത്യക്ഷനായ്തന്നില്ല. സർവേശ്വരനാണ് രാമനെന്നറി വാൻ സമുദ്രരാജാവിന്നു ബുദ്ധിയുണർവുണ്ടായില്ല. വേണ്ടുംവിധം പൂജി ച്ചിട്ടും പ്രത്യക്ഷനാകാതിരുന്ന വരുണന്റെ നേരെ ക്രോധിച്ചു രാമന്റെ കടക്കണ്ണുകൾ ചുടന്നു. സമീപത്തിലിരിക്കുന്ന ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു.

64. പശ്യന്തു സൎവ്വഭൂതാനി രാമസ്യ ശരവിക്രമം
ഇദാനീം ഭസ്മസാൽ കുൎയ്യാം സമുദ്രം സരിതാംപതിം

രാമസ്യ ശരവിക്രമം=രാമന്റെ ബാണശക്തിയെ, സർവ്വഭൂതാനി പശ്യ ന്തു=സകല ഭൂതങ്ങളും കാണട്ടെ, സരിതാം പതിം സമുദ്രം=നദികളുടെ ഭൎത്താവായ സമുദ്രത്തെ, ഇദാനീം ഭസ്മസാൽകുൎയ്യാം=ഇപ്പോൾ ഞാൻ ഭസ്മമാക്കും.

“രാമന്റെ ശരശക്തിയെ സകല ഭൂതങ്ങളും കണ്ടുകൊള്ളട്ടെ. അ നേകനദികൾ വന്നു നിറഞ്ഞുകൊണ്ടിരിക്കുന്ന സമുദ്രത്തെ ഇതാ ഇ പ്പോൾതന്നെ ഞാൻ ഭസ്മമാക്കുവാൻ വിചാരിക്കുന്നു.”

65. ഏവം ബ്രുവതി രാമേതുസശൈല വനകാനനാ.
ചചാലവസുധാദ്യൌശ്ച ദിശശ്ചതമസാവൃതാഃ.

66. ചുക്ഷുഭേ സാഗരോ വേലാം ഭയാദ്യോജനമത്യഗാൽ
തിമിനക്രഝഷാമീനാഃ പ്രതപ്താഃ പരിതത്രസുഃ.

രാമേ ഏവം ബ്രുവതി തു=രാമൻ ഇപ്രകാരം പറയുമ്പോൾതന്നെ, സ ശൈലവനകാനനാ വസുധാ=മലകൾ, അരണ്യങ്ങൾ, കാടുകൾ, അ ടങ്ങിയ ഭൂമിയും, ദ്യൌഃ ച=ആകാശവും, ചചാല=ചലിച്ചു, ദിശഃ തമ സാ ആവൃതാഃ=ദിക്കുകൾ അന്ധകാരത്താൽ മറക്കപ്പെട്ടവയായി, സാ

ഗരഃ ഭയാത്=സമുദ്രം ഭയം നിമിത്തം, ചുക്ഷുഭേ=ക്ഷോഭിച്ചു, വേലാം യോജനം അത്യഗാത്=കരയെ ഒരു യോജന അതിക്രമിച്ചു. തിമിനക്രഝഷാഃ മീനാഃ=തിമി, നക്രം, ഝഷം, എന്ന മത്സ്യങ്ങൾ, പ്രതപ്താഃ പരിതത്രസുഃ=ഏററവും തപിച്ചവയായിട്ടു ഭയപ്പെട്ടു.

രാമനിപ്രകാരം പറഞ്ഞ ഉടനെതന്നെ ഭൂമിയും, അതിലുള്ള വനമലകളും, വൻകാടുകളും, വൃക്ഷാദികൾ സകലവും ഇളകി. ആകാശം കുലുങ്ങി. ദിക്കുകളെല്ലാം ഇരുട്ടായി. സമുദ്രം ഭയംകൊണ്ടു കലങ്ങിമറിഞ്ഞു. കരമുതൽ ഒരുയോജന ദൂരമുള്ള സമുദ്രജലം വററിപ്പോയി. ജീവനസാധനമായ വെള്ളമില്ലാതെ വന്നതുകൊണ്ടും, സൂൎയ്യകിരണം തട്ടിത്തുടങ്ങിയതുകൊണ്ടും, ശ്രീരാമചന്ദ്രന്റെ പ്രതാപാഗ്നിയേററും, തിമിംഗലങ്ങൾ, മുതലകൾ, മത്സ്യങ്ങൾ, മുതലായ ജലജീവികൾ അത്യന്തം തപിച്ചു ഭയപ്പെട്ടു.

67. ഏതസ്മിന്നന്തരേ സാക്ഷാൽ സാഗരോ ദിവ്യരൂപധൃക്
ദിവ്യാഭരണസമ്പന്നഃ സ്വഭാസാ ഭാസയൻ ദിശഃ

68. സ്വാന്തസ്ഥ ദിവ്യരത്നാനി കരാഭ്യാം പരിഗൃഹ്യ സഃ
പാദയോഃ പുരതഃ ക്ഷിപ്ത്വാ രാമസ്യോപായനം ബഹു

69. ദണ്ഡവൽ പ്രണിപത്യാഹ രാമം രക്താന്തലോചനം
ത്രാഹി ത്രാഹി ജഗന്നാഥ! രാമ! ത്രൈലോക്യരക്ഷക!

70. ജഡോഹം രാമ! തേ സൃഷ്ടഃ സൃജതാനിഖിലം ജഗത്
സ്വഭാവമന്യഥാ കൎത്തും കഃ ശക്തോ ദേവനിൎമ്മിതം

ഏതസ്മിൻ അന്തരേ=ഇതിന്നിടയിൽ, സാഗരഃ സാക്ഷാത് ദിവ്യരൂപധൃക്=സമുദ്രം പ്രത്യക്ഷമായി ദിവ്യരൂപത്തെ ധരിച്ചവനായിട്ടു, ദിവ്യാഭരണസമ്പന്നഃ=ദിവ്യങ്ങളായ ആഭരണങ്ങളോടു കൂടിയവനും, സ്വഭാസാ ദിശഃ ഭാസയൻ=തന്റെ കാന്തികൊണ്ടു ദിക്കുകളെ പ്രകാശിപ്പിക്കുന്നവനും, സ്വാന്തസ്ഥദിവ്യരത്നാനി=തന്റെ അന്തൎഭാഗത്തുള്ള ദിവ്യരത്നങ്ങളെ, കരാഭ്യാം പരിഗൃഹ്യ=കരങ്ങൾകൊണ്ടു പരിഗ്രഹിച്ചിട്ടു, രാമസ്യ പാദയോഃ പുരതഃ=രാമന്റെ പാദാരവിന്ദങ്ങളുടെ പുരോഭാഗത്തിൽ, ബഹു ഉപായനം ക്ഷിപ്ത്വാ=ബഹുവായ കാഴ്ചദ്രവ്യത്തെ സമൎപ്പിച്ചിട്ടു, ദണ്ഡവൽ പ്രണിപത്യ=ദണ്ഡംപോലെ നമസ്കരിച്ചിട്ടു, രക്താന്തലോചനം രാമം=കടക്കണ്ണുകൾ ചുട്ടത്തിരിക്കുന്ന രാമനോടു പറഞ്ഞു, ജഗന്നാഥ! ത്രൈലോക്യരക്ഷക! രാമ!=ലോകനാഥ! ത്രിലോകരക്ഷക! രാമ!, ത്രാഹി ത്രാഹി=രക്ഷിച്ചാലും രക്ഷിച്ചാലും, രാ

മ!, നിഖിലം ജഗത് സൃജതാ തേ=ഹേ രാമ! സമസ്തലോകത്തെ സൃഷ്ടിക്കുന്ന അങ്ങയാൽ, അഹം ജഡഃ സൃഷ്ടഃ=ഞാൻ ജഡനായിട്ട് സൃഷ്ടിക്കപ്പെട്ടു, ദേവനിർമ്മിതം സ്വഭാവം=ദേവനാൽ നിർമ്മിക്കപ്പെട്ട സ്വഭാവത്തെ, അന്യഥാ കർത്തും ശക്തഃ കഃ=മററൊരു വിധത്തിലാക്കുവാൻ ശക്തൻ ആർ?

ക്രുദ്ധനായ ഭഗവാൻ രാമചന്ദ്രനിങ്ങിനെ സമുദ്രത്തെ വററിപ്പാൻ ഭാവിക്കുമ്പോഴേക്ക് സമുദ്രം ദിവ്യസ്വരൂപം ധരിച്ച് പ്രത്യക്ഷനായി. ദിവ്യാഭരണങ്ങളെ ധരിച്ചും സ്വകാന്തിയാൽ ദിക്കുകളെയെല്ലാം പ്രകാശിപ്പിച്ചും അന്തർഭാഗത്തുള്ള ദിവ്യരത്നങ്ങളെ രണ്ടുകൈകളിലും ധരിച്ച് ശ്രീരാമപാദാരവിന്ദങ്ങളിൽ ബഹുവിധകാഴ്ചദ്രവ്യങ്ങളെ സമർപ്പിച്ചും ദണ്ഡനമസ്കാരം ചെയ്തുംകൊണ്ട് കടക്കൺ തുടുത്തുകൊണ്ടിരിക്കുന്ന രാമനോടു പറഞ്ഞു:—ജഗന്നാഥനും ത്രിലോകരക്ഷകനുമായ രാമ! രക്ഷിച്ചാലും രക്ഷിച്ചാലും. സമസ്തലോകത്തെയും സൃഷ്ടിച്ച നിന്തിരുവടി എന്നെ ജഡപ്രകൃതിയായിട്ടല്ലയോ സൃഷ്ടിച്ചിരിക്കുന്നത്. നിന്തിരുവടിയാൽ നിശ്ചയിക്കപ്പെട്ട സ്വഭാവത്തെ മററൊരുവിധത്തിലാക്കുവാൻ ആർക്കെങ്കിലും കഴിയുമോ. അതിനാൽ ജഡസ്വഭാവനായ ഞാൻ വേഗം നിന്തിരുവടിയെ ആദരിപ്പാൻ വരാത്തതിൽ എനിക്കു ദോഷമിരിക്കുന്നതല്ല. അങ്ങുന്ന് കല്പിച്ചതന്നെതായ ആ സ്വഭാവത്തിൻെറ ഫലമാകയാൽ എന്നിൽ കോപിക്കാതിരിക്കേണമെന്നു സാരം.

ശ്രീരാമൻെറ ക്രോധയുക്തമായ വാക്യത്താൽ സമുദ്രരാജാവ് പ്രത്യക്ഷനായെന്നാണിവിടെ പറഞ്ഞിരിക്കുന്നത്. വാല്മീകി അങ്ങിനെയല്ല; ശ്രീരാമൻ ബാണം വിടുകയും ബാണാഗ്നിപീഡയെ അനുഭവിച്ച സന്തപിച്ച ജലജന്തുക്കൾ പ്രാർത്ഥിക്കയുംകൂടി വേണ്ടിവന്നു സമുദ്രാജാഗമനത്തിന്നെന്നാണ് പറയുന്നതു്.

നാമയിത്വാ മഹച്ചാപം കമ്പയന്നിവമേദിനീം
മുമോചനിശിതാൻ ബാണാൻ വജ്രാനിവശതക്രതുഃ.

ഉഗ്രമായ ചാപംവലിച്ച് ഞാൺമുറുക്കി ഭൂമിയെത്തന്നെ ചലിപ്പിക്കുന്ന മട്ടിൽ, ഇന്ദ്രൻ വജ്രായുധങ്ങളെയെന്നപോലെ, ഉഗ്രശരങ്ങളെ രാമൻ പ്രയോഗിച്ചുവെന്നും.

"വ്യഥിതാഃ പന്നഗാശ്ചാസൻ ദീപ്താസ്യാ ദീപ്തലോചനാഃ.
ദാനവാശ്ച മഹാകായാഃ പാതാളതലവാസിനഃ

ബാണാഗ്നിയാൽ, ജലജന്തുക്കളും പാതാളതലത്തിൽ വസിക്കുന്ന

പന്നഗങ്ങൾ, ദാനവന്മാർ മുതലായവരും, അത്യന്തം ദുഃഖിതന്മാരായി ഭവിച്ചുവെന്നും,

പീഡ്യമാനാസ്തതേ സർവേ സമുദ്രം ശരണം യയുഃ
സതാനാശ്വാസയാമാസ സർവാനേവ സരിൽപതിഃ

ദുഃഖിതന്മാരായ ജലജന്തുക്കളും, ദാനവാദി സർവരും സമുദ്രത്തെ ശരണംപ്രാപിച്ചു, സമുദ്രം അവരെ ആശ്വാസിപ്പിച്ചുവെന്നും,

പരാക്രമം തസ്യ തതോനവേക്ഷ്യ
സരിൽപതിർല്ലോകപതേഃ സുതസ്യ
മഹച്ചകാര്യ്യം സമുപസ്ഥിതം മഹാൻ
പ്രദശ്യയാമാസ തദാത്മനസ്തനം

ശ്രീരാമന്റെ പരാക്രമത്തെ കണ്ടറിഞ്ഞ സമുദ്രം മഹൽകാര്യ്യം സാധിക്കേണ്ടതായിരിക്കുന്നതുകൊണ്ടാണ് ശ്രീരാമനീവിധം ക്രോധിച്ചിരിക്കുന്നതെന്നറിഞ്ഞ ഉടനെ സ്വരൂപത്തെ രാമന്നു ദശിപ്പിച്ചുവെന്നും വാല്മീകിരാമായണം യുദ്ധകാണ്ഡം 21 ാം സർഗത്തിൽ 25—34 ശ്ലോകങ്ങൾകൊണ്ടു കാണുന്നു.

പത്മപുരാണം ഉത്തരഖണ്ഡത്തിൽ ഈ വൃത്താന്തം മറെറാരുവിധത്തിൽ പറഞ്ഞുകാണുന്നു.

സുപ്രസന്നജലംതം തു ദൃഷ്ട്വാ രാമോ മഹാബലഃ
ശാർങ്ഗമാദായ ബാണൌഘൈഃ ശോഷയാമാസ വാരിധിം
തതസ്തു സരിതാമീശഃ കാകുൽസ്ഥം കരുണാനിധിം
പ്രപദ്യ ശരണം ദേവ മർചയാമാസ വാരിധിഃ
പുനരാപൂര്യ്യ ജലധിം വരുണാസ്ത്രേണ രാഘവഃ
ഉദധേർവചനാൽ സേതും സാഗരേ മകരാലയേ
ഗിരിഭിർവ്വാനരാ നീതൈർന്നലഃ സേതു മകാരയത്.

തെളിഞ്ഞ ജലത്തോടുകൂടിയിരിക്കുന്ന ആ സമുദ്രത്തെ മഹാബലശാലിയായ രാമൻ കണ്ടു. ശാർങ്ഗമെന്നു പേരായ തന്റെ വില്ലു വലിച്ചുവിട്ട ശരനിരകൾകൊണ്ടു സമുദ്രജലത്തെ വററിച്ചു. ഉടനെ സമുദ്രം കരുണാനിധിയായ രാമനെ ശരണംപ്രാപിച്ചു. സന്തുഷ്ടനായ രാമൻ വരുണാസ്ത്രപ്രയോഗത്താൽ സമുദ്രത്തെ മുമ്പേത്തെപ്പോലെ ജലസമ്പൂർണ്ണമാക്കി. സമുദ്രവചനത്താൽ വാനരന്മാർ കൊണ്ടുവന്ന പവ്വതശിഖരാദികൾകൊണ്ടു് നളൻ സമുദ്രത്തിൽ സേതുബന്ധിച്ചു. എന്നു പത്മപുരാണത്തിൽ പറഞ്ഞുകാണുന്നു.

71. സ്ഥൂലാനി പഞ്ചഭൂതാനി ജഡാന്യേവസ്വഭാവതഃ
സൃഷ്ടാനിഭവതൈതാനി ത്വദാജ്ഞാം ലംഘയന്തിന.

സ്ഥൂലാനി ഏതാനി പഞ്ചഭൂതാനി=സ്ഥൂലങ്ങളായ ഈ പഞ്ചഭൂതങ്ങൾ, സ്വഭാവതഃ ജഡാനി ഭവതാ സൃഷ്ടാനി=സ്വഭാവത്താൽത്തന്നെ ജഡങ്ങളായിട്ട് ഭവാനാൽ സൃഷ്ടിക്കപ്പെട്ട, ത്വദാജ്ഞാം ന ലംഘയന്തി=അങ്ങയുടെ ആജ്ഞയെ ലംഘിക്കുന്നില്ല.

ജഡത്വമെങ്ങിനെയുണ്ടായെന്നു കാണിക്കുന്നു. നിന്തിരുവടി താമസാഹങ്കാരത്തിൽ നിന്നു സ്വഭാവത്താൽത്തന്നെ ജഡങ്ങളായി സൃഷ്ടിച്ച പഞ്ചഭൂതങ്ങൾ അങ്ങയുടെ ആജ്ഞയെ അതിക്രമിക്കുന്നില്ല. അതിക്രമിപ്പാൻ സമൎത്ഥങ്ങളുമല്ല. പഞ്ചഭൂതങ്ങളിൽ ഒന്നായിരിക്കുന്ന ജലമായ ഞാനും ജഡമല്ലെയോ. ജഡത്വം അങ്ങയാൽ കല്പിതവുമായിരിക്കേ ശീഘ്രം വന്നു നിന്തിരുവടിയെ ആദരിക്കാഞ്ഞതിൽ എനിക്കപരാധമിരിക്കുന്നതല്ലെന്നു സാരം.

72. താമസാദഹമോരാമ! ഭൂതാനിപ്രഭവന്തിഹി
കാരണാനുഗമാത്തേഷാം ജഡത്വംതാമസംസ്വതഃ

താമസാത് അഹമഃ=താമസാഹങ്കാരത്തിൽ നിന്ന്, ഭൂതാനിപ്രഭവന്തി ഹി=ഭൂതങ്ങൾ ഉണ്ടാകുന്നു, നിശ്ചയം. കാരണാനുഗമാത്=കാരണാനുഗമത്തിൽ നിന്ന്, തേഷാം=അവയ്ക്ക്, താമസം ജഡത്വം=തമോഗുണത്തിൽനിന്നുണ്ടായ ജഡഭാവം, സ്വതഃ=ജന്മസിദ്ധം.

ഗുണാതീതനായ ഞാൻ എങ്ങിനെ സൃഷ്ടികൎത്താവാകുമെന്നാക്ഷേപത്തിന്നു സമാധാനം:—അങ്ങയുടെ സാന്നിദ്ധ്യവൈഭവം നിമിത്തം തമോഗുണപ്രധാനമായ അഹങ്കാരത്തിൽ നിന്നല്ലെയോ ഭൂതങ്ങളുടെ ഉത്ഭവം. അതുനിമിത്തം കാരണമായ തമോഗുണത്തിന്റെ ജാഡ്യം ഭൂതങ്ങൾക്കും ജന്മസിദ്ധം തന്നെ. കാരണത്തിലുള്ള ഗുണം കാൎയ്യത്തിൽ കാണപ്പെടുന്നതു സാധാരണനിയമമാണെന്നു സിദ്ധാന്തം.

73. നിൎഗ്ഗുണസ്ത്വംനിരാകാരോ യദാമായാഗുണാൻപ്രഭോ!
ലീലയാംഗീകരോഷിത്വം തദാവൈരാജനാമവാൻ.

നിൎഗ്ഗുണഃ നിരാകാരഃ ത്വം=ഗുണാതീതനും ആകൃതിയില്ലാത്തവനുമായ നിന്തിരുവടി, പ്രഭോ!=ഹേ പ്രഭുവായുള്ളോവേ!, ലീലയാ=ലീലയായിട്ട്, മായാഗുണാൻ യദാ അംഗീകരോഷി=മായാഗുണങ്ങളെ എപ്പോൾ അംഗീകരിക്കുന്നുവോ, തദാ ത്വം വൈരാജനാമവാൻ=അപ്പോൾ നിന്തിരുവടി വൈരാജനെന്ന നാമമുള്ളവനായി ഭവിക്കുന്നു.

നിന്തിരുവടി ഗുണാതീതനും ആകൃതിയില്ലാത്തവനുമാണെങ്കിലും, ഹേ പ്രഭോ! വിനോദമായിട്ട്, മായാഗുണങ്ങളെ എപ്പോഠം സ്വീകരിക്കുന്നുവോ അപ്പോഠം നിന്തിരുവടിക്കു വിരാട്പുരുഷനെന്ന പേരുണ്ടാകുന്നു. നിർഗ്ഗുണനായ ഭവാൻ വിരാട്പുരുഷനാകുമ്പോഠം സഗുണനായ്ഭവിക്കുന്നുവെന്നു സാരം.

74. ഗുണാത്മനോവിരാജശ്ച സത്വാദ്ദേവാബഭൂവിരേ
രജോഗുണാൽപ്രജേശാദ്യാ മന്യോർഭൂതപതിസ്തവ.

ഗുണാത്മനഃ വിരാജഃ=ഗുണസ്വരൂപനായ വിരാട്ടിന്റെ, സത്വാത്=സത്വഗുണത്തിൽനിന്ന്, ദേവാഃബഭൂവിരേ=ദേവന്മാർ-സനകാദികഠം-ഉണ്ടായി, രജോഗുണാത് പ്രജേശാദ്യാഃ=രജോഗുണത്തിൽ നിന്ന് പ്രജേശന്മാർ-മനുവാദികഠം, ഉണ്ടായി, മന്യോഃ ഭൂതപതിഃ=തമസ്സിൽ നിന്നു ഭൂതപതി-രുദ്രൻ, ഉണ്ടായി.

ഗുണസ്വരൂപനായ വിരാഠംപുരുഷന്റെ സത്വഗുണത്തിൽനിന്ന് ജ്ഞാനികളായ സനകാദികളും, രജോഗുണത്തിൽനിന്ന് പ്രജകളെ അഭിവൃദ്ധിപ്പെടുത്തുന്ന മനുവാദികളും, തമോഗുണത്തിൽ നിന്ന് സംഹാരകർത്താവായ രുദ്രനുമുണ്ടായി.

75. ത്വാമഹം മായയാച്ഛന്നം ലീലയാ മാനുഷാകൃതിം
ജഡബുദ്ധിർജഡോമൂർഖഃ കഥംജാനാമി നിർഗ്ഗുണം.

മായയാച്ഛന്നം=മായയാൽ മറയ്ക്കപ്പെട്ടവനും, ലീലയാ മാനുഷാകൃതിം നിർഗ്ഗുണംത്വാം=വിനോദത്താൽ മനുഷ്യാകൃതിയും നിർഗ്ഗുണനുമായ അങ്ങയെ, ജഡബുദ്ധിഃ ജഡഃ മൂർഖഃ അഹം=ജഡയായ ബുദ്ധിയോടുകൂടിയവനും ജഡനും മൂർഖനുമായ ഞാൻ, കഥംജാനാമി=എങ്ങിനെ അറിയും.

മായയെ സ്വേച്ഛയാ സ്വീകരിച്ച നിന്തിരുവടി വിനോദമായിട്ട്-ലോകരക്ഷാലീലയ്ക്കായിക്കൊണ്ട്-മനുഷ്യാകൃതിയെ സ്വീകരിച്ചിരിക്കുന്നു. വാസ്തവത്തിൽ ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്ന നിന്തിരുവടിയെ ജഡനും മൂഢബുദ്ധിയും മൂർഖനുമായ ഞാനെങ്ങിനെയറിയും. അങ്ങയുടെ തത്വമറിവാൻ ഞാൻ സമർത്ഥനല്ലെന്നു സാരം.

76. ദണ്ഡ ഏവ ഹി മൂർഖാണാം സന്മാർഗപ്രാപകഃ പ്രഭോ!
ഭൂതാനാ മമരശ്രേഷ്ഠ! പശൂനാംലഗുഡോയഥാ

77. ശരണം തേ വ്രജാമീശ! ശരണ്യം ഭക്തവത്സല!
അഭയം ദേഹി മേ രാമ! ലങ്കാമാർഗം ദദാമിതേ.

പ്രഭോ! മൂർഖാണാം സന്മാർഗപ്രാപകഃ ദണ്ഡഃ ഏവ=ഹേ പ്രഭുവായു ള്ളോവേ! മൂർഖന്മാരെ സന്മാർഗത്തെ പ്രാപിപ്പിക്കുന്നതു് ദണ്ഡംതന്നെ, അമരശ്രേഷ്ഠ!=ഹേ ദേവശ്രേഷ്ഠ!, പശൂനാം ലഗുഡഃ യഥാ തഥാ ഭൂതാനാം=പശുക്കൾക്കു വടിയെന്നപോലെ പ്രാണികൾക്കും, ഭക്തവത്സല!=ഭക്തന്മാരിൽ വാത്സല്യമുള്ളോവേ, ശരണ്യം ത്വാ=ശരണം പ്രാപിപ്പാൻ യോഗ്യനായ നിന്തിരുവടിയെ, ഈശ! ശരണം വ്രജാമി=ഹേ ഈശ്വര! ഞാൻ ശരണം പ്രാപിക്കുന്നേൻ, രാമ! മേ അഭയം ദേഹി=ഹേ രാമ! എനിക്കഭയം നൽകിയാലും, തേ ലങ്കാമാർഗം ദദാമി=അങ്ങേക്കു ലങ്കാമാർഗത്തെ തരുന്നേൻ.

ഹേ പ്രഭോ! ഇപ്പോൾ നിന്തിരുവടി ചെയ്ത ശിക്ഷ നിമിത്തം അങ്ങയുടെ പ്രഭാവത്തെ അറിവാൻ കഴിഞ്ഞു. മൂർഖന്മാരെ സന്മാർഗത്തിൽ പ്രചരിപ്പിക്കുവാൻ ദണ്ഡംതന്നെ സമുചിതോപായം. ഉപദ്രവിക്കുന്ന പശ്വാദി പ്രാണികളെയെന്നപോലെ മുഠാളന്മാരായ പ്രാണികളേയും ദണ്ഡിക്കുകതന്നെ വേണം. അതുകൊണ്ടു നിന്തിരുവടി എന്നിൽ പ്രയോഗിച്ച ദണ്ഡം എനിക്കനുഗ്രഹംതന്നെ. ഹേ ഭക്തവത്സലനായ പരമേശ്വര! ഞാൻ ശരണ്യനായ നിന്തിരുവടിയെ ശരണം പ്രാപിച്ചിരിക്കുന്നു. ഹേ രാമ! എനിക്കഭയം നൽകേണമേ. നിന്തിരുവടിക്കു് ലങ്കയിൽ പ്രവേശിപ്പാൻ ഞാൻ വഴി ഒഴിച്ചുതന്നുകൊള്ളാം.

## ശ്രീരാമ ഉവാച.

78. അമോഘോയം മഹാബാണഃ കസ്മിൻ ദേശേ നിപാത്യതാം
ലക്ഷ്യം ദർശയ മേ ശീഘ്രം ബാണസ്യാമോഘപാതിനഃ

അമോഘഃ അയം മഹാബാണഃ=നിഷ്ഫലമാകാത്തതായ ഈ മഹാബാണം, കസ്മിൻ ദേശേ നിപാത്യതാം=ഏതു ദേശത്തിൽ നിപതിപ്പിക്കപ്പെടേണം, അമോഘപാതിനഃ അസ്യ ബാണസ്യ=നിഷ്ഫലമായ്പതിക്കാത്ത ഈ ബാണത്തിന്നു്, ശീഘ്രം ലക്ഷ്യം മേ ദർശയ=വേഗം ലക്ഷ്യത്തെ എനിക്കു ദർശിപ്പിച്ചാലും.

ഞാൻ തൊടുത്തിരിക്കുന്ന ഈ മഹാബാണം നിഷ്ഫലമാകാത്തതാകുന്നു. ഇതിനെ ഞാൻ എവിടെയാണു് പതിപ്പിക്കേണ്ടതു്? സഫലമായ്ത്തന്നെ പതിക്കുന്ന ഈ ബാണത്തിന്നൊരു ലക്ഷ്യത്തെ വേഗം എനിക്കു കാട്ടിത്തരിക.

79. രാമസ്യ വചനം ശ്രുത്വാ കരേ ദൃഷ്ട്വാ മഹാശരം
മഹോദധിർമഹാതേജാ രാഘവം വാക്യമബ്രവീത്.

മഹാതേജാഃ മഹോദധിഃ=മഹത്തായതേജസ്സോടുകൂടിയ മഹാസമുദ്രം, രാമസ്യ വചനം ശ്രുത്വാ=രാമന്റെ വചനത്തെ കേട്ടിട്ട്, കരേ മഹാശരം ദൃഷ്ട്വാ=കരത്തിൽ മഹാശരത്തെക്കണ്ടിട്ട്, രാഘവം വാക്യം അബ്രവീത്-രാമനോടു വാക്യത്തെപ്പറഞ്ഞു.

മഹാതേജസ്സോടുകൂടിയ മഹാസമുദ്രം രാമന്റെ വചനം കേൾക്കയും കയ്യിൽ മഹാശരത്തെക്കാണുകയും ചെയ്തപ്പോൾ രാമനോടിപ്രകാരം പറഞ്ഞു.

80. രാമോത്തരപ്രദേശേഽസ്തി ദ്രുമകുല്യ ഇതിശ്രുതഃ
പ്രദേശസ്തത്ര ബഹവഃ പാപാത്മാനോദിവാനിശം
81. ബാധന്തേ മാം രഘുശ്രേഷ്ഠ! തത്രതേ പാത്യതാം ശരഃ
രാമേണ സൃഷ്ടോ ബാണസ്തു ക്ഷണാദാഭീരമണ്ഡലം
82. ഹത്വാ പുനഃ സമാഗത്യ തൂണീരേ പൂർവവൽ സ്ഥിതഃ
തതോബ്രവീദ്രഘുശ്രേഷ്ഠം സാഗരോ വിനയാന്വിതഃ.

ഉത്തരപ്രദേശേ=വടക്കുദേശത്തിൽ, ദ്രുമകുല്യഃ ഇതിശ്രുതഃ=ദ്രുമകുല്യം എന്ന പേരുള്ള, പ്രദേശഃ=പ്രദേശം ഉണ്ട്, തത്ര ബഹവഃ പാപാത്മാനഃ=അവിടെ ബഹുക്കളായ പാപാത്മാക്കൾ, ദിവാനിശം=പകലും രാത്രിയും, മാം ബാധന്തേ=എന്നെ ബാധിക്കുന്നു, തേ ശരഃ തത്ര പാത്യതാം=അങ്ങയുടെ ശരം അവിടെ പതിപ്പിക്കപ്പെട്ടാലും, രാമേണ സൃഷ്ടഃ ബാണഃ=രാമനാൽ വിടപ്പെട്ട ബാണം, ആഭീരമണ്ഡലം ക്ഷണാൽ ഹത്വാ=ആഭീരസമൂഹത്തെ ക്ഷണത്തിൽ ഹനിച്ചിട്ട്, പുനഃ സമാഗത്യ=പിന്നെ മടങ്ങിട്ട്, തൂണീരേ പൂർവവൽസ്ഥിതഃ=തൂണീരത്തിൽ മുമ്പേത്തെപ്പോലെ ഇരുന്നു, തതഃ വിനയാന്വിതഃ സാഗരഃ=അനന്തരം വിനയത്തോടുകൂടിയ സമുദ്രം, രഘുശ്രേഷ്ഠം അബ്രവീത്=രഘുപതിയോടു പറഞ്ഞു.

"ഹേ രാമ! വടക്കുഭാഗത്തുള്ള ദ്രുമകുല്യമെന്നു പേരായ ഒരു സ്ഥലമുണ്ട്. അവിടെ അനേകം പാപികൾ വസിക്കുന്നു. രാപ്പകലൊരുപ്പോലെ അവരെന്നെയുപദ്രവിക്കുന്നുണ്ട്. ഹേ രഘുപതേ! അങ്ങയുടെ ഈ ബാണം അവരിൽ പതിപ്പിച്ചാലും." ഇങ്ങിനെ അപേക്ഷിച്ചതനുസരിച്ചു രാമൻ വിട്ട ബാണം അവിടെയുള്ള കാട്ടുജാതികളെ നിശ്ശേഷം സംഹരിച്ചശേഷം മടങ്ങിവന്ന് ആവനാഴിയിൽ മുമ്പേത്തെപ്പോലിരുന്നു. അനന്തരം സമുദ്രം വിനയപൂർവ്വം രാമനോടു പറഞ്ഞു.

83. നളഃ സേതും കരോത്വസ്മിൻ ജലേമേ വിശ്വകർമ്മണഃ
സുതോ ധീമാൻ സമർത്ഥോസ്മിൻ കാര്യേലബ്ധവരോഹരിഃ

84. കീൎത്തിം ജാനന്തു തേ ലോകാഃ സൎവ്വലോക മലാപഹാം
ഇത്യുക്ത്വാ രാഘവം നത്വാ യയൌ സിന്ധുരദൃശ്യതാം.

വിശ്വകൎമ്മണഃ സുതഃ ധീമാൻ നലഃ=വിശ്വകർമ്മാവിന്റെ പുത്രൻ ധീമാനായ നലൻ, അസ്മിൻ മേ ജലേ=ഈ എന്റെ ജലത്തിൽ, സേതും കരോതു=സേതുവുണ്ടാക്കട്ടെ, ലബ്ധവരഃ ഹരിഃ=വരം ലഭിച്ചിട്ടുള്ള വാനരൻ, അസ്മിൻ കാൎയ്യേ സമൎത്ഥഃ=ഈ കാൎയ്യത്തിൽ സമൎത്ഥൻ, ലോകാഃ സർവ്വലോകമലാപഹാം തേ കീൎത്തിം ജാനന്തു=ലോകങ്ങൾ സൎവ്വലോകപാപത്തെ തീർക്കുന്ന അങ്ങയുടെ കീൎത്തിയെ അറിയട്ടെ, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ട്, രാഘവം നത്വാ=രാമനെ നമിച്ചിട്ട്, സിന്ധുഃ അദൃശ്യതാം യയൌ=സമുദ്രം അദൃശ്യതയെ പ്രാപിച്ചു.

"വിശ്വകൎമ്മാവിന്റെ പുത്രനും, ബുദ്ധിമാനുമായ നലൻ എന്റെ ഈ ജലത്തിൽ സേതുബന്ധിക്കട്ടെ. ബ്രഹ്മാവിൽനിന്ന് വരം ലഭിച്ച ഈ വാനരൻ സേതുബന്ധരൂപമായ ഈ കാൎയ്യത്തിൽ സമൎത്ഥനാകുന്നു. ഈ സേതുബന്ധം നിമിത്തം ജനങ്ങൾ സർവജനങ്ങളുടേയും പാപം നശിപ്പിക്കുന്നതായ അങ്ങയുടെ കീൎത്തിയെഅറിയട്ടെ." ഇങ്ങിനെ പറഞ്ഞു രാമനെ നമസ്കരിച്ചശേഷം സമുദ്രപുരുഷൻ മറഞ്ഞു.

85. തതോ രാമസ്സ സുഗ്രീവലക്ഷ്മണാഭ്യാം സമന്വിതഃ
നലമാജ്ഞാപയച്ഛീഘ്രം വാനരൈഃ സേതുബന്ധനേ.

തതഃ രാമഃ സുഗ്രീവലക്ഷ്മണാഭ്യാം സമന്വിതഃ=അനന്തരം രാമൻ സുഗ്രീവലക്ഷ്മണന്മാരോടുകൂടിയവനായിട്ട്, സേതുബന്ധനേ=സേതുബന്ധനത്തിൽ, വാനരൈഃ നലം ശീഘ്രം ആജ്ഞാപയത്=വാനരന്മാരോടുകൂടെ നലനെ വേഗത്തിൽ ആജ്ഞാപിച്ചു.

അതിൽപിന്നെ രാമൻ ലക്ഷ്മണസുഗ്രീവന്മാരോടുകൂടെ വാനരന്മാരോടുകൂടെച്ചേൎന്ന് വേഗം സേതുബന്ധം ചെയ്വാൻ നളനു കല്പന കൊടുത്തു.

86. തതോതിഹൃഷ്ടഃ പ്ലവഗേന്ദ്രയൂഥപൈഃ
മഹാനഗേന്ദ്ര പ്രതിമൈൎയ്യുതോ നലഃ
ബബന്ധ സേതും ശതയോജനായതം
സുവിസ്തൃതം പർവതപാദപൈർദൃഢം.

തതഃ അതിഹൃഷ്ടഃ നലഃ=അനന്തരം അതിസന്തുഷ്ടനായ നലൻ, മഹാനഗേന്ദ്രപ്രതിമൈഃ പ്ലവഗേന്ദ്രയൂഥപൈഃ=മഹാപൎവ്വതതുല്യന്മാരായ വാനരസേനാപതികളോടുകൂടെ, പൎവ്വതപാദപൈഃ=പൎവ്വതങ്ങളും

വൃക്ഷങ്ങളുംകൊണ്ട്, ശതയോജനായതം സുവിസ്തൃതം ദൃഢം സേതും ബബന്ധ=നൂറു യോജന നീളവും വളരെ വീതിയുമുള്ള ഉറപ്പായ സേതുവിനെ ബന്ധിച്ചു.

ഉടനെ രാമാജ്ഞകേട്ടു പരമസന്തുഷ്ടനായ നലൻ വന്വിച്ച പർവ്വതം പോലെയിരിക്കുന്ന വാനരസൈന്യാധിപന്മാരോടും വാനരന്മാരോടും കൂടിച്ചേൎന്ന് വന്മലകളും, മരങ്ങളും കൊണ്ടുവന്ന് സമുദ്രത്തിലിട്ട് നൂറുയോജന നീളവും തക്കതായ വിസ്താരവുമുള്ള ഉറപ്പേറിയ സേതുവുണ്ടാക്കി.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ

യുദ്ധകാണ്ഡേ തൃതീയഃ സർഗഃ

ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

---:o:---

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം

## നാലാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. സേതുമാരഭമാണസ്തു തത്രരാമേശ്വരം ശിവം
സംസ്ഥാപ്യപൂജയിത്വാഹ രാമോലോകഹിതായ ച.

സേതും=സേതുവിനെ, ആരഭമാണഃ രാമഃ തു=ആരംഭിക്കുന്ന രാമനാകട്ടെ, ലോകഹിതായ ച=ലോകത്തിന്റെ നന്മക്കായ്ക്കൊണ്ടും, തത്ര=അവിടെ, രാമേശ്വരം ശിവം=രാമേശ്വരനെന്ന പേരായ ശിവനെ, സംസ്ഥാപ്യ=സ്ഥാപിച്ചിട്ട്, പൂജയിത്വാ=പൂജിച്ചിട്ട്, ആഹ=പറഞ്ഞു.

ശ്രീമഹാദേവൻ അരുൾചെയ്തു.

അവിടെ സേതു ബന്ധിപ്പാൻ ഭാവിച്ച രാമൻ, വിഘ്നംകൂടാതെ പ്രവൃത്തി പൎയ്യവസാനിപ്പാനും, സേതുവിനെക്കാണുന്നവൎക്കും അവിടെ സ്നാനം ചെയ്യുന്നവൎക്കും പുണ്യഫലം സിദ്ധിപ്പാനും പാപം നശിക്കുവാനു

മായിട്ട് അവിടെ രാമേശ്വരനെന്ന നാമധേയത്തോടുകൂടിയ ശിവനെ പ്രതിഷ്ഠിച്ചു.

2. പ്രണമേൽ സേതുബന്ധംയോ ദൃഷ്ട്വാരാമേശ്വരംശിവം
ബ്രഹ്മഹത്യാദിപാപേഭ്യോ മുച്യതേ മദനുഗ്രഹാത്.

യഃ=യാതൊരുവൻ, സേതുബന്ധം രാമേശ്വരംശിവം=സേതുബന്ധത്തേയും രാമേശ്വരനെന്ന പേരുള്ള ശിവനെയും, ദൃഷ്ട്വാ പ്രണമേത്=കണ്ടു നമസ്കരിക്കുമോ, സഃ=അവൻ, മദനുഗ്രഹാത്=എന്റെ അനുഗ്രഹംകൊണ്ട്, ബ്രഹ്മഹത്യാദിപാപേഭ്യഃ മുച്യതേ=ബ്രഹ്മഹത്യമുതലായ പാപങ്ങളിൽ നിന്നു മോചിക്കപ്പെടുന്നു.

ഏതൊരു മനുഷ്യൻ ഇവിടെ വന്ന് സേതുബന്ധത്തെയും രാമേശ്വരനെന്ന പേരായ ശിവനേയും കണ്ടു നമസ്കരിക്കുമോ അവൻ എന്റെ അനുഗ്രഹത്താൽ ബ്രഹ്മഹത്യ മുതലായ മഹാപാതകങ്ങൾ നശിച്ചു പരിശുദ്ധനാകും.

3. സേതുബന്ധേനരഃ സ്നാത്വാ ദൃഷ്ട്വാരാമേശ്വരംഹരം
സങ്കല്പനിയതോഭൂത്വാ ഗത്വാവാരാണസീം നരഃ

4. ആനീയഗംഗാസലിലം രാമേശമഭിഷിച്യച
സമുദ്രേക്ഷിപ്തതൽഭാരോ ബ്രഹ്മപ്രാപ്നോത്യസംശയം.

നരഃ=മനുഷ്യൻ, സേതുബന്ധേ=സേതുബന്ധത്തിൽ, സ്നാത്വാ=സ്നാനം ചെയ്തിട്ട്, രാമേശ്വരം ഹരം=രാമേശ്വരനായ ഹരനെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, സങ്കല്പനിയതഃ ഭൂത്വാ=സങ്കല്പത്തിൽ ഉറപ്പുള്ളവനായിട്ട്, വാരാണസീംഗത്വാ=വാരാണസിയെ (കാശി) ഗമിച്ചിട്ട്, ഗംഗാസലിലം ആനീയ=ഗംഗാജലം കൊണ്ടുവന്നിട്ട്, രാമേശം അഭിഷിച്യ=രാമേശ്വരനെ അഭിഷേകം ചെയ്തിട്ട്, സമുദ്രേക്ഷിപ്തതൽഭാരഃ=സമുദ്രത്തിൽ ക്ഷേപിക്കപ്പെട്ട ആ ഭാരത്തോടുകൂടിയവനായിട്ട്, ബ്രഹ്മപ്രാപ്നോതി=ബ്രഹ്മത്തെ പ്രാപിക്കുന്നു, അസംശയം=നിശ്ചയം.

ഏതൊരു മനുഷ്യൻ സേതുബന്ധസ്ഥാനത്തിൽ സ്നാനം ചെയ്ത്, രാമേശ്വരനെ സന്ദൎശിച്ച് സങ്കല്പത്തിൽ ഉറപ്പോടുകൂടെ-അന്യകാൎയ്യചിന്ത കൂടാതെ—കാശിയിൽ പോയി ഗംഗാസ്നാനം കഴിച്ച്, ഗംഗാജലം പാത്രത്തിലെടുത്തു കൊണ്ടുവന്ന്, രാമേശ്വരനന്നഭിഷേകം ചെയ്ത്, അവന്റെ പാത്രാദിഭാരത്തെ സമുദ്രത്തിലിടുന്നുവോ അവൻ ബ്രഹ്മപദം പ്രാപിക്കും നിശ്ചയം.

സേതുബന്ധത്തിന്നൊരുങ്ങിയ രാമൻ, ശിവനെ പ്രതിഷ്ഠിച്ചു പൂജിച്ചുവെന്ന സംഗതി വാല്മീകിരാമായണത്തിലും രാമകഥയെ പ്രതിപാ

ദിക്കുന്ന മററു പുരാണങ്ങളിലും കാണുന്നില്ല. കൂർമ്മപുരാണത്തിൽ 20-ാം അദ്ധ്യായത്തിൽ കാണുന്നുണ്ട്. സേതുബന്ധത്തിൽ സ്നാനം ചെയ്യുന്നതുകൊണ്ടും രാമേശ്വരനെ സന്ദശിക്കുന്നതുകൊണ്ടും മനുഷ്യക്കുണ്ടാകുന്ന പുണ്യഫലത്തെ ശ്രീരാമൻ പറയുന്നതായിട്ട് അദ്ധ്യാത്മരാമായണത്തിൽ കാണുന്നു. കൂർമ്മപുരാണത്തിലങ്ങിനെയല്ല, ശ്രീരാമന്റെ മുമ്പിൽ പ്രത്യക്ഷനായ ശ്രീശിവൻ നൽകുന്ന വരമായിട്ടാണ് പറഞ്ഞു കാണുന്നത്.

"സേതുമദ്ധ്യേമഹാദേവമീശാനം കൃത്തിവാസസം
സ്ഥാപയാമാസലിംഗസ്ഥം പൂജയാമാസരാഘവഃ."

സേതുവിന്റെ മദ്ധ്യത്തിൽ ഗജചമ്മം ധരിച്ച മഹാദേവനായ പരമേശ്വരനെ ലിംഗസ്ഥനായിട്ട് പ്രതിഷ്ഠിച്ച് ശ്രീരാമൻ പൂജിച്ചു. ഈ അത്ഥമുള്ള കൂർമ്മപുരാണശ്ലോകത്താൽ സേതുമദ്ധ്യത്തിലാണ്, സമുദ്രതീരത്തിലല്ല, പ്രതിഷ്ഠിച്ചതെന്നും അന്യോന്യവിരോധമായും കാണുന്നുണ്ട്.

തസ്യദേവോ മഹാദേവഃ പാർവത്യാസഹശങ്കരഃ
മഹാപാതകസംയുക്താസ്തേഷാംപാപംവിനംക്ഷ്യതി.
അന്യാനിചൈവപാപാനി സ്നാതസ്യാത്രമഹോദധൌ
ദശ്നാദേവലിംഗസ്യ നാശംയാന്തി ന സംശയഃ
യാവൽ സ്ഥാസ്യന്തിഗിരയോ യാവദേഷാചമേദിനീ
യാവൽ സേതുശ്ചതാവച്ച സ്ഥാസ്യാമ്യത്ര തിരോഹിതഃ
സ്നാനംദാനംതപഃ ശ്രാദ്ധം സർവംഭവതുചാക്ഷയം
സ്മരണാദേവലിംഗസ്യ ദിനപാപം പ്രണശ്യതി.

വരപ്രകാരം പറയുന്നു:—അങ്ങെയാൽ സ്ഥാപിക്കപ്പെട്ട ഈ ലിംഗത്തെ–ലിംഗത്തിലിരിക്കുന്ന എന്നെ–ബ്രാഹ്മണാദികളായ ഏതൊരുത്തർ സന്ദശിക്കുന്നുവോ മഹാപാതകമുള്ളവരായിരുന്നാൽക്കൂടെ അവരുടെ ആ പാപങ്ങളെല്ലാം നശിക്കും. ഉപപാതകങ്ങൾ ഈ സമുദ്രത്തിൽ–സേതുബന്ധസ്ഥാനത്തിൽ സ്നാനം ചെയ്ത് ശിവലിംഗത്തെ ദശിക്കുന്നതുകൊണ്ടുതന്നെ തീരും. പർവതങ്ങളും ഈ ഭൂമിയും ഈ സേതുവും നിലനില്ക്കുന്ന കാലംവരേ ഞാനീലിംഗത്തിൽ മറഞ്ഞിരുന്നുകൊള്ളാം. ഇവിടെവെച്ചു നടത്തുന്ന സ്നാനം തപസ്സ് ശ്രാദ്ധം എന്നിവയെല്ലാം അക്ഷയമായ ഫലത്തെ നൽകുന്നവയായ്ഭവിക്കട്ടെ. ഏതൊരു ദിക്കിലിരിക്കുന്നവനായാലും ഈ ലിംഗത്തെ സ്മരിക്കുന്നതുകൊ

ണ്ടുതന്നെ ആ ദിവസംചെയ്ത പാപം നശിക്കും. ഇങ്ങിനെ ശ്രീശിവൻ ശ്രീരാമനോടരുൾ ചെയ്യുന്നതായിട്ട് കാണുന്നുണ്ട്, അദ്ധ്യാത്മത്തിലും കൂർമ്മപുരാണത്തിലും പറഞ്ഞുകാണുന്ന സംഗതിയിൽ വ്യത്യാസമുണ്ടെങ്കിലും, സേതുസ്നാനം, രാമേശ്വരസന്ദർശനം, ശ്രീകാശിഗമനം, ഗംഗാജലം കൊണ്ടുവന്നു രാമനാഥന്നഭിഷേകം, എന്നീ പ്രവൃത്തികൾ പാപങ്ങളെ നശിപ്പിച്ച് പരമഗതി നൽകുവാൻ മതിയായവയാണെന്നുറപ്പിച്ചിരിക്കുന്നതായി കാണുന്നുണ്ട്.

5. കൃതാനിപ്രഥമേനാഹ്നാ യോജനാനി ചതുർദ്ദശ
ദ്വിതീയേന തഥാചാഹ്നാ യോജനാനിതുവിംശതിഃ

6. തൃതീയേന തഥാചാഹ്നാ യോജനാന്യേകവിംശതിഃ
ചതുർത്ഥേന തഥാചാഹ്നാ ദ്വാവിംശതിരിതിശ്രുതം

7. പഞ്ചമേനത്രയോ വിംശദ്യോജനാനിസമന്തതഃ.
ബബന്ധസാഗരേസേതും നലോ വാനരസത്തമഃ.

പ്രഥമേന അഹ്നാ=പ്രഥമദിവസംകൊണ്ടു, ചതുർദ്ദശയോജനാനി=പതിനാലു യോജനകൾ, കൃതാനി=ചെയ്യപ്പെട്ടു, ദ്വിതീയേന അഹ്നാ=രണ്ടാമത്തെ ദിവസംകൊണ്ട്, തഥാ വിംശതിഃ യോജനാനി=അപ്രകാരം ഇരുപതു യോജനകളും, തൃതീയേന അഹ്നാ=മൂന്നാമത്തെ ദിവസംകൊണ്ട്, ഏക വിംശതിഃ യോജനാനി=ഇരുപത്തൊന്നു യോജനകളും, ചതുർത്ഥേന ആഹ്നാ=നാലാമത്തെ ദിവസംകൊണ്ട്, ദ്വാവിംശതിഃ ഇതി ശ്രുതം=ഇരുപത്തിരണ്ടുയോജനകളുമെന്നു കേൾക്കപ്പെട്ടിരിക്കുന്നു. പഞ്ചമേന അഹ്നാ=അഞ്ചാമത്തെ ദിവസംകൊണ്ട്, വിംശത് യോജനാനി=ഇരുപതു യോജനകളും, വാനരസത്തമഃ നലഃ=വാനരന്മാരിൽ ശ്രേഷ്ഠനായ നളൻ, സാഗരേ സമന്തതഃ=സമുദ്രത്തിൽ നീളെ, സേതും ബബന്ധ=സേതു ബന്ധിച്ചു.

വാനരന്മാരിൽ ശ്രേഷ്ഠനായ നളൻ അഞ്ചുദിവസംകൊണ്ട് സമുദ്രത്തിൻെറ അററംവരേ —ലങ്കവരേ— സേതുബന്ധനം ചെയ്തുവെന്നറിയുന്നു. ഒന്നാമത്തെ ദിവസം പതിനാലുയോജന ബന്ധിച്ചു. രണ്ടാം ദിവസം ഇരുപതും, മൂന്നാം ദിവസം ഇരുപത്തൊന്നും, നാലാംദിവസം ഇരുപത്തിരണ്ടും അഞ്ചാം ദിവസം ഇരുപത്തിമൂന്നും യോജനവീതം പ്രവൃത്തി നടത്തി സേതുബന്ധം പൂർത്തിയാക്കി

സേതുവിൻെറ വിസ്താരാദിവിഷയത്തെ വാല്മീകി കുറെക്കൂടെ സ്പഷ്ടമാക്കിയിരിക്കുന്നതിനെ ഇവിടെ കാണിക്കാം.

"ദശയോജനവിസ്തീർണ്ണമായതം ശതയോജനം.
നലശ്ചക്രേമഹാസേതും മദ്ധ്യേനദനദീപതേഃ
ദശയോജനവിസ്താരാ സാ വീഥീ തത്ര സാഗരേ
വിസസാരോഷ്ണഗേകാലേ മഹാഭ്ര ഇവവായുനാ."

സേതുവിസ്താരം പത്തുയോജന, നീളം നൂറുയോജന, നദികളും നദങ്ങളും നിരന്തരം വന്നണഞ്ഞുകൊണ്ടിരിക്കുന്ന സമുദ്രത്തിൽ നളൻ ആ വമ്പിച്ച സേതുബന്ധിച്ചുറപ്പിച്ചു. വർഷകാലത്തിൽ വായു ആകാശത്തിൽ മേഘത്തെ പ്രസരിപ്പിക്കുന്നതുപോലെ സമുദ്രത്തിൽ പത്തു യോജന വിസ്താരമുള്ള ആ വീഥിയെ നളൻ വിസ്തരിച്ചു.

സേതുബന്ധം ആരംഭിച്ച ദിഗ്ഭാഗത്തേയും, വാല്മീകി നമ്മളെ ധരിപ്പിക്കുന്നു.

കൂലേത്തരആരബ്ധോ ലങ്കാകൂലേ പ്രതിഷ്ഠിതഃ
സാഗരസ്യൈഷസീമന്തശ്ചിത്രശ്രുപോവ്യദൃശ്യത.

സമുദ്രത്തിന്റെ വടക്കേക്കരയിൽ നിന്നുതുടങ്ങി ലങ്കാതീരത്തിൽ സേതുബന്ധം അവസാനിപ്പിക്കപ്പെട്ടിരിക്കുന്നു. സമുദ്രത്തിന്റെ നടുവിൽ വിചിത്രമായ ഈ വീഥി കാണപ്പെട്ടു. (സീമന്തം മദ്ധ്യരേഖ)

8. തേനൈവജഗ്മുഃകപയോ യോജനാനാം ശതംദ്രുതം
അസംഖ്യാതാഃ സുവേലാദ്രിം രുരുധുഃപ്ലവഗോത്തമാഃ

കപയഃ=കപികൾ, തേന ഏവ=അതിൽക്കൂടെത്തന്നെ, യോജനാനാം ശതം=നൂറുയോജന ദൂരം, ദ്രുതം ജഗ്മുഃ=വേഗം ഗമിച്ചു, അസംഖ്യാതാഃ=സംഖ്യയെ അതിക്രമിച്ചിരിക്കുന്ന, പ്ലവഗോത്തമാഃ= വാനരശ്രേഷ്ഠന്മാർ, സുവേലാദ്രിം=സുവേലമെന്ന പർവ്വതത്തെ, രുരുധുഃ=രോധിച്ചു, (രുരുഹുഃ=കയറി എന്നും ഒരു പാഠമുണ്ട്.)

ആ സേതുബന്ധത്തിൽ കൂടെത്തന്നെ വാനരന്മാർ നൂറുയോജന ദൂരം അതിവേഗത്തിൽ സഞ്ചരിച്ചു ലങ്കാസമീപത്തിലെത്തി. എണ്ണിത്തീർക്കാൻ കഴിയാത്തവിധം അത്രയധികമുള്ള വാനരവീരന്മാർ സുവേല പർവ്വതത്തിന്റെ മുകളിൽ കയറി അവിടെ അവരുടെ വാസമുറപ്പിച്ചു. ആ വഴിയിൽ കൂടെ ലങ്കാനഗരിക്കുള്ള പോക്കുവരവിനെ വിരോധിച്ചു. യുദ്ധാരംഭത്തിന്റെ പൂർവ്വാംഗമായ മാർഗ്ഗനിരോധത്തെ സൂചിപ്പിച്ചിരിക്കുന്നു. വാല്മീകി പറയുന്നതു സുവേലപർവ്വതത്തിൽ ആദ്യം രാമലക്ഷ്മണന്മാർ കയറി. അനന്തരം വാനരന്മാർ കയറിയെന്നാണ്.

തതഃകപിഗണാഃ സർവ്വേ സമാവൃത്യത്രിയോജനം
ആരോഹന്ത സുവേലന്തു പ്ലവന്തോദക്ഷിണാമുഖാഃ
തേവായുവേഗാഃപ്ലവഗാസ്തം ഗിരിം ഗിരിചാരിണഃ
അദ്ധ്യാരോഹന്ത ശതശഃ സുവേലം യത്രരാഘവഃ.

അനന്തരം സർവ്വന്മാരായ വാനരന്മാരും മൂന്നുയോജന സമനിരപ്പിൽ വ്യാപിച്ചുംകൊണ്ട് തെക്കോട്ടു സഞ്ചരിച്ച് വായുവേഗത്തിൽ പാഞ്ഞും കൊണ്ട് ആ സുവേല പർവ്വതത്തിൽ കയറി. അവിടെ ശ്രീരാമനിരിക്കുന്നുണ്ട്, എന്നു പറഞ്ഞിരിക്കയാൽ മുമ്പിൽ രാമൻ കയറി എന്നു സൂചിപ്പിച്ചിരിക്കുന്നു. രാഘവൻ എന്ന പദത്താൽ ലക്ഷ്മണനേയും ധരിക്കാം.

9. ആരുഹ്യമാരുതിം രാമോ ലക്ഷ്മണോപ്യംഗദം തഥാ
ദിദൃക്ഷൂ രാഘവോ ലങ്കാമാരുരോഹാചലംമഹത്

ലങ്കാം=ലങ്കയെ, ദിദൃക്ഷൂ=ദർശിപ്പാനാഗ്രഹിക്കുന്ന, രാമഃ ലക്ഷ്മണഃ അപി=രാമനും ലക്ഷ്മണനും, മാരുതിം അംഗദം അപി=മാരുതിയേയും അംഗദനേയും, ആരുഹ്യ=ആരോഹണംചെയ്തിട്ട്, മഹത് അചലം=മഹത്തായ പർവ്വതത്തെ, ആരുരോഹ=ആരോഹണംചെയ്തു.

ലങ്കാനഗരിയെ നന്നായിക്കാണ്മാൻ ആഗ്രഹമുള്ള രാമനും ലക്ഷ്മണനും, ക്രമത്തിൽ, ഹനുമാന്റേയും അംഗദന്റേയും ചുമലിലിരുന്നുംകൊണ്ട് മഹത്തായ സുവേലപർവ്വതത്തിന്റെ മുകളിൽ കയറി.

ഹനുമാന്റെയും അംഗദന്റേയും തോളിലിരുന്നുകൊണ്ട് രാമലക്ഷ്മണന്മാർ പർവ്വതത്തിൽ കയറിയെന്നു വാല്മീകി പറയുന്നില്ല. ഇത്രമാത്രമേ പറയുന്നുള്ളു:—

"രാമഃസുവേലം വാസായ ചിത്രസാനുമുപാഗമത്
പൃഷ്ഠതോലക്ഷ്മണശ്ചൈവമന്വഗച്ഛൽ സമാഹിതഃ
സശരംചാപമുദ്യമ്യസുമഹൽ ഭീമവിക്രമഃ
അന്വാരോഹച്ചസുഗ്രീവഃ സാമാത്യഃ സവിഭീഷണഃ
ഹനൂമാനംഗദോമൈന്ദോ നീലോ ദ്വിവിദഏവ ച
ഗയോ ഗവാക്ഷോഗവയഃ ശരഭോഗന്ധമാദനഃ"

വിചിത്രസാനുക്കളോടുകൂടിയ സുവേലപർവ്വതത്തിൽ വസിപ്പാനായിക്കൊണ്ട് രാമൻ അതിനെ പ്രാപിച്ചു. പിന്നാലെ ലക്ഷ്മണനും ശ്രദ്ധായുക്തനായി സഞ്ചരിച്ചു. മഹാപരാക്രമിയായ സുഗ്രീവനും മന്ത്രിമാരോടും വിഭീഷണനോടുംകൂടെ മഹത്തായ വില്ലുമമ്പും ധരിച്ചുകൊണ്ട് പിന്നാലെ കയറി. വഴിയെ ഹനുമാൻ, അംഗദൻ, മൈന്ദൻ, നീലൻ, ദ്വിവി

ദൻ, ഗയൻ, ഗവാക്ഷൻ, ഗവയൻ, ശരഭൻ, ഗന്ധമാദനൻ എന്ന വാനരന്മാരും സഞ്ചരിച്ചു. ഹനുമാനും അംഗദനും വേറെ സഞ്ചരിച്ചതായി കാണിച്ചിരിക്കയാൽ ശ്രീരാമനും ലക്ഷ്മണനും അവരുടെ തോളിലിരുന്നുവെന്ന് വാല്മീകി പറയുന്നില്ലെന്നു സ്പഷ്ടമാകുന്നു.

10. ദൃഷ്ട്വാലങ്കാം സുവിസ്തീർണ്ണാം നാനാചിത്രധ്വജാകുലാം
ചിത്രപ്രാസാദസംബാധാം സ്വർണ്ണപ്രാകാരതോരണാം

11. പരിഖാഭിഃശതഘ്നീഭിഃ സംക്രമൈശ്ചവിരാജിതാം
പ്രാസാദോപരിവിസ്തീർണ്ണപ്രദേശേ ദശകന്ധരഃ

12. മന്ത്രിഭിഃസഹിതോ വീരൈഃ കിരീടദശകോജ്ജ്വലഃ
നീലാദ്രിശിഖരാകാരഃ കാലമേഘസമപ്രഭഃ

13. രത്നദണ്ഡൈഃ സിതച്ഛത്രൈരനേകൈഃ പരിശോഭിതഃ
ഏതസ്മിന്നന്തരേ ബദ്ധോമുക്തോരാമേണവൈശുകഃ

14. വാനരൈസ്താഡിതഃ സമ്യഗ്ദശാനനമുപാഗതഃ
പ്രഹസൻ രാവണഃപ്രാഹ പീഡിതഃ കിംപരൈഃശുക!

സുവിസ്തീർണ്ണാം=അതിവിസ്താരമുള്ളതും, നാനാചിത്രധ്വജാകുലാം=ബഹുവിധവർണ്ണത്തിലുള്ള ധ്വജങ്ങൾ (കൊടിക്കൂറകൾ) നിറഞ്ഞതും, ചിത്രപ്രാസാദസംബാധാം=വിചിത്രങ്ങളായ പ്രാസാദങ്ങൾ തിങ്ങിയിരിക്കുന്നതും, സ്വർണ്ണപ്രാകാരതോരണാം=സ്വർണ്ണമതിൽചുററുകളുള്ള ഗോപുരങ്ങളോടുകൂടിയതും, പരിഖാഭിഃ=കിടങ്ങുകളാലും, ശതഘ്നീഭിഃ=ശതഘ്നികളെന്നു പറയപ്പെടുന്ന ആയുധങ്ങളാലും, വിരാജിതാം=ശോഭിക്കുന്നതുമായ, ലങ്കാം ദൃഷ്ട്വാ=ലങ്കയെക്കണ്ടിട്ട്, പ്രാസാദോപരി=പ്രാസാദത്തിന്റെ മുകളിൽ, വിസ്തീർണ്ണപ്രദേശേ=വിസ്താരമുള്ള സ്ഥലത്തിൽ, വീരൈഃമന്ത്രിഭിഃസഹിതഃ=വീരന്മാരായ മന്ത്രിമാരോടുകൂടിയവനും, കിരീടദശകോജ്ജ്വലഃ=പത്തു കിരീടങ്ങൾകൊണ്ടുജ്ജ്വലിക്കുന്നവനും, നീലാദ്രിശിഖരാകാരഃ=നീലമലയുടെ ശിഖരംപോലിരിക്കുന്ന ആകൃതിയോടുകൂടിയവനും, കാലമേഘസമപ്രഭഃ=വർഷകാലമേഘത്തിന്റെ പ്രഭപോലെയിരിക്കുന്ന പ്രഭയോടുകൂടിയവനും, രത്നദണ്ഡൈഃ=രത്നപ്പിടികളോടുകൂടിയ, അനേകൈഃ=അനേകങ്ങളായ, സിതച്ഛത്രൈഃ=വെൺകൊററക്കുടകളാൽ, പരിശോഭിതഃ=നാലുഭാഗത്തും ശോഭയുള്ളവനുമായ, ദശകന്ധരഃ=രാവണൻ, ഏതസ്മിൻ അന്തരേ=ഈയവസരത്തിൽ, ബദ്ധഃശുകഃ=ബന്ധിക്കപ്പെട്ട ശുകൻ, രാമേണ മുക്തഃ=രാമനാൽ മോചിക്കപ്പെട്ടു, വാനരൈഃ=വാനരന്മാരാൽ, സമ്യക് താ

ഡിതഃ=അധികം താഡിക്കപ്പെട്ടവനായിട്ട്, ദശാനനം=രാവണനെ, ഉപാഗതഃ=ഉപഗമിച്ചു, പ്രഹസൻ രാവണഃ=പ്രഹസിച്ച രാവണൻ, പ്രാഹ=പറഞ്ഞു, ശുക!=അല്ലയോ ശുക, പരൈഃ പീഡിതഃകിം=ശത്രുക്കളാൽ പീഡിക്കപ്പെട്ടുവോ.

സുവേലമെന്ന പർവ്വതത്തിൻെറ ശിഖരത്തിൽ കയറിയ രാമൻ നോക്കി ലങ്കാപുരിയെക്കണ്ടു. അതിവിസ്താരമുള്ള വമ്പിച്ചൊരു പട്ടണം. അനേകവിധ നിറത്തിലുള്ള കൊടിക്കൂറകൾ എങ്ങും പറക്കുന്നു. വിചിത്രശില്പവേലകൾകൊണ്ട് മനോഹരങ്ങളായ പ്രാസാദങ്ങൾ തിങ്ങിയിരിക്കുന്നു. സ്വർണ്ണമതിൽചുററുകളുള്ള ഗോപുരങ്ങൾ പ്രാസാദങ്ങളുടെ മുൻഭാഗത്തുയർന്നു കാണുന്നുണ്ട്. പട്ടണത്തിനെ ചുററിക്കിടക്കുന്ന കിടങ്ങുകളും അവിടവിടെ ഉറപ്പിച്ചിരിക്കുന്ന ശതഘ്നികളെന്നു പറയപ്പെടുന്ന ആയുധവിശേഷങ്ങളും, സഞ്ചരിപ്പാനുള്ള വീഥികളും പട്ടണത്തെ വിശേഷമായി പ്രകാശിപ്പിക്കുന്നു. ഇപ്രകാരമുള്ള ലങ്കയിലെ ഒരു മാളികമേൽ വിസ്താരമധികമുള്ള ഒരു സ്ഥാനത്തിൽ രാവണനിരിക്കുന്നുണ്ട്. പത്തുമുഖം. ഓരോ ശിരസ്സിലും ഓരോ രത്നകിരീടം. നാലുഭാഗത്തും വീരന്മാരായ മന്ത്രിമാർ. നീലമലയുടെ കൊടിമുടിപോലിരിക്കുന്ന ശരീരം. മഴക്കാലത്തെ മേഘംപോലെ കറുത്തിരുണ്ട നിറം. രത്നപ്പിടികളുള്ള അനേകം വെൺകൊററക്കുടകൾ നാലുഭാഗത്തും വിളങ്ങുന്നു. ഇങ്ങിനെയിരിക്കുന്ന രാവണനേയും ശ്രീരാമൻ കണ്ടു. ഈ സമയത്തിൽ ബന്ധനത്തിൽനിന്നു രാമനാൽ മോചിക്കപ്പെട്ടവനും വാനരന്മാരുടെ തല്ലുകൊണ്ടു തളർന്നവനുമായ ശുകനെന്ന രാക്ഷസൻ രാവണസമീപത്തു വന്നു. കണ്ട ഉടനെ പൊട്ടിച്ചിരിച്ച രാവണൻ ശുകൻെറ പാരവശ്യം കണ്ടു ചോദിച്ചു "എന്താ ശുക! ശത്രുക്കൾ നിന്നെ ഉപദ്രവിച്ചുവോ?" എന്ന്.

15. രാവണസ്യ വചഃശ്രുത്വാ ശുകോ വചനമബ്രവീത്
സാഗരസ്യോത്തരേതീരേബ്രുവം തേ വചനംയഥാ
16. തത ഉൽപ്ലുത്യകപയോ ഗൃഹീത്വാ മാം ക്ഷണാത്തതഃ
മുഷ്ടിഭിന്നഖദന്തൈശ്ച ഹന്തും ലോപ്തും പ്രചക്രമുഃ
17. തതോമാം രാമരക്ഷേതി ക്രോശന്തം രഘുപുംഗവഃ
വിസൃജ്യതാമിതിപ്രാഹ വിസൃഷ്ടോഹം കപീശ്വരൈഃ
തതോഹമാഗതോഭീത്യാദൃഷ്ട്വാതദ്വാനരംബലം.

രാവണസ്യ=രാവണൻെറ, വചഃശ്രുത്വാ=വചസ്സിനെ ശ്രവിച്ചിട്ട്, ശു

കഃ=ശുകൻ, വചനം അബ്രവീത്= വചനത്തെപറഞ്ഞു, സാഗരസ്യ=സമുദ്രത്തിന്റെ, ഉത്തരേതീരേ=വടക്കേക്കരയിൽ, തേ വചനം=അങ്ങയുടെ വചനത്തെ, യഥാ അബ്രുവം=ഞാൻ യഥാർത്ഥമായ്പറഞ്ഞു, തതഃ കപയഃ=അനന്തരം കപികൾ, ക്ഷണാൽ ഉൽപ്ലുത്യ=ക്ഷണത്തിൽ മേല്പോട്ടു ചാടീട്ട്, മാം ഗൃഹീത്വാ=എന്നെ ഗ്രഹിച്ചിട്ട്, മുഷ്ടിഭിഃ=മുഷ്ടികൾകൊണ്ട്, ഹന്തും=ഹനിപ്പാനായ്ക്കൊണ്ടും, നഖദന്തൈഃ=നഖങ്ങൾകൊണ്ടും ദന്തങ്ങൾകൊണ്ടും, ലോപ്തും ച=മുറിപ്പെടുത്തുവാനും, പ്രചക്രമുഃ=പ്രക്രമിച്ചു, തതഃ=അനന്തരം, രാമ! മാം രക്ഷ=അല്ലയോ രാമ എന്നെ രക്ഷിച്ചാലും, ഇതി ക്രോശന്തം മാം=എന്നു നിലവിളിക്കുന്ന എന്നെ, വിസൃജ്യതാം ഇതി=വിടുവിനെന്ന്, രഘുപുംഗവഃ പ്രാഹ=രഘുശ്രേഷ്ഠൻ പറഞ്ഞു, കപീശ്വരൈഃ=വാനരാധിപന്മാരാൽ, അഹം വിസൃഷ്ടഃ=ഞാൻ വിടപ്പെട്ടു, തതഃ അഹം=അനന്തരം ഞാൻ, തൽ വാനരം ബലം=ആ വാനരസൈന്യത്തെ, ഭീത്യാ ദൃഷ്ട്വാ ആഗതഃ=ഭീതിയോടുകൂടെ ദർശിച്ചിട്ടാഗമിച്ചു.

രാവണവാക്യംകേട്ടു ശുകനിങ്ങിനെ പറഞ്ഞു:—"സമുദ്രത്തിന്റെ വടക്കേക്കരയിൽ പ്രവേശിച്ചു ഞാൻ അങ്ങുന്ന് പറഞ്ഞതിനെ ശരിയായറിയിച്ചു. അപ്പോഴക്കു വാനരന്മാരതിവേഗത്തിൽ കുതിച്ചുചാടി ആകാശത്തിലെത്തിയെന്നെപ്പിടിച്ചു കൈകൾ മടക്കിയിടിക്കുവാനും, നഖങ്ങൾകൊണ്ടും പല്ലുകൾകൊണ്ടും മാന്തിയും കടിച്ചും മുറിപ്പെടുത്തുവാനും, തുടങ്ങി. അപ്പോൾ ഞാൻ "രാമ! രക്ഷിക്കേണമേ" യെന്നു നിലവിളിച്ചു പറഞ്ഞു കരഞ്ഞു. ഉടനെ ധർമ്മിഷ്ഠനായ രഘുവരൻ എന്നെ വിട്ടയപ്പാൻ കല്പിച്ചു. വാനരവീരന്മാർ വിട്ടയച്ചു. ആ വാനരസൈന്യത്തെ ഭയത്തോടുകൂടെ നോക്കിയ ഞാനവിടം വിട്ടിതാ വന്നിരിക്കുന്നു. ശത്രുക്കളിലും രാമന് കാരുണ്യമുള്ളവനാണെന്ന് ശുകനും സൂചിപ്പിച്ചു.

18. രാക്ഷസാനാം ബലൌഘസ്യ വാനരേന്ദ്രബലസ്യ ച
നൈതയോർ വിദ്യതേ സന്ധിർദ്ദേവദാനവയോരിവ.

രാക്ഷസാനാം=രാക്ഷസന്മാരുടെ, ബലൌഘസ്യ=സൈന്യസമൂഹത്തിന്നും, വാനരേന്ദ്രബലസ്യ ച=വാനരേന്ദ്രസൈന്യത്തിന്നും, ദേവദാനവയോഃ ഇവ=ദേവന്മാർക്കും ദാനവന്മാർക്കുമെന്നപോലെ, ഏതയോഃ=ഇവർ രണ്ടുപേർക്കും, സന്ധിഃ=യോജിപ്പ്, ന വിദ്യതേ=ഉണ്ടാകയില്ല.

രാക്ഷസന്മാരുടേയും, വാനരന്മാരുടേയും, സൈന്യങ്ങൾക്കു തമ്മിൽ, ദേവന്മാരുടെയും അസുരന്മാരുടെയും സൈന്യങ്ങൾക്കു തമ്മി

ലെന്നപോലെ സന്ധി സംഭവിക്കുകയില്ല. യുദ്ധംതന്നെ പൎയ്യവസാന ഫലം.

19. പുരപ്രാകാരമായാന്തി ക്ഷിപ്രമേകതരംകുരു
സീതാംവാസ്മൈ പ്രയച്ഛാശു യുദ്ധം വാ ദീയതാംപ്രഭോ.

പുരപ്രാകാരം=പുരത്തിന്റെ പ്രാകാരത്തെ, ആയാന്തി=ആഗമിക്കുന്നു, ക്ഷിപ്രം=വേഗം, ഏകതരംകുരു=രണ്ടിലൊന്നു ചെയ്താലും, പ്രഭോ!=അല്ലെയോ പ്രഭുവായുള്ളോവേ! അസ്മൈ=ഇവന്നായ്ക്കൊണ്ട്, സീതാം=സീതയെ, ആശുപ്രയച്ഛവാ=വേഗം നൽകുകയോ, യുദ്ധംദീയതാംവാ=യുദ്ധം നൽകപ്പെടുകയോ ചെയ്താലും.

അല്ലയോ പ്രഭുവായുള്ളോവേ! വാനരസൈന്യം പട്ടണത്തിന്റെ മതിൽവരേ എത്തിക്കഴിഞ്ഞു. രണ്ടിലൊന്നു വേഗം ചെയ്യേണം. ഒന്നോ സീതയെ രാമന്നു കൊടുക്കുക. അല്ലെങ്കിൽ യുദ്ധത്തിന്നൊരുങ്ങുക.

20. മാമാഹരാമസ്ത്വംബ്രൂഹി രാവണം മദ്വചഃ ശുക!
യൽബലംചസമാശ്രിത്യ സീതാംമേഹൃതവാനസി
തദ്ദൎശയ യഥാകാമം സസൈന്യഃ സഹബാന്ധവഃ.

രാമഃ=രാമൻ, മാം ആഹ=എന്നോടു പറഞ്ഞു, ശുക!=അല്ലെയോ ശുക! ത്വം, മദ്വചഃ=നീ എന്റെ വചസ്സിനെ-വാക്കിനെ, രാവണം ബ്രൂഹി=രാവണനോടു പറഞ്ഞാലും, യൽബലം=യാതൊരു ബലത്തെ, സമാശ്രിത്യ=സമാശ്രയിച്ചിട്ട്, മേസീതാം=എന്റെ സീതയെ, ഹൃതവാൻ അസി=നീയപഹരിച്ചുവോ, സസൈന്യഃ=സൈന്യത്തോടു കൂടിയവനും, സഹബാന്ധവഃ=ബന്ധുക്കളോടു കൂടിയവനുമായിട്ട്, യഥാകാമം=ഇഷ്ടംപോലെ, തത്=അതിനെ, ദൎശയ=ദൎശിപ്പിച്ചാലും.

വിട്ടയച്ച സമയം രാമൻ എന്നോടു പറഞ്ഞു:—"ഹേ ശുക! എന്റെ ഈ വാക്കിനെ രാവണനോടു പറയുക. നീ യാതൊരു ബലമുണ്ടെന്ന വിചാരത്താൽ എന്റെ സീതയെ അപഹരിച്ചുവോ ആ ബലത്തെ ഇഷ്ടംപോലെ, സൈന്യത്തോടും ബന്ധുക്കളോടും കൂടിയവനായിട്ടു കാട്ടിയാലും.

21. ശ്വഃ കാലേ നഗരീംലങ്കാം സപ്രാകാരാംസതോരണാം
രാക്ഷസംചബലംപശ്യ ശരൈൎവിധ്വംസിതംമയാ.

"ശ്വഃ കാലേ=നാളെ പ്രാതഃ കാലത്തിൽ, സപ്രാകാരാം=പ്രാകാരങ്ങളോടു (മതിൽ) കൂടിയും, സതോരണാം=തോരണങ്ങളോട് (ഗോപുരം) കൂടിയുമിരിക്കുന്ന, ലങ്കാംനഗരീം=ലങ്കാനഗരിയേയും, രാക്ഷസംച

ബലം=രാക്ഷസസൈന്യത്തേയും, ശരൈഃ=ശരങ്ങൾകൊണ്ട്, മയാ വിധ്വംസിതംപശ്യ=എന്നാൽ വിധ്വംസിക്കപ്പെട്ടതായിട്ട് കണ്ടുകൊൾക!"

നാളെ രാവിലെ നിന്റെ ലങ്കാപട്ടണവും അതിലെ മതിലുകളും ഗോപുരങ്ങളും രാക്ഷസസൈന്യവും എന്നാൽ ശരങ്ങൾകൊണ്ട് പിളക്കപ്പെട്ടതായിട്ടു കണ്ടുകൊൾക.

22. ഘോരരോഷമഹംമോക്ഷ്യേ ബലം ധാരയ രാവണ!
ഇത്യുക്ത്വോപരരാമാഥ രാമഃ കമലലോചനഃ

ഘോരരോഷം=ഘോരമായ രോഷത്തോടുകൂടിയ ബലം=ബലത്തെ, അഹം മോക്ഷ്യേ=ഞാൻ മോചിക്കും,രാവണ!=അല്ലയോ രാവണ!,ധാരയ=ധരിച്ചാലും, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, കമലലോചനഃ രാമഃ=താമരസാക്ഷനായ രാമൻ, അഥ ഉപരരാമ=അനന്തരം ഉപരമിച്ചു.

ഭയങ്കരമായ കോപത്തെ പ്രകാശിപ്പിക്കുന്നതായ എന്റെ ബലത്തെ ഞാൻ നിന്റെ നേൎക്കുപയോഗിക്കുന്നുണ്ട്. നീയതിനെ താങ്ങികൊൾക" എന്നു പറഞ്ഞു പുണ്ഡരീകാക്ഷനായ രാമൻ വിരമിച്ചു.

23. ഏകസ്ഥാനഗതായത്ര ചത്വാരഃ പുരുഷൎഷഭാഃ.
ശ്രീരാമോ ലക്ഷ്മണശ്ചൈവ സുഗ്രീവശ്ച വിഭീഷണഃ

24. ഏതഏവസമൎത്ഥാസ്തേ ലങ്കാം നാശയിതും പ്രഭോ!
ഉൽപാട്യഭസ്മീകരണേ സൎവ്വേതിഷ്ഠന്തുവാനരാഃ.

ശ്രീരാമഃ=ശ്രീരാമനും, ലക്ഷ്മണഃ ച=ലക്ഷ്മണനും, സുഗ്രീവഃ ച=സുഗ്രീവനും, വിഭീഷണഃ ച=വിഭീഷണനും, പുരുഷൎഷഭാഃ ചത്വാരഃ=പുരുഷശ്രേഷ്ഠന്മാരായ നാലുപേർ, യത്ര=യാതൊരേടത്തുണ്ടോ, ഏതേ ഏവ=ഇവർതന്നെ, പ്രഭോ!=ഹേ സ്വാമിൻ, തേ ലങ്കാം=അങ്ങയുടെ ലങ്കയെ നാശയിതും=നശിപ്പിയ്ക്കുവാനായ്ക്കൊണ്ടും, ഉൽപാട്യ ഭസ്മീകരണേ=ഉൽപാടനം ചെയ്തു ഭസ്മമാക്കുവാനും, സമൎത്ഥാഃ=സമൎത്ഥന്മാർ, സൎവ്വേ വാനരാഃ=എല്ലാ വാനരന്മാരും, തിഷ്ഠന്തു=ഇരിക്കട്ടെ,

ഹേ സ്വാമിൻ, പുരുഷപുംഗവന്മാരായ, ശ്രീരാമൻ, ലക്ഷ്മണൻ, സുഗ്രീവൻ, വിഭീഷണൻ എന്നീ നാലുപേർ ഒത്തൊരുമിച്ച് ഏതു സംഘത്തിൽ നില്ക്കുന്നുവോ അങ്ങയുടെ ലങ്കയെ തല കീഴായ് മറിച്ച് ചുട്ടുഭസ്മമാക്കി നശിപ്പിക്കുവാൻ ആ നാലുപേർ മാത്രം മതിയായവരാകുന്നു. ബാക്കിയുള്ള വാനരന്മാരെല്ലാം സ്വസ്ഥന്മാരായിരുന്നുകൊള്ളട്ടെ.

25. തസ്യ്യാദൃഗ്ബലം ദൃഷ്ടം ത്വയ്യാ പ്രഹരണാനിച
വധിഷ്യതിപുരം സൎവ്വമേകസ്തിഷ്ഠന്തു തേത്രയഃ

തസ്യ=അവന്റെ, യാദൃക്‌രൂപം=യാതൊരു വിധത്തിലുള്ള രൂപവും, ബലം=ബലവും, പ്രഹരണാനിച=ആയുധങ്ങളും, ദൃഷ്ടം=കാണപ്പെട്ടു വോ, ഏകഃ=ഒരുവൻ, സൎവ്വം പുരം=സകലമായ പുരത്തെ, വധിഷ്യ തി=വധിക്കും, തേത്രയഃ തിഷ്ഠന്തു=ആ മൂന്നുപേർ ഇരിക്കട്ടെ.

അത്രതന്നെ വേണ്ട, ഞാൻ കണ്ടതായ രാമന്റെ ആകൃതിയും, ബലവും, ആയുധങ്ങളും, ആലോചിക്കുമ്പോൾ അങ്ങയുടെ പട്ടണത്തെ മുഴുവൻ നശിപ്പിക്കുവാൻ ആ ഏകൻതന്നെ സമൎത്ഥനാകുന്നു, ലക്ഷ്മ ണൻ മുതലായ മററു മൂന്നുപേരും സ്വസ്ഥന്മാരായിരുന്നുകൊള്ളട്ടെ, എ ന്നാണെനിക്കു തോന്നുന്നതു്. അങ്ങിനെയിരിക്കേ പുരുഷകേസരികളായ നാലുപേർ ഒരുമിച്ചു നില്ക്കുന്ന സൈന്യത്തോടു് അങ്ങയെപ്പോലെയുള്ള വർ യുദ്ധത്തിന്നു പരിശ്രമിക്കുന്നതുകൊണ്ടെന്തൊരു ഗുണമാണുണ്ടാ വാൻ പോകുന്നതെന്നു വാക്യസാരം.

ഈ സാരത്തെത്തന്നെ വാല്മീകിയും വെളിപ്പെടുത്തുന്നു:—

ഏകസ്ഥാനഗതായത്ര ചത്വാരസ്തേമഹാബലാഃ
ലോകപാലസമാഃ വീരാഃ കൃതാസ്ത്രാ ദൃഢവിക്രമാഃ
രാമോദാശരഥിഃ ശ്രീമാംല്ലക്ഷ്മണശ്ച മഹാബലഃ
സുഗ്രീവശ്ച മഹാതേജാസ്സവഭ്രാതാ വിഭീഷണഃ.
ഏതേശക്താഃ പുരീംലങ്കാം സപ്രാകാരാംസതോരണാം
ഉൽപാട്യസംക്രാമയിതും സർവ്വേതിഷ്ഠന്തുവാനരാഃ.

ഇന്ദ്രാദിലോകപാലന്മാൎക്കു സദൃശന്മാരും, അസ്ത്രവിദ്യ നന്നായഭ്യ സിച്ചവരും, ഉറച്ച പരാക്രമമുള്ളവരുമായ വീരപുരുഷന്മാർ, ദശരഥ പുത്രനായ രാമൻ, വീരശ്രീയുടെ ലീലാരംഗമായ ശ്രീമാൻ ലക്ഷ്മണൻ, മഹാതേജസ്വിയായ സുഗ്രീവൻ, അങ്ങയുടെ സഹോദരനായ വിഭീഷ ണൻ, എന്ന നാലുപേർ ഒരു സ്ഥാനത്തിൽ നില്ക്കുന്നു. ഇവർ മതിൽച്ചു റുകളും ഗോപുരങ്ങളും ഉൾപ്പെടെയുള്ള ലങ്കാപുരിയെ പുഴക്കിയെടുത്തു മററെതെങ്കിലും ഇഷ്ടമുള്ളേടത്തു കൊണ്ടുപോയുറപ്പിക്കുവാൻ ശക്തന്മാ രാകുന്നു. വാനരന്മാർ ഒരു വേലയുമില്ലാതെ സ്വസ്ഥന്മാരായിരുന്നുകൊ ള്ളട്ടെ. ഇതാണെനിക്കു തോന്നുന്നതു്.

26. പശ്യവാനരസേനാം താമസംഖ്യാതാം പ്രപൂരിതാം
ഗർജന്തിവാനരാസ്തത്ര പശ്യപൎവ്വതസന്നിഭാഃ.
നശക്യാസ്തേഗണയിതും പ്രാധാന്യേന വദാമിതേ.

അസംഖ്യാതാം=സംഖ്യയെ അതിക്രമിച്ചിരിക്കുന്നതും, പ്രപൂരിതാം=നി

റഞ്ഞിരിക്കുന്നതുമായ, വാനരസേനാം=വാനരസേനയെ, പശ്യ=കണ്ടാലും, പർവ്വതസന്നിഭാഃവാനരാഃ=പർവ്വതതുല്യന്മാരായ വാനരന്മാർ, ഗർജ്ജന്തി=ഗർജ്ജിക്കുന്നു, ഗണയിതും=എണ്ണുവാനായ്ക്കൊണ്ട്, തെ=അവർ, അശക്യാഃ=കഴിവുള്ളവരല്ല, പ്രാധാന്യേന=പ്രധാനത്തെ അനുസരിച്ച്, തേ വദാമി=അങ്ങയോടു പറയാം.

എണ്ണിത്തീർക്കുവാൻ കഴിയാത്തവിധം ലങ്ക നിറയെ നില്ക്കുന്ന ആ വാനരസൈന്യത്തെ വീക്ഷിച്ചുനോക്കിയാലും. പർവ്വതതുല്യന്മാരായ വാനരന്മാർ ഉൽകടമദം സഹിക്കവയ്യാതെ, യുദ്ധോത്സാഹത്തെ പ്രകടിപ്പിച്ചുംകൊണ്ടുച്ചത്തിൽ അലറുന്നു. അവരുടെ എണ്ണം എത്രയെന്നു പറവാൻ സാധിക്കയില്ല. അവരിൽ പ്രമാണികളെ ഞാനങ്ങയോടു പറയാം.

27. ഏഷയോഭിമുഖോലങ്കാം നദംസ്തിഷ്ഠതിവാനരഃ
യൂഥപാനാം സഹസ്രാണാം ശതേനപരിവാരിതഃ
സുഗ്രീവസേനാധിപതിർന്നീലോ നാമാഗ്നിനന്ദനഃ

ലങ്കാം അഭിമുഖഃ=ലങ്കക്കുനേരെ നോക്കുന്നവനും, നദൻ=ഗർജ്ജിക്കുന്നവനും, സഹസ്രാണാം ശതേനയൂഥപാനാം=നൂറായിരം സംഘനാഥന്മാരാൽ, പരിവാരിതഃ=ചുററപ്പെട്ടവനുമായിട്ട്, യഃവാനരഃ=യാതൊരു വാനരൻ, തിഷ്ഠതി=നില്ക്കുന്നുവോ, ഏഷഃ=ഇവൻ, അഗ്നിനന്ദനഃ നീലഃനാമാ=അഗ്നിപുത്രനും നീലനെന്നു പേരോടുകൂടിയവനും, സുഗ്രീവസേനാധിപതിഃ=സുഗ്രീവന്റെ സൈന്യാധിപനുമാകുന്നു.

സംഘമുഖ്യന്മാരായ നൂറായിരം പേരാൽ ചുററപ്പെട്ടും ലങ്കയുടെ നേക്കു നോക്കിനിന്നലറുന്നവനുമായ ഇവൻ അഗ്നിപുത്രനാകുന്നു. നീലനെന്നവന്റെ പേർ. ഇവനാണ് സുഗ്രീവന്റെ സർവ്വസൈന്യാധിപൻ.

28. ഏഷപർവ്വതശൃംഗാഭഃ പത്മകിംജല്ക്കസന്നിഭഃ
സ്ഫോടയത്യഭിസംരബ്ധോലാംഗൂലംച പുനഃപുനഃ
യുവരാജോംഗദോ നാമ വാലിപുത്രോതിവീര്യവാൻ

പർവ്വതശൃംഗാഭഃ=പർവ്വതത്തിന്റെ ശിഖരംപോലിരിക്കുന്നവനും, പത്മകിംജല്ക്കസന്നിഭഃ=താമരകേസരംപോലിരിക്കുന്ന നിറത്തോടുകൂടിയവനും, അഭിസംരബ്ധഃ=അത്യന്തം ക്രോധിച്ചിരിക്കുന്നവനുമായ, ഏഷഃ=ഇവൻ, ലാംഗൂലം=വാലിനെ, പുനഃപുനഃ സ്ഫോടയതി=പിന്നെയുംപിന്നെയും അടിക്കുന്നു, വാലിപുത്രഃ=വാലിയുടെ പുത്രനും, അതിവീര്യ

വാൻ=അധികം പരാക്രമമുള്ളവനും, അംഗദഃനാമാ=അംഗദനെന്നു പേരുള്ളവനാമായ, യുവരാജഃ=യുവരാജാവാകുന്നു.

പൎവതത്തിന്റെ കൊടുമുടിപോലെ വമ്പിച്ച ശരീരവും താമര കേസരത്തിന്റെ വൎണവുമുള്ള ആ കാണുന്ന വാനരൻ വാലിയുടെ പുത്രനും മഹാ പരാക്രമശാലിയുമായ അംഗദനാണ്. വാനരരാജ്യത്തിലെ യുവരാജാവാകുന്നു.

29. യേനദൃഷ്ടാജനകജാ രാമസ്യാതീവ വല്ലഭാ
ഹനുമാനേഷവിഖ്യാതോ ഹതോയേനതവാത്മജഃ.

രാമസ്യ=രാമന്റെ, അതീവവല്ലഭാജനകജാ=ഏററവും പ്രിയയായ ജനകപുത്രി, യേനദൃഷ്ടാ=യാതൊരുവനാൽ ദൎശിക്കപ്പെട്ടുവോ, യേന=യാതൊരുവനാൽ, തവആത്മജഃ=അങ്ങയുടെ പുത്രൻ, ഹതഃ=ഹനിക്കപ്പെട്ടുവോ, വിഖ്യാതഃ=പ്രസിദ്ധനായ, ഹനുമാൻ ഏഷഃ=ഹനുമാനിവൻ.

അതാ നില്ക്കുന്നു നോക്കുക. ആ വാനരൻ രാമന്റെ പ്രാണപ്രേയസിയായ സീതയെ ഇവിടെ വന്നു കണ്ടവനും, അങ്ങയുടെ പ്രിയപുത്രനെ വധിച്ചവനുമായ സുപ്രസിദ്ധഹനുമാനാകുന്നു.

30. ശ്വേതോരജതസങ്കാശോ മഹാബുദ്ധിപരാക്രമഃ
തൂൎണംസുഗ്രീവമാഗമ്യ പുനൎഗച്ഛതിവാനരഃ.

സുഗ്രീവം=സുഗ്രീവനെ, ആഗമ്യ=ആഗമിച്ചിട്ട്, പുനഃ ഗച്ഛതി=മടങ്ങിപ്പോകുന്നു, രജതസങ്കാശഃ=വെള്ളിക്കൊത്ത നിറമുള്ളവനും, മഹാബുദ്ധിപരാക്രമഃ=മഹാബുദ്ധിയും പരാക്രമവുമുള്ളവനാമായ, വാനരഃ=വാനരൻ, ശ്വേതഃ=ശ്വേതനാകുന്നു.

സുഗ്രീവന്റെ സമീപത്തുവന്നുടനെ മടങ്ങിപ്പോകുന്നവനും വെള്ളിപോലെ വെളുത്ത നിറമുള്ളവനുമായ ആ വാനരൻ മഹാ ബുദ്ധിമാനും പരാക്രമിയുമായ ശ്വേതനാകുന്നു.

31. യസ്ത്വേഷസിംഹസങ്കാശഃ പശ്യത്യതുലവിക്രമഃ
രംഭോനാമമഹാസത്വോ ലങ്കാം നാശയിതും ക്ഷമഃ

സിംഹസങ്കാശഃ അതുലവിക്രമഃ യഃപശ്യതി=സിംഹതുല്യനും അസാധാരണ പരാക്രമമുള്ളവനുമായ യാതൊരുവൻ നോക്കുന്നുവോ, മഹാ സത്വഃ രംഭഃ നാമ ഏഷഃ=മഹാബലവാനായ രംഭനെന്നു പേരായ ഇവൻ, ലങ്കാം നാശയിതും ക്ഷമഃ=ലങ്കയെ നശിപ്പിക്കുവാൻ സമൎത്ഥൻ.

സിംഹമെന്നപോലെ ഇങ്ങോട്ടു നോക്കുന്ന മഹാ പരാക്രമിയും മഹാ ബലവാനുമായ ഈ വാനരന്ന് രംഭനെന്നു പേർ. ലങ്കയെ നശിപ്പിക്കുവാൻ അവനൊരുവൻ മതിയാകും.

32. ഏഷപശ്യതിവൈലങ്കാം ദിധക്ഷന്നിവവാനരഃ
ശരഭോ നാമരാജേന്ദ്ര! കോടിയൂഥപനായകഃ

രാജേന്ദ്ര!=ഹേ രാജശ്രേഷ്ഠ!, ലങ്കാം ദിധക്ഷൻ ഇവ പശ്യതി=ലങ്കയെ ദഹിപ്പിക്കുവാൻ ഇച്ഛിക്കുന്നവനെന്നപോലെ നോക്കുന്നു, ഏഷഃ വാനരഃ ശരഭഃ നാമ കോടിയൂഥപനായകഃ=ഈ വാനരൻ ശരഭനെന്നു പേരുള്ളവനും, കോടിസേനാനാഥന്മാരുടെ നായകനുമാകുന്നു.

അതാ ഒരു വാനരൻ ലങ്കയെ ദഹിപ്പിക്കുമാറ് നോക്കുന്നില്ലെയോ, ഹേ രാജേന്ദ്ര! ശരഭനെന്നു പേരായ അവൻ കോടിസേനാനാഥന്മാരുടെ നായകനാകുന്നു.

33. പനസശ്ചമഹാവീര്യോ മൈന്ദശ്ച ദ്വിവിദസ്തഥാ
നലശ്ച സേതുകർത്താസൌ വിശ്വകർമ്മസുതോ ബലീ

അവൻ പനസൻ. മഹാപരാക്രമമുള്ളൻ. അടുത്തുള്ളവൻ മൈന്ദൻ, ഇതരൻ ദ്വിവിദൻ, അന്യൻ നലൻ. സേതുബന്ധംചെയ്ത അവൻ വിശ്വകർമ്മാവിൻെറ പുത്രനും മഹാ ബലവാനുമാകുന്നു.

34. വാനരാണാം വർണനേ വാ സംഖ്യാനേ വാ ക ഈശ്വരഃ
ശൂരാഃ സർവേ മഹാകായാഃ സർവേ യുദ്ധാഭികാംക്ഷിണഃ

വാനരാണാം വർണനേ=വാനരന്മാരുടെ വർണനത്തിങ്കലോ, സംഖ്യാനേ വാ=കണക്കു നിശ്ചയിക്കുന്നതിലോ, ഈശ്വരഃ കഃ=സമർത്ഥൻ ആർ?, സർവേ ശൂരാഃ=എല്ലാവരും ശൂരന്മാരും, മഹാകായാഃ=മഹത്തായ ശരീരമുള്ളവരും, യുദ്ധാഭികാംക്ഷിണഃ=യുദ്ധത്തെ ആഗ്രഹിക്കുന്നവരുമാകുന്നു.

വാനരന്മാരുടെ പരാക്രമാദി ഗുണങ്ങളെ തികച്ചും പറയുവാനോ എത്രസംഖ്യയാണെന്നു കണക്കാക്കുവാനോ ആൎക്ക സാധിക്കും? ആൎക്കും സാധിക്കുകയില്ല. എല്ലാവരും ശൂരന്മാരും വമ്പിച്ച ശരീരമുള്ളവരും, യുദ്ധത്തിന്നാഗ്രഹിക്കുന്നവരുമാകുന്നു.

35. ശക്താഃ സർവേ ചൂർണയിതും ലങ്കാം രക്ഷോഗണൈഃ സഹ
ഏതേഷാം ബലസംഖ്യാനം പ്രത്യേകം വച്മിതേ ശൃണു.

രക്ഷോഗണൈഃ സഹ=രക്ഷോഗണങ്ങളോടുകൂടെ, ലങ്കാം ചൂർണയിതും=ലങ്കയെ പൊടിയാക്കുവാൻ, സർവേ ശക്താഃ=എല്ലാവരും ശക്തന്മാരാകുന്നു, ഏതേഷാം ബലസംഖ്യാനം=ഇവരുടെ ബലത്തിൻെറ തുകയെ. പ്രത്യേകം വച്മി=വെവ്വേറെ ഞാൻപറയാം, ശൃണു=കേട്ടാലും.

ഇവരെല്ലാവരും, ഓരോരുത്തരായിട്ടുതന്നെ ലങ്കയേയും അതിലെ സർവരാക്ഷസന്മാരെയും പൊടിയാക്കുവാൻ സാമർത്ഥ്യമുള്ളവരാകുന്നു. ഇവരിലോരോരുത്തരുടെയും സൈന്യം എത്രയെത്രയുണ്ടെന്നു ഞാൻ വെവ്വേറെ അങ്ങയോടു പറയാം. കേട്ടുകൊൾക.

36. ഏഷാം കോടി സഹസ്രാണി നവപഞ്ചച സപ്തച
തഥാ ശംഖസഹസ്രാണി തഥാർബ്ബുദ ശതാനിച

37. സുഗ്രീവ സചിവാനാം തേ ബലമേതൽ പ്രകീർത്തിതം
അന്യേഷാംതു ബലം നാഹം വക്തും ശക്തോസ്മി രാവണ!

സുഗ്രീവസചിവാനാം ഏഷാം=സുഗ്രീവമന്ത്രിമാരായ ഇവരുടെ, ഏതൽബലം=ഈ സൈന്യം, പ്രകീൎത്തിതം=പറയപ്പെട്ടു, അന്യേഷാം ബലം തു=അന്യന്മാരുടെ ബലത്തെയാകട്ടെ, വക്തും അഹം ന ശക്തഃ അസ്മി=പറവാൻ ഞാൻ ശക്തനല്ല.

നീലൻ, അംഗദൻ, ഹനുമാൻ, ശ്വേതൻ, രംഭൻ, ശരഭൻ, പനസൻ, മൈന്ദൻ, ദ്വിവിദൻ എന്നിവരുടെ സൈന്യം ഇരുപത്തോരായിരം കോടി. ആയിരം ശംഖം, നൂറർബ്ബുദം ഇത്രയുണ്ട്. ഇതു സുഗ്രീവമന്ത്രിമാരുടെ സൈന്യമാകുന്നു. ഇതുകൂടാതെ വേറെയുള്ളവരുടെ സൈന്യം എത്രയുണ്ടെന്നു പറവാൻ ഞാൻ ശക്തനല്ല. അർബ്ബുദം, ശംഖം, ഇതു രണ്ടും വമ്പിച്ച സംഖ്യയെ കാണിക്കുന്ന വാക്കുകളാകുന്നു.

38. രാമോ ന മാനുഷഃ സാക്ഷാദാദിനാരായണഃ പരഃ
സീതാ സാക്ഷാജ്ജഗദ്ധേതു ശ്ചിച്ഛക്തിർജഗദാത്മികാ

രാമഃ=രാമൻ, ന മാനുഷഃ=മാനുഷനല്ല, സാക്ഷാത്=പ്രത്യക്ഷനായ, ആദിനാരായണഃ പരഃ=ആദിനാരായണനാകുന്ന പരമാത്മാവാകുന്നു, സീതാ=സീത, ജഗദ്ധേതുഃ=ലോകത്തിന്റെ കാരണം, ചിച്ഛക്തിഃ= ജ്ഞാനശക്തി, ജഗദാത്മികാ=ജഗത്താകുന്ന സ്വരൂപത്തോടുകൂടിയവൾ

രാമൻ മനുഷ്യനല്ല. സാക്ഷാൽ പരമാത്മാവായ ആദിനാരായണൻതന്നെയാകുന്നു. സീതയോ ജഗൽകാരണഭൂതയായ ജ്ഞാനശക്തിയാകുന്നു. സ്ഥൂലമായിക്കാണുന്ന ലോകത്തിന്റെ സൂക്ഷ്മസ്വരൂപം തന്നെ സീത.

39. താഭ്യാമേവ സമുൽപന്നം ജഗൽസ്ഥാവരജംഗമം
തസ്മാദ്രാമശ്ച സീതാച ജഗതസ്തസ്ഥുഷശ്ചതൌ

40. പിതരൌ പൃഥിവീ പാല! തയോർവൈരീ കഥം ഭവേത്
അജാനതാത്വയാ നീതാ ജഗന്മാതൈവ ജാനകീ

സ്ഥാവരജംഗമം ജഗത്=സ്ഥാവരവും ജംഗമവുമായ ലോകം, താഭ്യാം ഏവ സമുൽപന്നം=അവർ രണ്ടുപേരിൽനിന്നുതന്നെ സമുൽഭവിച്ചു, തസ്മാത് രാമഃ സീതാ ച=അതുഹേതുവായിട്ട് രാമനും സീതയും, ജഗതഃ=സഞ്ചരിക്കുന്നതും, തസ്ഥുഷഃ ച=സ്ഥിരമായി നിൽക്കുന്നതുമായ ലോകത്തിന്റെ, പിതരൌ=പിതാവും മാതാവുമാകുന്നു, തയോഃ വൈരീ കഥം ഭവേത്=അവർ രണ്ടുപേരുടെ വൈരിയായിട്ട് എങ്ങിനെ ജീവിക്കും, അജ്ഞാനതാ ത്വയാ=അറിയാതിരുന്ന അങ്ങയാൽ, ആനീതാ ജാനകീ=ആനയിക്കപ്പെട്ട ജനകപുത്രി, ജഗന്മാതാ ഏവ=ലോകമാതാവുതന്നെ.

അവർ രണ്ടുപേരിൽനിന്നുതന്നെ ചരാചരാത്മകമായ ലോകമുണ്ടായിരിക്കുന്നു. അതുകൊണ്ട് സഞ്ചരിക്കുന്നവയും സഞ്ചരിക്കാത്തവയുമായ സകലവും ഉൾപ്പെട്ടിരിക്കുന്ന ലോകത്തിന്റെ മാതാപിതാക്കന്മാർ സീതയും രാമനുമാകുന്നു. ആ രണ്ടുപേരുടെ വൈരിയായ ഒരുവൻ എങ്ങിനെ ജീവിച്ചിരിക്കും? അസാദ്ധ്യംതന്നെ. ഈ സൂക്ഷ്മതത്വം അറിയാതെ അങ്ങുന്നപഹരിച്ചുകൊണ്ടുവന്ന ജനകപുത്രി ലോകമാതാവുതന്നെയാകുന്നു. അങ്ങയുടെയും അമ്മതന്നെയെന്നു സാരം.

41. ക്ഷണനാശിനി സംസാരേ ശരീരേ ക്ഷണഭംഗുരേ
പഞ്ചഭൂതാത്മകേ രാജംശ്ചതുർവിംശതി തത്വകേ
42. മലമാംസാസ്ഥിദുർഗന്ധഭൂയിഷ്ഠേഹംകൃതാലയേ
കൈവാസ്ഥാ വ്യതിരിക്തസ്യ കായേ തവ ജഡാത്മകേ
43. യൽകൃതേ ബ്രഹ്മഹത്യാദിപാതകാനി കൃതാനിതേ
ഭോഗഭോക്താതുയോദേഹഃ സ ദേഹോത്ര പതിഷ്യതി

ക്ഷണനാശിനി സംസാരേ=ക്ഷണത്തിൽ നശിക്കുന്ന സംസാരത്തിൽ, രാജൻ!=ഹേ രാജാവേ! പഞ്ചഭൂതാത്മകേ=പഞ്ചഭൂതമയമായും, ചതുർവിംശതി തത്വകേ=24 തത്വങ്ങളോടുകൂടിയതും, ക്ഷണഭംഗുരേ=ക്ഷണത്തിൽ നശിക്കുന്നതും, മലമാംസാസ്ഥിദുർഗ്ഗന്ധഭൂയിഷ്ഠേ=മലം, മാംസം, അസ്ഥി, ഇവയുടെ ദുർഗ്ഗന്ധം അധികരിച്ചതും, അഹംകൃതാലയേ=അഹങ്കാരത്തിന്നാസ്പദവും, ജഡാത്മകേ കായേ=ജഡസ്വരൂപവുമായ കായത്തിൽ, വ്യതിരിക്തസ്യതവ=ഭിന്നനായ അങ്ങേക്ക്, ആസ്ഥാ കാ ഏവ=താല്പര്യം എന്താകുന്നു, യൽകൃതേ=യാതൊന്നിന്നുവേണ്ടി, തേ=അങ്ങയാൽ, ബ്രഹ്മഹത്യാദി പാതകാനി കൃതാനി=ബ്രഹ്മഹത്യാദി പാതകങ്ങൾ ചെയ്യപ്പെട്ടുവോ, ഭോഗഭോക്താ തു യഃ ദേഹഃ=ഭോഗത്തെ ഭുജിക്കുന്നതു യാതൊരു ദേഹമോ, സഃ ദേഹഃ അത്രപതിഷ്യതി=ആ ദേഹം ഇവിടെ വീഴും.

ഹേ രാജൻ! ശരീരത്തിൽ അങ്ങെക്കുള്ള അത്യാസക്തി യുക്തമല്ല. എന്തുകൊണ്ടെന്നാൽ സംസാരം തന്നെ ക്ഷണത്തിൽ നശിക്കും. അതിന്റെ സ്വഭാവംതന്നെ നാശമാകുന്നു. സംസാരത്തിലകപ്പെട്ടിരിക്കുന്ന ശരീരമോ അതിശീഘ്രം നശിക്കും. അതു പഞ്ചഭൂതമയം. ബുദ്ധി, അഹങ്കാരം, കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, മനസ്സ്, പഞ്ചഭൂതങ്ങൾ, ശബ്ദാദി പഞ്ചവിഷയങ്ങൾ, പ്രകൃതി, പുരുഷൻ, ഇങ്ങിനെ 25 തത്വങ്ങളുടെ സംഘാതം. മലം, മാംസം, അസ്ഥി എന്നിവയിൽ നിന്നുണ്ടാവുന്ന ദുർഗ്ഗന്ധം അധികരിച്ചിരിക്കുന്ന ജഡദേഹം അഹങ്കാരത്തിന്റെ ഭവനം. അങ്ങുന്നാകട്ടെ ശരീരത്തിൽ നിന്നു വേറിട്ടിരിക്കുന്ന ആത്മാവല്ലയോ? യാതൊരു ശരീരത്തിന്നുവേണ്ടി ബ്രഹ്മഹത്യാദി മഹാപാപങ്ങൾ അങ്ങുന്നു ചെയ്യുവോ, ആ വക ദുഷ്കർമ്മങ്ങളിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളെ അനുഭവിക്കുന്ന ശരീരം ഈ ലോകത്തിൽ നശിക്കുന്ന ഒന്നുതന്നെ.

44. പുണ്യപാപേസമായാതോ ജീവേന സുഖദുഃഖയോഃ
കാരണേദേഹയോഗാദിനാത്മനഃ കുരുതേനിശം
45. യാവദ്ദേഹോസ്മി കർത്താസ്മീത്യാത്മാഹംകുരുതേവശഃ
അധ്യാസാത്താവദേവസ്യാജ്ജന്മനാശാദി സംഭവഃ
46. തസ്മാൽത്വം ത്യജദേഹാദാവഭിമാനം മഹാമതേ!
ആത്മാതിനിർമലഃശുദ്ധോ വിജ്ഞാനാത്മാചലോവ്യയഃ

സുഖദുഃഖയോഃ കാരണേ പുണ്യപാപേ=സുഖദുഃഖങ്ങളുടെ കാരണങ്ങളായ പുണ്യപാപങ്ങൾ, ദേഹേന സഹ സമായാതഃ=ദേഹത്തോടുകൂടെ വരുന്നു, ദേഹയോഗാദിനാ ആത്മനഃ അനിശം സുഖദുഃഖേ കുരുതഃ=ദേഹയോഗാദികൊണ്ടു് ആത്മാവിന്നു് നിരന്തരം സുഖദുഃഖങ്ങളെ ഉണ്ടാക്കുന്നു, ആധ്യാസാൽ അവശഃ=അധ്യാസം നിമിത്തം അവശനായിട്ടു്, യാവത് ദേഹഃ അസ്മി കർത്താ അസ്മി ഇതി ആത്മാ അഹംകുരുതേ=ഏതു കാലംവരെ ഞാൻ ദേഹമാകുന്നു, കർത്താവാകുന്നുവെന്നിങ്ങിനെ ആത്മാവ് അഹങ്കരിക്കുന്നുവോ, താവത് ഏവ ആത്മനഃ ജന്മനാശാദിസംഭവഃസ്യാത്=ആ കാലംവരേ മാത്രമേ ആത്മാവിന്നു് ജനനമരണാദി സംഭവമുള്ളു, തസ്മാൽ=അതുകൊണ്ടു്, മഹാമതേ! ത്വം=മഹാ ബുദ്ധിമാനായുള്ളോവേ! അങ്ങുന്നു്, ദേഹാദൌ അഭിമാനം ത്യജ=ദേഹാദിയിൽ അഭിമാനത്തെ ത്യജിച്ചാലും, ആത്മാ= ആത്മാവ്, അതിനിർമ്മലഃ=അത്യന്തം മലരഹിതനും, ശുദ്ധഃ=ശുദ്ധനും, വിജ്ഞാനാത്മാ=ജ്ഞാനസ്വരൂപനും, അചലഃ=ഇളക്കമില്ലാത്തവനും, അവ്യയഃ=നാശമില്ലാത്തവനുമാകുന്നു.

സുഖദുഃഖങ്ങളുടെ കാരണങ്ങളായ പുണ്യപാപകർമ്മങ്ങൾ ജീവനോടുകൂടെ വരുന്നു. അതുനിമിത്തം ദേഹാദിസംബന്ധം ജീവനുണ്ടാകുന്നു. അതിനാൽ ജീവന്ന് നിരന്തരം സുഖദുഃഖങ്ങളുണ്ടാകുന്നു. അല്ലാതെ സ്വതേ ആത്മാവിന്ന് സുഖദുഃഖ സംബന്ധമുണ്ടാകുന്നില്ല. ദേഹസംബന്ധം തന്നെ വാസ്തവമല്ല. ആത്മാവ് ഏതുകാലംവരേ ദേഹത്തെ ഞാനെന്നും, ആത്മസാന്നിദ്ധ്യ വിശേഷത്താൽ ഇന്ദ്രിയാദികൾ പ്രവൃത്തിക്കുമ്പോൾ ഞാൻ പ്രവൃത്തിക്കുന്നുവെന്നും തെററായിട്ട് വിചാരിക്കുന്നുവോ ആ കാലംവരേ ജനനമരണങ്ങളുള്ളവനെന്നപോലെ, കാണപ്പെടുന്നു. അദ്ധ്യാസം നിമിത്തം അവശനായതല്ലാതെ സ്വതേ ആത്മാവ് അസ്വതന്ത്രനല്ല. വാസ്തവത്തിൽ ആത്മാവിന്ന് രാഗാദിവൃത്തികളോടു സംബന്ധമോ അതുനിമിത്തം സുഖദുഃഖാദിഭാവങ്ങളോ ഇല്ല. ആത്മാവത്യന്തം നിർമ്മലനും ശുദ്ധനും ജ്ഞാനസ്വരൂപനും എങ്ങും നിറഞ്ഞിരിക്കയാൽ അചലനും നാശരഹിതനുമാകുന്നു.

47. സ്വാജ്ഞാനവശതോബന്ധം പ്രതിപദ്യവിമുഹ്യതി
തസ്മാൽത്വംശുദ്ധഭാവേന ജ്ഞാത്വാത്മാനം സദാസ്മര.

സ്വാജ്ഞാനവശതഃ=തന്റെ സ്വരൂപത്തെ അറിയാത്തതുകൊണ്ട്, ബന്ധം പ്രതിപദ്യ വിമുഹ്യതി=ബന്ധത്തെ പ്രാപിച്ചിട്ട് വിമോഹിക്കുന്നു, തസ്മാൽ ത്വം=അതുകൊണ്ടങ്ങുന്ന്, ശുദ്ധഭാവേന ആത്മാനം ജ്ഞാത്വാ=ശുദ്ധഭാവത്താൽ ആത്മാവിനെ അറിഞ്ഞിട്ട്, സദാ സ്മര=എപ്പോഴും സ്മരിച്ചാലും.

തന്റെ പരമാത്ഥസ്വരൂപത്തെ അറിയായ്ക നിമിത്തം ദേഹാദിസംബന്ധത്തേയും ജന്മജരാമരണാദിബന്ധത്തേയും പ്രാപിച്ചിരിക്കുന്ന ആത്മാവ് മോഹിക്കുന്നു. ജന്മാദിഭാവങ്ങളുള്ളതെന്നു തെററായിക്കരുതി ദുഃഖിക്കുന്നു. വാസ്തവത്തിലതൊന്നും ആത്മാവിന്നില്ല. അതുകൊണ്ട് അങ്ങുന്ന് രാഗാദിദോഷങ്ങളെ തള്ളിക്കളഞ്ഞ് പരിശുദ്ധമായ ബുദ്ധിവൃത്തിയാൽ ആത്മാവിനെ സാക്ഷാത്തായറിഞ്ഞ് ആത്മാവിനെ മറക്കാതെയിരുന്നാലും.

48. വിരതിംഭജസർവത്ര പുത്രദാരഗൃഹാദിഷു
നിരയേഷ്വപിഭോഗഃ സ്യാച്ഛ്വസൂകരതനാവപി.

പുത്രദാരഗൃഹാദിഷു സർവത്ര വിരതിം ഭജ=പുത്രദാരഗൃഹാദികളായ സർവത്തിലും വിരതിയെ ഭജിച്ചാലും, നിരയേഷു ശ്വസൂകരതനൌ അപി=നരകങ്ങളിൽ ശ്വസൂകരതനുവിലുംകൂടെ, ഭോഗഃ സ്യാത്=ഭോഗസാധനമുണ്ടാകും.

പുത്രന്മാർ, ഭാൎയ്യമാർ, ഗൃഹം, ധനം ഇങ്ങിനെയുള്ള ഭോഗസാധനങ്ങളിലെല്ലാം വിരക്തിയെ സ്വീകരിച്ചാലും. ഇങ്ങിനെയുള്ള സുഖസാമഗ്രികൾ നരകതുല്യമായ, നായ, പന്നി മുതലായ ശരീരങ്ങളെടുത്തവൎക്കുമുണ്ടാകും. ഉൽകൃഷ്ടജന്മം സിദ്ധിച്ച അങ്ങയെപ്പോലുള്ളവരും ആ വക സുഖങ്ങളിൽ രമിക്കുന്നതുചിതമല്ല.

നരകസ്ഥോപിദേഹംവൈ
നപുമാംസ്യക്തുമിച്ഛതി.
നാരക്യാം നിൎവൃതൌസത്യാം
ദേവമായാവിമോഹിതഃ.

ശ്രീമഹാഭാഗവതം-സ്കന്ധം-3. അദ്ധ്യായം-30. ശ്ലോകം-4.

എത്രതന്നെ ഹീനയോനികളിൽ നായ, പന്നി, കഴുത മുതലായ വൎഗത്തിൽ ജനിച്ചാലും ആ ശരീരം ആ ജീവന്നു വളരെ ഇഷ്ടമുള്ളതും അതിലിരുന്നനുഭവിക്കുന്ന വിഷയസുഖം ആനന്ദപ്രദവുമായതിനാൽ ആ ശരീരത്തെയൊ, ആ വിഷയസുഖത്തെയോ ഉപേക്ഷിപ്പാൻ ആഗ്രഹിക്കുന്നില്ല. ഇതു ദേവമായാവിലാസമാകുന്നു. ഞാൻ മാത്രം ഉയൎന്ന നിലയിലിരുന്ന് പരമസുഖമനുഭവിക്കുന്നുവെന്നഭിമാനിക്കുന്ന മഹാരാജാക്കന്മാർപോലും ലോകതത്വത്തെ തെററിദ്ധരിക്കുന്നതുകൊണ്ടാണവർ ഉയൎന്നവരെന്നു വിചാരിക്കുന്നത്. എല്ലാവൎക്കും അവരവരുടെ സ്ഥാനവും നിലയും ഇഷ്ടമായിത്തന്നെയിരിക്കുന്നു. വിവേകമുള്ള മനുഷ്യൻ ഈ ശരീരത്തിലുള്ള അവശമായ നിലയെ പരിഹരിപ്പാൻ മതിയായ വിധത്തിൽ ബുദ്ധിപൂൎവം പ്രവൃത്തിക്കേണം. അതൊന്നു മാത്രമാണ് മനുഷ്യനെ മററു വൎഗത്തിൽ നിന്നു വേൎതിരിക്കുന്ന ആന്തരവും ഉൽകൃഷ്ടവുമായ ഗുണം.

49. ദേഹം ലബ്ധ്വാ വിവേകാഢ്യം ദ്വിജത്വംചവിശേഷതഃ
തത്രാപിഭാരതേവൎഷേ കൎമ്മഭൂമൌസുദുൎല്ലഭം
50. കോവിദ്വാനാത്മസാൽകൃത്വാ ദേഹംഭോഗാനുഗോഭവേത്
അതസ്ത്വംബ്രാഹ്മണോഭൂത്വാ പൌലസ്ത്യതനയശ്ശുഭന്
51. അജ്ഞാനീവസദാഭോഗാനനുധാവസികിംമുധാ
ഇതഃ പരംവാത്യക്ത്വാ ത്വം സൎവസംഗം സമാശ്രയ
52. രാമമേവപരാത്മാനം ഭക്തിഭാവേന സൎവദാ
സീതാം സമൎപ്യരാമായ തൽപാദാനുചരോഭവ
53. വിമുക്തഃ സൎവപാപേഭ്യോ വിഷ്ണുലോകംപ്രയാസ്യസി
നോചേൽ ഗമിഷ്യസേധോധഃ പുനരാവൃത്തിവൎജിതഃ
അംഗീകുരുഷ്വമദ്വാക്യം ഹിതമേവവദാമിതേ.

വിവേകാഢ്യം ദേഹം ലബ്ധ്വാ=വിവേകത്താൽ ശ്രേഷ്ഠമായ ദേഹം ലഭിച്ചിട്ട്, വിശേഷതഃ ദ്വിജത്വം=വിശേഷിച്ചും ബ്രാഹ്മണത്വം, തത്രാപി കർമ്മഭൂമൌ ഭാരതേവർഷേ=അതിലുംവെച്ച് കർമ്മഭൂമിയായ ഭാരതവർഷത്തിൽ, വിദ്വാൻ കഃ=വിദ്വാനായ ഏതൊരുവൻ, ദേഹം ആത്മസാത്കൃത്വാ=ദേഹത്തെ ആത്മാധീനമാക്കീട്ട്, ഭോഗാനുഗഃഭവേത്=ഭോഗത്തിനെ അനുസരിക്കുന്നവനായ്ഭവിക്കും, അതഃ ത്വം ബ്രാഹ്മണഃ ഭൂത്വാ=അതുകൊണ്ടങ്ങുന്ന് ബ്രാഹ്മണനായ്ഭവിച്ചിട്ട്, പൌലസ്ത്യതനയഃ ച സൻ=പുലസ്ത്യപുത്രന്റെ പുത്രനുമായിട്ട്, അജ്ഞാനീ ഇവ=അറിവില്ലാത്തവനെന്നപോലെ, സദാ ഭോഗാൻ കിം മുധാ അനുധാവസി=എപ്പോഴും ഭോഗങ്ങളെ എന്തിനായിട്ട് വ്യർത്ഥമായനുധാവനം ചെയ്യുന്നു, ഇതഃ പരം വാ=ഇനി മേലിലെങ്കിലും, സർവസംഗം ത്യക്ത്വാ=സർവസംഗത്തെ ത്യജിച്ചിട്ട്, പരാത്മാനം രാമം ഏവ=പരമാത്മാവായ രാമനെത്തന്നെ, ഭക്തിഭാവേന സമാശ്രയ=ഭക്തിഭാവത്താൽ സമാശ്രയിച്ചാലും, സീതാം രാമായ സമർപ്യ=സീതയെ രാമന്നായ്ക്കൊണ്ടു സമർപ്പിച്ചിട്ട്, തൽപാദാനുചരഃ ഭവ=അവന്റെ പാദങ്ങളെ അനുചരിക്കുന്നവനായ്ഭവിച്ചാലും, സർവപാപേഭ്യഃവിമുക്തഃ=സർവ പാപങ്ങളിൽ നിന്നും വിമുക്തനായിട്ട്, വിഷ്ണുലോകം പ്രയാസ്യസി=വിഷ്ണുലോകത്തെ പ്രയാണം ചെയ്യും, നോചേത് അധോധഃ ഗമിഷ്യസേ=അല്ലെങ്കിൽ അത്യന്തം അധോഗതിയെ പ്രാപിക്കും, പുനരാവൃത്തിവർജിതഃ=പുനരാവൃത്തി നിമിത്തം സൽഗതി ഹീനനാകും, മദ്വാക്യം അംഗീകുരുഷ്വ=എന്റെ വാക്യത്തെ അംഗീകരിച്ചാലും, തേ ഹിതം ഏവ വദാമി=അങ്ങയുടെ ഹിതത്തെത്തന്നെ ഞാൻ പറയുന്നു.

ന്യായാന്യായത്തേയും സത്യാസത്യത്തേയും, ചിജ്ജഡവസ്തുക്കളേയും വേർതിരിച്ചറിവാനുപകരിക്കുന്ന ഉൽകൃഷ്ടശരീരവും, അതിലും വിശേഷിച്ച് കർമ്മഭൂമിയായ ഭാരതവർഷത്തിൽ അതിദുർല്ലഭമായ ബ്രാഹ്മണത്വവും ലഭിച്ച ഏതൊരു പണ്ഡിതനെങ്കിലും, ദേഹംതന്നെ ആത്മാവെന്ന തെററായ ബോധത്താൽ ദേഹത്തെ പോഷിപ്പിക്കുന്നതും, സുഖിപ്പിക്കുന്നതുമായ ഭോഗസാധനങ്ങളുടെ പിന്നാലെ അലഞ്ഞു നടക്കുമോ? ലേശമെങ്കിലും, ബോധമുള്ളവൻ അങ്ങിനെചെയ്കയില്ല. അങ്ങുന്നാകട്ടെ ബ്രാഹ്മണനായി ജനിച്ചു. അതിലും വിശേഷിച്ചു ബ്രഹ്മപുത്രനായ പുലസ്ത്യമഹർഷിയുടെ പുത്രനായ വിശ്രവസ്സിന്റെ പുത്രനായിട്ടുമിരിക്കുന്നു. എന്നിട്ടും അറിവില്ലാത്ത ഒരുവനെപ്പോലെ എപ്പോഴും ഭോ

ഗസാധനങ്ങളെ സമ്പാദിപ്പാനെന്തിനായി പരിശ്രമിക്കുന്നു. ഇതുകൊണ്ടെന്തു ഫലം? ഇനിമേലിലെങ്കിലും സൎവ്വസംഗത്തെ ഉപേക്ഷിച്ച് പരമാത്മാവായ രാമനെ ഭക്തിഭാവത്തോടുകൂടെ നന്നായാശ്രയിച്ചാലും, സീതയെ രാമന്നായ്ക്കൊണ്ടു സമൎപ്പിച്ചശേഷം, ആ ഭഗവാന്റെ പാദങ്ങളെതന്നെ സേവിച്ചാലും, അങ്ങിനെ ചെയ്താൽ ഇത്രകാലം ചെയ്ത സൎവ്വ പാപങ്ങളിൽ നിന്നും വേറിട്ട് വിഷ്ണുലോകത്തെ പ്രാപിക്കും. അല്ലെങ്കിൽ നീചഃയാനികളിൽ ജനിച്ചും മരിച്ചും സൽഗതിയടയാതെ അത്യന്തം അധോഗതിയെ പ്രാപിക്കും. ഞാൻ പറഞ്ഞതിനെ സ്വീകരിച്ചാലും. അങ്ങയുടെ ഹിതത്തെ മാത്രമാണ് ഞാൻ പറയുന്നത്.

56. സൽസംഗതിം കുരു ഭജസ്വ ഹരിം ശരണ്യം
ശ്രീരാഘവം മരകതോപലകാന്തികാന്തം
സീതാസമേതമനിശം ധൃത ചാപബാണം
സുഗ്രീവലക്ഷ്മണവിഭീഷണ സേവിതാംഘ്രിം

സൽസംഗതിം കുരു=സജ്ജനങ്ങളോടു ചേൎന്നാലും, ശരണ്യം=ശരണം പ്രാപിപ്പാൻ യോഗ്യനും, ഹരിം=പാപങ്ങളെ നശിപ്പിക്കുന്നവനും, മരകതോപല കാന്തികാന്തം=മരതകരത്നത്തിന്റെ കാന്തിപോലെയുള്ള കാന്തിയാൽ മനോഹരനും, സീതാസമേതം=സീതയോടു ചേൎന്നവനും, ധൃത ചാപബാണം=വില്ലും അമ്പും ധരിച്ചിരിക്കുന്നവനും, സുഗ്രീവ ലക്ഷ്മണ വിഭീഷണ സേവിതാംഘ്രിം=സുഗ്രീവലക്ഷ്മണവിഭീഷണന്മാരാൽ സേവിക്കപ്പെടുന്ന പാദങ്ങളോടുകൂടിയവനുമായ, ശ്രീരാഘവംഭജ=ശ്രീരാമനെ ഭജിച്ചാലും.

സജ്ജനങ്ങളോടുകൂടെ സംസൎഗ്ഗം ചെയ്താലും. ശരണം പ്രാപിപ്പാൻ യോഗ്യനും സകല പാപങ്ങളേയും സംഹരിക്കുന്നവനും, മരകതപ്പച്ചപോലെയുള്ള ശ്യാമളനിറത്താൽ മനോഹരനും എപ്പോഴും സീതയോടുകൂടെയിരിക്കുന്നവനും ദുൎജ്ജനങ്ങളെ സംഹരിപ്പാനുപകരിക്കുന്ന ചാപബാണങ്ങളെ ധരിച്ചിരിക്കുന്നവനും, സുഗ്രീവൻ, ലക്ഷ്മണൻ, വിഭീഷണൻ, ഇവരാൽ ഭജിക്കപ്പെടുന്ന പാദാരവിന്ദത്തോടുകൂടിയവനുമായ ശ്രീരാമനെ അങ്ങുന്നു സേവിച്ചാലും.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ ചതുൎത്ഥഃ സർഗഃ

ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

———:0:———

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം

## അഞ്ചാംസർഗം.

### ശ്രീമഹാദേവ ഉവാച.

1. ശ്രുത്വാശുകമുഖോൽഗീതം വാക്യമജ്ഞാനനാശനം
രാവണഃ ക്രോധതാമ്രാക്ഷോ ദഹന്നിവതമബ്രവീത്.

ശുകമുഖോൽഗീതം=ശുകന്റെ മുഖത്താൽ ഉൽകൃഷ്ടമാകുംവണ്ണം ഗാനം ചെയ്യപ്പെട്ടതും, അജ്ഞാനനാശനം=അറിവില്ലായ്മയെ നശിപ്പിക്കുന്നതുമായ, വാക്യം ശ്രുത്വാ=വാക്യത്തെ ശ്രവിച്ചിട്ട്, ക്രോധതാമ്രാക്ഷഃ=ക്രോധത്താൽ കലങ്ങിച്ചുവന്ന കണ്ണുകളോടുകൂടിയ, രാവണഃ=രാവണൻ, ദഹൻ ഇവ=ദഹിപ്പിക്കുന്നവനോ എന്നു തോന്നുമാറ്, തം അബ്രവീത്=അവനോടു പറഞ്ഞു.

ശ്രീമഹാദേവനരുൾ ചെയ്തു.

ദുർജനങ്ങളോടു ചെയ്യുന്ന സദുപദേശം, പാറപ്പുറത്തു പെയ്യുന്ന മഴപോലെ, അവരുടെ ഉള്ളിൽ കടക്കുകയില്ലെന്നു മാത്രമല്ല, ഉപദേശിച്ചവന്നുതന്നെ ദോഷത്തിന്നു കാരണവുമായ്വരുമെന്ന തത്വത്തെ കവി പ്രകാശിപ്പിക്കുന്നു.

ശുകന്റെ മുഖത്തിൽ നിന്ന് ഉപനിഷൽ സാരാംശമായ ജ്ഞാനാമൃതമൊഴുകി. അതിനെ ശ്രദ്ധിക്കുവാൻ ഭാഗ്യമുള്ളവരുടെ അറിവില്ലായ്മയെ വേരോടുകൂടെ നശിപ്പിക്കുവാൻ അതിന്നു കഴിയും. പക്ഷേ, അതു കേൾപ്പാൻ അർഹനല്ലാത്ത രാവണന്റെ അജ്ഞാനത്തെ നശിപ്പിച്ചില്ലെന്നു മാത്രമല്ല, അത്യന്തം അധഃപതിപ്പിക്കുവാൻ മതിയായ കോപത്തെ വർദ്ധിപ്പിക്കുകയും ചെയ്തു. രാവണന്റെ കണ്ണുകൾ ചുകന്നു കലങ്ങിമറിഞ്ഞു. ശുകനെ അപ്പോൾത്തന്നെ ദഹിപ്പിക്കുമാറ് പറഞ്ഞു.

വാല്മീകി രാമായണത്തിൽ ശുകൻ, സാരണൻ എന്നു പേരായ രണ്ടുപേരെ രാവണനയച്ചിരുന്നു. അവർ മടങ്ങിവന്നു രാവണനോടു വൃത്താന്തം പറഞ്ഞശേഷം സദുപദേശവും ചെയ്തു "ഭത്സയാമാസതൌ വീരൌ കഥാന്തേശുകസാരണൌ." വൃത്താന്തം പറഞ്ഞുകഴിഞ്ഞപ്പോൾ രാവണൻ അവരെ ശകാരിച്ചുവെന്നാണ് കാണുന്നത്.

2. അനുജീവ്യ! സുദുർബ്ബുദ്ധേ! ഗുരുവൽഭാഷസേ കഥം
 ശാസിതാഹം ത്രിജഗതാം ത്വം മാം ശിക്ഷന്നലജ്ജസേ.

അനുജീവ്യ! = ആശ്രയിച്ചുപജീവിക്കുന്നവനെ! സുദുർബ്ബുദ്ധേ! = ഏററവും ദുഷിച്ച ബുദ്ധിയോടുകൂടിയവനെ! ത്വം ഗുരുവത്, കഥം, ഭാഷസേ = നീ ഗുരുവിനെപ്പോലെ ഭാഷിക്കുന്നതെങ്ങിനെ? അഹം ത്രിജഗതാം ശാസിതാ = ഞാൻ മൂന്നുലോകങ്ങളുടെയും ശാസിതാവാകുന്നു. മാം ശിക്ഷൻ ത്വം = എന്നോടുപദേശിക്കുന്ന നീ, ന ലജ്ജസേ = ലജ്ജിക്കുന്നില്ലെയോ.

ദുരഹങ്കാരിയായ ഒരു ദുഷ്പ്രഭുവിൻെറ നല്ലൊരു ചിത്രത്തെ വ്യാസമുനി സ്പഷ്ടമായിക്കാണിക്കുന്നു:—എന്നെ ആശ്രയിച്ചുപജീവനം കഴിക്കുന്ന ദുർബ്ബുദ്ധെ! നീയെന്നോടു ഗുരുവിൻെറ നിലയിൽ ഉപദേശിക്കുന്നുവോ? മൂന്നുലോകത്തെയും ശാസിക്കുന്ന എന്നോടീവിധം ഉപദേശിപ്പാൻ നിണക്കു ലജ്ജയില്ലെയോ?

ഇതാണ് ഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണമൂർത്തിയരുളിച്ചെയ്തിരിക്കുന്ന രാക്ഷസീബുദ്ധിയുടെ ചിത്രം. "ആഢ്യോഭിജനവാനസ്മി കോന്യോസ്തിസദൃശോമയാ. യക്ഷ്യേദാസ്യാമിമോദിഷ്യ ഇത്യജ്ഞാനവിജൃംഭിതഃ" ഞാൻ ധനവാൻ ഉൽകൃഷ്ടകുലജാതൻ. എന്നോടു സമനായിട്ടാരിരിക്കുന്നു. ഞാൻ യാഗാദികർമ്മങ്ങളെ നടത്തും. ധനാദികളെ ഇഷ്ടാനുസരണം ദാനം ചെയ്യും. സന്തോഷിക്കും" ഇപ്രകാരം അറിവില്ലായ്മ നിമിത്തം അന്തർഭാഗത്തു് തള്ളിപ്പൊങ്ങുന്ന വിചാരമാണ് രാക്ഷസീബുദ്ധിയുടെലക്ഷണം. ഇവരാണ് രാക്ഷസന്മാർ. അതുകൊണ്ടാണ് ബ്രഹ്മകുലപ്രസൂതനായ രാവണനെ രാക്ഷസവർഗത്തിലുൾപ്പെടുത്തിയിരിക്കുന്നത്. ഇവരോടു ചെയ്യുന്ന സദുപദേശത്തെ ഇവർ സ്വീകരിക്കയില്ല. അധഃപതനമാണതിൻെറ ഫലമെന്നു ഭഗവാൻ വ്യാസമുനി ശ്രോതാക്കളെ ധരിപ്പിച്ചിരിക്കുന്നു.

3. ഇദാനീമേവ ഹന്മി ത്വാം കിന്തു പൂർവകൃതം തവ
 സ്മരാമി തേന രക്ഷാമി ത്വാം യദ്യപി വധോചിതം

ഇദാനീം ഏവ=ഇപ്പോൾതന്നെ, ത്വാം ഹന്മി=നിന്നെ ഹനിക്കും, കിന്തു=എന്നാൽ, തവ പൂർവകൃതം സ്മരാമി=നിന്റെ പൂർവപ്രവൃത്തിയെ ഞാൻ സ്മരിക്കുന്നേൻ, തേന=അതുകൊണ്ട്, വധോചിതം യദ്യപി=വധശിക്ഷക്കർഹനാണെങ്കിലും, ത്വാം രക്ഷാമി=നിന്നെ രക്ഷിക്കുന്നേൻ.

ഇക്ഷണത്തിൽ നിന്നെ സംഹരിക്കുകയാണ് വേണ്ടത്. പക്ഷെ, ഞാനതിപ്പോൾ ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ, നീ മുമ്പു ചെയ്തിട്ടുള്ള ഉപകാരത്തെ ഞാനോർക്കുന്നുണ്ട്. അതുകൊണ്ട് വധശിക്ഷക്കർഹനാണെങ്കിലും നിന്റെ ജീവനെ ഞാൻ രക്ഷിക്കുന്നു.

ഈ ഘട്ടത്തിലും ശ്രീവാല്മീകി ശുകസാരണന്മാർ രണ്ടുപേരെയും കാണിക്കുന്നുണ്ട്. വാല്മീകി, രാവണന്റെ ദുരഹങ്കാരത്തെ ഇങ്ങിനെ ചിത്രീകരിച്ചിരിക്കുന്നു.

"രാജരോഷപരാമൃഷ്ടാ നതിഷ്ഠന്ത്യപരാധിനഃ
വധേയം ഖലവിമൌ പാപൌ
ശത്രുപക്ഷ പ്രശംസകൌ
യദി പൂർവോപകാരൈർമേ
ന ക്രോധോ മൃദുതാം വ്രജേത്
അദ്യവൈവസ്വതം ദേവം
പശ്യേതാം പ്രേഷിതൌമയാ
ഗച്ഛതം ലഘുദുർവൃത്തൌ
സന്നികഷാദിതോ മമ
ഉഭൌ ന ദ്രഷ്ടുമിച്ഛാമി
യുവാമപ്രിയവാദിനൌ"

"രാജാവിന്റെ ക്രോധത്തിന്ന് പാത്രീഭൂതന്മാരായ അപരാധികൾ, പിന്നെ ഭൂമിയിലിരിക്കുവാനുള്ളവരല്ല. ശത്രുപക്ഷത്തെ പ്രശംസിക്കുന്ന പാപന്മാരായ ഇവർ രണ്ടുപേരെയും ഞാനിപ്പോൾ വധിക്കുമായിരുന്നു. ഇവർ ചെയ്തിട്ടുള്ള പൂർവോപകാരസ്മരണം നിമിത്തം എന്റെ കോപത്തിന്നല്പം ശാന്തിയുണ്ടായിരുന്നില്ലെങ്കിൽ എന്നാൽ വധിക്കപ്പെട്ട ഇവർ അന്തകനെ ഇപ്പോൾതന്നെ കാണുമായിരുന്നു. ദുർവൃത്തന്മാരെ! വേഗം എന്റെ മുമ്പിൽനിന്നു പോകുവിൻ. അപ്രിയവാദികളായ നിങ്ങൾ രണ്ടുപേരെയും കാണ്മാൻ ഞാനാഗ്രഹിക്കുന്നില്ല." പ്രിയം പറഞ്ഞാൽ മാത്രമേ രാക്ഷസന്മാർക്ക സന്തോഷമുണ്ടാകയുള്ളു. ഹിതോപ

ദേശത്തെ അപ്രിയമായിട്ടു ധരിക്കുന്നതും രാക്ഷസസ്വഭാവമാണ്. മററുള്ളവരുടെ ജീവൻ രാക്ഷസന്മാരുടെ പ്രസാദത്തെയും അപ്രസാദത്തെയും അനുസരിച്ചു മാത്രമെ നിലനില്ക്കയുള്ളുവെന്നാണവരുടെ ദുരഹങ്കാരത്തിന്റെ വികൃതി. ഇതവരുടെ മരണവികൃതിയാണെന്ന് രാക്ഷസസ്വഭാവത്താലറിയുന്നില്ല. അതുകൊണ്ടാണ് രാവണൻ ശുകസാരണന്മാരെ ആട്ടിയോടിച്ചതെന്ന് ആദികവി കേൾക്കുന്നവരെ ബോധിപ്പിക്കുന്നു.

4. ഇതോ ഗച്ഛ വിമൂഢ!ത്വ മേവം ശ്രോതുംനമേക്ഷമം
മഹാപ്രസാദഇത്യുക്ത്വാ വേപമാനോഗൃഹംയയൌ

വിമൂഢ!=അത്യന്തം മൂഢ! ത്വം ഇതഃ ഗച്ഛ=നീയിവിടെനിന്നു ഗമിച്ചുകൊൾക, ഏവം ശ്രോതും=ഇപ്രകാരമുള്ളതിനെ കേൾക്കുന്നതു്, മേ നക്ഷമം=എനിക്കു യോഗ്യമല്ല, മഹാപ്രസാദഃ ഇതി ഉക്ത്വാ=മഹത്തായ പ്രസാദമെന്നു പറഞ്ഞിട്ട്, വേപമാനഃ=വിറക്കുന്നവനായിട്ട്, ഗൃഹം യയൌ=ഗൃഹത്തെ യാനം ചെയ്തു.

"അതിവിഡ്ഢി! നീയിവിടെനിന്നിപ്പോൾ പോകണം. ഈ മാതിരി വാക്യം കേൾക്കുന്നതു് എനിക്കു ചേരുന്നതല്ല". എന്നു രാവണൻ പറഞ്ഞപ്പോൾ വലിയ അനുഗ്രഹമെന്നു പറഞ്ഞും ദേഹം വിറച്ചുംകൊണ്ട് ശുകൻ അവന്റെ പൂൎവ്വാശ്രമത്തെ—വൈഖാനസാശ്രമത്തെ-പ്രാപിച്ചു.

രാവണൻ വധിക്കുമോ എന്നോൎത്തുണ്ടായ ഭയമാണ് വിറയലിന്നു കാരണം. സംഹരിക്കാതെ വിട്ടയച്ചതുതന്നെ മഹാപ്രസാദമായെന്ന് രാവണനോടു പറഞ്ഞതു് രാവണനെ നിന്ദാപൂർവ്വം ചെയ്ത സ്തുതിയാകുന്നു.

ഈ ഘട്ടത്തിലും വാല്മീകി ശുകസാരണന്മാർ രണ്ടുപേരുണ്ടെന്നു പറഞ്ഞിരിക്കുന്നു:—

"ഏവമുക്തൌതു സവ്രീഡാവുഭൌതൌ ശുകസാരണൌ
രാവണം ജയശബ്ദേന പ്രതിനന്ദ്യവിനിൎഗ്ഗതൌ"

രാവണനാൽ ഇപ്രകാരം പറയപ്പെട്ട ശുകസാരണന്മാരായ ആ രണ്ടുപേരും ജയശബ്ദത്താൽ രാവണനെ അഭിനന്ദിച്ചശേഷം, അവിടം വിട്ടുപോവുകയും ചെയ്തു. പൂൎവ്വോപകാരത്തെ [illegible] ഞങ്ങളെ [illegible]ധിക്കാത്തതുകൊണ്ട് മഹാരാജാവു ജയിച്ചാലുമെന്നാണവർ പോകുമ്പോൾ പറഞ്ഞിരിക്കുന്നതു്. അതിലും നിന്ദാസ്തുതി സ്ഫുരിക്കുന്നുണ്ട്.

5. ശുകോപി ബ്രാഹ്മണഃ പൂർവ്വം ബ്രഹ്മിഷ്ഠോ ബ്രഹ്മവിത്തമഃ
വാനപ്രസ്ഥവിധാനേന വനേതിഷ്ഠൻ സ്വകർമ്മകൃത്

ശുകഃ അപി=ശുകനും, പൂർവ്വം ബ്രാഹ്മണഃ=മുമ്പ് ബ്രാഹ്മണനും, ബ്രഹ്മിഷ്ഠഃ=ബ്രഹ്മവിചാരത്തിൽ സ്ഥിരനും, ബ്രഹ്മവിത്തമഃ=ബ്രഹ്മവിജ്ഞകളിൽ—ബ്രഹ്മത്തെ അറിഞ്ഞവരിൽ, ഉത്തമനും ആയിരുന്നു. വാനപ്രസ്ഥവിധാനേന=വാനപ്രസ്ഥന്മാരുടെ ധർമ്മാചരണത്താൽ, സ്വകർമ്മകൃത് വനേ തിഷ്ഠൻ=സ്വകർമ്മാനുഷ്ഠാനത്തോടുകൂടെ വനത്തിലിരിക്കുന്നവനായിരുന്നു.

രാക്ഷസവർഗ്ഗത്തിലുൾപ്പെട്ട ശുകന്നീജ്ഞാനമെങ്ങിനെയുണ്ടായെന്നു കാണിപ്പാൻ അവന്റെ പൂർവ്വവൃത്താന്തം പറയുന്നു:—ശുകൻ പൂർവ്വജന്മത്തിൽ ബ്രാഹ്മണനും, ബ്രഹ്മവിചാരം ചെയ്യുന്നതിൽതന്നെ സ്ഥിരനിഷ്ഠയുള്ളവനും, ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചവരിൽ ശ്രേഷ്ഠനുമായിരുന്നു. വാനപ്രസ്ഥാശ്രമത്തെ സ്വീകരിച്ച് സ്വധർമ്മാനുഷ്ഠാനത്തോടുകൂടെ വനത്തിൽ വസിക്കയായിരുന്നു.

6. ദേവാനാമഭിവൃദ്ധ്യർത്ഥം വിനാശായ സുരദ്വിഷാം
ചകാരയജ്ഞവിതതി മവിച്ഛിന്നാം മഹാമതിഃ

ദേവാനാം അഭിവൃദ്ധ്യർത്ഥം=ദേവന്മാരുടെ അഭിവൃദ്ധിക്കായ്ക്കൊണ്ടും, സുരദ്വിഷാം വിനാശായ=ദേവശത്രുക്കളുടെ വിനാശത്തിന്നായ്ക്കൊണ്ടും, മഹാമതിഃ ശുകഃ=മഹാ ബുദ്ധിമാനായ ശുകൻ, അവിച്ഛിന്നാം യജ്ഞവിതതിം ചകാര=വിച്ഛേദത്തോടുകൂടാത്തതായ ബഹുയാഗങ്ങൾ നടത്തി.

മഹാബുദ്ധിമാനായ ശുകൻ, ദേവന്മാരുടെ അഭിവൃദ്ധിയേയും ദേവശത്രുക്കളുടെ നാശത്തേയും സങ്കല്പിച്ചുകൊണ്ട് മുടക്കം കൂടാതെ അനേക യാഗങ്ങൾ നടത്തിക്കൊണ്ടിരുന്നു.

ഇതിൽനിന്നൊന്നു ധരിക്കേണ്ടതുണ്ട്:— ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചശേഷം യജ്ഞാദികർമ്മങ്ങളിലേപ്പെടുക, ദേവന്മാർ അസുരന്മാരെന്ന ഭേദഭാവനയുണ്ടാകുക, സ്വതേ തനിക്കാവശ്യമൊന്നുമില്ലെങ്കിലും ചിലരുടെ അഭിവൃദ്ധിയേയും, മററു ചിലരുടെ നാശത്തെയും ഉദ്ദേശിച്ചു വേദോക്തകർമ്മങ്ങളെ നടത്തുക, എന്നിവ നിമിത്തം അനർത്ഥം നേരിടും. ബ്രഹ്മസാക്ഷാൽകാരത്തിന്നുശേഷം കർമ്മത്തിന്റെ ആവശ്യംതന്നെയില്ല. അഥവാ കർമ്മത്തിലേപ്പെടുന്നതായാൽ ലോകമര്യാദയെ നിലനിറുത്തുവാൻ വേണ്ടീട്ടു മാത്രമല്ലാതെ ഫലകാംക്ഷയോടു

കൂടെയാവാതിരിപ്പാൻ ശ്രദ്ധിക്കേണ്ടതാണെന്ന് ശുകചരിത്രത്തിൽനിന്നു വെളിപ്പെടുത്തുവാൻ കവി വിചാരിക്കുന്നു.

7. രാക്ഷസാനാം വിരോധോ ഭൂച്ഛുകോ ദേവഹിതോദ്യതഃ
വജ്രദംഷ്ട്ര ഇതിഖ്യാതസ്തത്രൈകോ രാക്ഷസോ മഹാൻ

8. അന്തരം പ്രേപ്സുരാതിഷ്ഠച്ഛുകാപകരണോദ്യതഃ
കദാചിദാഗതോഗസ്ത്യസ്തസ്യാശ്രമപദം മുനേഃ

ശുകഃ=ശുകൻ, ദേവഹിതോദ്യതഃ=ദേവന്മാരുടെ ഹിതത്തിൽ ഉദ്യമിക്കുന്നവൻ, (ഇതിജ്ഞാത്വാ=എന്നറിഞ്ഞിട്ട്), രാക്ഷസാനാം വിരോധഃ അഭൂത്=രാക്ഷസന്മാൎക്കു വിരോധമുണ്ടായി, തത്ര=അവരിൽ, വജ്രദംഷ്ട്രഃ ഇതി ഖ്യാതഃ=വജ്രദംഷ്ട്രനെന്നു കീൎത്തിപ്പെട്ട, ഏകഃ മഹാൻ രാക്ഷസഃ=ഒരു മഹാനായ രാക്ഷസൻ, ശുകാപകരണോദ്യതഃ=ശുകന്നു ദോഷം വരുത്തുവാൻ ഉദ്യമിക്കുന്നവനായിട്ട്, അന്തരം പ്രേപ്സുഃ=അവസരം ലഭിപ്പാൻ ഉററുനോക്കുന്നവനായിട്ട്, ആതിഷ്ഠത്=സ്ഥിതിചെയ്തു, കദാചിത്=ഒരുനാൾ, തസ്യ മുനേഃ=ആ മുനിയുടെ, ആശ്രമപദം=ആശ്രമസ്ഥാനത്തെ, അഗസ്ത്യഃ ആഗതഃ=അഗസ്ത്യൻ ആഗമിച്ചു.

ദേവന്മാരുടെ അഭിവൃദ്ധിയിൽ താല്പൎയ്യത്തോടുകൂടെ പ്രവൃത്തിക്കുന്നവനാണ് ശുകനെന്നറിഞ്ഞപ്പോൾ രാക്ഷസന്മാൎക്ക് ശുകനിൽ വിരോധം ജനിച്ചു. അവരിൽ, വജ്രദംഷ്ട്രനെന്നു സുപ്രസിദ്ധനായ ഒരു രാക്ഷസൻ, ശുകന്നു ദോഷംചെയ്വാനുള്ള തക്കം പാൎത്തിരിക്കുകയായിരുന്നു. അക്കാലത്തൊരുനാൾ അഗസ്ത്യമഹൎഷി ശുകമുനിയുടെ ആശ്രമത്തിൽ വന്നു.

9. തേന സംപൂജിതോഗസ്ത്യോ ഭോജനാൎത്ഥം നിമന്ത്രിതഃ
ഗതേ സ്നാതും മുനൌ കുംഭസംഭവേ പ്രാപ്യചാന്തരം

10. അഗസ്ത്യരൂപധൃക്സോപി രാക്ഷസഃ ശുകമബ്രവീത്
യദിദാസ്യസിമേ ബ്രഹ്മൻ! ഭോജനം ദേഹിസാമിഷം.

11. ബഹുകാലംനഭുക്തം മേ മാംസംച്ഛാഗാംഗസംഭവം
തഥേതികാരയാമാസ മാംസഭോജ്യം സവിസ്തരം.

തേന സംപൂജിതഃ അഗസ്ത്യഃ=അവനാൽ സംപൂജിക്കപ്പെട്ട അഗസ്ത്യൻ, ഭോജനാൎത്ഥം നിമന്ത്രിതഃ=ഭോജനത്തിന്നായ്ക്കൊണ്ടു ക്ഷണിക്കപ്പെട്ടു, കുംഭസംഭവേ മുനൌ സ്നാതുംഗതേ=കുംഭസംഭവനായ മുനി സ്നാനത്തിന്നായി ഗമിച്ചപ്പോൾ, സഃ രാക്ഷസഃ അപി അന്തരം പ്രാപ്യ=ആ

രാക്ഷസനും അവസരം പ്രാപിച്ചിട്ട്, അഗസ്ത്യരൂപധൃക്=അഗസ്ത്യാകൃതി ധരിച്ചവനായിട്ട്, ശുകം അബ്രവീത്=ശുകനോടു പറഞ്ഞു, ബ്രഹ്മൻ! മേ ഭോജനം ദാസ്യസി യദി=ഹേ ബ്രാഹ്മണ! എനിക്കു ഭോജനം ദാനംചെയ്യുന്നപക്ഷം, സാമിഷം ദേഹി=മാംസസഹിതം തരിക, ഛാഗാംഗസംഭവം മാംസം ബഹുകാലം നഭുക്തം=ആട്ടിന്റെഅംഗത്തിൽനിന്നുണ്ടായ മാംസം ബഹുകാലമായിട്ട് ഭുജിച്ചിട്ടില്ല, തഥാ ഇതി=അങ്ങിനെതന്നെ എന്നു പറഞ്ഞിട്ട്, സവിസ്തരം മാംസഭോജ്യം കാരയാമാസ=വിസ്തരത്തോടു കൂടുംവണ്ണം മാംസയുക്തമായ ഭോജ്യത്തെ ഉണ്ടാക്കിച്ചു.

ശുകമുനി അഗസ്ത്യമുനിയെ വിധിപ്രകാരം പൂജിച്ചു സൽകരിച്ചു. ഭക്ഷണം കഴിപ്പാനായി ക്ഷണിച്ചു. അഗസ്ത്യർ കുളിപ്പാൻ പോയ അവസരത്തിൽ ആ രാക്ഷസൻ, ഇതൊരു തക്കസമയമാണെന്ന് കരുതി അഗസ്ത്യരൂപം ധരിച്ച് ശുകസമീപത്തു വന്നുപറഞ്ഞു;—"ഭക്ഷണം തരുന്നപക്ഷം മാംസത്തോടുകൂടെ ആയിരിക്കേണം. ആട്ടിൻമാംസം ഭക്ഷിച്ചിട്ടധികകാലമായിരിക്കുന്നു." അങ്ങിനെയാക്കാമെന്നു സമ്മതിച്ചു ശുകൻ അനേക വിഭവങ്ങളും മാംസവും ഭക്ഷണത്തിന്നൊരുക്കി.

12. ഉപവിഷ്ടേമുനൌഭോക്തും രാക്ഷസോതീവസുന്ദരം
ശുകഭാര്യാവപുർദ്ധൃത്വാ താം ചാന്തർമ്മോഹയൻഖലഃ

13. നരമാംസംദദൌതസ്മൈ സുപക്വം ബഹുവിസ്തരം
ദത്വൈവാന്തർദധേരക്ഷസ്തതോദൃഷ്ട്വാചുകോപസഃ.

14. അമേധ്യംമാനുഷംമാംസമഗസ്ത്യഃ ശുകമബ്രവീത്
അഭക്ഷ്യംമാനുഷംമാംസം ദത്തവാനസിദുർമ്മതേ!

15. മഹ്യംത്വംരാക്ഷസോഭൂത്വാ തിഷ്ഠത്വംമാനുഷാശനഃ
ഇതിശപ്തഃ പുരോഭീത്യാ പ്രാഹാഗസ്ത്യം മുനേ!ത്വയാ.

16. ഇദാനീം ഭാഷിതം മേദ്ധ്യമാംസം ദേഹീതി വിസ്തരം
തദൈവദത്തം മേ ദേവ! കിം മേ ശാപം പ്രദാസ്യസി.

മുനൌ ഭോക്തും ഉപവിഷ്ടേ=മുനി ഭുജിപ്പാനിരുന്നപ്പോൾ, രാക്ഷസഃ=രാക്ഷസൻ, അതീവ സുന്ദരം ശുകഭാര്യാ വപുഃധൃത്വാ=ഏറ്റവും സുന്ദരമായ ശുകഭാര്യാരൂപത്തെ ധരിച്ചിട്ട്, താം ച അന്തർമ്മോഹയൻ ഖലഃ=അവളേയും അന്തർഭാഗത്തിൽ മോഹിപ്പിക്കുന്ന ഖലൻ, തസ്മൈ=അവന്നായ്ക്കൊണ്ട്, ബഹുവിസ്തരം സുപക്വം നരമാംസം ദദൌ=ബഹു വിധത്തിൽ പാകം ചെയ്ത നരമാംസത്തെ കൊടുത്തു. ദത്വാ ഏവ ര

ക്ഷഃ അന്തർദ്ധേ=ദാനം ചെയ്തഉടനെ രക്ഷസ്സ് അന്തർദ്ധാനം ചെയ്തു, തതഃ അമേദ്ധ്യം മാനുഷംമാംസം ദൃഷ്ട്വാ=അനന്തരം അശുചിയായ മാനുഷമാംസത്തെ ദർശിച്ചിട്ട്, സഃചുകോപ=അവൻ കോപിച്ചു, അഗസ്ത്യഃ ശുകം അബ്രവീത്=അഗസ്ത്യൻ ശുകനോടു പറഞ്ഞു; ദുർമ്മതേ! അഭക്ഷ്യം മാനുഷം മാംസം മഹ്യം ദത്തവാൻ അസി=ഭക്ഷിപ്പാൻ യോഗ്യമല്ലാത്ത മാനുഷമാംസത്തെ നിയ്യെനിക്കു തന്നിരിക്കുന്നു. ത്വം രാക്ഷസഃ ഭൂത്വാ=നീ രാക്ഷസനായ് ഭവിച്ചിട്ട്, മാനുഷാശനഃ തിഷ്ഠ=മനുഷ്യരെ തിന്നുന്നവനായ് സ്ഥിതി ചെയ്താലും, ഇതി ശപ്തഃ=ഇപ്രകാരം ശപിക്കപ്പെട്ട അവൻ, പുരഃ ഭീത്യാ=മുൻഭാഗത്തു ഭീതിയോടുകൂടെ, അഗസ്ത്യം പ്രാഹ=അഗസ്ത്യനോടു പറഞ്ഞു, മുനേ!=അല്ലെയോ മുനേ!, ഇദാനീം ത്വയാ=ഇപ്പോൾ അങ്ങയാൽ, വിസ്തരം മാംസം മേ അദ്യദേഹി ഇതി ഭാഷിതം=വിസ്തരിച്ച മാംസം എനിക്കിപ്പോൾ ദാനം ചെയ്താലുമെന്ന് ഭാഷിക്കപ്പെട്ടു, തഥാ ഏവ മേ ദത്തം=അപ്രകാരം തന്നെ എന്നാൽ ദാനം ചെയ്യപ്പെട്ടു, ദേവ! കിം മേ ശാപം പ്രദാസ്യസി=ഹേ ദേവ! എന്തിന്നായിട്ടെനിക്കു ശാപത്തെ പ്രദാനം ചെയ്യുന്നു.

അഗസ്ത്യമുനി ഭക്ഷണത്തിന്നായ്യുന്നിരുന്നു. രാക്ഷസൻ സുന്ദരിയായ ശുകപത്നിയുടെ വേഷംധരിച്ചുവിടെ മുനിസന്നിധിയിൽ വന്നു. ശുകഭാര്യയുടെ അന്തർഭാഗത്തിൽ മായകൊണ്ടു പ്രവേശിച്ച് അവളെ മോഹാലസ്യപ്പെടുത്തി സഞ്ചരിപ്പാനശക്തയാക്കിക്കിടത്തി. ബഹുവിധത്തിൽ പാകം ചെയ്തുകൊണ്ടുവന്ന മനുഷ്യമാംസത്തെ മുനിക്കു വിളമ്പിക്കൊടുത്ത ഉടനെ ദുഷ്ടനായ രാക്ഷസൻ മറയുകയും ചെയ്തു. അത്യന്തം അശുദ്ധമായ നരമാംസം വിളമ്പിയതുകണ്ട അഗസ്ത്യമുനി കോപിച്ച് ശുകനോടു പറഞ്ഞു:—"ദുർബ്ബുദ്ധേ! തിന്നുകൂടാത്തതായ മനുഷ്യമാംസത്തെ നീയെനിക്കു തന്നിരിക്കുന്നുവെല്ലോ. അതുകൊണ്ടു നീ രാക്ഷസനായ് ഭവിച്ച്, മാനുഷമാംസം തിന്നുന്നവനായ്വസിച്ചാലും." എന്ന് മുനിയാൽ ശപിക്കപ്പെട്ട ശുകൻ അഗസ്ത്യമുനിയുടെ മുമ്പിൽ ദേഹം വിറച്ചുംകൊണ്ട് നിന്നിങ്ങിനെ പറഞ്ഞു:—ഹേ മുനേ! മാംസഭക്ഷണമുണ്ടാക്കേണമെന്നിപ്പോൾതന്നെയല്ലേ എന്നോട് അങ്ങുന്നാവശ്യപ്പെട്ടത്. അതനുസരിച്ചുതന്നെയല്ലേ ഞാൻ മാംസം തന്നതും. ഇപ്പോൾ എന്നെ ശപിക്കുവാനെന്തു കാരണം?

17. ശ്രുത്വാ ശുകസ്യവചനം മുഹൂർത്തം ധ്യാനമാസ്ഥിതഃ
ജ്ഞാത്വാ രക്ഷഃകൃതം സർവ്വം തതഃപ്രാഹശുകം സുധീഃ

ശുകസ്യ വചനം ശ്രുത്വാ=ശുകന്റെ വചനം ശ്രവിച്ചിട്ട്, മുഹൂർത്തം

ധ്യാനം ആസ്ഥിതഃ=മുഹൂൎത്തസമയം ധ്യാനത്തിലിരുന്നു, രക്ഷഃ കൃതം സൎവ്വം ജ്ഞാത്വാ=രാക്ഷസനാൽ ചെയ്യപ്പെട്ട സൎവ്വവും അറിഞ്ഞിട്ടു്. തതഃ സുധീഃ ശുകം പ്രാഹ=അനന്തരം ശോഭനമതിയായ മുനി ശുകനോടു പറഞ്ഞു.

ശുകൻ പറഞ്ഞതു കേട്ടപ്പോൾ അഗസ്ത്യമുനി അല്പനേരം ധ്യാനിച്ചിരുന്നു; രാക്ഷസൻ ചെയ്തതു മുഴുവനും അറിഞ്ഞു പ്രസന്നചിത്തനായിട്ടു് ശുകനോടിങ്ങിനെ പറഞ്ഞു:—

18. തവാപകാരിണാസൎവ്വം രാക്ഷസേനകൃതം ത്വിദം
അവിചാൎയ്യൈവമേദത്തഃ ശാപസ്തേ മുനിസത്തമ!

മുനിസത്തമ!=ഹേ മുനിശ്രേഷ്ഠ! ഇദം സൎവ്വം=ഇതു സൎവ്വവും, തവ അപകാരിണാ രാക്ഷസേന കൃതം=നിണക്കപകാരം ചെയ്വാൻ പുറപ്പെട്ട രാക്ഷസനാൽ ചെയ്യപ്പെട്ടു. അവിചാൎയ്യ ഏവ മേ ശാപഃദത്തഃ=വിചാരിക്കാതെ തന്നെ എന്നാൽ ശാപം നൽകപ്പെട്ടു.

ഹേ ഉത്തമനായ മുനേ! നിന്നിൽ ദോഷം ലേശമില്ല. നിന്നെ ദ്രോഹിപ്പാനൊരുങ്ങിയ ഒരു രാക്ഷസന്റെ പ്രവൃത്തിയാണിതെല്ലാം. ആലോചിക്കാതെതന്നെ ഞാൻ ശപിക്കയും ചെയ്തുപോയി.

19. തഥാപിമേ വചോമോഘഃമേവമേവ ഭവിഷ്യതി.
രാക്ഷസം വപുരാസ്ഥായ രാവണസ്യ സഹായകൃത്.

20. തിഷ്ഠതാവദ്യദാരാമോ ദശാനനവധായഹി.
ആഗമിഷ്യതിലങ്കായാഃ സമീപം വാനരൈഃ സഹ.

21. പ്രേഷിതോ രാവണേനത്വം ചാരോ ഭൂത്വാ രഘൂത്തമം.
ദൃഷ്ട്വാശാപാദ്വിനിൎമ്മുക്തോ ബോധയിത്വാ ച രാവണം.

22. ത്വജ്ഞാനം തതോമുക്തഃ പരംപദമവാപ്സ്യസി.

തഥാപി മേ വചഃ അമോഘം=എങ്കിലും എന്റെ വചസ്സു് നിഷ്ഫലമല്ല, ഏവം ഏവ ഭവിഷ്യതി=ഇപ്രകാരംതന്നെ ഭവിക്കും. രാക്ഷസം വപുഃ ആസ്ഥായ=രാക്ഷസ ശരീരത്തെ എടുത്തിട്ടു്, രാവണസ്യ സഹായകൃത് താവത് തിഷ്ഠ=അതുവരെ രാവണന്നു് സഹായം ചെയ്യുന്നവനായിട്ടിരുന്നാലും, രാമഃ ദശാനനവധായ വാനരൈഃ സഹ=രാമൻ ദശാനനവധത്തിന്നായിക്കൊണ്ടു്, വാനരന്മാരോടുകൂടെ, ലങ്കായാഃ സമീപം യദാ ആഗമിഷ്യതി=ലങ്കയുടെ സമീപത്തെ എപ്പോൾ ആഗമിക്കുമോ, രാവണേന പ്രേഷിതഃ ത്വം=രാവണനാൽ പ്രേഷിക്കപ്പെട്ട നീ, ചാരഃഭൂത്വാ=ചാരനായ് ഭവിച്ചിട്ടു്, രഘൂത്തമം ദൃഷ്ട്വാ=രഘുപതിയെ ദ

ശിച്ചിട്ട്,ശാപാത് വിനിർമ്മുക്തഃ=ശാപത്തിൽനിന്ന് വിമോചിക്കപ്പെട്ട വനായിട്ട്, രാവണം തത്വജ്ഞാനം ബോധയിത്വാ ച=രാവണന്ന് തത്വജ്ഞാനത്തെ ഉപദേശിച്ചവനായിട്ട്, തതഃ മുക്തഃ=പിന്നെ മുക്തനായിട്ട്, പരം പദം അവാപ്സ്യസി=പരമ പദത്തെ പ്രാപിക്കും.

എന്നാലും ഞാൻ പറഞ്ഞുപോയത് ഫലിക്കാതെയിരിക്കയില്ല. അതിനാൽ രാക്ഷസനായ്ഭവിക്കതന്നെ ചെയ്യും. രാക്ഷസശരീരത്തെ സ്വീകരിച്ച് രാവണന്ന് സഹായം ചെയ്യുന്നവനായിട്ട് കുറെക്കാലം വസിക്കുക. രാമൻ രാവണനെ വധിപ്പാൻ വാനരന്മാരോടുകൂടെ ലങ്കയുടെ സമീപത്തു വരും. അപ്പോൾ സൈന്യാദിസ്വഭാവത്തെ ശരിക്കറിഞ്ഞുവരുവാൻ രാവണൻ നിന്നെ അയക്കും. ചാരവേഷത്തിൽ വാനരസൈന്യത്തിൽ പ്രവേശിച്ച് രാമനെ അന്നു നിണക്കു കാണ്മാൻ സാധിക്കും. അതോടുകൂടെ ഞാൻ ചെയ്ത ശാപം അവസാനിക്കും. തത്വജ്ഞാനമുദിക്കും. രാവണനോട് രാമന്റെ രഹസ്യതത്വത്തെ ഉപദേശിക്കുക. അനന്തരം ശരീരബന്ധത്തിൽ നിന്ന് വിമുക്തനായ നീ പരമപദത്തെ പ്രാപിക്കയും ചെയ്യും.

ഇത്യുക്തോഗസ്ത്യമുനിനാ ശുകോബ്രാഹ്മണസത്തമഃ
23. ബഭൂവരാക്ഷസഃ സദ്യോ രാവണം പ്രാപ്യസംസ്ഥിതഃ
ഇദാനീം ചാരരൂപേണ ദൃഷ്ട്വാരാമം സഹാനുജം
24. രാവണം തത്വവിജ്ഞാനം ബോധയിത്വാ പുനർദ്രുതം

പൂർവവൽ ബ്രാഹ്മണോഭൂത്വാ സ്ഥിതോവൈഖാനസൈസ്സഹ. ബ്രാഹ്മണസത്തമഃ ശുകഃ=ബ്രാഹ്മണോത്തമനായ ശുകൻ, അഗസ്ത്യമുനിനാ ഇതി ഉക്തഃ=അഗസ്ത്യമുനിയാൽ ഇപ്രകാരം പറയപ്പെട്ടവനായിട്ട്, സദ്യഃ രാക്ഷസഃ ബഭൂവ=പെട്ടെന്നു രാക്ഷസനായ്ഭവിച്ചു, രാവണം പ്രാപ്യ സംസ്ഥിതഃ=രാവണനെ പ്രാപിച്ചു വസിച്ചു, ഇദാനീം ചാരരൂപേണ=ഇപ്പോൾ ചാരരൂപത്തോടുകൂടെ, സഹാനുജം രാമം ദൃഷ്ട്വാ=അനുജനോടുകൂടിയ രാമനെക്കണ്ടിട്ട്, രാവണം തത്വവിജ്ഞാനം ബോധയിത്വാ=രാവണന്ന് തത്വജ്ഞാനത്തെ ബോധിപ്പിച്ചിട്ട്, പുനഃ ദ്രുതം പൂർവവൽ ബ്രാഹ്മണഃ ഭൂത്വാ=പിന്നെ വേഗം പണ്ടെത്തെപ്പോലെ ബ്രാഹ്മണനായ്ഭവിച്ചിട്ട്, വൈഖാനസൈഃ സഹ സ്ഥിതഃ=വാനപ്രസ്ഥന്മാരോടുകൂടെ സ്ഥിതനായി.

ബ്രാഹ്മണോത്തമനായ ശുകമുനിയോട് അഗസ്ത്യമഹർഷിയിങ്ങിനെ പറഞ്ഞ ഉടനെ ശുകൻ രാക്ഷസനായ്ഭവിച്ചു. രാവണന്റെ

സമീപത്തു ചെന്നു വസിച്ചു. ഇപ്പോൾ ചാരവേഷത്തിൽ ലക്ഷ്മണസഹിതനായ രാമദേവനെ സന്ദർശിച്ചു. രാവണന്നു് തത്വോപദേശവും ചെയ്തു. ഉടൻതന്നെ മുമ്പേത്തെപ്പോലെ ബ്രാഹ്മണനായ് ഭവിച്ചു. വാനപ്രസ്ഥന്മാരോടുകൂടെ വസിക്കയും ചെയ്തു. ഈശ്വരാനുഗ്രഹത്താൽ ജ്ഞാനസ്വരൂപന്മാരായ് ഭവിച്ച അഗസ്ത്യമഹർഷിയെപ്പോലെയുള്ള മഹാത്മാക്കളുടെ വാക്കിന്നു്, ഒരു ശരീരത്തെയും ബുദ്ധിഗതിയേയും മററൊരു വിധത്തിലാക്കുവാൻ തക്ക മാഹാത്മ്യമുള്ളതിനാൽ ഇപ്രകാരം സംഭവിച്ചതിൽ ആശ്ചര്യം തോന്നുവാനവകാശമില്ല. പൂർവജന്മത്തിൽ ബ്രഹ്മസാക്ഷാൽകാരത്തിന്നു ശേഷം കർമ്മനിഷ്ഠനായതാണീ പുനർജന്മത്തിന്നു കാരണമെന്നും സൂചിപ്പിച്ചു.

വാല്മീകിരാമായണത്തിൽ ശുകസാരണന്മാർ പോയശേഷം ശാർദ്ദൂലാദികളെ ചാരകർമ്മത്തിൽ രാവണൻ നിയോഗിക്കുന്നു. ഇതു് യുദ്ധകാണ്ഡത്തിൽ അഞ്ചും ആറും സർഗങ്ങളിലാണ് കാണുന്നത്. അതിൽപ്പിന്നെ ശ്രീരാമൻെറ ശിരസ്സിനെ മായാശക്തികൊണ്ടു് നിർമ്മിച്ചു കൊണ്ടുവരുവാൻ രാവണൻ വിദ്യുജ്ജിഹ്വനോടാജ്ഞാപിക്കുന്ന പദ്യങ്ങളാണു്:—

"സചിന്തയിത്വാനിപുണം നിശ്ചിത്യചബലാബലം
വിസൃജ്യസചിവാംശ്ചൈവ പ്രവിവേശസ്വമാലയം.
തതോരാക്ഷസമാഹൂയ വിദ്യുജ്ജിഹ്വംമഹാബലം
മായാവിനംമഹാകായം പ്രാവിശദ്യത്രമൈഥിലീ.
തമാഗതംമഹാമായ മബ്രവീദ്രാക്ഷസാധിപഃ
മോഹയിഷ്യാമ്യഹംസീതാം മായയാജനകാത്മജാം.
ശിരോമായാമയംകൃത്വാ മുഹൂർത്തേന നിശാചര
മാംത്വംസമുപതിഷ്ഠസ്വ മഹച്ചസശരംധനുഃ"

രാവണൻ തൻെറയും ശത്രുവിൻെറയും ബലാബലത്തെ നന്നായാലോചിച്ചു് ശരിയായ വഴിയിൽ ജയം കിട്ടുകയില്ലെന്നു് കണ്ടു. മന്ത്രിമാരെയെല്ലാം പറഞ്ഞയച്ചു. സ്വരാജധാനിയിൽ പ്രവേശിച്ചു. മഹാബലവാനും മഹാ ശരീരമുള്ളവനും മായാപ്രയോഗത്തിൽ സമർത്ഥനുമായ വിദ്യുജ്ജിഹ്വനെ വിളിച്ചു. സീതയിരിക്കുന്ന സ്ഥാനത്തിലേക്കു തിരിച്ചു. വിദ്യുജ്ജിഹ്വനോടു പറഞ്ഞു:—"മായാപ്രയോഗത്താൽ ജനകപുത്രിയായ സീതയെ മോഹിപ്പിക്കുവാൻ ഞാൻ വിചാരിക്കുന്നു. നീ യതിവേഗത്തിൽ ശ്രീരാമൻെറ ശിരസ്സിനേയും കോദണ്ഡമെന്നു പേരായ മഹാ ചാപത്തേയും ബാണത്തെയും മായകൊണ്ടു നിർമ്മിച്ചെ

ന്റെ കയ്യിൽ കൊണ്ടുവന്നു തരിക"യെന്നു വിദ്യുജ്ജിഹ്വനോടു പറഞ്ഞു.

വിദ്യുജ്ജിഹ്വോഗൃഹീത്വാഥ ശിരസ്തച്ചശരാസനം
പ്രണാമംശിരസാകൃത്വാ രാവണസ്യാഗ്രതഃ സ്ഥിതഃ
തമബ്രവീത്തതോരാജാ രാവണോരാക്ഷസംസ്ഥിതം
വിദ്യുജ്ജിഹ്വംമഹാഘോരം സമീപപരിവൎത്തിനം
അഗ്രതഃ കുരുസീതായാഃ ശീഘ്രംദാശരഥേഃ ശിരഃ
അവസ്ഥാംപശ്ചിമാംഭൎത്തുഃ കൃപണാസാധുപശ്യതു
ഏവമുക്തഃ സദുഷ്ടാത്മാ തച്ഛിരഃ പ്രിയദൎശനം
പുരോനിക്ഷിപ്യസീതായാഃ ക്ഷിപ്രമന്തരധീയത.

വിദ്യുജ്ജിഹ്വൻ മായാനിൎമ്മിതമായ രാമശിരസ്സിനേയും കോദണ്ഡത്തെയും കൈയിൽ പിടിച്ചുംകൊണ്ടു് രാവണന്റെ മുമ്പിൽ നമസ്കരിച്ചു നിന്നു. മഹാ ഭയങ്കരനും മുമ്പിൽ നില്ക്കുന്നവനുമായ വിദ്യുജ്ജിഹ്വനോടു് രാക്ഷസരാജാവായ രാവണൻ പറഞ്ഞു. "ദശരഥപുത്രനായ രാമന്റെ ശിരസ്സിനെ സീതയുടെ മുമ്പിൽ വെക്കുക. ഭൎത്താവിന്റെ അവസാനാവസ്ഥയെ ദുഃഖിതയായ അവൾ നന്നായിക്കണ്ടറിഞ്ഞുകൊള്ളട്ടെ" ഇപ്രകാരം പറയപ്പെട്ട ആ ദുഷ്ടനായ വിദ്യുജ്ജിഹ്വൻ സീതയുടെ പ്രിയത്തിന്നാസ്പദമായ ആ ശിരസ്സിനെ മുമ്പിലിട്ടു ഉടനെ മറയുകയും ചെയ്തു. രാമശിരസ്സു കണ്ടു ദുഃഖിക്കുന്ന സീതയെ സരമ പിന്നെ തത്വോപദേശത്താൽ സമാധാനിക്കുന്നു. അനന്തരം മാല്യവാൻ രാവണനോടു സദുപദേശം ചെയ്യുന്നതായിട്ടു് വാല്മീകി വിവരിക്കുന്നു.

25. തതഃ സമാഗമദ്വൃദ്ധോമാല്യവാൻ രാക്ഷസോമഹാൻ
ബുദ്ധിമാന്നീതിനിപുണോ രാജ്ഞോമാതുഃപ്രിയഃപിതാ.
26. പ്രാഹതംരാക്ഷസംവീരം പ്രശാന്തേനാന്തരാത്മനാ
ശൃണുരാജൻ! വചോമേദ്യശ്രുത്വാകുരുയഥേപ്സിതം.

തതഃ=അനന്തരം, ബുദ്ധിമാൻ നീതിനിപുണഃ=ബുദ്ധിമാനും നീതിശാസ്ത്രത്തിൽ സമൎത്ഥനും, മഹാൻ വൃദ്ധഃ=മഹാനായ വൃദ്ധനും, രാജ്ഞഃ മാതുഃപ്രിയഃപിതാ=രാജാവിന്റെ മാതാവിന്റെ പ്രിയ പിതാവും, മാല്യവാൻ രാക്ഷസഃ=മാല്യവാനെന്നു പേരുള്ളവനുമായ രാക്ഷസൻ, സമാഗമത്=സമാഗമിച്ചു, പ്രശാന്തേന അന്തരാത്മനാ=ഏററവും ശാന്തമായ മനസ്സോടുകൂടെ, വീരം=ശൂരനായ, തം രാക്ഷസം=ആ രാക്ഷസനോടു്, പ്രാഹ=പറഞ്ഞു, രാജൻ!=അല്ലയോ രാജാവേ, മേ വചഃ=എന്റെ വചസ്സിനെ, അദ്യ ശൃണു=ഇപ്പോൾ ശ്രവിച്ചാലും, ശ്രുത്വാ=ശ്രവിച്ചിട്ടു്, യഥേപ്സിതം കുരു=ഇഷ്ടംപോലെ ചെയ്താലും.

ശുകൻ പോയതിൽ പിന്നെ രാവണസമീപത്തിൽ മാല്യവാനെന്ന പേരായ രാക്ഷസൻ വന്നു. ആ രാക്ഷസൻ ശുകനെപ്പോലെ ഭൃത്യനോ മററു വിധത്തിൽ താഴ്ന്ന നിലയിലുള്ളവനോ അല്ല. വയസാവൃദ്ധൻ. സദാചാരശുദ്ധി നിമിത്തം മഹാൻ. ദീഘദശ്നസാമത്ഥ്യത്താൽ ബുദ്ധിമാൻ, ന്യായാന്യായങ്ങളെത്തിരിച്ചറിവാനുപകരിക്കുന്ന നീതിശാസ്ത്രത്തിൽ നിപുണൻ. രാവണമാതാവായ കൈകസിയുടെ പ്രിയപിതാവ്. ഇത്രത്തോളം യോഗ്യത തികഞ്ഞിരിക്കുന്ന മാല്യവാൻ വീരനായ രാവണനോടു ശാന്തഭാവത്തോടുകൂടെ പറഞ്ഞു. “ഹേ രാജൻ ഇപ്പോൾ ഞാൻ ചിലതു പറവാൻവിചാരിക്കുന്നു. അതിനെ ശ്രദ്ധാപൂർവം ശ്രവിച്ചശേഷം ഇഷ്ടാനുസരണം പ്രവത്തിച്ചുകൊൾക.”

27. യദാപ്രവിഷ്ടാനഗരീം ജാനകീ രാമവല്ലഭാ
തദാദിപുയ്യാം ദൃശ്യന്തേ നിമിത്താനി ദശാനന!

28. ഘോരാണിനാശഹേതൂനിതാനിമേ വദതഃശൃണു
ഖരസ്തനിതനിർഘോഷാമേഘാ അതിഭയങ്കരാഃ.

29. ശോണിതേനാഭിവഷന്തി ലങ്കാമുഷ്ണേനസവ്വദാ
രുദന്തിദേവലിംഗാനി സ്വിദ്യന്തിപ്രചലന്തിച.

രാമവല്ലഭാ ജാനകീ=രാമഭാൎയ്യയായ ജനകപുത്രി, യദാ നഗരീം പ്രവിഷ്ടാ=എപ്പോൾ നഗരിയെ പ്രവേശിച്ചുവോ, തദാദി പുൎയ്യാം=അന്നു മുതൽ പുരിയിൽ, ദശാനന!=ഹേ രാവണ! നാശഹേതൂനി ഘോരാണിനിമിത്താനി=നാശസൂചകങ്ങളായ ഭയങ്കരനിമിത്തങ്ങൾ, ദൃശ്യന്തേ=ദശിക്കപ്പെടുന്നു, വദതഃമേ=പറയുന്ന എന്നിൽനിന്നു, താനിശൃണു=അവയെ ശ്രവിച്ചാലും, ഖരസ്തനിതനിർഘോഷാഃ=കഠോരമായ ഗർജ്ജനത്തോടുകൂടിയ, അതിഭയങ്കരാഃമേഘാഃ=ഏററവും ഭയത്തെ ജനിപ്പിക്കുന്ന മേഘങ്ങൾ, ഉഷ്ണേന ശോണിതേന=ചൂടുള്ള രക്തത്താൽ, സവ്വദാ ലങ്കാം അഭിവഷന്തി=എപ്പോഴും ലങ്കയുടെ നാലുഭാഗത്തും വഷിക്കുന്നു, ദേവലിംഗാനി രുദന്തി=ഈശ്വരബിംബങ്ങൾ രോദിക്കുന്നു, സ്വിദ്യന്തി പ്രചലന്തിച=സ്വേദിക്കുകയും പ്രചലിക്കുകയും ചെയ്യുന്നു.

ശ്രീരാമപത്നിയായ ജാനകി, ലങ്കാപുരിയിൽ പ്രവേശിച്ചതു മുതൽ, ഹേ രാവണ! നാശത്തെ സൂചിപ്പിക്കുന്ന ഭയങ്കരലക്ഷണങ്ങൾ കാണുന്നു. അവയെന്തെല്ലാമെന്നു ഞാൻ പറയാം, കേൾക്കുക. കഠോരശബ്ദങ്ങളോടുകൂടിയ മഹാഭയങ്കരമേഘങ്ങൾ ലങ്കയുടെ നാലുഭാഗത്തും ചൂടുള്ള രക്തം വഷിക്കുന്നു. ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ള ദേവലിംഗങ്ങൾ കരയുകയും, വിയക്കുകയും സ്ഥാനത്തുനിന്നു ചലിക്കുകയും ചെയ്യുന്നു.

30. കാലികാപാണ്ഡുരൈൎദ്ദന്തൈഃ പ്രഹസത്യഗ്രതഃസ്ഥിതാ
ഖരാഗോഷുപ്രജായന്തേ മൂഷകാനകുലൈഃസഹ
31. മാൎജ്ജാരേണതുയുധ്യന്തി പന്നഗാഗരുഡേനതു
കരാലോവികടോമുണ്ഡഃ പുരുഷഃകൃഷ്ണപിംഗലഃ
32. കാലോഗൃഹാണിസൎവ്വേഷാം കാലേകാലേന്വവേക്ഷതേ
ഏതാന്യന്യാനിദൃശ്യന്തേ നിമിത്താന്യുൽഭവന്തിച
33. അതഃകുലസ്യരക്ഷാൎത്ഥം ശാന്തിംകുരു ദശാനന!
സീതാംസൽകൃത്യസധനാം രാമായാശു പ്രയച്ഛഭോഃ.

കാലികാ=കാളി, അഗ്രതഃസ്ഥിതാ=അഗ്രഭാഗത്തിൽ സ്ഥിതയായിട്ടു്, പാണ്ഡുരൈഃദന്തൈഃ പ്രഹസതി=ശുഭ്രദന്തങ്ങൾകൊണ്ടു് പ്രഹസിക്കുന്നു, ഗോഷു ഖരാഃ പ്രജായന്തേ=പശുക്കളിൽ കഴുതകൾ ജനിക്കുന്നു, നകുലൈഃസഹ മൂഷകാഃ=കീരികളോടുകൂടെച്ചേൎന്ന എലികൾ, മാൎജ്ജാരേണ യുധ്യന്തി=മാൎജ്ജാരനോടു യുദ്ധം ചെയ്യുന്നു, പന്നഗാഃ ഗരുഡേന=പന്നഗങ്ങൾ ഗരുഡനോടും, കരാലഃ=ഭയങ്കരനും, വികടഃ=തടിച്ചവനും, മുണ്ഡഃ=തല മൊട്ടയടിച്ചവനും, കൃഷ്ണപിംഗലഃകാലഃ=കറുത്ത പിംഗലനിറമുള്ളവനുമായ കാലൻ, സൎവ്വേഷാം ഗൃഹാണി=സൎവ്വരുടേയും ഗൃഹങ്ങളെ, കാലേകാലേ ന്വവേക്ഷതേ=കാലന്തോറും നോക്കുന്നു, ഏതാനി അന്യാനി നിമിത്താനി ദൃശ്യന്തേ=ഇവയും അന്യങ്ങളുമായ നിമിത്തങ്ങൾ കാണപ്പെടുന്നു, ഉൽഭവന്തിച=ഉൽഭവിക്കയും ചെയ്യുന്നു, അതഃ ദശാനന!=അതുകൊണ്ടു ഹേ രാവണ! കുലസ്യരക്ഷാൎത്ഥം ശാന്തിം കുരു=കുലത്തിൻെറ രക്ഷയ്ക്കായിക്കൊണ്ടു് ശാന്തിയെച്ചെയ്താലും, സീതാം സധനാം സൽകൃത്യ=സീതയെ ധനത്തോടുകൂടെ സൽക്കരിച്ചിട്ടു്, ആശുരാമായപ്രയച്ഛ=വേഗം രാമന്നായിക്കൊണ്ടു ദാനം ചെയ്താലും.

കാളി ഓരോ രാക്ഷസൻേറയും മുമ്പിൽനിന്നു് വെളുത്ത പല്ലുകളെ പുറത്തുകാട്ടി ചിരിക്കുന്നു. നിങ്ങളെയെല്ലാം ഞാൻ തിന്നുമെന്നഭിനയിക്കുന്നു. പശുക്കൾ കഴുതകളെ പ്രസവിക്കുന്നു. കീരികളും എലികളും ഒത്തുചേൎന്നു പൂച്ചയോടും പാമ്പുകൾ ഗരുഡനോടും പോരാടുന്നു. ഭയങ്കരനും വമ്പിച്ച തടിയും ഉയരവും കറുത്തിരുണ്ട നിറവുമുള്ള തലമൊട്ടയടിച്ച പുരുഷരൂപത്തിലിരിക്കുന്ന അന്തകൻ എല്ലാ രാക്ഷസന്മാരുടേയും ഗൃഹങ്ങളെ കാലത്തും വൈകുന്നേരവും നോക്കിക്കൊണ്ടു നില്ക്കുന്നു. ഇങ്ങിനെയുള്ളവയും മററനേകവിധത്തിലുമുള്ളവയുമായ നിമിത്തങ്ങൾ കാണപ്പെടുകയും ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യുന്നു. അതുകൊണ്ടു

ഹേ രാവണ! വംശം നശിക്കാതെ രക്ഷിപ്പാനാവശ്യമായ ശാന്തികൎമ്മം നീ ചെയ്യേണം. അതിന്റെ സ്വരൂപം പറയാം കേൾക്കുക:— സീതയെ സൽക്കരിച്ച് ബഹുധനത്തോടുകൂടെയതിവേഗം ശ്രീരാമന്നു കാഴ്ചവെക്കുക.

34. രാമം നാരായണംവിദ്ധി വിദ്വേഷം ത്യജരാഘവേ
യൽപാദപോതമാശ്രിത്യ ജ്ഞാനിനോ ഭവസാഗരം.

35. തരന്തിഭക്തിപൂതാന്താ സ്തതോ രാമോനമാനുഷഃ
ഭജസ്വ ഭക്തിഭാവേന രാമം സൎവ്വഹൃദാലയം.

36. യദ്യപിത്വം ദുരാചാരോ ഭക്ത്യാപൂതോ ഭവിഷ്യസി
മദ്വാക്യംകുരുരാജേന്ദ്ര! കുലകൌശലഹേതവേ.

രാമം നാരായണം വിദ്ധി=രാമനെ നാരായണനെന്നറിഞ്ഞാലും, രാഘവേ വിദ്വേഷം ത്യജ=രാമനിലുള്ള വൈരത്തെ ത്യജിച്ചാലും, ജ്ഞാനിനഃ=ജ്ഞാനികൾ, ഭക്തിപൂതാന്താഃ=ഭക്തിയാൽ ശുദ്ധമായ അന്തരംഗത്തോടു കൂടിയവരായിട്ട്, യൽപാദപോതം ആശ്രിത്യ=യാതൊരുവന്റെ പാദമാകുന്ന കപ്പലിനെ ആശ്രയിച്ചിട്ട്, ഭവസാഗരം തരന്തി=സംസാരസാഗരത്തെ കടക്കുന്നു, തതഃ രാമഃ ന മാനുഷഃ=അതുകൊണ്ടു രാമൻ മനുഷ്യനല്ല, സൎവ്വഹൃദാലയം രാമം=സൎവ്വരുടെ ഹൃദയമാകുന്ന ഭവനത്തോടുകൂടിയ രാമനെ, ഭക്തിഭാവേന ഭജസ്വ=ഭക്തിഭാവത്തോടുകൂടെ ഭജിച്ചാലും, ത്വം ദുരാചാരഃ യദ്യപി=നീ ദുരാചാരനാകുന്നുവെങ്കിലും, ഭക്ത്യാ പൂതഃ ഭവിഷ്യസി=ഭക്തികൊണ്ടുപൂതനാകും, രാജേന്ദ്ര!=ഹേ രാജശ്രേഷ്ഠ!, കുലകൌശലഹേതവേ=കുലത്തിന്റെ കുശലത്തിന്നായിക്കൊണ്ട്, മദ്വാക്യം കുരു=എന്റെ വാക്കനുസരിച്ചു പ്രവൃത്തിച്ചാലും.

രാമൻ സാക്ഷാൽ ശ്രീനാരായണനെന്നു ധരിച്ചുകൊൾക. രാമനിലുള്ള വൈരത്തെ വിട്ടുകളയുക. ജ്ഞാനികൾ അദ്ദേഹത്തിന്റെ പാദമാകുന്ന കപ്പലിനെ ആശ്രയിച്ച് ഭക്തിപരിശുദ്ധാന്തരംഗന്മാരായിട്ട് സംസാരസാഗരത്തെ കടക്കുന്നു. അതുകൊണ്ടു രാമൻ മനുഷ്യനല്ലെന്നു തെളിയുന്നു. എല്ലാവരുടേയും ഹൃദയത്തിൽ വസിക്കുന്ന പരമാത്മാവായ രാമനെ പരമപ്രേമലക്ഷണയായ ഭക്തിയോടുകൂടെ സേവിച്ചാലും. നീ ദുഷ്പ്രവൃത്തി ചെയ്യുന്നവനാണെന്നിരിക്കിലും ശ്രീരാമചരണാരവിന്ദ ഭക്തിനിമിത്തം പരിശുദ്ധനായ് ഭവിക്കും. ഹേ രാജേന്ദ്ര! വംശക്ഷേമത്തിന്നായിക്കൊണ്ടു ഞാൻ പറയുന്നതനുസരിച്ചു പ്രവൃത്തിച്ചാലും.

വാല്മീകിയും രാമൻ വിഷ്ണുവാണെന്നു മാല്യവാനെക്കൊണ്ട് സ്പഷ്ട മായി പറയിക്കുന്നുണ്ട്.

വിഷ്ണും രാമമഹം മന്യേ മാനുഷം ഛത്മരൂപിണം
നഹിമാനുഷമാത്രോസൌ രാഘവോ ദൃഢവിക്രമഃ
യേനാബദ്ധഃ സമുദ്രേസ്മിൻ സസേതുഃ പരമാത്ഭുതഃ

രാമൻ കപടമാനുഷരൂപനായ വിഷ്ണുവാണെന്നുതന്നെ ഞാൻ വിചാരിക്കുന്നു. കേവലം മനുഷ്യനല്ല, ഇളക്കമില്ലാത്ത പരാക്രമമുള്ളവൻതന്നെ രാഘവൻ. യാതൊരുവൻ അത്യത്ഭുതമായ ആ കാണപ്പെടുന്ന സേതു സമുദ്രത്തിൽ ബന്ധിച്ചിരിക്കുന്നുവോ ആ രാമനെ എങ്ങിനെ സാധാരണ മനുഷ്യനാണെന്നു പറയുക.

37. തത്തുമാല്യവതോ വാക്യം ഹിതമുക്തം ദശാനനഃ
നമഷയതിദുഷ്ടാത്മാ കാലസ്യ വശമാഗതഃ

ഹിതം ഉക്തം മാല്യവതഃ തത് വാക്യം=ഹിതമായി പറയപ്പെട്ട മാല്യവാന്റെ ആ വാക്യത്തെ, കാലസ്യ വശം ആഗതഃ=കാലന്റെ വശത്തെ പ്രാപിച്ചവനും, ദുഷ്ടാത്മാ ദശാനനഃ=ദുഷ്ടമനസ്സോടു കൂടിയവനുമായ ദശാനനൻ, ന മഷയതി=സഹിച്ചില്ല.

മാല്യവാൻ ചെയ്ത ഹിതോപദേശത്തെ മൃത്യുവശത്തിലകപ്പെട്ട ദുർബുദ്ധിയായ രാവണൻ ഹിതമായിക്കരുതിയില്ല.

38. മാനവം കൃപണം രാമമേകം ശാഖാമൃഗാശ്രയം
സമൎത്ഥം മന്യസേ കേനഹീനം പിത്രാമുനിപ്രിയം

മാനവം=മനുഷ്യനും, കൃപണം=ദുഃഖിതനും, ശാഖാമൃഗാശ്രയം=വാനരന്മാരാകുന്ന ആശ്രയത്തോടുകൂടിയവനും, പിത്രാഹീനം=പിതാവിനോടു വേറിട്ടവനും, മുനിപ്രിയം=മുനിമാരുടെ പ്രിയനും, ഏകം രാമം=ഏകനുമായ രാമനെ, സമൎത്ഥം=സമൎത്ഥനെന്നു, കേന മന്യസേ=എന്തു കാരണത്താൽ വിചാരിക്കുന്നു.

കേവലമനുഷ്യനും, ദുഃഖിതനും, വാനരന്മാരെ ആശ്രയിച്ചവനും, പിതാവുകൂടെയുപേക്ഷിച്ചവനും, മുനികളുടെ പ്രിയനാകയാൽ നിസ്സാരനുമായ രാമനെ സമൎത്ഥനെന്നു വിചാരിപ്പാനെന്തു കാരണം?

39. രാമേണ പ്രേഷിതോ നൂനം ഭാഷസേ ത്വമനർഗളം
ഗച്ഛ വൃദ്ധോസി ബന്ധുസ്ത്വം സോഢം സർവം ത്വയോദിതം

രാമേണ പ്രേഷിതഃ ത്വം=രാമനാൽ അയക്കപ്പെട്ടവനായിട്ട് നീ, അനർഗളം ഭാഷസേ=തടസ്ഥമില്ലാതെ ഭാഷിക്കുന്നു, ഗച്ഛ=ഗമിച്ചാലും,

ത്വം വൃദ്ധഃ ബന്ധുഃ അസി=നീ വൃദ്ധനും ബന്ധുവുമാകുന്നു, ത്വയാ ഉ ദിതം സർവം സോഢം=നിന്നാൽ പറയപ്പെട്ടതെല്ലാം സഹിക്കപ്പെട്ടു.

രാമൻെറ ആവശ്യപ്രകാരം ഇവിടെവന്ന് യാതൊരു ക്രുസലുമില്ലാതെ ഇങ്ങിനെ പറയുന്നവല്ലെയോ. ആകട്ടെ. പോയിക്കൊൾക. നീ വൃദ്ധനും ബന്ധുവുമായതുകൊണ്ട് പറഞ്ഞതിനെയെല്ലാം ഞാൻ പൊറുത്തിരിക്കുന്നു.

40. ഇതോമൽ കർണപദവീം ദഹത്യേതദ്വചസ്തവ
ഇത്യുക്ത്വാ സർവസചിവൈഃ സഹിതഃ പ്രസ്ഥിതസ്തദാ

ഇതഃ തവ ഏതത് വചഃ=ഇനിമേൽ നിൻെറ ഈ വചസ്സ്, മൽകർണ്ണപദവീം ദഹതി=എൻെറ കർണ്ണമാർഗത്തെ ദഹിപ്പിക്കും, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ട്, തദാ സർവസചിവൈഃ സഹിതഃ=അപ്പോൾസർവസചിവന്മാരോടുകൂടിയവനായിട്ട്, പ്രസ്ഥിതഃ=പുറപ്പെട്ടു.

ഇനിമേൽ നിൻെറ ഈമാതിരി വാക്യം കേൾപ്പാൻ സാധിക്കുന്നതല്ല. അതെൻെറ കർണ്ണരന്ധ്രങ്ങളെ ദഹിപ്പിക്കുമെന്നു പറഞ്ഞ് സകല മന്ത്രികളോടുകൂടെ അപ്പോൾത്തന്നെ അവിടെനിന്ന് പുറപ്പെട്ടുപോയി.

41. പ്രാസാദാഗ്രേ സമാസീനഃ പശ്യൻ വാനരസൈനികാൻ
യുദ്ധായായോജയൽസർവരാക്ഷസാൻ സമുപസ്ഥിതാൻ

പ്രാസാദാഗ്രേ=പ്രാസാദാഗ്രത്തിൽ, വാനരസൈനികാൻ പശ്യൻ സമാസീനഃ=വാനരസൈന്യത്തിലുള്ളവരെ നോക്കി ഇരിക്കുന്നവനായിട്ട്, സമുപസ്ഥിതാൻ സർവരാക്ഷസാൻ=സമീപത്തു നില്ക്കുന്ന സർവരാക്ഷസന്മാരെയും, യുദ്ധായ അയോജയൽ=യുദ്ധത്തിന്നായ്ക്കൊണ്ട് യോജിപ്പിച്ചു.

മാളികയുടെ മുകളിൽച്ചെന്നു. ലങ്കാപുരിയുടെ നാലുഭാഗത്തും നിറഞ്ഞുനില്ക്കുന്ന വാനരസൈന്യത്തിലുള്ളവരെ നോക്കിക്കൊണ്ടിരുന്ന രാവണൻ സമീപത്തു നില്ക്കുന്ന സർവരാക്ഷസന്മാരെയും യുദ്ധത്തിന്നായുത്സാഹിപ്പിച്ചു.

42. രാമോപി ധനുരാദായ ലക്ഷ്മണേന സമാവൃതം
ദൃഷ്ട്വാ രാവണമാസീനം കോപേന കലുഷീകൃതഃ
43. കിരീടിനം സമാസീനം മന്ത്രിഭിഃ പരിവേഷ്ടിതം
ശശാങ്കാർദ്ധനിഭേനൈവ ബാണേനൈകേന രാഘവഃ
44. ശ്വേതച്ഛത്ര സഹസ്രാണി കിരീട ദശകം തഥാ
ചിച്ഛേദ നിമിഷാർദ്ധേന തദത്ഭുതമിവാഭവത്.

രാമഃ അപി=രാമനും, ലക്ഷ്മണേന സമാഹൃതം ധനുഃ ആദായ=ലക്ഷ്മണനാൽ കൊണ്ടുവരപ്പെട്ട ധനുസ്സിനെ ആദാനം ചെയ്തിട്ട്, ആസീനം രാവണം ദൃഷ്ട്വാ=ഇരിക്കുന്ന രാവണനെക്കണ്ടിട്ട്, കോപേന കലുഷീകൃതഃ=കോപത്താൽ കലുഷിതനായിട്ട്, കിരീടിനം=ഉത്തമകിരീടം ധരിച്ചും, മന്ത്രിഭിഃ പരിവേഷ്ടിതം=മന്ത്രികളാൽ ചുററപ്പെട്ടും, സമാസീനം=സുഖമായിരിക്കുന്നവനും ആയ അവനേയും, ശ്വേതഛത്രസഹസ്രാണി=സഹസ്രംവെൺകൊററക്കുടകളേയും, കിരീടദശകം=പത്തു കിരീടങ്ങളേയും, രാഘവഃ=രാമൻ, ശശാങ്കാർദ്ധനിഭേന ഏകേന ബാണേന ഏവ=അർദ്ധചന്ദ്രാകൃതിയുള്ള ഒരേ ബാണത്താൽത്തന്നെ, നിമിഷാർദ്ധേന ചിച്ഛേദ=അർദ്ധനിമിഷംകൊണ്ട് ഛേദിച്ചു, തത് അത്ഭുതം ഇവ അഭവത്=അത് അത്ഭുതമെന്നപോലെ ഭവിച്ചു.

രാവണൻ പ്രാസാദത്തിന്റെ ഉപരിഭാഗത്തിലിരിക്കുന്നതു രാമൻ കണ്ടു കോപത്താൽ കലങ്ങി. ലക്ഷ്മണനെടുത്തുകൊടുത്ത വില്ലെടുത്തു പിടിച്ചു. മന്ത്രിമാരാൽ ചുററപ്പെട്ടിരിക്കുന്ന രാവണനെ ലക്ഷ്യമാക്കി അസ്ത്രം പ്രയോഗിച്ചു. രാവണന്റെ ചുററും പിടിച്ചുകൊണ്ടു നില്ക്കുന്ന അനേകം വെൺകൊററക്കുടകളേയും പത്തു കിരീടത്തെയും, അർദ്ധചന്ദ്രാകൃതിയിലിരിക്കുന്ന ഒരേ ബാണത്താൽ അര നിമിഷംകൊണ്ടു മുറിച്ചുവീഴ്ത്തി. കണ്ടുനിന്നവൎക്കത്യന്തമാശ്ചൎയ്യമെന്നപോലെ തോന്നി. രാമന്നാകട്ടെ, അതു നിസ്സാരം.

45. ലജ്ജിതോരാവണസ്തൂർണ്ണം വിവേശഭവനംസ്വകം
ആഹൂയരാക്ഷസാൻ സൎവ്വാൻ പ്രഹസ്തപ്രമുഖാൻ ഖലഃ
46. വാനരൈഃസഹയുദ്ധായ നോദയാമാസസത്വരഃ

ലജ്ജിതഃ രാവണഃ=ലജ്ജിച്ച രാവണൻ, സ്വകം ഭവനം തൂർണ്ണം വിവേശ=സ്വന്തം ഭവനത്തെ വേഗം പ്രവേശിച്ചു, പ്രഹസ്തപ്രമുഖാൻ സൎവ്വാൻ രാക്ഷസാൻ ആഹൂയ=പ്രഹസ്താദികളായ സൎവ്വരാക്ഷസന്മാരെ ആഹ്വാനം ചെയ്തിട്ട്, സത്വരഃ ഖലഃ=ത്വരയോടുകൂടിയ ഖലൻ, വാനരൈഃ സഹ യുദ്ധായ നോദയാമാസ=വാനരന്മാരോടുകൂടെ യുദ്ധത്തിന്നായ്ക്കൊണ്ടുത്സാഹിപ്പിച്ചു.

കിരീടാദികളെ പെട്ടെന്നു രാമാസ്ത്രം ഖണ്ഡിച്ചു കളഞ്ഞതിനാൽ ലജ്ജിച്ച ദുഷ്ടനായ രാവണൻ ബദ്ധപ്പെട്ടുകൊണ്ട് പ്രഹസ്താദി സൎവ്വ രാക്ഷസന്മാരെ വരുത്തി വാനരന്മാരോട് യുദ്ധത്തിന്നൊരുങ്ങുവാൻ കല്പിച്ചു.

തതോ ഭേരീമൃദംഗാദ്യൈഃപണവാനക ഗോമുഖൈഃ
47. മഹിഷോഷ്ട്രൈഃഖരൈഃ സിംഹൈർദ്വീപിഭിഃകൃതവാഹനാഃ
ഖഡ്ഗശൂലധനുഃപാശയഷ്ടിതോമര ശക്തിഭിഃ
48. ലക്ഷിതാഃ സർവ്വതോലങ്കാം പ്രതിദ്വാരമുപായയുഃ

തതഃ=അനന്തരം, ഭേരീമൃദംഗാദ്യൈഃ=ഭേരി, മൃദംഗം ആദിയായും, പണവാനക ഗോമുഖൈഃ=പണവം ആനകം ഗോമുഖം എന്നു പറയപ്പെടുന്നവയുമായ വാദ്യങ്ങളോടും, മഹിഷോഷ്ട്രൈഃ=പോത്തുകൾ, ഒട്ടകങ്ങൾ, ഖരൈഃ=കഴുതകൾ, സിംഹൈഃ=സിംഹങ്ങൾ, ദ്വീപിഭിഃ=പുലികൾ എന്നിവകളാൽ, കൃതവാഹനാഃ=ചെയ്യപ്പെട്ട വാഹനങ്ങളോടു കൂടിയവരും, ഖഡ്ഗശൂലധനുഃ പാശയഷ്ടി തോമര ശക്തിഭിഃ ലക്ഷിതാഃ=വാൾ, ശൂലം, വില്ല്, കയർ, വടി, തോമരം, ശക്തി, എന്നിവയോടു കൂടിയവരുമായിട്ട്, ലങ്കാം സർവ്വതഃ=ലങ്കയിൽ എല്ലാ ഭാഗത്തും, പ്രതിദ്വാരം=ദ്വാരങ്ങൾ തോറും, ഉപായയുഃ=ഉപഗമിച്ചു.

അനന്തരം, ഭേരികൾ, മൃദംഗങ്ങൾ, പണവം, ആനകം, ഗോമുഖം എന്നിങ്ങിനെയുള്ള വാദ്യങ്ങളെ രാക്ഷസന്മാർ മുഴക്കി. പോത്തുകൾ, ഒട്ടകങ്ങൾ, കോവർ കഴുതകൾ, സിംഹങ്ങൾ, പുലികൾ, എന്നീമൃഗങ്ങളിലിരുന്ന്, വാൾ, ശൂലം, വില്ല്, കയർ, വടി, തോമരം, ശക്തി എന്നിങ്ങിനെയുള്ള ആയുധങ്ങളെ ധരിച്ചുംകൊണ്ടു ലങ്കയുടെ നാലുഭാഗത്തുമുള്ള ഗോപുരങ്ങളിൽ രാക്ഷസന്മാർ ഒരുങ്ങിനിന്നു.

തൽപൂർവ്വമേവരാമേണ നോദിതാ വാനരർഷഭാഃ.
49. ഉദ്യമ്യഗിരിശൃംഗാണി ശിഖരാണി മഹാന്തിച
തരൂംശ്ചോൽപാട്യ വിവിധാൻ യുദ്ധായഹരിയൂഥപാഃ
50. പ്രേക്ഷമാണാ രാവണസ്യ താന്യനീകാനിഭാഗശഃ
രാഘവപ്രിയകാമാർത്ഥം ലങ്കാമാരുരുഹുസ്തദാ.

തൽപൂർവ്വംഏവ=അതിന്നുമുമ്പേതന്നെ, രാമേണ നോദിതാഃ=രാമനാൽ പ്രേരിക്കപ്പെട്ട, വാനരർഷഭാഃ=വാനരമുഖ്യന്മാർ, ശൃംഗാണി=മലകളുടെ കൂർത്തുയന്ന ഭാഗങ്ങളേയും, മഹാന്തി ശിഖരാണി=വമ്പിച്ച ഭാഗങ്ങളേയും, ഉദ്യമ്യ=ഉയർത്തീട്ട്, വിവിധാൻ=ബഹുവിധത്തിലുള്ള, തരൂൻ ച ഉൽപാട്യ=വൃക്ഷങ്ങളെയും പുഴക്കീട്ട്, യുദ്ധായ ഹരിയൂഥപാഃ=യുദ്ധത്തിന്നായിക്കൊണ്ട് വാനരസൈന്യാധിപന്മാർ, രാവണസ്യ താനി അനീകാനി=രാവണന്റെ ആ സൈന്യങ്ങളെ, ഭാഗശഃ പ്രേക്ഷമാണാഃ=ഭാഗിച്ചു നോക്കുന്നവരായിട്ട്, രാഘവപ്രിയകാമാർത്ഥം=രാമന്റെ പ്രിയം

ചെയ്യാനുള്ള ആഗ്രഹത്തെ ഫലിപ്പിപ്പാനായിക്കൊണ്ട്, ലംകാം തദാ ആരുരുഹുഃ=ലങ്കയെ അപ്പോൾ ആരോഹണം ചെയ്തു.

രാക്ഷസന്മാർ യുദ്ധത്തിന്നൊരുങ്ങുന്നതിന്നുമുമ്പേതന്നെ രാമകല്പനപ്രകാരം വാനരവീരന്മാർ പൎവ്വതങ്ങളുടെ ശൃംഗങ്ങൾ, വമ്പിച്ച ശിഖരങ്ങൾ, ബഹുതരത്തിലുള്ള വൃക്ഷങ്ങൾ ഇവയെ പുഴക്കിപ്പിടിച്ചു യുദ്ധത്തിന്നായൊരുങ്ങി നില്ക്കുന്നുണ്ടായിരുന്നു. രാവണന്റെ സൈന്യങ്ങൾ ഗോപുരങ്ങളിൽ നില്ക്കുന്നതിനെ നോക്കിക്കണ്ടു. "ഇന്നിന്ന ഭാഗങ്ങളെ ഞങ്ങൾ തടുത്തുനിൎത്തിക്കൊള്ളാം. നിങ്ങൾ പുരികളുള്ളിൽ പ്രവേശിക്കുവിൻ" എന്നുള്ള ഏൎപ്പാടു ചെയ്കയാൽ ശ്രീരാമന്റെ ഇഷ്ടപൂൎത്തി വരുത്തുവാനായി വാനരവീരന്മാർ ലങ്കയുടെ നാലുഭാഗത്തും ആക്രമിച്ചു.

51. തേദ്രുമൈഃ പർവതാഗ്രൈശ്ച മുഷ്ടിഭിശ്ചപ്ലവംഗമാഃ
തതഃ സഹസ്രയൂഥാശ്ച കോടിയൂഥാശ്ചയൂഥപാഃ

52. കോടീശതയുതാശ്ചാന്യേ രുരുധുന്നഗരംഭൃശം
ആപ്ലവന്തഃ പ്ലവന്തശ്ച ഗർജന്തശ്ചപ്ലവംഗമാഃ

53. രാമോജയത്യതിബലോ ലക്ഷ്മണശ്ച മഹാബലഃ
രാജാജയതിസുഗ്രീവോ രാഘവേണാനുപാലിതഃ

54. ഇത്യേവംഘോഷയന്തശ്ച സമംയുയുധിരേരിഭിഃ.

ദ്രുമൈഃ=വൃക്ഷങ്ങൾകൊണ്ടും, പർവതാഗ്രൈഃ ച=പർവതശിഖരങ്ങൾകൊണ്ടും, മുഷ്ടിഭിഃ ച=മുഷ്ടികൾകൊണ്ടും, സഹസ്രയൂഥാഃ=ആയിരം യൂഥങ്ങളോടുകൂടിയവരും, കോടിയൂഥാഃ ച=കോടിയൂഥങ്ങളുള്ളവരുമായ, യൂഥപാഃ=സൈന്യാധിപന്മാരായ, തേ പ്ലവംഗമാഃ=ആ വാനരന്മാർ, ആപ്ലവന്തഃ=മേല്പോട്ടു ചാടുന്നവരും, പ്ലവന്തഃ ച=താഴത്തേക്കു ചാടുന്നവരുമായിട്ട്, രാമഃജയതി=രാമൻ ജയിക്കുന്നു, മഹാബലഃ ലക്ഷ്മണഃ ച ജയതി=മഹാ ബലവാനായ ലക്ഷ്മണനും ജയിക്കുന്നു, രാഘവേണ അനുപാലിതഃ രാജാ സുഗ്രീവഃ ജയതി=രാഘവനാൽ നിരന്തരം പാലിക്കപ്പെടുന്ന രാജാവായ സുഗ്രീവനും ജയിക്കുന്നു, ഇത്യേവം ഘോഷയന്തഃ=ഇപ്രകാരം ഘോഷിക്കുന്നവരായിട്ട്, അരിഭിഃ സമം=ശത്രുക്കളോടുകൂടെ, രുരുധുഃ യുയുധിരേ ച=രോധിക്കയും യുദ്ധം ചെയ്കയും ചെയ്തു.

ആയിരം, കോടി എന്നിങ്ങിനെ വമ്പിച്ച ഭടന്മാരോടുകൂടിയ സേനാധിപന്മാരായ വാനരന്മാർ ലങ്കാപുരിയുടെ അന്തൎഭാഗത്തിൽ പ്രവേ

ശിച്ചു. വൃക്ഷങ്ങൾ, പർവ്വതശിഖരങ്ങൾ, എന്നിവകൊണ്ടും, മുഷ്ടികൾ കൊണ്ടും രാക്ഷസന്മാരെ പ്രഹരിച്ചുതുടങ്ങി. ഒരു ദ്വാരത്തിൽക്കൂടിയും പുറത്തുപോവാൻ പാടില്ലാത്തവിധം നഗരത്തെ തടഞ്ഞു മേല്പോട്ടും കീഴ്പോട്ടും ചാടി നഗരം തല്ലിത്തകൎക്കുന്ന വാനരന്മാർ "അതിബലിഷ്ഠനായ രാമൻ ജയിക്കുന്നു" "മഹാബലവാനായ ലക്ഷ്മണൻ ജയിക്കുന്നു" "രാമനാൽ സദാ രക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്ന രാജാവായ സുഗ്രീവൻ ജയിക്കുന്നു" എന്നിങ്ങിനെ ഉച്ചത്തിൽ ഘോഷിച്ചുംകൊണ്ടു ശത്രുക്കളോടു യുദ്ധംചെയ്തു.

ഹനൂമാനംഗദശ്ചൈവ കുമുദോനീലഏവ ച
55. നലശ്ചശരഭശ്ചൈവ മൈന്ദോദ്വിവിദഏവ ച
ജാംബവാൻദധിവക്ത്രശ്ച കേസരീതാരഏവ ച
56. അന്യേ ച ബലിനഃ സർവേ യൂഥപാശ്ചപ്ലവംഗമാഃ
ദ്വാരാണ്യുൽപ്ലുത്യലങ്കായാഃ സർവതോരുരുധുർദൃശം
തദാവൃക്ഷൈർമ്മഹാകായാഃ പർവതാഗ്രൈശ്ചവാനരാഃ.

ബലിനഃ=ബലവാന്മാരും. യൂഥപാഃ=സംഘപാലകന്മാരുമായ, പ്ലവംഗമാഃ=വാനരന്മാർ, ദ്വാരാണി=ഗോപുരങ്ങളെ, ഉൽപ്ലുത്യ=ചാടിക്കടന്നിട്ട്, രുരുധുഃ=തടഞ്ഞു.

ഹനുമാൻ, അംഗദൻ, കുമുദൻ, നീലൻ, നളൻ, ശരഭൻ, മൈന്ദൻ, ദ്വിവിദൻ, ജാംബവാൻ, ദധിവക്ത്രൻ, കേസരി, താരൻ എന്നിവരും ബലവാന്മാരായ മററു സേനാധിപന്മാരും ലങ്കയുടെ സർവദ്വാരങ്ങളെയും വൃക്ഷങ്ങളും പർവതശിഖരങ്ങളുംകൊണ്ടു തടഞ്ഞ് ഗതാഗതങ്ങളെ തടസ്ഥപ്പെടുത്തി.

57. വിജഘ്നുസ്താനിരക്ഷാംസി നാതിവേഗാന്വിതൈശ്ചവേഗിതാഃ
രാക്ഷസാശ്ചതദാഭീമാ ദ്വാരേഭ്യഃ സർവതോരുഷാ
58. നിർഗത്യഭിന്ദിപാലൈശ്ച ഖഡ്ഗൈഃ ശൂലൈഃ പരശ്വധൈഃ
നിജഘ്നുർവാനരാനീകം മഹാകായാ മഹാബലാഃ.

വേഗിതാഃ=വേഗമുള്ളവരായ വാനരന്മാർ, താനിരക്ഷാംസി=ആ രക്ഷസ്സുകളെ, വിജഘ്നുഃ=ഹനിച്ചു, ഭീമാഃ രാക്ഷസാഃ ച=ഭയങ്കരാകാരന്മാരായ രാക്ഷസന്മാരും, രുഷാ=ദ്വേഷ്യത്തോടുകൂടെ, സർവതഃ ദ്വാരേഭ്യഃ നിർഗത്യ=എല്ലാ ദ്വാരങ്ങളിൽ നിന്നും നിർഗമിച്ചിട്ട്, മഹാകായാഃ മഹാബലാഃ=വമ്പിച്ച ശരീരങ്ങളും ബലവുമുള്ളവർ, വാനരാനീകം നിജഘ്നുഃ=വാനരസൈന്യത്തെ നിഹനിച്ചു.

ശക്തിയും വേഗവും അധികമുള്ള വാനരന്മാർ ആ രാക്ഷസന്മാരെ ബാഹുവിധത്തിൽ ഹനിച്ചു. വമ്പിച്ച ശരീരവും ബലവുമുള്ള രാക്ഷസന്മാരും സ്വശക്തികൊണ്ടു വാനരസൈന്യത്തെ ധിക്കരിച്ചു സർവദ്വാരങ്ങളിൽക്കൂടെയും പുറത്തു ചാടിവന്നു. ഭിന്ദിപാലം, വാൾ, ശൂലം, പരശ്വധം, എന്ന ആയുധങ്ങൾകൊണ്ടുപദ്രവിച്ചു.

59. രാക്ഷസാംശ്ച തഥാ ജഘ്നുർവാനരാ ജിതകാശിനഃ
തഥാ ബഭൂവ സമരോ മാംസശോണിതകർദ്ദമഃ

60. രക്ഷസാം വാനരാണാം ച സംബഭൂവാത്ഭുതോപമഃ

രാക്ഷസാൻ ച=രാക്ഷസന്മാരെയും, ജിതകാശിനഃ വാനരാഃ=ജയത്താൽ പ്രശോഭിക്കുന്ന വാനരന്മാർ, തഥാ ജഘ്നുഃ=അപ്രകാരം ഹനിച്ചു, രക്ഷസാം വാനരാണാം ച=രക്ഷസ്സുകൾക്കും വാനരന്മാൎക്കും തമ്മിൽ, മാംസശോണിതകർദ്ദമഃ=മാംസംകൊണ്ടും രക്തംകൊണ്ടും ചളിപിടിച്ച പ്രദേശത്തോടുകൂടിയും, അത്ഭുതോപമഃ=ആശ്ചൎയ്യയുദ്ധത്തിന്നുപമയായിരിക്കുന്നതുമായ, സമരഃ സംബഭൂവ=യുദ്ധമുണ്ടായി.

ജയത്താൽ വിളങ്ങുന്ന വാനരന്മാർ രാക്ഷസന്മാരെയും ആതേവിധം പ്രഹരിച്ചു. ഇങ്ങിനെ രാക്ഷസന്മാൎക്കും വാനരന്മാൎക്കും തമ്മിൽ അത്യത്ഭുതമായ യുദ്ധമുണ്ടായി. യുദ്ധം നടക്കുന്ന സ്ഥലം മാംസംകൊണ്ടും രക്തംകൊണ്ടും ചളിപിടിച്ചു. അത്ഭുതമായി നടക്കുന്ന ഏതൊരു യുദ്ധത്തിന്നും ഈ യുദ്ധത്തെ ഉപമാനമാക്കുവാൻതക്കവിധത്തിൽ അത്രഘോരമായിരുന്നു വാനരരാക്ഷസന്മാർ തമ്മിലുണ്ടായ ഈ യുദ്ധം.

തേ ഹയൈശ്ച ഗജൈശ്ചൈവ രഥൈഃ കാഞ്ചനസന്നിഭൈഃ
61. രക്ഷോവ്യാഘ്രാ യുയുധിരേ നാദയന്തോ ദിശോദശ
രാക്ഷസാശ്ച കപീന്ദ്രാശ്ച പരസ്പരജയൈഷിണഃ
62. രാക്ഷസാൻ വാനരാ ജഘ്നുർവ്വാനരാംശ്ചൈവ രാക്ഷസാഃ
രാമേണ വിഷ്ണുനാ ദൃഷ്ടാ ഹരയോ ദിവിജാംശജാഃ.
63. ബഭൂവുർബ്ബലിനോ ഹൃഷ്ടാ തദാ പീതാമൃതാ ഇവ.

തേ=അവർ, ഹയൈഃ ച=കുതിരകളോടും, ഗജൈഃ ച=ആനകളോടും, കാഞ്ചനസന്നിഭൈഃ=സ്വൎണ്ണതുല്യങ്ങളായ, രഥൈഃ=തേരുകളോടും കൂടെ, രക്ഷോവ്യാഘ്രാഃ=രാക്ഷസവീരന്മാർ, ദശ ദിശഃ നാദയന്തഃ=പത്തു ദിക്കുകളെ ശബ്ദിപ്പിക്കുന്ന, രാക്ഷസാഃ കപീന്ദ്രാഃ ച=രാക്ഷസന്മാരും, വാനരശ്രേഷ്ഠന്മാരും, പരസ്പരജയൈഷിണഃ=അന്യോന്യം ജയിപ്പാനിച്ഛിക്കുന്നവരായിട്ട്, യുയുധിരെ=യുദ്ധം ചെയ്തു, ജഘ്നുഃ=ഹനി

ച്ച, വിഷ്ണനാ രാമേണ=വിഷ്ണുവായ രാമനാൽ, ദൃഷ്ടാഃ=കടാക്ഷിക്കപ്പെട്ട, ദിവിജാംശജാഃ ഹരയഃ=ദേവാംശസംഭവന്മാരായ വാനരന്മാർ, പീതാമൃതാഃ ഇവ=അമൃതപാനം ചെയ്തവരെന്നപോലെ, ഹൃഷ്ടാഃ=സന്തോഷിച്ചവരും, ബലിനഃ ബഭൂവുഃ=ബലവാന്മാരുമായി ഭവിച്ചു.

ആ രാക്ഷസന്മാർ ആന, കുതിര, തേർ എന്നീ വാഹനങ്ങളിലിരുന്നു പെരുമ്പറ മുഴങ്ങുംവിധം അട്ടഹാസംചെയ്തുകൊണ്ട് യുദ്ധംചെയ്തു. രാക്ഷസന്മാരും, വാനരശ്രേഷ്ഠന്മാരും അന്യോന്യം ജയേച്ഛയോടുകൂടെ യുദ്ധം ചെയ്കയും പ്രഹരിക്കയും ചെയ്തു. സാക്ഷാൽ വിഷ്ണുവായിത്തന്നെയിരിക്കുന്ന ശ്രീരാമനാൽ കടാക്ഷിക്കപ്പെട്ട ദേവാംശസംഭവന്മാരായ വാനരന്മാർ അമൃതപാനം സിദ്ധിച്ചവരെപ്പോലെ സന്തോഷിച്ചവരും മഹാബലമുള്ളവരുമായ്ഭവിച്ചു.

സീതാഭിമർശപാപേന രാവണേനാഭിപാലിതാൻ

54. ഹതശ്രീകാൻ ഹതബലാൻ രാക്ഷസാൻ ജഘ്നരോജസാ
ചതുർത്ഥാംശാവശേഷേണ നിഹതം രാക്ഷസം ബലം.

സീതാഭിമർശപാപേന രാവണേന=സീതാസ്പർശനജന്യപാപത്തോടുകൂടിയ രാവണനാൽ, അഭിപാലിതാൻ=രക്ഷിക്കപ്പെടുന്നവരും, ഹത ശ്രീകാൻ=ഹനിക്കപ്പെട്ട ശ്രീയോടുകൂടിയവരും, ഹതബലാൻ രാക്ഷസാൻ=ഹനിക്കപ്പെട്ട ബലത്തോടുകൂടിയവരുമായ രാക്ഷസന്മാരെ, ഓജസാ ജഘ്നഃ=ബലത്താൽ ഹനിച്ചു, ചതുർത്ഥാംശാവശേഷേണ=നാലിലൊരംശം അവശേഷത്തോടുകൂടെ, രാക്ഷസം ബലം നിഹതം=രാക്ഷസസൈന്യം നിഹനിക്കപ്പെട്ടു.

സീതാശരീരത്തെ ബലാൽകാരേണ തൊട്ടതിനാൽ പാപിയായ്ത്തീൎന്ന രാവണൻ പരിപാലിക്കുന്നതുകൊണ്ട് ശ്രീയും ബലവും നശിച്ചുപോയിരിക്കുന്ന രാക്ഷസസൈന്യത്തിൻെറ മുക്കാൽഭാഗത്തെ ശ്രീരാമകടാക്ഷത്താൽ മഹാബലശാലികളായ്ത്തീൎന്ന വാനരവീരന്മാർ നശിപ്പിച്ചു.

65. സ്വസൈന്യം നിഹതം ദൃഷ്ട്വാ മേഘനാദോഥ രുഷ്ടധീഃ
ബ്രഹ്മദത്തവരഃ ശ്രീമാനന്തർദ്ധാനം ഗതോസുരഃ

66. സർവാസ്ത്രകുശലോവ്യോമ്നി ബ്രഹ്മാസ്ത്രേണ സമന്തതഃ
നാനാവിധാനി ശസ്ത്രാണി വാനരാനീകമർദ്ദയൻ

67. വവർഷ ശരജാലാനി തദത്ഭുതമിവാഭവത്.

സ്വസൈന്യം നിഹതം ദൃഷ്ട്വാ=തൻെറ സൈന്യം ഹനിക്കപ്പെട്ടതാ

യിട്ടുണ്ടിട്ട്, ദുഷ്ടധീഃ=ദുഷിച്ച ബുദ്ധിയോടുകൂടിയവനും, ബ്രഹ്മദത്ത വരഃ=ബ്രഹ്മാവിനാൽ ദാനം ചെയ്യപ്പെട്ട വരത്തോടുകൂടിയവനും, സർവാസ്ത്രകുശലഃ=സർവാസ്ത്രങ്ങളിലും സമൎത്ഥനും, ശ്രീമാൻ=വീരലക്ഷ്മിയോടു കൂടിയവനുമായ, മേഘനാദഃ അസുരഃ=മേഘനാദനെന്ന അസുരൻ, വ്യോമ്നി അന്തർധാനംഗതഃ=ആകാശത്തിൽ അദൃശ്യനായി നിന്നിട്ട്, സമന്തതഃ=നാലുഭാഗത്തും, ബ്രഹ്മാസ്ത്രേണ=ബ്രഹ്മാസ്ത്രത്തോടുകൂടെ, നാനാവിധാനിശസ്ത്രാണി=നാനാവിധങ്ങളായ ശസ്ത്രങ്ങളെയും, ശരജാലാനി=ശരസമൂഹങ്ങളെയും, വാനരാനീകം അൎദ്ദയൻ=വാനരസൈന്യത്തെ പീഡിപ്പിക്കുന്നവനായിട്ട്, വവൎഷ=വൎഷിച്ചു, തത് അത്ഭുതം ഇവ അഭവത്=അതത്ഭുതമെന്നപോലെ ഭവിച്ചു.

തന്റെ സൈന്യത്തെ വാനരന്മാർ സംഹരിക്കുന്നതിനെ ദുർബ്ബുദ്ധിയായ മേഘനാദൻ കണ്ടു. അവന്നു ബ്രഹ്മാവു വരം കൊടുത്തിട്ടുണ്ട്. സർവാസ്ത്രസമ്പന്നനായ അവൻ ആകാശത്തിൽ അദൃശ്യനായ്നിന്നു. ബ്രഹ്മാസ്ത്രത്തോടുകൂടെ ബഹുവിധ ശസ്ത്രങ്ങളെ വാനരന്മാരിലും രാമനിലും വൎഷിച്ചു. വാനരന്മാരെ ഉപദ്രവിച്ചു. ആളെക്കാണുന്നില്ല, അസ്ത്രങ്ങൾ വീണുകൊണ്ടുമിരിക്കുന്നു. കാണികൾക്കത്ഭുതമെന്നപോലെത്തോന്നി. മായാവികളായ രാക്ഷസന്മാരിൽ യാതൊരത്ഭുതവുമില്ല.

രാമോപിമാനയൻ ബ്രാഹ്മമസ്ത്രമസ്ത്ര വിദാംവരഃ
68. ക്ഷണംതൂഷ്ണീമുവാസാഥ ദദൃശ്പതിതംബലം
വാനരാണാംരഘുശ്രേഷ്ഠശ് ചുകോപാനലസന്നിഭഃ.
69. ചാപമാനയസൌമിത്രേ! ബ്രഹ്മാസ്ത്രേണാസുരംക്ഷണാൽ
ഭസ്മീകരോമിമേപശ്യ ബലമദ്യരഘൂത്തമ!

അസ്ത്രവിദാംവരഃ രാമഃ അപി=അസ്ത്രജ്ഞന്മാരിൽ ശ്രേഷ്ഠനായ രാമനും, ബ്രാഹ്മം അസ്ത്രം മാനയൻ=ബ്രഹ്മാസ്ത്രത്തെ മാനിക്കുന്നവനായിട്ട്, ക്ഷണം തൂഷ്ണീം ഉവാസ=അല്പസമയം മിണ്ടാതിരുന്നു, അഥ വാനരാണാം ബലം പതിതം ദദൃശ്=അനന്തരം വാനരസൈന്യം വീണതു കണ്ടു, സൌമിത്രേ! ചാപം ആനയ=ലക്ഷ്മണ! വില്ലു കൊണ്ടുവരിക, ബ്രഹ്മാസ്ത്രേണ അസുരം ക്ഷണാൽ ഭസ്മീകരോമി=ബ്രഹ്മാസ്ത്രത്താൽ അസുരനെ ക്ഷണത്തിൽ ഭസ്മമാക്കുന്നേൻ, രഘൂത്തമ! അദ്യ മേ ബലം പശ്യ=രഘുശ്രേഷ്ഠ! ഇപ്പോൾ എന്റെ ബലത്തെക്കണ്ടാലും.

അസ്ത്രമറിയുന്നവരിലുത്തമനായ രാമനും അല്പനേരം ബ്രഹ്മാസ്ത്രത്തെ ബഹുമാനിച്ചുകൊണ്ടിരുന്നു. അനന്തരം വാനരസൈന്യം നാലു

ഭാഗത്തും വീണുകിടക്കുന്നതു കണ്ടു. അഗ്നിയുജ്ജ്വലിക്കുന്ന മട്ടിൽ കോപിച്ചു. "ലക്ഷ്മണ വില്ലെടുക്കുക. (രാമന്റെ കയ്യിൽത്തന്നെ വില്ലുണ്ട്. കോപാധിക്യത്താൽ അതു മറന്നിട്ടെന്നപോലെ പറഞ്ഞു.) ബ്രഹ്മാസ്ത്രംകൊണ്ട് രാക്ഷസനെ ഭസ്മമാക്കുന്നുണ്ട്. ഹേ ലക്ഷ്മണ! നീയിപ്പോളെന്റെ ബലം കണ്ടുകൊൾക."

70. മേഘനാദോപി തച്ഛ്രുത്വാ രാമവാക്യമതന്ദ്രിതഃ
തൂർണംജഗാമ നഗരംമായയാ മായികോസുരഃ.

മേഘനാദഃ അപി=മേഘനാദനും, തത് രാമവാക്യംശ്രുത്വാ=ആ രാമവാക്യത്തെ ശ്രവിച്ചിട്ട്, അതന്ദ്രിതഃ=ജാഗ്രതയുള്ളവനായിട്ട്, മായയാ തൂർണം നഗരം ജഗാമ=മായകൊണ്ട് ശീഘ്രം നഗരത്തെ പ്രാപിച്ചു.

മേഘനാദനും രാമൻ ലക്ഷ്മണനോടു പറഞ്ഞ ആ വാക്യംകേട്ടു. ഒട്ടും താമസിക്കാതെ അതിജാഗ്രതയിൽ അദൃശ്യനായിട്ടുതന്നെ നഗരത്തെ പ്രാപിച്ചു.

71. പതിതം വാനരാനീകം ദൃഷ്ട്വാരാമോതിദുഃഖിതഃ
ഉവാച മാരുതിംശീഘ്രം ഗത്വാക്ഷീരമഹോദധിം

72. തത്രദ്രോണഗിരിന്നാമ ദിവ്യൌഷധിസമുത്ഭവഃ
സമാനയദ്രുതംഗത്വാ സംജീവയ മഹാമതേ!

73. വാനരൌഘാൻ മഹാസത്വാൻ കീർത്തിസ്തേസുസ്ഥിരാഭവേത്
ആജ്ഞാപ്രമാണമിത്യുക്ത്വാ ജഗാമാനില നന്ദനഃ.

വാനരാനീകം പതിതം ദൃഷ്ട്വാ=വാനരസൈന്യം പതിച്ചതായിക്കണ്ടിട്ട്, അതിദുഃഖിതഃരാമഃ=ഏററവും ദുഃഖിച്ച രാമൻ, മാരുതിം ഉവാച=ഹനുമാനോടു പറഞ്ഞു, ക്ഷീരമഹോദധിം ശീഘ്രം ഗത്വാ=ക്ഷീരമഹാസമുദ്രത്തെ വേഗംഗമിച്ചിട്ട്, തത്ര ദിവ്യൌഷധിസമുത്ഭവഃ=അവിടെ ദിവ്യമായ ഔഷധത്തിന്റെ സമുത്ഭവത്തോടുകൂടിയ, ദ്രോണഗിരിഃനാമ=ദ്രോണമെന്നു പേരായ പർവതം, ദ്രുതം ഗത്വാസമാനയ=വേഗംചെന്നു കൊണ്ടുവരിക, മഹാസത്വാൻ വാനരൌഘാൻ=മഹാ ബലവാന്മാരായ വാനരസമൂഹങ്ങളെ, സംജീവയ=സംജീവിപ്പിച്ചാലും, മഹാമതേ! തേ കീർത്തിഃ=മഹാബുദ്ധിശാലിൻ നിന്റെ കീർത്തി, സുസ്ഥിരാഭവേൽ=സുസ്ഥിരയായ് ഭവിക്കും, ആജ്ഞാപ്രമാണം ഇത്യുക്ത്വാ=കല്പന, പ്രമാണം എന്നു പറഞ്ഞിട്ട്, അനിലനന്ദനഃ ജഗാമ=വായുപുത്രൻ ഗമിച്ചു.

വാനരസൈന്യം വീണുകിടക്കുന്നതു കണ്ടപ്പോൾ ഏററവും ദുഃഖിച്ച രാമൻ ഹനുമാനോട് പറഞ്ഞു:—"മാരുതേ! നീ വേഗം പാൽക്കടൽ തീരത്തു പോകേണം. അവിടെ ദ്രോണമെന്നു പേരായ ഒരു പൎവ്വതമുണ്ട്. അതിൽ ദിവ്യൌഷധികളുണ്ട്. വേഗം അതുകൊണ്ടുവന്നു മഹാ ബലവാന്മാരായ ഈ വാനരന്മാരുടെ സംഘത്തെ ജീവിപ്പിക്കേണം. ഈ പ്രവൃത്തിയാൽ നിന്റെ കീൎത്തി ലോകത്തിൽ എന്നും നശിക്കാതെ നില്ക്കും." കല്പനപ്രകാരം ചെയ്യാമെന്നു പറഞ്ഞ ഹനുമാൻ വായുവേഗത്തിൽ പാഞ്ഞു.

74. ആനീയ ച ഗിരിം സൎവ്വാൻ വാനരാൻ വാനരൎഷഭഃ
ജീവയിത്വാ പുനസ്തത്ര സ്ഥാപയിത്വായയൌ ദ്രുതം

75. പൂൎവ്വവൽഭൈരവം നാദം വാനരാണാം ബലൌഘതഃ
ശ്രുത്വാവിസ്മയമാപന്നോ രാവണോ വാക്യമബ്രവീത്.

ഗിരിം ആനീയ=ഗിരിയെ ആനയിച്ചിട്ട്, സർവ്വാൻ വാനരാൻ ജീവയിത്വാ=സൎവ്വന്മാരായ വാനരന്മാരെ ജീവിപ്പിച്ചിട്ട്, പുനഃ വാനരൎഷഭഃ=പിന്നെയും വാനരശ്രേഷ്ഠൻ, തത്ര സ്ഥാപയിത്വാ=അവിടെ സ്ഥാപിച്ചിട്ട്, ദ്രുതം ആയയൌ=വേഗം ആയാനംചെയ്തു, വാനരാണാം ബലൌഘതഃ=വാനരന്മാരുടെ സൈന്യസമൂഹത്തിൽ നിന്ന്, ഭൈരവം നാദം=ഭയങ്കരമായ ശബ്ദം, പൂൎവ്വവൽശ്രുത്വാ=മുമ്പേത്തെപ്പോലെ ശ്രവിച്ചിട്ട്, വിസ്മയം ആപന്നഃ രാവണഃ=അത്ഭുതത്തെ പ്രാപിച്ച രാവണൻ, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു.

ഹനുമാൻ മരുന്നുമല കൊണ്ടുവന്ന് എല്ലാ വാനരന്മാരെയും ജീവിപ്പിച്ചു. രണ്ടാമതും ആ മലയെ ആ സ്ഥാനത്തിൽ കൊണ്ടുപോയുറപ്പിച്ചു വേഗം മടങ്ങിവന്നു. വാനരസൈന്യസമൂഹത്തിൽ നിന്ന് ഭയങ്കരശബ്ദം മുമ്പേത്തെപോലെ കേട്ട രാവണൻ ആശ്ചൎയ്യഭരിതനായിട്ടിങ്ങിനെ പറഞ്ഞു.

76. രാഘവോ മേ മഹാൻ ശത്രുഃപ്രാപ്തോ ദേവവിനിൎമ്മിതഃ
ഹന്തുംതംസമരേ ശീഘ്രം ഗച്ഛന്തു മമ യൂഥപാഃ.

77. മന്ത്രിണോ ബാന്ധവാഃശൂരാ യേ ച മൽപ്രിയകാംക്ഷിണഃ
സർവ്വേ ഗച്ഛന്തുയുദ്ധായ ത്വരിതം മമശാസനാത്

78. യേനഗച്ഛന്തിയുദ്ധായ ഭീരവഃപ്രാണവിപ്ലവാത്
താൻഹനിഷ്യാമ്യഹംസൎവ്വാൻ മച്ഛാസനപരാങ്മുഖാൻ

ദേവവിനിൎമ്മിതഃ=ദേവന്മാരാൽ ജനിപ്പിക്കപ്പെട്ട, മേ മഹാൻ ശത്രുഃ

രാഘവഃപ്രാപ്തഃ=എന്റെ മഹാശത്രുവായ രാമൻ പ്രാപിച്ചിരിക്കുന്നു, തം സമരേ ശീഘ്രം ഹന്തും=അവനെ സമരത്തിൽ വേഗം ഹനിപ്പാനായിക്കൊണ്ടു്, മമ യൂഥപാഃ=എന്റെ സൈന്യനാഥന്മാരും, മന്ത്രിണഃ ബാന്ധവാഃ=മന്ത്രികളും ബന്ധുക്കളും, മൽപ്രിയകാംക്ഷിണഃ യേ ശൂരാഃ=എന്റെ പ്രിയം ആഗ്രഹിക്കുന്ന ശൂരന്മാരും, മമ ശാസനാൽ=എന്റെ ആജ്ഞയെ അനുസരിച്ചു, സൎവ്വേ യുദ്ധായ ത്വരിതം ഗച്ഛന്തു=സകലരും യുദ്ധത്തിന്നായിക്കൊണ്ടു വേഗം ഗമിക്കട്ടെ, പ്രാണവിപ്ലവാൽ യേ ഭീരവഃ നഗച്ഛന്തി=പ്രാണനാശത്തിൽ നിന്നു ഭയപ്പെടുന്ന യാതൊരുത്തർ ഗമിക്കുന്നില്ലയോ, മച്ഛാസനപരാങ്മുഖാൻ സൎവ്വാൻ താൻ=എന്റെ കല്പന കേൾക്കാത്ത ആ സൎവ്വരേയും, അഹം ഹനിഷ്യാമി=ഞാൻ ഹനിക്കും.

"ദേവന്മാർ എന്നെ സംഹരിപ്പാൻ ജനിപ്പിച്ച എന്റെ മഹാ ശത്രുവായ രാമൻ ഇവിടെ എത്തിയിരിക്കുന്നു. അവനെ യുദ്ധത്തിൽ ഹനിപ്പാൻ എന്റെ സകല സേനാപതികൾ, മന്ത്രിമാർ, ബന്ധുക്കൾ, എന്റെ പ്രിയം പ്രവൎത്തിപ്പാനാഗ്രഹിക്കുന്ന മറ്റു ശൂരന്മാർ എന്നിവരെല്ലാം എന്റെ കല്പനയനുസരിച്ചു വേഗം യുദ്ധത്തിന്നു പോകേണം. പ്രാണനാശഭയം നിമിത്തം എന്റെ കല്പനക്കെതിരായി യുദ്ധത്തിന്നു പോകാതിരിക്കുന്നവരെ ഞാൻ തന്നെ വധിക്കും.

79. തച്ഛ്രുത്വാ ഭയസന്ത്രസ്താ നിൎജ്ജഗ്മൂ രണകോവിദാഃ
അതികായഃ പ്രഹസ്തശ്ച മഹാനാദമഹോദരൌ.

80. ദേവശത്രുർനികുംഭശ്ച ദേവാന്തകനരാന്തകൌ
അപരേ ബലിനഃ സൎവ്വേ യയുർയുദ്ധായ വാനരൈഃ

തത് ശ്രുത്വാ=അതു കേട്ടിട്ടു്, ഭയസന്ത്രസ്താഃ രണകോവിദാഃ=ഭയപ്പെട്ടു വിറച്ച യുദ്ധകുശലന്മാർ, നിൎജ്ജഗ്മുഃ=നിൎഗ്ഗമിച്ചു്, ബലിനഃ അപരേ സൎവ്വേ=ബലവാന്മാരായ മറ്റെല്ലാവരും, വാനരൈഃ യുദ്ധായ യയുഃ=വാനരന്മാരോടു യുദ്ധത്തിന്നായിക്കൊണ്ടു യാനം ചെയ്തു.

രാവണാജ്ഞ കേട്ടു ഭയപ്പെട്ടു വിറച്ച യുദ്ധകുശലന്മാരായ, അതികായൻ, പ്രഹസ്തൻ, മഹാനാദൻ, മഹോദരൻ, ദേവശത്രു, നികുംഭൻ, ദേവാന്തകൻ, നരാന്തകൻ എന്നിങ്ങിനെ പ്രമാണികളും ബലവാന്മാരായ മറ്റുള്ളവരേവരും വാനരന്മാരോടു യുദ്ധത്തിന്നു പോയി.

81. ഏതേ ചാന്യേ ച ബഹവഃ ശൂരാഃ ശതസഹസ്രശഃ
പ്രവിശ്യ വാനരം സൈന്യം മമന്ഥുർബലദർപിതാഃ

82. ഭുശുണ്ഡിഭിൎഭിന്ദിപാലൈശ്ച ബാണൈഃഖഡ്ഗൈഃപരശ്വധൈഃ
അന്യൈശ്ച വിവിധൈരസ്ത്രൈൎന്നിജഘ്നുൎഹരിയൂഥപാൻ

ഏതേച=ഇവരും, അന്യേ ബഹവഃ ശൂരാഃച=മററ ബഹു ശൂരന്മാരു മായ, ബലദൎപ്പിതാഃ=ശക്തിനിമിത്തം അഹങ്കാരമുള്ളവർ, ശതസഹസ്രശഃ=നൂറായിരക്കണക്കിൽ, വാനരം സൈന്യം=വാനരസൈന്യത്തെ, പ്രവിശ്യ=പ്രവേശിച്ചിട്ട്, മമംഥുഃ=മഥനംചെയ്തു, ഭുശുണ്ഡിഭിന്ദിപാലൈഃച=ഭുശുണ്ഡി, ഭിന്ദിപാലം എന്നായുധങ്ങൾകൊണ്ടും, ബാണൈഃ=ബാണങ്ങൾകൊണ്ടും, ഖഡ്ഗൈഃ=വാളുകൾകൊണ്ടും, പരശ്വധൈഃ=പരശ്വധങ്ങൾകൊണ്ടും, അന്യൈഃ വിവിധൈഃ അസ്ത്രൈഃ=അന്യങ്ങളായ ബഹുവിധാസ്ത്രങ്ങൾകൊണ്ടും, ഹരിയൂഥപാൻ=വാനരസേനാധിപന്മാരെ, നിജഘ്നുഃ=ഹനിച്ചു.

അതികായാദിപ്രമാണികളും, മററനേകം ശൂരന്മാരായ രാക്ഷസന്മാരും വാനരസൈന്യത്തെ പ്രവേശിച്ച് ഞെരിച്ചു. ഭുശുണ്ഡി, ഭിന്ദിപാലം, ബാണം, വാൾ പരശ്വധം മുതലായ പലവിധാസ്ത്രങ്ങളുപയോഗിച്ചു വാനരസേനാധിപന്മാരെ വല്ലാതെ വലച്ചു.

83. തേ പാദപൈഃ പൎവ്വതാഗ്രൈൎന്നഖദന്തൈശ്ച മുഷ്ടിഭിഃ
പ്രാണൈൎവിമോചയാമാസുഃ സൎവ്വരാക്ഷസ യൂഥപാൻ

തേ=അവർ, പാദപൈഃ=വൃക്ഷങ്ങൾകൊണ്ടും, പൎവ്വതാഗ്രൈഃ=പൎവ്വതശിഖരങ്ങൾകൊണ്ടും, നഖദന്തൈഃമുഷ്ടിഭിഃ ച=നഖങ്ങൾ, ദന്തങ്ങൾ, മുഷ്ടികൾ എന്നിവകൊണ്ടും, രാക്ഷസയൂഥപാൻ=രാക്ഷസസേനാപതികളെ, പ്രാണൈഃ വിമോചയാമാസുഃ=പ്രാണങ്ങളോടു വിമോചിപ്പിച്ചു.

വാനരന്മാർ, വന്മരങ്ങൾ, പൎവ്വതശിഖരങ്ങൾ, നഖങ്ങൾ, ദന്തങ്ങൾ, മുഷ്ടികൾ എന്നിവകൊണ്ട് രാക്ഷസസേനാധിപന്മാരെ കൊന്നൊടുക്കി.

84. രാമേണ നിഹതാഃ കേചിൽ സുഗ്രീവേണ തഥാപരേ
ഹനൂമതാചാംഗദേന ലക്ഷ്മണേന മഹാത്മനാ
യൂഥപൈൎവാനരാണാം തേ നിഹതാഃ സൎവ്വരാക്ഷസാഃ

കേചിൽ രാമേണ=ചിലർ രാമനാൽ, അപരേ സുഗ്രീവേണ=ഇതരന്മാർ സുഗ്രീവനാൽ, ഹനൂമതാ=ഹനുമാനാൽ, അംഗദേന=അംഗദനാൽ, മഹാത്മനാ ലക്ഷ്മണേന=മഹാത്മാവായ ലക്ഷ്മണനാൽ, വാനരാണാം യൂഥപൈഃ=വാനരസൈന്യാധിപന്മാരാൽ, തേ സൎവ്വരാക്ഷസാഃ നിഹതാഃ=ആ സൎവ്വ രാക്ഷസന്മാർ നിഹനിക്കപ്പെട്ടു.

ചിലരെ രാമനും, മററു ചിലരെ സുഗ്രീവനും, ഹനുമാൻ, അംഗദൻ, മഹാത്മാവായ ലക്ഷ്മണൻ, മററു വാനരസൈന്യാധിപന്മാർ എന്നിവരും ആ സർവ്വ രാക്ഷസന്മാരെയും വധിച്ചു.

85. രാമതേജഃ സമാവിശ്യ വാനരാ ബലിനോഭവൻ
രാമശക്തി വിഹീനാനാമേവം ശക്തിഃ കുതോ ഭവേത്

രാമതേജഃ=രാമൻെറ തേജസ്സ്, സമാവിശ്യ=സമാവേശിച്ചിട്ട്, വാനരാഃ=വാനരന്മാർ, ബലിനഃ=ബലവാന്മാരായിട്ട്, അഭവൻ=ഭവിച്ചു, രാമശക്തിവിഹീനാനാം=രാമൻെറ ശക്തിയോടുക്രൂടാത്തവക്ക്, ഏവം ശക്തിഃ=ഇപ്രകാരം ശക്തി, കുതഃ ഭവേത്=എങ്ങിനെയുണ്ടാകും.

രാമൻെറ തേജസ്സ് വാനരന്മാരിൽ പ്രവേശിച്ചതുകൊണ്ടവർ മഹാബലശാലികളായ് ഭവിച്ചു. രാമശക്തിലഭിക്കാത്തവക്കീവിധം ബലമെങ്ങിനെയുണ്ടാകും?

86. സർവേശ്വരഃ സർവമയോ വിധാതാ
മായാമനുഷ്യത്വ വിഡംബനേന
സദാചിദാനന്ദമയോപി രാമോ
യുദ്ധാദിലീലാം വിതനോതി മായാം.

സർവേശ്വരഃ=സർവന്മാക്കമീശ്വരനും, സർവമയഃ=സർവസ്വരൂപനും, വിധാതാ=സൃഷ്ടികത്താവുമായ, രാമഃ=രാമൻ,സദാ ചിദാനന്ദമയഃ അപി=എല്ലായ്പ്പോഴും ജ്ഞാനവും ആനന്ദവുമാകുന്ന സ്വരൂപത്തോടുക്രൂടിയവനാണെങ്കിലും, മായാമനുഷ്യത്വവിഡംബനേന=മായകൊണ്ട് മനുഷ്യഭാവത്തെ അനുകരിക്കുന്നതിനാൽ, യുദ്ധാദിലീലാം മായാം=യുദ്ധം മുതലായ ലീലയോടുക്രൂടിയ മായയെ, വിതനോതി=വിസ്തരിക്കുന്നു.

രാമൻ സർവേശ്വരനും, സർവസ്വരൂപനും, സർവത്തെയും സൃഷ്ടിക്കുന്നവനും, സർവദാ ചിദാനന്ദസ്വരൂപനുമാണെന്നിരിക്കിലും, മായാമനുഷ്യനായവതരിച്ചിരിക്കയാൽ യുദ്ധാദി ലീലാസ്വരൂപമായ മായയെ ലോകത്തിന്നുമുമ്പാകെ പ്രകാശിപ്പിക്കുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ പഞ്ചമഃ സർഗഃ

ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

———:o:———

## ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം

## ആറാം സർഗ്ഗം.

1. ശ്രുത്വാ യുദ്ധേബലം നഷ്ടമതികായമുഖം മഹത്
രാവണോ ദുഃഖസന്തപ്തഃ ക്രോധേന മഹതാവൃതഃ
2. നിധായേന്ദ്രജിതം ലങ്കാരക്ഷണാൎത്ഥം മഹാദ്യുതിഃ
സ്വയംജഗാമയുദ്ധായ രാമേണസഹ രാക്ഷസഃ.

അതികായമുഖം=അതികായൻ മുതലായ, മഹത്ബലം=മഹത്തായ സൈന്യം, നഷ്ടംശ്രുത്വാ=നശിച്ചതായി ശ്രവിച്ചിട്ടു്, ദുഃഖസന്തപ്തഃ=ദുഃഖത്താൽ ഏററവും തപിച്ചവനും, മഹതാക്രോധേന=മഹത്തായ ക്രോധത്താൽ, ആവൃതഃ=മൂടപ്പെട്ടവനുമായ, രാവണഃ=രാവണൻ, ലങ്കാരക്ഷണാൎത്ഥം=ലങ്കയുടെ രക്ഷക്കായ്ക്കൊണ്ടു്, ഇന്ദ്രജിതം=ഇന്ദ്രജിത്തിനെ, നിധായ=നിൎത്തീട്ടു്, രാമേണ=രാമനോടു്, യുദ്ധായ=യുദ്ധത്തിന്നായ്ക്കൊണ്ടു്; മഹാദ്യുതിഃ=മഹാ തേജസ്സോടുകൂടിയവനും, സഹരാക്ഷസഃ രാവണഃ സ്വയം=രാക്ഷസന്മാരോടു കൂടിയവനുമായ രാവണൻ താൻതന്നെ, ജഗാമ=ഗമിച്ചു.

അതികായൻ മുതലായ പ്രമാണികളുടങ്ങിയ മഹത്തായ സൈന്യം നശിച്ചതായറിഞ്ഞു രാവണന്നു് അസഹ്യമായ ദുഃഖവും കോപവുമുണ്ടായി. ലങ്കയെ രക്ഷിപ്പാൻ ഇന്ദ്രജിത്തിനെ ഏല്പിച്ചു. മഹാ പ്രതാപശാലിയായ രാവണൻ തന്നെ, രാക്ഷസ സൈന്യത്തിന്റെ ആധിപത്യം വഹിച്ചുംകൊണ്ടു് രാമനോടു്, യുദ്ധത്തിന്നായൊരുങ്ങി പുറപ്പെട്ടു.

ഈ സൎഗ്ഗത്തിൽ വിവരിച്ചിരിക്കുന്ന സംഗതികൾ, വാല്മീകി രാമായണത്തിൽ പ്രതിപാദിച്ചിരിക്കുന്ന രീതിയെ ആദരിച്ചുകാണുന്നില്ല. ഗ്രന്ഥവിസ്താരത്തെ ചുരുക്കുവാനുള്ള ആഗ്രഹത്താൽ കവി സംഗതികളുടെ പരമ്പരാക്രമങ്ങളേയുംകൂടെ അതിക്രമിച്ചതായിട്ടു കാണുന്നുണ്ടു്. അതികായൻ മരിക്കുന്നതിന്നു മുമ്പും, ധൂമ്രാക്ഷൻ, അകമ്പനൻ, പ്രഹ

സ്തൻ, മുതലായവരുടെ നാശത്തിന്നുശേഷവുമാണ് രാവണൻെറ ഈ പുറപ്പാടെന്നു് വാല്മീകി പറയുന്നു:—

"പ്രഹസ്തസ്യവധം ശ്രുത്വാ രാവണോ ഭ്രാന്തമാനസഃ
രാക്ഷസാനാദിദേശാത്ര രാക്ഷസേന്ദ്രോ മഹാബലഃ
കാൎയ്യാശത്രുഷുനാവജ്ഞാ യൈരിന്ദ്രബലസൂദനഃ
സൂദിതഃസൈന്യപാലോ മേ സാനുയാത്രഃ സകുംജരഃ
രഥൈൎഹയൈൎഗ്ഗജൈ ശ്ചൈവയാതുധാനൈശ്ച സൎവ്വശഃ
സോഹംരിപുവിനാശായ വിജയസ്യച വൃദ്ധയേ
രാമലക്ഷ്മണയോൎവ്വൈരം സ്വയം നിൎയ്യാതയാമിവൈ
സ്വയമേവഗമിഷ്യാമി രണശീഷമതിത്വരൻ."

പ്രഹസ്തനെ വധിച്ചുവെന്നു കേട്ടപ്പോൾ രാവണൻെറ മനസ്സ് ചലിച്ചു. മഹാബലവാനായ രാക്ഷസാധിപൻ ഉടനെ രാക്ഷസന്മാരോടു പറഞ്ഞു. ശത്രുക്കൾ നിസ്സാരന്മാരാണെന്നു കരുതേണ്ട. ഇന്ദ്രബലത്തെ സംഹരിച്ചു എൻെറ സൈന്യപാലനെയും കൂടെപ്പോയവരെയും ആന മുതലായ വാഹനങ്ങളേയും മുഴുവനും അവർ നശിപ്പിച്ചിരിക്കുന്നു. അതുകൊണ്ടിപ്പോൾ ഞാൻതന്നെ, കാലതാമസം വരുത്താതെ ശത്രുക്കളെ ഹനിപ്പാനും നമ്മൾക്കു ജയമുണ്ടാകുവാനുമായിട്ടു പോകുന്നേൻ. രാമലക്ഷ്മണന്മാരിലുള്ള വൈരത്തിൻെറ പ്രതികാരം താൻതന്നെ ചെയ്യേണം എന്നു പറഞ്ഞുകൊണ്ടാണ് രാവണൻ പുറപ്പെട്ടുപോകുന്നത്.

ഇന്ദ്രജിത്തും അതികായനും രാവണനോടുകൂടെ യുദ്ധത്തിന്നായി പുറപ്പെട്ടുപോയിരുന്നുവെന്നും വാല്മീകി പറയുന്നുണ്ട്. രാവണാദികൾ യുദ്ധത്തിന്നൊരുങ്ങിവരുന്നതു കണ്ട വിഭീഷണൻ അവരെപററി രാമനോടിങ്ങിനെ പറയുന്നു:—

"യശ്ചൈഷവിന്യസ്ത ഇവേന്ദ്രകല്പോ,
ധനീരഥസ്ഥോ തിരഥോതിവീരഃ
വിദാരയൻവൈധനുരുഗ്രനാദം
ഏഷോതികാ യോതിവിവൃദ്ധകായഃ
യൊസൌരഥസ്ഥോ മൃഗരാജകേതുർ
ധുന്വൻ ധനുഃ ശക്രധനുഃ പ്രകാശം
കരീവഭാത്യുഗ്രവിവൃത്തദംഷ്ട്രഃ
സഇന്ദ്രജിദ്രാക്ഷസ രാജപുത്രഃ."

"വില്ല് കയ്യിൽപിടിച്ചും, തേരിലിരുന്നും, ഭയങ്കരമായി ഞാണൊലി പുറപ്പെടുവിച്ചും, അത്യന്തം വമ്പിച്ച ശരീരത്തോടുകൂടിയുമിരിക്കുന്ന

ഇവൻ ഇന്ദ്രതുല്യനും, അതിരഥനും, അതിവീരനുമായ അതികായനാകുന്നു."

"സിംഹമാകുന്ന കൊടിയടയാളമുള്ള തേരിലിരുന്നും, ഇന്ദ്രന്റെ വില്ലുപോലിരിക്കുന്ന വില്ലിനെച്ചുഴററിയും ദന്തങ്ങൾകൊണ്ടാനയെന്നപോലെ ദംഷ്ട്രകൾകൊണ്ടു ഭയങ്കരസ്വരൂപനുമായ ഇവൻ രാക്ഷസരാജാവിന്റെ പുത്രനായ ഇന്ദ്രജിത്താകുന്നു." എന്നു വിഭീഷണൻ പറയുന്നതിൽനിന്ന് ഇന്ദ്രജിത്തിനെ ലങ്കയെ പരിപാലിപ്പാൻ ഏല്പിച്ചിട്ടാണ് രാവണൻ യുദ്ധത്തിന്നു പോയതെന്നു പറഞ്ഞതും യോജിക്കുന്നില്ല. അദ്ധ്യാത്മരാമായണകർത്താവ് ഇങ്ങിനെയുള്ള ചില സ്വാതന്ത്ര്യത്തെ ഉപയോഗിച്ചതായിട്ട് പല ഘട്ടങ്ങളിലും കാണാം.

3. ദിവ്യം സ്യന്ദനമാരുഹ്യ സർവശസ്ത്രാസ്ത്ര സംയുതം
രാമമേവാഭിദുദ്രാവ രാക്ഷസേന്ദ്രോ മഹാബലഃ

സർവശസ്ത്രാസ്ത്രസംയുതം=സർവങ്ങളായ ശസ്ത്രങ്ങളും അസ്ത്രങ്ങളും സംഭരിച്ചിട്ടുള്ള, ദിവ്യം സ്യന്ദനം=ദിവ്യമായ രഥത്തെ, ആരുഹ്യ=ആരോഹണംചെയ്തിട്ട്, മഹാബലഃ രാക്ഷസേന്ദ്രഃ=അതിബലവാനായ രാക്ഷസാധിപൻ, രാമം ഏവ=രാമനെത്തന്നെ, അഭിദുദ്രാവ=നേരിട്ടു.

യുദ്ധത്തിന്നാവശ്യമുള്ള സകല ശസ്ത്രങ്ങൾ, അസ്ത്രങ്ങൾ മുതലായ ഉപകരണങ്ങളോടുകൂടിയ ദിവ്യമായ തേരിൽ ഇരുന്നുകൊണ്ട് മഹാബലശാലിയായ രാവണൻ രാമന്റെ നേക്കു പാഞ്ഞെത്തി.

4. വാനരാൻ ബഹുശോ ഹത്വാ ബാണൈരാശീവിഷോപമൈഃ
പാതയാമാസ സുഗ്രീവപ്രമുഖാൻ യൂഥനായകാൻ

ആശീവിഷോപമൈഃ=കഠിനവിഷതുല്യങ്ങളായ, ബാണൈഃ=ബാണങ്ങൾകൊണ്ട്, വാനരാൻ=വാനരന്മാരെ, ബഹുശഃ ഹത്വാ=അനേകം ഹനിച്ചിട്ട്, സുഗ്രീവപ്രമുഖാൻ=സുഗ്രീവൻ മുതലായ, യൂഥനായകാൻ=സംഘമുഖ്യന്മാരെ, പാതയാമാസ=പതിപ്പിച്ചു.

രാമന്റെ നേക്കു പാഞ്ഞുചെല്ലുന്ന രാവണൻ, മദ്ധ്യേ നില്ക്കുന്ന അനേക വാനരന്മാരെ കാളകൂടവിഷതുല്യങ്ങളായ ബാണങ്ങൾകൊണ്ട് സംഹരിച്ചശേഷം സുഗ്രീവൻ മുതലായ സൈന്യാധിപന്മാരെ യുദ്ധഭൂമിയിൽ വീഴ്ത്തുകയും ചെയ്തു.

5. ഗദാപാണിം മഹാസത്വം തത്രദൃഷ്ട്വാ വിഭീഷണം
ഉൽസസർജ്ജമഹാശക്തിം മയദത്താം വിഭീഷണേ

ഗദാപാണിം=പാണിയിൽ-കയ്യിൽ-ഗദയോടുകൂടിയും, മഹാസത്വം=

മഹത്തായ ബലത്തോടു കൂടിയുമിരിക്കുന്ന, വിഭീഷണം=വിഭീഷണനെ, തത്ര ദൃഷ്ട്വാ=അവിടെക്കണ്ടിട്ട്, മയദത്താം=മയനാൽ ദാനം ചെയ്യപ്പെട്ട, മഹാശക്തിം=മഹാശക്തിയെ, വിഭീഷണേ=വിഭീഷണനിൽ ഉൽസസജ്ജ=ഉൽസർജ്ജിച്ചു, മോചിച്ചു.

മഹാബലവാനായ വിഭീഷണൻ കയ്യിൽ ഗദയും പിടിച്ചവിടെ നില്ക്കുന്നതു രാവണൻ കണ്ടപ്പോൾ, മണ്ഡോദരിയുടെ പിതാവും മായാവികളിൽ പ്രധാനിയുമായ മയാസുരൻ രാവണന്നു കൊടുത്തിട്ടുള്ള മഹാശക്തിയെന്നു പേരായ ആയുധത്തെ വിഭീഷണന്റെ നേക്കപ്രയോഗിച്ചു.

6. താമാപതന്തീമാലോക്യ വിഭീഷണ വിഘാതിനീം
ദത്താഭയോയമ്രാമേണ വധാർഹോനായമാസുരഃ

7. ഇത്യുക്ത്വാ ലക്ഷ്മണോഭീമം ചാപമാദായ വീര്യവാൻ
വിഭീഷണസ്യ പുരതഃ സ്ഥിതോകമ്പഇവാചലഃ.

വിഭീഷണ വിഘാതിനീം=വിഭീഷണനെ നാശിപ്പിക്കുവാനായിട്ട്, ആപതന്തീം താം ആലോക്യ=നേക്കവരുന്ന അതിനെ ആലോകനം ചെയ്തിട്ട്, രാമേണ=രാമനാൽ, ദത്താഭയഃ=നൽകപ്പെട്ട അഭയത്തോടുകൂടിയ, അയം ആസുരഃ=ഈ അസുരൻ, നവധാർഹഃ=വധത്തിന്നർഹനല്ല, ഇതിഉക്ത്വാ=എന്നു പറഞ്ഞിട്ട്, ഭീമം ചാപം=ഭയങ്കരമായ ചാപത്തെ, ആദായ=എടുത്തിട്ട്, വീര്യവാൻ ലക്ഷ്മണഃ=പരാക്രമിയായ ലക്ഷ്മണൻ, വിഭീഷണസ്യപുരതഃ=വിഭീഷണന്റെ പുരോഭാഗത്തിൽ, അചലഃ ഇവ=പർവതം എന്നപോലെ, അകമ്പഃ സ്ഥിതഃ=ഇളക്കമില്ലാത്തവനായിട്ടു നിന്നു.

വിഭീഷണനെ സംഹരിപ്പാനായി പാഞ്ഞെത്തുന്ന ആ മഹാശക്തിയെ മഹാപരാക്രമശാലിയായ ലക്ഷ്മണൻ കണ്ടു. രാമൻ അഭയം നല്കിയിരിക്കേ വിഭീഷണന്നു നാശം നേരിട്ടുകൂടാത്തതാണെന്നു ലക്ഷ്മണൻ തന്നെത്താൻ പറഞ്ഞു. ശത്രുക്കൾക്കു ഭയത്തെ ജനിപ്പിക്കുന്ന തന്റെ വില്ലെടുത്തുപിടിച്ചു. വിഭീഷണന്റെ മുമ്പിൽ പർവതമെന്നപോലെ കുലുക്കംകൂടാതെ ഉറച്ചുനിന്നു.

രാവണൻ വിഭീഷണന്റെ നേക്കശക്തിയെ ഉപയോഗിച്ചതു് ഇന്ദ്രജിത്ത് മുതലായവരുടെ മരണത്തിന്നു ശേഷമാണെന്നു് വാല്മീകി രാമായണത്തിൽ കാണുന്നു.

തതസ്തുസമഹാശക്തിം ദീപ്താമഗ്നിശിഖാമിവ
വിഭീഷണായചിക്ഷേപ രാക്ഷസേന്ദ്രഃ പ്രതാപവാൻ

അപ്രാപ്താമേവതാംബാണൈ സ്ത്രിഭിശ്ചിച്ഛേദരാഘവഃ
സാപപാതത്രിധാഭിന്നാ ശക്തിഃ കാഞ്ചനമാലിനീ.

അനന്തരം-ഇന്ദ്രജിത്ത് മുതലായവരുടെ മരണത്തിന്നുശേഷം-അതിപ്രതാപശാലിയായ രാക്ഷസാധിപതി, അഗ്നിജ്വാലപോലെ ഉജ്ജ്വലിക്കുന്ന മയദത്തയായ ശക്തിയെ വിഭീഷണന്റെ നേക്കപ്രയോഗിച്ചു. വിഭീഷണന്റെ അരികത്തെത്തുന്നതിന്നു മുമ്പേതന്നെ, ലക്ഷ്മണൻ മൂന്നു ബാണങ്ങൾ ഒരേസമയത്തുവിട്ടതിനെ മുറിച്ചുകളഞ്ഞു. സ്വർണ്ണമാലകളോടുകൂടിയ ആ ശക്തി മൂന്നായിട്ടു മുറിഞ്ഞുവീണു.

8. സാശക്തിർല്ലക്ഷ്മണതനും വിവേശാമോഘശക്തിതഃ
യാവന്ത്യഃ ശക്തയോലോകേ മായായാഃ സംഭവന്തിഹി.

9. താസാമാധാരഭൂതസ്യ ലക്ഷ്മണസ്യ മഹാത്മനഃ
മായാശക്ത്യാഭവേൽകിംവാ ശേഷാംശസ്യ ഹരേസ്തനോഃ

സാ ശക്തിഃ=ആ ശക്തി, അമോഘശക്തിതഃ=നിഷ്ഫലമാകാത്തതായ ശക്തി ഹേതുവായിട്ട്, ലക്ഷ്മണതനും=ലക്ഷ്മണന്റെ ശരീരത്തെ, വിവേശ=പ്രവേശിച്ചു, ലോകേ=ലോകത്തിൽ, മായായാഃ=മായക്ക്, യാവന്ത്യഃ ശക്തയഃ=എത്ര ശക്തികൾ, സംഭവന്തിഹി=സംഭവിക്കുന്നുവോ, താസാം=അവയുടെ, ആധാരഭൂതസ്യ=ആധാരമായ് ഭവിച്ചുവനും, മഹാത്മനഃ=മഹാത്മാവും, ശേഷാംശസ്യ=ശേഷന്റെ അംശഭൂതനും, ഹരേഃ തനോഃ=ഹരിയുടെ സ്വരൂപവുമായ, ലക്ഷ്മണസ്യ=ലക്ഷ്മണന്ന്, മായാശക്ത്യാ=മായാശക്തികൊണ്ട്, കിംവാഭവേത്=എന്തു ഭവിക്കും.

രാവണൻ വിട്ടതായ ശക്തിയെന്നു പേരായ ആ ആയുധം നിഷ്ഫലമാകാത്ത ഒന്നായതുകൊണ്ട് ലക്ഷ്മണന്റെ ശരീരത്തിൽ ആഴ്ന്നു തറച്ചു. അതുകൊണ്ട് ലക്ഷ്മണന്നു നാശം നേരിടുകയില്ല. എന്തുകൊണ്ടെന്നാൽ, മായക്കെത്തെല്ലാം വിധത്തിലുള്ള ശക്തികൾ ലോകത്തിൽ കാണപ്പെടുന്നുണ്ടോ അവയ്ക്കെല്ലാം ആധാരം ലക്ഷ്മണനാകുന്നു. ജഡസ്വരൂപിണിയായ മായക്കു ചലിപ്പാൻപോലും സ്വതേ സാധിക്കയില്ല. ചേതനാംശത്തോടു ചേരുമ്പോൾ മാത്രമേ മായ, പ്രവത്തിക്കയുള്ളു. ലക്ഷ്മണൻ വിരാട്സ്വരൂപനായ ആദിശേഷന്റെ അംശഭൂതൻ. മഹാവിഷ്ണുവിന്റെ പ്രിയശരീരം. അപ്രകാരമിരിക്കുന്ന മഹാത്മാവായ ലക്ഷ്മണനെ മായാശക്തിക്കെന്തു ചെയ്യാൻ കഴിയും?

രാവണൻ വിട്ടതായ ആദ്യത്തെ ശക്തിയെ മൂന്നു ബാണങ്ങൾകൊണ്ടു ലക്ഷ്മണൻ ഖണ്ഡിച്ചുവെന്നു വാല്മീകിയും ആ ശക്തി ലക്ഷ്മ

ണശരീരത്തിൽത്തറച്ചുവെന്നു അദ്ധ്യാത്മരാമായണകർത്താവും പറയുന്നതിനാൽ അന്യോന്യം യോജിക്കുന്നില്ല.

10. തഥാപിമാനുഷംഭാവ മാപന്നസ്തദനുവ്രതഃ
മൂർച്ഛിതഃ പതിതോഭൂമൌ തമാദാതുംദശാനനഃ

11. ഹസ്തൈസ്തോലയിതുംശക്തോ നബഭൂവാതിവിസ്മിതഃ
സർവസ്യജഗതഃ സാരം വിരാജം പരമേശ്വരം.

12. കഥംലോകാശ്രയം വിഷ്ണും തോലയേല്ലഘുരാക്ഷസഃ.

തഥാപി=എങ്കിലും, മാനുഷം ഭാവം=മനുഷ്യഭാവത്തെ, ആപന്നഃ=പ്രാപിച്ചവനും, തദനുവ്രതഃ=അതിനെ അനുസരിക്കുന്നവനുമായിട്ടു്, മൂർച്ഛിതഃ=മോഹാലസ്യപ്പെട്ടവനായിട്ടു്, ഭൂമൌ പതിതഃ=ഭൂമിയിൽ പതിച്ചു, ദശാനനഃ=രാവണൻ, തം ആദാതും=അവനെ എടുക്കുവാനായ്ക്കൊണ്ടു്, ഹസ്തൈഃ=കൈകൾകൊണ്ടു്, തോലയിതും=തൂക്കുവാൻ, നശക്തഃ-ശക്തനായില്ല, അതിവിസ്മിതഃ=അത്യാശ്ചര്യമുള്ളവനായിട്ടു്, ബഭൂവ=ഭവിച്ചു, സർവസ്യജഗതഃ സാരം=സർവലോകത്തിന്റെ സാരഭൂതനും, വിരാജം=വിരാട്പുരുഷനും, പരമേശ്വരം=സർവേശ്വരനും, ലോകാശ്രയം=ലോകാധിഷ്ഠാനവുമായ, വിഷ്ണും=വിഷ്ണുവിനെ, ലഘുരാക്ഷസഃ=നിസ്സാരനായ രാക്ഷസൻ, കഥംതോലയേത്=എങ്ങിനെ ചലിപ്പിക്കും.

സത്യസ്ഥിതിയങ്ങിനെതന്നെയെങ്കിലും, ഇപ്പോൾ മനുഷ്യനാട്യത്തെ സ്വീകരിച്ചിരിക്കുന്നതിനാൽ അതിന്നുചിതമായ രീതിയിൽ ശക്ത്യസ്ത്രം ശരീരത്തിൽത്തറച്ചതുകൊണ്ടു് ലക്ഷ്മണൻ മോഹാലസ്യപ്പെട്ടു് ഭൂമിയിൽ വീണു. ഉടനെ എടുത്തുകൊണ്ടുപോവാൻ രാവണൻ ഭാവിച്ചു. കൈകൾകൊണ്ടു് ലക്ഷ്മണശരീരത്തെ ചലിപ്പിക്കുവാൻപോലും സാധിച്ചില്ല. രാവണന്നത്യത്ഭുതംതോന്നി. സർവ്വലോകസാരഭൂതനും, വിരാട് പുരുഷനായ പരമേശ്വരനും, ലോകങ്ങളുടെ അധിഷ്ഠാനവുമായ ആ വിഷ്ണുമൂർത്തിയെ നിസ്സാരനായ ഒരു രാക്ഷസന്നു് ചലിപ്പിക്കുവാനെങ്ങിനെ സാധിക്കും.?

രാവണൻ ലക്ഷ്മണനെ എടുത്തുകൊണ്ടുപോവാൻ പരിശ്രമിച്ചതിനെക്കുറിച്ചു് വാല്മീകി കുറെക്കൂടി സ്പഷ്ടമാക്കിയിരിക്കുന്നതിനെ താഴെ കാണിക്കാം.

വിസംജ്ഞം പതിതം ദൃഷ്ട്വാ സൌമിത്രിം രാക്ഷസേശ്വരഃ
അവതീര്യ രഥാൽ തൂർണമഭിദുദ്രാവ ലക്ഷ്മണം.

സംപീഡയിത്വാ ബാഹുഭ്യാം ന പ്രഭുൎല്ലംഘനേ ഭവത്
തം ഗൃഹീത്വാ സ ബാഹുഭ്യാം ചിന്തയാമാസ രാവണഃ
ഹിമവാൻ മന്ദരോ മേരുഃ കൈലാസോവാ മഹാഗിരിഃ
ശക്യോ ഭുജാഭ്യാ മുദ്ധോഢും നത്വയം രാഘവാനുജഃ

ലക്ഷ്മണൻ മോഹാലസ്യപ്പെട്ടു വീണിരിക്കുന്നതുകണ്ട രാക്ഷസാധിപൻ വേഗം തേരിൽനിന്നിറങ്ങി ലക്ഷ്മണന്റെ സമീപത്തു പാഞ്ഞെത്തി. കൈകൾകൊണ്ടെടുപ്പാൻ ഭാവിച്ചു. ശരീരത്തെയുയൎത്തുവാൻ കഴിഞ്ഞില്ല. കൈകൾകൊണ്ടെടുപ്പാൻ പരിശ്രമിക്കുന്ന രാവണൻ ഇങ്ങിനെ ചിന്തിച്ചു. ഹിമവാൻ, മന്ദരം, മേരു, കൈലാസം എന്നീ മഹാപൎവ്വതങ്ങളെ എന്റെ രണ്ടുകൈകൾകൊണ്ട് വഹിപ്പാൻ എനിക്കു സാധിക്കും. രാമാനുജനായ ഇവനെ പൊന്തിപ്പാൻ കഴിയുന്നില്ലല്ലോ. എന്തൊരത്ഭുതം? ലക്ഷ്മണന്റെ ഈശ്വരത്വത്തെ വാല്മീകിയിപ്രകാരം രാവണനെക്കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നു.

വിഭീഷണന്റെ നേൎക്കുപയോഗിച്ച ശക്ത്യസ്ത്രത്തെ ലക്ഷ്മണൻ ഖണ്ഡിച്ചപ്പോൾ, മറെറാരു ശക്ത്യസ്ത്രത്തെ രാവണൻ ലക്ഷ്മണന്റെ നേൎക്കു വിട്ടു എന്നാണ് വാല്മീകി പറയുന്നത്:—

മോക്ഷിതം ഭ്രാതരം ദൃഷ്ട്വാ ലക്ഷ്മണേന സ രാവണഃ
ലക്ഷ്മണാഭിമുഖസ്തിഷ്ഠന്നിദം വചനമബ്രവീത്.
മോക്ഷിതസ്തേ ബലശ്ലാഘീയസ്മാദേവ വിഭീഷണഃ
വിമുച്യ രാക്ഷസം തസ്മാത്ത്വയിശക്തിഃ പതിഷ്യതി
ഏഷാ തേ ഹൃദയം ഭിത്വാ ശക്തിൎബ്ബൎഹിണ ലക്ഷണാ
മൽബാഹുപരിഘോൽ സൃഷ്ടാ പ്രാണാനാദാസ്യതേ തവ
ഇത്യേവ മുക്ത്വാ താം ശക്തിമഷ്ടഘണ്ടാം മഹാസ്വനാം
മയേന മായാവിഹിതാ മമോഘാം ശത്രുനാശിനീം
ന്യപതൽസാ മഹാവേഗാ ലക്ഷ്മണസ്യ മഹോരസി.

ലക്ഷ്മണൻ വിഭീഷണനെ, ശക്ത്യസ്ത്രബാധയിൽനിന്നു മോചിപ്പിച്ചതുകണ്ട രാവണൻ ലക്ഷ്മണന്റെനേൎക്കു നോക്കിനിന്നു പറഞ്ഞു. “നിന്റെ ബലത്തെ ശ്ലാഘിക്കുന്ന വിഭീഷണനെ നീ മോചിപ്പിച്ചതുകൊണ്ട്, ഞാനുപയോഗിക്കുന്ന ഈ മഹാശക്തി നിന്റെ മാറിടത്തിൽ തറച്ച് നിന്റെ പ്രാണങ്ങളെ നശിപ്പിക്കുന്നതിനെ കണ്ടുകൊൾക” എന്നു പറഞ്ഞിട്ട് എട്ടു ഘണ്ടാമണികളോടുകൂടിയതും മയനാൽ മായാശക്തികൊണ്ട് നിൎമ്മിക്കപ്പെട്ടതും ശത്രുക്കളെ നിശ്ചയമായും നശി

പ്പിക്കുന്നതുമായ മററൊരു ശക്തിയെ ഉഗ്രക്കോട്ടുകൂടെ രാവണൻ പ്രയോഗിച്ചു. അതു് ലക്ഷ്മണന്റെ വിസ്തീൎണ്ണമായ മാറിടത്തിൽചെന്നു ശക്തിയോടുകൂടെ തറച്ചു.

ഗ്രഹീതുകാമം സൌമിത്രിം രാവണം വീക്ഷ്യമാരുതിഃ

13. ആജഘാനോരസി ക്രുദ്ധോ വജ്രകല്പേന മുഷ്ടിനാ
തേന മുഷ്ടിപ്രഹാരേണ ജാനുഭ്യാ മപതൽ ഭുവി,

14. ആസ്യൈശ്ച നേത്രശ്രവണൈരുദ്വമൻ രുധിരം ബഹു
നിഘൂൎണ്ണമാനനയനോ രഥോപസ്ഥ ഉപാവിശത്.

സൌമിത്രിം=സുമിത്രാപുത്രനെ, ഗ്രഹീതുകാമം=ഗ്രഹിപ്പാനാഗ്രഹിക്കുന്ന, രാവണം=രാവണനെ, വീക്ഷ്യ=കണ്ടിട്ടു്, മാരുതിഃ=മാരുതപുത്രൻ, ക്രുദ്ധഃ=ക്രോധിച്ചവനായിട്ടു്, വജ്രകല്പേന മുഷ്ടിനാ=വജ്രതുല്യമായ മുഷ്ടികൊണ്ടു്, ഉരസി=ഉരസ്സിൽ-മാറിടത്തിൽ, ആജഘാന=ഓങ്ങിഇടിച്ചു, തേന മുഷ്ടിപ്രഹാരേണ=ആ മുഷ്ടിതാഡനത്താൽ, ജാനുഭ്യാം=രണ്ടു മുട്ടുകൾകൊണ്ടും, ഭുവി അപതൽ=ഭൂമിയിൽ പതിച്ചു, ആസ്യൈഃ=മുഖങ്ങളിൽകൂടെയും, നേത്രശ്രവണൈഃ=നേത്രങ്ങൾ, ശ്രവണങ്ങൾ എന്നിവയിൽകൂടെയും, ബഹുരുധിരം ഉദ്വമൻ=അധികം രക്തം ഉദ്വമിക്കുന്നവനും, നിഘൂൎണ്ണമാനനയനഃ=ചുററിത്തിരിയുന്ന കണ്ണുകളോടുകൂടിയവനുമായിട്ടു്, രഥോപസ്ഥേ=തേർത്തട്ടിൽ, ഉപാവിശത്=ഇരുന്നു.

വീണുകിടക്കുന്ന ലക്ഷ്മണനെ എടുത്തുകൊണ്ടുപോവാൻ പരിശ്രമിക്കുന്ന രാവണനെക്കണ്ടപ്പോൾ അത്യന്തം കോപിച്ച ഹനുമാൻ ഓടിയെത്തി വജ്രതുല്യമായ മുഷ്ടികൊണ്ടു രാവണന്റെ മാറിടത്തിൽ ഓങ്ങിയിടിച്ചു. ആ ഇടിയേററ രാവണൻ രണ്ടു മുട്ടുകളും കുത്തി നിലത്തു വീണു. മുഖങ്ങളിൽകൂടെയും, നേത്രങ്ങളിൽകൂടെയും, ശ്രോത്രങ്ങളിൽകൂടെയും അധികം രക്തം ഒഴുകിക്കൊണ്ടിരുന്നു. കണ്ണുകൾ ചുററിത്തിരിഞ്ഞു തേർത്തട്ടു ചാരിയിരുന്നു.

15. അഥ ലക്ഷ്മണമാദായ ഹനുമാൻ രാവണാർദിതം
ആനയത് രാമസാമീപ്യം ബാഹുഭ്യാം പരിഗൃഹ്യതം

അഥ=അനന്തരം, രാവണാർദ്ദിതം=രാവണനാൽ പീഡിക്കപ്പെട്ട, ലക്ഷ്മണം=ലക്ഷ്മണനെ, ആദായ=എടുത്തിട്ടു്, ബാഹുഭ്യാം=രണ്ടു കൈകൾകൊണ്ടും, തം പരിഗൃഹ്യ=അവനെ പരിഗ്രഹിച്ചിട്ടു്, രാമസാമീപ്യം=രാമന്റെ സമീപത്തെ, ഹനുമാൻ ആനയത്=ഹനുമാൻ ആനയിച്ചു.

അതിൽപിന്നെ, രാവണൻ പ്രയോഗിച്ച ശക്ത്യസ്ത്രമേററ് മോഹാലസ്യത്തിൽ പെട്ടിരിക്കുന്ന ലക്ഷ്മണനെ ഹനുമാൻ രണ്ടുകൈകൾകൊണ്ടും താങ്ങിയെടുത്ത് രാമന്റെ സമീപത്തു കൊണ്ടുപോയി.

16. ഹനൂമതഃ സുഹൃത്വേന ഭക്ത്യാ ച പരമേശ്വരഃ
ലഘുത്വമഗമദ്ദേവോ ഗുരൂണാം ഗുരുരപ്യജഃ

ഹനൂമതഃ=ഹനുമാന്റെ, സുഹൃത്വേന=സുഹൃൽഭാവംകൊണ്ടും, ഭക്ത്യാ ച=ഭക്തികൊണ്ടും, പരമേശ്വരഃ=സർവേശ്വരനും, അജഃ=ജന്മാദിവികാരരഹിതനുമായ, ദേവഃ=ദേവൻ, ഗുരൂണാം ഗുരുഃ അപി=ഗുരുക്കളുടെ ഗുരുവാണെങ്കിലും, ലഘുത്വം അഗമത്=ലഘുത്വത്തെ പ്രാപിച്ചു.

ഹനുമാന്റെ സൌഹാൎദ്ദത്താലും, പരമപ്രേമത്താലും സർവേശ്വരനും, ജന്മാദിഭാവങ്ങളൊന്നുമില്ലാത്തവനുമായ ദേവൻ ശ്രീരാമൻ, ഗൌരവമുള്ളവരിൽവെച്ച് അതിഗൌരവമുള്ളവനാണെങ്കിലും, ലഘുത്വത്തെ പ്രാപിച്ചു. ഹനുമാന്റെ സേവാകൎമ്മത്തിന്നുചിതഫലം നൽകുവാൻ മതിയാകാത്തവനെന്ന ഭാവം ഭഗവാന്നു തന്നെക്കുറിച്ചുതന്നെയുണ്ടായെന്നു സാരം.

വാല്മീകിയും ഇതിനെ അനുസരിച്ചുതന്നെ പറഞ്ഞിരിക്കുന്നു.

ഹനുമാനപി തേജസ്വീ ലക്ഷ്മണം ശുഭലക്ഷണം
ആനയദ്രാഘവാഭ്യാശേ ബാഹുഭ്യാം പരിഗൃഹ്യവൈ।
വായുസൂനോഃ സുഹൃത്വേന ഭക്ത്യാ പരമയാ ച സഃ
ശത്രൂണാമപ്രകമ്പ്യോപി ലഘുത്വമഗമൽകപേഃ

പരമ പരാക്രമശാലിയായ ഹനുമാൻ ശുഭലക്ഷണം തികഞ്ഞ പരമസുന്ദരനായ ലക്ഷ്മണനെ കൈകൾകൊണ്ടു താങ്ങിയെടുത്ത് രാമസമീപത്തിൽ കൊണ്ടുവന്നു. മാരുതിയുടെ സൌഹാർദ്ദത്താലും, പരമഭക്തിയാലും ഭഗവാൻ ശ്രീരാമചന്ദ്രൻ ശത്രുക്കൾക്ക് ചലിപ്പിക്കുവാൻ കഴിയാത്തവിധം ഗുരുത്വമുള്ളവനാണെങ്കിലും, ഹനുമാനെക്കുറിച്ച് ലഘുവായ്ഭവിച്ചു. ഹനുമാന്റെ ഭക്തിനിമിത്തം ഭഗവാന്റെ മനസ്സിൽ ഇളക്കംതട്ടി. ഈവിധം ശുദ്ധഭക്തിയുള്ള ഹനുമാന്ന് എന്തൊരു മഹാഫലമാണ് ഞാൻ നൽകേണ്ടതെന്ന വിചാരം രാമന്നുണ്ടായെന്ന് കവിയുടെ അഭിപ്രായം.

17. സാ ശക്തിരപി തം ത്യക്ത്വാ ജ്ഞാത്വാ നാരായണാംശജം
രാവണസ്യ രഥം പ്രാഗാദ്രാവണോപി ശനൈസ്തതഃ
18. സംജ്ഞാമവാപ്യജഗ്രാഹ ബാണാസനമഥോരുഷാ
രാമമേവാഭിദുദ്രാവ ദൃഷ്ട്വാ രാമോപി തം ക്രുധാ

19. ആരുഹ്യ ജഗതാം നാഥോ ഹനൂമന്തം മഹാബലം
രഥസ്ഥം രാവണം ദൃഷ്ട്വാ അഭിദുദ്രാവ രാഘവഃ

സാശക്തിഃ അപി=ആ ശക്തിയും, നാരായണാംശജംജ്ഞാത്വാ=നാരായണന്റെ അംശജാതനാണെന്നറിഞ്ഞിട്ട്, രാവണസ്യ=രാവണന്റെ, രഥം പ്രാഗാത്=രഥത്തെ പ്രാപിച്ചു, രാവണഃ അപി=രാവണനം, തതഃ ശനൈഃ=അനന്തരം മെല്ലെമെല്ലെ, സംജ്ഞാം അവാപ്യ=ബോധത്തെ പ്രാപിച്ചിട്ട്, ബാണാസനം=ധനുസ്സിനെ, ജഗ്രാഹ=ഗ്രഹിച്ചു, അഥോരുഷാ=അനന്തരം രോഷത്തോടുകൂടെ, രാമം ഏവ=രാമനെത്തന്നെ, അഭിദുദ്രാവ=എതിരേററു, രാമഃ അപി=രാമനും, തംക്രുധാദൃഷ്ട്വാ=അവനെ ക്രോധത്തോടുകൂടെ ദർശിച്ചിട്ട്, രാവണം രഥസ്ഥം ദൃഷ്ട്വാ=രാവണനെ രഥത്തിലിരിക്കുന്നവനായി ദർശിച്ചിട്ട്, ജഗതാം നാഥഃ രാഘവഃ=ലോകങ്ങളുടെ നാഥനായ രാഘവൻ, മഹാബലം ഹനൂമന്തം=മഹാബലവാനായ ഹനുമാനെ, ആരുഹ്യ=ആരോഹണം ചെയ്തിട്ട്, അഭിദുദ്രാവ=നേരിട്ടു പാഞ്ഞു.

രാവണൻ പ്രയോഗിച്ച ആ ശക്തി ലക്ഷ്മണനെ മോഹാലസ്യപ്പെടുത്തിയെങ്കിലും, ലക്ഷ്മണൻ ശ്രീനാരായണന്റെ അംശമായതുകൊണ്ട്, തനിക്കു സംഹരിപ്പാൻ ശക്തിയില്ലെന്നു കണ്ടറിഞ്ഞ ഉടനെ, ലക്ഷ്മണനെ വിട്ടുപിരിഞ്ഞു രാവണന്റെ രഥത്തിൽത്തന്നെ ചെന്നു. ഹനുമാന്റെ മുഷ്ടിപ്രഹാരമേററു മോഹാലസ്യപ്പെട്ടിരുന്ന രാവണനും, മെല്ലെ മെല്ലെ ബോധമുണ്ടായി. ആലസ്യംതീൎന്നെഴുന്നീററു വില്ലെടുത്തു കയ്യിൽപ്പിടിച്ചു കോപത്തോടുകൂടെ രാമന്റെ നേൎക്കു പാഞ്ഞുചെന്നു. രാമൻ ക്രോധത്തോടുകൂടെ രാവണനെ നോക്കി. തേരിലിരിക്കുന്നതായിട്ടു കണ്ടു. ഉടനെ സകല ലോകങ്ങളുടെയും സ്വാമിയായിരിക്കുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ മഹാബലവാനായ ഹനുമാന്റെ തോളിൽ കയറിയിരുന്നു് രാവണന്റെ നേൎക്കു ശീഘ്രം പാഞ്ഞു.

രാമൻ ഹനുമാന്റെ തോളിൽ കയറിയിരുന്നതായിട്ടു് വാല്മീകിയും പറയുന്നുണ്ടു്.

ഏവമുക്തസ്തഥേത്യുക്ത്വാ സമാരൂഢഃ പ്ലവംഗമം
രാഘവഃ സമരാമൎഷീ ഹന്തുകാമോ നിശാചരം.

ഇപ്രകാരം ഹനുമാന്റെ വാക്കുകേട്ടു ശ്രീരാമൻ ഹനുമാന്റെ തോളിൽ കയറിയിരുന്നു് രാവണനെ ഹനിപ്പാനാഗ്രഹിച്ചുംകൊണ്ടു നേൎക്കു ചെന്നു.

20. ജ്യാശബ്ദമകരോത്തീവ്രം വജ്രനിഷ്പേഷനിഷ്ഠുരം
രാമോഗംഭീരയാവാചാ രാക്ഷസേന്ദ്രമുവാചഹ.

വജ്രനിഷ്പേഷനിഷ്ഠുരം=വജ്രത്തിന്റെ നിഷ്പേഷം (പൊട്ടൽ)പോലെ അതികഠിനവും, തീവ്രം=അത്യുച്ചവുമായ, ജ്യാശബ്ദം=ഞാണൊലിയെ, അകരോത്=ചെയ്തു, ഗംഭീരയാവാചാ=ഗംഭീരയായ വാക്കുകൊണ്ട്, രാമഃ=രാമൻ, രാക്ഷസേന്ദ്രം=രാക്ഷസാധിപനോട്, ഉവാച ഹ=സ്പഷ്ടമായ്പറഞ്ഞു.

ഇടിവെട്ടുന്ന മട്ടിൽ ഭയങ്കരമായും ഉച്ചമായുമിരിക്കുന്ന ഞാണൊലിയെ പുറപ്പെടുവിച്ചു. രാവണന്റെ ധൈൎയ്യത്തെത്തകൎക്കുവാൻ മതിയായ ഗാംഭീൎയ്യം നിറഞ്ഞ വാക്കുകൊണ്ടു രാമൻ രാക്ഷസാധിപനോടു പറഞ്ഞു.

21. രാക്ഷസാധമ! തിഷ്ഠാദ്യ ക്വ ഗമിഷ്യസിമേപുരഃ
കൃത്വാപരാധമേവംമേ സൎവത്രസമദൎശിനഃ.

രാക്ഷസാധമ!=രാക്ഷസന്മാരിൽ വെച്ച് നീച!, അദ്യ തിഷ്ഠ=ഇപ്പോൾ നില്ക്കുക, സൎവത്ര=എല്ലാവരിലും, സമദൎശിനഃ മേ=സമമായ ദൎശനത്തോടുകൂടിയ എനിക്ക്, ഏവം അപരാധം കൃത്വാ=ഇപ്രകാരം അപരാധം ചെയ്തിട്ട്, ക്വ ഗമിഷ്യസി=നീയെവിടേക്കു പോകുന്നു.

നീചനായ രാക്ഷസ! ഇപ്പോൾ ഇവിടെ നില്ക്കുക. ശത്രു, മിത്രം, ഉദാസീനൻ എന്ന ഭേദഭാവനകൂടാതെ എല്ലാവരിലും സമഭാവനയോടുകൂടിയിരിക്കുന്ന എനിക്കീവിധം അപരാധം ചെയ്തിരിക്കുന്ന നീയെവിടേക്കു പോകുന്നു.

22. യേനബാണേന നിഹതാ രാക്ഷസാസ്തേ ജനാലയേ
തേനൈവ ത്വാം ഹനിഷ്യാമി തിഷ്ഠാദ്യമമഗോചരേ.

ജനാലയേ=ജനസ്ഥാനത്തിൽ, തേ രാക്ഷസാഃ=നിന്റെ രാക്ഷസന്മാർ, യേന ബാണേന=യാതൊരു ബാണത്താൽ, നിഹതാഃ=നിഹനിക്കപ്പെട്ടുവോ, തേനഏവ=അതുകൊണ്ടുതന്നെ, ത്വാം ഹനിഷ്യാമി=നിന്നെ ഹനിക്കുന്നേൻ, അദ്യ=ഇപ്പോൾ, മമ ഗോചരേ=എന്റെ മുമ്പിൽ, തിഷ്ഠ=നിന്നാലും.

ജനസ്ഥാനത്തിൽവെച്ച് നിന്റെ ആൾക്കാരായ രാക്ഷസന്മാരെ ഞാൻ ഏതുബാണത്താൽ സംഹരിച്ചുവോ ആ ബാണംകൊണ്ടുതന്നെ നിന്നെയുമിപ്പോൾ ഞാൻ വധിക്കുന്നുണ്ട്. എന്റെ മുമ്പാകെ നില്ക്കുക.

23. ശ്രീരാമസ്യ വചഃ ശ്രുത്വാ രാവണോ മാരുതാത്മജം
വഹന്തംരാഘവം സംപ്രേക്ഷ്യ ശരൈസ്തീക്ഷ്ണൈരതാഡയത്.

ശ്രീരാമസ്യ വചഃ ശ്രുത്വാ=ശ്രീരാമന്റെ വചസ്സിനെ ശ്രവിച്ചിട്ട്, രാവണഃ=രാവണൻ, സംഖ്യേ=യുദ്ധത്തിൽ, രാഘവം വഹന്തം മാരുതാത്മജം=രാഘവനെ വഹിച്ചിരിക്കുന്ന വായുപുത്രനെ, തീക്ഷ്ണഃ ശരൈഃ=മൂർച്ചയേറിയ ശരങ്ങൾകൊണ്ട്, അതാഡയത്=താഡിച്ചു.

ശ്രീരാമൻ പറഞ്ഞതുകേട്ട രാവണൻ യുദ്ധത്തിൽ രാമനെ ചുമന്നുകൊണ്ടു സഞ്ചരിക്കുന്ന ഹനുമാനെ ഏററവും മൂർച്ചയുള്ള ബാണങ്ങൾകൊണ്ടെയ്തു മുറിപ്പെടുത്തി.

24. ഹതസ്യാപിശരൈസ്തീക്ഷ്ണൈ വായുസൂനോഃ സ്വതേജസാ
വ്യവർദ്ധത പുനസ്തേജോ നനാദ ച മഹാകപിഃ.

തീക്ഷ്ണഃ ശരൈഃ=മൂർച്ചയുള്ള ശരങ്ങൾകൊണ്ട്, ഹതസ്യ അപി വായുസൂനോഃ=ഹനിക്കപ്പെട്ടുവെങ്കിലും വായുപുത്രന്റെ, തേജഃ=തേജസ്സ്, സ്വതേജസാ=സ്വതേജസ്സുകൊണ്ട്, പുനഃ വ്യവർദ്ധത=പിന്നെയും വർദ്ധിച്ചു, മഹാകപിഃ നനാദ ച=മഹാനായ വാനരൻ നദിച്ചു.

മൂർച്ചയുള്ള ബാണങ്ങൾകൊണ്ടു രാവണൻ താഡിച്ചുവെങ്കിലും ശ്രീരാമചന്ദ്രൻ സ്വതേജസ്സിനെ ഹനുമാനിൽ വ്യാപിപ്പിക്കകയാൽ ഹനുമാന്ന് ശക്തിയധികരിച്ചു. മഹാനായ ആ വാനരൻ അത്യുച്ചത്തിൽ അലറി.

25. തതോദൃഷ്ട്വാ ഹനുമന്തം സവ്രണം രഘുസത്തമഃ
ക്രോധമാഹാരയാമാസ കാലരുദ്ര ഇവാപരഃ.

തതഃ രഘുസത്തമഃ=അനന്തരം രഘുപതി, സവ്രണം ഹനുമന്തം ദൃഷ്ട്വാ=വ്രണത്തോടുകൂടിയ ഹനുമാനെക്കണ്ടിട്ട്, അപരഃ കാലരുദ്രഃ ഇവ=മറെറാരു സംഹാരരുദ്രനെന്നപോലെ, ക്രോധം ആഹാരയാമാസ=ക്രോധത്തെ ആഹരിച്ചു.

രാവണശരപ്രയോഗത്താൽ മുറിപ്പെട്ടിരിക്കുന്ന ഹനുമാനെക്കണ്ടിട്ട് രഘുപതി പ്രലയകാലത്തിലെ സംഹാരരുദ്രനെന്നപോലെ ക്രോധത്തെയംഗീകരിച്ചു.

26. സാശ്വംരഥംധ്വജംസൂതം ശസ്ത്രൌഘം ധനുരോജസാ
ഛത്രംപതാകാംതരസാ ചിച്ഛേദശിതസായകൈഃ.

സാശ്വം രഥം=അശ്വത്തോടുകൂടിയ രഥത്തെയും, ധ്വജം=ധ്വജത്തെയും, സൂതം=സൂതനെയും, ശസ്ത്രൌഘം=ബാണസമൂഹത്തെയും, ധനുഃ=ധനുസ്സിനെയും, ഛത്രം=ഛത്രത്തെയും, പതാകാം=പതാകയേയും, ശി

തസായകൈഃ=മൂർച്ചയുള്ള ബാണങ്ങൾകൊണ്ട്, തരസാ ചിച്ഛേദ=ശീഘ്രം ച്ഛേദിച്ചു.

രാവണന്റെ കുതിര, തേർ, ധ്വജസ്തംഭം, തേരാളി, ബാണസമൂഹം, വില്ല്, വെൺകൊററക്കുട, കൊടിക്കൂറ, എന്നിവയെ രാമചന്ദ്രൻ മൂർച്ചയേറിയ ബാണങ്ങൾകൊണ്ട് ശീഘ്രം മുറിച്ചുവീഴ്ത്തി.

27. തതോമഹാശരേണാശു രാവണം രഘുസത്തമഃ
വിവ്യാധവജ്രകല്പേന പാകാരിരിവപൎവതം.

തതഃ രഘുസത്തമഃ=അനന്തരം രഘുസത്തമൻ, വജ്രകല്പേന മഹാശരേണ=വജ്രതുല്യമായ മഹാശരത്താൽ, പാകാരിഃ പർവതം ഇവ=ഇന്ദ്രൻ പർവതത്തെയെന്നപോലെ, രാവണം ആശു വിവ്യാധ=രാവണനെ ക്ഷണത്തിൽ മുറിപ്പെടുത്തി.

ഉടനെ ശ്രീരാമൻ,വജ്രായുധംപോലിരിക്കുന്ന മഹാബാണത്താൽ ഇന്ദ്രൻ പർവതത്തെയെന്നപോലെ രാവണനെ എയ്തു മുറിപ്പെടുത്തി.

28. രാമബാണഹതോവീര ശ്ചചാല ചമുമോഹ ച
ഹസ്താന്നിപതിതശ്ചാപ സ്തംസമീക്ഷ്യ രഘൂത്തമഃ

29. അൎദ്ധചന്ദ്രേണചിച്ഛേദ തൽകിരീടം രവിപ്രഭം
അനുജാനാമിഗച്ഛത്വ മിദാനീം ബാണപീഡിതഃ

30. പ്രവിശ്യലങ്കാമാശ്വാസ്യ ശ്വഃ പശ്യസി ബലംമമ

രാമബാണഹതഃ.വീരഃ=രാമബാണത്താൽ ഹനിക്കപ്പെട്ട വീരൻ, ചചാല ചമുമോഹ ച=ചലിക്കുകയും മോഹിക്കുകയും,ചെയ്തു, ഹസ്താത് ചാപഃ നിപതിതഃ=ഹസ്തത്തിൽ നിന്ന് ചാപം നിപതിച്ചു, രഘൂത്തമഃ തം സമീക്ഷ്യ=രഘൂത്തമൻ അവനെ സമീക്ഷിച്ചിട്ട്, രവിപ്രഭം തൽകിരീടം=സൂൎയ്യപ്രഭയുള്ള അവന്റെ കിരീടത്തെ, അൎദ്ധചന്ദ്രേണ ചിച്ഛേദ=അൎദ്ധചന്ദ്രശരത്താൽ ഛേദിച്ചു, ബാണപീഡിതഃ ത്വം=ബാണത്താൽ ദുഃഖിതനായ നീ, ഇദാനീം ഗച്ഛ=ഇപ്പോൾ ഗമിച്ചാലും, അനുജാനാമി=ഞാൻ അനുജ്ഞ നൽകുന്നേൻ, ലങ്കാംപ്രവിശ്യ ആശ്വാസ്യ=ലങ്കയെ പ്രവേശിച്ചാശ്വസിച്ചിട്ട്, ശ്വഃ മമ ബലം പശ്യസി=നാളെ എന്റെ ബലത്തെ നീ കാണും.

രാമബാണമേററു ദുഃഖിതനായ രാവണൻ വട്ടംചുററി വീണു മോഹിച്ചു. കയ്യിൽനിന്നു വില്ല് താഴത്തുവീണു. ആ രാവണനെ നോക്കിയ രാമചന്ദ്രൻ അൎദ്ധചന്ദ്രാകൃതിയുള്ള ബാണത്താൽ സൂൎയ്യനെപ്പോലെ വിളങ്ങുന്ന അവന്റെ കിരീടത്തെ മുറിച്ചു. എന്റെ ബാണ

മേററ ദുഃഖിക്കുന്ന നീ ഇപ്പോൾ പോയിക്കൊൾക. ഞാൻ അനുവാദം തരുന്നു. ലങ്കയിൽച്ചെന്നു വിശ്രമിച്ചശേഷം നാളെ യുദ്ധത്തിന്നായ്വരിക. അപ്പോൾ നിണക്കെന്റെ ബലം കാണാം.

രാമബാണേനസംവിദ്ധോ ഹതദർപോഥരാവണഃ
31. മഹത്യാലജ്ജയായുക്തോ ലങ്കാംപ്രാവിശദാതുരഃ
രാമോപിലക്ഷ്മണംദൃഷ്ട്വാ മൂർച്ഛിതം പതിതംഭുവി.
32. മാനുഷത്വമുപാശ്രിത്യ ലീലയാനുശുശോചഹ.

രാമബാണേന സംവിദ്ധഃ=രാമബാണത്താൽ അത്യന്തം മുറിപ്പെട്ടും, ഹതദർപഃ രാവണഃ=ഹനിക്കപ്പെട്ട ദർപത്തോടുകൂടിയുമിരിക്കുന്ന രാവണൻ, ആതുരഃ=ദുഃഖിതനും, മഹത്യാ ലജ്ജയാ യുക്തഃ=മഹതിയായ ലജ്ജയോട് യുക്തനുമായിട്ട്, ലങ്കാം പ്രാവിശത്=ലങ്കയെ പ്രവേശിച്ചു, രാമഃ അപി=രാമനും, മൂർച്ഛിതം ഭുവി പതിതം ലക്ഷ്മണം ദൃഷ്ട്വാ=മൂർച്ഛിച്ചും ഭൂമിയിൽ പതിച്ചുമിരിക്കുന്ന ലക്ഷ്മണനെ ദർശിച്ചിട്ട്, മാനുഷത്വം ഉപാശ്രിത്യ=മാനുഷഭാവത്തെ ഉപാശ്രയിച്ചിട്ട്, ലീലയാ അനുശുശോച ഹ=വിനോദമായിട്ട് അനുശോചിച്ചു.

രാമബാണമേററ മുറിപ്പെട്ടിരിക്കയാൽ അഹങ്കാരം ശമിച്ച് ദുഃഖിക്കുന്ന രാവണൻ അതിലജ്ജയോടുകൂടെ ലങ്കയിൽ പ്രവേശിച്ചു. രാമനും ഭൂമിയിൽ വീണു മോഹാലസ്യപ്പെട്ടുകിടക്കുന്ന ലക്ഷ്മണനെക്കണ്ടിട്ട് മനുഷ്യസ്വഭാവത്തെയംഗീകരിച്ച് വിനോദമായിട്ട് ദുഃഖം നടിച്ചു. ഭഗവാന്റെ മനുഷ്യനാട്യം ആശ്ചര്യംതന്നെ.

തതഃ പ്രാഹ ഹനുമന്തം വത്സ! ജീവയ ലക്ഷ്മണം
33. മഹൌഷധീഃ സമാനീയ പൂർവവദ്വാനരാനപി
തഥേതി രാഘവേണോക്തോ ജഗാമാശു മഹാകപിഃ
34. ഹനുമാൻ വായുവേഗേന ക്ഷണാത്തീർത്വാ മഹോദധിം

തതഃ ഹനുമന്തം പ്രാഹ=അനന്തരം ഹനുമാനോടു പറഞ്ഞു, വത്സ!=ഹേ ബാല!, മഹൌഷധീഃ സമാനീയ=മഹൌഷധികളെ സമാനയിച്ചിട്ട്, പൂർവവൽ=മുമ്പേത്തെപ്പോലെ, ലക്ഷ്മണം വാനരാൻ അപി=ലക്ഷ്മണനെയും വാനരന്മാരെയും, ജീവയ=നീ ജീവിപ്പിച്ചാലും, രാഘവേണ ഉക്തഃ മഹാകപിഃ ഹനുമാൻ=രാഘവനാൽ പറയപ്പെട്ട മഹാകപിയായ ഹനുമാൻ, തഥാ ഇതി=അപ്രകാരമെന്നു പറഞ്ഞിട്ട്, വായുവേഗേന ക്ഷണാത് മഹോദധിം തീർത്വാ=വായുവേഗത്താൽ ക്ഷണത്തിൽ മഹാസമുദ്രത്തെത്തരിച്ചിട്ട്, ആശു ജഗാമ=വേഗം ഗമിച്ചു

അതിൽപ്പിന്നെ ശ്രീരാമചന്ദ്രൻ ഹനുമാനോട് പറഞ്ഞു.—"ഹേ വത്സ! മുമ്പേത്തെപ്പോലെ മഹൌഷധികളെ വേഗം കൊണ്ടുവന്ന്, ലക്ഷ്മണനേയും, യുദ്ധത്തിൽ മരിച്ചുകിടക്കുന്ന വാനരന്മാരെയും വേഗം ജീവിപ്പിച്ചാലും." ശ്രീരാമവാക്യം കേട്ട ഉടനെ വാനരോത്തമനായ ഹനുമാൻ വായുവേഗത്തിൽ സമുദ്രം ചാടിക്കടന്നുപോയി.

ഏതസ്മിന്നന്തരേ ചാരാ രാവണായന്യവേദയൻ
35. രാമേണ പ്രേഷിതോ ദേവ! ഹനുമാൻ ക്ഷീരസാഗരം
ഗതോനേതും ലക്ഷ്മണസ്യ ജീവനാൎത്ഥം മഹൌഷധീഃ

ഏതസ്മിൻ അന്തരേ=ഈയവസരത്തിൽ, ചാരാഃ=ഗൂഢപുരുഷന്മാർ, രാവണായ ന്യവേദയൻ=രാവണന്നായ്ക്കൊണ്ടറിയിച്ചു, ദേവ!=അല്ലയോ മഹാരാജാവേ!, ലക്ഷ്മണസ്യ ജീവനാൎത്ഥം=ലക്ഷ്മണന്റെ ജീവനത്തിന്നായ്ക്കൊണ്ട്, മഹൌഷധീഃ ആനേതും=മഹൌഷധികളെ ആനയിപ്പാനായ്ക്കൊണ്ട്, രാമേണ ക്ഷീരസാഗരം പ്രേഷിതഃ ഹനുമാൻ ഗതഃ=രാമനാൽ ക്ഷീരസമുദ്രത്തിലേക്കയക്കപ്പെട്ട ഹനുമാൻ പോയിരിക്കുന്നു.

ഈയവസരത്തിൽ രാവണന്റെ ഗൂഢപുരുഷന്മാർ, "ഹേ ദേവ! ലക്ഷ്മണനെ ജീവിപ്പിക്കുവാൻ മഹൌഷധികളെക്കൊണ്ടുവരുവാനായി ശ്രീരാമൻ പാൽക്കടലിലേക്കയച്ചിരിക്കുന്ന ഹനുമാൻ ഔഷധം കൊണ്ടുവരുവാൻ പോയിരിക്കുന്നു" എന്ന വൎത്തമാനം രാവണനെ അറിയിച്ചു.

36. ശ്രുത്വാ തച്ചാരവചനം രാജാ ചിന്താപരോ ഭവത്
ജഗാമരാത്രാവേകാകീ കാലനേമിഗൃഹം ക്ഷണാത്

തൽ ചാരവചനം ശ്രുത്വാ=ആ ചാരവാക്യം കേട്ടിട്ട്, രാജാ ചിന്താപരഃ അഭവത്=രാജാവു ചിന്താപരനായ്ഭവിച്ചു, രാത്രൌ=രാത്രിയിൽ, ഏകാകീ=ഒരുവനായിട്ട്, ക്ഷണാൽ കാലനേമിഗൃഹം ജഗാമ=ക്ഷണത്തിൽ കാലനേമിഗൃഹത്തെ പ്രാപിച്ചു.

ചാരന്മാർ പറഞ്ഞതുകേട്ടപ്പോൾ എന്തുചെയ്യണമെന്നാലോചനചെയ്തു രാവണൻ രാത്രിയിൽ അകമ്പടിയൊന്നുംകൂടാതെ ഏകനായിട്ട് കാലനേമിയുടെ ഗൃഹത്തെ പ്രാപിച്ചു.

37. ഗൃഹാഗതം സമാലോക്യ രാവണം വിസ്മയാന്വിതഃ
കാലനേമിരുവാചേദം പ്രാഞ്ജലിൎഭയവിഹ്വലഃ
അൎഘ്യാദികം തതഃ കൃത്വാ രാവണസ്യാഗ്രതഃസ്ഥിതഃ

ഗൃഹാഗതം രാവണം സമാലോക്യ=ഗൃഹത്തിൽ ആഗമിച്ചിരിക്കുന്ന രാവണനെക്കണ്ടിട്ട്, വിസ്മയാന്വിതഃ ഭയവിഹ്വലഃ കാലനേമിഃ=വിസ്മയത്തോടുകൂടിയവനും, ഭയപരവശനുമായ കാലനേമി, ഇദം ഉവാച=ഇങ്ങിനെ പറഞ്ഞു, തതഃ അർഘ്യാദികം കൃത്വാ=അനന്തരം അർഘ്യാദികളെ സമപ്പിച്ചിട്ട്, രാവണസ്യ അഗ്രതഃ സ്ഥിതഃ=രാവണന്റെ അഗ്രഭാഗത്തിൽ സ്ഥിതനായി.

രാവണൻ ഏകനായിട്ട് രാത്രിസമയം വീട്ടിൽ വന്നിരിക്കുന്നതുകണ്ട കാലനേമി ആശ്ചയ്യപ്പെട്ടു. ഭയപ്പെട്ടു വിറച്ചു. കൈക്കൂപ്പിത്തൊഴുതുകൊണ്ടിങ്ങിനെ പറഞ്ഞു. ഉടനെ അർഘ്യപാദ്യാദികളെ സമപ്പിച്ചു. രാവണന്റെ മുമ്പിൽ വിനയത്തോടുകൂടെ ചെന്നുനിന്നു.

38. കിന്തേ കരോമി രാജേന്ദ്ര! കിമാഗമനകാരണം
കാലനേമി മുവാചേദം രാവണോ ദുഃഖപീഡിതഃ

39. മമാപി കാലവശതഃ കഷ്ടമേതദുപസ്ഥിതം
മയാ ശക്ത്യാ ഹതോ വീരോ ലക്ഷ്മണഃ പതിതോ ഭുവി

40. തം ജീവയിതുമാനേതു മോഷധീൎഹനുമാൻ ഗതഃ
യഥാ തസ്യ ഭവേദ്വിഘ്നം തഥാ കുരു മഹാമതേ!

രാജേന്ദ്ര! തേ കിം കരോമി=രാജശ്രേഷ്ഠ! അങ്ങേക്കു ഞാനെന്തുചെയ്യേണം, ആഗമനകാരണം കിം=ആഗമിപ്പാനെന്തു കാരണം, ദുഃഖപീഡിതഃ രാവണഃ=ദുഃഖത്താൽ പീഡിതനായ രാവണൻ, കാലനേമിം ഇദം ഉവാച=കാലനേമിയോടിങ്ങിനെ പറഞ്ഞു, കാലവശതഃ=കാലദോഷത്താൽ, മമ അപി=എനിക്കും, ഏതൽ കഷ്ടം ഉപസ്ഥിതം=ഈ കഷ്ടം നേരിട്ടിരിക്കുന്നു, മയാ ശക്ത്യാ ഹതഃ വീരഃ ലക്ഷ്മണഃ=എന്നാൽ ശക്തിയാൽ ഹനിക്കപ്പെട്ട വീരനായ ലക്ഷ്മണൻ, ഭുവി പതിതഃ=ഭൂമിയിൽ പതിച്ചിരിക്കുന്നു, തം ജീവയിതും=അവനെ ജീവിപ്പിക്കുവാനായിക്കൊണ്ട്, ഔഷധീഃ ആനേതും=ഔഷധികളെ ആനയിക്കുവാൻ, ഹനുമാൻ ഗതഃ=ഹനുമാൻ ഗമിച്ചിരിക്കുന്നു, തസ്യ യഥാ വിഘ്നം ഭവേത്=അവന്നെങ്ങിനെയായാൽ വിഘ്നം ഭവിക്കുമോ, മഹാമതേ! തഥാ കുരു=ഹേ മഹാ ബുദ്ധിശാലിൻ!, അങ്ങിനെ ചെയ്താലും.

"ഹേ രാജേന്ദ്ര! ഞാനവിടുത്തേക്ക് എന്തൊരു കായ്യമാണ് ചെയ്യേണ്ടത്? ഇപ്പോൾ വരുവാനെന്തു കാരണം?" ദുഃഖപരവശനായ രാവണൻ കാലനേമിയോടിപ്രകാരം പറഞ്ഞു:—"കാലദോഷത്താൽ എനിക്കും ഈ കഷ്ടാവസ്ഥ നേരിട്ടിരിക്കുന്നു. ശക്തിയെന്ന ആയുധം

കൊണ്ട് എന്നാൽ ഹനിക്കപ്പെട്ട വീരനായ ലക്ഷ്മണൻ ഭൂമിയിൽ വീണിരിക്കുന്നു. അവനെ ജീവിപ്പിക്കുവാനുള്ള ഔഷധം കൊണ്ടുവരുവാൻ ഹനുമാൻ പോയിട്ടുണ്ട്. ബുദ്ധിമാനായ നീ ഹനുമാനെ വിഘ്നപ്പെടുത്തുവാൻ വേണ്ടുന്ന കാൎയ്യം നടത്തേണം."

41. മായയാ മുനിവേഷേണ മോഹയസ്വ മഹാകപിം
കാലാത്യയോ യഥാഭൂയാത്തഥാകൃത്വൈഹി മന്ദിരേ

മായയാ മുനിവേഷണേ=മായയാൽ മുനിവേഷം കൊണ്ട്, മഹാകപിം മോഹയസ്വ=മഹാനായ വാനരനെ മോഹിപ്പിച്ചാലും, കാലാത്യയഃ യഥാ ഭൂയാത്=കാലാതിക്രമം എങ്ങിനെയായാൽ ഭവിക്കുമോ, തഥാ കൃത്വാ=അപ്രകാരം ചെയ്തിട്ട്, മന്ദിരേ ഏഹി=മന്ദിരത്തിൽ യാനം ചെയ്താലും.

മായാപ്രയോഗത്താൽ ഒരു മുനിവേഷം ധരിച്ച് ഹനുമാനെ നീ മോഹിപ്പിച്ചാലും. ഹനുമാന്റെ യാത്രക്കു കാലതാമസം വരുവാൻ തക്കവിധം പ്രവൃത്തിച്ചശേഷം നിന്റെ മന്ദിരത്തിലേക്കുതന്നെ വന്നുകൊൾക.

42. രാവണസ്യ വചഃ ശ്രുത്വാ കാലനേമിരുവാചതം
രാവണേശ വചോമേദ്യ ശൃണു ധാരയ തത്വതഃ

രാവണസ്യ വചഃ ശ്രുത്വാ=രാവണന്റെ വചസ്സിനെ ശ്രവിച്ചിട്ട്, കാലനേമിഃ തം ഉവാച=കാലനേമി അവനോടു പറഞ്ഞു, ഈശ! രാവണ!=രാജാവായ രാവണ!, മേ വചഃ അദ്യ ശൃണു=എന്റെ വാക്കിനെ ഇപ്പോൾ ശ്രവിച്ചാലും, തത്വതഃ ധാരയ=പരമാൎത്ഥമായി ധരിച്ചാലും.

രാവണൻ പറഞ്ഞതു കേട്ട കാലനേമി അവനോടു പറഞ്ഞു. "ഹേ സ്വാമിൻ രാവണ! ഞാൻ പറയുന്നതിനെ ഇപ്പോൾ അങ്ങുന്നു കേട്ടാലും. അതിനെ യഥാൎത്ഥമായി ധരിച്ചാലും."

43. പ്രിയം തേ കരവാണ്യേവ ന പ്രാണാൻ ധാരയാമ്യഹം
മാരീചസ്യയഥാരണ്യേ പുരാഭൂന്മൃഗരൂപിണഃ.

44. തഥൈവമേ ന സന്ദേഹോ ഭവിഷ്യതി ദശാനന!
ഹതാഃ പുത്രാശ്ചപൌത്രാശ്ച ബാന്ധവാരാക്ഷസാശ്ചതേ.

45. ഘാതയിത്വാസുരകുലം ജീവിതേനാപികിംതവ
രാജ്യേനവാ സീതയാ വാ കിം ദേഹേനജഡാത്മനാ.

46. സീതാംപ്രയച്ഛരാമായ രാജ്യംദേഹി വിഭീഷണേ
വനംയാഹിമഹാബാഹോ! രമ്യംമുനിഗണാശ്രയം.

തേ പ്രിയം കരവാണി ഏവ=അങ്ങയുടെ പ്രിയത്തെ ഞാൻ ചെയ്യുന്നേൻ നിശ്ചയം, അഹം പ്രാണാൻ ന ധാരയാമി=ഞാൻ പ്രാണങ്ങളെ ധരിക്കയില്ല, പുരാ മൃഗരൂപിണഃ മാരീചസ്യ=പണ്ട് മൃഗരൂപിയായ മാരീചന്ന്, അരണ്യേ യഥാ=അരണ്യത്തിൽ ഏതുവിധമോ, തഥാ ഏവ മേ ന സന്ദേഹഃ=അപ്രകാരംതന്നെ എനിക്കും സന്ദേഹമില്ല, ദശാനന!=ഹേ രാവണ!, തേ പുത്രാഃ=അങ്ങയുടെ പുത്രന്മാരും, പൌത്രാഃ ച=പൌത്രന്മാരും, ബാന്ധവാഃ രാക്ഷസാഃ ച=ബാന്ധവന്മാരായ രാക്ഷസന്മാരും, ഹതാഃ=ഹതന്മാരായി, അസുരകുലം ഘാതയിത്വാ=അസുരവംശത്തെ വധിപ്പിച്ചിട്ട്, തവ ജീവിതേന അപി=നിന്റെ ജീവിതംകൊണ്ടാവട്ടെ, രാജ്യേന വാ=രാജ്യംകൊണ്ടാവട്ടെ, സീതയാ വാ=സീതയെക്കൊണ്ടാവട്ടെ, ജഡാത്മനാ ദേഹേന വാ=ജഡപ്രായമായ ദേഹംകൊണ്ടാവട്ടെ, കിം=എന്തുഫലം, സീതാം രാമായ പ്രയച്ഛ=സീതയെ രാമന്നായിക്കൊണ്ട് നൽകിയാലും, രാജ്യം വിഭീഷണേ ദേഹി=രാജ്യത്തെ വിഭീഷണനിൽ നൽകിയാലും, മഹാബാഹോ!=ഹേ വീര! മുനിഗണാശ്രയം രമ്യം വനം യാഹി=മുനിഗണങ്ങൾക്കാശ്രയമായ രമണീയവനത്തെ യാനം ചെയ്താലും.

ഞാനങ്ങയുടെ ഇഷ്ടംപോലെ പ്രവൎത്തിച്ചുകൊള്ളാം. ഇളക്കമില്ല. പക്ഷെ പിന്നെ ഞാൻ ജീവിക്കയില്ല, നിശ്ചയം. കുറേമുമ്പെ കാട്ടിൽ മാൻവേഷം ധരിച്ചുചെന്ന മാരീചന്റെ അവസ്ഥതന്നെ എനിക്കുമെന്നതിൽ സംശയമില്ല. ഹേ രാവണ! അങ്ങയുടെ പുത്രന്മാരും, പൌത്രന്മാരും, ബന്ധുക്കളായ രാക്ഷസന്മാരും നശിച്ചുകഴിഞ്ഞു. അസുരവംശത്തെ മുഴുവനും നശിപ്പിച്ചതിൽപ്പിന്നെ അങ്ങുന്നു ജീവിച്ചിരിക്കുന്നതുകൊണ്ടുതന്നെയെന്തൊരു ഫലമാണുള്ളത്. രാജ്യംകൊണ്ടോ, സീതയെക്കൊണ്ടോ, ജഡപ്രായമായ ശരീരംകൊണ്ടുതന്നെയൊ പ്രയോജനമെന്ത്? സീതയെ രാമന്നു നൽകുക. രാജ്യം വിഭീഷണനേയും ഏല്പിക്കുക. ഹേ വീര! മുനിസമൂഹം വസിക്കുന്ന മനോഹരമായ വനത്തെ വേഗം ആശ്രയിച്ചുകൊൾക.

47. സ്നാത്വാ പ്രാതഃ ശുഭജലേ കൃത്വാ സന്ധ്യാദികാഃ ക്രിയാഃ
തത ഏകാന്തമാശ്രിത്യ സുഖാസനപരിഗ്രഹഃ
48. വിസൃജ്യ സർവതഃ സംഗമിതരാൻ വിഷയാൻ ബഹിഃ
ബഹിഃപ്രവൃത്താക്ഷഗണംശനൈഃ പ്രത്യക്പ്രവാഹയ
49. പ്രകൃതേർഭിന്നമാത്മാനം വിചാരയ സദാനഘ!
ചരാചരം ജഗൽകൃത്സ്നം ദേഹബുദ്ധീന്ദ്രിയാദികം

50. ആബ്രഹ്മസ്തംബപര്യന്തം ദൃശ്യതേ ശ്രൂയതേ ചയത്
സൈഷാ പ്രകൃതിരിത്യുക്താ സൈവമായേതി കീർത്തിതാ
51. സർഗസ്ഥിതിവിനാശാനാം ജഗദ്വൃക്ഷസ്യ കാരണം
ലോഹിതശ്വേതകൃഷ്ണാദിപ്രജാഃ സൃജതി സർവ്വദാ.

പ്രാതഃ ശുഭജലേസ്നാത്വാ=പ്രാതഃ കാലത്തിൽ ശുഭജലത്തിൽ സ്നാനം ചെയ്തിട്ട്, സന്ധ്യാദികാഃ ക്രിയാഃ കൃത്വാ=സന്ധ്യാദികളായ ക്രിയകളെ ചെയ്തിട്ട്, തതഃ ഏകാന്തം ആശ്രിത്യ=അനന്തരം ഏകാന്തത്തെ ആശ്രയിച്ചിട്ട്, സുഖാസനപരിഗ്രഹഃ=സുഖമായ ആസനത്തെപരിഗ്രഹിച്ചവനായിട്ട്, സർവ്വതഃ സംഗം വിസൃജ്യ=സർവത്തിൽ നിന്നും സംഗത്തെ വിസർജിച്ചിട്ട്, ബഹിഃ ഇതരാൻ വിഷയാൻ വിസൃജ്യ=ബാഹ്യത്തിലുള്ള ഇതരവിഷയങ്ങളെയും വിസർജിച്ചിട്ട്, ബഹിഃപ്രവൃത്താക്ഷഗണം=പുറമെ പ്രവർത്തിക്കുന്ന ഇന്ദ്രിയഗണത്തെ, ശനൈഃ പ്രത്യക്പ്രവാഹയ=മന്ദംമന്ദം പ്രത്യഗാത്മാവിലേക്കു പ്രവഹിപ്പിച്ചാലും, പ്രകൃതേഃ ഭിന്നം ആത്മാനം=പ്രകൃതിയിൽ നിന്നു വേറിട്ടിരിക്കുന്ന ആത്മാവിനെ, അനഘ!=ഹേ പരിശുദ്ധ! സദാ വിചാരയ=എപ്പോഴും വിചാരിച്ചാലും, ചരാചരം കൃത്സ്നം ജഗത്=ചരവും അചരവുമായ സമസ്തജഗത്തും, ദേഹബുദ്ധീന്ദ്രിയാദികം=ദേഹം, ബുദ്ധി, ഇന്ദ്രിയങ്ങൾ ആദിയായവയും, ആബ്രഹ്മസ്തംബപര്യന്തം=ബ്രഹ്മാവു മുതൽ സ്തംബംവരേയുള്ളതും, ദൃശ്യതേ ശ്രൂയതേ ച യൽ=കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമായ യാതൊന്നും, സാ ഏഷാ പ്രകൃതിഃ ഇതി ഉക്താ=ആ ഈ പ്രകൃതിയെന്നു പറയപ്പെട്ടിരിക്കുന്നു, സർഗസ്ഥിതിവിനാശാനാം=സൃഷ്ടിസ്ഥിതി സംഹാരങ്ങൾക്കും, ജഗദ്വൃക്ഷസ്യ=ലോകമാകുന്ന വൃക്ഷത്തിന്നും, കാരണം=കാരണമാകുന്നു, ലോഹിതശ്വേതകൃഷ്ണാദിപ്രജാഃ=ചുകന്നും വെളുത്തും കറുത്തുമിരിക്കുന്ന പ്രജകളെ, സർവദാ സൃജതി=എപ്പോഴും സൃഷ്ടിക്കുന്നു.

കാലത്ത് ശുദ്ധജലത്തിൽ കുളിയും സന്ധ്യാവന്ദനവും ചെയ്തശേഷം ഏകാന്തത്തിൽ സുഖാസനത്തിലിരുന്ന് സർവസംഗത്തേയും ഉപേക്ഷിച്ച്, ശബ്ദാദിബഹിർവിഷയങ്ങളിൽ പ്രവർത്തിക്കുന്ന ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ പ്രത്യഗാത്മാവിലേക്കു മെല്ലെ മെല്ലെ സഞ്ചരിപ്പിക്കുക. പരിശുദ്ധഭാവത്തോടുകൂടെ പ്രകൃതിഗുണങ്ങളിൽ നിന്നു വേറിട്ടിരിക്കുന്ന ആത്മാവിനെ എല്ലായ്പോഴും വിചാരംചെയ്യുക. സ്ഥാവരജംഗമാത്മകമായ സകല ജഗത്തിന്നും, ശരീരം, ബുദ്ധി, ഇന്ദ്രിയങ്ങൾ എന്നിവകൾക്കും, ബ്രഹ്മാവു മുതൽ പുൽക്കൊടിവരേ

യുള്ള സകലവും അടങ്ങിയിരിക്കുന്ന ലോകമാകുന്ന വൃക്ഷത്തിന്റെയും ബീജം പ്രകൃതിയാകുന്നു. കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമായ സകലവും പ്രകൃതിയാണെന്നും അതുതന്നെയാണ് മായയെന്നും പറയപ്പെട്ടിരിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കാരണം മായതന്നെ. രജസ്സ്, സത്വം, തമസ്സ് എന്ന മൂന്നു ഗുണങ്ങളോടുകൂടിയ പ്രകൃതി-മായ, സത്വരജസ്തമഃ പ്രകൃതികളായ പ്രജകളെ എപ്പോഴും ജനിപ്പിച്ചു കൊണ്ടിരിക്കുന്നു.

52. കാമക്രോധാദിപുത്രാദ്യാൻ ഹിംസാതൃഷ്ണാദികന്യകാഃ
മോഹയത്യനിശംദേവ മാത്മാനം സൈ്വർഗ്ഗുണൈർവിഭും.

കാമക്രോധാദിപുത്രാദ്യാൻ=കാമം, ക്രോധം, ആദിയായ പുത്രാദികളേയും, ഹിംസാതൃഷ്ണാദികന്യകാഃ=ഹിംസാ, തൃഷ്ണാ, മുതലായ കന്യകകളേയും, സൃജതി=സൃഷ്ടിക്കുന്നു, സൈ്വഃ ഗുണൈഃ=സ്വന്തം ഗുണങ്ങൾകൊണ്ടു, വിഭും ദേവം ആത്മാനം=സർവവ്യാപിയും പ്രകാശസ്വരൂപനുമായ ആത്മാവിനെ, അനിശം മോഹയതി= എപ്പോഴുംമോഹിപ്പിക്കുന്നു.

കാമക്രോധാദിവൃത്തികളായ പുത്രന്മാരെയും, ഹിംസാതൃഷ്ണാദികളായ പുത്രിമാരെയും സ്വഗുണങ്ങളാൽ സൃഷ്ടിക്കുന്ന മായ എങ്ങും നിറഞ്ഞും എല്ലാററിനേയും പ്രകാശിപ്പിച്ചുംകൊണ്ടിരിക്കുന്ന ആത്മാവിനെ എല്ലായ്പോഴും മോഹിപ്പിക്കുന്നു.

53. കത്തൃത്വഭോകതൃത്വമുഖാൻ സ്വഗുണാനാത്മനീശ്വരേ
ആരോപ്യസ്വവശംകൃത്വാ തേനക്രീഡതിസർവദാ.

കത്തൃത്വഭോക്തൃത്വമുഖാൻ സ്വഗുണാൻ=കത്തൃത്വം ഭോക്തൃത്വം മുതലായ സ്വഗുണങ്ങളെ, ഈശ്വരേ ആത്മനി ആരോപ്യ=ഈശ്വരനായ ആത്മാവിൽ ആരോപിച്ചിട്ട്, സ്വവശംകൃത്വാ=തന്റെ അധീനത്തിലാക്കീട്ട്, തേന സർവദാ ക്രീഡതി=അവനോടുകൂടെ എപ്പോഴും ക്രീഡിക്കുന്നു.

കത്താവ്, ഭോക്താവ് എന്നിത്യാദി ഭാവമാകുന്ന സ്വഗുണങ്ങളെ സ്വതന്ത്രനായ ആത്മാവിൽ ആരോപിച്ചിട്ട് മായ എപ്പോഴും ഈശ്വരനായ ആത്മാവിനോടു ചേൎന്നു ലീല ചെയ്യുന്നു.

54. ശുദ്ധോപ്യാത്മാ യയായുക്തഃ പശ്യതീവ സദാബഹിഃ
വിസ്മൃത്യ ച സ്വമാത്മാനം മായാഗുണവിമോഹിതഃ

ശുദ്ധഃ അപി ആത്മാ=ശുദ്ധനാണെന്നിരിക്കിലും ആത്മാവു്, യയായുക്തഃ=യാതൊന്നിനോടു ചേൎന്നവനായിട്ട്, മായാഗുണവിമോഹിതഃ=

മായാഗുണങ്ങളാൽ മോഹിപ്പിക്കപ്പെട്ടവനായിട്ട്, സ്വം ആത്മാനം വിസ്മൃത്യ=സ്വന്തം രൂപത്തെ വിസ്മരിച്ചിട്ട്, സദാ ബഹിഃ പശ്യതി ഇവ=എപ്പോഴും പുറമെ നോക്കുന്നവനെന്നപോലെയിരിക്കുന്നു.

ഗുണസംബന്ധമില്ലാത്തതിനാൽ പരിശുദ്ധനാണെന്നിരിക്കിലും ആത്മാവ്—ജീവൻ—മായാഗുണങ്ങളാൽ മോഹിപ്പിക്കപ്പെട്ടുകൊണ്ട് സ്വന്തം സ്വരൂപത്തെ—ശുദ്ധബുദ്ധമുക്തഭാവത്തെ—തീരെ മറന്നിട്ട് പുറത്തുള്ള ശബ്ദാദിവിഷയസുഖങ്ങളെ അനുഭവിക്കുന്നവനെന്നപോലെ കാണപ്പെടുന്നു.

55. യദാ സൽഗുരുണായുക്തോ ബോധ്യതേ ബോധരൂപിണാ
നിവൃത്തദൃഷ്ടിരാത്മാനം പശ്യത്യേവ സദാ സ്ഫുടം.

ബോധരൂപിണാ സൽഗുരുണാ=ബോധസ്വരൂപനാകുന്ന സൽഗുരുവിനോട്, യദായുക്തഃ=എപ്പോൾ ചേർന്നവനായിട്ട്, ബോധ്യതേ=ബോധിപ്പിക്കപ്പെടുന്നുവോ, തദാ നിവൃത്തദൃഷ്ടിഃ=അപ്പോൾ നിവൎത്തിച്ച ദൎശനത്തോടുകൂടിയവനായിട്ട്, ആത്മാനം സദാ സ്ഫുടം പശ്യതി ഏവ=ആത്മാവിനെ എപ്പോഴും സ്പഷ്ടമായിട്ട് കാണുന്നു നിശ്ചയം.

അറിവാകുന്ന സ്വരൂപത്തോടുകൂടിയ സൽഗുരു, ജീവാത്മാവിനെ എപ്പോൾ മായാഗുണങ്ങളിൽ സംബന്ധമില്ലാത്തവനെന്ന് ബോധിപ്പിക്കുന്നുവോ, അപ്പൊൾ ജിവൻ അന്യവിഷയങ്ങളെ കാണാതെ, സ്വന്തം സ്വരൂപത്തെ-ശുദ്ധബുദ്ധമുക്തഭാവത്തെ എപ്പോഴും സ്പഷ്ടമായിട്ടറിയുന്നു. നിശ്ചയം.

56. ജീവന്മുക്തഃ സദാദേഹീ മുച്യതേ പ്രാകൃതൈർഗ്ഗുണൈഃ
ത്വമപ്യേവം സദാത്മാനം വിചാൎയ്യ നിയതേന്ദ്രിയഃ

57. പ്രകൃതേരന്യമാത്മാനം ജ്ഞാത്വാ മുക്തോ ഭവിഷ്യസി
ധ്യാതും യദ്യസമൎത്ഥോസി സഗുണം ദേവമാശ്രയ

സദാ ജീവന്മുക്തഃ ദേഹീ=എപ്പോഴും ജീവന്മുക്തനായ ദേഹി, പ്രാകൃതൈഃ ഗുണൈഃ= പ്രകൃതിസംബന്ധികളായ ഗുണങ്ങളാൽ, മുച്യതെ=മോചിക്കപ്പെടുന്നു, ത്വം അപി=നീയും, നിയതേന്ദ്രിയഃ=ഇന്ദ്രിയങ്ങളെ അടക്കിയവനായിട്ട്, സദാ ആത്മാനം വിചാൎയ്യ=എല്ലായ്പോഴും ആത്മാവിനെ വിചാരിച്ചിട്ട്, പ്രകൃതേഃ അന്യം ആത്മാനം ജ്ഞാത്വാ=പ്രകൃതിയിൽനിന്നു വെറിട്ടിരിക്കുന്ന ആത്മാവിനെ അറിഞ്ഞിട്ട്, മുക്തഃ ഭവിഷ്യസി=മുക്തനായിട്ടു ഭവിക്കും, ധ്യാതും അസമൎത്ഥഃ അസി യദി=ധ്യാനിപ്പാൻ അസമൎത്ഥനാകുന്നുവെങ്കിൽ, സഗുണം ദേവം ആശ്രയ=ഗുണസഹിതനായ ദേവനെ ആശ്രയിച്ചാലും.

അപ്രകാരമുള്ള ഗുരുവിന്റെ ഉപദേശപ്രകാരം നിദിധ്യാസനാദികളെ അഭ്യസിച്ച് സിദ്ധിവരുത്തീട്ട്, ജീവന്മുക്താവസ്ഥയെ പ്രാപിച്ചിട്ട്, പ്രകൃതികാൎയ്യങ്ങളായ ലൌകികസുഖദുഃഖാദിബന്ധത്തിൽനിന്ന് മുക്തനായ്ഭവിക്കുന്നു. അങ്ങനെ ഞാൻ പറഞ്ഞ രീതിയെ അംഗീകരിച്ച് ഇന്ദ്രിയാദികളെ വിഷയങ്ങളിൽനിന്നു പിൻവലിച്ച് എപ്പോഴും ആത്മാവിനെ വിചാരിച്ചറിഞ്ഞ്, പ്രകൃതിയിൽനിന്നു വേറിട്ടിരിക്കുന്നതുതന്നെ ആത്മസ്വഭാവമെന്നനുഭവപ്പെട്ടമ്പോൾ മുക്തനായ്ഭവിക്കും. ഞാനിപ്പറഞ്ഞമാതിരിയിൽ ആത്മാവിനെ ധ്യാനിപ്പാൻ ശക്തനല്ലെന്നുവരികിൽ സഗുണനായ ഈശ്വരനെ ആശ്രയിച്ചുകൊൾക.

58. ഹൃൽപത്മകൎണ്ണികേ സ്വൎണ്ണപീഠേ മണിഗണാന്വിതേ
മൃദുശ്ലക്ഷ്ണതരേതത്ര ജാനക്യാ സഹസംസ്ഥിതം.

59. വീരാസനംവിശാലാക്ഷം വിദ്യുൽപുഞ്ജനിഭാംബരം
കിരീടഹാരകേയൂരകൌസ്തുഭാദിഭിരന്വിതം.

60. നൂപുരൈഃ കടകൈൎഭ്രാന്തം തഥൈവ വനമാലയാ
ലക്ഷ്മണേനധനുൎദ്ധാന്വകരേണ പരിസേവിതം.

61. ഏവംധ്യാത്വാ സദാത്മാനം രാമംസൎവഹൃദിസ്ഥിതം
ഭക്ത്യാപരമയായുക്തോ മുച്യതേനാത്ര സംശയഃ.

ഹൃൽപത്മകൎണ്ണികേ=ഹൃദയതാമരയുടെ മദ്ധ്യത്തിൽ, മണിഗണാന്വിതേ=രത്നജാലത്തോടു കൂടിയതും, മൃദുശ്ലക്ഷ്ണതരേ സ്വൎണ്ണപീഠേ=അത്യന്തം മൃദുവും സ്നിഗ്ദ്ധവുമായ സ്വൎണ്ണപീഠത്തിൽ, വീരാസനം=വീരാസനത്തിലിരിക്കുന്നവനും, വിശാലാക്ഷം=വിശാലങ്ങളായ അക്ഷികളോടു കൂടിയവനും, വിദ്യുൽപുഞ്ജനിഭാംബരം=മിന്നൽക്കൂട്ടമെന്നപോലിരിക്കുന്ന വസ്ത്രത്തോടുകൂടിയവനും, കിരീടഹാരകേയൂരകൌസ്തുഭാദിഭിഃ അന്വിതം=കിരീടം, ഹാരം, കേയൂരം,കൌസ്തുഭം എന്നിവയോടുകൂടിയവനും, നൂപുരൈഃ കടകൈഃ=നൂപുരങ്ങൾ കടകങ്ങൾ എന്നിവകൊണ്ടും, തഥാ ഏവ വനമാലയാ=അപ്രകാരംതന്നെ വനമാലയാലും, ഭ്രാന്തം=ശോഭിക്കുന്നവനും, ധനുൎദ്ധാന്വകരേണ ലക്ഷ്മണേന പരിസേവിതം=രണ്ടു കരത്തിൽ ധനുസ്സോടുകൂടിയ ലക്ഷ്മണനാൽ പരിസേവിക്കപ്പെടുന്നവനും, സൎവഹൃദിസ്ഥിതം ആത്മാനം രാമം=സൎവഹൃദയത്തിലിരിക്കുന്നവനും ആത്മാവുമായ രാമനെ, ഏവംധ്യാത്വാ=ഇപ്രകാരം ധ്യാനിച്ചിട്ട്, പരമയാഭക്ത്യായുക്തഃ=പര

മയായ ഭക്തിയോടുകൂടിയവനായിട്ട്, മുച്യതെ=മോചിക്കപ്പെടുന്നു, അത്ര ന സംശയഃ=ഇതിൽ സംശയമില്ല.

സഗുണസ്വരൂപധ്യാനത്തെ ഉപദേശിക്കുന്നു:—ഹൃദയമാകുന്ന താമരപ്പൂവിന്റെ മദ്ധ്യത്തിൽ പലമാതിരി ശോഭയുള്ള രത്നങ്ങൾ പതിച്ചിരിക്കുന്നതും അതിസ്നിഗ്ദ്ധവും മൃദുലവുമായ സ്വർണപീഠത്തെ ആദ്യം ധ്യാനിച്ചുറപ്പിക്കേണം. ആ പീഠത്തിൽ സീതാസമേതനും, വീരാസനത്തിലിരിക്കുന്നവനും, വിശാലനേത്രങ്ങളോടുകൂടിയവനും, മിന്നൽക്കൊടിപോലെ പ്രകാശിക്കുന്ന പീതാംബരം ധരിച്ചവനും, കിരീടം, മുത്തുമാല, തോൾവളകൾ, കൌസ്തുഭരത്നം, മുതലായ ആഭരണങ്ങളോടുകൂടിയവനും, കാൽച്ചിലമ്പുകൾ, കൈവളകൾ, വനമാല എന്നിവയാൽ ശോഭിക്കുന്നവനും, കയ്യിൽ വില്ലു പിടിച്ചിരിക്കുന്നവനും, വില്ലും അമ്പും പിടിച്ചു നിൽക്കുന്ന ലക്ഷ്മണനാൽ വിനയപൂർവം സേവിക്കപ്പെടുന്നവനും, സകലജനഹൃദയത്തിൽ വസിക്കുന്നവനും, സ്വാത്മഭൂതനുമായ രാമനെ നിരന്തരം ധ്യാനിക്കേണം. അപ്പോൾ പരമഭക്തിയുക്തനായിട്ട് മുക്തനായ്ഭവിക്കും. ഇതിൽ സംശയമില്ല.

62. ശൃണ്വൈവചരിതംതസ്യ ഭക്തൈൎന്നിത്യമനന്യധീഃ
ഏവംചേൽകൃതപൂർവാണി പാപാനിചമഹാന്ത്യപി.
ക്ഷണാദേവവിനശ്യന്തി യഥാഗ്നേ സ്തൂലരാശയഃ

ഭക്തൈഃ തസ്യചരിതം=ഭക്തന്മാരോടുകൂടെ അവന്റെ ചരിതത്തെ, അനന്യധീഃ നിത്യം ശൃണ്വൻ=അന്യ മനസ്സനല്ലാതെ നിത്യവും ശ്രവിച്ചാലും, ഏവം ചേൽ=ഇപ്രകാരമാണെങ്കിൽ, കൃതപൂർവാണി മഹാന്തി അപി പാപാനി=പൂർവംചെയ്ത മഹത്തുക്കളായ പാപങ്ങളും, അഗ്നേഃ തൂലരാശയഃ ഇവ=അഗ്നി ഹേതുവായിട്ട് പഞ്ഞിക്കൂട്ടമെന്നപോലെ, ക്ഷണാൽ ഏവ വിനശ്യന്തി=ക്ഷണത്തിൽത്തന്നെ നശിക്കും.

ഭക്തജനങ്ങളോടുകൂടെച്ചേൎന്ന് ശ്രീരാമചരിതത്തെ നിത്യവും മനസ്സിരുത്തിക്കേൾക്കുക. എന്നാൽ പണ്ടു ചെയ്ത പാപങ്ങൾ എത്രതന്നെ വമ്പിച്ചവയായിരുന്നാലും, അഗ്നിയിൽ പഞ്ഞിക്കൂട്ടമെന്നപോലെ ക്ഷണത്തിൽത്തന്നെ നശിക്കും.

63. ഭജസ്വരാമം പരിപൂർണമേകം
വിഹായവൈരം നിജഭക്തിയുക്തഃ
ഹൃദാസദാ ഭാവിതഭാവരൂപ
മനാമരൂപം പുരുഷംപുരാണം.

വൈരം വിഹായ=വൈരത്തെ വെടിഞ്ഞിട്ട്, നിജഭക്തിയുക്തഃ=ആ

ത്മാവിൽ ഭക്തി യോടുകൂടിയവനായിട്ട്, ഹൃദാ സദാഭാവിതഭാവരൂപം=മനസ്സുകൊണ്ടെപ്പോഴും ഭാവിക്കപ്പെട്ടിരിക്കുന്ന സത്താമാത്രസ്വരൂപനും, അനാമരൂപം=നാമരൂപങ്ങളോടുകൂടാതിരിക്കുന്നവനും, പരിപൂർണ്ണം=എങ്ങും നിറഞ്ഞവനും, പുരാണം പുരുഷം=പുരാണപുരുഷനും, ഏകം രാമം=ഏകനുമായ രാമനെ, ഭജസ്വ=ഭജിച്ചാലും.

[illegible] വൈരഭാവം തിരെയുപേക്ഷിച്ച്, അന്യവിഷയത്തിൽ പ്രേമം വെക്കാതെ, സ്വാത്മാവിൽത്തന്നെ പരമപ്രേമത്തോടുകൂടെ മനസ്സുകൊണ്ടു സദാ ഭാവിക്കപ്പെട്ടു സത്താമാത്രസ്വരൂപനും, നാമരൂപാദികളില്ലാത്തവനും പുരാണപുരുഷനും ഏകനുമായ രാമനെ ഭജിച്ചാലും.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ ഷഷ്ഠഃ സർഗഃ
ശുഭം ഭവതു.

---

ഓം നമോഭഗവതേ
# ശ്രീരാമചന്ദ്രായ

—:o:—

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം
## ഏഴാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. കാലനേമിവചഃ ശ്രുത്വാ രാവണോമൃതസന്നിഭം
ജജ്ജ്വാല ക്രോധതാമ്രാക്ഷഃ സർപിരദ്ഭിരിവാഗ്നിമത്

അമൃതസന്നിഭം കാലനേമിവചഃ ശ്രുത്വാ=അമൃതസമാനമായ കാലനേമിവചസ്സിനെക്കേട്ടിട്ട്, രാവണഃ=രാവണൻ, ക്രോധതാമ്രാക്ഷഃ=ക്രോധത്താൽ ചുട്ടുത്ത അക്ഷികളോടുകൂടിയവനായിട്ട്, അഗ്നിമത് സർപ്പിഃഅദ്ഭിഃ ഇവ=അതിതപ്തമായ ഘൃതം ജലത്താലെന്നപോലെ, ജജ്ജ്വാല=ജ്വലിച്ചു.

ജനനമരണപ്രവാഹരൂപമായ സംസാരസങ്കടസാഗരത്തിൽനിന്നുദ്ധരിപ്പിക്കുവാനുപകരിക്കുന്ന അമൃതസദൃശമായ കാലനേമിവാക്യത്തെക്കേട്ടു രാവണൻ ഏറ്റവും തപിച്ചു തീപ്പോലെയിരിക്കുന്ന നെ

യ്യ് ജലംകൊണ്ടെന്നപോലെ ക്രോധത്താൽ ചുകന്നു കലങ്ങി മറിഞ്ഞു കണ്ണുകളോടുകൂടിയവനായിട്ടുജ്ജ്വലിച്ചു. തിളക്കുന്ന നെയ്യിൽ വെള്ള മൊഴിച്ചാൽ തീജ്ജ്വാല പുറപ്പെടുന്നതുപോലെ, കോപത്താൽ ഉജ്ജ്വലിച്ചു. ജലത്തിന്റെ സ്വഭാവഗുണം ശൈത്യം. അതു തീയിനെക്കെടുക്കുകയാണ് സാധാരണ സമ്പ്രദായം. തീപ്പോലെയിരിക്കുന്ന നെയ്യിൽ വീഴുമ്പോൾ നെ തണുക്കുകയല്ല, തീജ്ജ്വാല പൊങ്ങുകയാണ് ചെയ്യുന്നത്. സംസാരാഗ്നിയെക്കെടുക്കുന്ന വേദാന്തസാരവചനം കാമാഗ്നിസന്തപ്തമായ ഹൃദയത്തിൽ പ്രവേശിച്ചാൽ വിപരീതഫലത്തെ ജനിപ്പിക്കും. പാത്രമറിയാതെ സാരോപദേശം ചെയ്യുന്നതു നിഷ്ഫലമെന്ന സാരത്തെ വെളിപ്പെടുത്തിയിരിക്കുന്നു.

2. നിഹന്മി ത്വാം ദുരാത്മാനം മച്ഛാസനപരാങ്മുഖം
പരൈഃ കിഞ്ചിൽ ഗൃഹീത്വാ ത്വം ഭാഷസേ രാമകിങ്കരഃ

മച്ഛാസനപരാങ്മുഖം=എന്റെ ശാസനക്കു വിപരീതം പ്രവൃത്തിക്കുന്ന, ദുരാത്മാനം ത്വാം=ദുഷ്ടബുദ്ധിയായ നിന്നെ, നിഹന്മി=ഞാൻ നിഹനിക്കുന്നേൻ, പരൈഃ(ദത്തം)കിഞ്ചിത് ഗൃഹീത്വാ=ശത്രുക്കളാൽ ദാനംചെയ്യപ്പെട്ട ഏതോ ഒന്നിനെ ഗ്രഹിച്ചിട്ട്, രാമകിങ്കരഃ ത്വം ഭാഷസേ=രാമദാസനായിട്ട് നീ ഭാഷിക്കുന്നു.

എന്റെ കല്പനയെ ധിക്കരിക്കുന്ന ദുഷ്ടബുദ്ധിയായ നിന്നെ ഞാനിപ്പോൾ വധിക്കുന്നുണ്ട്. ശത്രുക്കൾ തന്നതായ ദ്രവ്യത്തെ സ്വീകരിച്ച് രാമാധീനനായി ഭവിച്ചവനെന്നപോലെ നീ സംഭാഷണം ചെയ്യുന്നു.

3. കാലനേമി രുവാചേദം രാവണം ദേവ! കിം ക്രുധാ
ന രോചതേ മേ വചനം യദി ഗത്വാ കരോമി തത്

കാലനേമിഃ രാവണം ഇദം ഉവാച=കാലനേമി രാവണനോടിങ്ങിനെ പറഞ്ഞു, ദേവ! ക്രുധാ കിം=ഹേ രാജാവേ! ക്രോധംകൊണ്ടെന്തുഫലം, മേ വചനം യദി ന രോചതേ=എന്റെ വാക്യം രുചിക്കുന്നില്ലെങ്കിൽ, ഗത്വാ തത് കരോമി=പോയിട്ടതു ഞാൻ ചെയ്യാം.

കാലനേമി രാവണനോടിപ്രകാരം പറഞ്ഞു:—"മഹാരാജാവേ! എന്തിനായിട്ടു കോപിക്കുന്നു? ഞാൻ പറഞ്ഞതങ്ങേക്കു രുചിച്ചില്ലെങ്കിൽ അങ്ങുന്നു കല്പിച്ചതനുസരിച്ച് ഞാൻ ചെന്നാക്കാൎയ്യം ചെയ്തുകൊള്ളാം."

4. ഇത്യുക്ത്വാ പ്രയയൗ ശീഘ്രം കാലനേമിൎമ്മഹാസുരഃ
നോദിതോ രാവണേനൈവ ഹന്തുമൈച്ഛത്കാരണാത്

ഹനൂമദ്വിഘ്നകാരണാത്=ഹനുമാന്ന് വിഘ്നംചെയ്യാനായിട്ട്, രാവണേന നോദിതഃ=രാവണനാൽ പ്രേരിക്കപ്പെട്ട, മഹാസുരഃ കാലനേമിഃ=മഹാസുരനായ കാലനേമി, ഇതി ഉക്ത്വാ ശീഘ്രം പ്രയയൌ=ഇ പ്രകാരം പറഞ്ഞിട്ട് വേഗം പ്രയാണംചെയ്തു.

മഹാബുദ്ധിമാനായ കാലനേമിയെന്ന അസുരൻ രാവണനോടി പ്രകാരം പറഞ്ഞശേഷം രാവണപ്രേരണനിമിത്തംഹനുമാന്ന് വിഘ്നം ചെയ്യാനായി വേഗം പോയി. രാവണൻെറ കൈകൊണ്ട് മരണമുണ്ടാകുന്നതിനേക്കാൾ, രാമദാസനായ ഹനുമാനിൽനിന്ന് ലഭിക്കുന്ന മരണം ശ്രേഷ്ഠമെന്നുറച്ചതുകൊണ്ടാണ് മഹാബുദ്ധിമാനെന്ന് കാലനേമിക്ക് വിശേഷണം കല്പിച്ചതു്.

5. സഗത്വാ ഹിമവൽപാൎശ്വം തപോവന മകല്പയത്
 തത്ര ശിഷ്യൈഃ പരിവൃതോ മുനിവേഷധരഃ ഖലഃ
6. ഗച്ഛതോ മാൎഗമാസാദ്യ വായുസൂനോൎമഹാത്മനഃ
 തതോ ഗത്വാ ദദൎശാഥ ഹനുമാനാശ്രമം ശുഭം
7. ചിന്തയാമാസ മനസാ ശ്രീമാൻ പവനനന്ദനഃ
 പുരാനദൃഷ്ടമേതന്മേ മുനിമണ്ഡലമുത്തമം.

സഃ ഹിമവൽപാൎശ്വം ഗത്വാ=അവൻ ഹിമവാൻെറ താഴ്വരയെ ഗമിച്ചിട്ട്, തപോവനം അകല്പയത്=തപോവനത്തെ കല്പിച്ചു, മുനിവേഷധരഃ ഖലഃ=മുനിവേഷം ധരിച്ച ദുഷ്ടൻ, ഗച്ഛതഃ=ഗമിക്കുന്ന, മഹാത്മനഃ=മഹത്തായ മനസ്സോടുകൂടിയ, വായുസൂനോഃ=വായുപുത്രൻെറ, മാൎഗം ആസാദ്യ=മാൎഗത്തെപ്രാപിച്ചിട്ട്, ശിഷ്യൈഃ=ശിഷ്യന്മാരാൽ, പരിവൃതഃ=ചുററപ്പെട്ടവനായിരുന്നു, തതഃ ഗത്വാ=അനന്തരം ഗമിച്ചിട്ട്, ഹനുമാൻ ശുഭം ആശ്രമം=ഹനുമാൻ ശുഭമായ ആശ്രമത്തെ, ദദൎശ=ദൎശിച്ചു, ശ്രീമാൻ പവനനന്ദനഃ=ശ്രീമാനായ വായുപുത്രൻ, മനസാ=മനസ്സുകൊണ്ട്, ചിന്തയാമാസ=ചിന്തിച്ചു, ഏതത് മുനിമണ്ഡലം=ഈ മുനിസമൂഹം, മേ=എന്നാൽ, പുരാനദൃഷ്ടം=മുമ്പേ കാണപ്പെട്ടില്ല.

കാലനേമി ഹിമവാൻെറ താഴ്വരയിൽചെന്നു. മഹാത്മാവായ ഹനുമാൻ പോകേണ്ടതായ മാൎഗത്തിൽ മായാശക്തികൊണ്ട് ഒരു തപോവനം നിൎമിച്ചു. മുനിവേഷം ധരിച്ച ആ ദുഷ്ടൻ ശിഷ്യഗണങ്ങളോടുകൂടെയതിലിരുന്നു. അപ്പോഴക്ക് ഹനുമാനും അവിടെയെത്തി. മംഗളകരമായ ഒരാശ്രമമവിടെക്കണ്ടു. ഞാൻ മുമ്പിവിടെ വന്നിരുന്ന പ്പോൾ ഈയാശ്രമം കണ്ടിട്ടില്ലല്ലോയെന്ന് ശ്രീമാനായ ഹനുമാൻ മനസ്സുകൊണ്ടാലോചിച്ചു.

ഇവിടെ ഹനുമാൻ ഔഷധം കൊണ്ടുവരുവാൻ ഹിമവാന്റെ പാൎശ്വത്തിൽ പ്രവേശിച്ചുവെന്നു പറഞ്ഞിരിക്കുന്നു. ശ്രീവാല്മീകി പറയുന്നതങ്ങിനെയല്ല, ഗന്ധമാദനപൎവതത്തെ ഗമിച്ചു, അവിടെയാണ് കാലനേമി ആശ്രമത്തെ നിൎമ്മിച്ചതും എന്നാണ്. ആ സംഗതിയെ കാണിക്കുന്ന വാല്മീകീയപദ്യങ്ങൾ:—

ഇത്യുക്ത്വാപ്രയയൌ രക്ഷഃ പൎവതം ഗന്ധമാദനം
തതോമായാപ്രഭാവേണ നിമേഷേണ മഹാബലഃ
ചക്രേതത്രാശ്രമം രമ്യംഗത്വാസൌ രജനീചരഃ
അഗ്നിഹോത്രൈസ്തഥാ ദീപ്തൈഃ സമിദ്ഭിൎവല്ക്കലൈസ്തഥാ.
ജടാഭാരേണദിവ്യേന തൽക്ഷണാച്ചീര സംവൃതഃ
ദീൎഘശ്മശ്രുനഖോഭൂത്വാ സോപവാസ കൃശോദരഃ
പ്രഗൃഹീത്വാക്ഷമാലാംതു ജപംസ്തത്രൈവ സംസ്ഥിതഃ
ഛദ്മനാകൃതലിംഗസ്ഥോ ഹനുമൽ ഗമനംപ്രതി.

ഇപ്രകാരം പറഞ്ഞ കാലനേമി ഗന്ധമാദനപൎവതത്തെ പ്രാപിച്ചു. ഉടനെ മായാപ്രഭാവത്താൽ അവിടെ അതിമനോഹരമായ ആശ്രമം നിർമിച്ചു. അതിൽ അത്യുജ്ജ്വലാംഗനായ ഒരു താപസവേഷത്തിലിരുന്നു. ജടാഭാരം, വല്കലവസ്ത്രം, ദീർഘമായ താടിരോമങ്ങൾ, നീണ്ട നഖങ്ങൾ, ഉപവാസംകൊണ്ട് ഒട്ടിയ വയർ, കയ്യിൽ ജപമാല, ഈ മാതിരി കാണുന്നവൎക്ക ദിവ്യതാപസനെന്നു തോന്നിപ്പിക്കുന്ന നിലയിൽ വസിച്ചു. ഇങ്ങിനെ കാലനേമിയേയും ആശ്രമത്തേയും പററി വാല്മീകി പറഞ്ഞുകാണുന്നു. അതുകൊണ്ടു ഹിമവൽപാൎശ്വത്തിലാണെന്നു അദ്ധ്യാത്മരാമായണകൎത്താവു പറയുന്ന സംഗതി ഗന്ധമാദനപർവതത്തിലാണെന്നുള്ള വാല്മീകിയുടെ അഭിപ്രായത്തിന്നു യോജിക്കുന്നില്ലെന്നു സ്പഷ്ടമാകുന്നു. അതു കൂടാതെ, ആശ്രമം കണ്ടപ്പോൾ, "മുമ്പിവിടെ ഈയാശ്രമം കണ്ടിട്ടില്ലെല്ലോ" എന്ന് ഹനുമാൻ ചിന്ത ചെയ്തതായിട്ടു വാല്മീകി പറയുന്നില്ല. ആശ്രമത്തിൽ ഹനുമാൻ പ്രവേശിച്ചു. മുനിവേഷം ധരിച്ച കാലനേമി ഹനുമാനോടു:—

സ്വാഗതംകപിശാർദ്ദൂല സ്വാഗതം ഹരിപുംഗവ!
ഇദമൎഘ്യംചപാദ്യംച ആസനംചേദമാസ്യതാം
വിശ്രമത്വംകപിശ്രേഷ്ഠ! ആശ്രമേ മേ യഥാസുഖം.

ഹേ വാനരോത്തമ! അങ്ങേക്ക് സ്വാഗതം. ഇതാ അൎഘ്യം. ഇതാ പാദ്യം. ഇതാ ആസനം. ഇതെല്ലാം സ്വീകരിച്ചു എന്റെ ഈ

ആശ്രമത്തിൽ സുഖമായിരുന്നു വിശ്രമിച്ചാലും" എന്നു പറയുന്നതായിട്ടാണ് വാല്മീകിയത്തിൽ കാണുന്നത്.

8. മാർഗോവിഭ്രംശിതോവാമേ ഭ്രമോവാചിത്തസംഭവഃ
യദ്വാവിശ്യാശ്രമപദം ദൃഷ്ട്വാമുനിമശേഷതഃ.

9. പീത്വാ ജലംതതോയാമി ദ്രോണാചലമനുത്തമം
ഇത്യുക്ത്വാപ്രവിവേശാഥ സർവതോയോജനായതം.

മേ മാർഗഃ=എന്റെ വഴി, വിഭ്രംശിതഃ വാ=തെററിപ്പോയോ, ചിത്തസംഭവഃ ഭ്രമഃ വാ=മനസ്സിൽ നിന്നുത്ഭവിച്ച ഭ്രമമോ, യദ്വാ=പക്ഷേ, ആശ്രമപദം ആവിശ്യ=ആശ്രമസ്ഥാനത്തെ പ്രവേശിച്ചിട്ട്, അശേഷതഃ മുനിം ദൃഷ്ട്വാ=എല്ലാ മുനിമാരെയും ദർശിച്ചിട്ട്, ജലംപീത്വാ=ജലപാനം ചെയ്തിട്ട്, തതഃ അനുത്തമം ദ്രോണാചലം=അനന്തരം അത്യുത്തമമായ ദ്രോണപർവതത്തെ, യാമി=യാനം ചെയ്യുന്നേൻ, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ട്, സർവതഃ യോജനായതം=എല്ലാംകൂടെ ഒരു യോജന വിസ്തൃതമായ അതിനെ, അഥപ്രവിവേശ=അനന്തരം പ്രവേശിച്ചു.

"എന്റെ വഴിയെങ്ങാനും തെററിപ്പോയതായിരിക്കുമോ,? ആശ്രമമില്ലാത്ത ദിക്കിലുണ്ടെന്നു തോന്നുന്നതായി ചിത്തത്തിലുണ്ടാകുന്ന ഭ്രമമായിരിക്കുമോ ഇത്? ആകട്ടെ, എന്തിന്നധികമാലോചിക്കുന്നു. ആശ്രമത്തിൽ ചെന്ന് മുനിമാരെയെല്ലാം കണ്ട് ജലപാനം ചെയ്തശേഷം അത്യുത്തമമായ ദ്രോണപർവതത്തെ പ്രാപിക്കാം." ഇങ്ങിനെ ആലോചിച്ചുറച്ചു ഹനുമാൻ ഒരു യോജന ദീർഘവിസ്താരമുള്ള ആ ആശ്രമത്തിൽ പ്രവേശിച്ചു.

10. ആശ്രമംകദളീസാല ഖർജ്ജൂരപനസാദിഭിഃ
സമാവൃതംപക്വ ഫലൈർന്നമ്രശാഖൈശ്ചപാദപൈഃ.

11. വൈരഭാവവിനിർമ്മുക്തം ശുദ്ധംനിർമലലക്ഷണം.
തസ്മിൻമഹാശ്രമേ രമ്യ കാലനേമിഃ സ രാക്ഷസഃ.

12. ഇന്ദ്രയോഗംസമാസ്ഥായ ചകാരശിവപൂജനം.

ആശ്രമം=പർണശാല, കദളീസാലഖർജ്ജൂരപനസാദിഭിഃ=വാഴ, സാലം, ഈന്ത, പ്ലാവ്, മുതലായ, നമ്രശാഖൈഃ=നമിച്ചിരിക്കുന്ന ശാഖകളോടുകൂടിയ, പാദപൈഃ=വൃക്ഷങ്ങളാലും, പക്വഫലൈഃ=പക്വങ്ങളായും ഫലങ്ങളാലും, സമാവൃതം=ചുററപ്പെട്ടതും, വൈരഭാവവിനിർമുക്തം=വൈരഭാവത്തോടു കൂടാതിരിക്കുന്നതും, ശുദ്ധം=പരിശുദ്ധവും, നിർമലലക്ഷണം=ദോഷമില്ലായ്മയാകുന്ന അടയാളത്തോടു കൂടിയതു

മായിരുന്നു, രമ്യേ=മനോഹരമായ, തസ്മിൻ മഹാശ്രമേ=ആ മഹാശ്രമത്തിൽ, സഃ കാലനേമിഃ രാക്ഷസഃ=ആ കാലനേമി രാക്ഷസൻ, ഇന്ദ്രയോഗം=കപടത്തെ, ആസ്ഥായ=സ്വീകരിച്ചിട്ട്, ശിവപൂജനം ചകാര=ശിവപൂജ ചെയ്തു.

ആ പർണ്ണശാല കദളി, സാലം, ഈന്ത, പ്ലാവ് മുതലായ വൃക്ഷങ്ങളാലും ഫലപകങ്ങളാൽ കൊമ്പുകൾ താണുകിടക്കുന്ന മററനേകവൃക്ഷങ്ങളാലും തിങ്ങിയിരിക്കുന്നതായിരുന്നു. കീരി, പാമ്പ്, മുതലായി ജാത്യാവൈരികളായ ജന്തുക്കൾ അന്യോന്യം വിരോധം ഭാവിക്കാതെ ചേർന്നു വസിക്കുന്നു. നൈൎമ്മല്യത്തിന്റെ ആദൎശസ്ഥാനമെന്നപോലെ ശുദ്ധമായും മനോഹരമായുമിരിക്കുന്ന ആ ആശ്രമത്തിൽ കാലനേമിയെന്നു പേരായ ആ രാക്ഷസൻ കപടഭക്തിയോടുകൂടെ ശിവപൂജ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു.

ഹനുമാനഭിവാദ്യാഹ ഗൌരവേണ മഹാസുരം
13. ഭഗവൻ! രാമദൂതോഹം ഹനുമാൻനാമ നാമതഃ
രാമകാൎയ്യേണമഹതാ ക്ഷീരാബ്ധിം ഗന്തുമുദ്യതഃ.
14. തൃഷാമാംബാധതേ ബ്രഹ്മന്നുദകം കുത്രവിദ്യതേ
യഥേച്ഛംപാതുമിച്ഛാമി കത്ഥ്യതാം മേ മുനീശ്വര!

ഹനുമാൻ=ഹനുമാൻ, മഹാസുരം=മഹാസുരനെ, അഭിവാദ്യ=വന്ദിച്ചിട്ട്, ഗൌരവേണ ആഹ=ബഹുമാനത്തോടുകൂടെ പറഞ്ഞു, ഭഗവൻ!=അല്ലയോ ഭഗവാനായുള്ളോവേ, അഹം രാമദൂതഃ=ഞാൻ രാമദൂതൻ, നാമതഃ ഹനുമാൻനാമ=നാമധേയത്താൽ ഹനുമാനെന്നു പ്രസിദ്ധൻ, മഹതാ രാമകാൎയ്യേണ=മഹത്തായ രാമകാൎയ്യത്താൽ, ക്ഷീരാബ്ധിം=ക്ഷീരസമുദ്രത്തെ, ഗന്തും ഉദ്യതഃ=ഗമിപ്പാനുദ്യുക്തൻ, തൃഷാ=ദാഹം, മാംബാധതേ=എന്നെ ബാധിക്കുന്നു, ബ്രഹ്മൻ!=അല്ലെയോ ബ്രാഹ്മണ! ഉദകം=ജലം, കുത്രവിദ്യതേ=എവിടെയുണ്ട്, യഥേച്ഛം പാതുംഇച്ഛാമി=ഇഷ്ടംപോലെ പാനം ചെയ്വാനിച്ഛിക്കുന്നു, മുനീശ്വര!=അല്ലെയോ മുനിശ്രേഷ്ഠ! മേകത്ഥ്യതാം=എനിക്കു പറഞ്ഞുതന്നാലും.

ഹനുമാൻ കപടസന്യാസിയായിരിക്കുന്ന ആ മഹാസുരനെ വന്ദിച്ചു. ഭക്തിബഹുമാനപൂർവം പറഞ്ഞു. "ഹേ ഭഗവൻ! ഞാൻ ശ്രീരാമന്റെ ദൂതനാകുന്നു. എന്റെ പേർ ഹനുമാനെന്നാകുന്നു. ശ്രീരാമന്റെ മഹത്തായ ഒരു കാൎയ്യം സാധിപ്പാൻ പാൽക്കടലിലേക്കു പോവാൻ

പുറപ്പെട്ടിരിക്കയാണ്. ദാഹം എന്നെ ബാധിച്ചിരിക്കുന്നു. ഹേ ബ്രാഹ്മണ! ജലമെവിടെയുണ്ട്? ദാഹം തീരുന്നതുവരേ എനിക്കു പാനം ചെയ്യേണം. ഹേ മുനീശ്വര! ജലസ്ഥാനം എന്നോടു പറഞ്ഞാലും."

15. തച്ഛ്രുത്വാ മാരുതേർവ്വാക്യം കാലനേമിസ്തമബ്രവീത്
കമണ്ഡലുഗതം തോയം മമത്വം പാതുമർഹസി.

16. ഭുംക്ഷ്വ ചേമാനി പക്വാനിഫലാനി തദനന്തരം
നിവസസ്വ സുഖേനാത്ര നിദ്രാമേഹിത്വരാസ്തുമാ.

17. ഭൂതംഭവ്യം ഭവിഷ്യംച ജാനാമി തപസാസ്വയം
ഉത്ഥിതോലക്ഷ്മണഃ സർവ്വേ വാനരാ രാമവീക്ഷിതാഃ.

മാരുതേഃ തത് വാക്യം ശ്രുത്വാ=മാരുതിയുടെ ആ വാക്യത്തെ ശ്രവിച്ചിട്ടു, കാലനേമിഃ തം അബ്രവീത്=കാലനേമി അവനോടു പറഞ്ഞു, മമ കമണ്ഡലുഗതം തോയം=എന്റെ കമണ്ഡലുഗതമായ ജലത്തെ, പാതും ത്വം അർഹസി=പാനം ചെയ്യാൻ നീയർഹനാകുന്നു, ഇമാനി പക്വാനി ഫലാനി ച ഭുംക്ഷ്വ=ഈ പക്വങ്ങളേയും ഫലങ്ങളേയും ഭുജിച്ചാലും, തദനന്തരം സുഖേന അത്ര നിവസസ്വ=അതിൽപിന്നെ സുഖത്തോടുകൂടെ ഇവിടെ വസിച്ചാലും, നിദ്രാം ഏഹി=നിദ്രയെ പ്രാപിച്ചാലും, ഗന്തും ത്വരാ മാസ്തു=ഗമിപ്പാൻ ബദ്ധപ്പെടേണ്ട, ഭൂതം=കഴിഞ്ഞതും, ഭവ്യം=ഭവിച്ചുകൊണ്ടിരിക്കുന്നതും, ഭവിഷ്യം ച=ഭവിപ്പാൻ പോകുന്നതും, തപസാ സ്വയം ജാനാമി=തപസ്സുകൊണ്ടു ഞാൻ സ്വതേയറിയുന്നു, ലക്ഷ്മണഃ സർവേ വാനരാഃ=ലക്ഷ്മണനും സർവ്വന്മാരായ വാനരന്മാരും, രാമവീക്ഷിതാഃ ഉത്ഥിതാഃ=രാമനാൽ വീക്ഷിക്കപ്പെട്ടവരായിട്ട് ഉത്ഥാനം ചെയ്തവരായിരിക്കുന്നു.

ഹനുമാന്റെ വാക്കുകേട്ടു കാലനേമി പറഞ്ഞു:—"എന്റെ കമണ്ഡലുവിലുള്ള ജലം ഭവാനു കുടിക്കാമല്ലോ. അനന്തരം ഈ പക്വഫലങ്ങളേയും ഭുജിച്ചശേഷം ഇവിടെ സുഖമായി കുറേനേരം വിശ്രമിച്ചുറങ്ങികൊൾക. യാത്രക്കു ബദ്ധപ്പെടേണമെന്നില്ല. തപഃപ്രഭാവത്താൽ ഞാൻ ഭൂതം, വൎത്തമാനം, ഭാവി, എന്നീ മൂന്നുകാലത്തിലെ കാൎയ്യങ്ങളേയും അറിഞ്ഞുകൊണ്ടിരിക്കുന്നു. ശ്രീരാമകടാക്ഷവൈഭവത്താൽ ലക്ഷ്മണനും മററു സൎവ്വ വാനരന്മാരും മോഹാലസ്യം തെളിഞ്ഞുണൎന്നിരിക്കുന്നു.

18. തച്ഛ്രുത്വാ ഹനുമാനാഹ കമണ്ഡലുജലേന മേ
നശാമ്യത്യധികാ തൃഷ്ണാതതോദൎശയമേ ജലം.

തത് ശ്രുത്വാ=അതുകേട്ടിട്ട്, ഹനുമാൻ ആഹ=ഹനുമാൻ പറഞ്ഞു, മേ അധികാ തൃഷ്ണാ=എന്റെ അധികമായ ദാഹം, കമണ്ഡലുജലേന=കമണ്ഡലുജലംകൊണ്ടു, ന ശാമ്യതി=ശമിക്കയില്ല, തതഃ മേ ജലം ദൎശയ=അതിനാൽ എനിക്ക് ജലാശയം ദൎശിപ്പിച്ചാലും.

അതുകേട്ടപ്പോൾ ഹനുമാൻ പറഞ്ഞു:—"എനിക്കുള്ള അധികദാഹം ഈ കമണ്ഡലുജലംകൊണ്ടു ശമിക്കയില്ല. അതിനാൽ ജലാശയം തന്നെ കാട്ടിത്തന്നാലും."

19. തഥേത്യാജ്ഞാപയാമാസ വടും മായാ വികല്പിതം
വടോ! ദൎശയവിസ്തീൎണ്ണം വായുസൂനോൎജ്ജലാശയം.

തഥാ ഇതി=അങ്ങിനെയാകട്ടെ എന്നു പറഞ്ഞിട്ട്, മായാ വികല്പിതം വടും ആജ്ഞാപയാമാസ=മായയാൽ വികല്പിക്കപ്പെട്ട വടുവിനോടാജ്ഞാപിച്ചു, വടോ!=ഹേ ബ്രഹ്മചാരിൻ!, വായുസൂനോഃ=വായുപുത്രന്ന്, വിസ്തീൎണ്ണം ജലാശയം ദൎശയ=വിസ്തീൎണ്ണമായ ജലാശയത്തെ ദൎശിപ്പിയ്ക്കുക.

ആവിധം ചെയ്യാമെന്നു പറഞ്ഞുടനെ മായാശക്തിയാൽ ഉണ്ടാക്കപ്പെട്ട ഒരു വടുവിനോടു കല്പിച്ചു. "ഹേ ബ്രഹ്മചാരിൻ! ഹനുമാന്ന് വിസ്താരമുള്ള ജലാശയം കാട്ടിക്കൊടുക്കുക."

20. നിമീല്യ ചാക്ഷിണീ തോയം പീത്വാഗച്ഛ മമാന്തികം.
ഉപദേക്ഷ്യാമിതേമന്ത്രം യേനദ്രക്ഷ്യസിചൌഷധീഃ

അക്ഷിണീ നിമീല്യ=രണ്ടു കണ്ണുകളേയും നിമീലനം ചെയ്തിട്ടു, തോയം പീത്വാ=ജലപാനം ചെയ്തിട്ട്, മമ അന്തികം ആഗച്ഛ=എന്റെ അന്തികത്തെ ആഗമിച്ചാലും, തേ മന്ത്രം ഉപദേക്ഷ്യാമി=നിണക്കു ഞാൻ മന്ത്രം ഉപദേശിക്കാം, യേന=യാതൊന്നുകൊണ്ട്, ഔഷധീഃ ദ്രക്ഷ്യസി ച=ഔഷധികളെ ദൎശിക്കയും ചെയ്യും.

കണ്ണുകൾ രണ്ടുമടച്ച് ജലപാനം ചെയ്തശേഷം എന്റെയരികത്തുവരിക. ഞാൻ നിണക്കൊരു മന്ത്രമുപദേശിക്കാം ആ മന്ത്രശക്തിയാൽ ഔഷധികളെ നീ പ്രയാസം കൂടാതെ കാണും.

"ജലം പാനംചെയ്തിട്ടു വരിക. നിണക്കു ഞാൻ മന്ത്രമുപദേശിക്കാം" എന്നതുവരെയുള്ള ഭാഗം വാല്മീകി പറഞ്ഞിട്ടില്ല. അതിഥി സല്ക്കാരം സ്വീകരിക്കേണമെന്ന് ആശ്രമത്തിലെ മുനി ഹനുമാനോട് പ്രാൎത്ഥിക്കുന്നതായിട്ടാണ് വാല്മീകി പറയുന്നത്:—

യദ്യപ്യേവം മഹാഭാഗമുഹൂൎത്തം താവ ദാസ്യതാം
അതിഥിസ്ത്വമനുപ്രാപ്തോ വീര! പൂജാം ഗൃഹാണമേ

ഇദംമമസരോദിവ്യം തപസോഗ്രേണ ചാജ്ജിതം

പീതമാത്രേഉപാനീയേ നമാം സംബാധതേക്ഷുധാ."

"ഹേ മഹാഭാഗ! നിണക്കു ബദ്ധപ്പാടുണ്ടെന്നിരിക്കിലും അല്പസമയം ഇവിടെയിരിക്കുക. നീയൊരതിഥിയായിട്ടു വന്നിരിക്കുകയാൽ ഞാൻ ചെയ്യുന്ന സല്ക്കാരത്തെ സ്വീകരിക്കേണം. ഉഗ്രമായ തപസ്സുകൊണ്ടു ഞാൻ സമ്പാദിച്ചിരിക്കുന്ന ദിവ്യസരസ്സാണീകാണുന്നത്. ഇതിലെ ജലപാനം ചെയ്തുഉടനെ എനിക്കു വിശപ്പിന്റെ ബാധയില്ലാതെയായിരിക്കുന്നു" എന്നു പറഞ്ഞു മുനി ഹനുമാനെ ആതിത്ഥ്യം സ്വീകരിപ്പാനായി ക്ഷണിക്കുന്നു.

"തസ്യൈതദ്വചനം ശ്രുത്വാ ഹനുമാൻ വായുവിക്രമഃ.

അവതീൎയ്യസരോദിവ്യമുൽപലൈഃ കുമുദൈശ്ചിതം.

സോപിബത്തത്രപാനീയം ഗ്രാഹീചൈവതമഗ്രഹീത്"

"താപസനാൽ കല്പിക്കപ്പെട്ട ബ്രഹ്മചാരി കാട്ടിക്കൊടുത്ത സരസ്സിൽ വായുതുല്യപരാക്രമിയായ ഹനുമാൻ ഉൽപലങ്ങളും കുമുദങ്ങളും നിറഞ്ഞിരിക്കുന്ന ദിവ്യസരസ്സിലിറങ്ങി ജലം പാനം ചെയ്തപ്പോൾ അവിടെ ഒരു പെൺമുതല ഹനുമാനെ പിടികൂടി" എന്നാണ് വാല്മീകി പറഞ്ഞിരിക്കുന്നത്.

21. തഥേതിദൎശിതം ശീഘ്രം വടുനാ സലിലാശയം.

പ്രവിശ്യഹനുമാംസ്തോയമപിബന്മീലിതേക്ഷണഃ

22. തതശ്ചാഗത്യമകരീ മഹാമായാ മഹാ കപിം

അഗ്രസത്തം മഹാവേഗാന്മാരുതിം ഘോരരൂപിണീ.

തഥാ ഇതി=അങ്ങിനെയെന്നു പറഞ്ഞിട്ട്, വടുനാ ദൎശിതം സലിലാശയം=വടുവിനാൽ ദർശിപ്പിക്കപ്പെട്ട ജലാശയത്തെ, ശീഘ്രം പ്രവിശ്യ=വേഗത്തിൽ പ്രവേശിച്ചിട്ട്, മീലിതേക്ഷണഃ ഹനുമാൻ=അടക്കപ്പെട്ട കണ്ണുകളോടുകൂടിയഹനുമാൻ, തോയം അപിബത്=ജലപാനം ചെയ്തു, തതഃ ഘോരരൂപിണി മഹാമായാ മകരീ=അനന്തരം ഭയങ്കരസ്വരൂപത്തോടുകൂടിയതും ബഹു മായാവതിയുമായ മകരി(പെൺമുതല), ആഗത്യ തംമഹാകപിം മാരുതിം=ആഗമിച്ചിട്ടു ആ മഹാവാനരനായ ഹനുമാനെ, മഹാവേഗാൽ അഗ്രസത്=മഹാശക്തിയോടുകൂടെ ഗ്രസിച്ചു.

അങ്ങിനെയാകട്ടെയെന്നുപറഞ്ഞ ഹനുമാൻ ബ്രഹ്മചാരി കാട്ടിക്കൊടുത്തതായ ജലാശയത്തിൽ വേഗം പ്രവേശിച്ചു. കണ്ണുകളെയടച്ചുംകൊണ്ടു ജലപാനം ചെയ്തു. ഉടനെ ബഹു മായാവതിയും ഭയങ്കരരൂപിണിയുമായ ഒരു പെൺമുതല ഓടിയെത്തി മഹാനായ ആ ഹനുമാനെയതിശക്തിയോടുകൂടെ പിടികൂടി.

23. തതോദദർശഹനുമാൻ ഗ്രസന്തീം മകരീം രുഷാ.
ദാരയാമാസഹസ്താഭ്യാം വദനം സാ മമാരഹ.

തതഃ ഹനുമാൻ=അനന്തരം ഹനുമാൻ, ഗ്രസന്തീം മകരീം ദദർശ=ഗ്രസിക്കുന്ന മകരിയെ ദർശിച്ചു, രുഷാ ഹസ്താഭ്യാം വദനം ദാരയാമാസ=രോഷത്തോടുകൂടെ ഹസ്തങ്ങൾകൊണ്ട് വദനത്തെ പിളന്നു. സാ മമാരഹ=അതു മരിച്ചു. ആശ്ചര്യം.

അനന്തരം കാലിൽ കടിച്ചിരിക്കുന്ന മകരിയെ ഹനുമാൻ കണ്ടു. കോപത്തോടുകൂടെ രണ്ടു കൈകൾകൊണ്ടു ആ മുതലയുടെ മുഖം പിളന്നു. അതു മരിക്കയും ചെയ്തു. ഹനുമാൻറ സമയോചിതമായ കൃത്യം എത്ര ആശ്ചര്യകരം!

24. തതോന്തരിക്ഷേദദൃശേ ദിവ്യരൂപധരാംഗനാ
ധാന്യമാലീതി വിഖ്യാതാ ഹനുമന്തമഥാബ്രവീത്.

തതഃ അന്തരിക്ഷേ=അനന്തരം അന്തരിക്ഷത്തിൽ, ദിവ്യരൂപധരാ അംഗനാ=ദിവ്യരൂപം ധരിച്ചിരിക്കുന്ന സ്ത്രീ, ദദൃശേ=ദർശിക്കപ്പെട്ടു, ധാന്യമാലീ ഇതി വിഖ്യാതാ സാ=ധാന്യമാലി എന്നു കീത്തിപ്പെട്ട അവൾ, അഥ ഹനുമന്തം അബ്രവീത്=അനന്തരം ഹനുമാനോടു പറഞ്ഞു.

ഉടനെ ആകാശത്തിൽ ഒരു ദിവ്യസ്ത്രീയിനെ ഹനുമാൻ കണ്ടു. ധാന്യമാലീയെന്നു കീത്തിപ്പെട്ടവളായ ആ അപ്സരസ്ത്രീ ഹനുമാനോടു പറഞ്ഞു.

25. തൽപ്രസാദാദഹം ശാപാദ്വിമുക്താസ്മികപീശ്വര!
ശപ്താഹം മുനിനാപൂർവ്വമപ്സരാഃ കാരണാന്തരേ

പൂർവ്വം മുനിനാ കാരണാന്തരേ ശപ്താ അപ്സരാഃ അഹം=പണ്ടു മുനിയാൽ ഒരു കാരണത്താൽ ശപിക്കപ്പെട്ട അപ്സരസ്ത്രീയായ ഞാൻ, കപീശ്വര! തൽപ്രസാദാത്=ഹേ വാനരശ്രേഷ്ഠ! അങ്ങയുടെ അനുഗ്രഹത്താൽ, ശാപാത് വിമുക്താ അസ്മി=ശാപത്തിൽനിന്നു മോചിപ്പിക്കപ്പെട്ടവളായിരിക്കുന്നു.

"ഹേ കപിശ്രേഷ്ഠ അങ്ങയുടെ അനുഗ്രഹത്താൽ ഞാൻ ശാപത്തിൽനിന്നു മുക്തയായിരിക്കുന്നു. പണ്ടൊരു മുനിയാൽ ഒരു കാരണത്താൽ ശപിക്കപ്പെട്ട ഒരു അപ്സരസ്ത്രീയാകുന്നു ഞാൻ.

26. ആശ്രമേയസ്തുതേ ദൃഷ്ടഃ കാലനേമിർമ്മഹാസുരഃ
രാവണപ്രഹിതോമാർഗ്ഗേ വിഘ്നം കർത്തും തവാനഘ!

27. മുനിവേഷധരോ നാസൌ മുനിർവ്വിപ്രവിഹിംസകഃ.
ജഹിദുഷ്ടം ഗച്ഛശീഘ്രം ദ്രോണാചലമനുത്തമം.

28. ഗച്ഛാമ്യഹംബ്രഹ്മലോകം ത്വൽസ്പർശാദ്ധൂതകല്മഷാ.
ഇത്യുക്ത്വാപ്സരസാ യയൌ സ്വർഗ്ഗം ഹനുമാനപ്യഥാശ്രമം.

ആശ്രമേ=ആശ്രമത്തിൽ, തേ=നിന്നാൽ, യഃ ദൃഷ്ടഃ=യാതൊരുവൻ ദർശിക്കപ്പെട്ടുവോ, സഃ=അവൻ, കാലനേമിഃ മഹാസുരഃ=കാലനേമിയെന്ന മഹാസുരനാകുന്നു, രാവണപ്രഹിതഃ=രാവണനാൽ അയക്കപ്പെട്ടവനായിട്ടു്, തവമാർഗേ=നിന്റെ മാർഗത്തിൽ, വിഘ്നംകർത്തും=വിഘ്നത്തെ ചെയ്വാനായിട്ടുകൊണ്ടു്, മുനിവേഷധരഃ=മുനിവേഷം ധരിച്ചവനാകുന്നു, അസൌ=ഇവൻ, നമുനിഃ=മുനിയല്ല, വിപ്രഹിംസകഃ=ബ്രാഹ്മണരെ ഹിംസിക്കുന്നവൻ, അനഘ!=ഹേ പരിശുദ്ധ! ദുഷ്ടംജഹി=ദുഷ്ടനെ ഹിംസിച്ചാലും, അനുത്തമം ദ്രോണാചലം=അത്യുൽകൃഷ്ടമായ ദ്രോണപർവതത്തെ, ശീഘ്രംഗച്ഛ=വേഗം ഗമിച്ചാലും, ത്വൽസ്പർശാൽ=നിന്റെ സ്പർശനത്താൽ, ധൂതകല്മഷാ അഹം=പാപം നശിച്ച ഞാൻ, ബ്രഹ്മലോകം=ബ്രഹ്മലോകത്തെ, ഗച്ഛാമി=ഗമിക്കുന്നേൻ, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ടു്, സാ സ്വർഗംയയൌ=അവൾ സ്വർഗത്തെ പ്രാപിച്ചു, അഥ ഹനുമാൻ അപി=അനന്തരം ഹനുമാനും, ആശ്രമം യയൌ=ആശ്രമത്തെ പ്രാപിച്ചു.

ആശ്രമത്തിൽ നീ കണ്ടവൻ കാലനേമിയെന്നു പേരായ മഹാസുരനാകുന്നു. അവനെ രാവണൻ നിന്റെ ഗതിക്കു വിഘ്നം വരുത്തുവാനയച്ചിരിക്കുന്നു, അവൻ യഥാർത്ഥമുനിയല്ല. മുനിവേഷം ധരിച്ചിരിക്കയാണ്. ബ്രാഹ്മണരെ കൊല്ലുന്ന ആ ദുഷ്ടനെ ഹിംസിച്ചശേഷം കാലതാമസംവരുത്താതെ അത്യുത്തമമായ ദ്രോണപർവതത്തെ പ്രാപിച്ചുകൊൾക. നിന്റെ സ്പർശനം ലഭിച്ചതുകൊണ്ടു് ശാപത്തിൽനിന്നു മുക്തയായ ഞാൻ ബ്രഹ്മലോകത്തേക്കു പോകുന്നു" എന്നു പറഞ്ഞ് അവൾ സ്വർഗത്തിലേക്കും ഹനുമാനാശ്രമത്തിലേക്കും പോയി. ഇവളുടെ പേർ "ഗന്ധകാളീ"യെന്നാണെന്നു വാല്മീകി പറയുന്നു:—

തതോസാവന്തരീക്ഷസ്ഥാ ഗ്രാഹീവചനമബ്രവീത്
ശ്രൂയതാംകപിശാർദ്ദൂല! ഹനുമൻ! വായുനന്ദന!
ജാനീഹിമാമപ്സരസം ഗന്ധകാലീംതുനാമതഃ

ഹനുമാനാൽ സംഹരിക്കപ്പെട്ട മകരിയിൽ നിന്നുത്ഭവിച്ച ദിവ്യാംഗന ആകാശത്തിൽ നിന്നു് ഹനുമാനോടു പറഞ്ഞു." ഹേ വാനരശ്രേഷ്ഠ! ഹേ വായുസൂനോ, ഹനുമൻ! കേൾക്കുക. ഗന്ധകാളിയെന്നു പേരായ അപ്സരസ്ത്രീയാണ് ഞാനെന്നറിഞ്ഞാലും" എന്നു പറഞ്ഞശേഷം, അവൾക്കുണ്ടായ ശാപത്തിന്റെയും മോചനത്തിന്റെയും കാരണം,

ണത്തെ അവൾ ഹനുമാനോടു പറയുന്നതിനെ വാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു:—

ആകാശേന തു ഗച്ഛന്തീ കുബേരഭവനം പുരാ
വിമാനേനാക്കവർണ്ണേന തപ്തകാഞ്ചനവർചസാ
നാപശ്യംതത്രവേഗേന തപസ്യന്തം മഹാമുനിം
യക്ഷോനാമമഹാതേജാ മുനിഃ ശാപായുധസ്തദാ
അവധൂതോമയാചാസൌ വിമാനേന ഹരീശ്വര!
അബ്രവീൽസമഹാതേജാ മുനിരുഗ്രതപാസ്തദാ
ഉത്തരസ്യാംദിശി ഗിരിർയോനാമ്നാ ഗന്ധമാദനഃ
ദക്ഷിണേതസ്യപാർശ്വേതു സമീപേയൽസരോമഹത്
ഗ്രാഹീതത്രഭവിത്രീത്വം സർവപ്രാണ്യപഹാരിണീ
തതോഹംശാപനിർദ്ദഗ്ദ്ധാ പതിതാസ്മി മഹീതലെ
ശാപാന്തായാനുനീതശ്ച മാമസൌമുനിരബ്രവീത്
യദായാസ്യതിവീരസ്തു ഹനുമാൻ ഗന്ധമാദനേ
തദാശാപാദ്വിമോക്ഷസ്തേ ഭവിഷ്യതിനസംശയഃ.

ഞാൻ പണ്ടൊരിക്കൽ തീയിലിട്ടു പഴുപ്പിച്ച സ്വർണ്ണമെന്നപോലെ തിളങ്ങുന്ന വിമാനത്തിലിരുന്ന് കുബേരഭവനത്തിലേക്കു പോകയായിരുന്നു. ശപിക്കുവാനും അനുഗ്രഹിക്കുവാനും ശക്തനും മഹാ തേജസ്വിയുമായ യക്ഷനെന്നു പേരായ മുനി തപസ്സു ചെയ്തുകൊണ്ടിരിക്കുന്നതിനെ വിമാനവേഗാധിക്യത്താൽ ഞാൻ കാണാഞ്ഞതുകൊണ്ടു വിമാനംകൊണ്ടു ധിക്കരിച്ചു കടന്നു. ഉഗ്രതപസ്വിയായ ആ മുനിയപ്പോൾ പറഞ്ഞു: "വടക്കുദിക്കിൽ ഗന്ധമാദനമെന്നു പേരായ ഒരു പർവതവും അതിന്റെ തെക്കുഭാഗത്തുള്ള താഴ്വരയിൽ മഹത്തായ ഒരു തടാകവുമുണ്ട്. ആ തടാകത്തിലിറങ്ങുന്ന സർവ പ്രാണികളെയും ഹിംസിക്കുന്ന മുതലയായിട്ടു നീ ഭവിക്കും." ശാപാഗ്നിയാൽ ദഹിപ്പിക്കപ്പെട്ടു ഞാനുടനെ ഭൂമിയിൽ വീണു. ശാപമോക്ഷം തരേണമെന്നു ഞാനപേക്ഷിച്ചപ്പോൾ ആ മുനി പറഞ്ഞു. "വീരനായ ഹനുമാൻ ഗന്ധമാദനത്തിൽ വരുന്ന കാലത്തിൽ നിനക്കു ശാപത്തിൽ നിന്നു മോചനമുണ്ടാകും, സംശയമില്ല."

29. ആഗതംതംസമാലോക്യ കാലനേമിരഭാഷത
കിംവിലംബേനമഹതാ തവവാനരസത്തമ
30. ഗൃഹാണമത്തോമന്ത്രാംസ്ത്വംദേഹിമേഗുരുദക്ഷിണാം
ഇത്യുക്തോഹനുമാൻമുഷ്ടിം ദൃഢംബദ്ധ്വാഹരാക്ഷസം

31. ഗൃഹാണദക്ഷിണാമേതാമിത്യുക്ത്വാനിജഘാനതം

ആഗതം തം സമാലോക്യ=ആഗതനായ അവനെ നോക്കീട്ട്, കാലനേമിഃ അഭാഷത=കാലനേമി ഭാഷിച്ചു, വാനരസത്തമ=ഹേ വാനരശ്രേഷ്ഠ, മഹതാ വിളംബേന=മഹത്തായ വിളംബംകൊണ്ട്, തവ കിം=നിണക്കെന്തു ഫലം, മത്തഃ മന്ത്രാൻ ത്വം ഗൃഹാണ=എന്നിൽ നിന്നു മന്ത്രങ്ങളെ നീ ഗ്രഹിച്ചാലും, മേ ഗുരുദക്ഷിണാം ദേഹി=എനിക്കു ഗുരുദക്ഷിണ തന്നാലും, ഇതി ഉക്തഃ ഹനുമാൻ=ഇപ്രകാരം പറയപ്പെട്ട ഹനുമാൻ, മുഷ്ടിം ദൃഢം ബദ്ധ്വാരാക്ഷസം ആഹ=മുഷ്ടിയെ ദൃഢമായി ബന്ധിച്ചിട്ടു രാക്ഷസനോടു പറഞ്ഞു, ഏതാം ദക്ഷിണാം ഗൃഹാണ=ഈ ദക്ഷിണയെ ഗ്രഹിച്ചുകൊൾക, ഇതി ഉക്ത്വാതം നിജഘാന=എന്നു പറഞ്ഞിട്ടു അവനെ അടിച്ചു.

അരികത്തു വന്നു നില്ക്കുന്ന ഹനുമാനെ നോക്കീട്ടു കാലനേമി പറഞ്ഞു:—"ഹേ വാനരോത്തമ! എന്തിനായിട്ടധികം കാലതാമസം വരുത്തുന്നു? എന്നിൽ നിന്നു മന്ത്രങ്ങളെ ഗ്രഹിച്ചുകൊൾക. എനിക്കു ഗുരുദക്ഷിണ തരിക." ഇങ്ങിനെ പറയപ്പെട്ട ഹനുമാൻ ബലമായി മുഷ്ടി ചുരുട്ടിപ്പിടിച്ച ശേഷം "ഈ ദക്ഷിണ വാങ്ങിക്കൊൾക"യെന്നു പറഞ്ഞവനെ അടിച്ചു.

വിസൃജ്യമുനിവേഷംസ കാലനേമിർമ്മഹാസുരഃ

32. യുയുധേവായുപുത്രേണ നാനാമായാവിധാനതഃ

മഹാമായികദൂതോഽസൗ ഹനൂമാൻമായിനാംരിപുഃ

33. ജഘാനമുഷ്ടിനാശീർഷ്ണി ഭഗ്നമൂർദ്ധാമമാരസഃ

സഃകാലനേമിഃ മഹാസുരഃ=ആ കാലനേമി മഹാസുരൻ, മുനിവേഷം വിസൃജ്യ=മുനിവേഷത്തെ വിസർജ്ജിച്ചിട്ട്, വായുപുത്രേണ=വായുപുത്രനോട്, നാനാമായാവിധാനതഃ=നാനാവിധ മായാപ്രയോഗത്താൽ, യുയുധേ=യുദ്ധംചെയ്തു, മഹാമായികദൂതഃ=മഹാമായികന്റെ ദൂതനും, മായിനാം രിപുഃ അസൌ ഹനൂമാൻ=മായാവികളുടെ ശത്രുവുമായ ഈ ഹനുമാൻ, മുഷ്ടിനാ ശീർഷ്ണി ജഘാന=മുഷ്ടികൊണ്ടു ശിരസ്സിലടിച്ചു, ഭഗ്നമൂർദ്ധാ സഃ മമാര=പൊളിഞ്ഞ മൂർദ്ധാവോടുകൂടിയ അവൻ മരിച്ചു.

ഹനുമാന്റെ വജ്രമുഷ്ടിതാഡനമേററ കാലനേമി മുനിവേഷം വെടിഞ്ഞു. ബഹുവിധ മായാപ്രയോഗങ്ങൾകൊണ്ടു വായുപുത്രനോടു യുദ്ധം ചെയ്തു. ഇച്ഛാമാത്രത്താൽ ചരാചരാത്മകലോകത്തെ പ്രകാശിപ്പിക്കുന്ന മഹാമായാവിയായ ശ്രീരാമചന്ദ്രന്റെ ദൂതനാകയാൽ അല്പ

മായാവികളായ അസുരന്മാരുടെ ശത്രുവായ ഹനുമാൻ മുഷ്ടി ബലമായി ച്ചുരുട്ടി കാലനേമിയുടെ ശിരസ്സിൽ അടിച്ചു. തലയോടു പിളൎന്നവൻ മരിക്കയും ചെയ്തു.

തതഃക്ഷീരനിധിം ഗത്വാ ദൃഷ്ട്വാ ദ്രോണം മഹാഗിരിം
34. അദൃഷ്ട്വാ ചൌഷധീസ്തത്ര ഗിരിമുൽപാട്യസത്വരഃ
ഗൃഹീത്വാവായുവേഗേന ഗത്വാ രാമസ്യസന്നിധിം.
35. ഉവാചഹനുമാൻരാമമാനീതോയം മഹാഗിരിഃ
യദ്യുക്തംകുരുദേവേശ! വിലംബോനാത്രയുജ്യതേ.

തതഃക്ഷീരനിധിം ഗത്വാ=അനന്തരം ക്ഷീരനിധിയെ ഗമിച്ചിട്ട്, ദ്രോണം മഹാഗിരിം ദൃഷ്ട്വാ=ദ്രോണമഹാഗിരിയെ ദർശിച്ചിട്ട്, തത്ര ഔഷധീഃ അദൃഷ്ട്വാ=അതിൽ ഔഷധികളെ ദർശിക്കാതെ, സത്വരഃ ഗിരിം ഉൽപാട്യ=ബദ്ധപ്പാടോടുകൂടെ ഗിരിയെ ഉൽപാടനം ചെയ്തിട്ട്, ഗൃഹീത്വാ=ഗ്രഹിച്ചിട്ട്, വായുവേഗേന രാമസ്യ സന്നിധിം ഗത്വാ=വായുവേഗത്തിൽ രാമന്റെ സന്നിധിയെ ഗമിച്ചിട്ട്, ഹനുമാൻ രാമം ഉവാച= ഹനുമാൻ രാമനോടു പറഞ്ഞു. അയം മഹാഗിരിഃ ആനീതഃ=ഈ മഹാഗിരി ആനയിക്കപ്പെട്ടു. ദേവേശ!=ഹേ ദേവദേവ! യത് യുക്തം കുരു=യുക്തമായതു ചെയ്താലും; അത്ര വിലംബഃ നയുജ്യതേ=ഇതിൽ വിളംബം യുക്തമല്ല.

ഉടനെ ഹനുമാനവിടെനിന്ന് പാൽക്കടൽതീരത്തിലേക്കു പോയി. ദ്രോണമെന്നുപേരായ ആ മഹാപൎവ്വതം കണ്ടു. അതിൽ ആവശ്യമുള്ള ഔഷധങ്ങളെ വേർതിരിച്ചുകണ്ടില്ല. കാലതാമസം വരുത്താതെ കഴിപ്പാൻ വേണ്ടി ആ പർവ്വതത്തെ അടിയോടെ പുഴക്കി കയ്യിൽപ്പിടിച്ചു. വായുവേഗത്തിൽ രാമസമീപമെത്തി രാമനോടുപറഞ്ഞു. "ഹേ ദേവേശ! നിന്തിരുവടിയുടെ അനുഗ്രഹത്താൽ ഈ മഹാപൎവ്വതത്തെ തന്നെയിതാ കൊണ്ടുവന്നിരിക്കുന്നു. വേണ്ടതു വേഗം പ്രവൎത്തിച്ചാലും, ഇനിയിക്കാൎയ്യത്തിൽ കാലവിളംബം യുക്തമല്ല."

36. ശ്രുത്വാഹനൂമതോവാക്യം രാമഃസന്തുഷ്ടമാനസഃ
ഗൃഹീത്വാചൌഷധീഃശീഘ്രം സുഷേണേനമഹാമതിഃ
37. ചികിത്സാംകാരയാമാസ ലക്ഷ്മണായമഹാത്മനേ.

ഹനൂമതഃ=ഹനുമാന്റെ, വാക്യം ശ്രുത്വാ=വാക്യത്തെ ശ്രവിച്ചിട്ട്, സന്തുഷ്ടമാനസഃ മഹാമതിഃ രാമഃ=സന്തോഷിച്ച മനസ്സോടുകൂടിയ മഹാബുദ്ധിമാനായ രാമൻ, സുഷേണേന=സുഷേണനെക്കൊണ്ട്, ഔഷധീഃ

ഗൃഹീത്വാ=ഔഷധികളെ ഗ്രഹിച്ചിട്ട്, മഹാത്മനേ ലക്ഷ്മണായ=മഹാത്മാവായ ലക്ഷ്മണന്ന്, ചികിത്സാം കാരയാമാസ=ചികിത്സ ചെയ്യിപ്പിച്ചു.

ഹനുമാൻ പറഞ്ഞതുകേട്ട് മനസ്സന്തോഷമടഞ്ഞ മഹാബുദ്ധിമാനായ രാമൻ സുഷേണനെക്കൊണ്ട് മഹാത്മാവായ ലക്ഷ്മണന്ന് ഔഷധചികിത്സ ചെയ്യിച്ചു.

ഹനുമാൻ ഗന്ധമാദനപൎവ്വതത്തിൽ പ്രവേശിച്ചപ്പോൾ അവിടെയുണ്ടായിരുന്ന ഗന്ധൎവ്വന്മാർ ഹനുമാനെ എതൃത്തതായിട്ടും ഹനുമാനവരെയെല്ലാവരെയും അതിവേഗത്തിൽ സംഹരിച്ചതായിട്ടും വാല്മീകി പറയുന്നു:—

നിമേഷേണഹതാഃ സൎവ്വേതിസ്രഃകോട്യോ മഹാബലാഃ.
ഹത്വാവായുസുതഃ സംഖ്യേ ഗന്ധൎവ്വാംസ്താൻമഹാബലാൻ

എതൃത്തുവന്ന മഹാ ബലവാന്മാരായ മൂന്നു കോടി ഗന്ധൎവ്വന്മാരെ നിമിഷനേരംകൊണ്ടു മഹാബലശാലിയായ വായുപുത്രൻ സംഹരിച്ചശേഷം പൎവ്വതത്തിൽ പ്രവേശിച്ചു ഔഷധം തിരഞ്ഞു കണ്ടുകിട്ടാതായപ്പോൾ,

പഞ്ചയോജനവിസ്തീൎണ്ണം സപ്തയോജനമായതം
ദശയോജനമുൽസേധം തമകമ്പ്യംഗിരേസ്തടം
ലീലയാഹരിമുഖ്യോസൌ ബാഹുഭ്യാമുദപാടയത്

അഞ്ചുയോജനവീതിയും ഏഴുയോജനനീളവും പത്തുയോജന ഉയരവുമുള്ളതും ഇളക്കുവാൻ കഴിയാത്തതുമായ ആ പൎവ്വത തടത്തെത്തന്നെ വാനരവീരനായ ഹനുമാൻ രണ്ടു കൈകൾകൊണ്ടു പുഴക്കിയെടുത്ത് ശ്രീരാമൻെറയും സുഗ്രീവൻെറയും മുമ്പിൽ കൊണ്ടുവന്നു വെച്ചപ്പോൾ സുഗ്രീവൻെറ കല്പനപ്രകാരം സുഷേണൻ ആ പൎവ്വതസമീപത്തു ചെന്നതായിട്ട് വാല്മീകി പറയുന്നു.

സുഗ്രീവസ്യവചഃശ്രുത്വാ സുഷേണസ്ത്വരിതോയയൌ
വിസ്മിതഃസഗിരിം ദൃഷ്ട്വാഫലമൂലോപശോഭിതം
ആരുഹ്യതസ്യശിഖരേസോ പശ്യൽപരമൌഷധിം
ദൃഷ്ട്വാദ്ചോൽപാടയാമാസ വിശല്യകരണീംശുഭാം.
ഗൃഹീത്വാതരസാചൈവസോവതീൎണ്ണോ മഹീതലേ
ശിലായാംജൎജ്ജരീകൃത്യ സുഷേണോ വൈദ്യസത്തമഃ
ലക്ഷ്മണായദദൌ നസ്യം സുഷേണഃ സുസമാഹിതഃ

സുഗ്രീവൻെറ വാക്കുകേട്ടു ഉടനെ വൈദ്യസത്തമനായ സുഷേണൻ പൎവ്വതസമീപത്തു ചെന്നു. ഫലമൂലാദികൾ കൊണ്ടു ശോഭിക്കുന്ന പൎവ്വതംകണ്ടു സന്തോഷിച്ചു. ശിഖരത്തിൽ കയറിനോക്കി. വിശ

ല്യകരണിയെന്നു പേരായ പരമൌഷധം കണ്ടു പറിച്ചെടുത്തു ഭൂതലത്തിലിറങ്ങി കല്ലിലിട്ടരച്ചു് പരമശ്രദ്ധയോടുകൂടെ ലക്ഷ്മണനു നസ്യം ചെയ്തുവെന്നു പറയുന്ന വാല്മീകി വൈദ്യശാസ്ത്രപണ്ഡിതന്മാൎക്ക മാത്രമെ ഔഷധം കണ്ടറിവാനും സമുചിതമായ ചികിത്സ ചെയ്വാനും കഴിയുകയുള്ളുവെന്നുകൂടെ സ്പഷ്ടമാക്കിയിരിക്കുന്നു.

തതഃസുപ്തോത്ഥിത ഇവബുദ്ധ്വാ പ്രോവാചലക്ഷ്മണഃ.
38. തിഷ്ഠതിഷ്ഠക്വഗന്താസി ഹന്മീദാനീം ദശാനന!
ഇതിബ്രുവന്തമാലോക്യ മൂൎദ്ധ്ന്യവഘ്രായ രാഘവഃ.
39. മാരുതിംപ്രാഹവത്സാദ്യ ത്വൽപ്രസാദാന്മഹാകപേ!
നിരാമയം പ്രപശ്യാമിലക്ഷ്മണം ഭ്രാതരം മമ.

തതഃ=അനന്തരം, സുപ്തോത്ഥിതഃ ഇവ=ഉറങ്ങിയുണൎന്നവനെന്നപോലെ, ബുദ്ധ്വാ=ബോധം പ്രാപിച്ചിട്ടു്, ലക്ഷ്മണഃ=ലക്ഷ്മണൻ, പ്രോവാച=പ്രവചിച്ചു. ദശാനന!=ഹേ രാവണ! തിഷ്ഠതിഷ്ഠ=നിന്നാലും നിന്നാലും, ക്വ ഗന്താസി=എങ്ങോട്ടു ഗമിക്കുന്നു, ഇദാനീം=ഇപ്പോൾ, ഹന്മി=ഹനിക്കുന്നേൻ, ഇതിബ്രുവന്തം=ഇങ്ങിനെ പറയുന്നവനെ, ആലോക്യ=കണ്ടിട്ടു്, രാഘവഃ=രാമൻ, മൂൎദ്ധ്നി=മൂൎദ്ധാവിൽ, അവഘ്രായ=ആഘ്രാണിച്ചിട്ടു്, മാരുതിം=ഹനുമാനോടു്, പ്രാഹ=പറഞ്ഞു' മഹാകപേ!=ഹേ മഹാനായ വാനര! വത്സ!=വാത്സല്യഭാജനമെ! ത്വൽപ്രസാദാത്=നിന്റെ പ്രസാദത്താൽ, മമ=എന്റെ, ഭ്രാതരം ലക്ഷ്മണം=സഹോദരനായ ലക്ഷ്മണനെ, നിരാമയം പ്രപശ്യാമി=ആമയമില്ലാത്തവനായിട്ടു കാണുന്നേൻ.

അനന്തരം ലക്ഷ്മണൻ ഉറങ്ങിയുണൎന്നവനെപോലെ മോഹാലസ്യം തെളിഞ്ഞെഴുനീററ ഉടനേ "ഹേ രാവണ! നില്ക്കുക നില്ക്കുക. നീയെങ്ങോട്ടു പോകുന്നു? നിന്നെ ഞാനിപ്പോൾ സംഹരിക്കുന്നുണ്ടു്" എന്നു പറയുന്നതു കേട്ടു രാമൻ, ലക്ഷ്മണന്റെ ശിരസ്സിൽ ചുംബിച്ചുംകൊണ്ടു് ഹനുമാനോടു പറഞ്ഞു. "ഹേ വാത്സല്യഭാജനമായ മഹാകപേ! നിന്റെ സ്നേഹപൂൎവ്വമായ പ്രവൃത്തിനിമിത്തം എന്റെ പ്രിയ സഹോദരനായ ലക്ഷ്മണനെ ഉപദ്രവം നീങ്ങിയവനായിട്ടു ഞാൻ കാണുന്നു."

40. ഇത്യുക്ത്വാവാനരൈഃസാൎദ്ധം സുഗ്രീവേണസമന്വിതഃ
വിഭീഷണമതേനൈവയുദ്ധായസമവസ്ഥിതഃ.
41. പാഷാണൈഃപാദപൈശ്ചൈവ പൎവ്വതാഗ്രൈശ്ചവാനരാഃ
യുദ്ധായാഭിമുഖാഭൂത്വായയുഃസൎവ്വേയുയുത്സവഃ.

ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, വാനരൈഃസാദ്ധം=വാനരന്മാരോടുകൂടെയും, സുഗ്രീവേണ സമന്വിതഃ=സുഗ്രീവനോടുകൂടെയും, വിഭീഷണമതേന ഏവ=വിഭീഷണന്റെ അഭിപ്രായത്തോടുകൂടെത്തന്നെ, യുദ്ധായസമവസ്ഥിതഃ=യുദ്ധത്തിന്നൊരുങ്ങിപുറപ്പെട്ടു, യുയുത്സവഃ=യുദ്ധംചെയ്യാനാഗ്രഹമുള്ളവരായിരുന്ന, സൎവ്വേവാനരാഃ=സൎവ്വന്മാരായ വാനരന്മാരും, പാഷാണൈഃ=കല്ലുകളോടും, പാദപൈഃ ച=വൃക്ഷങ്ങളോടും, പൎവ്വതാഗ്രൈഃ ച=പൎവ്വതശിഖരങ്ങളോടും കൂടിയവരായിട്ട്, യുദ്ധായ അഭിമുഖാഃഭൂത്വാ=യുദ്ധത്തിന്നൊരുങ്ങിയവരായ് ഭവിച്ചിട്ട്, യയുഃ=യാനംചെയ്തു.

ഇപ്രകാരം പറഞ്ഞശേഷം വാനരന്മാരോടും സുഗ്രീവനോടും കൂടെ, ലങ്കയുടെ സ്ഥിതി നന്നായറിയുന്ന വിഭീഷണന്റെ അഭിപ്രായാനുസരണം ശ്രീരാമചന്ദ്രൻ യുദ്ധത്തിന്നായൊരുങ്ങി പുറപ്പെട്ടു. യുദ്ധം ചെയ്യാനാഗ്രഹമുള്ളവരായിരുന്ന വാനരന്മാരെല്ലാപേരും, വമ്പിച്ച കല്ലുകൾ, പൎവ്വതശിഖരങ്ങൾ, വൃക്ഷങ്ങൾ എന്നിവയെ ആയുധങ്ങളായെടുത്തുംകൊണ്ട് യുദ്ധത്തിന്നൊരുങ്ങി ശ്രീരാമനോടുകൂടെച്ചെന്നു.

42. രാവണോ വിവ്യഥേ രാമബാണൈൎവ്വിദ്ധോ മഹാസുരഃ
മാതംഗഇവസിംഹേന ഗരുഡേനേവപന്നഗഃ

43. അഭിഭൂതോഗമദ്രാജാരാഘവേണമഹാത്മനാ
സിംഹാസനേസമാവിശ്യ രാക്ഷസാനിദമബ്രവീത്.

രാമബാണൈഃ=രാമന്റെ ബാണങ്ങളാൽ, വിദ്ധഃ=മുറിയേററ, മഹാസുരഃ രാവണഃ=മഹാസുരനായ രാവണൻ, സിംഹേന=സിംഹത്താൽ, മാതംഗഃ ഇവ=മത്തഗജംപോലേയും, ഗരുഡേന=ഗരുഡനാൽ, പന്നഗഃ ഇവ=പാമ്പെന്നപോലെയും, വിവ്യഥേ=മുറിക്കപ്പെട്ടു, മഹാത്മനാ രാഘവേണ=മഹാത്മാവായ രാമനാൽ, അഭിഭൂതഃ=തോല്പിക്കപ്പെട്ട, രാജാ=രാജാവ്, അഗമത്=ഗമിച്ചു, സിംഹാസനേ=സിംഹാസനത്തിൽ, സമാവിശ്യ=ഇരുന്നിട്ട്, രാക്ഷസാൻ=രാക്ഷസന്മാരോട്, ഇദം അബ്രവീത്=ഇങ്ങിനെ പറഞ്ഞു.

രാമബാണങ്ങൾ മഹാസുരനായ രാവണന്റെ ശരീരത്തെ തുളച്ചു മുറിപ്പെടുത്തി. സിംഹത്താൽ മദിച്ചാനയെന്നപോലെയും, ഗരുഡനാൽ പാമ്പെന്നപോലെയും രാമനാൽ രാവണൻ മുറിയേല്പിക്കപ്പെട്ടു. ദുഃഖിതനായ് ഭവിച്ചു. മഹാത്മാവായ രാമനാൽ തോല്പിക്കപ്പെട്ട രാക്ഷസരാജാവായ രാവണൻ അവിടെനിന്നു പോയി സിംഹാസനത്തിലിരുന്ന ശേഷം രാക്ഷസന്മാരോടിങ്ങിനെ പറഞ്ഞു.

"മാതംഗഇവ സിംഹേന ഗരുഡേനേവ പന്നഗഃ
അഭിഭൂതോ ഭവദ്രാജാ രാഘവേണ മഹാത്മനാ."

എന്ന് തുല്യാൎത്ഥവും തുല്യശബ്ദവുമുള്ള ശ്ലോകംതന്നെ വാല്മീകിയും പറഞ്ഞിരിക്കുന്നു.

44. മാനുഷേണൈവമേ മൃത്യുമാഹപൂർവം പിതാമഹഃ
മാനുഷോഹിനമാം ഹന്തും ശക്തോസ്തി ഭുവി കശ്ചന.

45. തതോ നാരായണഃ സാക്ഷാന്മാനുഷോ ഭൂന്നസംശയഃ
രാമോ ദാശരഥിർഭൂത്വാ മാം ഹന്തും സമുപസ്ഥിതഃ

മാനുഷേണ ഏവ=മനുഷ്യനാൽത്തന്നെ, മേ മൃത്യും=എന്റെ മരണത്തെ, പൂർവം പിതാമഹഃ ആഹ=പണ്ട് ബ്രഹ്മാവ് പറഞ്ഞു, മാം ഹന്തും=എന്നെ ഹനിപ്പാൻ, ശക്തഃ കശ്ചന മാനുഷഃ=ശക്തനായ ഒരു മനുഷ്യൻ, ഭുവി നാസ്തി ഹി=ഭൂമിയിൽ ഇല്ല നിശ്ചയം. തതഃ=അതുകൊണ്ട്, സാക്ഷാത് നാരായണഃ=സാക്ഷാത്തായ ശ്രീനാരായണൻ, മാനുഷഃ അഭൂത്=മാനുഷനായ് ഭവിച്ചു, ന സംശയഃ=സംശയമില്ല, ദാശരഥിഃ രാമഃ ഭൂത്വാ=ദശരഥന്റെ പുത്രനായ രാമനായ് ഭവിച്ചിട്ട്, മാം ഹന്തും=എന്നെ ഹനിപ്പാൻ, സമുപസ്ഥിതഃ=സമീപത്തെത്തിയിരിക്കുന്നു.

പണ്ടു വരദാനസമയത്തിൽ, ബ്രഹ്മദേവൻ മനുഷ്യനിൽ നിന്നു മാത്രമേ എനിക്കു മരണമുണ്ടാകയുള്ളുവെന്നു പറഞ്ഞിട്ടുണ്ട്. എന്നെ വധിപ്പാൻ ശക്തനായ ഒരു മനുഷ്യൻ ഭൂമിയിൽ ഇല്ലെന്നു നിശ്ചയം തന്നെ. അതുകൊണ്ടു സാക്ഷാൽ ശ്രീനാരായണൻതന്നെ മനുഷ്യരൂപത്തിൽ വന്നിരിക്കുന്നുവെന്നതിൽ സംശയമില്ല. ശ്രീനാരായണൻ ദശരഥപുത്രനായ രാമനായവതരിച്ചിട്ടെന്നെ വധിപ്പാൻ സമീപത്തു വന്നിരിക്കുന്നു.

വാല്മീകിയുടെ വചനവും ഇതിനെ അനുസരിക്കുന്നു.

പുരാണം ബ്രഹ്മണഇദംവചനം സമുപസ്ഥിതം
മാനുഷേഭ്യോവിജാനീഹി ഭയമിത്യേവതത്തഥാ
ദേവദാനവഗന്ധർവ യക്ഷരാക്ഷസ പന്നഗൈഃ
അവദ്ധ്യത്വംമയാപ്രാപ്തം പരിഭൂതാസ്തുമാനുഷാഃ.

മനുഷ്യരിൽ നിന്നാണ് നിണക്കു ഭയമെന്നു ബ്രഹ്മദേവൻ പണ്ടു പറഞ്ഞിരുന്ന വചനം അപ്രകാരംതന്നെ ഭവിച്ചു. ദേവന്മാർ, ദാനവന്മാർ, ഗന്ധർവന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, പന്നഗങ്ങൾ, ഇവ

രാൽ മരണമുണ്ടാകാതിരിക്കേണമെന്നു ഞാൻ പ്രാൎത്ഥിച്ചു. മനുഷ്യരാകട്ടെ നിസ്സാരന്മാരെന്ന ഭാവത്താൽ ഞാൻ വിട്ടുകളഞ്ഞു.

46. അനരണ്യേനയൽപൂൎവ്വം ശപ്തോഹംരാക്ഷസേശ്വരാഃ
ഉൽപത്സ്യതേചമദ്വംശേ പരമാത്മാസനാതനഃ

47. തേനത്വംപുത്രപൌത്രൈശ്ച ബാന്ധവൈശ്ചസമന്വിതഃ
ഹനിഷ്യസേനസന്ദേഹ ഇത്യുക്ത്വാമാംദിവംഗതഃ

48. സഏവരാമഃ സംജാതോ മദൎത്ഥേ മാം ഹനിഷ്യതി

രാക്ഷസേശ്വരാഃ=അല്ലയോ രാക്ഷസാധിപന്മാരേ! യത്=യാതൊന്നു ഹേതുവായിട്ട്, പൂൎവം=പണ്ട്, അനരണ്യേന=അനരണ്യനാൽ, അഹംശപ്തഃ=ഞാൻ ശപിക്കപ്പെട്ടു, സനാതനഃ പരമാത്മാ=സത്യസ്വരൂപനായ പരമാത്മാവ്, മദ്വംശേ=എന്റെ വംശത്തിൽ, ഉൽപത്സ്യതേ ച=ഉത്ഭവിക്കും, തേന=അവനാൽ, ത്വം=നീ, പുത്രപൌത്രൈഃ ബാന്ധവൈഃ ച സമന്വിതഃ=പുത്രന്മാരോടും പൌത്രന്മാരോടും ബാന്ധവന്മാരോടും ചേൎന്നവനായിട്ട്, ഹനിഷ്യസേ=ഹനിക്കപ്പെടും, ന സന്ദേഹഃ=സംശയമില്ല, ഇതിമാം ഉക്ത്വാ=എന്നെന്നോടു പറഞ്ഞിട്ട്, ദിവംഗതഃ=സ്വൎഗ്ഗത്തെ പ്രാപിച്ചു, സഃ ഏവ=അവൻതന്നെ, മദൎത്ഥേ=എനിക്കുവേണ്ടി–എന്നെ വധിപ്പാൻ, രാമഃ സംജാതഃ=രാമനായി ജനിച്ചിരിക്കുന്നു, മാം ഹനിഷ്യതി=എന്നെ ഹനിക്കും.

ഹേ രാക്ഷസാധിപന്മാരെ! പണ്ടു കഴിഞ്ഞതായ ഒരു ചരിത്രം ഞാൻ പറയാം, കേൾക്കുവിൻ. അനരണ്യനെന്നു പേരായ ഒരു രാജൎഷി സൂൎയ്യവംശത്തിലുണ്ടായിരുന്നു. തപസ്സുചെയ്തിരുന്ന അദ്ദേഹത്തെ ഞാൻ വധിച്ചു സമയം അദ്ദേഹം എന്നെ ശപിച്ചു. "എന്റെ വംശത്തിൽ സത്യസ്വരൂപനായ പരമാത്മാവവതരിക്കും. നിന്നെയും നിന്റെ പുത്രന്മാരെയും പൌത്രന്മാരെയും ആ ഭഗവാൻ സംഹരിക്കും, സംശയമില്ല" എന്നു പറഞ്ഞിട്ടാണ് ആ രാജൎഷി സ്വൎഗ്ഗത്തിലേക്കു പോയത്. ആ പരമാത്മാവുതന്നെ എന്നെ വധിപ്പാൻ രാമനായവതരിച്ചിരിക്കുന്നു. എന്നെ സംഹരിക്കും, സംശയമില്ല.

വാല്മീകി പറഞ്ഞിരിക്കുന്ന മറെറാരു ശാപവൃത്താന്തത്തെ അദ്ധ്യാത്മരാമായണകൎത്താവു് പറയാതെ വിട്ടിരിക്കുന്നതിനെ താഴെ കാണിക്കാം.

ശപ്തോഹംവേദവത്യാച യഥാസാധൎഷിതാപുരാ
സേയംസീതാമഹാഭാഗാ ജാതാജനകനന്ദിനീ

ഉമാനന്ദീശ്വരശ്ചാപി രംഭാവരുണകന്യകാ
യഥോക്താസ്തപസാ പ്രാപ്തംനമിത്ഥ്യാൎഷിഭാഷിതം.

ബലാൽകാരത്താൽ എന്നാൽ ആകൎഷിക്കപ്പെട്ട വേദവതിയും എന്നെ ശപിച്ചിരിക്കുന്നു. പൂജ്യയായ ഈ സീത, ആ വേദവതിതന്നെ ജനകപുത്രിയായവതരിച്ചവളാകുന്നു. പരമേശ്വരി, നന്ദികേശ്വരൻ, വരുണപുത്രിയായ രംഭാ, ഇവരും തപശ്ശക്തികൊണ്ടു പറഞ്ഞതിപ്പോൾ അനുഭവപ്പെട്ടിരിക്കുന്നു. ഋഷിവാക്യം മിത്ഥ്യയായ്വരികയില്ലെല്ലൊ. ആപത്തനുഭവിക്കുമ്പോൾ മാത്രമേ ദുൎജ്ജനങ്ങൾ അവരുടെ പൂർവദുഷ്പ്രവൃത്തികളേയും, മഹാന്മാരുടെ മാഹാത്മ്യത്തേയുംകുറിച്ചാലോചിക്കുകയുള്ളുവെന്നുള്ള അഭിപ്രായത്തെ വാല്മീകി വിശദമാക്കിയിരിക്കുന്നു.

ഈ ജ്ഞാനം രജസ്സ്, തമസ്സ്, എന്ന ഗുണങ്ങളിൽ നിന്നുണ്ടായതാകയാൽ ഉത്തമഫലത്തെ ജനിപ്പിക്കുകയില്ലെന്നുകൂടെ ധരിക്കേണ്ടതാകുന്നു.

വാല്മീകിരാമായണം യുദ്ധകാണ്ഡം, അദ്ധ്യായം 60. ശ്ലോകം 8-11.

കുംഭകർണസ്തു മൂഢാത്മാ സദാ നിദ്രാവശംഗതഃ
48. തം വിബോധ്യ മഹാസത്വമാനയന്തു മമാന്തികം.

കുംഭകർണഃ തു=കുംഭകർണനാകട്ടെ, സദാ നിദ്രാവശംഗതഃ=എപ്പോഴും നിദ്രക്കധീനനും, മൂഢാത്മാ=മൂഢമായ മനസ്സോടുകൂടിയവനുമാകുന്നു. മഹാസത്വം തം=മഹാബലവാനായ അവനെ, വിബോധ്യ=ഉണൎത്തീട്ട്, മമ അന്തികം=എന്റെ അന്തികത്തെ, ആനയന്തു=പ്രാപിപ്പിക്കട്ടെ.

മൂഢബുദ്ധിയായ കുംഭകർണനാകട്ടെ എപ്പോഴും ഉറക്കത്തിലകപ്പെട്ടിരിക്കുന്നു. മഹാബലവാനായ അവനെ ഉണൎത്തിയെന്റെയരികത്തു കൊണ്ടുവരുവിൻ.

വാല്മീകിരാമായണത്തിൽ കുംഭകർണനെ ഉണൎത്തിവരുത്തുന്നതും കുംഭകർണവധവും ലക്ഷ്മണനിൽ ശക്തിയെന്ന അസ്ത്രത്തെ രാവണൻ ഉപയോഗിക്കുന്നതിന്നു മുമ്പേയായിട്ടാണ് പറഞ്ഞിരിക്കുന്നത്. പത്മപുരാണത്തിലും അതുപോലെതന്നെ.

രാവണസ്യാനുജം വീരം കുംഭകൎണ്ണം മഹാബലം.
നിജഘ്നാനരണേരാമോ ബാണൈരഗ്നിശിഖോപമൈഃ.

രാവണന്റെ അനുജനും മഹാശൂരനും, മഹാബലവാനുമായ കുംഭകൎണ്ണനെ രാമൻ, അഗ്നിജ്വാലപോലെയിരിക്കുന്ന ബാണങ്ങൾകൊണ്ടു സംഹരിച്ചു.

രാമരാവണയോശ്ചൈവ തഥാ സൌമിത്രിണാസഹ
ശക്ത്യാനിപാതയാമാസ ലക്ഷ്മണം രാക്ഷസേശ്വരഃ.

അതിന്നുശേഷം രാമന്നും രാവണന്നും തമ്മിലും, രാവണന്നും ലക്ഷ്മണന്നും തമ്മിലും യുദ്ധമുണ്ടായി. രാവണൻ ലക്ഷ്മണനെ ശക്ത്യസ്ത്ര പ്രയോഗത്താൽ ഭൂമിയിൽ വീഴ്ത്തി.

തതോഹനൂമതാ നീതോ മഹൌഷധിമഹാഗിരിഃ
തേന രാമാനുജസ്തൂൎണ്ണം ലബ്ധസംജ്ഞോ ഭവത്തദാ.

അനന്തരം ഹനുമാൻ മഹൌഷധമുള്ള മഹാഗിരിയെക്കൊണ്ടുവന്നു. ആ ഔഷധത്താൽ രാമാനുജനായ ലക്ഷ്മണന്റെ മോഹാലസ്യം തീൎന്നു ബോധമുണ്ടായി. എന്നിങ്ങിനെ പറഞ്ഞിരിക്കുന്നതിനാൽ കുംഭകൎണ്ണവധം ലക്ഷ്മണനിൽ ശക്ത്യസ്ത്രം പതിപ്പിക്കുന്നതിന്നു മുമ്പാണെന്നു വാല്മീകി കാണിക്കുന്നു.

49. ഇത്യുക്താസ്തേ മഹാകായാസ്തൂൎണ്ണം ഗത്വാതുയത്നതഃ
വിബോധ്യകുംഭശ്രവണം നിന്യുരാവണസന്നിധിം.

ഇതിഉക്താഃ=ഇപ്രകാരം പറയപ്പെട്ട, മഹാകായാഃതേ=വമ്പിച്ച ശരീരങ്ങളോടു കൂടിയ അവർ, തൂൎണ്ണംഗത്വാ=വേഗം ഗമിച്ചിട്ട്, കുംഭശ്രവണം=കുംഭകൎണ്ണനെ, യത്നതഃ വിബോധ്യ=പണിപ്പെട്ടുണൎത്തീട്ട്, രാവണസന്നിധിം=രാവണന്റെ സമീപത്തെ, നിന്യുഃ=പ്രാപിപ്പിച്ചു.

ഇപ്രകാരം രാവണനാൽ പറയപ്പെട്ട ഭീമഗാത്രന്മാരായ ആ രാക്ഷസന്മാർ അതിവേഗത്തിൽ പോയി ബഹുവിധം പണിപ്പെട്ട് കുംഭകൎണ്ണനെയുണൎത്തി രാവണസമീപത്തു കൊണ്ടുവന്നു.

കുംഭകൎണ്ണൻ ഉറങ്ങുന്ന ഗുഹയേയും ഉണൎത്തുവാൻ ചെന്ന രാക്ഷസന്മാരുടെ ഭയത്തേയും ഉണൎത്തുവാൻ അവർ ചെയ്ത അദ്ധ്വാനത്തേയും വാല്മീകി അതിദീൎഘമായി വൎണ്ണിച്ചിട്ടുണ്ട്. ഉണൎത്തുവാനുണ്ടായ ശ്രമത്തെ വൎണ്ണിക്കുന്ന ചില പദ്യങ്ങളെ താഴെ കാണിക്കാം.

തേഥചക്രുൎമ്മഹാത്മാനഃ കുംഭകൎണ്ണാഗ്രതഃസ്ഥിതാഃ
ഭക്ഷ്യാണാം മേരുസങ്കാശം രാശിം പരമതൎപ്പണം
മൃഗാണാം മഹിഷാണാംച വരാഹാണാംച സംചയാൻ
ചക്രുരന്നസ്യ ശാൎദ്ദൂലാ രാശിമന്നസ്യചാത്ഭുതം
തതഃശോണിതകുംഭാംശ്ച മദ്യാനി വിവിധാനിച
പുരസ്താൽ കുംഭകൎണ്ണസ്യ ചക്രുസ്ത്രിദശശത്രവഃ
വിലിപ്തുശ്ചപരാൎദ്ധ്യേന ചന്ദനേന സുഗന്ധിനാ
വപുസ്സ്യപ്രച്ഛാദയാമാസുൎമ്മാല്യൈൎഗ്ഗന്ധൈഃസുഗന്ധിഭിഃ

ധൂപംസുഗന്ധം സസൃജുസ്തുഷ്ടുവുശ്ചപരന്തപം
കുംഭകൎണ്ണംമഹാനിദ്രം ബോധനായോപചക്രമുഃ.

കുംഭകൎണ്ണനെ ഉണൎത്തുവാൻ പോയ മഹാബുദ്ധിശാലികളായ ആ രാക്ഷസന്മാർ പരമരസത്തേയും സന്തോഷത്തേയും ജനിപ്പിക്കു വാൻ മതിയായ പലവിധ ഭക്ഷ്യപദാൎത്ഥങ്ങളെ മേരുപൎവ്വതപ്രമാണത്തിൽ കുംഭകൎണ്ണന്റെ മുമ്പിലൊരുക്കിവെച്ചു. മാനുകൾ, കാട്ടുപോത്തുകൾ, കാട്ടുപന്നികൾ എന്നിവയുടെ മാംസസമൂഹങ്ങൾ മലപോലെ കൂട്ടിയിരിക്കുന്ന അത്ഭുതമായ അന്നം, രക്തം, പലവിധമദ്യങ്ങൾ എന്നിവ നിറച്ച അനേകം കുടങ്ങൾ, എന്നിവയെ ഉണൎന്ന ഉടനെയുള്ള പ്രാതലിന്നായിട്ട് രാക്ഷസന്മാർ, മുമ്പിൽ നിക്ഷേപിച്ചു. അതിസൌരഭ്യമുള്ള ഉൽകൃഷ്ട ചന്ദനം കുംഭകൎണ്ണന്റെ ശരീരത്തിൽ പൂശി. സുഗന്ധമുള്ള മാലകൾ, ഗന്ധങ്ങൾ, വസ്ത്രങ്ങൾ എന്നിവകൊണ്ടും കുംഭകൎണ്ണദേഹത്തെ ആച്ഛാദനം ചെയ്തു. സുഗന്ധധൂപത്തെ വ്യാപിപ്പിച്ചും വീരനായ കുംഭകൎണ്ണനെ സ്തുതിച്ചുംകൊണ്ടു മഹാനിദ്രയിൽനിന്നുണൎത്തുവാൻ ആരംഭിച്ചു. ഉണരുന്നില്ലെന്നുകണ്ടപ്പോൾ,

തതൊഗജസഹസ്രം തു ശരീരേസംപ്രധാവതി
സമൃദ്ധ്യമാനോപിതഥാ നചാബുദ്ധ്യതരാക്ഷസഃ
തേരാക്ഷസാസ്തതഃ ഖിന്നാശ്ചക്രുരന്യംപരാക്രമം
പ്രമദാശ്ചാഹപയാമാസുഃ സുമൃഷ്ടമണികുണ്ഡലാഃ
നാഗരാക്ഷസകന്യാശ്ച തഥാഗന്ധൎവയോഷിതഃ
മനുജാനാംദുഹിതരഃ കിന്നരാണാം തഥൈവച
താസാംനൂപുരശബ്ദേന മേഖലാനാംരവേണച
ദിവ്യേനചൈവഗന്ധേന സ്പൎശേനവിവിധേനച
കുംഭകൎണ്ണസ്തദാബുദ്ധഃ സ്പൎശം പരമമന്യത.

അനേകായിരം ആനകളെ ശരീരത്തിൽക്കൂടെയതിവേഗത്തിൽ ഓട്ടിച്ചു. അത്രയധികം ആനകൾ ചവുട്ടിപാഞ്ഞിട്ടും കുംഭകൎണ്ണനുണൎന്നില്ല. ഉണൎത്തുന്നവർ ക്ലേശിച്ചുതുടങ്ങി. മറെറാരുപായം പരീക്ഷിപ്പാനുറച്ചു. അതിശോഭയുള്ള രത്നാഭരണങ്ങൾ ധരിച്ചിട്ടുള്ള സ്ത്രീകളെ വിളിച്ചുവരുത്തി. നാഗസ്ത്രീകൾ, രാക്ഷസകന്യകകൾ, ഗന്ധൎവയോഷിത്തുകൾ, മാനുഷസ്ത്രീകൾ കിന്നരികൾ, ഇങ്ങിനെ പല ജാതിയിലുള്ളവരും ആ കൂട്ടത്തിലുണ്ടായിരുന്നു. അവരുടെ കാൽ ചിലമ്പുകൾ അരമണികൾ, ഇവയിൽ നിന്നു പുറപ്പെടുന്ന ശബ്ദങ്ങൾകൊണ്ടും അവരുടെ ശരീരസുഗന്ധംകൊണ്ടും, ബഹുവിധത്തിൽ അവർ ചെയ്യുന്ന സ്പ

ശ്നങ്ങൾകൊണ്ടും കുംഭകർണ്ണൻ ഉണൎന്നു. അവരുടെ കരസ്പൎശത്തെ സുഖകരമായിട്ടു കരുതി. ഇങ്ങിനെ അതിദീർഘമായിട്ടു വർണ്ണിക്കുന്ന വാല്മീകി കുംഭകർണ്ണന്റെ ദേഹവലിപ്പത്തേയും, ബലത്തേയും നിദ്ര യുടെ ശക്തിയേയും മററും ശ്രോതാക്കളെ ധരിപ്പിക്കുന്നു.

50. നമസ്കൃത്യ സരാജാനമാസനോപരിസംസ്ഥിതഃ
തമാഹരാവണോ രാജാ ഭ്രാതരം ദീനയാഗിരാ

സഃ=അവൻ, രാജാനം=രാജാവിനെ, നമസ്കൃത്യ=നമസ്കരിച്ചിട്ട്, ആസനോപരി=ആസനത്തിന്മേൽ, സംസ്ഥിതഃ=ഇരുന്നു, രാജാ രാവണഃ= രാജാവായ രാവണൻ, ഭ്രാതരം തം=ഭ്രാതാവായ അവനോട്, ദീനയാ ഗിരാ=ദുഃഖത്തെ സൂചിപ്പിക്കുന്ന വാക്കോടുകൂടെ, ആഹ=പറഞ്ഞു.

കുംഭകർണ്ണൻ വന്നു രാജാവിനെ നമസ്കരിച്ചശേഷം ആസനത്തിന്മേലിരുന്നു. രാജാവായ രാവണൻ സഹോദരനായ അവനോട് ദുഃഖത്തെ സൂചിപ്പിക്കുന്ന വാക്കുകളോടുകൂടെ പറഞ്ഞു.

51. കുംഭകർണ്ണ! നിബോധത്വം മഹൽകഷ്ടമുപസ്ഥിതം
രാമേണ നിഹതാഃ ശൂരാഃ പുത്രാഃ പൌത്രാശ്ചബാന്ധവാഃ
52. കിംകർത്തവ്യമിദാനീം മേ മൃത്യുകാലഉപസ്ഥിതേ
ഏഷദാശരഥീരാമഃ സുഗ്രീവസഹിതോബലീ
53. സമുദ്രം സബലസ്തീർത്വാ മൂലം നഃ പരികൃന്തതി
യേ രാക്ഷസാ മുഖ്യതമാസ്തേഹതാ വാനരൈൎയുധി
54. വാനരാണാം ക്ഷയംയുദ്ധേ നപശ്യാമി കദാചന
നാശയസ്വമഹാബാഹോ! യദൎത്ഥം പരിബോധിതഃ
55. ഭ്രാതുരൎത്ഥേമഹാസത്വ! കുരുകർമസുദുഷ്കരം.

കുംഭകർണ്ണ!=ഹേ കുംഭകർണ്ണ! ത്വം നിബോധ=നീ നിബോധിച്ചാലും, മഹൽകഷ്ടം=മഹത്തായ കഷ്ടം, ഉപസ്ഥിതം=നേരിട്ടിരിക്കുന്നു, ശൂരാഃ പുത്രാഃ=ശൂരന്മാരായ പുത്രന്മാരും, പൌത്രാഃ=പൌത്രന്മാരും, ബാന്ധവാഃ=ബന്ധുക്കളും, രാമേണ നിഹതാഃ=രാമനാൽ നിഹനിക്കപ്പെട്ടു, മൃത്യുകാലേ=മരണകാലം, ഉപസ്ഥിതേ=സമീപിച്ചിരിക്കുമ്പോൾ, ഇദാനീം=ഇപ്പോൾ, മേ കിം കൎത്തവ്യം=എന്നാൽ എന്തു ചെയ്യപ്പെടുവാൻ കഴിയും, ബലീഏഷഃ ദാശരഥീ രാമഃ=ബലവാനും ദശരഥപുത്രനുമായ ഈ രാമൻ, സുഗ്രീവസഹിതഃ=സുഗ്രീവനോടു ചേൎന്നവനായിട്ട്, സബലഃ=സൈന്യങ്ങളോടുകൂടെ, സമുദ്രം തീർത്വാ=സമുദ്രത്തെക്കടന്നിട്ട്, നഃ മൂലം=നമ്മുടെ മൂലത്തെ, പരികൃന്തതി=നിശ്ശേഷം ഛേദിക്കുന്നു, മുഖ്യതമാഃ രാക്ഷസാഃ യേ=അത്യന്തം

പ്രമാണികളായ രാക്ഷസന്മാർ യാതൊരുത്തരോ, തേ യുധി വാനരൈഃ ഹതാഃ=അവർ യുദ്ധത്തിൽ വാനരന്മാരാൽ ഹനിക്കപ്പെട്ടു, യുദ്ധേ=യുദ്ധത്തിൽ, വാനരാണാം ക്ഷയം=വാനരന്മാരുടെ ക്ഷയത്തെ, കദാചന നപശ്യാമി=ഒരു കാലത്തും ഞാൻ കാണുന്നില്ല, മഹാബാഹോ!=ഹേ മഹാവീര! നാശയസ്വ=നീ നശിപ്പിച്ചാലും, യദത്ഥം=യാതൊന്നിന്നായിക്കൊണ്ടു്, പരിബോധിതഃ=ഉണൎത്തപ്പെട്ടു, മഹാസത്വ!=മഹാ ബലവാനായുള്ളോവേ!, ഭ്രാതുഃ അത്ഥേ=ഭ്രാതാവിന്നു വേണ്ടീട്ടു്, സുദുഷ്കരംകൎമ്മകുരു=അതിപ്രയാസമുള്ള കൎമ്മം ചെയ്താലും.

ഹേ കുംഭകർണ! ഞാൻ പറയുന്നതിനെ മനസ്സിരുത്തി ധരിച്ചാലും. മഹാകഷ്ടം വന്നുചേൎന്നിരിക്കുന്നു. ശൂരന്മാരായ പുത്രന്മാർ, പൌത്രന്മാർ, ബന്ധുക്കൾ എന്നിവരെ രാമൻ കൊന്നൊടുക്കി. മരണകാലമടുത്തിരിക്കുന്ന ഈ സമയത്തിലെനിക്കെന്തു ചെയ്വാൻ കഴിയും. സ്വതേതന്നെ ബലവാനായ രാമൻ സുഗ്രീവാദിവാനരസൈന്യങ്ങളോടുകൂടെ സമുദ്രം കടന്നിവിടെ വന്നു് നമ്മളുടെ വംശത്തെ മൂലത്തോടുകൂടെ സംഹരിപ്പാനൊരുങ്ങിയിരിക്കുന്നു. പ്രമാണികളായ രാക്ഷസന്മാരെ വാനരന്മാർ യുദ്ധത്തിൽ വധിച്ചിരിക്കുന്നു. വാനരന്മാരുടെ സംഖ്യക്കു യാതൊരു കുറവും ഞാൻ കാണുന്നില്ല. ഹേ മഹാവീര! നീ ശത്രുക്കളെ നശിപ്പിക്കേണം. അതിന്നാണു് നിന്നെയുണൎത്തിയതു്. മഹാബലവാനായ നീ ജ്യേഷ്ഠന്നുവേണ്ടി പ്രയാസമേറിയ ഈ കാൎയ്യം സാധിപ്പിക്കേണം.

ശ്രുത്വാതദ്രാക്ഷസേന്ദ്രസ്യ വചനം പരിദേവിതം
56. കുംഭകർണോ ജഹാസോച്ചൈർവചനം ചേദമബ്രവീത്

രാക്ഷസേന്ദ്രസ്യ=രാക്ഷസാധിപതിയുടെ, പരിദേവിതം തത് വചനം=ദുഃഖസൂചകമായ ആ വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ടു്, കുംഭകർണഃ=കുംഭകൎണ്ണൻ, ഉച്ചൈഃ ജഹാസ=ഉച്ചത്തിൽ ഹസിച്ചു, ഇദം വചനം=ഈ വചനത്തേ, അബ്രവീത് ച=പറകയും ചെയ്തു.

രാവണന്റെ മനഃക്ലേശത്തെ അറിയിപ്പിക്കുന്ന ആ വചനം കേട്ടു കുംഭകർണൻ ഉച്ചത്തിലൊന്നു ചിരിച്ചശേഷം ഈ വാക്യത്തെപ്പറകയും ചെയ്തു.

വാല്മീകിവാക്യവുമിതുതന്നെ:—

തസ്യരാക്ഷസരാജസ്യ നിശമ്യപരിദേവിതം
കുംഭകർണോബഭാഷേദം വചനംപ്രജഹാസച

രാക്ഷസരാജാവായ രാവണന്റെ ദുഃഖിതമായ വാക്യത്തെ കേട്ട കുംഭകർണ്ണൻ ഇങ്ങിനെ പറയുകയും ഉച്ചത്തിൽ ചിരിക്കുകയും ചെയ്തു.

57. പുരാമന്ത്രവിചാരേതേ ഗദിതം യന്മയാനൃപ!
തദദ്യതവാമുപഗതം ഫലം പാപസ്യകർമ്മണഃ.

നൃപ!=ഹേ രാജാവേ! പുരാ=മുമ്പ്, മന്ത്രവിചാരേ=ആലോചനാവസരത്തിൽ, യത് മയാതേ ഗദിതം=യാതൊന്നെന്നാൽ അങ്ങയോടു പറയപ്പെട്ടു, പാപസ്യകർമണഃ=പാപമായ കർമത്തിന്റെ, തൽ ഫലം=ആ ഫലം, അദ്യതവാം ഉപഗതം=ഇപ്പോൾ അങ്ങയെ പ്രാപിച്ചിരിക്കുന്നു.

ഹേ രാജൻ, ഇതിന്നു മുമ്പേ, കാര്യാലോചന ചെയ്യുന്ന സമയത്തിൽ, പാപകർമ്മത്തിന്റെ ഫലം വരാൻ പോകുന്നുവെന്ന് ഞാന അങ്ങയോടു പറഞ്ഞിരുന്നതിപ്പോൾ വന്നുചേൎന്നിരിക്കുന്നു.

58. പൂർവമേവമയാപ്രോക്തോ രാമോ നാരായണഃ പരഃ
സീതാചയോഗമായേതി ബോധിതോപിനബുദ്ധ്യസേ

രാമഃ=രാമൻ, പരഃ നാരായണഃ ഇതി=പരമാത്മാ നാരായണനെന്നും, സീതാ യോഗമായാ, ഇതിച=സീത യോഗമായയാണെന്നും, പൂൎവ്വമേവ മയാപ്രോക്തഃ=മുമ്പുതന്നെ എന്നാൽ പ്രകൎഷേണ ഉക്തമായി, ബോധിതഃ അപി=ബോധിപ്പിക്കപ്പെട്ടിരുന്നാലും, നബുധ്യസേ=അങ്ങുന്ന് ബോധിച്ചില്ല.

ശ്രീരാമൻ സാക്ഷാൽ പരമാത്മാവായ ശ്രീനാരായണനും, സീത, യോഗമായാദേവിയുമാണെന്ന് ഞാൻ അങ്ങയോടു സ്പഷ്ടമായിട്ടു പറഞ്ഞു. അന്നറിയിക്കപ്പെട്ടുവെങ്കിലും അങ്ങുന്നതിനെയറിഞ്ഞില്ല. അന്നറിയാതിരുന്നതിന്റെ ഫലം ഇന്നനുഭവിക്കേണ്ടിവന്നിരിക്കുന്നു. ഹിതോപദേശത്തെ കേൾക്കാതിരിക്കുന്നവരുടെ അനന്തരഫലത്തെ അനുഭവരൂപത്തിൽ കുംഭകർണ്ണൻ വെളിപ്പെടുത്തിയിരിക്കുന്നു.

59. ഏകദാഹംവനേസാനൌ വിശാലായാംസ്ഥിതോനിശി
ദൃഷ്ടോമയാമുനിഃ സാക്ഷാന്നാരദോ ദേവദൎശനഃ.

സാനൌ=പർവതശിഖരത്തിൽ, വനേ=കാട്ടിൽ, വിശാലായാം (ശിലായാം)=വിസ്താരമേറിയ ശിലയിൽ, (വിശാലാ=ബദര്യാശ്രമം) നിശി=രാത്രിയിൽ, ഏകദാഹം സ്ഥിതഃ=ഞാൻ ഒരിക്കൽ ഇരിക്കയായിരുന്നു, ദേവദൎശനഃ=ദേവന്മാൎക്ക് ദൎശിപ്പാൻ കഴിയുന്ന, സാക്ഷാൽ നാരദഃ മുനിഃ=സാക്ഷാന്നാരദമുനി, മയാ ദൃഷ്ടഃ=എന്നാൽ കാണപ്പെട്ടു.

കുംഭകർണ്ണൻ രാമതത്വമെങ്ങിനെയറിഞ്ഞുവെന്നതിനെ രാവണനോടു പറയുന്നു:—

പർവതശിഖരത്തിലുള്ള ഒരു കാട്ടിൽ രാത്രി സമയം വിസ്താരമുള്ള ഒരു കല്ലിന്മേൽ ഞാനിരിക്കയായിരുന്നു. അപ്പോൾ ദേവന്മാൎക്ക മാത്രം കാണ്മാൻ സാധിക്കുന്ന സാക്ഷാന്നാരദമുനിയെക്കണ്ടു.

നാരദമുനിയെ മററു ചിലരും കാണുന്നുണ്ടെങ്കിലും സാധാരണമായിട്ടു ദേവന്മാൎക്ക മാത്രമെ കാണ്മാൻ സാധിക്കുകയുള്ളുവെന്നൎത്ഥത്തിലാണ് "ദേവദശ്നഃ" എന്ന വിശേഷണം ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. "വിശാലാ" എന്ന പദത്തിന്ന് ബദൎയ്യാശ്രമം എന്നുകൂടെ അൎത്ഥമുള്ളതിനാൽ കുംഭകർണ്ണൻ ഹിമവാന്റെ താഴ്വരയിലുള്ള ബദൎയ്യാശ്രമസമീപത്തിൽ ഒരു കാട്ടിൽ രാത്രിയിരിക്കുന്ന സമയത്താണ് നാരദമുനിയെക്കണ്ടതെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

60. തമബ്രുവം മഹാഭാഗ! കുതോഗന്താസിമേവദ
ഇത്യുക്തോനാരദഃ പ്രാഹ ദേവാനാം മന്ത്രണേസ്ഥിതഃ
61. തത്രോൽപന്നമുദന്തംതേ വക്ഷ്യാമി ശൃണുതത്വതഃ

തം അബ്രുവം=അദ്ദേഹത്തോടു ഞാൻ പറഞ്ഞു, മഹാഭാഗ!=ഹേ പൂജ്യനായുള്ളോവേ, കുതഃ ഗന്താസി=എവിടെ നിന്നു വരുന്നു, മേ വദ=എന്നോടു പറഞ്ഞാലും, ഇതി ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, നാരദഃ പ്രാഹ=നാരദൻ പറഞ്ഞു, ദേവാനാം മന്ത്രണേ സ്ഥിതഃ=ദേവന്മാരുടെ കാൎയ്യാലോചനസ്ഥലത്തിൽ സ്ഥിതനായിരുന്നു. തത്ര ഉൽപന്നം ഉദന്തം=അവിടെയുണ്ടായ വൃത്താന്തത്തെ, തേ വക്ഷ്യാമി=നിന്നോടു പറയാം, തത്വതഃ ശൃണു=ശരിയായിട്ടു കേട്ടാലും.

ഹേ പൂജ്യനായ മുനേ! അങ്ങുന്നെവിടെനിന്നു വരുന്നുവെന്നു ഞാൻ ചോദിച്ചപ്പോൾ "ദേവന്മാരുടെ കാൎയ്യാലോചനസ്ഥലത്തിൽ ഞാൻ പോയിരുന്നു. അവിടെ നടന്ന വൎത്തമാനം നിന്നോടു പറയാം. ശരിയായി കേട്ടുകൊൾക" എന്നു മുനിയെന്നോടു പറഞ്ഞു.

ദേവന്മാരുടെ കാൎയ്യാലോചനസ്ഥലത്തെ വാല്മീകി സ്പഷ്ടമാക്കിയിരിക്കുന്ന പദ്യം:—

ദേവാനാമാലയം മേരുംഗതോഹം ദേവസംസദി
യുഷ്മത്തോഭയഭീതാനാം സമാജസ്തത്രസന്മതഃ.

ദേവന്മാരുടെ വാസസ്ഥാനമായ മഹാമേരുവിൽ ദേവസഭയിൽ ഞാൻ പോയിരുന്നു. നിങ്ങളിൽ നിന്നു ഭയപ്പെട്ടിരിക്കുന്ന ദേവന്മാര

വിടെ സഭ കൂടിയിരുന്നു. ആ സഭ കഴിഞ്ഞിട്ടാണ് ഞാനിപ്പോൾ വരുന്നതെന്നു സാരം.

യുവാഭ്യാം പീഡിതാദേവാഃ സർവേവിഷ്ണുമുപാഗതാഃ
62. ഊചുസ്തേദേവദേവേശം സ്തുത്വാഭക്ത്യാസമാഹിതാഃ
ജഹിരാവണമക്ഷോഭ്യം ദേവ! ത്രൈലോക്യകണ്ടകം.

യുവാഭ്യാം=നിങ്ങൾ രണ്ടു പേരാൽ, പീഡിതാഃ=ഉപദ്രവിക്കപ്പെട്ട, സർവേദേവാഃ=സർവന്മാരായ ദേവന്മാർ, വിഷ്ണും ഉപാഗതാഃ=വിഷ്ണുവിനെ പ്രാപിച്ചവരായി, സമാഹിതാഃ തേ=ഏകാന്തമാനസന്മാരായ അവർ, ഭക്ത്യാ=പരമപ്രേമത്തോടുകൂടെ, ദേവദേവേശം=ദേവദേവേശനെ, സ്തുത്വാ=സ്തുതിച്ചിട്ട്, ദേവ!=അല്ലയോ ദേവ! ത്രൈലോക്യകണ്ടകം=മൂന്നു ലോകങ്ങളുടെ ശത്രുവും, അക്ഷോഭ്യം=അന്യന്മാരാൽ അതിക്രമിക്കപ്പെടുവാൻ കഴിയാത്തവനുമായ, രാവണം ജഹി=രാവണനെ ഹനിച്ചാലുമെന്ന്, ഊചുഃ=വചിച്ചു.

നിങ്ങൾ രണ്ടുപേരുടേയും ഉപദ്രവം നിമിത്തം ക്ലേശിക്കുന്ന എല്ലാ ദേവന്മാരും ശ്രീമഹാവിഷ്ണുവിൻെറ സന്നിധിയിൽ പ്രവേശിച്ചു. മനസ്സിനെ ചലിപ്പിക്കാതെ പരമപ്രേമത്തോടുകൂടെ ബ്രഹ്മേന്ദ്രാദി ദേവന്മാൎക്കും ദേവനായിരിക്കുന്ന ഭഗവാനെ സ്തുതിച്ചശേഷം അവർ പ്രാൎത്ഥിച്ചു. "ഹേ ദേവ! മൂന്നുലോകങ്ങളേയും ഉപദ്രവിക്കുന്നവനും അന്യന്മാൎക്ക് ജയിപ്പാൻ കഴിയാത്തവനുമായ രാവണനെ നിന്തിരുവടി സംഹരിക്കേണം."

63. മാനുഷേണ മൃതിസ്തസ്യ കല്പിതാ ബ്രഹ്മണാ പുരാ
അതസ്ത്വം മാനുഷോ ഭൂത്വാ ജഹി രാവണകണ്ടകം.

തസ്യ മൃതിഃ=അവൻെറ മരണം, മാനുഷേണ=മനുഷ്യനാലെന്ന്, പുരാ ബ്രഹ്മണാ കല്പിതാ=പണ്ട് ബ്രഹ്മാവിനാൽ കല്പിക്കപ്പെട്ടിരിക്കുന്നു, അതഃ ത്വം=അതുകൊണ്ട് നിന്തിരുവടി, മാനുഷഃ ഭൂത്വാ=മനുഷ്യനായ് ഭവിച്ചിട്ട്, രാവണകണ്ടകം=രാവണനാകുന്ന ശത്രുവിനെ, ജഹി=ഹനിച്ചാലും.

അവൻെറ മരണം മനുഷ്യനിൽനിന്നു മാത്രമേ സംഭവിക്കുകയുള്ളുവെന്ന് മുമ്പേതന്നെ ബ്രഹ്മാവു കല്പിച്ചിരിക്കുന്നു. അതുകൊണ്ട് നിന്തിരുവടി മനുഷ്യനായവതരിച്ചിട്ട് ഞങ്ങളുടെ ശത്രുവായ രാവണനെ വധിക്കേണം.

മനുഷ്യനായവതരിച്ചിട്ടെന്നു മാത്രമിവിടെ പറഞ്ഞിരിക്കുന്നതിനെ-

"തസ്മാദേഷ ഹരിർദ്ദേവഃ പത്മനാഭസ്ത്രിവിക്രമഃ
പുത്രോ ദശരഥസ്യാസ്തു ചതുർബാഹുഃ സനാതനഃ"

എന്ന പദ്യത്താൽ ദേവദേവനായ ഈ ഭഗവാൻ ദശരഥപുത്രനായവതരിക്കട്ടെ എന്നുതന്നെ ദേവന്മാർ പ്രാൎത്ഥിച്ചതായിട്ട് വാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു.

64. തഥേത്യാഹ മഹാവിഷ്ണുഃ സത്യസങ്കല്പ ഈശ്വരഃ
ജാതോ രഘുകുലേ ദേവോ രാമ ഇത്യഭിവിശ്രുതഃ.

തഥാ ഇതി=അപ്രകാരമെന്ന്, മഹാവിഷ്ണുഃ ആഹ=മഹാവിഷ്ണു പറഞ്ഞു. സത്യസങ്കല്പഃ ഈശ്വരഃ=സത്യമായ സങ്കല്പത്തോടുകൂടിയ ഈശ്വരൻ, രഘുകുലേ ജാതഃ=രഘുകുലത്തിൽ ജാതനായി, രാമഃ ദേവഃ ഇതി=രാമദേവനെന്ന്, അഭിവിശ്രുതഃ=ഏറ്റവും കീൎത്തിപ്പെട്ടവനായിരിക്കുന്നു.

അങ്ങിനെ ചെയ്യാമെന്നു മഹാവിഷ്ണു ദേവന്മാരോടരുൾചെയ്തു. നിശ്ചയിച്ച ഏതുകാൎയ്യത്തെയും സത്യമാക്കിത്തീൎപ്പാൻ സമൎത്ഥനായ മഹാപ്രഭു രഘുവംശത്തിൽ അവതരിച്ചു, ഇപ്പോൾ ശ്രീരാമദേവനെന്നു കീൎത്തിപ്പെട്ടിരിക്കുന്നു.

65. സഹനിഷ്യതിവഃ സർവാനിത്യുക്ത്വാ പ്രയയൌ മുനിഃ
അതോജാനീഹി രാമം ത്വം പരം ബ്രഹ്മസനാതനം.

സഃ=അവൻ, സർവാൻ വഃ=സർവന്മാരായ നിങ്ങളെ, ഹനിഷ്യതി=ഹനിക്കും, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ട്, മുനിഃ പ്രയയൌ=മുനി പ്രയാണംചെയ്തു, അതഃ ത്വം=അതുകൊണ്ടു നീ, രാമം=രാമനെ, സനാതനം പരം ബ്രഹ്മജാനീഹി=ശാശ്വതമായ പരബ്രഹ്മമായിട്ടറിഞ്ഞാലും.

ആ രാമദേവൻ നിങ്ങളെയെല്ലാവരെയും നശിപ്പിക്കുമെന്നു പറഞ്ഞിട്ട് നാരദമുനി പോകയുംചെയ്തു. അതുകൊണ്ട്, ശ്രീരാമൻ എന്നെന്നും നശിക്കാതെ ഏതുകാലത്തും നിലനില്ക്കുന്ന പരബ്രഹ്മമാണെന്ന് നീയറിഞ്ഞുകൊൾക.

66. ത്യജവൈരം ഭജസ്വാദ്യ മായാമാനുഷവിഗ്രഹം
ഭജതോ ഭക്തിഭാവേന പ്രസീദതി രഘൂത്തമഃ.

അദ്യവൈരംത്യജ=ഇപ്പോൾ വൈരത്തെ ത്യജിച്ചാലും, മായാമാനുഷവിഗ്രഹം=മായകൊണ്ടു മനുഷ്യശരീരത്തോടുകൂടിയ അവനെ, ഭജസ്വ=ഭജിച്ചാലും, ഭക്തിഭാവേന=ഭക്തിഭാവത്തോടുകൂടെ, ഭജതഃ=ഭജിക്കുന്നവന്റെ നേരെ, രഘൂത്തമഃപ്രസീദതി=രഘുശ്രേഷ്ഠൻ പ്രസാദിക്കും.

മരണം അടുത്തിരിക്കുന്ന ഈയവസരത്തിൽ രാമന്റെ പേരിലുള്ള വിരോധഭാവത്തെ ഉപേക്ഷിക്കുക. സ്വമായാശക്തികൊണ്ടു മാനുഷരൂപത്തെ സ്വീകരിച്ചിരിക്കുന്ന ശ്രീരാമനെ ഭജിച്ചുകൊൾക. പരമപ്രേമഭാവത്തോടുകൂടെ ഭജിക്കുന്ന ഏതൊരുവന്റെ പേരിലും ശ്രീരാമൻ പ്രസാദിക്കും.

67. ഭക്തിർജനിത്രീജ്ഞാനസ്യ ഭക്തിർമോക്ഷപ്രദായിനീ
ഭക്തിഹീനേന യൽ കിഞ്ചിൽ കൃതം സർവമസൽസമം.

ഭക്തിഃ=ഭക്തി, ജ്ഞാനസ്യജനിത്രീ=ജ്ഞാനത്തിന്റെ ജനയിത്രിയാകുന്നു. ഭക്തിഃ=ഭക്തി, മോക്ഷപ്രദായിനീ=മോക്ഷത്തെ പ്രദാനം ചെയ്യുന്നതാകുന്നു. ഭക്തിഹീനേന=ഭക്തിയില്ലാത്തവനാൽ, കൃതംയത്കിഞ്ചിത്=ചെയ്യപ്പെടുന്ന ഏതൊന്നും, സർവംഅസത്സമം=എല്ലാം അസത്തിന്നു തുല്യം.

ഈശ്വരനായ രാമനിലുള്ള പരമപ്രേമലക്ഷണയായ ഭക്തി അദ്വൈതജ്ഞാനത്തെ ഉണ്ടാക്കിത്തീർക്കും, അതുകൊണ്ടു ഭക്തിതന്നെ മോക്ഷത്തെ നൽകുന്നതെന്നു പറയാം. ജീവാത്മാവും പരമാത്മാവും രണ്ടല്ല, ഒന്നുതന്നെയെന്നുള്ള അനുഭവജ്ഞാനം മോക്ഷത്തിന്നു കാരണം. ആ അനുഭവമുണ്ടാവാൻ തക്കവിധം അന്തഃകരണം ശുദ്ധമാകേണമെങ്കിൽ ഭക്തിയുണ്ടാകേണം. അതുകൊണ്ടാണ് ഭക്തിതന്നെ മോക്ഷത്തെ പ്രദാനം ചെയ്യുമെന്നു പറഞ്ഞിരിക്കുന്നത്. ഈശ്വരഭക്തിയില്ലാത്തവൻ എന്തൊന്നു ചെയ്താലും അതു മുഴുവനും നിഷ്ഫലം. സൽഫലത്തെ ജനിപ്പിക്കുവാൻ സമർത്ഥമല്ലാത്ത കർമ്മം ചെയ്യുന്നതിനെക്കാൾ ചെയ്യാതിരിക്കുന്നതാണധികം നല്ലതെന്നു സാരം.

68. അവതാരാഃസുബഹവോ വിഷ്ണോർല്ലീലാനുകാരിണഃ
തേഷാംസഹസ്രസദൃശോ രാമോജ്ഞാനമയഃശിവഃ.

ലീലാനുകാരിണഃ=ലീലയെ അഭിനയിക്കുന്ന, വിഷ്ണോഃ=വിഷ്ണുവിന്റെ, അവതാരാഃ=അവതാരങ്ങൾ, സുബഹവഃ=അത്യന്തംബഹുക്കൾ, ജ്ഞാനമയഃശിവഃരാമഃ=ജ്ഞാനമൂർത്തിയും മംഗളാത്മകനുമായ രാമൻ, തേഷാം=അവയുടെ, സഹസ്രസദൃശഃ=ആയിരത്തോടു തുല്യം.

മത്സ്യകൂർമ്മാദികളായ അനേകയോനികളിൽ അതാതു ലീലകളെ അഭിനയിക്കുന്ന വിഷ്ണുവിന്റെ അവതാരങ്ങൾക്കറ്റമില്ല. അങ്ങിനെയുള്ള ആയിരം അവതാരത്തിന്നു തുല്യമാണ് ജ്ഞാനസ്വരൂപവും മംഗളകരവുമായ രാമാവതാരം.

69. രാമം ഭജന്തി നിപുണാ മനസാ വചസാനിശം
അനായാസേന സംസാരം തീർത്വായാന്തി ഹരേഃ പദം.

നിപുണാഃ മനസാ വചസാ=നിപുണന്മാർ മനസ്സുകൊണ്ടും വചസ്സുകൊണ്ടും, അനിശം രാമം ഭജന്തി=എപ്പോഴും രാമനെ ഭജിക്കുന്നു. അനായാസേന സംസാരം തീർത്വാ=കഷ്ടംകൂടാതെ സംസാരത്തെത്തരിച്ചിട്ട്, ഹരേഃ പദം യാന്തി=ഹരിയുടെ പാദത്തെ യാനം ചെയ്യുന്നു.

കാൎയ്യം സാധിപ്പാൻ സമൎത്ഥന്മാരായ ആളുകൾ മനസ്സുകൊണ്ടെപ്പൊഴും സ്വരൂപത്തെ ധ്യാനിച്ചും വാക്കുകൊണ്ടു നാമം ജപിച്ചും ശ്രീരാമനെ ഭജിക്കുന്നു. അവർ പ്രയാസംകൂടാതെ സംസാരത്തെക്കടന്ന് ശ്രീഹരിചരണാരവിന്ദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

70. യേ രാമമേവ സതതം ഭുവി ശുദ്ധസത്വാ
ധ്യായന്തി തസ്യ ചരിതാനി പഠന്തി സന്തഃ
മുക്താസ്ത ഏവ ഭവഭോഗമഹാഹിപാശൈഃ
സീതാപതേഃ പദമനന്തസുഖം പ്രയാന്തി.

ഭുവി=ഭൂവിൽ, ശുദ്ധസത്വാഃയേ സന്തഃ=ശുദ്ധാന്തഃകരണന്മാരായ യാതൊരു സത്തുക്കൾ, രാമംഏവ ധ്യായന്തി=രാമനെത്തന്നെ ധ്യാനിക്കുന്നു, തസ്യചരിതാനി പഠന്തി=അവന്റെ ചരിതങ്ങളെ പഠിക്കുന്നു, ഭവഭോഗമഹാഹിപാശൈഃ മുക്താഃതേ ഏവ=സംസാരസുഖദുഃഖമാകുന്ന മഹാ സർപ്പപാശങ്ങളാൽ മോചിക്കപ്പെട്ടവരായിട്ട് അവർതന്നെ, സീതാപതേഃ=സീതാപതിയുടെ, അനന്തസുഖം, പദംപ്രയാന്തി=അപരിച്ഛിന്നസുഖത്തോടുകൂടിയ പദത്തെ പ്രാപിക്കുന്നു.

മനസ്സുകൊണ്ടും വാക്കുകൊണ്ടും ഭജിക്കുന്നുവെന്നു പൂർവശ്ലോകത്തിൽ പറഞ്ഞ ഭജനരീതിയെ വ്യക്തമാക്കിക്കൊണ്ട് പ്രകൃതത്തെ ഉപസംഹരിക്കുന്നു:—യാതൊരു സജ്ജനങ്ങൾ കാമക്രോധാദി ദുഷ്ടഭാവങ്ങളാൽ അശുദ്ധപ്പെടാതെ നിൎമ്മലമായിരിക്കുന്ന അന്തഃകരണവൃത്തികളോടുകൂടിയവരായിട്ടു രാമനെത്തന്നെ നിരന്തരം മനസ്സുകൊണ്ട് ധ്യാനിക്കുകയും, വാക്കുകൊണ്ട് അവതാരചരിതങ്ങളെ കീൎത്തിക്കുകയും ചെയ്യുന്നുവോ, അവർ സംസാരത്തിലകപ്പെട്ടനുഭവിക്കേണ്ടതായിരുന്ന സുഖദുഃഖങ്ങളാകുന്ന സർപ്പബന്ധത്തിൽനിന്നു വേറിട്ടവരായിട്ട്—കാലകൎമ്മബാധയില്ലാത്തവരായിട്ട്—പരമാത്മ സാക്ഷാൽകാരം ലഭിച്ചവരായിട്ട്—അപ്പോൾ ജാനകീപ്രാണനാഥനും അപരിച്ഛിന്ന സുഖസ്വരൂപനുമായ ശ്രീരാമപാദാരവിന്ദത്തെ പ്രാപിക്കുന്നു—അവരും ആനന്ദസ്വരൂപഭൂതന്മാരാകുന്നു. "തത്ജ്ഞാത്വാതദേവഭവതി" അതി

നെ-ബ്രഹ്മത്തെ അറിഞ്ഞവർ അതായിട്ടുതന്നെ ഭവിക്കുന്നു, എന്ന ഉപനിഷദ്വാക്യസാരത്തെ ഇവിടെ സ്പഷ്ടമാക്കിയിരിക്കുന്നു. "ഭക്ത്യാമാമഭിജാനാതിയാവാൻ യശ്ചാസ്മിതത്വതഃ. തതോമാംതത്വതോജ്ഞാത്വാവിശതേതദനന്തരം" ആ ബ്രഹ്മത്തെ അറിവാൻ എളുപ്പമായ മാർഗം ഭക്തിയാകുന്നു. ഭക്തികൊണ്ടു, ഭക്തൻ എന്റെ സർവാത്മഭാവത്തെ നന്നായറിയുന്നു. ഞാൻ ആരാകുന്നു? എത്ര വലിപ്പം—മാഹാത്മ്യം—ഉള്ളവനെന്നും അറിയുന്നു. ഇങ്ങിനെ ശരിയായിട്ടറിഞ്ഞവൻ എന്നോടുകൂടെ—ബ്രഹ്മത്തോടുകൂടെ—ചേരുകയും ചെയ്യുന്നു—കേവലനായി ഭവിക്കുന്നു എന്നു് ഭഗവാനരുളിച്ചെയ്ത സ്മൃതിയുടെ സാരത്തെ ഇങ്ങിനെ വെളിപ്പെടുത്തിയിരിക്കുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ സപ്തമഃ സർഗഃ
ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

———:o:———

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## എട്ടാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. കുംഭകർണവചഃശ്രുത്വാ ഭ്രുകുടീവികടാനനഃ
ദശഗ്രീവോജഗാദേദമാസനാദുൽപതന്നിവ

കുംഭകർണവചഃ=കുംഭകർണന്റെ വചസ്സിനെ, ശ്രുത്വാ=ശ്രവിച്ചിട്ടു്, ഭ്രുകുടീവികടാനനഃ ദശഗ്രീവഃ=പുരികങ്ങളെ വളച്ചിരിക്കുന്ന മുഖങ്ങളോടുകൂടിയ രാവണൻ, ആസനാൽ=ആസനത്തിൽ നിന്നു്, ഉൽപതൻഇവ=ഉൽപതിക്കുന്നവനെന്നപോലെ, ഇദംജഗാദ=ഇതു പറഞ്ഞു.

കുംഭകർണ്ണന്റെ വാക്കു കേട്ടപ്പോൾ രാവണന്റെ കോപം വർദ്ധിച്ചു, പുരികങ്ങളുടെ വികൃതരീതിയിലുള്ള ഇളക്കങ്ങൾകൊണ്ടു് പത്തു മുഖങ്ങളും ഒരുപോലെ ഭയങ്കരങ്ങളായ്ഭവിച്ചു. ഇരുന്നേടത്തു നിന്നു് ആകാശത്തിലേക്കു ചാടുവാൻ ഭാവിക്കുന്ന മട്ടിൽ പെട്ടെന്നെഴുനീററുനിന്നിപ്രകാരം പറഞ്ഞു.

"സതുശ്രുത്വാമഹാരാജഃ കുംഭകർണ്ണസ്യഭാഷിതം
ഭൃകുടീംചൈവസംചക്രേ ക്രുദ്ധശ്ചേദമുവാചഹ"

മഹാരാജാവായ രാവണനാകട്ടെ കുംഭകർണ്ണന്റെ വാക്ക കേട്ടിട്ട് പുരികങ്ങളെ നന്നായിവലിച്ച് ചലിപ്പിച്ച് കോപിച്ചുംകൊണ്ടിങ്ങിനെ പറഞ്ഞുവെന്നു വാല്മീകി പറഞ്ഞതിനെത്തന്നെ അനുവദിച്ചതല്ലാതെ യാതൊരു മാററവും അദ്ധ്യാത്മരാമായണകർത്താവു ചെയ്തിട്ടില്ല.

2. ത്വമാനീതോനമേ ജ്ഞാനബോധനായസുബുദ്ധിമാൻ
മയാകൃതം സമീകൃത്യ യുദ്ധ്യസ്വയദിരോചതേ
നോചേൽഗച്ഛസുഷുപ്ത്യർത്ഥം നിദ്രാത്വാംബാധതേധുനാ.

സുബുദ്ധിമാൻ ത്വം=അതിശോഭനയായ ബുദ്ധിയോടുകൂടിയ നീ, മേ ജ്ഞാനബോധനായ=എനിക്ക് ജ്ഞാനം ഉപദേശിപ്പാനായിക്കൊണ്ട്, ന ആനീതഃ=ആനയിക്കപ്പെട്ടില്ല, യദിരോചതേ=രുചിക്കുന്നുവെങ്കിൽ, മയാകൃതം സമീകൃത്യ=എന്നാൽ ചെയ്യപ്പെട്ടതിനെ സമമാക്കീട്ട്, യുദ്ധ്യസ്വ=യുദ്ധംചെയ്താലും, നോചേൽ=അല്ലെങ്കിൽ, സുഷുപ്ത്യർത്ഥം=ഉറങ്ങുവാനായിക്കൊണ്ട്, ഗച്ഛ=ഗമിച്ചാലും, അധുനാ=ഇപ്പോൾ, നിദ്രാ ത്വാം ബാധതെ=നിദ്ര നിന്നെ ബാധിക്കുന്നുണ്ട്.

"നീ മഹാബുദ്ധിശാലി, എനിക്കു ജ്ഞാനോപദേശം ചെയ്വാൻ യോഗ്യൻ" എന്ന വിചാരത്തോടുകൂടെയല്ല ഞാൻ നിന്നെ വരുത്തിയിരിക്കുന്നത്. ഞാൻ ചെയ്തതും നീ ചെയ്തതും ഒന്നുതന്നേ എന്ന സമഭാവത്തിൽ കരുതിയിഷ്ടമുള്ളപക്ഷം യുദ്ധം ചെയ്യുക, അല്ലെങ്കിൽ ഉറങ്ങുവാൻ പോയികൊൾക. ഇപ്പോൾ നിന്നെ നിദ്രയുപദ്രവിക്കുന്നുണ്ടെന്നു തോന്നുന്നു.

ഇവിടെയും വാല്മീകിയെ അനുസരിച്ചുതന്നെയിരിക്കുന്നുവെങ്കിലും "ഞാൻ ചെയ്തതിനെ സമമായി കരുതുക" "അല്ലെങ്കിൽ ഉറങ്ങുവാൻ പോയ്കൊൾക" എന്ന വാക്കുകൾ രാവണന്റെ അഭിമാനമിപ്പോഴും നശിച്ചിട്ടില്ലെന്നു കാണിക്കുന്നതിന്നു പകരം, വാല്മീകി, രാവണന്നു കുംഭകർണ്ണന്റെ പേരിലുള്ള ആദരബഹുമാനസ്നേഹത്തേയും, അഭിമാനം നശിച്ചിരിക്കുന്നുവെന്നതിനേയും കാണിക്കുന്നുവെന്ന് താഴെ കാണുന്ന വരികൾകൊണ്ടു സ്പഷ്ടമാകുന്നുണ്ട്.

"മാന്യോഗുരുരിവാചാര്യഃ കിംഭവാനനുശാസ്തിമാം
അലംതേവാക് ശ്രമംകൃത്വാ കാലയുക്തംവിധീയതാം
വിഭ്രമാച്ചിത്തമോഹാദ്വാ ബലവീര്യാശ്രയേണവാ
അഭിപന്നമിദാനീം യദ്വ്യർത്ഥാതസ്യ പുനഃ കഥാ

അസ്മിൻകാലേഹിയദ്യുക്തം തദിദാനീം വിധീയതാം
സമാപനയമദ്ദോഷം വിക്രമേണ സമീകുരു
യദിഖല്വസ്തിതേസ്നേഹോ ഭ്രാതൃത്വംചാവഗച്ഛതി
യദിവാകാര്യമേതത്തേ ഹൃദികാര്യതമംമതം
സസുഹൃദ്യോവിപന്നാർത്ഥം ദീനമഭ്യുപപദ്യതേ
സബന്ധുര്യ്യോപനീതേഷു സാഹായ്യായോപകല്പതേ.

"പൂജ്യനും മാതൃകാപുരുഷനുമായ ഗുരുവെന്നപോലെ ഭവാൻ എന്നെ എന്തിനായനുശാസിക്കുന്നു. വ്യർത്ഥമായ ഉച്ചാരണപരിശ്രമം മതിയാക്കുക. സമയത്തിന്നുചിതമായതിനെ പ്രവർത്തിക്കുക. പരിഭ്രമം കൊണ്ടോ, മനസ്സിന്നുണ്ടായ അവധാനക്കുറവുകൊണ്ടോ, ശക്തിയുടേയും പരാക്രമത്തിന്റെയും തള്ളിപ്പുകൊണ്ടോ ഇപ്പോൾ എന്തൊരാപത്തുവന്നണഞ്ഞിരിക്കുന്നുവോ അതിനെ വീണ്ടും പറഞ്ഞിട്ടെന്തു ഫലം. ഈ സമയത്തിൽ യുക്തമായതു ചെയ്യുക. ഞാൻ ഉണ്ടാക്കിത്തീർത്ത ദോഷത്തെ നിന്റെ പരാക്രമം ഉപയോഗിച്ച് ശരിപ്പെടുത്തുക. നിണക്കു സ്നേഹമുണ്ടെങ്കിൽ, സഹോദരധർമ്മമെന്താണെന്നു നീയറിയുന്നുണ്ടെങ്കിൽ ഇപ്പോൾ വന്നുചേർന്നിരിക്കുന്ന കാര്യം, വിവേകപൂർവം നന്നാക്കിത്തീർക്കേണ്ടതാണെന്നുള്ള അഭിപ്രായം ആന്തരമായി നിണക്കുണ്ടെങ്കിൽ, സമയോചിതം പ്രവർത്തിക്കുക. ആപത്തിലകപ്പെട്ടിരിക്കുന്നവനെ ആർ കൈവെടിയാതിരിക്കുന്നുവോ അവനാണ് സുഹൃത്ത്. വഴിപിഴച്ചുബദ്ധത്തിൽ ചാടിയവനെ ആർ സഹായിക്കുന്നുവോ അവനാണ് ബന്ധു". അഹങ്കാരമില്ലായ്മ, സ്നേഹാധിക്യം, ബഹുമാനം, മുതലായ ഗുണങ്ങൾ തികഞ്ഞ വാക്കുകളാണ് രാവണനിൽ നിന്നു പുറപ്പെട്ടിരിക്കുന്നതെന്നു വാല്മീകി കാണിക്കുന്നു. രാമന്റെ തത്വം ശരിയായറിഞ്ഞിരുന്നിട്ടും, ജ്യേഷ്ഠനുവേണ്ടി രാമനോടു യുദ്ധത്തിലേപ്പെട്ട കുംഭകർണ്ണന്റെ പ്രവർത്തിയും സാഹോദര്യത്തിന്റെ ലക്ഷണംതന്നെയെന്നാണ് വാല്മീകിയുറപ്പിക്കുന്നത്.

3. രാവണസ്യ വചഃ ശ്രുത്വാ കുംഭകർണോ മഹാബലഃ
തുഷ്ടോയമിതി വിജ്ഞായ തൂർണം യുദ്ധായ നിർയയൌ

രാവണസ്യ=രാവണന്റെ, വചഃ ശ്രുത്വാ=വചസ്സിനെ ശ്രവിച്ചിട്ട്, അയം തുഷ്ടഃ=ഇവൻ കോപിച്ചിരിക്കുന്നു, ഇതി വിജ്ഞായ=എന്നറിഞ്ഞിട്ട്, മഹാബലഃ കുംഭകർണഃ=മഹാബലവാനായ കുംഭകർണ്ണൻ, യുദ്ധായ=യുദ്ധത്തിന്നായിക്കൊണ്ട്, തൂർണംയയൌ=വേഗം യാനംചെയ്തു.

രാവണൻെറ വാക്കുകേട്ട മഹാബലശാലിയായ കുംഭകർണ്ണൻ രാവണൻ കോപിച്ചിരിക്കുന്നുവെന്നറിഞ്ഞു വേഗം യുദ്ധത്തിന്നൊരുങ്ങി പുറപ്പെട്ടു.

4. സ ലംഘയിത്വാ പ്രാകാരം മഹാപർവതസന്നിഭഃ
നിർയ്യയൌ നഗരാൽ തൂർണ്ണം ഭീഷയൻ ഹരിസൈനികാൻ

മഹാപർവതസന്നിഭഃ സഃ=മഹത്തായ പർവതത്തിന്നു തുല്യനായ അവൻ, പ്രാകാരം=മതിലിനെ, ലംഘയിത്വാ=അതിക്രമിച്ചിട്ട്, ഹരിസൈനികാൻ=വാനരസൈന്യത്തിലുള്ളവരെ, ഭീഷയൻ=ഭയപ്പെടുത്തുന്നവനായിട്ട്, നഗരാത്=പട്ടണത്തിൽനിന്ന്, തൂർണ്ണം നിർയ്യയൌ=വേഗം നിർയ്യാണംചെയ്തു.

വന്മലപോലെയിരിക്കുന്ന കുംഭകർണ്ണൻ മതിലിനെ ചാടിക്കടന്ന് വാനരസൈന്യത്തിലുള്ളവരെ ഭയപ്പെടുത്തിക്കൊണ്ട് പട്ടണത്തിന്നുള്ളിൽനിന്ന് വേഗം പുറത്തേക്കു വന്നു.

5. സ നനാദ മഹാനാദം സമുദ്രമഭിനാദയൻ
വാനരാൻ കാലയാമാസ ബാഹുഭ്യാം ഭക്ഷയൻ രുഷാ

സഃ സമുദ്രം അഭിനാദയൻ=അവൻ സമുദ്രത്തെ അധികം ശബ്ദിപ്പിക്കുന്നവനായിട്ട്, മഹാനാദം=മഹത്തായ നാദത്തെ, നനാദ=നദിച്ചു, ബാഹുഭ്യാം=രണ്ടു കൈകൾകൊണ്ട്, വാനരാൻ=വാനരന്മാരെ, കാലയാമാസ=പീഡിച്ചു, രുഷാ ഭക്ഷയൻ=കോപത്തോടുകൂടെ ഭക്ഷിക്കുന്നവനായിരുന്നു.

കുംഭകർണ്ണൻ അത്യുച്ചമായലറിയ ശബ്ദത്തിൻെറ പ്രതിഘാതത്താൽ സമുദ്രത്തിലെ ശബ്ദം അധികരിച്ചു. വാനരന്മാരെ രണ്ടു കൈകൾകൊണ്ടും വാരിയെടുത്ത് കോപത്തോടുകൂടെ ഭക്ഷിച്ചു.

"ബാഹുഭ്യാം വാനരാൻ സർവാൻ ആകൃഷ്യ ച മഹാബലഃ
ഭക്ഷയാമാസ സംക്രുദ്ധോ ഗരുഡഃ പന്നഗാനിവ"

രണ്ടു കൈകൾകൊണ്ടും വാനരന്മാരെ പിടിച്ചുവലിച്ച് ക്രുദ്ധനും മഹാബലവാനുമായ കുംഭകർണ്ണൻ ഗരുഡൻ പാമ്പുകളെയെന്നപോലെ ഭക്ഷിച്ചു, എന്നു വർണിച്ചിരിക്കുന്ന വാല്മീകി കുംഭകർണ്ണൻെറ വാനരഭക്ഷണത്തിലുള്ള ലഘുതയെ ഗരുഡോപമകൊണ്ട് സ്പഷ്ടമാക്കിയിരിക്കുന്നു.

6. കുംഭകർണ്ണം തദാ ദൃഷ്ട്വാ സപക്ഷമിവ പർവതം
ദുദ്രുവുർവാനരാഃ സർവേ കാലാന്തകമിവാഖിലാഃ

കാലാന്തകം ഇവ=കാലനെപ്പോലെയും അന്തകനെപ്പോലെയും, സപ

ക്ഷം പർവതം ഇവ=പക്ഷത്തോടുകൂടിയ പർവതംപോലെയുമിരിക്കുന്ന, കുംഭകർണ്ണം=കുംഭകർണ്ണനെ, തദാ ദൃഷ്ട്വാ=അപ്പോൾ കണ്ടിട്ട്, അഖിലാഃ സർവേ വാനരാഃ=അഖിലന്മാരായ സർവവാനരന്മാരും, ദ്രുദ്രുവുഃ=പാഞ്ഞു.

ലോകമെല്ലാം സംഹരിപ്പാനൊരുങ്ങിയിരിക്കുന്ന കാലനെപ്പോലെയും, അന്തകനെപ്പോലെയും, ചിറകുള്ള പർവതമെന്നപോലെയും, ഭയങ്കരനും ഭീമഗാത്രനുമായ കുംഭകർണ്ണനെ അപ്പോൾക്കണ്ട വാനരന്മാരെല്ലാം ഒന്നുപോലും ബാക്കിനില്ക്കാതെ പാഞ്ഞോടി.

ഈ ഘട്ടത്തിൽ വാനരന്മാരുടെ കൌശലത്തേയും ധീരതയേയും പ്രകാശിപ്പിക്കുന്ന കവികുലാദ്യനായ വാല്മീകിയുടെ ഒരു പദ്യം എത്ര മനോഹരമായിരിക്കുന്നുവെന്നു കാണേണ്ടതാണ്.

"പ്രക്ഷിപ്താഃകുംഭകർണ്ണേന വക്ത്രേപാതാലസന്നിഭേ
നാസാപുടാഭ്യാംനിഷ്പേതുഃ കർണ്ണാഭ്യാംചൈവവാനരാഃ."

കുംഭകർണ്ണൻ പാതാളതുല്യമായ തന്റെ മുഖാന്തർഭാഗത്തിലെക്കെടുത്തിട്ട വാനരന്മാർ കുംഭകർണ്ണന്റെ നാസാദ്വാരങ്ങളിൽക്കൂടെയും കർണ്ണദ്വാരങ്ങളിൽക്കൂടെയും പുറത്തേക്കുതന്നെ ചാടിവീണുവെന്ന വർണ്ണനകൊണ്ട് കുംഭകർണ്ണന്റെ ശരീരവിപുലതയെ ഭംഗിയിൽ സ്പഷ്ടമാക്കിയിരിക്കുന്നു.

7. ഭ്രമന്തംഹരിവാഹിന്യാം മുൽഗരേണ മഹാബലം
കാലയന്തംഹരീൻവേഗാൽ ഭക്ഷയന്തം സമന്തതഃ.
8. ചൂർണ്ണയന്തം മുൽഗരേണ പാണിപാദൈരനേകധാ
കുംഭകർണ്ണംതദാദൃഷ്ട്വാ ഗദാപാണിർവിഭീഷണഃ.
9. നനാമചരണൌതസ്യ ഭ്രാതുർജ്യേഷ്ഠസ്യബുദ്ധിമാൻ
വിഭീഷണോഹം ഭ്രാതർമേദയാംകുരു മഹാമതേ!

ഹരിവാഹിന്യാം=വാനരസേനയിൽ, ഭ്രമന്തം=സഞ്ചരിക്കുന്നവനും, മഹാബലം=മഹാസൈന്യത്തെ, മുൽഗരേണ=മുൽഗരത്താൽ, കാലയന്തം=നശിപ്പിക്കുന്നവനും, സമന്തതഃ=നാലുഭാഗത്തും, വേഗാൽ ഹരീൻ ഭക്ഷയന്തം=വേഗത്തിൽ വാനരന്മാരെ ഭക്ഷിക്കുന്നവനും, മുൽഗരേണ=മുൽഗരംകൊണ്ടും, പാണിപാദൈഃ=കൈകൾകൊണ്ടും കാലുകൾകൊണ്ടും, അനേകധാചൂർണ്ണയന്തം=അനേകവിധത്തിൽ പൊടിപൊടിയാക്കുന്നവനുമായ, കുംഭകർണ്ണം=കുംഭകർണ്ണനെ, ഗദാപാണിഃബുദ്ധിമാൻ വിഭീഷണഃ=ഗദ കയ്യിലുള്ള ബുദ്ധിമാനായ വിഭീഷണൻ, തദാദൃഷ്ട്വാ=അപ്പോൾ ദർശിച്ചിട്ട്, തസ്യജ്യേഷ്ഠസ്യഭ്രാതുഃ=ആ ജ്യേഷ്ഠഭ്രാതാവിന്റെ,

ചരണൌ=പാദങ്ങളെ, നനാമ=നമിച്ചു, ഭ്രാതഃവിഭീഷണഃഅഹം= അല്ലേയോ ജ്യേഷ്ഠ! വിഭീഷണൻ ഞാൻ, മഹാമതേ!=ഹേ മഹാബുദ്ധിശാലിൻ, മേ ദയാംകുരു=എന്റെ പേരിൽ ദയചെയ്താലും.

വാനരസേനയിൽ ചുററിത്തിരിഞ്ഞും, മഹാസൈന്യത്തെ മുൽഗരമെന്ന ആയുധംകൊണ്ടു നശിപ്പിച്ചും, നാലുഭാഗത്തുനിന്നും വേഗത്തിൽ വാനരന്മാരെ വാരിയെടുത്തു ഭക്ഷിച്ചും, മുൽഗരംകൊണ്ടടിച്ചും, കൈകൾകൊണ്ടമൎത്തും, കാലുകൾകൊണ്ടു ചവുട്ടിച്ചതച്ചും, അനേകവിധത്തിൽ വാനരന്മാരെ പൊടിയാക്കിയുംകൊണ്ട് സഞ്ചരിക്കുന്ന കുംഭകൎണ്ണനെക്കണ്ടപ്പോൾ ഗദാപാണിയും, ബുദ്ധിമാനുമായ വിഭീഷണൻ, ജ്യേഷ്ഠഭ്രാതാവായ അവന്റെ പാദങ്ങളെ നമസ്കരിച്ചു. “ഹേ ജ്യേഷ്ഠഭ്രാതാവേ! വിഭീഷണനായ ഞാനിതാ നമസ്കരിക്കുന്നു. ഹേ മഹാ ബുദ്ധിശാലിൻ! എന്റെ പേരിൽ ദയയുണ്ടായിരിക്കേണമേ” എന്നപേക്ഷിച്ചു. ഏതവസ്ഥയിലും ജ്യേഷ്ഠനെ മാനിക്കേണ്ടതാണെന്നുള്ള സദാചാരത്തെ കുംഭകൎണ്ണൻ പ്രവൃത്തിച്ചു കാണിച്ചിരിക്കുന്നു.

10. രാവണസ്തു മയാഭ്രാതൎബഹുധാ പരിബോധിതഃ
സീതാം ദേഹീതി രാമായ രാമഃ സാക്ഷാൽ ജനാൎദ്ദനഃ

11. ന ശൃണോതിചമാം ഹന്തും ഖഡ്ഗമുദ്യമ്യചോക്തവാൻ
ധിക് ത്വാം ഗച്ഛേതി മാം ഹത്വാ പദാ പാപിഭിരാവൃതഃ

12. ചതുൎഭിൎമ്മന്ത്രിഭിഃ സാൎദ്ധം രാമം ശരണമാഗതഃ

ഭ്രാതഃ=ഹേ ജ്യേഷ്ഠ!, രാവണഃ തു=രാവണനാകട്ടെ, മയാ=എന്നാൽ, ബഹുധാ പരിബോധിതഃ=ബഹുവിധത്തിൽ ആദരപൂൎവം ഉണൎത്തിക്കപ്പെട്ടു, രാമായ=രാമന്ന്, സീതാം ദേഹി=സീതയെ നൽകിയാലും, രാമഃ സാക്ഷാൽ ജനാൎദ്ദനഃ=രാമൻ സാക്ഷാൽ വിഷ്ണുവാകുന്നു, ഇതി= എന്ന്, ന ശൃണോതി=കേൾക്കുന്നില്ല, ഖഡ്ഗം ഉദ്യമ്യ=വാൾ ഉയൎത്തീട്ട്, ഉക്തവാൻ=പറഞ്ഞു, ഗച്ഛ ഇതി=ഗമിച്ചാലുമെന്നു പറഞ്ഞും, പാപിഭിഃ ആവൃതഃ=പാപികളാൽ ചുററപ്പെട്ട അവൻ, പദാ മാം ഹത്വാ=പാദംകൊണ്ടെന്നെ ഹനിച്ചും, ത്വാം ധിക് ഇതി=നിന്നെ ധിക്കരിക്കുന്നേൻ എന്നുപറഞ്ഞു, ചതുൎഭിഃ മന്ത്രിഭിഃ സാൎദ്ധം=നാലു മന്ത്രിമാരോടുകൂടെ, രാമം ശരണം ആഗതഃ=രാമനെ ശരണം പ്രാപിച്ചു.

അല്ലേയോ ജ്യേഷ്ഠ! ഞാൻ രാവണനോട് സാദരം പലവിധത്തിലും പറഞ്ഞുനോക്കി. “സീതയെ രാമന്നു നൽകുക. രാമൻ സാക്ഷാൽ മഹാവിഷ്ണുവാകുന്നു” എന്നു പറഞ്ഞതിനെ കേട്ടില്ലെന്നു മാത്രമല്ല, പാ

പികളോടുകൂടെയിരിക്കുന്ന രാവണൻ വാൾ ഉയർത്തിക്കൊണ്ട് "നിന്നെ ഞാൻ തള്ളിയിരിക്കുന്നു, പോയ്ക്കൊൾക." എന്നു പറഞ്ഞു് കാൽകൊണ്ട് ചവുട്ടിപ്പുറത്താക്കിയതിനാൽ നാലു മന്ത്രിമാരോടുകൂടെ ഞാൻ രാമനെ ശരണം പ്രാപിച്ചിരിക്കയാകുന്നു.

തച്ഛ്രുത്വാ കുംഭകർണ്ണോപിജ്ഞാത്വാ ഭ്രാതരമാഗതം
13. സമാലിംഗ്യാഹവത്സ! ത്വംജീവരാമപദാശ്രയഃ
കുലസംരക്ഷണാർത്ഥായ രാക്ഷസാനാം ഹിതായച.
14. മഹാഭാഗവതോസിത്വം പുരാമേനാരദാച്ഛ്രുതം
ഗച്ഛതാത!മയേദാനീം ദൃശ്യതേനചകിഞ്ചന.
15. മദീയോവാപരോവാപി മദമത്തവിലോചനഃ
ഇത്യുക്തോശ്രുമുഖോഭ്രാതുശ്ചരണാവഭിവന്ദ്യസഃ
16. രാമപാർശ്വമുപാഗത്യ ചിന്താപരഉപസ്ഥിതഃ.

കുംഭകർണ്ണഃഅപി=കുംഭകർണ്ണനും, തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, ഭ്രാതരംആഗതം ജ്ഞാത്വാ=ഭ്രാതാവിനെ ആഗതനായറിഞ്ഞിട്ട്, സമാലിംഗ്യ=നന്നായാലിംഗനം ചെയ്തിട്ട്, ആഹ=പറഞ്ഞു, വത്സ! ത്വം=ഹേബാല! നീ, രാമപദാശ്രയഃ=രാമന്റെ പാദങ്ങളെ ആശ്രയിച്ചവനായിട്ട്, കുലസംരക്ഷണായ=കുലത്തിന്റെ സംരക്ഷണത്തിന്നും, രാക്ഷസാനാം=രാക്ഷസന്മാരുടെ, ഹിതായ ച=ഹിതത്തിന്നു മായിട്ട്, ജീവ=ജീവിച്ചാലും, ത്വം മഹാ ഭാഗവതഃഅസി=നീ മഹാനായ ഭഗവൽഭക്തനാകുന്നു, മേപുരാ നാരദാത് ശ്രുതം=എന്നാൽ പണ്ട് നാരദനിൽനിന്ന് ശ്രവിക്കപ്പെട്ടു്, താത! ഗച്ഛ=വത്സ! ഗമിച്ചുകൊൾക, ഇദാനീംമയാ=ഇപ്പോൾ എന്നാൽ, മദീയഃവാ അപരഃവാഅപി=എന്നെ സംബന്ധിച്ചവനോ അന്യനോ എന്ന്, കിംചനനദൃശ്യതെ=ഒന്നും ദശിക്കപ്പെടുന്നില്ല, മദമത്തവിലോചനഃ=മദത്താൽ മതിമറന്ന കണ്ണുകളോട് കൂടിയവനായിരിക്കുന്നു, ഇതിഉക്തഃസഃ=ഇപ്രകാരം പറയപ്പെട്ടഅവൻ, അശ്രുമുഖഃ=അശ്രുവോടുകൂടിയ മുഖത്തോടുകൂടിയവനായിട്ട്; ഭ്രാതുഃചരണൌ അഭിവന്ദ്യ=ഭ്രാതാവിന്റെ ചരണങ്ങളെ അഭിവന്ദിച്ചിട്ട്, രാമപാർശ്വം=രാമന്റെ പാർശ്വത്തെ, ഉപാഗത്യ=പ്രാപിച്ചിട്ട്. ചിന്താപരഃ ഉപസ്ഥിതഃ=ചിന്താശീലനായിരുന്നു.

വിഭീഷണൻ പറഞ്ഞതു കേട്ട കുംഭകർണ്ണൻ, സഹോദരൻ സമീപത്തു വന്നിരിക്കുന്നതായറിഞ്ഞു് സ്നേഹപൂർവമാലിംഗനം ചെയ്തിട്ടിന്നെ പറഞ്ഞു:—"വത്സ! നീ രാമന്റെ പാദാരവിന്ദങ്ങളെ ആശ്ര

യിച്ചുകൊണ്ട്, നമ്മുടെ വംശത്തെ സംരക്ഷിപ്പാനും, രാക്ഷസന്മാൎക്ക നന്മചെയ്യാനുമായി ചിരകാലം ജീവിച്ചിരുന്നാലും. നീ മഹാ ഭഗവൽ ഭക്തനാണെന്ന് ശ്രീനാരദമുനി പറഞ്ഞു് ഞാൻ പണ്ടുതന്നെ അറിഞ്ഞിരിക്കുന്നു. ഹേ വത്സ! നീയിപ്പോൾ പോയികൊൾക. എന്റെ കണ്ണുകളിപ്പോൾ ശരിക്കല്ല. മദ്യലഹരി എന്നെ വല്ലാതെ ബാധിച്ചിട്ടുണ്ട്. സ്വന്തം ജനമോ ശത്രുവോ എന്നൊന്നും ഞാനിപ്പോൾ തിരിച്ചറിയുകയില്ല. അതുകൊണ്ടു നിന്നെയും ഞാൻ ഉപദ്രവിച്ചുവെന്നുവരാം. നില്ക്കേണ്ട പോയ്ക്കൊൾക.'' ഇങ്ങിനെ പറഞ്ഞതു കേട്ട വിഭീഷണൻ കണ്ണീരൊലിപ്പിച്ചുകൊണ്ട് ജ്യേഷ്ഠന്റെ പാദങ്ങളിൽവീണു നമസ്കരിച്ച് ശ്രീരാമസന്നിധിയിൽ ചെന്നു ചിന്താപരവശനായിരുന്നു. കുംഭകൎണ്ണന്റെ ആസന്നമരണമോൎത്തു ചിന്താപരവശനായിരുന്നുവെന്നു സാരം. സ്വജനനാശം അസഹ്യദുഃഖജനകം തന്നെ.

യുദ്ധാവസരത്തിൽ വിഭീഷണകുംഭകൎണ്ണസംവാദം വാല്മീകി പറഞ്ഞിട്ടില്ല. കുംഭകൎണ്ണനും സുഗ്രീവനും തമ്മിലൊരു യുദ്ധം നടന്നതായിട്ടു വാല്മീകി പറയുന്നുണ്ട്. അതിൽ കുംഭകൎണ്ണൻ സുഗ്രീവനെ പിടിച്ചു ലങ്കയിലേക്കു കൊണ്ടുപോയ അവസരത്തിൽ സുഗ്രീവൻ കുംഭകൎണ്ണന്റെ മൂക്കും കാതുകളും അപഹരിച്ചതായിട്ടു വാല്മീകി പറയുന്നഭാഗം കൌതുകാവഹമായിരിക്കുന്നു:—.

തതഃകരാഗ്രൈഃ സഹസോല്പ്ലമേത്യ
രാജ്ഞാഹരീണാമമരേന്ദ്രശത്രോഃ
ചകൎത്തകൎണ്ണൌ ദശനൈശ്ചനാസാം
ദദാരപാൎശ്വേഷു ച കുംഭകൎണ്ണം.
സകുംഭകൎണ്ണോഹൃതകൎണ്ണനാസോ
ഭൃശംനദൻവേദനയാൎദ്ദിതശ്ച
രോഷാഭിഭൂതോരുധിരോക്ഷിതശ്ച
സുഗ്രീവമാവിധ്യപിപേഷഭൂമൌ
സഭൂതലേന്യസ്തകപിപ്രവീരഃ
സുരാരിഭിസ്തൈരഭിഹന്യമാനഃ
ജഗാമവേഗാൽ വിയദഭ്യപേത്യ
പുനശ്ചരാമം സഹസാജഗാമ

കൎണ്ണനാസാവിഹീനസ്തു കുംഭകൎണ്ണോമഹാബലഃ
രരാജശോണിതോൽസെകൈൎഗ്ഗിരിഃ പ്രസ്രവണൈരിവ,

കുംഭകർണ്ണന്റെ പിടുത്തത്തിൽ നിന്നു കുതറിച്ചാടിയുടനെ മേല്പോട്ടുയൎന്ന സുഗ്രീവൻ കൈനഖങ്ങൾകൊണ്ട് കുംഭകർണ്ണന്റെ കാതുകളെ മുറിച്ചെടുത്തു, പല്ലുകൾകൊണ്ടു മൂക്കും കടിച്ചുപറിച്ചു. വരിപ്പുള്ളകളിൽ മാന്തി മുറിപ്പെടുത്തിപ്പിളൎന്നുകളഞ്ഞു. കാതുകളും മൂക്കുമില്ലാതായിത്തീൎന്ന കുംഭകർണ്ണൻ വേദന സഹിക്കവയ്യാതെ നിലവിളിച്ചും ദുഃഖിച്ചും കോപമധികരിച്ചും ശരീരത്തിൽ രക്തം ഒലിച്ചുംകൊണ്ടു സുഗ്രീവനെ പിടിച്ചു ചുഴററി ഭൂമിയിൽ വീഴ്ത്തി. രാക്ഷസന്മാർ സംഘം ചേൎന്നുപദ്രവിപ്പാൻ തുടങ്ങി. ഭൂമിയിൽ വീണ സുഗ്രീവൻ അതിവേഗത്തിൽ ആകാശമാർഗത്തിൽക്കൂടെ രാമസമീപത്തു വന്നുചേൎന്നു. മൂക്കും കാതുകളും മുറിഞ്ഞുപോയതിനാൽ അനവരതം ശരീരത്തിൽക്കൂടെ രക്തമൊഴുകിക്കൊണ്ടിരിക്കുന്ന മഹാബലവാനായ കുംഭകർണ്ണൻ ശിഖരത്തിൽ നിന്നൊഴുകുന്ന നദികൾകൊണ്ടു പർവതമെന്നപോലെ ശോഭിച്ചു.

കുംഭകർണ്ണോപിഹസ്താഭ്യാം പാദാഭ്യാം പേഷയൻഹരീൻ

17. ചചാരവാനരീംസേനാം കാലയൻഗന്ധഹസ്തിവത്.

കുംഭകർണ്ണഃ അപി=കുംഭകർണ്ണനും, ഹസ്താഭ്യാം പാദാഭ്യാം=രണ്ടു കൈകൾകൊണ്ടും പാദങ്ങൾകൊണ്ടും, ഹരീൻ പേഷയൻ=വാനരന്മാരെ നശിപ്പിക്കുന്നവനായിട്ട്, വാനരീംസേനാം=വാനരസൈന്യത്തെ, കാലയൻ=സംഹരിക്കുന്നവനായിട്ട്, ഗന്ധഹസ്തിവത് ചചാര=മത്തഗജമെന്നപോലെ ചരിച്ചു.

കുംഭകർണ്ണൻ രണ്ടു കൈകൾകൊണ്ടും കാലുകൾകൊണ്ടും വാനരന്മാരെ ഞെക്കിയും ചവിട്ടിയും തകൎത്തുംകൊണ്ട് വാനരസൈന്യത്തെ സംഹരിക്കുന്നവനായിട്ട് മദിച്ച ഗജമെന്നപോലെ സഞ്ചരിച്ചു.

ഏതൊരു ഗജത്തിന്റെ മദജലഗന്ധം അറിഞ്ഞാൽ മററു ഗജങ്ങൾ പാഞ്ഞോടിപ്പോകുമോ ആവിധമിരിക്കുന്ന മത്തഗജത്തിന്ന് ഗന്ധഹസ്തിയെന്നു പേർ.

ദൃഷ്ട്വാതം രാഘവഃ ക്രുദ്ധോ വായവ്യം ശസ്ത്രമാദരാൽ

18. ചിക്ഷേപകുംഭകർണ്ണായ തേനചിച്ഛേദരക്ഷസഃ

സമുൽഗരംദക്ഷഹസ്തം തേനഘോരം നനാദസഃ.

തം ദൃഷ്ട്വാ=അവനെ ദർശിച്ചിട്ട്, ക്രുദ്ധഃ രാഘവഃ=ക്രോധിച്ച രാമൻ, ആദരാൽ=ആദരപൂർവം, വായവ്യം ശസ്ത്രം=വായവ്യമായ ശസ്ത്രത്തെ, കുംഭകർണ്ണായ=കുംഭകർണ്ണന്റെ നേൎക്ക്, ചിക്ഷേപ=ക്ഷേപണം

ചെയ്യ, തേന=അതുകൊണ്ട്, രക്ഷസഃ=രാക്ഷസൻെറ, സമൂൽഗരം ദക്ഷഹസ്തം=മുൽഗരത്തോടുകൂടിയ ദക്ഷിണഹസ്തത്തെ, ചിച്ഛേദ=ഛേദിച്ചു, തേന=അതുകൊണ്ട്, സഃ=അവൻ, ഘോരം നനാദ=ഘോരമാകുംവണ്ണം നദിച്ചു.

വാനരന്മാരെ നശിപ്പിക്കുന്ന കുംഭകർണ്ണനെക്കണ്ടു കോപിച്ച രാമൻ, ആദരപൂർവം വായവ്യാസ്ത്രമന്ത്രത്താൽ അഭിമന്ത്രിക്കപ്പെട്ട ശരത്തെ, കുംഭകർണ്ണൻെറ നേക്കു വിട്ടു. ആ ശരത്താൽ, മുൽഗരം പിടിച്ചിരിക്കുന്ന കുംഭകർണ്ണൻെറ വലത്തുകൈ മുറിച്ചുവീഴ്ത്തി. അതുനിമിത്തം അവൻ ഭയങ്കരമായലറി.

19. സഹസ്തഃ പതിതോഭൂമാവനേകാൻ മർദ്ദയൻകപീൻ
 പര്യന്തമാശ്രിതാഃ സർവേ വാനരാഃ ഭയവേപിതാഃ
20. രാമരാക്ഷസയോര്യുദ്ധം പശ്യന്തഃ പര്യവസ്ഥിതാഃ

സഃ ഹസ്തഃ=ആ കൈ, അനേകാൻ കപീൻ=അനേകം കപികളെ, മർദ്ദയൻ=മർദ്ദിച്ചുംകൊണ്ട്, ഭൂമൌപതിതഃ=ഭൂമിയിൽ വീണു, ഭയവേപിതാഃ=ഭയത്താൽ വിറക്കുന്ന, സർവേ വാനരാഃ=സർവന്മാരായ വാനരന്മാർ, പര്യന്തം ആശ്രിതാഃ=അററത്തെ പ്രാപിച്ചവരായിട്ട്, രാമരാക്ഷസയോഃ യുദ്ധം=രാമൻെറയും രാക്ഷസൻെറയും യുദ്ധത്തെ, പശ്യന്തഃ=നോക്കുന്നവരായിട്ട്, പര്യവസ്ഥിതാഃ=നാലുഭാഗത്തും നിന്നു.

മുറിക്കപ്പെട്ട വലത്തുകൈ ഭൂമിയിൽ വീണപ്പോൾ അതിന്നടിയിൽ അകപ്പെട്ട അനേകം വാനരന്മാക്കു് പീഡയുണ്ടായി. ഭയപ്പെട്ടു വിറക്കുന്ന സകലവാനരന്മാരും യുദ്ധമദ്ധ്യസ്ഥലത്തെയുപേക്ഷിച്ച് അതിദൂരെ മാറി, ശ്രീരാമൻെറയും കുംഭകർണ്ണൻെറയും യുദ്ധം നോക്കിനിന്നു. ഇടത്തുകൈ മുറിഞ്ഞു വീഴുന്നതായാൽ വീണ്ടും ഉപദ്രവം നേരിടുമെന്ന വിചാരത്താൽ വാനരന്മാർ ദൂരെപ്പോയിനിന്നുവെന്നു സാരം.

"വായവ്യമാഹൂയ തതോ മഹാസ്ത്രം
രാമഃ പ്രചിക്ഷേപ നിശാചരായ
സമുൽഗരം തേന ജഹാര ബാഹും
സകൃത്തബാഹുസ്തുമുലം നനാദ."

അനന്തരം രാമൻ വായവ്യാസ്ത്രത്തെ രാക്ഷസൻെറ നേക്കു വിട്ടു. മുൽഗരസഹിതമായ കയ്യിനെ മുറിച്ചു. മുറിക്കപ്പെട്ട കയ്യോടുകൂടിയ അവൻ ഭയങ്കരമായലറി എന്നുതന്നെ വാല്മീകിയും പറഞ്ഞിരിക്കുന്നു.

വാനരന്മാർ പര്യന്തത്തെ പ്രാപിച്ചുവെന്നതും വാല്മീകിയെ അനുസരിച്ചുതന്നെയിരിക്കുന്നു.

"തേ വാനരാഃ ഭഗ്നബലാവശേഷാഃ
പൎയ്യന്തമാശ്രിത്യ ഭയാവസന്നാഃ
പ്രവേപിതാംഗാദദൃശുഃ സുഘോരം
നരേന്ദ്രരക്ഷോധിപസന്നിപാതം."

കുംഭകൎണ്ണനാൽ നശിപ്പിക്കപ്പെട്ട സൈന്യത്തിൽ അവശേഷിച്ച വാനരന്മാർ ഭയപ്പെട്ടു തളൎന്നവരായി വിറച്ചുംകൊണ്ട് ദൂരെച്ചെന്ന് രാമന്റെയും കുംഭകൎണ്ണന്റെയും യുദ്ധം നോക്കിനിന്നുവെന്ന് വാല്മീകി വചനം.

കുംഭകൎണശ്ഛിന്നഹസ്തഃ ശാലമുദ്യമ്യ വേഗതഃ
21. സമരേ രാഘവം ഹന്തും ദുദ്രാവതമഥാച്ഛിനത്
ശാലേന സഹിതം വാമഹസ്തമൈന്ദ്രേണ രാഘവഃ

ഛിന്നഹസ്തഃ=ഛേദിക്കപ്പെട്ട ഏക ഹസ്തത്തോടുകൂടിയ, കുംഭകൎണഃ=കുംഭകൎണ്ണൻ, ശാലം=സാലത്തെ, ഉദ്യമ്യ=ഉയൎത്തീട്ട്, സമരേ=സമരത്തിൽ, രാഘവം ഹന്തും=രാമനെ ഹനിപ്പാനായിക്കൊണ്ട്, വേഗതഃ ദുദ്രാവ=വേഗത്തിൽ പാഞ്ഞു, ശാലേന സഹിതം=സാലത്തോടുകൂടിയ, തം വാമഹസ്തം=ആ വാമഹസ്തത്തെ, രാഘവഃ=രാമൻ, അഥ=അനന്തരം, ഐന്ദ്രേണ=ഇന്ദ്രാസ്ത്രത്താൽ, അഛിനത്=ഛേദിച്ചു.

ഒരു കൈ മുറിഞ്ഞുവീണപ്പോൾ, മറേറ കൈകൊണ്ട് സാലവൃക്ഷമാകുന്ന ആയുധത്തെ ഉയൎത്തിപ്പിടിച്ചുംകൊണ്ട് യുദ്ധത്തിൽ രാമനെ വധിപ്പാൻ കുംഭകൎണ്ണൻ വേഗത്തിൽ പാഞ്ഞുവന്നു. അനന്തരം രാമൻ, സാലസഹിതമായ ഇടത്തുകയ്യിനെ ഇന്ദ്രാസ്ത്രംകൊണ്ടു മുറിച്ചു.

"സതസ്യ ബാഹും സഹശാലവൃക്ഷം
സമുദ്യതം പന്നഗഭോഗകല്പം
ഇന്ദ്രാസ്ത്രയുക്തേന ജഹാര രാമോ
ബാണേന വജ്രാശനിസന്നിഭേന."

സാലവൃക്ഷത്തോടുകൂടിയതും സൎപ്പശരീരമെന്നപോലെ നീണ്ടുമിരിക്കുന്ന കുംഭകൎണ്ണന്റെ ഉയൎത്തിയ ആ കയ്യിനെ വജ്രാശനിതുല്യമായിരിക്കുന്ന ഇന്ദ്രാസ്ത്രമന്ത്രം അഭിമന്ത്രിക്കപ്പെട്ട ശരത്താൽ രാമൻ മുറിച്ചുവെന്നുതന്നെ വാല്മീകിയും പറഞ്ഞിരിക്കുന്നു.

22. ഛിന്നബാഹുമഥോയാന്തം നൎദ്ദന്തം വീക്ഷ്യ രാഘവഃ
ധാവദ്ധ്ചന്ദ്രൈൎന്നിശിതാവാദായാസ്യ പദദ്വയം

23. ഛിന്നേ ച പതിതൌ പാദൌ ലങ്കാദ്വാരി മഹാസ്വനൌ

ഛിന്നബാഹും=ഛേദിക്കപ്പെട്ട ബാഹുക്കളോടുകൂടിയും, അഥോ നദ്ദന്തം യാന്തം=അനന്തരം നിലവിളിച്ചുകൊണ്ടു നേരിട്ടുവരുന്ന അവനെ, വീക്ഷ്യ=നോക്കീട്ട്, രാഘവഃ=രാഘവൻ, നിശിതൌ ദ്വൌ അൎദ്ധചന്ദ്രൌ=നിശിതങ്ങളായ രണ്ടൎദ്ധചന്ദ്രങ്ങളെ, ആദായ=എടുത്തിട്ട്, അസ്യ പദദ്വയം=ഇവന്റെ പാദദ്വയത്തെ, ചിച്ഛേദ=ഛേദിച്ചു, പാദൌ=രണ്ടുപാദങ്ങൾ, മഹാസ്വനൌ=മഹത്തായ സ്വനത്തോടുകൂടിയവയായിട്ട്, ലങ്കാദ്വാരി=ലങ്കയുടെ ദ്വാരത്തിൽ, പതിതൌ=പതിച്ചവയായി.

കൈകൾരണ്ടും മുറിഞ്ഞുപോയിട്ടും അലറിക്കൊണ്ട് നേൎക്കുപാഞ്ഞുവരുന്ന കുംഭകൎണ്ണനെക്കണ്ട രാമൻ അധികം മൂൎച്ചയുള്ളവയും അൎദ്ധചന്ദ്രാകൃതിയുള്ളവയുമായ രണ്ടസ്ത്രങ്ങളെയെടുത്തുവിട്ടു. രണ്ടുകാൽകളെയും ഒപ്പം മുറിച്ചു. കാലുകൾ രണ്ടും ഗംഭീരശബ്ദത്തോടുകൂടെ ലങ്കയുടെ ഗോപുരദ്വാരത്തിൽ ചെന്നുവീണു.

നികൃത്തപാണിപാദോപി കുംഭകൎണ്ണോതിഭീഷണഃ

24. ബഡവാമുഖവദ്വക്ത്രം വ്യാദായരഘുനന്ദനം

അഭിദുദ്രാവനിനദൻ രാഹുശ്ചന്ദ്രമസംയഥാ.

നികൃത്തപാണിപാദഃഅപി=മുറിക്കപ്പെട്ട കൈകളോടും കാൽകളോടും കൂടിയ, അതിഭീഷണഃ കുംഭകൎണ്ണഃ=അതി ഭയങ്കരനായ കുംഭകൎണ്ണൻ, ബഡവാമുഖവത്=ബഡവയുടെ മുഖമെന്നപോലെ, വക്ത്രം വ്യാദായ=വക്ത്രത്തെ തുറന്നുകൊണ്ട്, നിനദൻ=അലറുന്നവനായിട്ട്, രാഹുഃ ചന്ദ്രമസംയഥാ=രാഹു ചന്ദ്രമസ്സിനെയെന്നപോലെ, രഘുനന്ദനം=രാമനെ, അഭിദുദ്രാവ=നേരിട്ടുവന്നു.

കൈകളും കാൽകളും മുറിക്കപ്പെട്ടുവെങ്കിലും ഭയങ്കരസ്വരൂപനായ കുംഭകൎണ്ണൻ, ബഡവയെന്നപോലെ, വായി തുറന്ന് അലറിയുംകൊണ്ട്, രാഹു ചന്ദ്രന്റെ നേൎക്കെന്നപോലെ ശ്രീരാമന്റെ നേൎക്കുവന്നു.

ബഡവാ എന്നു പറയപ്പെടുന്നതു് സമുദ്രത്തിൽ നൂറുയോജന വിസ്താരത്തിൽ അഗ്നിയുജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന സ്ഥലം എന്നു ചിലരും മുഖത്തിൽ അഗ്നിയോടുകൂടെ സമുദ്രാന്തൎഭാഗത്തിൽ അപൂൎവാകൃതിയുള്ള ഒരു പെൺകുതിരയാണെന്നു മററു ചിലരും അഭിപ്രായപ്പെട്ടുകാണുന്നു. ജ്വാലാമുഖിയായ പെൺകുതിരയെന്നാണ് അധികാഭിപ്രായം.

25. അപൂരയച്ഛിതാഗ്രൈശ്ച സായകൈസ്തദ്രഘൂത്തമഃ
ശരപൂരിതവക്ത്രോസൌ ചുക്രോശാതിഭയങ്കരഃ.

രഘൂത്തമഃ=ശ്രീരാമൻ, തൽ=അതിനെ, ശിതാഗ്രൈഃസായകൈഃ=മൂർച്ചയുള്ള അഗ്രഭാഗത്തോടുകൂടിയ ബാണങ്ങൾകൊണ്ട്, അപൂരയത്=പൂരിച്ചു, ശരപൂരിതവക്ത്രഃ=ശരങ്ങളാൽ നിറക്കപ്പെട്ട മുഖത്തോടുകൂടിയ, അതിഭയങ്കരഃഅസൌ=മഹാഭയങ്കരനായ ഇവൻ, ചുക്രോശ=ക്രോശിച്ചു.

ശ്രീരാമൻ കുംഭകർണ്ണന്റെ മുഖാന്തർഭാഗത്തെ മൂർച്ചയുള്ള മുനകളോടുകൂടിയ ബാണങ്ങൾകൊണ്ടു നിറച്ചു. ബാണങ്ങൾ നിറഞ്ഞ മുഖത്തോടുകൂടിയ ഭയങ്കരസ്വരൂപനായ കുംഭകർണ്ണൻ അത്യുച്ചത്തിൽ നിലവിളിച്ചു.

26. അഥസൂൎയ്യപ്രതീകാശമൈന്ദ്രം ശരമനുത്തമം
വജ്രാശനിസമം രാമശ്ചിക്ഷേപാസുരമൃത്യവേ.

അഥരാമഃ=അനന്തരം രാമൻ, സൂൎയ്യപ്രതീകാശം=സൂൎയ്യനെന്നപോലെ പ്രകാശിക്കുന്നതും, ഐന്ദ്രം=ഇന്ദ്രസംബന്ധിയും, വജ്രാശനിസമം=വജ്രാശനിക്കു തുല്യവും, അനുത്തമംശരം=അത്യുത്തമവുമായ ശരത്തെ, അസുരമൃത്യവേ=രാക്ഷസന്റെ മരണത്തിന്നായിക്കൊണ്ട്, ചിക്ഷേപ=ക്ഷേപിച്ചു.

അനന്തരം രാമൻ, സൂൎയ്യനെന്നപോലെ പ്രകാശിക്കുന്നതും ഇന്ദ്രൻ നൽകിയതും വജ്രാശനിക്കു സമാനവും ശത്രുവധത്തിൽ അത്യുത്തമവുമായ ശരത്തെ കുംഭകർണ്ണന്റെ പ്രാണഹാനിയെ സങ്കല്പിച്ചുംകൊണ്ടു വിട്ടു.

27. തച്ഛിരഃ പതിതം ലങ്കാദ്വാരി കായോ മഹോദധൌ
ശിരോസ്യാരോധയദ്വാരം കായോ നക്രാദ്യചൂർണ്ണയത്.

തച്ഛിരഃ=അവന്റെ ശിരസ്സ്, ലങ്കാദ്വാരി=ലങ്കയുടെ ദ്വാരത്തിൽ, പതിതം=വീണു, കായഃ=ദേഹം, മഹോദധൌ=മഹത്തായ ഉദധിയിൽ പതിതഃ=വീണു, അസ്യശിരഃ=ഇവന്റെ ശിരസ്സ്, ദ്വാരം അരോധയത്=ദ്വാരത്തെ രോധിച്ചു, കായഃ=ശരീരം, നക്രാദി അചൂർണ്ണയത്=നക്രം മുതലായതിനെ ചൂർണ്ണമാക്കി.

ഇന്ദ്രാസ്ത്രം കുംഭകർണ്ണന്റെ ശിരസ്സു മുറിച്ച്, ലങ്കാപട്ടണത്തിന്റെ ദ്വാരത്തിലും ശരീരത്തെ മഹത്തായ സമുദ്രത്തിലും വീഴ്ത്തി. വീണതായ ആ ശിരസ്സ് ലങ്കയുടെ ഗോപുരദ്വാരം അടഞ്ഞുകിടന്നതി

നാൽ സഞ്ചരിപ്പാൻ പാടില്ലാത്തവിധം നിരോധിക്കപ്പെട്ടു. സമുദ്രത്തിൽ വീണ ശരീരം, അതിലുള്ള നക്രാദി ജലജന്തുക്കളെ പൊടിപൊടിയാക്കി.

ഇവിടെ കൈകളെ മുറിച്ചശേഷം ശിരച്ഛേദത്തെപ്പറഞ്ഞിരിക്കുന്നു വാല്മീകീയത്തിൽ ശിരച്ഛേദത്തിന്നുമുമ്പെ ഹൃദയത്തെ കൂടിപ്പിളൎന്നതായിട്ടു പറയുന്നുണ്ട്:—

തംകാൎമ്മുകേസമാധായ വികൃഷ്യചമഹാബലഃ
സസൎജ്ജകുംഭകൎണ്ണസ്യ വധായശരമുത്തമം.
ദിവ്യംമഘവതാദത്തം ജ്വലന്തമിവതേജസാ
സവിസൃഷ്ടോബലവതാ രാമേണനിശിതഃ ശരഃ
കുംഭകൎണ്ണസ്യഹൃദയം ഭിത്വാധരണിമാവിശത്.

ഇന്ദ്രനാൽ നൽകപ്പെട്ടതും തേജസ്സുകൊണ്ടുജ്ജ്വലിക്കുന്നതുപോലിരിക്കുന്നതും ശത്രുസംഹാരത്തിലുത്തമവുമായ ശരത്തെ മഹാബലവാനായ രാമൻ ഞാൺ വലിച്ചു തൊടുത്തു് കുംഭകൎണ്ണന്റെ വധത്തിന്നായി പ്രയോഗിച്ചു. ആ ബാണം കുംഭകൎണ്ണന്റെ ഹൃദയത്തെ പിളൎന്നശേഷം ഭൂമിയെ പ്രവേശിച്ചു. ഇങ്ങിനെ ഹൃദയത്തെ പിളൎന്നതായിട്ടു കൂടെ വാല്മീകി പറയുന്നു.

സതന്മഹാപൎവതകൂടസന്നിഭം
വിവൃത്തദംഷ്ട്രോജ്ജ്വലചാരുകുണ്ഡലം
ചക്രൎത്തരക്ഷോധിപതേസ്തദാശിരോ
യഥൈവവൃത്രസ്യപുരാപുരന്ദരഃ

മഹത്തായ പൎവതത്തിന്റെ ശിഖരംപോലെ വമ്പിച്ചതും പുറത്തു കാണപ്പെടുന്ന ദംഷ്ട്രകളാലുജ്ജ്വലിക്കുന്നതും മനോഹരമായ കൎണ്ണാഭരണങ്ങളോടുകൂടിയുമിരിക്കുന്ന കുംഭകൎണ്ണശിരസ്സിനെ വൃത്രാസുരന്റെ ശിരസ്സിനെ ഇന്ദ്രനെന്നപോലെ ശ്രീരാമൻ മുറിച്ചു. എന്നിങ്ങിനെ ശിരച്ഛേദത്തെക്കുറിച്ചു വാല്മീകി പറയുന്നു. കുംഭകൎണ്ണശിരസ്സ് ലങ്കാദ്വാരത്തിലും ദേഹം സമുദ്രത്തിലും വീണുവെന്ന ഭാഗം വാല്മീകീയത്തിൽ പറഞ്ഞിട്ടില്ല:—

വിനദ്യസുമഹാനാദം ന്യപതദ്രാക്ഷസോഹതഃ
വാനരാണാംസഹസ്രേദ്വേ കായേനാഥന്യപോഥയത്
സംപ്രാകമ്പന്തലങ്കായാഃ പ്രാകാരാസ്തോരണാനിച
തസ്മിൻനിപതിതേഭൂമൌ ചക്ഷുഭേച്ചമഹോദധിഃ.

ഹനിക്കപ്പെട്ട രാക്ഷസൻ—കുംഭകർണ്ണൻ—ഘോരമായി ശബ്ദിച്ചുകൊണ്ട് ഭൂമിയിൽ വീണു. വമ്പിച്ചതായ ആ ശരീരത്തിന്റെ വീഴ്ച നിമിത്തം രണ്ടായിരം വാനരന്മാർ അടിയിലകപ്പെട്ടു ചതഞ്ഞുപോയി. ലങ്കയുടെ മതിലുകളും ഗോപുരങ്ങളും വല്ലാതെ കുലുങ്ങി. ആ ശരീരം ഭൂമിയിൽ വീണപ്പോൾ സമുദ്രം ക്ഷോഭിച്ചു എന്നാണതിൽ പറയുന്നതു്.

വാല്മീകീയത്തിൽ ശിരസ്സ് വീണതിനെപററി ഇപ്രകാരം പറഞ്ഞിരിക്കുന്നു: —

തദ്രാമബാണാഭിഹതംപപാത
രക്ഷഃ ശിരഃ പർവതസന്നികാശം
ബഭഞ്ജ ചര്യാഗൃഹഗോപുരാണി
പ്രാകാരമുച്ചംതമപാതയച്ച

പർവതസമാനമായ രാക്ഷസശിരസ്സ് രാമബാണത്താൽ ഹനിക്കപ്പെട്ടതായിട്ടു ലങ്കാപുരത്തിലുള്ള ഗൃഹങ്ങളെയും ഗോപുരങ്ങളെയും ഉയൎന്ന മതിലുകളെയും വീഴ്ത്തി, എന്നു പറഞ്ഞുകാണുന്നതിനാൽ, ശിരസ്സ് ലങ്കാദ്വാരത്തിലല്ല, ഗൃഹങ്ങളുടെ ഉപരിഭാഗത്തിലാണ് വീണതെന്നഭിപ്രായപ്പെട്ടിരിക്കുന്നു. വാല്മീകിരാമായണംതന്നെ, പാഠഭേദംനിമിത്തം പ്രാച്യ വാല്മീകീയം, പാശ്ചാത്യവാല്മീകീയം, എന്ന രണ്ടു വിധത്തിൽ, വിഭജിക്കപ്പെട്ടതായിട്ട് കാണുന്നുണ്ട്. പ്രാച്യന്മാർ സ്വീകരിച്ചത് പ്രാച്യവാല്മീകീയം, പാശ്ചാത്യന്മാർ സ്വീകരിച്ചത് പാശ്ചാത്യവാല്മീകീയം, ഇതു രണ്ടും തമ്മിൽ ചിലേടത്തു യോജിപ്പില്ല. അതുപോലെ അദ്ധ്യാത്മരാമായണത്തിലും ഇതു രണ്ടോടും യോജിക്കാത്തതായ ചില ഭാഗങ്ങൾ കാണുന്നുണ്ടെന്നു മാത്രമല്ലാതെ ശരിയായ പാഠമേതാണെന്ന് നിശ്ചയിപ്പാൻ വിദ്വാന്മാർ ധൈര്യപ്പെടുന്നില്ല. വായിക്കുന്നവരുടെ കൌതുകത്തിന്നായിട്ട് ഭിന്നാഭിപ്രായങ്ങളെ ചൂണ്ടിക്കാണിക്കുക മാത്രമേ ഞാനിവിടെ ചെയ്യുന്നുള്ളു.

28. തതോ ദേവാഃ സഋഷയോ ഗന്ധർവാഃ പന്നഗാഃ ഖഗാഃ
സിദ്ധാ യക്ഷാ ഗുഹ്യകാശ്ച അപ്സരോഭിശ്ച രാഘവം

29. ഈഡിരേ കുസുമാസാരൈർവർഷന്തശ്ചാഭിനന്ദിതാഃ

തതഃ=അനന്തരം, സഋഷയഃ ദേവാഃ=ഋഷികളോടുകൂടിയ ദേവന്മാരും, ഗന്ധർവാഃ=ഗന്ധർവന്മാരും, പന്നഗാഃ=നാഗങ്ങളും, ഖഗാഃ=പക്ഷികളും, സിദ്ധാഃ=സിദ്ധന്മാരും, യക്ഷാഃ=യക്ഷന്മാരും, ‘ ഗുഹ്യകാഃ

ച=ഗുഹ്യകന്മാരും, അപ്സരോഭിഃ ച=അപ്സരസ്സുകളോടുകൂടെ, രാഘവം=രാമനെ, കുസുമാസാരൈഃ=പുഷ്പവർഷങ്ങൾകൊണ്ട്, വർഷന്തഃ=വർഷിക്കുന്നവരും, അഭിനന്ദിതാഃ=സന്തോഷിച്ചവരുമായിട്ട്, ഈഡിരേ=സ്തുതിച്ചു.

അനന്തരം ദേവന്മാർ, ഋഷികൾ, ഗന്ധർവന്മാർ, നാഗങ്ങൾ, യക്ഷന്മാർ, ഗുഹ്യകന്മാർ എന്നിവർ അപ്സരസ്സുകളോടുകൂടെ ശ്രീരാമനെ പുഷ്പങ്ങൾകൊണ്ടു വർഷിച്ച് സന്തോഷിക്കുന്നവരായിട്ട് സ്തുതി ചെയ്തു.

ആജഗാമ തദാ രാമം ദ്രഷ്ടും ദേവമുനീശ്വരഃ
30. നാരദോ ഗഗനാത്തൂർണ്ണം സ്വഭാസാ ഭാസയൻ ദിശഃ
രാമമിന്ദീവരശ്യാമമുദാരാംഗം ധനുർധരം
31. ഈഷത്താമ്രവിശാലാക്ഷമൈന്ദ്രാസ്ത്രാഞ്ചിത ബാഹുകം
ദയാർദ്രദൃഷ്ട്യാ പശ്യന്തം വാനരാൻ ശരപീഡിതാൻ
32. ദൃഷ്ട്വാ ഗൽഗദയാ വാചാ ഭക്ത്യാ സ്തോതും പ്രചക്രമേ

ഇന്ദീവരശ്യാമം=ഇന്ദീവരംപോലെ ശ്യാമളനിറത്തോടുകൂടിയും, ഉദാരാംഗം=ഉദാരമായ ശരീരത്തോടുകൂടിയും, ധനുർധരം=ധനുസ്സിനെ ധരിച്ചും, ഈഷത്താമ്ര വിശാലാക്ഷം=അല്പം ചുവന്നും വിശാലങ്ങളായുമിരിക്കുന്ന അക്ഷികളോടുകൂടിയും, ഐന്ദ്രാസ്ത്രാഞ്ചിത ബാഹുകം=ഇന്ദ്രാസ്ത്രത്താൽ മനോഹരമായ ബാഹുവോടുകൂടിയും, ശരപീഡിതാൻ വാനരാൻ=ശരങ്ങളേററു ദുഃഖിതന്മാരായ വാനരന്മാരെ, ദയാർദ്രദൃഷ്ട്യാ പശ്യന്തം=ദയകൊണ്ടലിഞ്ഞ ദൃഷ്ടികൊണ്ടു നോക്കുന്നവനുമായ, രാമം ദ്രഷ്ടും=രാമനെ ദർശിപ്പാൻ, സ്വഭാസാ ദിശഃ ഭാസയൻ=സ്വദേഹകാന്തിയാൽ ദിക്കുകളെ ശോഭിപ്പിക്കുന്നവനായിട്ട്, ദേവമുനീശ്വരഃ നാരദഃ=ദേവമുനിശ്രേഷ്ഠനായ നാരദൻ, ഗഗനാൽ=ആകാശത്തിൽനിന്ന്, തൂർണ്ണം=വേഗത്തിൽ, തദാ ആജഗാമ=അപ്പോൾ ആഗമിച്ചു, ദൃഷ്ട്വാ=ദർശിച്ചിട്ട്, ഭക്ത്യാ ഗൽഗദയാ വാചാ=ഭക്തികൊണ്ടു ഗൽഗദയായ വാക്കോടുകൂടെ, സ്തോതും=സ്തുതിപ്പാൻ, പ്രചക്രമേ=പ്രക്രമിച്ചു.

നീലത്താമരപ്പൂവിന്റെ നിറത്തോടും, സർവലക്ഷണം തികഞ്ഞ ശരീരത്തോടും കൂടിയും, വില്ലു പിടിച്ചും, അല്പം ചുകന്നും വിസ്തീർണ്ണങ്ങളായുമിരിക്കുന്ന നേത്രങ്ങളോടുകൂടിയും, ഇന്ദ്രാസ്ത്രത്താൽ മനോഹരമായിരിക്കുന്ന ഹസ്തത്തോടുകൂടിയും, കുംഭകർണ്ണന്റെ ബാണങ്ങ

ളേററ മുറിപ്പെട്ടിരിക്കുന്ന വാനരന്മാരെ കാരുണ്യം നിറഞ്ഞൊഴുകുന്ന ദൃഷ്ടികൾകൊണ്ടു് കടാക്ഷിച്ചുകൊണ്ടുമിരിക്കുന്ന ശ്രീരാമനെ കാണ്മാൻ, അപ്പോൾ സ്വശരീരകാന്തികൊണ്ടു ദിഗ്ഭാഗങ്ങളെ പ്രകാശിപ്പിക്കുന്ന ദേവമുനിശ്രേഷ്ഠനായ നാരദൻ ആകാശത്തിൽനിന്നു വേഗത്തിൽ ഇറങ്ങിവന്നു. കണ്ടപ്പോളുണ്ടായ ഭക്തിനിമിത്തം ഇടറിക്കൊണ്ടു പുറപ്പെടുന്ന വാക്കോടുകൂടെ സ്തുതിപ്പാൻ തുടങ്ങി.

## നാരദ ഉവാച.

34. ദേവദേവജഗന്നാഥ പരമാത്മൻസനാതന!
നാരായണാഖിലാധാര വിശ്വസാക്ഷിൻനമോസ്തുതേ!

ഹേദേവദേവ! ജഗന്നാഥ! ഹേപരമാത്മൻ! ഹേസനാതന! നാരായണ! അഖിലാധാര! വിശ്വസാക്ഷിൻ! നിന്തിരുവടിയ്ക്കായ്ക്കൊണ്ടു നമസ്കാരം.

35. വിശുദ്ധജ്ഞാനരൂപോപിത്വം ലോകാനതിവഞ്ചയൻ
മായയാമനുജാകാരഃ സുഖദുഃഖാദിമാനിവ.

വിശുദ്ധജ്ഞാനരൂപഃഅപി ത്വം=പരിശുദ്ധമായ ജ്ഞാനമാകുന്ന രൂപത്തോടുകൂടിയവനാകുന്നുവെങ്കിലും നിന്തിരുവടി, മായയാ മനുജാകാരഃ=മായകൊണ്ടു മനുഷ്യാകൃതിയായിട്ടു്, സുഖദുഃഖാദിമാൻ ഇവ=സുഖദുഃഖാദികളോടുകൂടിയവനെന്നപോലെ, ലോകാൻ അതിവഞ്ചയൻ സ്ഥിതഃ=ലോകങ്ങളെ അത്യന്തം വഞ്ചിക്കുന്നവനായിട്ടു് സ്ഥിതനായിരിക്കുന്നു.

ഹേ ഭഗവൻ! പരിശുദ്ധമായ ജ്ഞാനംതന്നെ അങ്ങയുടെ സ്വരൂപം എങ്കിലും, മായകൊണ്ടു മാനുഷരൂപത്തെ ധരിച്ചു നിന്തിരുവടി ലൌകികന്മാരെപ്പോലെ സുഖദുഃഖാദികളോടുകൂടിയവനെന്നു ലോകങ്ങളെ ധരിപ്പിച്ചു വല്ലാതെ വഞ്ചിക്കുന്നു.

36. ത്വം മായയാഗൂഹ്യമാനഃ സർവ്വേഷാം ഹൃദിസംസ്ഥിതഃ
സ്വയംജ്യോതിഃസ്വഭാവസ്ത്വം വ്യക്തഏവാമലാത്മനാം

സർവേഷാം ഹൃദിസംസ്ഥിതഃ=സർവന്മാരുടെ ഹൃത്തിൽ സ്ഥിതിചെയ്യുന്നവനും, സ്വയംജ്യോതിഃസ്വഭാവഃ=സ്വയമേവ പ്രകാശിക്കുന്ന സ്വഭാവത്തോടുകൂടിയവനുമാണെങ്കിലും, ത്വം=നിന്തിരുവടി, മായയാഗൂഹ്യമാനഃ=മായയാൽ മറയ്ക്കപ്പെട്ടവനാകുന്നു, അമലാത്മനാം വ്യക്തഃ ഏവ=നിർമ്മലമായ മനസ്സോടുകൂടിയവൎക്കു് സ്പഷ്ടമായവൻതന്നെ.

നിന്തിരുവടി സർവ പ്രാണികളുടെയും ഹൃദയത്തിൽ വസിക്കുന്നു. അന്യ പ്രകാശത്തെ ആശ്രയിക്കാതെ സ്വയമേവ പ്രകാശിക്കുന്നു.

എങ്കിലും മായാവരണംനിമിത്തം ജനങ്ങൾ നിന്തിരുവടിയെ അറിയുന്നില്ല. എന്നാൽ അങ്ങിനെയുള്ളവനെന്നു നിശ്ചയിക്കുന്നതെങ്ങിനെയെന്നു ശങ്കിപ്പാനവകാശമില്ല. എന്തുകൊണ്ടെന്നാൽ അങ്ങയുടെ അനുഗ്രഹത്താൽ ആരുടെ മനസ്സിൽനിന്നു മായാകാൎയ്യങ്ങളായ കാമക്രോധാദിവൃത്തികൾ നീങ്ങിയിരിക്കുന്നുവോ അവർ നിന്തിരുവടിയെ സർവഹൃദയാന്തർഗതനും സ്വയം ജ്യോതിസ്സ്വഭാവനുമായിട്ടനുഭവിച്ചറിയുന്നു.

37. ഉന്മീലയൻസൃജസ്യേതന്നേത്രേ രാമജഗത്രയം
ഉപസംഹ്രിയതേസർവം ത്വയാചക്ഷുന്നിമീലനാത്.

രാമ!=ഹേരാമ, ഏതത് ജഗത്രയം=ഈ ജഗത്രയത്തെ, നേത്രേ ഉന്മീലയൻസൃജസി=നേത്രങ്ങളെ ഉന്മീലനം ചെയ്യുന്നവനായിട്ട് നിന്തിരുവടി സൃഷ്ടിക്കുന്നു, ചക്ഷുന്നിമീലനാത്=ചക്ഷുസ്സുകളുടെ നിമീലനം ഹേതുവായിട്ട്, ത്വയാ=അങ്ങയാൽ, സർവംഉപസംഹ്രിയതെ=എല്ലാം ഉപസംഹരിക്കപ്പെടുന്നു.

ഹേരാമ! നിന്തിരുവടി നേത്രങ്ങളെ തുറക്കുന്നതുകൊണ്ട് മൂന്നു ലോകങ്ങളെ സൃഷ്ടിക്കുകയും, അടയ്ക്കുന്നതുകൊണ്ടു സംഹരിക്കുകയും ചെയ്യുന്നു.

38. യസ്മിൻ സർവമിദം ഭാതി യതശ്ചൈതച്ചരാചരം
യസ്മാന്ന കിഞ്ചില്ലോകേസ്മിംസ്തസ്മൈതേ ബ്രഹ്മണേനമഃ

ഇദം സർവം യസ്മിൻ ഭാതി=ഈ സർവവും യാതൊന്നിൽ ഭാസിക്കുന്നു, ഏതത് ചരാചരം യതഃ=ഈ ചരാചരം യാതൊന്നിൽനിന്നുണ്ടായി, അസ്മിൻ ലോകേ=ഈ ലോകത്തിൽ, യസ്മാത് ന കിഞ്ചിൽ=യാതൊന്നിൽനിന്നന്യമായിട്ടൊന്നുമില്ലയോ, തസ്മൈ ബ്രഹ്മണേ തേ നമഃ=ആ ബ്രഹ്മമായ നിന്തിരുവടിക്കായ്ക്കൊണ്ടു നമസ്കാരം.

യാതൊരധിഷ്ഠാനത്തിൽ ഈക്കാണപ്പെടുന്ന സർവവും വിളങ്ങുന്നുവോ, സ്ഥാവരജംഗമാത്മകമായ സകലവും യാതൊന്നിൽനിന്നു ജനിക്കുന്നുവോ, യാതൊന്നിൽ എല്ലാം ലയിക്കുന്നുവോ, യാതൊന്നിൽനിന്നന്യമായിട്ടീലോകത്തിൽ ഒന്നുമില്ലയോ, ആ ബ്രഹ്മമാത്മന്നെയിരിക്കുന്ന നിന്തിരുവടിക്കായ്ക്കൊണ്ടു നമസ്കാരം.

39. പ്രകൃതിം പുരുഷം കാലം വ്യക്താവ്യക്ത സ്വരൂപിണം
യം ജാനന്തി മുനിശ്രേഷ്ഠാസ്തസ്മൈ രാമായ തേ നമഃ

പ്രകൃതി, പുരുഷൻ, കാലം, വ്യക്തം, അവ്യക്തം എന്നിവയെല്ലാം യാതൊരുവൻതന്നെയെന്നു ശ്രേഷ്ഠന്മാരായ മുനിമാർ അറിയുന്നു

വോ, ആ രാമനായ നിന്തിരുവടിക്കായ്ക്കൊണ്ടു നമസ്കാരം. സൃഷ്ടിക്കു കാരണമായ ഈശ്വരശക്തി തന്നെ പ്രകൃതി. പ്രകൃതിയുടെ ചലനത്തിന്നു കാരണമായിരിക്കുന്നവൻ പുരുഷൻ. പ്രകൃതിയുടെ ആദ്യമായ വികാരത്തിന്നു കാരണമായിരിക്കുന്നതു കാലം. പ്രകൃതിപുരുഷസംയോഗത്താൽ ജാതമായ ഭൂതസഞ്ചയം വ്യക്തം. ഭൂതങ്ങളെ പ്രചരിപ്പിക്കുന്ന ജീവൻ അവ്യക്തം. ഇതെല്ലാമായി വിളങ്ങുന്ന പരബ്രഹ്മസ്വരൂപൻ തന്നെ രാമനെന്നു സാരം.

40. വികാരരഹിതം ശുദ്ധം ജ്ഞാനരൂപം ശ്രുതിർജഗൌ
ത്വാം സർവജഗദാകാരമൂർത്തിം ചാപ്യാഹസാ ശ്രുതിഃ

ത്വാം=അങ്ങയെ, വികാരരഹിതം=വികാരത്തോടു കൂടാത്തവനും, ശുദ്ധം=മായാസംബന്ധമില്ലാത്തവനും, ജ്ഞാനരൂപം=ജ്ഞാനമാകുന്ന സ്വരൂപത്തോടു കൂടിയവനുമായിട്ട്. യാശ്രുതിഃ=യാതൊരു വേദം, ജഗൌ=പറഞ്ഞിരിക്കുന്നുവോ, സാശ്രുതിഃ=ആ വേദംതന്നെ, സർവ ജഗദാകാരമൂർത്തിം ച അപി=സർവ ജഗത്സ്വരൂപംതന്നെ അങ്ങയുടെ ആകൃതിയെന്നും, ആഹ=പറയുന്നു.

വികാരമില്ലാത്ത ശുദ്ധമായ ജ്ഞാനംതന്നെ നിന്തിരുവടിയുടെ സ്വരൂപമെന്നു യാതൊരു ശ്രുതി പറഞ്ഞിരിക്കുന്നുവോ ആ ശ്രുതി തന്നെ സർവ ജഗത്തായിരിക്കുന്നവനും നിന്തിരുവടിതന്നെയെന്നും പറയുന്നു.

41. വിരോധോ ദൃശ്യതേ ദേവ! വൈദികോ വേദവാദിനാം
നിശ്ചയം നാധിഗച്ഛന്തി ത്വൽപ്രസാദം വിനാബുധാഃ

വേദവാദിനാം=വേദം പറയുന്നവൎക്കു, വൈദികഃ വിരോധഃ ദൃശ്യതേ=വേദസംബന്ധമായ വിരോധം ദർശിക്കപ്പെടുന്നു, ബുധാഃ ത്വൽപ്രസാദം വിനാ=വിദ്വാന്മാർ നിന്തിരുവടിയുടെ അനുഗ്രഹംകൂടാതെ, നിശ്ചയം ന അധിഗച്ഛന്തി=നിശ്ചയത്തെ അറിയുന്നില്ല.

നിർവികാരനും, സവികാരനുമായിരിക്കുന്നു നിന്തിരുവടിയെന്ന് വേദം പറയുന്നതിൽ കേൾക്കുന്നവൎക്കു ഭ്രമത്തിന്നവകാശമുണ്ടല്ലോ. വേദവചനം മിഥ്യയല്ലെന്നുള്ള ദൃഢബോധം നിന്തിരുവടിയുടെ അനുഗ്രഹം സിദ്ധിച്ച വിദ്വാന്മാൎക്കുമാത്രം അനുഭവപ്പെടും. അല്ലാത്ത വിദ്വാന്മാർകൂടെ സംശയഗ്രസ്തന്മാർ തന്നെയെന്നു സാരം.

42. മായയാ ക്രീഡതോ ദേവ! ന വിരോധോ മനാഗപി
രശ്മിജാലം രവേര്യദ്വൽ ദൃശ്യതേ ജലവൽ ഭ്രമാത്.

ദേവ!=ഹേ ദേവ!, മായയാ ക്രീഡതഃ=മായകൊണ്ടു ക്രീഡിക്കുന്ന അങ്ങയ്ക്ക്, വിരോധഃ മനാക് അപി ന=വിരോധം അല്പവുമില്ല, രവേഃ രശ്മിജാലം=സൂര്യന്റെ പ്രഭാപടലം, ഭ്രമാൽ=ഭ്രമം ഹേതുവായിട്ട്, ജലവത് യഥാ ദൃശ്യതേ=ജലംപോലെ കാണപ്പെടുന്നതുപോലെ.

ഹേ ജഗൽസൃഷ്ട്യാദിലീല ചെയ്യുന്ന ദേവനായുള്ളോവേ! മായയെയംഗീകരിച്ചു നിന്തിരുവടി നടത്തുന്ന ലീലയിൽ ലേശവും വിരോധം കാണപ്പെടുന്നില്ല. വിരോധമില്ലാത്തതിനെ വിരോധമുണ്ടെന്നു തോന്നിപ്പിക്കുന്നതു മായയുടെ സ്വഭാവമാകുന്നു. ജഗൽസ്വരൂപം മായികം, ശുദ്ധജ്ഞാനസ്വരൂപം വാസ്തവം. മരുഭൂമിയിൽ പതിക്കുന്ന സൂര്യരശ്മിയെത്തന്നെ മൃഗങ്ങൾ ഭ്രമംനിമിത്തം ജലമെന്നു വിചാരിക്കുന്നതുപോലെ, നിന്തിരുവടിയുടെ പരിശുദ്ധജ്ഞാനസ്വരൂപത്തെത്തന്നെ പ്രാകൃതജനം ലോകമെന്നു ധരിക്കുന്നു. അങ്ങയുടെ കാരുണ്യകടാക്ഷം നിമിത്തം ഭ്രമം നശിക്കുമ്പോൾ നാമരൂപങ്ങളായിക്കാണപ്പെടുന്ന ജഗത്ത് മിത്ഥ്യയും നിന്തിരുവടി ഏകൻ മാത്രം സത്യമെന്നും അനുഭവപ്പെടും.

43. ഭ്രാന്തിജ്ഞാനാത്തഥാ രാമ ത്വയി സർവം പ്രകല്പ്യതേ
മനസോവിഷയം ദേവ! രൂപംതേനിർഗ്ഗുണംപരം.

രാമ!=ഹേ രാമ! ഭ്രാന്തിജ്ഞാനാൽ=ഭ്രാന്തിജ്ഞാനം ഹേതുവായിട്ട്, ത്വയി സർവം. പ്രകല്പ്യതേ=നിന്തിരുവടിയിൽ സർവവും പ്രകല്പിക്കപ്പെടുന്നു, ദേവ! തേ നിർഗ്ഗുണം പരം രൂപം=ഹേ ദേവ! അങ്ങയുടെ ഗുണാതീതമായ പരമാത്മസ്വരൂപം, മനസഃ വിഷയം=മനസ്സിന്നു വിഷയംതന്നെ.

ഹേ രാമ! മരുമരീചിക, ശുക്തിരജതം, എന്നിവക്കു ഭ്രമം കാരണമായിരിക്കുന്നതുപോലെ ജഗൽബുദ്ധിക്കും കാരണം ഭ്രമംതന്നെ. ഭ്രമത്താൽ പ്രാകൃതജനം നിന്തിരുവടിയിൽ ജഗത്തിനെ ആരോപിക്കുന്നു. ഗുണാതീതമായ അങ്ങയുടെ സത്യസ്വരൂപം ശ്രവണമനനനിദിദ്ധ്യാസനാദികളാൽ സംസ്കരിക്കപ്പെട്ട മനസ്സിന്നു മാത്രം വിഷയമായ്ഭവിക്കും. "ദൃശ്യതേ ത്വഗ്ര്യയാബുദ്ധ്യാ" വിചാരാദികൾകൊണ്ടു സൂക്ഷ്മഗ്രഹണശക്തി സിദ്ധിച്ച ബുദ്ധിവൃത്തികൊണ്ടു മാത്രം നിന്തിരുവടിയെ അറിയാമെന്നു ശ്രുതിതന്നെ പറയുന്നതുമുണ്ട്. ഇതിന്റെ സാരം ഒന്നുകൂടെ സ്പഷ്ടമാക്കാം:—മണൽപ്രദേശത്തിൽ സൂര്യാതപം തട്ടിയുജ്ജ്വലിക്കുന്നതിനെ ജലമെന്നു തെററായിട്ടു ധരിക്കുന്നു. മുത്തുച്ചിപ്പിയെ സൂക്ഷിച്ചു

നോക്കിയറിയാത്തതുകൊണ്ടു വെള്ളിയാണെന്നും തെററായിട്ടു ധരിക്കുന്നു. ഇങ്ങിനെ യഥാൎത്ഥമായ ഒന്നിനെ മറെറാന്നായിട്ടു ധരിക്കുന്നതിന്നു കാരണം യാതൊന്നോ അതിനെ ഭ്രമമെന്നു ശാസ്ത്രത്തിൽ പറയുന്നു. ഇതുപോലെയുള്ള ഭ്രമംകൊണ്ടാണ് സാധാരണജനം എങ്ങും ഒരുപോലെ വ്യാപിച്ചിരിക്കുന്ന സർവാധിഷ്ഠാനമായ ബ്രഹ്മചൈതന്യത്തെ സൂക്ഷ്മമായി പരിശോധിച്ചറിയാതിരിക്കുന്നവർ പഞ്ചഭൂതമയമായ വ്യഷ്ടിശരീരത്തെയും, സമഷ്ടിലോകത്തെയും സത്യമാണെന്നു ധരിക്കുന്നതു്. ഈ ഭ്രമം തീരേണമെങ്കിൽ ഗുരുമുഖത്തിൽ നിന്നു മഹാ വാക്യാൎത്ഥത്തെ കേൾക്കുകയും നന്നായാലോചിച്ചറിയുകയും നിരന്തരധ്യാനരൂപമായ നിദിധ്യാസനത്താൽ അനുഭവപ്പെടുത്തുകയും ചെയ്യുന്നവൎക്കു മാത്രമെ ഭ്രമം തീൎന്നു സത്യജ്ഞാനമുണ്ടാകയുള്ളുവെന്നു സാരം.

44. കഥംദൃശ്യംഭവേദ്ദേവ! ദൃശ്യാഭാവേഭജേത്കഥം
അതസ്ത്വവാവതാരേഷു രൂപാണിനിപുണാഭുവി

45. ഭജന്തിബുദ്ധിസമ്പന്നാസ്തരന്ത്യേവഭവാർണ്ണവം
കാമക്രോധാദയസ്തത്ര ബഹവഃ പരിപന്ഥിനഃ.

46. ഭീഷയന്തിസദാചേതോ മാർജ്ജാരാമൂഷകംയഥാ
ത്വന്നാമസ്മരതാംനിത്യം ത്വദ്രൂപമപിമാനസേ

47. ത്വൽപൂജാനിരതാനാം തേകഥാമൃതപരാത്മനാം
ത്വൽഭക്തസംഗിനാംരാമ! സംസാരോഗോഷ്പദായതേ.

48 അതസ്തേസഗുണംരൂപം ധ്യാത്വാഹംസർവദാഹൃദി
മുക്തശ്ചരാമിലോകേഷു പൂജ്യോഹം സൎവ്വദൈവതൈഃ

ദേവ! കഥം ദൃശ്യം ഭവേത്=ഹേ ദേവ! എങ്ങിനെ ദൎശിക്കപ്പെടുവാൻ യോഗ്യമായ് ഭവിക്കും, ദൃശ്യാഭാവേ കഥം ഭജേത്=ദൃശ്യാഭാവത്തിൽ എങ്ങിനെ ഭജിക്കും, അതഃഭുവി ബുദ്ധിസമ്പന്നാഃ നിപുണാഃ=അതുകൊണ്ടു ഭൂമിയിൽ ബുദ്ധിമാന്മാരായ സമൎത്ഥന്മാർ, അവതാരേഷു തവരൂപാണി ഭജന്തി=അവതാരങ്ങളിലുള്ള നിന്തിരുവടിയുടെ രൂപങ്ങളെ ഭജിക്കുന്നു, ഭവാർണവം തരന്തി ഏവ=സംസാരസമുദ്രത്തെ തരിക്കുന്നു നിശ്ചയം, തത്ര കാമക്രോധാദയഃ ബഹവഃ പരിപന്ഥിനഃ=അതിൽ കാമക്രോധാദികളായ ബഹുശത്രുക്കൾ, ചേതഃ=ചേതസ്സിനെ, മാർജ്ജാരാഃ മൂഷകം യഥാ=മാർജ്ജാരങ്ങൾ മൂഷികനെയെന്നപോലെ, സദാ ഭീഷയന്തി=എപ്പോഴും ഭയപ്പെടുത്തുന്നു, നിത്യംത്വന്നാമ സ്മരതാംമാനസെ=എപ്പോഴും അങ്ങയുടെ നാമത്തെ സ്മരിക്കുന്നവരുടെ മാ

നസത്തിൽ, ത്വദ്രൂപംഅപി=അങ്ങയുടെ രൂപവും, ത്വൽപൂജാനിരതാനാം=അങ്ങയുടെ പൂജയിൽ താൽപൎയ്യമുള്ളവൎക്കും, ത്വകഥാമൃതപരാത്മനാം=അങ്ങയുടെ കഥാമൃതത്തിൽ മനസ്സോടുകൂടിയവൎക്കും, ത്വൽഭക്തസംഗിനാം=അങ്ങയുടെ ഭക്തന്മാരോടു സംഗമുള്ളവൎക്കും, സംസാരഃഗോഷ്പദായതേ=സംസാരം ഗോഷ്പദംപോലെയിരിക്കുന്നു, അതഃതേസഗുണംരൂപം സൎവദാഹൃദിധ്യാത്വാ=അതുകൊണ്ടങ്ങയുടെ സഗുണരൂപത്തെ എപ്പോഴും ഹൃത്തിൽ ധ്യാനിച്ചിട്ടു്, മുക്തഃഅഹം ലോകേഷുചരാമി=മുക്തനായ ഞാൻ ലോകങ്ങളിൽ സഞ്ചരിക്കുന്നേൻ, സൎവ ദൈവതൈഃഅഹംപൂജ്യഃ=സൎവദേവന്മാരാലും ഞാൻ പൂജനീയനായിട്ടും ഭവിക്കുന്നു.

അല്ലയോ ദേവനായുള്ളോവേ! നിന്തിരുവടിയുടെ ആ നിൎഗ്ഗുണരൂപം പ്രാകൃതജനങ്ങളുടെ ദൃഷ്ട്യാദികൾകൊണ്ടെങ്ങിനെ കാണ്മാൻ കഴിയും? ഒരിക്കലും കഴികയില്ല. കാണാതിരിക്കുന്ന രൂപത്തെ എങ്ങിനെ ഭജിക്കാം? ഭജനം സാധ്യമല്ല. അതിനാൽ ഉപായമറിയുന്ന ബുദ്ധിമാന്മാർ അങ്ങയുടെ അവതാരരൂപങ്ങളെ ഭജിക്കുന്നു. അതുകൊണ്ടുതന്നെ അവർ സംസാരസമുദ്രത്തെക്കടക്കുകയും ചെയ്യുന്നു. അങ്ങിനെ ഭജിക്കുന്നതിനെയും കാമക്രോധാദി വൃത്തികളാകുന്ന അനേകം ശത്രുക്കൾ പൂച്ചകൾ എലിയെയെന്നപോലെ എല്ലായ്പോഴും മനസ്സിനെഭയപ്പെടുത്തുന്നു. നിന്തിരുവടിയുടെ തിരുനാമം സ്മരിക്കുന്നവൎക്കീഭയവും ഉണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ നാമം സ്മരിക്കുന്നവരുടെ മനസ്സിൽ അങ്ങയുടെ സ്വരൂപം സ്ഫുരിക്കും. അപ്പോൾ കാമക്രോധാദിവൃത്തികൾ നശിക്കും. അങ്ങയുടെ മൂൎത്തിയെപ്പൂജിക്കുക, കഥാമൃതത്തെ ശ്രദ്ധയോടെ പാനം ചെയ്യുക, നിന്തിരുവടിയുടെ ഭക്തന്മാരോടുചേൎന്നു വസിക്കുക, എന്നിവയിൽ മനസ്സിരുത്തുന്നവർ സംസാരസമുദ്രത്തെ നിഷ്പ്രയാസംകടക്കുന്നു. സംസാരസമുദ്രമെന്നതു് അവൎക്കൊരു പശുക്കുളമ്പിന്നു തുല്യമാകുന്നു. അതുകൊണ്ടു് ഞാൻ നിന്തിരുവടിയുടെ സഗുണസ്വരൂപത്തെ എപ്പോഴും ഹൃദയത്തിൽ ധ്യാനിച്ചുംകൊണ്ടു് സംസാരസങ്കടങ്ങളിൽനിന്നു മുക്തനായിട്ടു് ലോകങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ദേവന്മാരുംകൂടെ എന്നെ ആദരിക്കുന്നു.

49. രാമത്വയാമഹൽകാൎയ്യംകൃതം ദേവഹിതേച്ഛയാ
കുംഭകൎണവധേനാദ്യഭൂഭാരോയം ഗതഃപ്രഭോ!

50. ശ്വോഹനിഷ്യതിസൌമിത്രിരിന്ദ്രജേതാരമാഹവേ
ഹനിഷ്യസേഥരാമ!ത്വം പരശ്വോദശകന്ധരം,

51. പശ്യാമിസർവംദേവേശസിദ്ധൈഃ സഹ നഭോഗതഃ
അനുഗൃഹ്ണീഷ്വമാംദേവ! ഗമിഷ്യാമിസുരാലയം.

52. ഇത്യുക്ത്വാരാമമാമന്ത്ര്യ നാരദോഭഗവാനൃഷിഃ
യയൌദേവൈഃ പൂജ്യമാനോബ്രഹ്മലോകമകല്മഷം.

ദേവഹിതേച്ഛയാ=ദേവഹിതത്തിൽ ഇച്ഛകൊണ്ട്, ത്വയാ മഹൽകാൎയ്യം കൃതം=അങ്ങെയാൽ മഹത്തായ കാൎയ്യം ചെയ്യപ്പെട്ടു, കുംഭകൎണവധേന അദ്യ=കുംഭകൎണവധംകൊണ്ടിപ്പോൾ, അയംഭൂഭാരഃഗതഃ=ഈ ഭൂഭാരംതീൎന്നു, ശ്വഃ സൌമിത്രിഃ ആഹവേ ഇന്ദ്രജേതാരം ഹനിഷ്യതി=നാളെ സുമിത്രാപുത്രൻ യുദ്ധത്തിൽ ഇന്ദ്രജിത്തിനെ ഹനിക്കും, പരശ്വഃ ദശകന്ധരം ത്വം ഹനിഷ്യസി=പിറെറന്നാൾ ദശകന്ധരനെ അങ്ങുന്ന വധിക്കും, സിദ്ധൈഃ സഹ നഭോഗതഃ=സിദ്ധന്മാരോടുകൂടെ ആകാശഗതനായിട്ട്, സർവം പശ്യാമി=എല്ലാം ഞാൻ കണ്ടുകൊള്ളാം, മാം അനുഗൃഹ്ണീഷ്വ=എന്നെ അനുഗ്രഹിച്ചാലും, സുരാലയം ഗമിഷ്യാമി=ദേവലോകത്തേക്കു പോകുന്നേൻ, ഇതി ഉക്ത്വാ രാമം ആമന്ത്ര്യ=ഇപ്രകാരം പറഞ്ഞു രാമനോടു യാത്രപറഞ്ഞിട്ട്, ഭഗവാൻ നാരദഃ ഋഷിഃ=ഭഗവാനായ നാരദമുനി, ദേവൈഃ പൂജ്യമാനഃ=ദേവന്മാരാൽ പൂജിക്കപ്പെടുന്നവനായിട്ട്. അകല്മഷം ബ്രഹ്മലോകം യയൌ=കല്മഷമില്ലാത്തതായ ബ്രഹ്മലോകത്തെ യാനം ചെയ്തു.

ഹേ രാമ! നിന്തിരുവടി ദേവഹിതത്തിന്നുപകരിക്കുന്നതായ മഹാ കാൎയ്യം ചെയ്തുകഴിഞ്ഞു. ഹേ പ്രഭോ! കുംഭകൎണനെ വധിച്ചതുകൊണ്ടുതന്നെ ഭൂമിഭാരം തീൎന്നു. നാളത്തെ യുദ്ധത്തിൽ ലക്ഷ്മണൻ ഇന്ദ്രജിത്തിനെ വധിക്കും. മററന്നാൾ നിന്തിരുവടി രാവണനേയും വധിക്കും. ഹേ ദേവേശ്വര! ഇതെല്ലാം ഞാൻ ദേവന്മാരോടുകൂടെ ആകാശത്തിൽനിന്നു സാക്ഷാത്തായി കണ്ടുകൊള്ളാം. ഹേ ദേവ! എന്നെ അനുഗ്രഹിച്ചാലും. ഞാൻ ദേവലോകത്തേക്കു പോകുന്നു. ഇപ്രകാരം പറഞ്ഞശേഷം ഭഗവാൻ നാരദഋഷി രാമനോടു യാത്രപറഞ്ഞു. ദേവന്മാരാൽ പൂജിക്കപ്പെട്ടവനായിട്ട് കല്മഷരഹിതമായ ബ്രഹ്മലോകത്തെ പ്രാപിച്ചു.

ശ്രീരാമഭക്തിവൈഭവത്താൽ നാരദമഹൎഷിയുടെ ഇന്ദ്രിയങ്ങൾക്ക് തമോബാധയില്ലാത്തതുകൊണ്ട് ബ്രഹ്മലോകത്തിലിരുന്നുതന്നെ രാമരാവണയുദ്ധം കണ്ടുകൊള്ളാവുന്നതാകയാൽ ആകാശത്തിൽ ഇരിക്കേണ്ടതായ ആവശ്യമില്ലെന്നു സൂചിപ്പിച്ചിരിക്കുന്നു.

53. ഭ്രാതരംനിഹതംശ്രുത്വാ കുംഭകർണ്ണം മഹാബലം
രാവണഃ ശോകസന്തപ്തോ രാമേണാക്ലിഷ്ടകൎമ്മണാ.
54. മൂർച്ഛിതഃപതിതോഭൂമാവുത്ഥായവിലലാപഹ!
പിതൃവ്യംനിഹതംശ്രുത്വാ പിതരംചാതിവിഹ്വലം.
55. ഇന്ദ്രജിത്പ്രാഹശോകാൎത്തം ത്യജശോകംമഹാമതേ!
മയിജീവതിരാജേന്ദ്ര! മേഘനാദേ മഹാബലേ
56: ദുഃഖസ്യാവസരഃ കുത്രദേവാന്തക! മഹാമതേ!
വ്യേതുതേദുഃഖമഖിലം സ്വസ്ഥോഭവമഹീപതേ!

അക്ലിഷ്ടകൎമ്മണാ രാമേണ=ക്ലേശംകൂടാതെ പ്രവൃത്തിക്കുന്ന രാമനാൽ, മഹാബലം ഭ്രാതരം കുംഭകർണ്ണം നിഹതം ശ്രുത്വാ=മഹാ ബലവാനും ഭ്രാതാവുമായ കുംഭകർണ്ണൻ നിഹനിക്കപ്പെട്ടതായിക്കേട്ടിട്ട്, ശോകസന്തപ്തഃ രാവണഃ=ശോകത്താൽ അത്യന്തം തപിച്ച രാവണൻ, മൂർഛിതഃ ഭൂമൌ പതിതഃ=മൂർഛയെ പ്രാപിച്ചവനായിട്ട് ഭൂമിയിൽ പതിച്ചു, ഉത്ഥായ വിലലാപ ഹ=ഉത്ഥാനം ചെയ്തിട്ട വിലപിച്ചു, പിതൃവ്യംനിഹതം=ഇളയച്ഛൻ വധിക്കപ്പെട്ടതായിട്ടും, പിതരം വിഹ്വലം ശ്രുത്വാ=പിതാവിനെ ദുഃഖിതനായിട്ടും കേട്ടിട്ട്, ശോകാൎത്തം ഇന്ദ്രജിത്പ്രാഹ=ദുഃഖപീഡിതനോട ഇന്ദ്രജിത്തു പറഞ്ഞു, മഹാമതേ! ശോകം ത്യജ=മഹാ ബുദ്ധിമാനായുള്ളോവേ! ശോകത്തെ ത്യജിച്ചാലും, രാജേന്ദ്ര! മഹാബലേ മേഘനാദേ മയി ജീവതി=അല്ലെയോ രാജശ്രേഷ്ഠ! മഹാബലവാനും മേഘനാദനുമായ ഞാൻ ജീവിച്ചിരിക്കുമ്പോൾ, ദുഃഖസ്യ അവസരഃകുത്ര=ദുഃഖത്തിന്നവസരം എവിടെ?, തേ അഖിലംദുഃഖം വ്യേതു=അങ്ങയുടെ അഖിലദുഃഖവുംപോകട്ടെ, സ്വസ്ഥഃഭവ=സ്വസ്ഥനായി ഭവിച്ചാലും.

വമ്പിച്ച കാൎയ്യവും പ്രയാസംകൂടാതെ നടത്തുവാൻ ശക്തനായ രാമൻ, മഹാബലവാനും സഹോദരനുമായ കുംഭകർണ്ണനെ വധിച്ചുവെന്നു കേട്ട രാവണൻ ദുഃഖാധിക്യത്താൽ തപിച്ചു മോഹാലസ്യപ്പെട്ടു ഭൂമിയിൽ വീണു. ബോധം തെളിഞ്ഞപ്പോൾ എഴുനീററിരുന്നു പലതും പറഞ്ഞു കരഞ്ഞുതുടങ്ങി. കുംഭകർണ്ണനെ രാമൻ സംഹരിച്ചതും പിതാവു ദുഃഖപരവശനായിരിക്കുന്നതും കേട്ട ഇന്ദ്രജിത്തു് രാവണസമീപത്തുവന്നു പറഞ്ഞു:—"ഹേ രാജേന്ദ്ര! മഹാമതേ! മഹാബലവാനായ മേഘനാദൻ—അങ്ങയുടെ പുത്രനായ ഈ ഞാൻ—ജീവിച്ചിരിക്കുമ്പോൾ ദുഃഖമങ്ങെക്കെങ്ങിനെ വരും? ഹേ ദേവാന്തക! മഹാമതേ! അങ്ങുന്നു ദുഃഖത്തെ തീരെ വെടിഞ്ഞു സ്വസ്ഥനായിരുന്നുകൊൾക.

57. സർവം സമീകരിഷ്യാമി ഹനിഷ്യാമിച വൈ രിപൂൻ
ഗത്വാ നികുംഭിലാം സദ്യ സ്തർപ്പയിത്വാ ഹുതാശനം
58. ലബ്ധ്വാ രഥാദികം തസ്മാദജേയോഹം ഭവാമ്യരേഃ
ഇത്യുക്ത്വാ ത്വരിതം ഗത്വാ നിർദ്ദിഷ്ടം ഹവനസ്ഥലം
59. രക്തമാല്യാംബരധരോ രക്തഗംധാനുലേപനഃ
നികുംഭിലാസ്ഥലേ മൌനീ ഹവനായോപചക്രമേ .

സർവം സമീകരിഷ്യാമി=സർവത്തെയും സമീകരിക്കുന്നേൻ, രിപൂൻ ഹനിഷ്യാമി ച വൈ=രിപുക്കളെ ഹനിക്കുകയും ചെയ്യുന്നേൻ, നിശ്ചയം. സദ്യഃ നികുംഭിലാം ഗത്വാ=ഉടനെ നികുംഭിലയെ ഗമിച്ചിട്ട്, ഹുതാശനം തർപ്പയിത്വാ=അഗ്നിയെ തർപ്പണംചെയ്തിട്ട്, തസ്മാത് രഥാദികം ലബ്ധ്വാ=അഗ്നിയിൽനിന്നു രഥാദികത്തെ ലഭിച്ചിട്ട്, അരേഃ അജേയഃ ഭവാമി=ശത്രുവിനാൽ ജയിക്കപ്പെടുവാൻ കഴിയാത്തവനായ്ഭവിക്കുന്നേൻ, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, നിർദ്ദിഷ്ടം ഹവനസ്ഥലം ത്വരിതം ഗത്വാ=നിർദ്ദേശിക്കപ്പെട്ട ഹോമസ്ഥലത്തെ ശീഘ്രം ഗമിച്ചിട്ട്, രക്തമാല്യാംബരധരഃ=രക്തമാല്യത്തെയും വസ്ത്രത്തെയും ധരിച്ചവനും, രക്തഗംധാനുലേപനഃ=രക്തചന്ദനത്തെ ലേപനം ചെയ്തവനുമായിട്ട്, നികുംഭിലാസ്ഥലേ മൌനീ=നികുംഭിലാസ്ഥലത്തിൽ വാക്കുകളെ അടക്കിയവനായിട്ട്, ഹവനായ ഉപചക്രമേ=ഹോമത്തിന്നായിക്കൊണ്ടു പുറപ്പെട്ടു.

"ശത്രുവിൻെറ മുഖ്യബന്ധുക്കളെ സംഹരിച്ച്, അവനെയും അങ്ങയെപ്പോലെ ദുഃഖമുള്ളവനാക്കിത്തീർക്കുന്നേൻ (അല്ലെങ്കിൽ:—എല്ലാ കാര്യത്തെയും വേണ്ടതുപോലെ ഞാൻ നിവർത്തിച്ചുകൊള്ളാം. അങ്ങുന്നു സ്വസ്ഥനായിരുന്നുകൊൾക. എന്നുമാവാം.) ശത്രുക്കളെ ഞാൻ നിശ്ചയമായും സംഹരിച്ചുകൊള്ളാം. ഇപ്പോൾത്തന്നെ ഞാൻ നികുംഭിലയിൽ പ്രവേശിച്ച്, അഗ്നിദേവനെ പ്രസാദിപ്പിച്ച്, യുദ്ധത്തിന്നാവശ്യമായ രഥാദികളെ അഗ്നിയിൽനിന്നു ലഭിച്ചശേഷം യുദ്ധത്തിന്നു പോകുന്നുണ്ട്. അപ്പോൾ എന്നെ ശത്രുക്കൾക്കു ജയിപ്പാൻ കഴികയില്ല." എന്നു പറഞ്ഞു് വേഗത്തിൽ നിശ്ചിതമായ ഹോമസ്ഥാനത്തെ പ്രാപിച്ചു. രക്തമാലയെ കഴുത്തിലിട്ടു. രക്തവസ്ത്രം ധരിച്ചു. രക്തചന്ദനം ശരീരത്തിൽ പൂശി. നികുംഭിലയെന്നുപേരായ ആ സ്ഥലത്തിൽ മൌനം ദീക്ഷിച്ചു ഹോമംചെയ്യാനാരംഭിച്ചു.

60. വിഭീഷണോഥ തച്ഛ്രുത്വാ മേഘനാദസ്യ ചേഷ്ടിതം
പ്രാഹ രാമായ സകലം ഹോമാരംഭം ദുരാത്മനഃ

61. സമാപ്യതേ ചേദ്ധോമോയം മേഘനാദസ്യ ദുൎമ്മതേഃ
തദാജേഃയാ ഭവേദ്രാമ മേഘനാദഃ സുരാസുരൈഃ
62. അതഃ ശീഘ്രംലക്ഷ്മണേന ഘാതയിഷ്യാമിരാവണിം
ആജ്ഞാപയമയാസാൎദ്ധം ലക്ഷ്മണം ബലിനാംവരം.
ഹനിഷ്യതിനസന്ദേഹോ മേഘനാദംതവാനുജഃ.

മേഘനാദസ്യ തത് ചേഷ്ടിതം വിഭീഷണഃ ശ്രുത്വാ=മേഘനാദൻെറ ആ വ്യാപാരത്തെ വിഭീഷണൻ ശ്രവിച്ചിട്ടു്, ദുരാത്മനഃ സകലം ഹോമാരംഭം രാമായ പ്രാഹ=ദുരാത്മാവിൻെറ സമസ്തമായ ഹോമാരംഭത്തെ രാമനോടു പറഞ്ഞു:—"ദുൎമ്മതേഃ മേഘനാദസ്യ=ദുർബുദ്ധിയായ മേഘനാദൻെറ, അയം ഹോമഃ സമാപ്യതേ ചേത്=ഈ ഹോമം സമാപ്തി വരുന്നുവെങ്കിൽ, തദാ=അപ്പോൾ, രാമ! മേഘനാദഃ സുരാസുരൈഃ=ഹേ രാമ! മേഘനാദൻ സുരാസുരന്മാരാൽ, അജേയഃ ഭവേത്=ജയിക്കപ്പെടുവാൻ കഴിയാത്തവനായ് ഭവിക്കും, അതഃ ശീഘ്രം=അതുകൊണ്ടു വേഗത്തിൽ, ലക്ഷ്മണേന രാവണിം ഘാതയിഷ്യാമി=ലക്ഷ്മണനെക്കൊണ്ടു് രാവണപുത്രനെ വധിപ്പിക്കുന്നേൻ, ബലിനാം വരം ലക്ഷ്മണം=ബലവാന്മാരിൽ ശ്രേഷ്ഠനായ ലക്ഷ്മണനെ, മയാസാൎദ്ധം ആജ്ഞാപയ=എന്നോടുകൂടെ ആജ്ഞ ചെയ്താലും, തവ അനുജഃ=അങ്ങയുടെ അനുജൻ, മേഘനാദം ഹനിഷ്യതി സന്ദേഹഃ ന=മേഘനാദനെ ഹനിക്കും, സന്ദേഹമില്ല.

ഇന്ദ്രജിത്തിൻെറ ഹോമാരംഭം മുതലായ സകല വൃത്താന്തവും കേട്ടറിഞ്ഞ വിഭീഷണൻ ദുഷ്ടനായ അവൻെറ ഹോമാരംഭത്തെ രാമനോടു പറഞ്ഞു:—"ഹേ രാമ! ദുർബുദ്ധിയായ മേഘനാദൻ ആരംഭിച്ചിരിക്കുന്ന ഈ ഹോമം വിഘ്നമൊന്നും കൂടാതെ അവസാനിക്കുന്നതായാൽ പിന്നെ അവനെ ദേവന്മാൎക്കും അസുരന്മാൎക്കുംകൂടെ ജയിപ്പാൻ കഴികയില്ല. അതുകൊണ്ടു് ഞാൻ വേഗം ലക്ഷ്മണനെക്കൊണ്ടു മേഘനാദനെ വധിപ്പിക്കാം. ബലവാന്മാരിൽ വെച്ചു മുഖ്യനായ ലക്ഷ്മണൻ എന്നോടുകൂടെ വരുവാൻ കല്പനയുണ്ടാവേണം. അങ്ങയുടെ സഹോദരൻ മേഘനാദനെ ഹനിക്കും. സംശയമില്ല.

## ശ്രീരാമ ഉവാച.

63. അഹമേവാഗമിഷ്യാമി ഹന്തുമിന്ദ്രജിതംരിപും
ആഗ്നേയേനമഹാസ്ത്രേണ സർവരാക്ഷസഘാതിനാ.

സർവരാക്ഷസഘാതിനാ ആഗ്നേയേന മഹാസ്ത്രേണ=സർവ രാക്ഷസ

ന്മാരെയും സംഹരിക്കുന്ന ആഗ്നേയാസ്ത്രത്താൽ, ഇന്ദ്രജിതം രിപും ഹ ന്തും=ഇന്ദ്രജിത്തായ ശത്രുവിനെ ഹനിപ്പാനായിക്കൊണ്ടു്, അഹം ഏവ ആഗമിഷ്യാമി=ഞാൻതന്നെ ആഗമിക്കുന്നേൻ.

ശ്രീരാമനരുൾചെയ്തു.

സകല രാക്ഷസന്മാരെയും സംഹരിപ്പാൻ ശക്തിയുള്ള ആഗ്നേ യാസ്ത്രംകൊണ്ടു്, ഇന്ദ്രജിത്തായ ശത്രുവിനെ-അതിബലവാനായവനെ- വധിപ്പാൻ ഞാൻതന്നെ വരാം.

64. വിഭീഷണോപിതംപ്രാഹ നാസാവന്യൈർന്നിഹന്യതേ
യസ്തുദ്വാദശവർഷാണി നിദ്രാഹാരവിവർജ്ജിതഃ

65. തേനൈവമൃത്യുർന്നിർദ്ദിഷ്ടോ ബ്രഹ്മണാസ്യ ദുരാത്മനഃ
ലക്ഷ്മണസ്തുഅയോദ്ധ്യായാ നിർഗമ്യായാത്ത്വയാസഹ

66. തദാദിനിദ്രാഹാരാദീന്ന ജാനാതിരഘൂത്തമ!
സേവാർത്ഥംതവരാജേന്ദ്ര! ജ്ഞാതംസർവമിദംമയാ

67. തദാജ്ഞാപയദേവേശ! ലക്ഷ്മണംത്വരയാമയാ
ഹനിഷ്യതിനസന്ദേഹഃ ശേഷഃ സാക്ഷാദ്ധരാധരഃ

68. ത്വമേവസാക്ഷാജ്ജഗതാമധീശോ
നാരായണോലക്ഷ്മണഏവശേഷഃ
യുവാംധരാഭാരനിവാരണാർത്ഥം
ജാതൗജഗന്നാടകസൂത്രധാരൌ

വിഭീഷണഃ അപി തം പ്രാഹ=വിഭീഷണനും അവനോടു പറഞ്ഞു. യഃ തു=യാതൊരുത്തനാകട്ടെ, ദ്വാദശവർഷാണി നിദ്രാഹാരവിവർജ്ജ തഃ=പന്ത്രണ്ടു വർഷം നിദ്രയും ആഹാരവും വർജ്ജിച്ചിരിക്കുന്നവൻ, അ സ്യദുരാത്മനഃ മൃത്യുഃ=ഈ ദുഷ്ടൻെറ മരണം, തേന ഏവ=അവനാൽ തന്നെ, അസൌ അന്യൈഃ ന നിഹന്യതെ=ഇവൻ അന്യനാൽ നി ഹനിക്കപ്പെടുകയില്ല എന്നു്, ബ്രഹ്മണാ നിർദ്ദിഷ്ടഃ=ബ്രഹ്മാവിനാൽ നി ർദ്ദേശിക്കപ്പെട്ടിരിക്കുന്നു, ലക്ഷ്മണഃ തു=ലക്ഷ്മണനാകട്ടെ, അയോദ്ധ്യാ യാഃ=അയോദ്ധ്യയിൽ നിന്നു്, നിർഗമ്യ=നിർഗമിച്ചിട്ടു്, ത്വയാസഹ ആയാത്=അങ്ങയോടുകൂടെ ആഗമിച്ചു, തദാദി=അന്നുമുതൽ, രഘൂ ത്തമ!=ഹേ രഘുശ്രേഷ്ഠ! രാജേന്ദ്ര! തവ സേവാർത്ഥം=ഹേ രാജശ്രേഷ്ഠ! അങ്ങയുടെ സേവക്കായിക്കൊണ്ടു്, ആഹാരാദീൻ നജാനാതി=ആഹാരാ ദികളെ സ്മരിക്കുന്നില്ല, ഇദം സർവം മയാ ജ്ഞാതം=ഇതൊക്കെയും എന്നാലറിയപ്പെട്ടിരിക്കുന്നു, തത്=അതുകൊണ്ടു്, ദേവേശ!=ഹേ ദേവ

ശ്രേഷ്ഠ! ലക്ഷ്മണം മയാ സഹ ത്വരയാ ആജ്ഞാപയ=ലക്ഷ്മണനെ എന്നോടുകൂടെ ശീഘ്രം ആജ്ഞാപിച്ചാലും, സാക്ഷാത് ധരാധരഃ ശേഷഃ=ഭൂമിയെ ധരിച്ചിരിക്കുന്ന സാക്ഷാത്തായ ആദിശേഷൻ, ഹനിഷ്യതി ന സന്ദേഹഃ=ഹനിക്കും സന്ദേഹമില്ല, ത്വം=നിന്തിരുവടി, സാക്ഷാത് ജഗതാം അധീശഃ നാരായണഃ ഏവ=സാക്ഷാത്തായ ലോകനാഥനായ നാരായണൻതന്നെ, ലക്ഷ്മണഃ ശേഷഃ ഏവ=ലക്ഷ്മണൻ ശേഷൻതന്നെ, ജഗന്നാടകസൂത്രധാരൌ യുവാം=ലോകനാടകസൂത്രധാരന്മാരായ നിങ്ങൾ രണ്ടുപേർ, ധരാഭാരനിവാരണാൎത്ഥം=ഭൂമിഭാരത്തെ നിരാകരിപ്പാനായിക്കൊണ്ടു്, ജാതൌ=ജനിച്ചവരാകുന്നു.

വിഭീഷണൻ അപ്പോൾ ശ്രീരാമചന്ദ്രനോടു പറഞ്ഞു:—ഹേ പ്രഭോ! ഇന്ദ്രജിത്തിനെ ലക്ഷ്മണനല്ലാതെ അന്യന്മാൎക്കും വധിപ്പാൻ കഴികയില്ല. എന്തുകൊണ്ടെന്നാൽ പന്ത്രണ്ടുകൊല്ലം ആഹാരവും നിദ്രയും ഉപേക്ഷിച്ചിരിക്കുന്നവന്നു മാത്രമേ ഇന്ദ്രിജിത്തിനെ വധിപ്പാൻ സാധിക്കുകയുള്ളുവെന്നു് ബ്രഹ്മദേവൻ ഈ ദുഷ്ടന്നു വരം കൊടുത്തിരിക്കുന്നു. ലക്ഷ്മണനാകട്ടെ അയോദ്ധ്യയിൽ നിന്നു പുറപ്പെട്ടു നിന്തിരുവടിയോടുകൂടെ വന്നതിൽപ്പിന്നെ അങ്ങയെ ശുശ്രൂഷിക്കുന്നതിന്നായി ആഹാരനിദ്രാദികളെക്കുറിച്ചാലോചിക്കാതെ തന്നെ കഴിച്ചിരിക്കുന്നു. ഈ സംഗതി ഞാനറിഞ്ഞിരിക്കുന്നു. ഹേ രാജേന്ദ്ര! ഹേ ദേവേശ! അതുകൊണ്ടു കാലവിളംബം കൂടാതെ ലക്ഷ്മണനെ എന്നോടുകൂടെ അയപ്പാൻ കല്പനയുണ്ടാകേണം. സാക്ഷാൽ ആദിശേഷന്റെ അവതാരമായ ലക്ഷ്മണൻ ഇന്ദ്രജിത്തിനെ സംഹരിക്കും. സംശയമില്ല. നിന്തിരുവടി ലോകങ്ങളുടെ സൃഷ്ട്യാദികൎമ്മങ്ങളുടെ അധീശ്വരനായ സാക്ഷാൽ ശ്രീനാരായണനും ലക്ഷ്മണൻ ആദിശേഷനുമാകുന്നു. ലോകസൃഷ്ടിസ്ഥിത്യാദികളാകുന്ന ലീലകളെ നടത്തുന്ന സൂത്രധാരന്മാരായ നിങ്ങൾ രണ്ടുപേരും ഭൂമിഭാരത്തെത്തീൎക്കുവാനവതരിച്ചവരാകുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ

യുദ്ധകാണ്ഡേ അഷ്ടമഃ സൎഗ്ഗഃ

ശുഭം ഭൂയാത്.

ഓം നമോഭഗവതേ

# ശ്രീ രാ മ ച ന്ദ്രാ യ



ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## ഒമ്പതാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. വിഭീഷണവചഃശ്രുത്വാ രാമോവാക്യമഥാബ്രവീത്
ജാനാമിതസ്യരൌദ്രസ്യമായാം കൃത്സ്നാംവിഭീഷണ!
2. സഹിബ്രഹ്മാസ്ത്രവിച്ഛൂരോ, മായാവീചമഹാബലഃ
ജാനാമിലക്ഷ്മണസ്യാപി സ്വരൂപംമമസേവനം
3. ജ്ഞാത്വൈവാസമഹംതൂഷ്ണീം ഭവിഷ്യൽകാൎയ്യഗൌരവാത്
ഇത്യുക്ത്വാലക്ഷ്മണംപ്രാഹ രാമോജ്ഞാനവതാംവരഃ.

വിഭീഷണവചഃശ്രുത്വാ=വിഭീഷണന്റെ വചസ്സിനെ ശ്രവിച്ചിട്ട്, രാമഃഅഥവാക്യം അബ്രവീത്=രാമൻ അനന്തരം വാക്യത്തെ പറഞ്ഞു, വിഭീഷണ!തസ്യരൌദ്രസ്യ=ഹേ വിഭീഷണ! ആ രൌദ്രന്റെ, കൃത്സ്നാംമായാം=സമസ്തമായയെ, ജാനാമി=ഞാനറിയുന്നു, സഃബ്രഹ്മാസ്ത്രവിത് ശൂരഃഹി=അവൻ ബ്രഹ്മാസ്ത്രമറിയുന്നവനും ശൂരനും, മഹാബലഃമായാവീ ച ഹി=മഹാബലവാനും മായാവിയുംതന്നെ, ലക്ഷ്മണസ്യഅപിസ്വരൂപം മമസേവനം ജാനാമി=ലക്ഷ്മണന്റെ സ്വരൂപത്തെയും എന്റെ സേവനത്തെയും ഞാനറിയുന്നുണ്ട്, ഭവിഷ്യൽകാൎയ്യഗൌരവം ജ്ഞാത്വാഏവ=വരാൻപോകുന്ന കാൎയ്യഗൌരവത്തെ അറിഞ്ഞിട്ടുതന്നെ, അഹംതൂഷ്ണീംആസം=ഞാൻ മിണ്ടാതിരുന്നത്, ജ്ഞാനവതാംവരഃരാമഃ=ജ്ഞാനവാന്മാരിൽ ശ്രേഷ്ഠനായ രാമൻ, ഇതിഉക്ത്വാലക്ഷ്മണംപ്രാഹ=ഇപ്രകാരം പറഞ്ഞിട്ട് ലക്ഷ്മണനോടു പറഞ്ഞു.

വിഭീഷണന്റെ വാക്കുകേട്ടശേഷം രാമൻ പറഞ്ഞു:—"ഹേ വിഭീഷണ! മഹാ ഭയങ്കരനായ ആ ഇന്ദ്രജിത്തിന്റെ മായയെ മുഴുവനും ഞാനറിയുന്നുണ്ട്. അവൻ ബ്രഹ്മാസ്ത്രം അറിയുന്നവനും മായാപ്രയോഗത്തിൽ സമൎത്ഥനും മഹാബലവാനുമാകുന്നു. ലക്ഷ്മണന്റെ സ്വരൂപത്തെയും എന്നെ ശുശ്രൂഷിച്ചിരിക്കുന്നതിനേയും ഞാനറിയുന്നു. ഇ

നിമേൽ വരാൻപോകുന്ന കാൎയ്യത്തിന്റെ ഗൌരവത്തെ അറിഞ്ഞിട്ടു കൊണ്ടുതന്നെയാണ്, ലക്ഷ്മണൻ ആഹാരനിദ്രാദികളെയുപേക്ഷിച്ചിരുന്നപ്പോൾ ഞാൻ ഒന്നും പറയാതിരുന്നതു്'' എന്നു പറഞ്ഞശേഷം ലക്ഷ്മണനോടു പറഞ്ഞു.

4. ഗച്ഛലക്ഷ്മണസൈന്യേന മഹതാജഹിരാവണിം
ഹനുമൽപ്രമുഖൈഃ സർവൈൎയ്യൂഥപൈഃസഹലക്ഷ്മണ!

5. ജാംബവാനൃക്ഷരാജോയം സഹസൈന്യേനസംവൃതഃ
വിഭീഷണശ്ചസചിവൈഃ സഹത്വാമഭിയാസ്യതി.

6. അഭിജ്ഞസ്തസ്യദേശസ്യ ജാനാതിവിവരാണിസഃ
രാമസ്യവചനംശ്രുത്വാ ലക്ഷ്മണഃസവിഭീഷണഃ

7. ജഗ്രാഹകാർമുകം ശ്രേഷ്ഠമന്യൽഭീമപരാക്രമഃ
രാമപാദാംബുജം സ്പൃശ്യഹൃഷ്ടഃസൌമിത്രിരബ്രവീത്.

ലക്ഷ്മണ! മഹതാസൈന്യേന=ഹേ ലക്ഷ്മണ! മഹത്തായസൈന്യത്തോടും, ഹനുമൽപ്രമുഖൈഃസർവൈഃ യൂഥപൈഃസഹ=ഹനുമാൻ മുതലായ സർവ സൈന്യാധിപന്മാരോടുംകൂടെ, ഗച്ഛ=ഗമിച്ചാലും, രാവണിംജഹി=രാവണപുത്രനെ ഹനിച്ചാലും, സൈന്യേനസംവൃതഃ ഋക്ഷരാജഃഅയംജാംബവാൻ=സൈന്യത്താൽ ചുററപ്പെട്ട ഋക്ഷരാജനായ ഈ ജാംബവാനും, സചിവൈഃസഹവിഭീഷണഃച=സചിവന്മാരോടുകൂടെ വിഭീഷണനും, ത്വാം=നിന്നെ, അഭിയാസ്യതി=അഭിയാനംചെയ്യും, അഭിജ്ഞഃസഃ=അഭിജ്ഞനായ അവൻ, തസ്യദേശസ്യ=ആ ദേശത്തിന്റെ, വിവരാണി=ഉള്ളുകള്ളികളെ, ജാനാതി=അറിയുന്നു, രാമസ്യവചനംശ്രുത്വാ=രാമന്റെ വചനത്തെ ശ്രവിച്ചിട്ടു്, സവിഭീഷണഃലക്ഷ്മണഃ=വിഭീഷണനോടുകൂടിയിരിക്കുന്ന ലക്ഷ്മണൻ, ശ്രേഷ്ഠംഅന്യത് കാർമുകം=ഉൽകൃഷ്ടമായ മറെറാരു വില്ലിനെ, ജഗ്രാഹ=ഗ്രഹിച്ചു, ഭീമപരാക്രമഃസൌമിത്രിഃ=ഭയങ്കരമായ പരാക്രമത്തോടുകൂടിയ സുമിത്രാപുത്രൻ, രാമപാദാംബുജംസ്പൃശ്യ=രാമന്റെ പാദാരവിന്ദത്തെ സ്പർശിച്ചിട്ടു്, ഹൃഷ്ടഃഅബ്രവീത്=സന്തുഷ്ടനായിട്ടു് പറഞ്ഞു.

ഹേ ലക്ഷ്മണ! വമ്പിച്ച സൈന്യത്തോടും ഹനുമാൻ മുതലായ സൈന്യാധിപന്മാരോടും കൂടെപ്പോയി രാവണന്റെ പുത്രനായ ഇന്ദ്രജിത്തിനെ വധിച്ചാലും. ഋക്ഷരാജനായ ജാംബവാനും വിഭീഷണനും സൈന്യത്തോടും മന്ത്രിമാരോടുംകൂടെ നിന്നോടൊരുമിച്ചു വരും. അറിവുള്ളവനായ വിഭീഷണൻ നികുംഭില എന്ന സ്ഥലത്തിന്റെ ഉള്ളു

കള്ളികളെല്ലാം നന്നായറിയുന്നവനാകുന്നു. രാമവാക്യം കേട്ട ലക്ഷ്മണൻ വിഭീഷണനോടുകൂടിച്ചേൎന്നു. ശ്രേഷ്ഠമായ മറെറാരു വില്ലെടുത്തു പിടിച്ചു. ശത്രുക്കൾക്കു ഭയം ജനിപ്പിക്കുവാൻ മതിയായ പരാക്രമശാലിയായ ലക്ഷ്മണൻ രാമപാദാരവിന്ദത്തിൽ നമസ്കരിച്ചു.

"അയംച സചിവൈഃ സാദ്ധം മഹാത്മാ രാവണാനുജഃ
അഭിജ്ഞസ്തസ്യദേശസ്യ പൃഷ്ഠതോനുഗമിഷ്യതി."

മഹാത്മാവും രാവണസഹോദരനുമായ ഈ വിഭീഷണനും, നിന്നോടൊരുമിച്ചുവന്നു സഹായിക്കും. നികുംഭിലയെന്നു പേരായ ആ സ്ഥലത്തിന്റെ രഹസ്യവിജ്ഞാനം വിഭീഷണനുണ്ടെന്നു വാല്മീകിയും പറഞ്ഞുകാണുന്നു.

8. അദ്യ മൽ കാൎമ്മുകാന്മുക്താഃ ശരാ നിർഭിദ്യ രാവണിം
ഗമിഷ്യന്തിഹി പാതാളം സ്നാതും ഭോഗവതീജലേ

അദ്യ=ഇപ്പോൾ, മൽ കാൎമ്മുകാത്=എന്റെ കാൎമ്മുകത്തിൽനിന്ന്, മുക്താഃ ശരാഃ=വിടപ്പെട്ട ബാണങ്ങൾ, രാവണിം=രാവണപുത്രനെ, നിൎഭിദ്യ=പിളൎന്നിട്ട്, ഭോഗവതീജലേ സ്നാതും=ഭോഗവതീജലത്തിൽ സ്നാനംചെയ്വാനായിക്കൊണ്ട്, പാതാളം ഗമിഷ്യന്തി ഹി=പാതാളത്തെ ഗമിക്കും നിശ്ചയം.

ഇപ്പോൾ ഞാൻ വില്ലുകുലച്ചു വലിച്ചു വിടുന്ന ബാണങ്ങൾ ഇന്ദ്രജിത്തിനെ വധിച്ചതിൽപ്പിന്നെയും, ശക്തിയടങ്ങാതെ പാതാളത്തിലെ ഗംഗയായ ഭോഗവതിയിൽ കുളിപ്പാനായിക്കൊണ്ട് ആ ലോകത്തിലേക്കു പോകും.

"അദ്യ മൽ കാർമുകോൽസൃഷ്ടാഃ ശരാഃ സംഭിദ്യ രാവണിം
ലങ്കാ മഭിപതിഷ്യന്തി ഹംസാഃ പുഷ്കരിണീമിവ"

ഇപ്പോൾ എന്റെ വില്ലുവലിച്ചു ഞാൻ വിടുന്ന ശരങ്ങൾ ഇന്ദ്രജിത്തിനെ പിളൎന്നശേഷവും വേഗം ശമിക്കാതെ, ഹംസപ്പക്ഷികൾ താമരപ്പൊയ്കയെയെന്നപോലെ ലങ്കയിൽ നാലുഭാഗത്തും വ്യാപിക്കും. എന്നാണ് വാല്മീകി പറയുന്നത്. പാതാളത്തിലേക്കു പോകുമെന്നു പറയുന്നില്ല.

9. ഏവമുക്ത്വാ സ സൌമിത്രിഃ പരിക്രമ്യ പ്രണമ്യതം
ഇന്ദ്രജിന്നിധനാകാംക്ഷീ യയൌ ത്വരിതവിക്രമഃ

സഃ സൌമിത്രിഃ=ആ സുമിത്രാപുത്രൻ, ഏവം ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, തം പരിക്രമ്യ പ്രണമ്യ=അവനെ പ്രദക്ഷിണനമസ്കാരം ചെയ്തിട്ട്, ഇന്ദ്രജിന്നിധനാകാംക്ഷീ=ഇന്ദ്രജിത്തിനെ വധിപ്പാനാഗ്രഹിക്കു

ന്നവനായിട്ടു്, ത്വരിതവിക്രമഃ യയൌ=വിക്രമത്തിൽ ത്വരയോടുകൂടിയവനായിട്ടു യാനംചെയ്തു.

ഇപ്രകാരം പറഞ്ഞ ലക്ഷ്മണൻ ശ്രീരാമനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചിട്ടു് ഇന്ദ്രജിത്തിനെ വധിപ്പാനാഗ്രഹത്തോടും പരാക്രമത്തെ പ്രകാശിപ്പിക്കുവാൻ ബദ്ധപ്പാടോടുംകൂടെ പുറപ്പെട്ടുപോയി.

10. വാനരൈർബ്ബഹു സാഹസ്രൈർഹനുമാൻ പൃഷ്ഠതോന്വയാത്
വിഭീഷണശ്ച സഹിതോ മന്ത്രിഭിസ്ത്വരിതം യയൌ.

ബഹു സാഹസ്രൈഃ വാനരൈഃ=അനേകായിരം വാനരന്മാരോടുകൂടെ, ഹനുമാൻ=ഹനുമാൻ, പൃഷ്ഠതഃ=പിന്നാലെ, അന്വയാത്=അനുയാനം ചെയ്തു, മന്ത്രിഭിഃ സഹിതഃ വിഭീഷണഃ ച=മന്ത്രിമാരോടുകൂടിയ വിഭീഷണനും, ത്വരിതം യയൌ=വേഗം യാനംചെയ്തു.

അനേകായിരം വാനരന്മാരോടുകൂടെ ഹനുമാനും മന്ത്രിമാരോടുകൂടെ വിഭീഷണനും ലക്ഷ്മണനു പിൻബലമായിട്ടു് സഞ്ചരിച്ചു.

11. ജാംബവൽപ്രമുഖാ ഋക്ഷാഃ സൌമിത്രിം ത്വരയാന്വഗുഃ
ഗത്വാ നികുംഭിലാദേശം ലക്ഷ്മണോ വാനരൈഃ സഹ
12. അപശ്യദ്ബ്ബലസംഘാതം ദൂരാദ്രാക്ഷസ സങ്കുലം

ജാംബവൽപ്രമുഖാഃ=ജാംബവാൻ മുതലായ, ഋക്ഷാഃ=ഋക്ഷന്മാർ, സൌമിത്രിം=സുമിത്രയുടെ പുത്രനെ, ത്വരയാ അന്വഗുഃ=ബദ്ധപ്പാടോടുകൂടെ അനുഗമിച്ചു, വാനരൈഃ സഹ=വാനരന്മാരോടുകൂടെ, നികുംഭിലാദേശം ഗത്വാ=നികുംഭിലാദേശത്തെ ഗമിച്ചിട്ടു്, ലക്ഷ്മണഃ=ലക്ഷ്മണൻ, ദൂരാത്=ദൂരത്തുനിന്നു്, രാക്ഷസസങ്കുലം ബലസംഘാതം=രാക്ഷസന്മാർ തിങ്ങിയിരിക്കുന്ന സൈന്യസമൂഹത്തെ, അപശ്യത്=ദൎശിച്ചു.

ജാംബവാൻ മുതലായ ഋക്ഷന്മാർ ബദ്ധപ്പാടോടുകൂടെ ലക്ഷ്മണനെ അനുഗമിച്ചു. വാനരന്മാരോടുകൂടിച്ചേൎന്നു നികുംഭിലയെന്നു പറയപ്പെടുന്ന പ്രദേശത്തിലെത്തിയ ലക്ഷ്മണൻ ദൂരെനിന്നു് രാക്ഷസന്മാർ നിറഞ്ഞു തിങ്ങിയിരിക്കുന്ന സൈന്യത്തെക്കണ്ടു.

ഇവിടെ വാല്മീകി:

"സഗത്വാ ദൂരമധ്വാനം ലക്ഷ്മണഃ പരവീരഹാ
രാക്ഷസേന്ദ്ര ബലം ദൂരാദപശ്യൽ വ്യൂഹമാസ്ഥിതം"

"ശത്രുവീരന്മാരെ സംഹരിപ്പാൻ സമൎത്ഥനായ ലക്ഷ്മണൻ ദൂരം നടന്നുപോയി വ്യൂഹമുറപ്പിച്ചു നിൽക്കുന്ന രാക്ഷസേന്ദ്രന്റെ സൈന്യത്തെ നോക്കി" എന്നുതന്നെ പറഞ്ഞിരിക്കുന്നു.

ധനുരാനമ്യ സൌമിത്രിർയത്തോഭൂൽ ഭൂരിവിക്രമഃ
13. അംഗദേനച വീരേണ ജാംബവാൻ രാക്ഷസാധിപഃ
തദാ വിഭീഷണഃ പ്രാഹ സൌമിത്രിം പശ്യ രാക്ഷസാൻ
14. യദേതദ്രാക്ഷസാനീകം മേഘശ്യാമം വിലോക്യതേ
അസ്യാനീകസ്യ മഹതോ ഭേദനേ യത്നവാൻ ഭവ.

ഭൂരിവിക്രമഃ സൌമിത്രിഃ=അധികം പരാക്രമത്തോടുകൂടിയ സുമിത്രാപുത്രൻ, ധനുഃ ആനമ്യ=വില്ലു വലിച്ചിട്ട്, യത്തഃ അഭൂത്=ജാഗരൂകനായ്ഭവിച്ചു, വീരേണ അംഗദേന=ശൂരനായ അംഗദനോടുകൂടെ, ജാംബവാൻ ച=ജാംബവാനും, തദാ രാക്ഷസാധിപഃ വിഭീഷണഃ=അപ്പോൾ രാക്ഷസാധിപതിയായ വിഭീഷണൻ, സൌമിത്രിം പ്രാഹ=സുമിത്രാപുത്രനോടു പറഞ്ഞു, രാക്ഷസാൻ പശ്യ=രാക്ഷസന്മാരെ നോക്കിയാലും, മേഘശ്യാമം=മേഘംപോലെ ശ്യാമളനിറമുള്ള, യത് ഏതത് രാക്ഷസാനീകം വിലോക്യതേ=യാതൊരീ രാക്ഷസസൈന്യം കാണപ്പെടുന്നുവോ, മഹതഃ അസ്യ അനീകസ്യ=മഹത്തായ ഈ സൈന്യത്തിന്റെ, ഭേദനേ=ഭേദനത്തിൽ, യത്നവാൻ ഭവ=പ്രയത്നിക്കുന്നവനായ്ഭവിച്ചാലും.

മഹാ പരാക്രമശാലിയായ ലക്ഷ്മണൻ വില്ലുകുലച്ചുപിടിച്ച് ജാഗരൂകനായ്നിന്നു. മഹാവീരനായ അംഗദനോടുകൂടെ ജാംബവാനും ജാഗ്രതയുള്ളവനായിരുന്നു. അപ്പോൾ രാക്ഷസശ്രേഷ്ഠനായ വിഭീഷണൻ ലക്ഷ്മണനോടു പറഞ്ഞു:—"ഇന്ദ്രജിത്തിനെ സംരക്ഷിച്ചുകൊണ്ടു നില്ക്കുന്ന രാക്ഷസന്മാരെ നോക്കുക. മേഘംപോലെ ശ്യാമളനിറത്തിൽ കാണപ്പെടുന്ന ഈ മഹത്തായ രാക്ഷസസൈന്യത്തെ പിളന്നു നശിപ്പിക്കുവാൻ പരിശ്രമിച്ചാലും."

15. രാക്ഷസേന്ദ്രസുതോപ്യസ്മിൻ ഭിന്നേദൃശ്യോഭവിഷ്യതി
അഭിദ്രവാശുയാവദ്വൈ നൈതൽകർമസമാപ്യതേ.
16. ജഹിവീരദുരാത്മാനം ഹിംസാപരമധാർമികം

അസ്മിൻഭിന്നേ=ഇതു ഭേദിക്കപ്പെട്ടിരിക്കും വിഷയത്തിൽ, രാക്ഷസേന്ദ്രസുതഃ അപി=രാക്ഷസരാജാവിന്റെ പുത്രനും, ദൃശ്യഃ ഭവിഷ്യതി=ദശിക്കപ്പെടുവാൻ യോഗ്യനായ്ഭവിക്കും, യാവത് ഏതത് കർമ്മ ന സമാപ്യതേ=ഈ കർമ്മം സമാപ്തമാകുന്നതിന്നു മുമ്പേ, ആശു അഭിദ്രവ=വേഗം എതിരിട്ടു ചെന്നാലും, വീര!=ഹേ ശൂര! ഹിംസാപരം അധാർമികം ദുരാത്മാനം=ഹിംസയിൽ താല്പൎയ്യമുള്ളവനും അധർമിഷ്ഠനുമായ ദുഷ്ടനെ, ജഹി=ഹനിച്ചാലും.

ഈ സൈന്യത്തെ പിളന്നാൽ രാവണപുത്രനായ ഇന്ദ്രജിത്തിനെ നിണക്ക കാണ്മാൻ കഴിയും. അവൻ നടത്തുന്നതായ ആ കമ്മം പൂത്തിയാകുന്നതിന്നു മുമ്പേ ഈ സൈന്യത്തിൻെറ നേരെ പാഞ്ഞുചെല്ലുക. ഹേ ശൂരനായ ലക്ഷ്മണ! പരദ്രോഹത്തിൽ തല്പരനും അധമ്മിഷ്ഠനുമായ ആ ദുഷ്ടനെ വധിച്ചാലും.

വിഭീഷണവചഃ ശ്രുത്വാ ലക്ഷ്മണഃ ശുഭലക്ഷണഃ
17. വവർഷശരവർഷാണി രാക്ഷസേന്ദ്രസുതംപ്രതി
പാഷാണൈഃ പർവതാഗ്രൈശ്ച വൃക്ഷൈശ്ച ഹരിയൂഥപാഃ
18. നിർജഘ്നുഃ സർവതോദൈത്യാം സ്തേപിവാനരയൂഥപാൻ

വിഭീഷണ വചഃശ്രുത്വാ=വിഭീഷണൻെറ വചസ്സിനെ ശ്രവിച്ചിട്ട്, ശുഭലക്ഷണഃ ലക്ഷ്മണഃ=ശോഭനലക്ഷണത്തോടുകൂടിയ ലക്ഷ്മണൻ, രാക്ഷസേന്ദ്രസുതംപ്രതി=രാവണപുത്രൻെറ നേക്ക്, ശരവർഷാണിവവർഷ=ശരവർഷങ്ങളെ വർഷിച്ചു, ഹരിയൂഥപാഃ=വാനരസംഘാധിപന്മാർ, പാഷാണൈഃ=പാഷാണങ്ങൾകൊണ്ടും, പർവതാഗ്രൈഃ ച=പവ്വതശിഖരങ്ങൾകൊണ്ടും, വൃക്ഷൈഃ ച=വൃക്ഷങ്ങൾകൊണ്ടും, ദൈത്യാൻ=അസുരന്മാരെ സർവതഃ=നാലുഭാഗത്തും, നിർജഘ്നുഃ=പ്രഹരിച്ചു, തേ അപി=അവരും, വാനരയൂഥപാൻ നിർജഘ്നുഃ=വാനരസംഘപാലന്മാരെ നിഹനിച്ചു.

ശോഭനലക്ഷ്മണയുക്തനായ ലക്ഷ്മണൻ വിഭീഷണൻ പറഞ്ഞതു കേട്ട ഉടനെ രാക്ഷസേന്ദ്രനായ രാവണൻെറ പുത്രനായ ഇന്ദ്രജിത്തിനെ രക്ഷിച്ചുകൊണ്ടു നില്ക്കുന്ന രാക്ഷസസൈന്യത്തിൽ ശരവർഷങ്ങളെ വർഷിച്ചു. വാനരസേനാധിപന്മാരും കല്ലുകൾ, പർവതശിഖരങ്ങൾ, വൃക്ഷങ്ങൾ, എന്നിവകൊണ്ട് രാക്ഷസന്മാരെ എറിയുകയും അടിക്കയും ചെയ്തു. രാക്ഷസന്മാർ, വാനരസൈന്യനാഥന്മാരെയും പ്രഹരിച്ചു.

"രാക്ഷസേന്ദ്രസുതംപ്രതി" എന്നതിന്നു ഇന്ദ്രജിത്തിൻെറ നേരെ ലക്ഷ്മണൻ ശരവർഷം ചെയ്തുവെന്നത്ഥമായാൽ വിഭീഷണൻ പറഞ്ഞതിന്നു വിപരീതമായിട്ടു ലക്ഷ്മണൻ പ്രവൎത്തിച്ചുവെന്നു വരും. രക്ഷിച്ചു നില്ക്കുന്ന സൈന്യത്തെ പിളന്നാൽ ഇന്ദ്രജിത്തിനെ കാണാമെന്നു പറഞ്ഞതും അത്ഥമില്ലാത്തവാക്കായിട്ടു വരും. അതുകൊണ്ട് രാക്ഷസേന്ദ്രസുതനെയെന്നതിന്നു രാക്ഷസേന്ദ്രസുതനെ രക്ഷിച്ചുനിൽക്കുന്ന സൈന്യത്തെയെന്നു തന്നെ അത്ഥമാക്കേണം.

"വിഭീഷണവചഃ ശ്രുത്വാ സംപ്രഹൃഷ്ടഃ സ ലക്ഷ്മണഃ
രാക്ഷസേഷുമഹാഭീമം ശരവർഷമപാതയത്"

വിഭീഷണൻ പറഞ്ഞ വാക്കു കേട്ടു പരമസന്തുഷ്ടനായ ആ ലക്ഷ്മണൻ രാക്ഷസന്മാരിൽ—ഇന്ദ്രജിത്തിനെ സംരക്ഷിച്ചു നില്ക്കുന്ന രാക്ഷസസൈന്യത്തിൽ ഭയങ്കരമായ ശരവഷം ചെയ്തു. എന്ന് വാല്മീകി സ്പഷ്ടമായിത്തന്നെ പറഞ്ഞിട്ടുമുണ്ട്.

പരശ്വധൈഃ ശിതൈർബാണൈ രസിഭിര്യഷ്ടിതോമരൈഃ
19. നിർജഘ്നുർവാനരാനീകം തദാശബ്ദോമഹാനഭൂത്
സസമ്പ്രഹാരസ്തുമുലഃ സംജജ്ഞേ ഹരിരക്ഷസാം.

പരശ്വധൈഃ=പരശ്വധങ്ങൾകൊണ്ടും, ശിതൈഃ ബാണൈഃ=മൂർച്ചയുള്ള ബാണങ്ങൾകൊണ്ടും, അസിഭിഃ=വാളുകൾകൊണ്ടും, യഷ്ടിതോമരൈഃ=യഷ്ടികൾ തോമരങ്ങൾ എന്നിവകൊണ്ടും, വാനരാനീകം=വാനരസൈന്യത്തെ, നിർജഘ്നുഃ=നിഹനിച്ചു, തദാ മഹാൻശബ്ദഃ അഭൂത്=അപ്പോൾ മഹത്തായ ശബ്ദമുണ്ടായി, ഹരിരക്ഷസാം=വാനരന്മാരുടെയും രാക്ഷസന്മാരുടെയും, സഃ സംപ്രഹാരഃ=ആ യുദ്ധം, തുമുലഃ സംജജ്ഞേ=ഭയങ്കരമായ് ഭവിച്ചു.

പരശ്വധങ്ങൾ, മൂർച്ചയധികമുള്ള ബാണങ്ങൾ, വാളുകൾ, വടികൾ, തോമരങ്ങൾ, എന്നിവകൊണ്ട് രാക്ഷസന്മാർ വാനരസൈന്യത്തെ ഹനിച്ചു തുടങ്ങിയപ്പോൾ അത്യുച്ചമായ ശബ്ദം പുറപ്പെട്ടു. വാനരന്മാക്കും രാക്ഷസന്മാക്കും തമ്മിലുണ്ടായ ആ യുദ്ധം മഹാ ഭയങ്കരമായ് ഭവിച്ചു.

20. ഇന്ദ്രജിത്സ്വബലംസർവ മർദ്യമാനം വിലോക്യസഃ
നികുംഭിലാം ചഹോമം ച ത്യക്ത്വാശീഘ്രം വിനിർഗതഃ

അർദ്യമാനം=ഉപദ്രവിക്കപ്പെടുന്ന, സർവം സ്വബലം=സമസ്തമായ സ്വസൈന്യത്തെ, വിലോക്യ=നോക്കീട്ട്, സഃ ഇന്ദ്രജിത്=ആ ഇന്ദ്രജിത്ത്, ഹോമം നികുംഭിലാം ച=ഹോമത്തെയും നികുംഭിലയേയും, ത്യക്ത്വാ=ത്യജിച്ചിട്ട്, ശീഘ്രം വിനിർഗതഃ=വേഗം പുറത്തേക്കു വന്നു.

തന്നെ രക്ഷിച്ചു നിൽക്കുന്ന സൈന്യത്തെ ലക്ഷ്മണനും വാനരന്മാരും ഉപദ്രവിച്ചു നശിപ്പിക്കുന്നതു കണ്ട് ഇന്ദ്രജിത്ത്, കേവലം ആഭിചാരഹോമകർമ്മത്തെ മാത്രമല്ല, നികുംഭിലയെന്ന ആ പ്രദേശത്തെ തന്നെ വിട്ടു വേഗം പുറത്തേക്കു വന്നു.

“സ്വമനീകംവിഷണ്ണംതു ദൃഷ്ട്വാശത്രുഭിരർദ്ദിതം
ഉത്തസ്ഥാവിന്ദ്രജിച്ഛീഘ്രമസമാപ്യൈവകർമതത്
സത്രുകമ്മണ്യനിർവൃത്തേ മന്യുശല്യം സമുദ്വഹൻ
പരിത്രാതുംബലംദീർണ മഭിചക്രാമരാവണിഃ”

ശത്രുക്കളാൽ ഉപദ്രവിക്കപ്പെടുന്ന തന്റെ സൈന്യം ദുഃഖിക്കുന്നതുകണ്ട ഇന്ദ്രജിത്ത് ഛിന്നിച്ചിതറി ക്ലേശിക്കുന്നതിനെ സംരക്ഷിപ്പാൻ കൎമ്മം സമാപ്തമാകുന്നതിന്നു മുമ്പേതന്നെ ലക്ഷ്മണന്നു നേരെ പാഞ്ഞു ചെന്നു. എന്നു വാല്മീകിവാക്യം.

21\. രഥമാരുഹ്യസധനുഃ ക്രോധേന മഹതാഗമത്
സമാഹ്വയിത്വാ സൗമിത്രിം യുദ്ധായരണമൂൎദ്ധനി.

22\. സൗമിത്രേ! മേഘനാദോഹം മയാജീവന്നമോക്ഷ്യസേ

സധനുഃ=ധനുസ്സോടു കൂടിയവനായിട്ട്, രഥം ആരുഹ്യ=രഥത്തെ ആരോഹണം ചെയ്തിട്ട്, മഹതാ ക്രോധേന=മഹത്തായ ക്രോധത്തോടു കൂടെ, സൗമിത്രേ!=ഹേ സുമിത്രാപുത്ര! അഹം മേഘനാദഃ=ഞാൻ മേഘനാദനാകുന്നു, ജീവൻ=ജീവിക്കുന്നവനായിട്ട്, ത്വം മയാനമോക്ഷ്യസെ=നീയെന്നാൽ മോചിക്കപ്പെടുകയില്ല, ഇതിസൗമിത്രിം=ഇങ്ങിനെ സുമിത്രാപുത്രനെ, സമാഹ്വയിത്വാ=സമാഹ്വാനം ചെയ്തിട്ട്, രണമൂൎദ്ധനി=യുദ്ധമദ്ധ്യസ്ഥാനത്തിൽ, യുദ്ധായ ആഗമത്=യുദ്ധത്തിന്നായ്ക്കൊണ്ടാഗമിച്ചു.

വില്ലു കയ്യിലെടുത്തു തേരിൽ കയറി മഹാ കോപത്തോടുകൂടെ "ഹേ ലക്ഷ്മണ! ഞാൻ മേഘനാദനാണെന്നറിഞ്ഞുകൊൾക. നിന്നെ ജീവനോടുകൂടെ ഞാൻ വിട്ടയക്കുമെന്നു കരുതേണ്ട, വരിക"യെന്നുച്ചത്തിൽ പറഞ്ഞ് യുദ്ധത്തിന്നായൊരുങ്ങി യുദ്ധഭൂമിയുടെ മദ്ധ്യമാഗത്തു വന്നുനിന്നു.

തത്രദൃഷ്ട്വാപിതൃവ്യം സപ്രാഹനിഷ്ഠുര ഭാഷണം
23\. ഇഹൈവജാതഃ സംവൃദ്ധഃ സാക്ഷാൽഭ്രാതാപിതുൎമമ
യസ്ത്വംസ്വജനമുൽസൃജ്യ പരഭൃത്യത്വമാഗതഃ.
24\. കഥംദ്രുഹ്യസിപുത്രായ പാപീയാനസി ദുൎമ്മതിഃ.

തത്ര=അവിടെ, പിതൃവ്യം ദൃഷ്ട്വാ=പിതൃസഹോദരനെ ദൎശിച്ചിട്ട്, സഃ അവൻ, നിഷ്ഠുരഭാഷണം=കഠിന വാക്കിനെ, പ്രാഹ=പറഞ്ഞു, ഇഹ എവജാതഃ=ഇവിടെത്തന്നെ ജനിച്ചു, സംവൃദ്ധഃ=നന്നായ്വളൎന്നു, മമ പിതുഃ=എന്റെ പിതാവിന്റെ, സാക്ഷാൽ ഭ്രാതാ=ശരിയായ സഹോദരൻ, യഃ ത്വം=യാതൊരു നീ, സ്വജനം ഉത്സൃജ്യ=സ്വജനത്തെ ഉപേക്ഷിച്ചിട്ട്, പരഭൃത്യത്വം ആഗതഃ=അന്യന്റെ ഭൃത്യഭാവത്തെ പ്രാപിച്ചു, പുത്രായ=പുത്രന്റേ നേരെ, കഥംദ്രുഹ്യസി=എങ്ങിനെ ദ്രോഹിക്കുന്നു, ദുൎമതിഃ ത്വം=ദുഷ്ടബുദ്ധിയായ നീ, പാപീയാൻ അസി=അത്യന്തം പാപിയാകുന്നു.

യുദ്ധമദ്ധ്യഭൂമിയിൽ പിതാവിൻെറ സഹോദരനായ വിഭീഷണൻ നില്ക്കുന്നതുകണ്ട് ഇന്ദ്രജിത്തിപ്രകാരം കഠിനമായാക്ഷേപിച്ചു പറഞ്ഞു:—"ഈ ലങ്കയിൽത്തന്നെ ജനിച്ചു സുഖമായി വളൎന്ന് എൻെറ പിതാവിൻെറ അടുത്ത സഹോദരനുമായിരിക്കേ, പുത്രനായ എൻെറ മൎമ്മങ്ങളെ ശത്രുവിനോടു പറഞ്ഞു ധരിപ്പിച്ച് എന്നെ ദ്രോഹിപ്പാനെങ്ങിനെ മനസ്സുവന്നു. ദുഷ്ട! നീ മഹാപാപിതന്നെ."

ഇന്ദ്രജിത്ത് വിഭീഷണനോടു പറഞ്ഞതിനെ വാല്മീകിയിങ്ങിനെ വിവരിക്കുന്നു:—

"ഏവമുക്തോമഹാതേജാഃ സമരേരാവണാത്മജഃ
അബ്രവീൽപരുഷംവാക്യം ദുഷ്ടാതത്രവിഭീഷണം.
ഇഹത്വംജാതവൃദ്ധോസി സാക്ഷാൽഭ്രാതാപിതുർമമ
കഥംദ്രുഹ്യസിപുത്രായ പിതൃവ്യഃസൻനിശാചര!
നജ്ഞാതിത്വംനഭ്രാതൃത്വം നജാതിസ്തവദുർമതേ!
പ്രമാണംനചസൌഹാർദ്ദം നധർമോധർമദൂഷക!
ശോച്യസ്ത്വമസിദുർബുദ്ധേ! നിന്ദനീയശ്ചസാധുഭിഃ
യസ്ത്വംസ്വജനമുത്സൃജ്യ പരഭൃത്യത്വമാഗതഃ.
നൈതച്ഛിഥിലയാബുദ്ധ്യാ ത്വംവേത്സിമഹദന്തരം
ക്വചസ്വജനസംവാസഃ ക്വചനീചപരാശ്രയഃ
ഗുണവാൻവാപരജനഃ സ്വജനോനിർഗുണോപിവാ
നിർഗുണഃസ്വജനഃശ്രേയാൻ യഃപരഃപരഏവസഃ.
നിരനുക്രോശതാചേയം യാദൃശീതേനിശാചര!
സ്വജനേനത്വയാശക്യാ പ്രതിഷ്ഠാവാസുഖാനിവാ
യദിത്വംപരുഷാണ്യുക്തഃ പിത്രാമമനിശാചര!
ഗൌരവാൽപ്രണയാദ്വാപി തത്രൈവപരിസാന്ത്വിതഃ.
യത്രൈവപ്രണയാദ്വാപി ഗുരുർവദതിവിപ്രിയം
തത്രൈവസപുനർമൂഢ !ലാലയത്യവിചാരയൻ
ഗുണവന്മിത്രനാശാർത്ഥ മമിത്രമുപചീയതേ
ശാലിസ്തംബസമീപസ്ഥം ശ്യാമാകമിവതംത്യജേത്.

യുദ്ധകളത്തിൽവെച്ച് ലക്ഷ്മണനോടിപ്രകാരം പറഞ്ഞ രാവണപുത്രനായ ഇന്ദ്രജിത്ത്, അവിടെ വിഭീഷണനെക്കണ്ടിട്ടിങ്ങിനെ പറഞ്ഞു:—"നീയിവിടെ ജനിച്ചുവളൎന്നു. എൻെറ പിതാവിൻെറ സാക്ഷാൽ സഹോദരൻ. രാക്ഷസ! എൻെറ ഇളയച്ഛനായിരിക്കേ എന്നേ ദ്രോഹിപ്പാൻ മനസ്സു വന്നതെങ്ങിനെ? ബന്ധുതയോ സഹോദരത്വമോ ജാ

തിയോ സ്നേഹമോ, ധൎമ്മമോ ഒന്നുംതന്നെ നിന്നെ സംബന്ധിച്ചേടത്തോളം കാൎയ്യമായ് ഭവിച്ചില്ല. ദുൎബ്ബുദ്ധേ! നിന്നെക്കുറിച്ചു ദുഃഖിക്കുകതന്നെവേണം. സജ്ജനങ്ങൾ നിന്നെ നിന്ദിക്കുകതന്നെ ചെയ്യും. എന്തുകൊണ്ടെന്നാൽ നീ സ്വജനത്തെയുപേക്ഷിച്ച് അന്യൻെറ ഭൃത്യഭാവത്തെ സ്വീകരിച്ചിരിക്കുന്നു. ഇതിൻെറ അന്തരത്തെ നിൻെറ തുച്ഛബുദ്ധിനിമിത്തം നീയറിയുന്നില്ല. നീച! സ്വജനത്തോടു ചേൎന്നിരിക്കുന്ന മഹിമയെവിടെ? പരനെ ആശ്രയിച്ചിരിക്കുകയെന്ന നൈച്യമെവിടെ? രണ്ടിനും മഹത്തായ അന്തരമുണ്ട്. അന്യൻ ഗുണവാനായിരിക്കട്ടെ. സ്വജനം ഗുണഹീനനുമായിരിക്കട്ടെ. എന്നാലും നിൎഗ്ഗുണനായ സ്വജനം തന്നെ ശ്രേഷ്ഠൻ. അന്യനെപ്പോഴും അന്യൻതന്നെ. രാക്ഷസൻെറ ക്രൂരതയെത്രയാണെന്നു നിൎണ്ണയിപ്പാൻ പ്രയാസം. സ്വജനത്തിൽ യോജിച്ചിരുന്നാൽ സുഖമോ സ്ഥിരജീവിതമോ അനുഭവിപ്പാൻ കഴികയില്ലെന്നു നീ കരുതി. നിശാചര! എൻെറ പിതാവു് നിന്നോടു പരുഷമായിപ്പറഞ്ഞുവെങ്കിൽ ഗുരുത്വം നിമിത്തമോ പ്രണയം നിമിത്തമോ ആയിരിക്കാം. അതേപ്രകാരം സമാശ്വസിപ്പിക്കയും ചെയ്തിട്ടുണ്ട്. ഗുണദോഷങ്ങളെ നിരൂപിക്കാതെ ലാളിക്കയും ചെയ്യുന്നുണ്ട്. ഗുണവാനായ മിത്രത്തെ നശിപ്പിക്കുവാൻ നീ ശത്രുവിനെ ഉപചരിക്കുന്നു. ഇപ്രകാരമുള്ള ദുഷ്ടനെ ചമ്പാൻനെൽച്ചെടിയുടെ അരികത്തു നില്ക്കുന്ന ചാമച്ചെടിയെയെന്നപോലെ പറിച്ചു ദൂരെക്കളയുകതന്നെവേണം.

ഇത്രയും അധിക്ഷേപിച്ചുപറഞ്ഞ ഇന്ദ്രജിത്തിനോടു വിഭീഷണൻ പറയുന്ന മറുപടികൂടെ വാല്മീകീയത്തിൽനിന്നറിയാഞ്ഞാൽ ഇന്ദ്രജിത്തിൻെറ അഭിപ്രായം സ്വീകാൎയ്യമാണെന്നു ചിലൎക്കു തോന്നുവാനെളുപ്പമുള്ളതിനാൽ വിഭീഷണൻെറ മറുപടിയെ വാല്മീകി കാണിക്കുന്നു.

"കുലേയദ്യപി ജാതോഹം രക്ഷസാംപാപകൎമണാം
ഗുണോയഃപ്രഥമോനൃണാം തന്മേശീലമരാക്ഷസം
നരമേ ദാരുണേനാഹം രാജ്യേനപാപകൎമണാ
ഭ്രാത്രാവിഷമശീലേന ന ച രംസ്യേദുരാത്മനാ.
ഹരണം ച പരസ്വാനാം പരദാരാഭിമൎഷണം
സുഹൃദാമഭിശങ്കാ ച ത്രയോദോഷാഃ ക്ഷയാവഹാഃ
മഹൎഷീണാംവധോഘോരഃ സൎവദേവൈശ്ചവിഗ്രഹഃ
ക്രോധശ്ചൈവാഭിമാനശ്ച വൈരത്വംപ്രതികൂലതാ.
ഏതേദോഷാസ്തവ പിതുൎജീവിതൈശ്വൎയ്യനാശനാഃ
ഗുണാൻപ്രച്ഛാദയന്ത്യസ്യ പൎവതാനിവ നീരദാഃ."

പാപകൎമ്മം ചെയ്യുന്ന രാക്ഷസന്മാരുടെ കുലത്തിൽ ഞാൻ ജനിച്ചുവെങ്കിലും കുലമല്ല, ഗുണമാണ് പ്രധാനം. അതുകൊണ്ടെനിക്ക് രാക്ഷസസ്വഭാവമില്ല. പാപകൎമ്മംകൊണ്ടു ലഭിക്കുന്ന രാജ്യത്തിലെനിക്കു സന്തോഷമില്ല. ദുഷ്ടബുദ്ധിയും ഭയങ്കരനുമായ ജ്യേഷ്ഠഭ്രാതാവിനോടു ചേൎന്നു സന്തോഷിക്കുന്നവനല്ല ഞാൻ. പരന്മാരുടെ സ്വത്തിനെ അപഹരിക്കുക, പരഭാൎയ്യയെ സ്പൎശിക്കുക, സുഹൃത്തുക്കളെ ശങ്കിക്കുക ഈ മൂന്നു ദോഷങ്ങൾ ഉള്ളവൻ ക്ഷയിക്കാതിരിക്കയില്ല. മഹൎഷിമാരെ കഠിനമായി വധിക്കുക, സർവ ദേവന്മാരോടും കലഹിക്കുക എന്നിവയും ക്രോധം, അഭിമാനം, വൈരം, പ്രതികൂലഭാവം എന്നിവയും നിന്റെ അച്ഛനുള്ള ദോഷങ്ങളാണ്. ഇവ ജീവിതത്തെയും ഐശ്വൎയ്യത്തെയും നശിപ്പിക്കും. ഈ ദോഷങ്ങൾ നിന്റെ അച്ഛനുള്ള വമ്പിച്ച ഗുണങ്ങളേക്കൂടി, മേഘം പർവതത്തെയെന്നപോലെ മറയ്ക്കുന്നു. അതുകൊണ്ടു നാശഹേതുകമായ സ്വജനാശ്രയത്തെക്കാൾ ശ്രേയഃസാധകമായ പരാശ്രയം ശ്രേഷ്ഠമെന്നു സാരം.

25. ഇത്യുക്ത്വാ ലക്ഷ്മണം ദൃഷ്ട്വാ ഹനൂമത്പൃഷ്ഠതഃസ്ഥിതം
ഉദ്യദായുധനിസ്ത്രിംശേ രഥേ മഹതി സംസ്ഥിതഃ.

26. മഹാപ്രമാണമുദ്യമ്യ ഘോരം വിസ്ഫാരയൻധനുഃ
അദ്യവോ മാമകാഃ ബാണാഃ പ്രാണാൻപാസ്യന്തിവാനരാഃ.

ഇതിഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, ഹനൂമത്പൃഷ്ഠതഃസ്ഥിതം=ഹനുമാന്റെ പിന്നിൽനില്ക്കുന്ന, ലക്ഷ്മണം ദൃഷ്ട്വാ=ലക്ഷ്മണനെ ദൎശിച്ചിട്ട്, ഉദ്യദായുധനിസ്ത്രിംശേ=ഉദ്യത്തുക്കളായിരിക്കുന്ന ആയുധങ്ങളോടും നിസ്ത്രിംശങ്ങളോടും (വാളുകൾ) കൂടിയ, മഹതി രഥേ സ്ഥിതഃ=മഹത്തായ രഥത്തിൽ സ്ഥിതിചെയ്യുന്നവൻ, ഘോരംധനുഃ=ഭയങ്കരമായ ധനുസ്സിനെ, മഹാപ്രമാണം ഉദ്യമ്യ=ഏററവുമുയൎത്തീട്ട്, വിസ്ഫാരയൻ=ഞാൺ വലിച്ച് ശബ്ദിപ്പിക്കുന്നവനായിട്ട്, വാനരാഃ=ഹേ വാനരന്മാരെ, അദ്യ മാമകാഃ ബാണാഃ=ഇപ്പോൾ എന്റെ ബാണങ്ങൾ, വഃപ്രാണാൻ=നിങ്ങളുടെ പ്രാണങ്ങളെ, പാസ്യന്തി=പാനംചെയ്യും.

വിഭീഷണനോടിപ്രകാരം പറഞ്ഞതിന്നുശേഷം ഹനുമാന്റെ പിന്നിൽനില്ക്കുന്ന ലക്ഷ്മണനെക്കണ്ടു. ആയുധങ്ങളും വാളുകളും വേണ്ടേടത്തോളം എടുത്തുവെച്ചിട്ടുള്ള മഹത്തായ ഒരു തേരിലിരുന്ന് ഇന്ദ്രജിത്ത് ശത്രുക്കൾക്കു ഭയത്തെ വൎദ്ധിപ്പിക്കുന്നതായ തന്റെ വില്ലിനെ ഉച്ചത്തിലുയൎത്തി ഞാണൊലിവ്യാപിപ്പിച്ച് "ഹേ വാനരന്മാരെ!

ഇപ്പോൾ ഞാൻ പ്രയോഗിക്കുന്ന ബാണങ്ങൾ നിങ്ങളുടെ പ്രാണവായുക്കളെ പാനംചെയ്യും" എന്നു പറഞ്ഞു.

27. തതഃശരംദാശരഥിഃ സന്ധായാമിത്രകൎശനഃ
സസർജരാക്ഷസേന്ദ്രായ ക്രുദ്ധഃസർപ്പഇവശ്വസൻ
ഇന്ദ്രജിദ്രക്തനയനോ ലക്ഷ്മണംസമുദൈക്ഷത.

തതഃ=അനന്തരം, അമിത്രകശ്നഃദാശരഥിഃ=ശത്രുക്കളെ നശിപ്പിക്കുന്ന ദശരഥപുത്രൻ, ശരംസന്ധായ=ബാണംതൊടുത്തിട്ടു, ക്രുദ്ധഃസർപ്പഃഇവശ്വസൻ=ക്രോധിച്ച സർപ്പമെന്നപോലെ ശ്വസിച്ചുംകൊണ്ടു്, രാക്ഷസേന്ദ്രായ=രാക്ഷസേന്ദ്രന്റെ നേക്കു്, സസർജ=വിട്ടു, രക്തനയനഃഇന്ദ്രജിത്=രക്തവർണ്ണമായ കണ്ണുകളോടുകൂടിയ ഇന്ദ്രജിത്തു്, ലക്ഷ്മണംസമുദൈക്ഷത=ലക്ഷ്മണനെ നോക്കി.

ഉടനെ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമൎത്ഥനായ ലക്ഷ്മണൻ കോപത്തോടുകൂടെ സർപ്പമെന്നപോലെ നിശ്വസിച്ചുംകൊണ്ടു ബാണംതൊടുത്തു് ഇന്ദ്രജിത്തിന്റെനേക്കു വിട്ടു. ക്രോധത്താൽ കലങ്ങിമറിഞ്ഞ കണ്ണുകളോടുകൂടിയ ഇന്ദ്രജിത്തു് ലക്ഷ്മണനെ നന്നായൊന്നു നോക്കി.

28. ശക്രാശനിസമസ്പൎശൈ ല്ലക്ഷ്മണേനാഹതഃ ശരൈഃ
മുഹൂൎത്തമഭവന്മൂഢഃ പുനഃ പ്രത്യാഹൃതേന്ദ്രിയഃ
29. ദദൎശാവസ്ഥിതംവീരം വീരോദശരഥാത്മജം
സോഭിചക്രാമസൌമിത്രിം ക്രോധസംരക്തലോചനഃ
30. ശരാൻധനുഷിസന്ധായ ലക്ഷ്മണം ചേദമബ്രവീത്
യദിതേപ്രഥമേയുദ്ധേ നദൃഷ്ടോമേപരാക്രമഃ
31. അദ്യത്വാംദൎശയിഷ്യാമി തിഷ്ഠേദാനീം വ്യവസ്ഥിതഃ
ഇത്യുക്ത്വാസപ്തഭിർബാണൈ രഭിവിവ്യാധലക്ഷ്മണം.

ശക്രാശനിസമസ്പൎശൈഃ ശരൈഃ=ഇന്ദ്രന്റെ വജ്രായുധംപോലെ സ്പൎശത്തോടുകൂടിയ ബാണങ്ങൾകൊണ്ടു്, ലക്ഷ്മണേന ആഹതഃ=ലക്ഷ്മണനാൽ താഡിക്കപ്പെട്ടവൻ, മുഹൂൎത്തം മൂഢഃ അഭവത്=അല്പസമയം ബോധരഹിതനായ്ഭവിച്ചു, പുനഃ പ്രത്യാഹൃതേന്ദ്രിയഃ=പിന്നെ പ്രത്യാഹരിക്കപ്പെട്ട ഇന്ദ്രിയങ്ങളോടുകൂടിയവനായ, വീരഃ=വീരൻ, അവസ്ഥിതം വീരം ദശരഥാത്മജം=അവിടെ നില്ക്കുന്ന വീരനായ ദശരഥപുത്രനെ, ദദൎശ=കണ്ടു, ക്രോധസംരക്തലോചനഃ സഃ=ക്രോധത്താൽ ഏററവും ചുടുത്ത കണ്ണുകളോടുകൂടിയ അവൻ, സൌമിത്രിം അഭിച

ക്രാമ=സുമിത്രാപുത്രനെ എയ്തു, ധനുഷി ശരാൻ സന്ധായ=ധനുസ്സിൽ ശരങ്ങളെ സന്ധാനം ചെയ്തിട്ട്, ലക്ഷ്മണം ഇദം അബ്രവീത് ച=ലക്ഷ്മണനോടിങ്ങിനെ പറകയും ചെയ്തു. പ്രഥമേ യുദ്ധേ=പ്രഥമ യുദ്ധത്തിൽ, മേ പരാക്രമഃ=എന്റെ പരാക്രമം, തേ ന ദൃഷ്ടഃ യദി=നിന്നാൽ ദശിക്കപ്പെട്ടില്ലെങ്കിൽ, അദ്യ ത്വാം ദശയിഷ്യാമി=ഇപ്പോൾ നിന്നെ ഞാൻ ദശിപ്പിക്കാം, ഇദാനീം വ്യവസ്ഥിതഃ തിഷ്ഠ=ഇപ്പോൾ ഉറച്ചു നിന്നാലും, ഇതി ഉക്ത്വാ സപ്തഭിഃ ബാണൈഃ=എന്നു പറഞ്ഞിട്ട് ഏഴു ബാണങ്ങൾകൊണ്ട്, ലക്ഷ്മണം അഭിവിവ്യാധ=ലക്ഷ്മണനെ അഭിവേധിച്ചു.

ഇന്ദ്രന്റെ വജ്രായുധമെന്നപോലെ ശക്തിയോടും മൂർഛയോടുംകൂടെ സ്പൎശിക്കുന്ന ബാണങ്ങൾകൊണ്ട് ലക്ഷ്മണനനാൽ താഡിക്കപ്പെട്ട ഇന്ദ്രജിത്ത് അല്പനേരം ബോധരഹിതനായ്ഭവിച്ചു. പിന്നെ ഇന്ദ്രിയങ്ങൾ തെളിഞ്ഞപ്പോൾ വീരനായ അവൻ തന്റെ മുമ്പിൽനില്ക്കുന്ന വീരനായ ദശരഥപുത്രനെക്കണ്ടു ദ്വേഷ്യത്താൽ കണ്ണുകൾ ചുകന്നിരിക്കുന്ന അവൻ ലക്ഷ്മണന്റെ നേക്കു പറഞ്ഞു. ബാണങ്ങളെ വില്ലിൽത്തൊടുത്തു ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു:— ആദ്യത്തെ യുദ്ധത്തിൽ നീയെന്റെ പരാക്രമത്തെക്കണ്ടില്ലെങ്കിൽ ഇപ്പോൾ നിണക്കതു കാട്ടിത്തരാം. എന്റെ മുമ്പാകെ ഉറച്ചുനിന്നാലും. എന്നു പറഞ്ഞു് ഏഴു ബാണങ്ങൾകൊണ്ടു ശരീരത്തിൽ പലേടത്തും മുറിപ്പെടുത്തി.

32. ദശഭിശ്ചഹനൂമന്തം തീക്ഷ്ണധാരൈഃ ശരോത്തമൈഃ
തതഃ ശരശതേനൈവ സംപ്രയുക്തേന വീൎയ്യവാൻ

33. ക്രോധദ്വിഗുണസംരബ്ധോ നിൎബ്ബിഭേദവിഭീഷണം
ലക്ഷ്മണോപിതഥാശത്രും ശരവൎഷൈരവാകിരത്.

തീക്ഷ്ണധാരൈഃ ദശഭിഃ ശരോത്തമൈഃ=തീക്ഷ്ണധാരകളോടുകൂടിയ പത്തുത്തമശരങ്ങൾകൊണ്ട്, ഹനൂമന്തം=ഹനുമാനെയും, തതഃ ക്രോധദ്വിഗുണസംരബ്ധഃ വീൎയ്യവാൻ=അനന്തരം ക്രോധത്താൽ ഇരട്ടി ക്ഷോഭത്തോടുകൂടിയ പരാക്രമി, സംപ്രയുക്തേന ശരശതേന ഏവ=നന്നായി പ്രയോഗിച്ച നൂറു ശരംകൊണ്ടുതന്നെ, വിഭീഷണം നിർബ്ബിഭേദ=വിഭീഷണനെ നിർഭേദിച്ചു, ലക്ഷ്മണഃ അപി=ലക്ഷ്മണനും തഥാ ശരവൎഷൈഃ=അപ്രകാരം ശരവൎഷങ്ങൾകൊണ്ട്, ശത്രും അവാകിരത്=ശത്രുവിനെ മൂടി.

അത്യന്തം മൂർഛയുള്ള പത്തുത്തമശരങ്ങൾകൊണ്ട് ഹനുമാനേയും മുറിപ്പെടുത്തി. അനന്തരം ശക്തിയോടുകൂടെ വലിച്ചുവിട്ട നൂറു ശ

രങ്ങൾകൊണ്ട് ക്രോധാധിക്യത്താൽ ഇരട്ടി ക്ഷോഭത്തോടുകൂടിയ ഇന്ദ്രജിത്ത് വിഭീഷണനെ സർവാംഗം മുറിപ്പെടുത്തി. ലക്ഷ്മണനും അതു പോലെത്തന്നെ ശരവൎഷംകൊണ്ട് ശത്രുവിനെ മൂടി.

34. തസ്യ ബാണൈഃ സുസംവിദ്ധം കവചം കാഞ്ചനപ്രഭം
വ്യശീൎയ്യത രഥോപസ്ഥേ തിലശഃ പതിതം ഭുവി

തസ്യ ബാണൈഃ=അവന്റെ ബണങ്ങളാൽ, സുസംവിദ്ധം=ഏററവും മുറിക്കപ്പെട്ടതും, കാഞ്ചനപ്രഭം കവചം=സ്വർണത്തിന്റെ പ്രഭയോടു കൂടിയതുമായ, കവചം, രഥോപസ്ഥേ വ്യശീൎയ്യത=തേർത്തട്ടിൽ മുറിഞ്ഞുവീണു, തിലശഃ ഭുവി പതിതം=എള്ളുമണിപോലെ ഭൂവിൽപതിച്ചു.

ലക്ഷ്മണബാണങ്ങളാൽ ഏററവും മുറിക്കപ്പെട്ട സ്വർണതുല്യമായ കവചം തേർത്തട്ടിൽ ഖണ്ഡംഖണ്ഡമായ്ത്തീൎന്നു. പിന്നെയും ബാണങ്ങളാൽ മുറിക്കപ്പെടുകയാൽ എള്ളിൻമണിയെന്നപോലെ ഭൂമിയിൽ വീണു.

35. തതഃ ശരസഹസ്രേണ സംക്രുദ്ധോ രാവണാത്മജഃ
ബിഭേദ സമരേ വീരം ലക്ഷ്മണം ഭീമവിക്രമം

36. വ്യശീൎയ്യതാപതദ്ദിവ്യം കവചം ലക്ഷ്മണസ്യ ച
കൃതപ്രതികൃതാന്യോന്യം ബഭൂവതുരഭിദ്രുതൌ

37. അഭീക്ഷ്ണം നിശ്വസന്തൌ തൌ യുദ്ധ്യേതാം തുമുലം പുനഃ

തതഃ സംക്രുദ്ധഃ രാവണാത്മജഃ=അനന്തരം അതി ക്രുദ്ധനായ രാവണപുത്രൻ, സമരേ=സമരത്തിൽ, ഭീമവിക്രമം വീരം ലക്ഷ്മണം=ഭയങ്കരമായ പരാക്രമത്തൊടുകൂടിയ വീരനായ ലക്ഷ്മണനെ, ബിഭേദ=ഭേദിച്ചു, ലക്ഷ്മണസ്യ ദിവ്യം അപി കവചം വ്യശീൎയ്യത=ലക്ഷ്മണന്റെ ദിവ്യമായിരിക്കുന്ന കവചവും മുറിഞ്ഞു, കൃതപ്രതികൃതാന്യോന്യം=അന്യോന്യം പകരത്തിന്നു പകരം ചെയ്യുന്നവരായ ആ രണ്ടുപേർ, അഭിദ്രുതൌ=നേരിട്ടു പായുന്നവരായിട്ട്, ബഭൂവതുഃ=ഭവിച്ചു, അഭീക്ഷ്ണം നിശ്വസന്തൌ തൌ=അടിക്കടി നിശ്വസിക്കുന്ന ആ രണ്ടുപേർ, പുനഃ തുമുലം യുദ്ധ്യേതാം=പിന്നെ ഭയങ്കരമായി യുദ്ധംചെയ്തു.

അനന്തരം അത്യന്തം കോപിച്ച ഇന്ദ്രജിത്ത്, ശത്രുക്കൾക്കു ഭയം ജനിപ്പിക്കുന്ന പരാക്രമത്തോടുകൂടിയ വീരനായ ലക്ഷ്മണനെ അനേകം ശരങ്ങളെയ്തു മുറിപ്പെടുത്തി. ലക്ഷ്മണന്റെ ദിവ്യമായ കവചവും മുറിഞ്ഞു. പകരത്തിന്നുപകരം ചെയ്യുന്ന ആ രണ്ടുപേരും നേക്കുനേർ പാഞ്ഞുകൊണ്ടും അടിക്കടി ദീർഘശ്വാസം വിട്ടുകൊണ്ടും ഭയങ്കരമായി യുദ്ധംചെയ്തു,

ശരസംവൃതസർവാംഗൌ സർവതോ രുധിരോക്ഷിതൌ
38. സുദീർഘകാലം തൌ വീരാവന്യോന്യം നിശിതൈഃ ശരൈഃ
അയുദ്ധ്യേതാം മഹാസത്വൌ ജയാജയവിവർജ്ജിതൌ

ശരസംവൃതസർവാംഗൌ=ശരങ്ങളാൽ മൂടപ്പെട്ട സർവാംഗങ്ങളോടു കൂടിയവരും, സർവതഃ രുധിരോക്ഷിതൌ=സൎവ്വഭാഗത്തും രുധിരം ഒലിക്കുന്നവരുമായ, തൌ വീരൌ അന്യോന്യം=ആ രണ്ടു വീരന്മാർ തമ്മിൽ തമ്മിൽ, നിശിതൈഃ ശരൈഃ=മൂർച്ചയുള്ള ശരങ്ങൾകൊണ്ട്, ജയാജയവിവർജ്ജിതൌ അയുദ്ധ്യേതാം=ജയാജയങ്ങളില്ലാത്തവരായിട്ടു യുദ്ധംചെയ്തു.

രണ്ടുപേരുടെ സർവാംഗങ്ങളും ശരങ്ങൾകൊണ്ടു മൂടപ്പെട്ടു. രക്തം എല്ലാഭാഗത്തുനിന്നും ഒഴുകിക്കൊണ്ടിരുന്നു. മഹാബലശാലികളും വീരന്മാരുമായ ആ രണ്ടുപേർ മൂർച്ചയുള്ള ശരങ്ങൾ അന്യോന്യം പ്രയോഗിച്ചു വളരെനേരം യുദ്ധംചെയ്തു. ജയവും പരാജയവും രണ്ടുപേൎക്കുമുണ്ടായില്ല.

39. ഏതസ്മിന്നന്തരേ വീരോ ലക്ഷ്മണഃ പഞ്ചഭിഃ ശരൈഃ
രാവണേഃ സാരഥിം സാശ്വം രഥം ച സമചൂർണയത്
40. ചിച്ഛേദ കാർമുകം തസ്യ ദർശയൻ ഹസ്തലാഘവം
സോന്യത്തു കാർമുകം ഭദ്രം സജ്യം ചക്രേ ത്വരാന്വിതഃ
41. തച്ചാപ മപി ചിച്ഛേദ ലക്ഷ്മണസ്ത്രിഭിരാശുഗൈഃ
തമേവ ച്ഛിന്നധന്വാനം വിവ്യാധാനേക സായകൈഃ.

ഏതസ്മിന് അന്തരേ=ഇതിന്നിടയിൽ, വീരഃ ലക്ഷ്മണഃ=വീരനായ ലക്ഷ്മണൻ, പഞ്ചഭിഃ ശരൈഃ=അഞ്ചു ശരങ്ങൾകൊണ്ട്, രാവണേഃ=രാവണപുത്രൻെറ, സാരഥിംസാശ്വം രഥം ച സമചൂർണയത്=സാരഥിയേയും അശ്വത്തോടുകൂടെ രഥത്തേയും പൊടിയാക്കി, ഹസ്തലാഘവം ദർശയൻ=കൈവേഗത്തെ ദർശിപ്പിക്കുന്നവനായിട്ട്, തസ്യ കാർമുകം ചിച്ഛേദ=അവൻെറ വില്ലിനെ ഛേദിച്ചു, ത്വരാന്വിതഃ സഃ=ബദ്ധപ്പാടോടുകൂടിയ അവൻ, ഭദ്രം അന്യത് കാർമുകം=ശ്രേഷ്ഠമായ മററൊരു ചാപത്തെ, സജ്യം ചക്രേ=ഞാൺവലിച്ചു മുറുക്കി, ലക്ഷ്മണഃ ത്രിഭിഃ ആശുഗൈഃ=ലക്ഷ്മണൻ മൂന്നു ബാണങ്ങൾകൊണ്ട്, തത് ചാപം അപി ചിച്ഛേദ=ആ ചാപത്തേയും ഛേദിച്ചു, ഛിന്നധന്വാനം തം ഏവ=ഛേദിക്കപ്പെട്ട ധനുസ്സോടുകൂടിയ അവനെത്തന്നെയും, അനേകസായകൈഃ വിവ്യാധ=അനേക ബാണങ്ങൾകൊണ്ടു വേധിച്ചു.

ഈയവസരത്തിൽ വീരനായ ലക്ഷ്മണൻ അഞ്ചു ശരങ്ങൾകൊണ്ട് ഇന്ദ്രജിത്തിന്റെ സൂതനെയും കുതിരകളോടുകൂടെ തേരിനെയും പൊടിപൊടിയാക്കി. കൈവേഗത്തെ പ്രകാശിപ്പിച്ചുംകൊണ്ട് അവന്റെ വില്ലിനെയും മുറിച്ചു. അവൻ അതിവേഗത്തിൽ ഭദ്രമായ മറെറാരു വില്ലെടുത്തു ഞാൺ വലിച്ചുമുറുക്കി. അതിനെയും ലക്ഷ്മണൻ മൂന്നു ബാണങ്ങൾകൊണ്ടുടനെ മുറിച്ചു. മുറിഞ്ഞ വില്ലോടുകൂടെ നില്ക്കുന്ന അവനെത്തന്നെ അനേക ബാണങ്ങൾകൊണ്ടു മുറിപ്പെടുത്തി.

42. പുനരന്യൽസമാദായ കാർമുകം ഭീമവിക്രമഃ
ഇന്ദ്രജില്ലക്ഷ്മണംബാണൈഃ ശിതൈരാദിത്യസന്നിഭൈഃ
43. ബിഭേദവാനരാൻസർവാൻ ബാണൈരാപൂരയൻദിശഃ

ഭീമവിക്രമഃ ഇന്ദ്രജിത്=ഭയങ്കരമായ പരാക്രമത്തോടുകൂടിയ ഇന്ദ്രജിത്ത്, അന്യൽ കാർമുകം സമാദായ=മറെറാരു ചാപമെടുത്തിട്ട്, ആദിത്യസന്നിഭൈഃ നിശിതൈഃ ബാണൈഃ=സൂൎയ്യനെപ്പോലെ പ്രകാശിക്കുന്ന മൂർച്ചയുള്ള ബാണങ്ങൾകൊണ്ട്, ലക്ഷ്മണം ബിഭേദ=ലക്ഷ്മണനെ ഭേദിച്ചു, ബാണൈഃ ദിശഃ ആപൂരയൻ=ബാണങ്ങൾകൊണ്ട് ദിക്കുകളെ നിറക്കുന്നവനായിട്ട്, സർവാൻ വാനരാൻ ബിഭേദ=സർവവാനരന്മാരെയും ഭേദിച്ചു.

ഭയങ്കരപരാക്രമിയായ ഇന്ദ്രജിത്ത് മറെറാരു വില്ലെടുത്തു. സൂൎയ്യനെപ്പോലെത്തിളങ്ങുന്ന മൂർച്ചയുള്ള ബാണങ്ങൾകൊണ്ട് ലക്ഷ്മണനേയും ദിക്കുകളെയെല്ലാം നിറക്കുവാൻ തക്കവിധം അനേക ബാണങ്ങൾകൊണ്ട് സകല വാനരന്മാരെയും മുറിപ്പെടുത്തി.

തതഐന്ദ്രംസമാദായ ലക്ഷ്മണോ രാവണിംപ്രതി
44. സന്ധായാകൃഷ്യകർണാന്തം കാർമുകം ദൃഢനിഷ്ഠുരം
ഉവാചലക്ഷ്മണോവീരഃ സ്മരൻരാമപദാംബുജം.

തതഃ ലക്ഷ്മണഃ=അനന്തരം ലക്ഷ്മണൻ, ഐന്ദ്രം സമാദായ=ഇന്ദ്രാസ്ത്രത്തെയെടുത്തിട്ട്, ദൃഢനിഷ്ഠുരം കാർമുകം=ഉറപ്പും കാഠിന്യവുമുള്ള വില്ലിനെ, കർണാന്തം ആകൃഷ്യ=കർണംവരെ ആകർഷിച്ചിട്ട്, രാവണിംപ്രതി സന്ധായ=ഇന്ദ്രജിത്തിനെ ലക്ഷ്യമാക്കിത്തൊടുത്തിട്ട്, രാമപദാംബുജം സ്മരൻ വീരഃലക്ഷ്മണഃ ഉവാച=രാമപാദാരവിന്ദത്തെ സ്മരിച്ചുംകൊണ്ട് വീരനായ ലക്ഷ്മണൻ പറഞ്ഞു.

അനന്തരം ലക്ഷ്മണൻ ഇന്ദ്രാസ്ത്രമെടുത്തു. ഉറപ്പും കാഠിന്യവുമുള്ള വില്ലിനെ കർണംവരെ വലിച്ചു ബലപ്പെടുത്തി. ഇന്ദ്രജിത്തിനെ ലക്ഷ്യ

മാക്കിത്തൊടുത്തു. ശ്രീരാമപാദാരവിന്ദത്തെ സ്മരിച്ചുംകൊണ്ടു വീരനായ ലക്ഷ്മണൻ പറഞ്ഞു: —

45. ധൎമ്മാത്മാ സത്യസന്ധശ്ച രാമോദാശരഥിൎയ്യദി
ത്രിലോക്യാമപ്രതിദ്വന്ദ്വസ്തദേനം ജഹിരാവണിം

46. ഇത്യുക്ത്വാബാണമാകൎണ്ണാ ദ്വികൃഷ്യതമജിഹ്മഗം
ലക്ഷ്മണഃ സമരേവീരഃ സസൎജ്ജേന്ദ്രജിതംപ്രതി.

ദാശരഥിഃ രാമഃ=ദശരഥപുത്രനായ രാമൻ, ധൎമ്മാത്മാ സത്യസന്ധഃ ത്രിലോക്യാം അപ്രതിദ്വന്ദ്വഃ യദി=ധൎമ്മാത്മാവും സത്യസന്ധനും ത്രിലോകിയിൽ എതിരാളിയില്ലാത്തവനുമാണെങ്കിൽ, തത് ഏനം രാവണിം ജഹി=എന്നാൽ ഈ രാവണപുത്രനെ ഹനിച്ചാലും, ഇതി ഉക്ത്വാ=എന്നു പറഞ്ഞിട്ടു്, അജിഹ്മഗം തം ബാണം=നേരെ സഞ്ചരിക്കുന്ന ആ ബാണത്തെ, ആകൎണ്ണാത് വികൃഷ്യ=കൎണ്ണംവരേ ആകൎഷിച്ചിട്ടു, ഇന്ദ്രജിതംപ്രതി=ഇന്ദ്രജിത്തിന്റെ നേരെ, സമരേ വീരഃ ലക്ഷ്മണഃസസൎജ്ജ=യുദ്ധത്തിൽ വീരനായ ലക്ഷ്മണൻവിട്ടു.

"ദശരഥപുത്രനായ രാമൻ ധൎമ്മസ്വരൂപനും സത്യസന്ധനും മൂന്നു ലോകത്തിലും എതിരാളിയില്ലാത്തവനുമാണെങ്കിൽ, ഹേ! ഇന്ദ്രാസ്ത്രമേ! നീയീരാവണപുത്രനെ വധിച്ചാലും" എന്നു പറഞ്ഞു് കൎണ്ണംവരെ ആകൎഷിച്ചു് ഇന്ദ്രജിത്തിന്റെ നേരെ യുദ്ധവീരനായ ലക്ഷ്മണൻ ബാണം പ്രയോഗിച്ചു.

"ധൎമ്മാത്മാസത്യസന്ധശ്ച രാമോദാശരഥിൎയ്യഥാ
പൌരുഷേചാപ്രതിദ്വന്ദ്വസ്തഥേമം ജഹിരാക്ഷസം
പിതൃഭക്തോദേവവരോ വീരവ്യൂഹരണേരതഃ
ഭക്താനുകമ്പീഭൂതാനാം തഥേമംജഹിരാക്ഷസം."

"ദശരഥപുത്രനായ രാമൻ ധൎമ്മസ്വരൂപനും സത്യസന്ധനും പരാക്രമത്തിൽ അദ്വിതീയനും പിതൃഭക്തനും, ദേവോത്തമനും, വീരസംഘത്തോടു യുദ്ധംചെയ്യുന്നതിൽ തൽപരനും, ഭക്തന്മാരിൽ അനുകമ്പയുള്ളവനും, സകല ഭൂതങ്ങളിലും കരുണാലുവുമാണെങ്കിൽ, ഹേ ഇന്ദ്രാസ്ത്രമേ! ഈ രാക്ഷസനെ സംഹരിച്ചാലും" ഇങ്ങിനെ ലക്ഷ്മണവാക്യത്തെ വാല്മീകി കുറെക്കൂടെ സ്പഷ്ടമാക്കിയിരിക്കുന്നു.

47. സശരഃസശിരസ്ത്രാണം ശ്രീമജ്ജ്വലിതകുണ്ഡലം
പ്രമഥ്യേന്ദ്രജിതഃകായാൽ പാതയാമാസഭൂതലേ.

സഃശരഃ=ആ ശരം, ശ്രീമത് ജ്വലിതകുണ്ഡലം ഇന്ദ്രജിതഃശിരഃ=ശോഭയുള്ളതും ജ്വലിക്കുന്ന കുണ്ഡലങ്ങളോടുകൂടിയതുമായ ഇന്ദ്രജിത്തിന്റെ ശിരസ്സിനെ, സശിരസ്ത്രാണം=കിരീടത്തോടുകൂടുംവണ്ണം, കായാത് പ്രമത്ഥ്യ=ശരീരത്തിൽനിന്നു മുറിച്ചിട്ട്, ഭൂതലേപാതയാമാസ=ഭൂതലത്തിൽ പതിപ്പിച്ചു.

ആ ബാണം, അതിസൌന്ദൎയ്യമുള്ളതും കുണ്ഡലങ്ങൾകൊണ്ടു വിളങ്ങുന്നതുമായ ഇന്ദ്രജിത്തിന്റെ ശിരസ്സിനെ കിരീടത്തോടുകൂടെ ശരീരത്തിൽനിന്നു വേർപെടുത്തി ഭൂമിയിൽ വീഴ്ത്തി.

48. തതഃപ്രമുദിതാദേവാഃ കീൎത്തയന്തോരഘൂത്തമം
വവർഷുഃ പുഷ്പവൎഷാണി സ്തുവന്തശ്ചമുഹുർമ്മുഹുഃ.

49. ജഹൎഷശക്രോഭഗവാൻ സഹദേവൈർമഹൎഷിഭിഃ
ആകാശേപിചദേവാനാം ശുശ്രുവേദുന്ദുഭിസ്വനഃ.

50. വിമലംഗഗനം ചാസീൽ സ്ഥിരാഭൂദ്വിശ്വധാരിണീ
നിഹതംരാവണിംദൃഷ്ട്വാ ജയജല്പസമന്വിതഃ.

51. ഗതശ്രമഃസസൌമിത്രിഃ ശംഖമാപൂരയദ്രണേ
സിംഹനാദംതതഃ കൃത്വാജ്യാശബ്ദമകരോദ്വിഭുഃ.

തതഃ പ്രമുദിതാഃ ദേവാഃ=അനന്തരം പ്രമോദിച്ച ദേവന്മാർ, രഘൂത്തമം കീൎത്തയന്തഃ=രഘുശ്രേഷ്ഠനെ കീൎത്തിക്കുന്നവരും, മുഹുഃ മുഹുഃ സ്തുവന്തഃ=വീണ്ടും വീണ്ടും സ്തുതിക്കുന്നവരുമായിട്ട്, പുഷ്പവൎഷാണി മുമുചുഃ=പുഷ്പവൎഷങ്ങളെ മോചിച്ചു, ഭഗവാൻ ശക്രഃ=ഭഗവാനായ ഇന്ദ്രൻ, ദേവൈഃ മഹൎഷിഭിഃ സഹ ജഹൎഷ=ദേവന്മാരോടും മഹൎഷിമാരോടുംകൂടെ ഹൎഷിച്ചു, ആകാശേ ദേവാനാം ദുന്ദുഭിസ്വനഃ ശുശ്രുവേ=ആകാശത്തിൽ ദേവന്മാരുടെ ദുന്ദുഭിശബ്ദം ശ്രവിക്കപ്പെട്ടു, ഗഗനം വിമലം ആസീൽ ച=ആകാശം നിർമ്മലമായ്ഭവിക്കയുംചെയ്തു, വിശ്വധാരിണീ സ്ഥിരാ അഭൂത്=ഭൂമി സ്ഥിരയായ്ഭവിച്ചു; രാവണിം നിഹതം ദൃഷ്ട്വാ=ഇന്ദ്രജിത്തിനെ ഹനിക്കപ്പെട്ടവനായ്ക്കണ്ടിട്ട്, ജയജല്പസമന്വിതഃ=ജയശബ്ദത്തോടുകൂടിയ, സഃ സൌമിത്രിഃ=ആ സുമിത്രാപുത്രൻ, ഗതശ്രമഃ രണേ ശംഖം ആപൂരയത്=ശ്രമം തീൎന്നവനായിട്ട് രണത്തിൽ ശംഖം മുഴക്കി, തതഃ സിംഹനാദം കൃത്വാ=അനന്തരം സിംഹനാദം ചെയ്തിട്ട്, വിഭുഃ ജ്യാശബ്ദം അകരോത്=സമൎത്ഥൻ ഞാണൊലി ചെയ്തു.

ഇന്ദ്രജിത്തിന്റെ ശിരസ്സ് രണഭൂമിയിൽ വീണപ്പോൾ സന്തോഷിച്ച ദേവന്മാർ ലക്ഷ്മണന്റെ യുദ്ധപാടവാദി ഗുണങ്ങളെ കീൎത്തിക്കുക

യും, പിന്നെയും പിന്നെയും പുകഴ്ത്തുകയും ചെയ്തുകൊണ്ടു് പുഷ്പവർഷം ചെയ്തു. ഭഗവാൻ ദേവേന്ദ്രനും, ദേവന്മാരും, മഹർഷിമാരും സന്തോഷിച്ചു. ദേവന്മാർ ചെയ്ത വാദ്യനാദം ആകാശത്തിൽ കേൾക്കപ്പെട്ടു. ആകാശം സ്വച്ഛമായിത്തീൎന്നു. ഇതുവരേയുണ്ടായിരുന്ന രാക്ഷസഭാരത്താൽ ചലിച്ചുകൊണ്ടിരുന്ന ഭൂമിയിപ്പോളിളക്കമില്ലാതെ സ്ഥിരയായ്ഭവിച്ചു. ഇന്ദ്രജിത്തിനെ വധിച്ചതുകണ്ട ദേവന്മാർ ചെയ്ത ജയജയശബ്ദത്തെക്കേട്ട ലക്ഷ്മണന്റെ യുദ്ധക്ഷീണം ശമിച്ചു. യുദ്ധഭൂമിയിൽ ശംഖനാദം മുഴക്കി. സിംഹഗർജ്ജനം ചെയ്തുകൊണ്ടു ഞാണൊലി മുഴക്കി.

52. തേന നാദേന സംഹൃഷ്ടാ വാനരാശ്ച ഗതശ്രമാഃ
വാനരേന്ദ്രൈശ്ച സഹിതഃ സ്തുവദ്ഭിർഹൃഷ്ടമാനസൈഃ.

53. ലക്ഷ്മണഃ പരിതുഷ്ടാത്മാ ദദൎശാഭ്യേത്യ രാഘവം
ഹനുമദ്രാക്ഷസാഭ്യാം ച സഹിതോ വിനയാന്വിതഃ

54. വവന്ദേ ഭ്രാതരം രാമം ജ്യേഷ്ഠം നാരായണം വിഭും
ത്വൽപ്രസാദാ ദ്രഘുശ്രേഷ്ഠ! ഹതോ രാവണിരാഹവേ

തേന നാദേന സംഹൃഷ്ടാഃ വാനരാഃ ച=ആ നാദത്താൽ അതി സന്തുഷ്ടന്മാരായ വാനരന്മാരും, ഗതശ്രമാഃ=ശ്രമം തീൎന്നവരായ്ഭവിച്ചു, ഹൃഷ്ടമാനസൈഃ സ്തുവൽഭിഃ വാനരേന്ദ്രൈഃ ച സഹിതഃ ലക്ഷ്മണഃ=സന്തോഷിച്ച മനസ്സോടുകൂടിയവരും സ്തുതിക്കുന്നവരുമായ വാനരശ്രേഷ്ഠന്മാരോടുംകൂടിയ ലക്ഷ്മണൻ, ഹനുമദ്രാക്ഷസാഭ്യാം സഹിതഃ=ഹനുമാനോടും വിഭീഷണനോടും കൂടിയവനും, വിനയാന്വിതഃ=വിനീതനുമായിട്ടു്, അഭ്യേത്യ രാഘവം ദദൎശ=നേരിട്ടുചെന്നു രാമനെ ദൎശിച്ചു. വിഭും നാരായണം ജ്യേഷ്ഠം ഭ്രാതരം വവന്ദേ=സർവവ്യാപിയായ നാരായണനായ ജ്യേഷ്ഠഭ്രാതാവിനെ വന്ദിച്ചു, രഘുശ്രേഷ്ഠ! ത്വൽപ്രസാദാൽ ആഹവേ രാവണിഃ ഹതഃ=ഹേ രഘൂത്തമ! അങ്ങയുടെ അനുഗ്രഹത്താൽ യുദ്ധത്തിൽ രാവണപുത്രൻ ഹനിക്കപ്പെട്ടു.

ലക്ഷ്മണന്റെ സിംഹഗർജ്ജനവും ഞാണൊലിയും കേട്ടു സന്തോഷിച്ച വാനരന്മാരും ക്ഷീണമില്ലാത്തവരായ്ഭവിച്ചു. സന്തുഷ്ടന്മാരും, പുകഴ്ത്തുന്നവരുമായ വാനരവീരന്മാരോടും ഹനുമാൻ വിഭീഷണൻ എന്നിവരോടുംകൂടെ വിനീതനായിട്ടു് ശ്രീരാമനെ നേരിട്ടുചെന്നു കണ്ടു. സർവത്ര നിറഞ്ഞിരിക്കുന്ന സാക്ഷാൽ ശ്രീനാരായണനായ ജ്യേഷ്ഠഭ്രാതാവിനെ നമസ്കരിച്ചു. ഹേ രഘുശ്രേഷ്ഠ! അവിടത്തെയനുഗ്രഹത്താൽ രാവണപുത്രൻ ഹനിക്കപ്പെട്ടുവെന്നുണർത്തിച്ചു.

"നാചചക്ഷേ തദാ വീരഃ സ്വയമിന്ദ്രജിതോവധം
രാവണേസ്തു ശിരച്ഛിന്നം ലക്ഷ്മണേന മഹാത്മനാ
ഇത്യേവം കഥയാമാസ തദാ ഹൃഷ്ടോ വിഭീഷണഃ"

ഇന്ദ്രജിത്തിനെ വധിച്ചുവെന്നു ലക്ഷ്മണൻ നേരിട്ടു രാമനോടു പറഞ്ഞില്ല. "മഹാത്മാവായ ലക്ഷ്മണൻ രാവണപുത്രനായ ഇന്ദ്രജിത്തിന്റെ ശിരസ്സിനെച്ഛേദിച്ചു" എന്ന് സന്തുഷ്ടനായ വിഭീഷണൻ രാമനോടു പറഞ്ഞുവെന്നാണ് വാല്മീകിയത്തിൽ കാണുന്നത്.

55. ശ്രുത്വാ തല്ലക്ഷ്മണാൽ ഭക്ത്യാ തമാലിംഗ്യ രഘൂത്തമഃ
മൂർദ്ധ്ന്യവഘ്രായ മുദിതഃ സസ്നേഹമിദമബ്രവീത്.

ഭക്ത്യാ ലക്ഷ്മണാത് തത് ശ്രുത്വാ=ഭക്തിയോടുകൂടെ ലക്ഷ്മണനിൽനിന്ന് അതിനെ ശ്രവിച്ചിട്ട്, രഘൂത്തമഃ തം ആലിംഗ്യ=രഘുശ്രേഷ്ഠൻ അവനെ ആലിംഗനംചെയ്തിട്ട്, മൂർദ്ധ്നി അവഘ്രായ=മൂർദ്ധാവിൽ ചുംബിച്ചിട്ട്, മുദിതഃ=സന്തോഷിച്ചവനായിട്ട്, സസ്നേഹം ഇദം അബ്രവീത്=സ്നേഹപൂർവം ഇങ്ങിനെ പറഞ്ഞു.

ലക്ഷ്മണൻ ഭക്തിപൂർവം പറഞ്ഞതിൽനിന്ന് ഇന്ദ്രജിത്തിന്റെ നാശമറിഞ്ഞപ്പോറം ലക്ഷ്മണനെ ആലിംഗനംചെയ്ത് മൂർദ്ധാവിൽ ചുംബിച്ചു സന്തുഷ്ടനായ രഘുശ്രേഷ്ഠനിപ്രകാരം പറഞ്ഞു.

56. സാധു ലക്ഷ്മണ! തുഷ്ടോസ്മി കർമതേ ദുഷ്കരം കൃതം
മേഘനാദസ്യ നിധനേ ജിതം സർവമരിന്ദമ!

ലക്ഷ്മണ!=അല്ലയോ ലക്ഷ്മണ! സാധു=നല്ലത്, തുഷ്ടഃ അസ്മി=ഞാൻ തുഷ്ടനായ്ഭവിക്കുന്നേൻ, തേ=നിന്നാൽ, ദുഷ്കരം കർമ=പ്രയാസമേറിയ പ്രവൃത്തി, കൃതം=ചെയ്യപ്പെട്ട്, മേഘനാദസ്യ=ഇന്ദ്രജിത്തിന്റെ, നിധനേ=വധത്തിൽ, അരിംദമ!=ഹേ ശത്രുനാശന! സർവം ജിതം=എല്ലാം ജയിക്കപ്പെട്ടു.

ഹേ ലക്ഷ്മണ! വളരെ നല്ലത്. ഞാൻ സന്തുഷ്ടനായി. പ്രയാസമേറിയ കാൎയ്യം നീ നടത്തിക്കഴിഞ്ഞു. മേഘനാദന്റെ വധം സാധിച്ചിരിക്കയാൽ ഹേ ശത്രുസൂദന! രാക്ഷസകുലം എല്ലാം ജയിക്കപ്പെട്ടുവെന്നു നിശ്ചയിച്ചുകൊറംക.

57. അഹോരാത്രൈസ്ത്രിഭിർവീരഃ കഥഞ്ചിദപിനിപാതിതഃ
നിഃസപത്നഃ കൃതോസ്മ്യദ്യ നിൎയ്യാസ്യതിഹിരാവണഃ

58. പുത്രശോകാന്മയായോദ്ധും തംഹനിഷ്യാമിരാവണം
മേഘനാദംഹതംശ്രുത്വാ ലക്ഷ്മണേന മഹാബലം.

59. രാവണഃ പതിതോഭൂമൌ മൂർഛിതഃ പുനരുത്ഥിതഃ
വിലലാപാതിദീനാത്മാ പുത്രശോകേന രാവണഃ.

ത്രിഭിഃ അഹോരാത്രൈഃ=മൂന്നഹോരാത്രങ്ങൾകൊണ്ട്, കഥഞ്ചിത് വീരഃ നിപാതിതഃ=പ്രയാസപ്പെട്ടും വീരൻ നിപതിപ്പിക്കപ്പെട്ടു, അദ്യ അഹം നിഃസപത്നഃ കൃതഃ അസ്മി=ഇപ്പോൾ ഞാൻ ശത്രുരഹിതനായിട്ടു ചെയ്യപ്പെട്ട്, പുത്രശോകാത് മയാ യോദ്ധും രാവണഃ നിര്യാസ്യതി ഹി=പുത്രശോകം ഹേതുവായിട്ട് എന്നോടു യുദ്ധം ചെയ്വാൻ രാവണൻ നിർഗ്ഗമിക്കും, നിശ്ചയം, തം രാവണം ഹനിഷ്യാമി=ആ രാവണനെ ഞാൻ ഹനിക്കുന്നേൻ, മഹാബലം മേഘനാദം ലക്ഷ്മണേന ഹതം ശ്രുത്വാ=മഹാബലവാനായ മേഘനാദൻ ലക്ഷ്മണനാൽ ഹനിക്കപ്പെട്ടവനായിക്കേട്ടിട്ട്, രാവണഃ മൂർഛിതഃ ഭൂമൌ പതിതഃ=രാവണൻ മൂർഛിതനായിട്ടു ഭൂമിയിൽ പതിച്ചു, പുത്രശോകേന അതിദീനാത്മാ രാവണഃ വിലലാപ=പുത്രശോകത്താൽ അതിദുഃഖിതനായ രാവണൻ വിലപിച്ചു.

"മൂന്നഹോരാത്രങ്ങൾകൊണ്ട് ഒരു വിധത്തിൽ നീ വീരനായ ഇന്ദ്രജിത്തിനെ നശിപ്പിച്ചുവെല്ലൊ. ഇപ്പോൾ നീയെന്നെ ശത്രുരഹിതനാക്കിയിരിക്കുന്നു. രാവണനുണ്ടെല്ലൊ എന്നോടു ഭേദിക്കേണ്ടു. പുത്രന്റെ മരണവൃത്താന്തം അറിഞ്ഞ രാവണൻ എന്നോടു യുദ്ധത്തിന്നായൊരുങ്ങിവരും. ഞാൻ ആ രാവണനെ ഹനിക്കുന്നുണ്ട്" എന്നു പറഞ്ഞു. മഹാബലവാനായ മേഘനാദനെ ലക്ഷ്മണൻ ഹനിച്ചുവെന്നു കേട്ട രാവണൻ മോഹാലസ്യപ്പെട്ടു ഭൂമിയിൽ വീണു. ബോധംവന്നെഴുനീററശേഷം പുത്രശോകത്താൽ അതിഖിന്നനായി വിലപിച്ചു.

60. പുത്രസ്യഗുണകർമ്മാണി സംസ്മരൻ പയ്യ്യദേവയത്
അദ്യദേവഗണാഃ സർവേ ലോകപാലാമഹർഷയഃ

61. ഹതമിന്ദ്രജിതംജ്ഞാത്വാ സുഖംസ്വപ്സ്യന്തിനിർഭയാഃ
ഇത്യാദിബഹുശഃ പുത്രലാലസോ വിലലാപഹ

പുത്രസ്യ ഗുണകർമ്മാണി=പുത്രന്റെ ഗുണകർമ്മങ്ങളെ, സംസ്മരൻ പയ്യ്യദേവയത്=സംസ്മരിക്കുന്നവനായിട്ട് പരിദേവനം ചെയ്തു, അദ്യ സർവേ ദേവഗണാഃ ലോകപാലാഃ മഹർഷയഃ=ഇപ്പോൾ സർവന്മാരായ ദേവഗണങ്ങളും ലോകപാലന്മാരും മഹർഷികളും, ഇന്ദ്രജിതം ഹതം ജ്ഞാത്വാ=ഇന്ദ്രജിത്ത് ഹനിക്കപ്പെട്ടതായറിഞ്ഞിട്ട്, നിർഭയാഃ സുഖം സ്വപ്സ്യന്തി=ഭയരഹിതന്മാരായിട്ടു സുഖമാകുംവണ്ണം ഉറങ്ങും,

ഇത്യാദി ബഹുശഃ പുത്രലാലസഃ വിലലാപ ഹ=എന്നിങ്ങിനെ ബഹു പ്രകാരത്തിൽ പുത്രസ്നേഹമുള്ളവനായിട്ട് വിലപിച്ചു.

പുത്രന്റെ ഗുണകൎമ്മങ്ങളെ ഓൎത്തുകൊണ്ട് രാവണൻ കരഞ്ഞു:– "ഇപ്പോൾ സർവ ദേവഗണങ്ങളും ലോകപാലന്മാരും മഹൎഷികളും ഇന്ദ്രജിത്തിന്റെ മരണവൃത്താന്തമറിഞ്ഞു ഭയം തീൎന്നവരായിട്ട് സുഖ മായുറങ്ങും. എന്നിങ്ങിനെ ബഹുവിധത്തിൽപ്പറഞ്ഞുംകൊണ്ട് പുത്ര സ്നേഹത്താൽ കരഞ്ഞു. ഹാ! ലോകത്തെയെല്ലാം കരയിക്കുന്ന രാവണ നും പുത്രദുഃഖം നേരിട്ടപ്പോൾ കരഞ്ഞുതുടങ്ങി. പുത്രസ്നേഹപാശത്തി ന്റെ ബലം ആശ്ചൎയ്യജനകംതന്നെ. എത്ര മാതാപിതാക്കന്മാരെ ഇവ നിങ്ങിനെ കരയിച്ചിരിക്കുന്നു. അപ്പോൾ പുത്രസ്നേഹത്തെ ഓൎക്കാതി രുന്നതിന്റെ ഫലമാണിപ്പോളനുഭവിക്കുന്നതു്.

62. തതഃപരമസംക്രുദ്ധോ രാവണോ രാക്ഷസാധിപഃ
ഉവാചരാക്ഷസാൻസർവാന്നിനാശയിഷുരാഹവേ.

63 സപുത്രവധസന്തപ്തഃ ശൂരഃ ക്രോധവശം ഗതഃ
സംവീക്ഷ്യരാവണോബുദ്ധ്യാ ഹന്തുംസീതാംപ്രദുദ്രുവേ.

തതഃ പരമസംക്രുദ്ധഃ രാക്ഷസാധിപഃ രാവണഃ=അനന്തരം അത്യന്തം ക്രുദ്ധനും രാക്ഷസാധിപതിയുമായ രാവണൻ, ആഹവേ സർവാൻ രാക്ഷസാൻ നിനാശയിഷുഃ=ആഹവത്തിൽ സർവരാക്ഷസന്മാരെയും നശിപ്പിക്കുവാനിച്ഛിക്കുന്നവനായിട്ട്, ഉവാച=പറഞ്ഞു, പുത്രവധ സന്തപ്തഃ ശൂരഃ സഃ രാവണഃ=പുത്രവധത്താൽ സന്തപിച്ച ശൂരനായ ആ രാവണൻ, ക്രോധവശംഗതഃ=ക്രോധാധീനനായിട്ട്, ബുദ്ധ്യാ സം വീക്ഷ്യ=ബുദ്ധികൊണ്ടാലോചിച്ചിട്ട്, സീതാം ഹന്തും പ്രദുദ്രുവേ=സീത യെ ഹനിപ്പാനായിക്കൊണ്ട് ബദ്ധപ്പെട്ടുപോയി.

അനന്തരം അത്യന്തം കോപിച്ച രാക്ഷസാധിപനായ രാവണൻ യുദ്ധത്തിൽ എല്ലാ രാക്ഷസന്മാരെയും നശിപ്പിക്കുവാനിച്ഛിക്കുന്നവനാ യ്ട്ടവരോടു യുദ്ധത്തിന്നു പോവാൻ പറഞ്ഞു. ഉടനെ പുത്രവധത്താൽ അതീവ സന്തപിക്കുന്ന ആ രാവണൻ സീതാവധം രാമവധമായി രിക്കുമെന്നുള്ള ആലോചനയോടുകൂടെ സീതയെ വധിപ്പാൻ ബദ്ധപ്പാ ടോടുകൂടെ പുറപ്പെട്ടു പോയി.

64. ഖഡ്ഗപാണിമഥായാന്തം ക്രുദ്ധം ദൃഷ്ട്വാ ദശാനനം
രാക്ഷസീമധ്യഗാസീതാ ഭയശോകാകുലാഭവത്.

അഥ ക്രുദ്ധം ദശാനനം ഖഡ്ഗപാണിം ആയാന്തം=അനന്തരം ക്രോ

ധിച്ച ദശാനനൻ ഖഡ്ഗപാണിയായി വരുന്നതിനെ, രാക്ഷസീമദ്ധ്യഗാ സീതാ ദൃഷ്ട്വാ=രാക്ഷസീമദ്ധ്യത്തിലിരിക്കുന്ന സീത കണ്ടിട്ട്, ഭയശോകാകുലാ അഭവത്=ഭയത്താലും ശോകത്താലും ആകുലയായ് ഭവിച്ചു.

കോപിച്ചിരിക്കുന്ന രാവണൻ കയ്യിൽ വാളും ധരിച്ചു നേരിട്ടു വരുന്നതിനെ രാക്ഷസികളുടെ മദ്ധ്യത്തിലിരിക്കുന്ന സീത കണ്ടപ്പോൾ പേടികൊണ്ടും ദുഃഖംകൊണ്ടും ആകുലയായ്ത്തീൎന്നു.

65. ഏതസ്മിന്നന്തരേതസ്യ സചിവോബുദ്ധിമാം ഛുചിഃ
സുപാൎശ്വോ നാമമേധാവീ രാവണംവാക്യമബ്രവീത്.

ഏതസ്മിൻ അന്തരേ=ഈയവസരത്തിൽ, ബുദ്ധിമാൻ ശുചിഃ സുപാൎശ്വഃ നാമ തസ്യ സചിവഃ=ബുദ്ധിമാനും ശുദ്ധനും സുപാൎശ്വനെന്നു പേരുള്ളവനുമായ അവന്റെ സചിവൻ, രാവണം വാക്യം അബ്രവീത്=രാവണനോടു വാക്യത്തെപ്പറഞ്ഞു.

ഈ സമയത്തിൽ ആലോചനാനിപുണനും കപടമില്ലാത്തവനും സുപാൎശ്വനെന്നു സുപ്രസിദ്ധനുമായ രാവണമന്ത്രി അവനോടു പറഞ്ഞു.

"ഏതസ്മിന്നന്തരേതത്ര അമാത്യോ ബുദ്ധിമാൻശുചിഃ
അവിന്ധ്യോ ജ്ഞാനസമ്പന്നോ രാവണംവാക്യ മബ്രവീത്."

ഈയവസരത്തിൽ ശുദ്ധമനസ്കനും ബുദ്ധിമാനും ജ്ഞാനസമ്പന്നനുമായ അവിന്ധ്യനെന്നു പേരുള്ള മന്ത്രി രാവണനോടു പറഞ്ഞുവെന്നുള്ള വാല്മീകിവാക്യത്തിൽനിന്നു മന്ത്രിയുടെ പേർ അവിന്ധ്യനെന്നാണെന്നു കാണുന്നു. അദ്ധ്യാത്മത്തിൽ സുപാൎശ്വൻ എന്നും പറഞ്ഞു കാണുന്നു.

66. നനുനാമദശഗ്രീവ! സാക്ഷാദ്വൈശ്രവണാനുജഃ
വേദവിദ്യാവ്രതസ്നാതഃ സ്വകൎമ്മപരിനിഷ്ഠിതഃ

67. അനേകഗുണസമ്പന്നഃ കഥം സ്ത്രീവധമിച്ഛസി.
അസ്മാഭിഃ സഹിതോയുദ്ധേ ഹത്വാ രാമംചലക്ഷ്മണം
പ്രാപ്യസേജാനകീം ശീഘ്ര മിത്യുക്തഃ സന്ന്യവൎത്തത.

സാക്ഷാത് വൈശ്രവണാനുജഃ=സാക്ഷാൽ വൈശ്രവണന്റെ അനുജനും, വേദവിദ്യാവ്രതസ്നാതഃ=വേദവിദ്യാവ്രതത്തിൽ സ്നാനം ചെയ്തവനും, സ്വകൎമ്മപരിനിഷ്ഠിതഃ=സ്വകൎമ്മത്തിൽ സ്ഥിരനും, അനേകഗുണസമ്പന്നഃ=അനേകഗുണം തികഞ്ഞവനുമായ, ത്വം=അങ്ങുന്ന്, സ്ത്രീ

വധം കഥം ഇച്ഛസി=സ്ത്രീവധത്തെ എങ്ങിനെ ഇച്ഛിക്കുന്നു, അസ്മാഭിഃ സഹിതഃ=ഞങ്ങളോടു സഹിതനായിട്ട്, യുദ്ധേ രാമം ലക്ഷ്മണം ച ഹത്വാ=യുദ്ധത്തിൽ രാമനെയും ലക്ഷ്മണനെയും ഹനിച്ചിട്ട്, ശീഘ്രം സീതാം പ്രാപ്സ്യസേ=വേഗം സീതയെ പ്രാപിക്കാം, ഇതിഉക്തഃ സഃ= ഇപ്രകാരം പറയപ്പെട്ട അവൻ, ന്യവൎത്തത=നിവൎത്തിച്ചു.

ഹേ ദശഗ്രീവ! സാക്ഷാൽ കുബേരാനുജനും, വേദവിദ്യയിലും തപശ്ചൎയ്യയിലും നിപുണനും സ്വകൎമ്മത്തിൽ സ്ഥിരതയുള്ളവനും, അനേകം ഗുണങ്ങൾ തികഞ്ഞവനുമായ അങ്ങുന്ന് സ്ത്രീവധത്തെ ഇച്ഛിക്കുന്നതു സമുചിതമല്ല. ഞങ്ങളോടൊരുമിച്ചു യുദ്ധത്തിൽ രാമനേയും ലക്ഷ്മണനേയും ശീഘ്രം സംഹരിച്ചശേഷം സീതയെ അങ്ങേക്കു സ്വീകരിക്കാമെല്ലൊ എന്നിങ്ങിനെ സുപാൎശ്വൻ പറഞ്ഞതു കേട്ടപ്പോൾ രാവണൻ മടങ്ങി.

"ഏവമുക്തഃപാതുതദ്രക്ഷോ ബലാൽ സംഗൃഹ്യ വീൎയ്യവാൻ
അപാകൎഷത വൈദേഹ്യാഃ സകാശാദ്രാക്ഷസേശ്വരം
സമവേക്ഷ്യച വൈദേഹ്യോ രൂപം സൎവഗുണാന്വിതം
നനാശൈകപദേരോഷോ രാവണസ്യ ദുരാത്മനഃ."

ഇപ്രകാരം പറഞ്ഞിട്ട് ആ രാക്ഷസൻ രാവണനെ സീതയുടെ സമീപത്തിൽനിന്നു ബലാൽക്കാരേണ പിടിച്ചുവലിച്ചു ദൂരത്താക്കി. സൎവ ബന്ധുക്കളും നശിച്ചിട്ടുംകൂടെ സൎവഗുണസമ്പന്നമായ സീതാസ്വരൂപത്തെക്കുറിച്ചുള്ള മോഹം രാവണനു പ്രബലമായിത്തന്നെയിരുന്നു. ദുരാത്മാവായ രാവണൻ കാമവും ക്രോധവും നിമിത്തം നശിച്ചു. രാവണൻ സ്വഃത മടങ്ങിപ്പോയില്ല. അവിന്ധ്യൻ പിടിച്ചുവലിച്ചു ദൂരത്താക്കിയെന്നാണ് വാല്മീകി പറയുന്നത്.

68. തതോ ദുരാത്മാ സുഹൃദാ നിവേദിതം
വചഃ സുധൎമ്യം പ്രതിഗൃഹ്യ രാവണഃ
ഗൃഹം ജഗാമാശു ശുചാ വിമൂഢധീഃ
പുനഃ സഭാംച പ്രയയൌ സുഹൃദ്വൃതഃ

തതഃ ദുരാത്മാ രാവണഃ=അനന്തരം ദുൎബ്ബുദ്ധിയായ രാവണൻ, സുഹൃദാ നിവേദിതം സുധൎമ്യം വചഃ പ്രതിഗൃഹ്യ=സുഹൃത്തിനാൽ അറിയിപ്പിക്കപ്പെട്ട ധൎമ്മയുക്തമായ വചസ്സിനെ പ്രതിഗ്രഹിച്ചിട്ട്, ശുചാ വിമൂഢധീഃ=ദുഃഖത്താൽ മൂഢയായ ബുദ്ധിയോടുകൂടിയവനായിട്ട്, ആശു ഗൃഹം ജഗാമ=വേഗം ഗൃഹത്തെ പ്രാപിച്ചു, പുനഃ സുഹൃദ്വൃതഃ സഭാം ച പ്രയയൌ=പിന്നെ സുഹൃൽസമേതനായിട്ട് സഭയേയും പ്രാപിച്ചു.

അനന്തരം ദുർബ്ബുദ്ധിയാണെന്നിരിക്കിലും രാവണൻ സുഹൃത്തായ സുപാർശ്വൻ പറഞ്ഞ ധർമ്മയുക്തമായ വാക്കിനെ സ്വീകരിച്ചു. എന്നാലും ദുഃഖത്താൽ വിചാരശക്തി കുറഞ്ഞവനായിട്ടു വേഗത്തിൽ ഗൃഹത്തെ പ്രവേശിച്ചു. കുറെ കഴിഞ്ഞതിൽപ്പിന്നെ സുഹൃജ്ജനങ്ങളോടുകൂടെ സഭയിലേക്കും വന്നു.

സഭാഗമനംതന്നെ ആയവസരത്തിൽ യുക്തം. ഗൃഹത്തിലേക്കു പോയത് മോഹലക്ഷണം എന്നു സാരം.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ

യുദ്ധകാണ്ഡേ നവമഃ സർഗഃ

ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പത്താംസർഗം.

### ശ്രീമഹാദേവ ഉവാച.

1. സവിചാര്യ്യ സഭാമദ്ധ്യേ രാക്ഷസൈഃ സഹമന്ത്രിഭിഃ
നിര്യ്യയൌ യേവശിഷ്ടാസ്തേ രാക്ഷസൈഃ സഹരാഘവം

2. ശലഭഃ ശലഭൈര്യ്യുക്തഃ പ്രജ്വലന്തമിവാനലം.

സഭാമദ്ധ്യേ=സഭാമദ്ധ്യത്തിൽ, രാക്ഷസൈഃ മന്ത്രിഭിഃ സഹ വിചാര്യ്യ= രാക്ഷസന്മാരോടും മന്ത്രിമാരോടും കൂടെ ആലോചിച്ചിട്ട്, അവശിഷ്ടാഃ യേ=അവശേഷിച്ചവർ യാതൊരുത്തരോ, തേ=അവർ, രാക്ഷസൈഃ സഹ=രാക്ഷസന്മാരോടുകൂടെ, ശലഭഃ=ശലഭം, ശലഭൈഃ യുക്തഃ=ശലഭങ്ങളോടു ചേർന്നിട്ട്, പ്രജ്വലന്തം അനലം ഇവ=പ്രകർഷേണ ജ്വലിക്കുന്ന അഗ്നിയെയെന്നപോലെ, രാഘവം നിര്യ്യയൌ=രാമന്റെ നേക്കു യാനംചെയ്തു.

ശ്രീ മഹാദേവൻ അരുളിച്ചെയ്തു.

രാവണൻ സഭാമദ്ധ്യത്തിൽ ചെന്നിരുന്നു. രാക്ഷസന്മാരോടും മന്ത്രിമാരോടും കൂടെ ഭാവികാര്യ്യത്തെക്കുറിച്ചാലോചിച്ചു നിശ്ചയിച്ചു.

ഒരു പാററ, മററു പാററകളോടു കൂടെ ചേൎന്ന് കത്തിക്കാളുന്ന തീയ്യിൽ ചെന്നു വീഴുന്നതുപോലെ അവശിഷ്ടന്മാരായ രാക്ഷസന്മാരോടു കൂടെ ശ്രീരാമന്റെ നേൎക്കു യുദ്ധത്തിന്നൊരുങ്ങി പുറപ്പെട്ടു. പാററ, മററു പാററകളോടുകൂടെ ജ്വലിക്കുന്ന തീയ്യിൽ ചെന്നു വീഴുന്നത്, ആ അഗ്നി തങ്ങളെ ദഹിപ്പിക്കുമെന്നുള്ള അറിവോടുകൂടെയല്ല. അഗ്നിയുടെ ദാഹശക്തിയെ പാററകളറിയുന്നില്ല. രാവണനാകട്ടെയങ്ങിനെയല്ല. രാമന്റെ അമാനുഷപ്രഭാവത്തെ നന്നായറിഞ്ഞിരിക്കേ രാമപാദാരവിന്ദത്തിൽ പ്രവേശിപ്പാനുള്ള ആഗ്രഹം നിമിത്തം സംഘങ്ങളോടുകൂടെ യുദ്ധത്തിന്നു പുറപ്പെട്ടുപോയതാണെന്നു ധരിക്കേണം.

തതോ രാമേണ നിഹതാഃ സൎവേതേ രാക്ഷസായുധി
3. സ്വയം രാമേണ നിഹതസ്തീക്ഷ്ണബാണേന വക്ഷസി
വ്യഥിതസ്ത്വരിതം ലങ്കാം പ്രവിവേശ ദശാനനഃ

തതഃ=അനന്തരം, സൎവേ തേ രാക്ഷസാഃ=സൎവന്മാരായ ആ രാക്ഷസന്മാർ, യുധി=യുദ്ധത്തിൽ, രാമേണ=രാമനാൽ, നിഹതാഃ=നിഹനിക്കപ്പെട്ടവരായ്ഭവിച്ചു, ദശാനനഃ സ്വയം=രാവണനും, രാമേണ=രാമനാൽ, തീക്ഷ്ണബാണേന=മൂൎച്ചയുള്ള ശരംകൊണ്ട്, വക്ഷസി=വക്ഷസ്സിൽ, നിഹതഃ വ്യഥിതഃ=നിഹനിക്കപ്പെട്ടവനും, ദുഃഖിതനുമായിട്ട്, ത്വരിതം=വേഗത്തിൽ, ലങ്കാം പ്രവിവേശ=ലങ്കയെ പ്രവേശിച്ചു.

യുദ്ധത്തിന്നായി ചെന്ന ആ എല്ലാ രാക്ഷസന്മാരെയും രാമൻ സംഹരിച്ചു. രാവണനും മൂൎച്ചയുള്ള ബാണംകൊണ്ടു രാമനാൽ താഡിക്കപ്പെട്ടവനും, വേദനയനുഭവിക്കുന്നവനുമായിട്ട് ശീഘ്രം ലങ്കയിലേക്കു ചെന്നു.

4. ദൃഷ്ട്വാ രാമസ്യ ബഹുശഃ പൌരുഷം ചാപ്യമാനുഷം
രാവണോ മാരുതേശ്ചൈവ ശീഘ്രം ശുക്രാന്തികംയയൌ.

രാമസ്യ മാരുതേഃ ച=രാമന്റെയും മാരുതപുത്രന്റെയും, അമാനുഷം പൌരുഷം=മനുഷ്യസാധാരണമല്ലാത്തതായ പൌരുഷത്തെ, ബഹുശഃ ദൃഷ്ട്വാ=അനേകപ്രാവശ്യം ദൎശിച്ചിട്ട്, രാവണഃ=രാവണൻ, ശീഘ്രം ശുക്രാന്തികം=വേഗം ശുക്രസമീപത്തെ, യയൌ=യാനംചെയ്തു.

ശ്രീരാമനും ഹനുമാനും, മനുഷ്യസാധാരണമല്ലാത്തതായ മഹാപരാക്രമത്തെ പലപ്പോഴും പ്രകാശിപ്പിച്ചതിനെ കണ്ടറിഞ്ഞിരിക്കുന്ന രാവണൻ, വേഗം ശുക്രമഹൎഷിയുടെ സമീപത്തിൽ ചെന്നു.

5. നമസ്കൃത്യ ദശഗ്രീവഃ ശുക്രം പ്രാഞ്ജലിരബ്രവീത്
ഭഗവൻ രാഘവേണൈവംലങ്കാരാക്ഷസയൂഥപൈഃ

6. വിനാശിതാ മഹാദൈത്യാ നിഹതാഃ പുത്രബാന്ധവാഃ
കഥം മേ ദുഃഖസന്ദോഹ സ്ത്വയി തിഷ്ഠതിസൽഗുരൌ.

ദശഗ്രീവഃ=രാവണൻ, ശുക്രംനമസ്കൃത്യ=ശുക്രനെനമസ്കരിച്ചിട്ട്, പ്രാം ജലിഃ=അഞ്ജലി ബന്ധിച്ചവനായിട്ട്, അബ്രവീത്=പറഞ്ഞു, ഭഗവൻ!=അല്ലയൊ ഭഗവാനെ! രാഘവേണ=രാമനാൽ, രാക്ഷസയൂഥപൈഃ=രാക്ഷസസംഘാധിപന്മാരോടുകൂടെ, ലങ്കാവിനാശിതാ=ലങ്ക നശിപ്പിക്കപ്പെട്ടു, പുത്രബാന്ധവാഃ=പുത്രന്മാരും ബന്ധുക്കളും, മഹാദൈത്യാഃ=മഹാന്മാരായ അസുരന്മാരും, നിഹതാഃ=നിഹനിക്കപ്പെട്ടു, സൽഗുരൌത്വയി=സൽഗുരുവായ അങ്ങുന്ന്, തിഷ്ഠതിസതി=ഇരിക്കുമ്പോൾ, മേദുഃഖസന്ദോഹഃകഥം=എനിക്ക് ദുഃഖസമൂഹം എങ്ങിനെയുണ്ടാകുന്നു?

രാവണൻ ശുക്രമുനിയെ നമസ്കരിച്ചു ശിരസ്സിൽ കൈകൂപ്പിക്കൊണ്ടിങ്ങിനെ പറഞ്ഞു:—"ഹേ ഭഗവൻ! സൽഗുരുവായിട്ട് നിന്തിരുവടിയിരിക്കേ എനിക്കിത്രത്തോളം ദുഃഖമുണ്ടാകുവാനെന്തു കാരണം? രാക്ഷസാധിപന്മാരോടുകൂടെ ലങ്കയെ രാമൻ നശിപ്പിച്ചുകഴിഞ്ഞു. വീരന്മാരായ അസുരന്മാരെയും, ബന്ധുക്കളെയും, പുത്രന്മാരെയും രാമൻ സംഹരിച്ചു.

7. ഇതിവിജ്ഞാപിതോ ദൈത്യഗുരുഃപ്രാഹദശാനനം
ഹോമംകുരുപ്രയത്നേന രഹസിത്വംദശാനന!

8. യദിവിഘ്നോനചേദ്ധോമേ തർഹിഹോമാനലോത്ഥിതഃ
മഹാൻരഥശ്ചവാഹശ്ച ചാപതൂണീരസായകാഃ.

9. സംഭവിഷ്യന്തിതൈര്യുക്ത സ്ത്വമജേയോഭവിഷ്യസി.

ഇതിവിജ്ഞാപിതഃ=ഇപ്രകാരം അറിയിപ്പിക്കപ്പെട്ട, ദൈത്യഗുരുഃ=അസുരാചാര്യൻ, ദശാനനം=രാവണനോട്, പ്രാഹ=പറഞ്ഞു. പ്രയത്നേന=പ്രയാസപ്പെട്ടിട്ടും, രഹസി=ഏകാന്തത്തിൽ, ഹോമംകുരു=ഹോമം ചെയ്താലും, ഹോമേ=ഹോമത്തിൽ, വിഘ്നഃ=മുടക്കം, യദിനചേത്=ഭവിക്കയില്ലെങ്കിൽ, തർഹിഹോമാനലോത്ഥിതഃ=എന്നാൽ ഹോമാഗ്നിയിൽനിന്നുത്ഭവിച്ച, മഹാരഥഃ=മഹത്തായ തേരും, വാഹഃ=കുതിരയും, ചാപതൂണീരസായകാഃച=ചാപം, ആവനാഴി, ബാണങ്ങൾ ഇവയും, സംഭവിഷ്യന്തി=സംഭവിക്കും, തൈഃയുക്തഃത്വം=അവയോടു യോജി

ച്ചിരിക്കുന്ന നീ, അജേയഃഭവിഷ്യസി=ജയിക്കപ്പെട്ടവാൻ കഴിയാത്തവനായ്ഭവിക്കും.

രാവണൻ അറിയിപ്പിച്ചതുകേട്ട ശുക്രമുനി ഇങ്ങിനെപറഞ്ഞു:— "ഹേ ദശാനന! ജനങ്ങളാരും വരാത്തതായ സ്ഥാനത്തു ചെന്നിരുന്ന് ശ്രദ്ധയോടുകൂടെ ഹോമം ചെയ്യുക. അതിന്നു മുടക്കം ബാധിക്കാതെയിരിപ്പാൻ വേണ്ടുന്ന പരിശ്രമം പണിപ്പെട്ടിട്ടും ചെയ്യേണം. മുടക്കം നേരിടാതെ ഹോമംചെയ്യാൻ സാധിച്ചാൽ ഹോമാഗ്നിയിൽനിന്ന്, മഹത്തായ തേര്, കുതിര, വില്ല്, ആവനാഴി, ബാണങ്ങൾ എന്നിവയുത്ഭവിക്കും. അവയോടുകൂടെ ചേൎന്ന് രാമനോടു നീ യുദ്ധത്തിലേൎപ്പെട്ടാൽ, ശത്രുക്കൾക്കു നിന്നെ ജയിപ്പാൻ സാധിക്കയില്ല.

രാവണൻ ശുക്രസമീപത്തിൽചെന്നു, ശുക്രനുപദേശിച്ചു. അതുപ്രകാരം ഹോമംചെയ്തുവെന്ന സംഗതി വാല്മീകി പറഞ്ഞിട്ടില്ല.

10. ഗൃഹാണമന്ത്രാൻമദ്ദത്താൻ ഗച്ഛഹോമം കുരുദ്രുതം
ഇത്യുക്തസ്ത്വരിതംഗത്വാ രാവണോരാക്ഷസാധിപഃ
ഗുഹാംപാതാളസദൃശീം മന്ദിരേസ്വേ ചകാരഹ!

മദ്ദത്താൻമന്ത്രാൻ=എന്നാൽ ദാനംചെയ്യപ്പെടുന്ന മന്ത്രങ്ങളെ, ഗൃഹാണ=ഗ്രഹിച്ചാലും, ഗച്ഛ=ഗമിച്ചാലും, ദ്രുതംഹോമംകുരു=വേഗം ഹോമംചെയ്താലും, ഇതിഉക്തഃ=ഇപ്രകാരം പറയപ്പെട്ട, രാക്ഷസാധിപഃരാവണഃ=രാക്ഷസരാജാവായ രാവണൻ, ഗത്വാ=ഗമിച്ചിട്ട്, സ്വേമന്ദിരേ=സ്വരാജധാനിയിൽ, പാതാളസദൃശീംഗുഹാം=പാതാളത്തിന്നു തുല്യയായ ഗുഹയെ, ചകാര=ചെയ്തു.

ഞാനുപദേശിക്കുന്ന മന്ത്രങ്ങളെ ധരിച്ചു പോയി വേഗം ഹോമം നടത്തുക. ഇപ്രകാരം ശുക്രമുനിയാൽ ഉപദേശിക്കപ്പെട്ട രാക്ഷസരാജാവായ രാവണൻ സ്വരാജധാനിയിൽ പ്രവേശിച്ചു, രാജധാനിക്കുള്ളിൽ പാതാളംപോലെ അഗാധമായി കുഴിച്ചു യാഗഭൂമിയുണ്ടാക്കി.

11. ലങ്കാദ്വാരകപാടാദി ബദ്ധ്വാ സൎവത്രയത്നതഃ
ഹോമദ്രവ്യാണി സമ്പാദ്യയാന്യുക്താ ന്യാഭിചാരികേ

12. ഗുഹാം പ്രവിശ്യൈകാന്തേ മൌനീഹോമം പ്രചക്രമേ.

സൎവത്ര=എല്ലാ ഭാഗത്തും, ലങ്കാദ്വാരകപാടാദി=ലങ്കയിലെ ദ്വാരങ്ങൾ, വാതില്പകൾ മുതലായതിനെ, യത്നതഃ ബദ്ധ്വാ=പണിപ്പെട്ടു ബന്ധിച്ചിട്ട്, ആഭിചാരികേ=അഭിചാരകൎമ്മത്തിൽ, യാനിഹോമദ്രവ്യാണി ഉക്താനി=യാതൊരു ഹോമദ്രവ്യങ്ങൾ പറയപ്പെട്ടിരിക്കുന്നുവോ,

താനി സമ്പാദ്യ=അവയെ സമ്പാദിച്ചിട്ട്, ഗുഹാം പ്രവിശ്യ=ഗുഹയെ പ്രവേശിച്ചിട്ട്, ഏകാന്തേ=ഏകാന്തത്തിൽ, മൌനീ=വാക്കിനെ അടക്കിയവനായിട്ട്, ഹോമം പ്രചക്രമേ=ഹോമം ആരംഭിച്ചു.

ലങ്കാരാജധാനിയിൽ അന്യന്മാർക്ക പ്രവേശിപ്പാനുള്ള സകല ദ്വാരങ്ങളും വാതിലുകളും അടച്ച് പണിപ്പെട്ട് ബന്ധിച്ചു. ആഭിചാരകർമ്മത്തിന്ന വിധിക്കപ്പെട്ടിരിക്കുന്ന ഹോമദ്രവ്യങ്ങളെ ഒരുക്കി. ഗുഹയുടെ അന്തർഭാഗത്തിൽ പ്രവേശിച്ചു. ഏകാന്തത്തിൽ മൌനം ദീക്ഷിച്ചു ഹോമം നടത്തുവാൻ തുടങ്ങി.

ഉത്ഥിതംധൂമമാലോക്യ മഹാന്തം രാവണാനുജഃ
13. രാമായദർശയാമാസ ഹോമധൂമം ഭയാകുലഃ
പശ്യരാമദശഗ്രീവോ ഹോമംകർത്തും സമാരഭത്.
14. യദിഹോമഃ സമാപ്തഃ സ്യാൽ തദാജേയോ ഭവിഷ്യതി
അതോവിഘ്നായഹോമസ്യ പ്രേഷയാശുഹരീശ്വരാൻ.

ഉത്ഥിതം=ഉയൎന്നുകൊണ്ടിരിക്കുന്ന, മഹാന്തം ധൂമം=മഹത്തായ ധൂമത്തെ, ആലോക്യ=ആലോകനം ചെയ്തിട്ട്, രാവണാനുജഃ=രാവണന്റെ അനുജൻ, ഭയാകുലഃ=ഭയപരവശനായിട്ട്, രാമായ=രാമന്ന്, ഹോമധൂമം=ഹോമധൂമത്തെ, ദർശയാമാസ=ദർശിപ്പിച്ചു, രാമ! പശ്യ=ഹേ രാമ! നോക്കിയാലും, ദശഗ്രീവഃ=രാവണൻ, ഹോമം കർത്തും=ഹോമം ചെയ്വാൻ, സമാരഭത്=ആരംഭിച്ചിരിക്കുന്നു, ഹോമഃ=ഹോമം, സമാപ്തഃ യദിസ്യാത്=സമാപ്തി വരുന്നുവെങ്കിൽ, തദാ അജേയഃ ഭവിഷ്യതി=അപ്പോൾ ജയിക്കപ്പെടുവാൻ കഴിയാത്തവനായ്ഭവിക്കും, അതഃ=അതുകൊണ്ട്, ഹോമസ്യവിഘ്നായ=ഹോമത്തിന്റെ വിഘ്നത്തിന്നായിക്കൊണ്ട്, ഹരീശ്വരാൻ=വാനരശ്രേഷ്ഠന്മാരെ, ആശുപ്രേഷയ=വേഗം അയച്ചാലും.

ഗുഹയിൽ നിന്നു പൊങ്ങി ആകാശത്തിൽ വ്യാപിച്ചുകൊണ്ടിരിക്കുന്ന ധൂമസമൂഹത്തെക്കണ്ടു വിഭീഷണൻ ഭവിഷ്യത്തായ ഫലം ആലോചിച്ച് ഭയപരവശനായിട്ടു രാമന്നു ഹോമധൂമം കാട്ടിക്കൊടുത്തു പറഞ്ഞു:—"ഹേ രാമ! ഹോമധൂമം പൊങ്ങുന്നതിനെ നോക്കിയാലും, രാവണൻ ഹോമം ചെയ്വാൻ ആരംഭിച്ചിരിക്കുന്നു. ഹോമം മുടങ്ങാതെ സമാപ്തിവരുന്നതായാൽ പിന്നെ രാവണനെ ജയിപ്പാൻ സാധിക്കാതെ വരും. അതുകൊണ്ട് ഹോമം വിഘ്നപ്പെടുത്തുവാൻ സമർത്ഥന്മാരായ വാനരന്മാരെ പറഞ്ഞയച്ചാലും."

15. തഥേതിരാമഃ സുഗ്രീവസമ്മതേനാംഗദംകപിം
ഹനൂമൽപ്രമുഖാൻവീരാ നാദിദേശമഹാബലാൻ.

തഥാ ഇതി=അപ്രകാരമാകട്ടെ എന്നു്, രാമഃ=രാമൻ, സുഗ്രീവസമ്മതേന=സുഗ്രീവന്റെ സമ്മതത്തോടുകൂടെ, അംഗദംകപിം=അംഗദനെന്ന വാനരനേയും, ഹനൂമൽ പ്രമുഖാൻ=ഹനുമാൻ മുതലായ, മഹാബലാൻ വീരാൻ=മഹാബലവാന്മാരായ വീരന്മാരെയും, ആദിദേശ=ആദേശിച്ചു.

അങ്ങിനെ ചെയ്യാമെന്നു പറഞ്ഞ രാമൻ സുഗ്രീവന്റെ അഭിപ്രായാനുസരണം ഹനുമാൻ മുതലായ മഹാബലവാന്മാരും പരാക്രമികളുമായ വീരന്മാരേയും അംഗദനേയും പോവാൻ ആജ്ഞാപിച്ചു.

16. പ്രാകാരം ലംഘയിത്വാതേ ഗത്വാ രാവണമന്ദിരം
ദശകോട്യഃ പ്ലവംഗാനാം ഗത്വാ മന്ദിരരക്ഷകാൻ

17. ചൂർണയാമാസുരശ്വാംശ്ച ഗജാംശ്ചന്വഹനൽക്ഷണാത്

തേ=അവർ, പ്രാകാരം ലംഘയിത്വാ=മതിലിനെ അതിക്രമിച്ചിട്ടു്, രാവണ മന്ദിരം ഗത്വാ=രാവണന്റെ മന്ദിരത്തെ പ്രവേശിച്ചിട്ടു്, പ്ലവംഗാനാം ദശകോട്യഃ=പത്തുകോടി വാനരന്മാർ, ഗത്വാ=പോയിട്ടു്, മന്ദിരരക്ഷകാൻ=മന്ദിരം പാലിക്കുന്നവരേയും, അശ്വാൻ ഗജാൻ ച=കുതിരകളേയും ആനകളേയും, ക്ഷണാത് ചൂർണയാമാസുഃ=ക്ഷണത്തിൽ പൊടിയാക്കി.

രാമകല്പന ലഭിച്ച ആ പത്തുകോടി വാനരന്മാർ മതിൽചാടി രാവണന്റെ രാജധാനിയിൽ പ്രവേശിച്ചു, കാവൽക്കാരെയും കുതിരകളേയും, ആനകളേയും ക്ഷണത്തിൽ തല്ലിത്തകൎത്തു പൊടിപൊടിയാക്കി.

തതശ്ച സരമാ നാമ പ്രഭാതേ ഹസ്തസംജ്ഞയാ
18. വിഭീഷണസ്യ ഭാൎയ്യാസാ ഹോമസ്ഥാനമസൂചയത്.

തതഃ പ്രഭാതേ=അനന്തരം പ്രഭാതത്തിൽ, വിഭീഷണസ്യ ഭാൎയ്യാ=വിഭീഷണന്റെ ഭാൎയ്യയായ, സരമാ നാമസാ=സരമയെന്നുപേരായ അവൾ, ഹസ്തസംജ്ഞയാ=കൈയടയാളംകൊണ്ടു്, ഹോമസ്ഥാനം=ഹോമസ്ഥാനത്തെ, അസൂചയത്=സൂചിപ്പിച്ചു.

അനന്തരം നേരം പുലൎന്നപ്പോൾ, വിഭീഷണന്റെ ഭാൎയ്യയായ സരമയെന്ന പേരായവൾ ഹോമസ്ഥാനത്തെ കൈകൊണ്ടു ചൂണ്ടികാണിച്ചുകൊടുത്തു.

ഗുഹാപിധാന പാഷാണ മംഗദഃ പാദഘട്ടനൈഃ
19. ചൂർണ്ണയിത്വാ മഹാസത്വഃ പ്രവിവേശ മഹാ ഗുഹാം

മഹാസത്വഃ അംഗദഃ=മഹാബലവാനായ അംഗദൻ, പാദഘട്ടനൈഃ=കാൽ ചവിട്ടുകൊണ്ടു, ഗുഹാപിധാനപാഷാണം ചൂർണ്ണയിത്വാ=ഗുഹയടച്ചിരിക്കുന്ന കല്ലിനെ പൊടിയാക്കീട്ട്, മഹാഗുഹാം പ്രവിവേശ=മഹാഗുഹയെ പ്രവേശിച്ചു.

അത്യന്തം ദേഹശക്തിയുള്ള അംഗദൻ ഗുഹയടച്ചിരിക്കുന്ന കല്ലു കാൽകൊണ്ടു ചുവുട്ടിപ്പൊടിച്ചിട്ടു അഗാധമായ ഗുഹയുടെയുള്ളിലേക്കു കടന്നു.

ദൃഷ്ട്വാ ദശാനനം തത്ര മീലിതാക്ഷം ദൃഢാസനം
20. തതോംഗദാജ്ഞയാ സർവേ വാനരാ വിവിശുർദ്രുതം

തത്ര=അതിൽ, മീലിതാക്ഷം=മീലനം ചെയ്തിരിക്കുന്ന കണ്ണുകളോടും, ദൃഢാസനം=ഉറച്ചിരിക്കുന്ന ആസനത്തോടുംകൂടിയ, ദശാനനംദൃഷ്ട്വാ=രാവണനെ ദർശിച്ചിട്ട്, തതഃ അംഗദാജ്ഞയാ=അനന്തരം അംഗദന്റെ ആജ്ഞപ്രകാരം, സർവേ വാനരാഃ=സർവ വാനരന്മാരും, ദ്രുതം വിവിശുഃ=വേഗം പ്രവേശിച്ചു.

രാവണൻ ഗുഹയുടെയുള്ളിൽ കണ്ണുകളടച്ച് ദൃഢാസനത്തിലിരിക്കുന്നതു കണ്ടു അംഗദൻ വാനരന്മാരോടു ഗുഹയിൽ പ്രവേശിപ്പാൻ കല്പിച്ചു. അവരെല്ലാവരും ഗുഹയിൽകടന്നു.

തത്ര കോലാഹലം ചക്രുസ്താഡയന്തശ്ച സേവകാൻ
21. സംഭാരാൻ ചിക്ഷിപുസ്തത്ര ഹോമകുണ്ഡേ സമന്തതഃ

തത്ര സേവകാൻ=അവിടെയുള്ള സേവകന്മാരെ, താഡയന്തഃ=താഡിക്കുന്നവരായിട്ട്, കോലാഹലം ചക്രുഃ=കോലാഹലംചെയ്തു, തത്ര സംഭാരാൻ=അവിടെയുള്ള സാധനങ്ങളെ, ഹോമകുണ്ഡേ സമന്തതഃ=ഹോമകുണ്ഡത്തിൽ നാലുഭാഗത്തും, ചിക്ഷിപുഃ ച=എറിയുകയും ചെയ്തു.

അവിടെയുള്ള രാവണഭൃത്യന്മാരെ അടിച്ചു ലഹളയുണ്ടാക്കി. ശേഖരിച്ചുവെച്ചിട്ടുള്ള യാഗസാധനങ്ങളെയെല്ലാം ഹോമകുണ്ഡത്തിന്റെ നാലുഭാഗത്തും, വാരിവലിച്ചെറിഞ്ഞു.

സ്രുവമാച്ഛിദ്യഹസ്താച്ച രാവണസ്യ ബലാദ്രുഷാ
22. തേനൈവ സംജഘാനാശു ഹനുമാൻ പ്ലവഗാഗ്രണീഃ.

പ്ലവഗാഗ്രണീഃ ഹനുമാൻ=വാനരശ്രേഷ്ഠനായ ഹനുമാൻ, രാവണസ്യ ഹസ്താത്=രാവണന്റെ ഹസ്തത്തിൽനിന്ന്, സ്രുവം=സ്രുവത്തെ,

രുഷാ, ബലാൽ, ആച്ഛിദ്യ=രോഷത്തോടുകൂടെ ബലാൽകാരേണ പിടിച്ചുവലിച്ചിട്ട്, തേന ഏവ=അതുകൊണ്ടുതന്നെ, ആശു സംജഘ്നാന=വേഗം ഉരക്കോടെയടിച്ചു.

ഹോമദ്രവ്യത്തെയെടുത്ത് അഗ്നിയിൽ പ്രോക്ഷിക്കുവാനായി പിടിച്ചിരിക്കുന്ന സ്രുവമെന്നു പേരായ ഇരുമ്പു പാത്രത്തെ (കരണ്ടി) രാവണന്റെ കയ്യിൽനിന്ന് വാനരവീരനായ ഹനുമാൻ കോപത്തോടുകൂടെ ബലാൽകാരേണ പിടിച്ചു പറിച്ച് കയ്യശത്താക്കീട്ട് അതുകൊണ്ടുതന്നെ രാവണനെയതിവേഗത്തിൽ ഉരക്കോടുകൂടെയടിച്ചു.

ഘ്നന്തിദന്തൈശ്ചകാഷ്ഠൈശ്ച വാനരാസ്തമിതസ്തതഃ
23. നജഹൌരാവണോധ്യാനം ഹതോപി വിജിഗീഷയാ.

വാനരാഃ=വാനരന്മാർ, ദന്തൈഃ=ദന്തങ്ങൾകൊണ്ടും, കാഷ്ഠൈഃ ച=കാഷ്ഠങ്ങൾകൊണ്ടും, തം ഇതഃ തതഃ=അവനെ നാലുഭാഗത്തും, ഘ്നന്തി=അടിക്കുന്നു, ഹതഃ അപി=അടിക്കപ്പെട്ടാലും, രാവണഃ=രാവണൻ, വിജിഗീഷയാ=ജയേച്ഛകൊണ്ട്, ധ്യാനം നജഹൌ=ധ്യാനത്തെ ഉപേക്ഷിച്ചില്ല.

വാനരന്മാർ രാവണന്റെ നാലുഭാഗത്തും നിന്നു് വടികൾകൊണ്ടടിച്ചും, പല്ലുകൾകൊണ്ടു കടിച്ചും, പലവിധത്തിൽ ഉപദ്രവിച്ചുവെങ്കിലും ജയിപ്പാനുള്ള ആഗ്രഹംനിമിത്തം രാവണൻ ധ്യാനത്തെയുപേക്ഷിച്ചില്ല.

പ്രവിശ്യാന്തഃപുരേവേശ്മന്യംഗദോവേഗവത്തരഃ
24. സമാനയൽ കേശബന്ധേ ധൃത്വാമന്ദോദരീംശുഭാം
രാവണസ്യൈവപുരതോ വിലപന്തീമനാഥവത്
25. വിദദാരാംഗദസ്തസ്യാഃ കഞ്ചുകം രത്നഭൂഷിതം.
മുക്താവിമുക്താഃ പതിതാഃ സമന്താദ്രത്നസംചയൈഃ
26. ശ്രോണിസൂത്രം നിപതിതം ത്രുടിതം രത്നചിത്രിതം.
കടിപ്രദേശാദപിസ്രസ്താ നീവീതസ്യൈവപശ്യതഃ
27. ഭൂഷണാനിച സർവാണി പതിതാനി സമന്തതഃ.
ദേവഗന്ധർവ്വകന്യാശ്ച നീതാഃഷൈഃ പ്ലവംഗമൈഃ
28. മന്ദോദരീരുരോദാഥ രാവണസ്യാഗ്രതോഭൃശം.
ക്രോശന്തീ കരുണംദീനാ ജഗാദ ദശകന്ധരം.

വേഗവത്തരഃ അംഗദഃ=അതി വേഗവാനായ അംഗദൻ. അന്തഃപുരേ വേശ്മനി പ്രവിശ്യ=രാവണന്റെ അന്തഃപുരത്തിലുള്ള ഭവനത്തിൽ പ്രവേശിച്ചിട്ട്, ശുഭാം മന്ദോദരീം=ശോഭനയായ മന്ദോദരിയെ, കേശ

ബന്ധേ ധൃത്വാ=തലക്കെട്ടിൽ പിടിച്ചിട്ട്, സമാനയത്=കൊണ്ടുവ ന്നു. രാവണസ്യ പുരതഃ ഏവ=രാവണന്റെ മുൻഭാഗത്തിൽത്തന്നെ, അനാഥവത് വിലപന്തീം=നാഥനില്ലാത്തവളെന്നപോലെ വിലപി ക്കുന്ന അവളെ, അംഗദഃ=അംഗദൻ, രത്നഭൂഷിതം കഞ്ചുകം=രത്നങ്ങ ളാൽ അലങ്കരിക്കപ്പെട്ട കുപ്പായത്തെ, വിദദാര=വിദാരണംചെയ്തു, വി മുക്താഃ മുക്താഃ=ഉതിരിവീണ മുത്തുകൾ, രത്നസഞ്ചയൈഃ=രത്നസമൂഹ ങ്ങളോടുകൂടെ, സമന്താത് പതിതാഃ=നാലുഭാഗത്തും പതിച്ചു, രത്ന ചിത്രിതം ശ്രോണിസൂത്രം=രത്നങ്ങളാൽ ചിത്രമാക്കപ്പെട്ടിരിക്കുന്ന അര ഞ്ഞാൺ, ത്രുടിതം നിപതിതം=പൊട്ടിവീണു, തസ്യ പശ്യതഃ ഏവ= അവൻ നോക്കിക്കൊണ്ടിരിക്കേ, കടിപ്രദേശാത്=അരക്കെട്ടിൽനിന്ന്, നീവീ നിപതിതാ=വസ്ത്രാഞ്ചലം നിപതിച്ചു. സർവാണി, ഭൂഷണാനി ച=സർവ്വങ്ങളായ ഭൂഷണങ്ങളും, സമന്തതഃ പതിതാനി=നാലുഭാ ഗത്തും വീണു, ഹൃഷ്ടൈഃ പ്ലവംഗമൈഃ=സന്തുഷ്ടന്മാരായ വാനരന്മാ രാൽ, ദേവഗന്ധർവകന്യാഃ ച=ദേവഗന്ധർവകന്യകളും, നീതാഃ=കൊ ണ്ടുവരപ്പെട്ടു, മന്ദോദരീ=മന്ദോദരി, രാവണസ്യ അഗ്രതഃ=രാവണന്റെ മുമ്പിൽ, ഭൃശം രുരോദ=ഏററവും രോദിച്ചു. ദീനാ=ദുഃഖിതയായവൾ, കരുണം ക്രോശന്തീ=ദയനീയമാകും വിധം കരയുന്നവളായിട്ട്, ദശക ന്ധരം ജഗാദ=രാവണനോടു പറഞ്ഞു.

അതിവേഗവാനായ അംഗദൻ, രാവണനെ ധ്യാനത്തിൽനിന്നി ളക്കിത്തീർപ്പാനും, പരസ്ത്രീകളെ ബലാൽകാരേണ അപഹരിച്ചതിന്റെ ഫലം രാവണന്നു പ്രത്യക്ഷത്തിൽ അനുഭവപ്പെടുത്തുവാനും, പെട്ടെ ന്നാലോചിച്ച്, രാവണാന്തഃപുരത്തിലുള്ള മന്ദോദരിയുടെ ഗൃഹത്തിൽ ശീഘ്രം പ്രവേശിച്ചു. ദോഷരഹിതയാണെങ്കിലും, ദുഷ്ടനോടു ചേർന്ന തിന്റെ ഫലം കുറഞ്ഞൊന്നനുഭവിപ്പിക്കുവാനായി മന്ദോദരിയെ, ഗു ഹയിലേക്കു കൊണ്ടുവന്നു. മന്ദോദരി രാവണന്റെ മുമ്പിൽനിന്ന്, നാ ഥനില്ലാത്തവളെന്നപോലെ കരഞ്ഞുതുടങ്ങി. അംഗദൻ, രത്നാലങ്കാര ങ്ങളുള്ള അവളുടെ മേൽകുപ്പായത്തെ കീറിയിട്ടു. കുത്തിപ്പിടിപ്പിച്ച ര ത്നങ്ങൾ ഭൂമിയിൽ നാലുഭാഗത്തും ചിന്നിച്ചിതറിവീണു. രത്നങ്ങൾകൊ ണ്ടു വിചിത്രമായിരിക്കുന്ന അരഞ്ഞാണ് പൊട്ടിവീണു. രാവണൻ നോ ക്കിക്കൊണ്ടിരിക്കേ, അരക്കെട്ടിൽ നിന്ന് ഉണിക്കുത്തു അഴിഞ്ഞു വീഴാ റായി. ശരീരത്തിൽ ധരിച്ചിരുന്ന ആഭരണങ്ങളെല്ലാം അവിടവിടെ വീണു. സന്തുഷ്ടന്മാരായ മററു വാനരന്മാർ, മന്ദോദരിയുടെ ഈ സങ്ക ടാവസ്ഥയെക്കാണ്മാനായി രാവണൻ ബന്ധനത്തിലിട്ടിരുന്ന ദേവഗ

ന്ധർവസ്ത്രീകളെയും അവിടെക്കൊണ്ടുവന്നു നിൎത്തി. രാവണന്റെ മു മ്പിൽനിന്ന്, മണ്ഡോദരി ഉച്ചത്തിൽകരഞ്ഞുതുടങ്ങി. കാണുന്നവൎക്കുകൂടെ ദുഃഖമുണ്ടാകത്തക്കവിധം കരഞ്ഞുംകൊണ്ടു മണ്ഡോദരി രാവണനോടു പറഞ്ഞു. മണ്ഡോദരിയെ അംഗദാദികൾ അവമാനിച്ചതായിട്ടു വൎണ്ണി ച്ച കവി, അംഗദാദിവാനരന്മാർ മൎയ്യാദയില്ലാത്തവരാണെന്നു തോന്നി പ്പിക്കുന്നു. വാല്മീകി ഈവിധം പറഞ്ഞിട്ടില്ല. വാനരന്മാരായ ഇവർ ശിഷ്ടാചാരതല്പരന്മാരാണെന്നും ഇപ്രകാരമുള്ള നിന്ദ്യമായ കൎമ്മം ചെയ്യു ന്നവരല്ലെന്നുമാണ് വാല്മീകിയുടെ അഭിപ്രായം.

നിർല്ലജ്ജോസിപരൈരേവം കേശപാശേവികൃഷ്യതേ
30. ഭാൎയ്യാതവൈവപുരതഃ കിംജുഹോഷിനലജ്ജസേ
ഹന്യതേപശ്യതോയസ്യ ഭാൎയ്യാപാപൈശ്ച ശത്രുഭിഃ
31. മൎത്തവ്യംതേനതത്രൈവ ജീവിതാന്മരണംവരം
ഹാ മേഘനാദ!തേമാതാ ക്ലിശ്യതേബതവാനരൈഃ
32. ത്വയിജീവതിമേദുഃഖ മീദൃശം ച കഥംഭവേത്
ഭാൎയ്യാലജ്ജാചസന്ത്യക്താ ഭൎത്രാമേ ജീവിതാശയാ.

തവ പുരതഃ ഏവ=നിന്റെ മുമ്പാകെ തന്നെ, ഭാൎയ്യാകേശപാശേ പ രൈഃ വികൃഷ്യതേ=ഭാൎയ്യ, കേശപാശത്തിൽ ശത്രുക്കളാൽ ആകൎഷിക്ക പ്പെടുന്നു, നിർല്ലജ്ജഃ അസി=നീ ലജ്ജയില്ലാത്തവനായിരിക്കുന്നു, കിം ജുഹോഷി=എന്തിനായിക്കൊണ്ടു ഹോമിക്കുന്നു, കിം ന ലജ്ജസേ=എന്തു കൊണ്ടു നീ. ലജ്ജിക്കുന്നില്ല, യസ്യ ഭാൎയ്യാ=യാതൊരുവന്റെ ഭാൎയ്യ, പാപൈഃ ശത്രുഭിഃ=പാപന്മാരായ ശത്രുക്കളാൽ, ഹന്യതേ=ഉപദ്രവി ക്കപ്പെടുന്നുവോ, തേന തത്ര ഏവ മൎത്തവ്യം=അവനാൽ അവിടെത്ത ന്നെ മരിക്കപ്പെടേണം, ജീവിതാത് മരണം വരം=ജീവിതത്തേക്കാൾ മരണം ശ്രേഷ്ഠം, ഹാ മേഘനാദ!=കഷ്ടമേ! ഹേ മേഘനാദ! തേ മാ താ വാനരൈഃ ക്ലിശ്യതേ ബത!=നിന്റെയമ്മ വാനരന്മാരാൽ ക്ലേശി ക്കപ്പെടുന്നു, കഷ്ടം. ത്വയി ജീവതി=നീ ജീവിച്ചിരിക്കുന്നപക്ഷം, മേ ഈദൃശം ദുഃഖം കഥം ഭവേത്=എനിക്കീവിധം ദുഃഖം എങ്ങിനെയു ണ്ടാകും.

"ശത്രുക്കൾ, നിന്റെ മുമ്പിൽത്തന്നെവെച്ച്, ഭാൎയ്യയുടെ തലമുടി പിടിച്ചു വലിക്കുന്നു. ഒന്നും മിണ്ടാതെ ഹോമിച്ചുംകൊണ്ടിരിക്കുന്നു. നി ണക്കു ലജ്ജതോന്നാതിരിപ്പാനെന്തു കാരണം? ഏതൊരുവന്റെ ഭാൎയ്യ യെ, അവൻ കാണെത്തന്നെ പാപികളായ ശത്രുക്കൾ, ഉപദ്രവിക്കുന്നു

വോ, ആ പുരുഷൻ, അപ്പോൾ ആ സ്ഥലത്തുതന്നെവെച്ച് മരിക്കേണ്ടവനല്ലെയോ? ജീവിച്ചിരിക്കുന്നതിനെക്കാൾ മരിക്കുന്നതാണ് നല്ലത്. ഹാ! മേഘനാദ! നിന്റെ അമ്മ വാനരന്മാർനിമിത്തം ക്ലേശമനുഭവിക്കുന്നു. നീ ജീവിച്ചിരിക്കുന്നുണ്ടായിരുന്നുവെങ്കിൽ ഈ ദുഃഖാവസ്ഥ എന്നെ ബാധിക്കുമായിരുന്നില്ല. എന്റെ ഭർത്താവ് ജീവിതാശനിമിത്തം ഭാര്യയേയും ലജ്ജയേയും, ഒരേസമയത്തുപേക്ഷിച്ചിരിക്കുന്നു.

33. ശ്രുത്വാതദ്ദേവിതംരാജാ മന്ദോദര്യാഃദശാനനഃ
ഉത്തസ്ഥൌഖഡ്ഗമാദായ ത്യജദേവീമിതിബ്രുവൻ
34. ജഘാനാംഗദമവ്യഗ്രഃ കടിദേശേദശാനനഃ
തതോത്സൃജ്യയയുഃ സർവേവിധ്വംസ്യഹവനംമഹത്.

രാജാദശാനനഃ=രാജാവായ ദശാനനൻ, മന്ദോദര്യാഃതത് ദേവിതം ശ്രുത്വാ=മന്ദോദരിയുടെ ആ വിലാപത്തെ ശ്രവിച്ചിട്ട്, ഉത്തസ്ഥൌ= ഉത്ഥാനംചെയ്തു, ഖഡ്ഗംആദായ=വാളെടുത്തിട്ട, ദേവീംത്യജഇതി ബ്രുവൻ അവ്യഗ്രഃദശാനനഃ=ദേവിയെ ത്യജിച്ചാലുമെന്നു പറയുന്നവനും ഭീതിയില്ലാത്തവനുമായ രാവണൻ, അംഗദംകടിദേശേജഘാന=അംഗദനെ കടിപ്രദേശത്തിൽ ഹനിച്ചു, തതഃഉത്സൃജ്യ=അനന്തരം ഉപേക്ഷിച്ചിട്ട്, മഹത്ഹവനം വിധ്വംസ്യ=മഹത്തായ ഹോമത്തെ നശിപ്പിച്ചിട്ട്, സർവേയയുഃ=സർവരും യാനംചെയ്തു.

മന്ദോദരിയുടെ ആ വിലാപത്തെകേട്ട രാജാവായരാവണൻ ധ്യാനത്തിൽനിന്നെഴുന്നേററ വാളെടുത്തു പിടിച്ചു, "വിട്ടുപോ രാജ്ഞിയെ" എന്നു പറഞ്ഞു് മനസ്സുറപ്പോടുകൂടെ അംഗദന്റെ അരക്കെട്ടിൽ ഒന്നു വെട്ടി. അപ്പോൾ എല്ലാ വാനരന്മാരും ആ സ്ഥലത്തെയും, മന്ദോദരിയേയുംവിട്ടു പോയി. മഹാഫലത്തെ ജനിപ്പിക്കുന്ന ഹോമത്തെയീവിധം മുടക്കി.

35. രാമപാർശ്വമുപാഗമ്യ തസ്ഥുഃസർവേപ്രഹർഷിതാഃ
രാവണസ്തുതതോ ഭാര്യാമുവാചപരിസാന്ത്വയൻ.

സർവേരാമപാർശ്വംഉപാഗമ്യ=സർവരും രാമസമീപത്തെ ഉപഗമിച്ചിട്ട്, പ്രഹർഷിതാഃതസ്ഥുഃ=സന്തോഷമുള്ളവരായിട്ട് നിന്നു, രാവണഃതു=രാവണനാകട്ടെ്, തതഃഭാര്യാം പരിസാന്ത്വയൻഉവാച=അനന്തരം ഭാര്യയെ ആശ്വസിപ്പിക്കുന്നവനായിട്ട പറഞ്ഞു.

എല്ലാ വാനരന്മാരും സന്തോഷയുക്തന്മാരായിട്ട് രാമസമീപത്തു വന്നുനിന്നു. രാവണനാകട്ടെ ഭാര്യയെ സമാധാനപ്പെടുത്തുവാനിപ്രകാരം പറഞ്ഞു:—

36. ദൈവാധീനമിദംഭദ്രേ! ജീവതാ കിം ന ദൃശ്യതേ
ത്യജശോകംവിശാലാക്ഷി! ജ്ഞാനമാലംബ്യനിശ്ചിതം
37. അജ്ഞാനപ്രഭവഃ ശോകഃ ശോകോജ്ഞാനവിനാശകൃത്
അജ്ഞാനപ്രഭവാഹം ധീഃ ശരീരാദിഷ്വനാത്മസു.
38. തന്മൂലഃ പുത്രദാരാദിസംബന്ധഃ സംസൃതിസ്തതഃ
ഹൎഷശോകഭയക്രോധ ലോഭമോഹ സ്പൃഹാദയഃ
39. അജ്ഞാനപ്രഭവാഹ്യേതേ ജന്മമൃത്യുജരാദയഃ
ആത്മാതുകേവലഃ ശുദ്ധോ വ്യതിരിക്തോഹ്യലേപകഃ
40. ആനന്ദരൂപോജ്ഞാനാത്മാ സർവഭാവവിവർജിതഃ
ന സംയോഗോ വിയോഗോവാ വിദ്യതേ കേനചിൽസതഃ
41. ഏവംജ്ഞാത്വാത്വമാത്മാനം ത്യജശോകമനിന്ദിതേ
ഇദാനീമേവഗച്ഛാമി ഹത്വാരാമം സലക്ഷ്മണം
42. ആഗമിഷ്യാമിനോചേന്മാം ദാരയിഷ്യതിസായകൈഃ
ശ്രീരാമോവജ്രകല്പൈശ്ച തതോഗച്ഛാമി തൽപദം
43. തദാത്വയാമേകൎത്തവ്യാ ക്രിയാമച്ഛാസനാൽപ്രിയേ!
സീതാംഹത്വാ മയാസാൎദ്ധം ത്വം പ്രവേക്ഷ്യസിപാവകം.

ഭദ്രേ! ഇദം ദൈവാധീനം=ഹേ ശോഭനേ! ഈ ലോകം ദൈവത്തിന്നധീനം, ജീവതാ കിം ന ദൃശ്യതേ=ജീവിക്കുന്നവനാൽ എന്തൊന്നു ദൎശിക്കപ്പെടുന്നില്ല, വിശാലാക്ഷി! നിശ്ചിതം ജ്ഞാനം ആലംബ്യ ശോകം ത്യജ=ഹേ സുന്ദരി! നിശ്ചിതമായ ജ്ഞാനത്തെ ആലംബിച്ചിട്ട് ശോകത്തെ ത്യജിച്ചാലും, ശോകഃ അജ്ഞാനപ്രഭവഃ=ദുഃഖം അജ്ഞാനത്തിൽനിന്നുത്ഭവിക്കുന്നു, ശോകഃ ജ്ഞാനവിനാശകൃത്=ദുഃഖം ജ്ഞാനത്തെ നശിപ്പിക്കുന്നു, അനാത്മസു ശരീരാദിഷു=ആത്മാവല്ലാത്ത ശരീരാദികളിൽ, അഹംധീഃ അജ്ഞാനപ്രഭവാ=ഞാനെന്ന ബുദ്ധി അജ്ഞാനത്തിൽനിന്നുണ്ടാകുന്നു, പുത്രദാരാദിസംബന്ധഃ തന്മൂലഃ=പുത്രഭാൎയ്യാദിസംബന്ധം അതാകുന്ന കാരണത്തോടുകൂടിയതാകുന്നു, തതഃ സംസൃതിഃ=അതിൽനിന്നു സംസാരം, ഹൎഷശോകഭയക്രോധലോഭമോഹസ്പൃഹാദയഃ=സന്തോഷം, ദുഃഖം, ഭയം, ക്രോധം, ലോഭം, മോഹം, ആശ, എന്നിവയും, ജന്മമൃത്യുജരാദയഃ, ജനനം, മരണം, ജരയെന്നിവയും, ഏതേ=ഇവ, അജ്ഞാനപ്രഭവാഃ=അജ്ഞാനത്തിൽനിന്നുണ്ടാകുന്നവ, ആത്മാ തു കേവലഃ ശുദ്ധഃ വ്യതിരിക്തഃ അലേപകഃ ഹി=ആത്മാവാകട്ടെ കേവലനും ശുദ്ധനും വ്യതിരിക്തനും അലേപകനും ആകുന്നു നി

ശ്വയം, ആനന്ദരൂപഃ ജ്ഞാനാത്മാ സർവഭാവവിവർജിതഃ=ആനന്ദരൂപനും ജ്ഞാനസ്വരൂപനും സർവഭാവങ്ങളോടു കൂടാത്തവനുമാകുന്നു, സതഃ കേനചിത് സംയോഗഃ വിയോഗഃ വാ ന വിദ്യതേ=സത്തിന്ന് ഒന്നിനോടും സംയോഗമോ വിയോഗമോ ഇല്ല, എവം ജ്ഞാത്വാ=ഇപ്രകാരം അറിഞ്ഞിട്ട്, അനിന്ദിതേ! ത്വം ശോകം ത്യജ=ഹേ പൂജ്യേ! നീ ശോകത്തെ ത്യജിച്ചാലും, ഇദാനീം ഏവ ഗച്ഛാമി=ഇപ്പോൾത്തന്നെ പോകുന്നേൻ, സലക്ഷ്മണം രാമം ഹത്വാ ആഗമിഷ്യാമി=ലക്ഷ്മണസഹിതനായ രാമനെ ഹനിച്ചുവരുന്നേൻ, നോചേത് ശ്രീരാമഃ വജ്രകല്പൈഃ സായകൈഃ മാം ദാരയിഷ്യതി=അല്ലെങ്കിൽ ശ്രീരാമൻ വജ്രതുല്യങ്ങളായ ബാണങ്ങളാൽ എന്നെ നശിപ്പിക്കും, തതഃ തൽപദം ഗച്ഛാമി=അനന്തരം അവന്റെ സ്ഥാനത്തെ ഞാൻ പ്രാപിക്കുന്നേൻ, തദാ പ്രിയേ! മച്ഛാസനാൽ=അപ്പോൾ ഹേ പ്രിയെ! എന്റെ ആജ്ഞപ്രകാരം, മേ ക്രിയാ ത്വയാ കർത്തവ്യാ=എന്റെ അപരക്രിയ നിന്നാൽ ചെയ്യപ്പെടുവാൻ യോഗ്യയാകുന്നു, സീതാം ഹത്വാ=സീതയെ ഹനിച്ചിട്ട്, മയാ സാർദ്ധം=എന്നോടുകൂടെ, ത്വം പാവകം പ്രവേക്ഷ്യസി=നീയഗ്നിയെ പ്രവേശിക്കും.

ഹേ! ശോഭനേ! ഈ ലോകം കർമ്മാധീനമാകുന്നു. ജീവിച്ചിരിക്കുന്ന ഒരുവൻ എന്തൊന്നിനെത്തന്നെ കാണുന്നില്ല? സംഭവിപ്പാൻ വയ്യാത്തതൊന്നുമില്ല. എന്നുള്ള നിശ്ചിതമായ ജ്ഞാനത്തെ ആശ്രയിച്ചിട്ട് നീ ദുഃഖത്തെ വിട്ടുകളയുക. എനിക്കീവിധമായ അവസ്ഥ നേരിട്ടുവെല്ലോ എന്നു വിചാരിച്ചു ഖേദിക്കേണ്ട. ഖേദം അറിവില്ലായ്മയിൽനിന്നാണുണ്ടാകുന്നത്. ഖേദം ജ്ഞാനത്തെ നശിപ്പിക്കും. ആത്മാവല്ലാതെയുള്ള ദേഹാദി വസ്തുക്കളിൽ "ഞാ"നെന്നുള്ള ബോധം അജ്ഞാനത്തിൽനിന്നുണ്ടാകുന്നു. അതുനിമിത്തം പുത്രൻ, ഭാര്യ മുതലായവരോടു സംബന്ധമുണ്ടാകുന്നു. അതിനാൽ ജനനമരണപ്രവാഹരൂപമായ സംസാരത്തിലകപ്പെടുന്നു. സന്തോഷം, സന്താപം, പേടി, കോപം, ലോഭം, മോഹം, ആശ എന്നിവയും, ജനനം, മരണം, ജര എന്നിവയും അജ്ഞാനത്തിൽനിന്നുത്ഭവിക്കുന്നവയാകുന്നു. ആത്മാവാകട്ടെ, ഏകനും, ശുദ്ധനും, എല്ലാററിൽനിന്നും വേറിട്ടിരിക്കുന്നവനും, സുഖദുഃഖാദി ഭാവങ്ങളോടു ചേർച്ചയില്ലാത്തവനും, ആനന്ദസ്വരൂപനും, ജ്ഞാനരൂപനും, യാതൊരുവിധമായവികാരമില്ലാത്തവനുമാകുന്നു. നാശരഹിതനായ ആത്മാവിന്നു യാതൊന്നിനോടും ചേർച്ചയോ, വേർപ്പാടോ ഒരുകാലത്തുമില്ല. ഹേ പൂജ്യേ! ഇപ്രകാരമറിഞ്ഞിട്ടു നീ ദുഃഖ

ത്തെയുപേക്ഷിച്ചാലും. ഞാനിപ്പോൾത്തന്നെ പോയി രാമനേയും ലക്ഷ്മണനേയും സംഹരിച്ചുവരാം. അല്ലെങ്കിൽ രാമൻ വജ്രസദൃശങ്ങളായ സായകങ്ങൾകൊണ്ടെന്നെ വധിക്കും. എന്നാൽ ഞാൻ രാമൻെറ സ്ഥാനമായ വൈകുണ്ഠത്തെ പ്രാപിക്കും. അങ്ങിനെ വന്നാൽ "പുത്രാഭാവേതു പത്നീസ്യാത്" "പുത്രനില്ലെങ്കിൽ പത്നിക്കധികാരം" എന്ന സ്മൃതിപ്രകാരം നീയെൻെറ അപരക്രിയ നടത്തേണം. അഥവാ, നീയിച്ഛിക്കുന്നപക്ഷം എന്നോടുകൂടെ അഗ്നിപ്രവേശം ചെയ്യാം. അങ്ങിനെ ചെയ്യുകയാണെങ്കിൽ സീതയെ സംഹരിച്ചതിന്നുശേഷമെ അഗ്നിയിൽ പ്രവേശിക്കാവൂ.

44. ഏവം ശ്രുത്വാ വചസ്തസ്യ രാവണസ്യാതി ദുഃഖിതാ
ഉവാച നാഥ! മേ വാക്യം ശൃണു സത്യം തഥാ കുരു.

തസ്യ രാവണസ്യ ഏവം വചഃ ശ്രുത്വാ=ആ രാവണൻെറ ഇപ്രകാരമുള്ളവചസ്സിനെ ശ്രവിച്ചിട്ട്, അതിദുഃഖിതാ ഉവാച=അതി ദുഃഖത്തോടുകൂടിയവളായിട്ടു പറഞ്ഞു, നാഥ! മേ സത്യം വാക്യം ശൃണു=ഹേ നാഥ! എൻെറ സത്യവചനത്തെ ശ്രവിച്ചാലും, തഥാ കുരു=അപ്രകാരം ചെയ്താലും

ആ രാവണൻെറ ഇപ്രകാരമുള്ള വാക്കുകേട്ടിട്ടത്യന്തം വ്യസനിച്ചു മന്ദോദരി പറഞ്ഞു:—ഹേ നാഥ! ഞാൻ പറയുന്ന സത്യവചനം കേട്ട് അപ്രകാരം പ്രവൃത്തിച്ചാലും.

45. ശക്യോ ന രാഘവോ ജേതും ത്വയാചാന്യൈഃ കദാചന
രാമോ ദേവവരഃ സാക്ഷാൽ പ്രധാന പുരുഷേശ്വരഃ

ത്വയാ അന്യൈഃ ച=അങ്ങെയാലും അന്യന്മാരാലും, രാഘവഃ ജേതും ന കദാചന ശക്യഃ=രാമൻ ജയിപ്പാനായിട്ടുതന്നെ ഒരുകാലത്തും ശക്യനല്ല, രാമഃ പ്രധാനപുരുഷേശ്വരഃ സാക്ഷാത് ദേവവരഃ=രാമൻ പ്രധാനത്തിൻെറയും പുരുഷന്മാരുടെയും ഈശ്വരനായ സാക്ഷാൽ ദേവോത്തമനാകുന്നു.

നാഥ! അങ്ങയ്ക്കാകട്ടെ, അന്യന്മാൎക്കാകട്ടെ രാമനെ ഒരു കാലത്തും ജയിപ്പാൻ കഴികയില്ല. രാമൻ പ്രകൃതിയുടെയും സകല ജീവന്മാരുടെയും നിയന്താവായ സാക്ഷാൽ ശ്രീനാരായണനാകുന്നു.

46. മത്സ്യോഭൂത്വാപുരാകല്പേമനും വൈവസ്വതംപ്രഭുഃ
ররക്ഷസകലാപദ്ഭ്യോ രാഘവോഭക്തവത്സലഃ

പുരാകല്പേ=പണ്ടു കല്പത്തിൽ, പ്രഭുഃഭക്തവത്സലഃരാഘവഃ=സൎവശ

കതനും ഭക്തവത്സലനുമായരാമൻ, മത്സ്യഃഭൂത്വാ=മത്സ്യമായ്ഭവിച്ചിട്ടു, വൈവസ്വതംമനും=വൈവസ്വതമനുവിനെ, സകലാപദ്ഭ്യഃരക്ഷ=സകലാപത്തുകളിൽനിന്നും രക്ഷിച്ചു.

എല്ലാം ചെയ്വാൻ സമത്ഥനും, ഭക്തവത്സലനുമായ രാമൻ പണ്ടു കല്പകാലത്തിൽ മത്സ്യമായവതരിച്ചിട്ട് വൈവസ്വതമനുവിനെ സകലാപത്തുകളിൽനിന്നും രക്ഷിച്ചു.

47. രാമഃക്രൂർമ്മോഭവൽപൂർവം ലക്ഷയോജനവിസ്തൃതഃ
സമുദ്രമഥനേപൃഷ്ഠേ ദധാരകനകാചലം

രാമഃ=രാമൻ, പൂർവം=പണ്ട്, ലക്ഷയോജനവിസ്തൃതം=ലക്ഷം യോജന വിസ്താരമുള്ള, ക്രൂർമഃ ഭൂത്വാ=ക്രൂർമ്മമായ്ഭവിച്ചിട്ട്, സമുദ്രമഥനേ=സമുദ്രമഥനത്തിൽ, കനകാചലം=കനകപർവതത്തെ, പൃഷ്ഠേ=പൃഷ്ഠത്തിൽ, ദധാര=ധരിച്ചു.

രാമൻ പണ്ടു ലക്ഷംയോജന വിസ്താരമുള്ള ആമയായവതരിച്ചിട്ട് സമുദ്രമഥനത്തിൽ മന്ദരപർവതത്തെ പൃഷ്ഠഭാഗത്തിൽ ധരിച്ചു.

48. ഹിരണ്യാക്ഷോതിദുർവൃത്തോ ഹതോനേനമഹാത്മനാ
ക്രോഡരൂപേണവപുഷാ ക്ഷോണീമുദ്ധരതാകചിത്.

കചിത്=ഒരുകാലത്ത്, ക്രോഡരൂപേണ വപുഷാ=പന്നിയുടെ ആകൃതിയുള്ള ദേഹത്താൽ, ക്ഷോണീം=ക്ഷോണിയെ, ഉദ്ധരതാ അനേന=ഉദ്ധരിക്കുന്ന ഇവനാൽ, അതിദുർവൃത്തഃ=ഏററവും ദുഷ്പ്രവൃത്തിയോടുകൂടിയ, ഹിരണ്യാക്ഷഃ=ഹിരണ്യാക്ഷൻ, ഹതഃ=ഹനിക്കപ്പെട്ടു.

ഒരു കാലത്തു സമുദ്രത്തിൽ മുങ്ങിയ ഭൂമിയെ ഉദ്ധരിപ്പാൻ പന്നിയായവതരിച്ച ഈ മഹാത്മാവായ രാമൻ അതിദുർവൃത്തനായ ഹിരണ്യാക്ഷനെ സംഹരിച്ചു.

49. ത്രിലോകകംടകംദൈത്യം ഹിരണ്യകശിപുംപുരാ
ഹതവാന്നാരസിംഹേന വപുഷാരഘുനന്ദനഃ.

പുരാ=പണ്ട്, രഘുനന്ദനഃ=രാമൻ, നാരസിംഹേന വപുഷാ=നരൻെറയും സിംഹത്തിൻെറയും ആകൃതിയോടുകൂടിയ ശരീരത്താൽ, ലോകകണ്ടകം=ലോകങ്ങളുടെ ശത്രുവും, ദൈത്യം=ദിതിയുടെ പുത്രനുമായ, ഹിരണ്യകശിപും=ഹിരണ്യകശിപുവിനെ, ഹതവാൻ ഹനിച്ചു.

പണ്ട് മൂന്നു ലോകങ്ങളുടെയും ശത്രുവായിരുന്ന ഹിരണ്യകശിപുവിനെ ഈ രാമൻ നരസിംഹമായവതരിച്ചു വധിച്ചു.

50. വിക്രമൈസ്ത്രിഭിരേവാസൌ ബലിംബദ്ധ്വാജഗത്ത്രയം
ആക്രമ്യാദാൽസുരേന്ദ്രായ ഭൃത്യായരഘുസത്തമഃ.

അസൌ രഘുസത്തമഃ=ഈ രഘുശ്രേഷ്ഠൻ, ത്രിഭിഃ വിക്രമൈഃ ഏവ=മൂന്നു കാലടികൾകൊണ്ടുതന്നെ, ബലിം ബദ്ധ്വാ=ബലിയെ ബന്ധിച്ചിട്ട്, ജഗത്ത്രയം ആക്രമ്യ=മൂന്നു ലോകത്തെ ആക്രമിച്ചിട്ട്, ഭൃത്യായ സുരേന്ദ്രായ=ഭൃത്യനായ ദേവേന്ദ്രന്നായിക്കൊണ്ട്, അദാത്=ദാനംചെയ്തു.

മൂന്നടിയായിട്ട് മൂന്നുലോകത്തെയും അളന്നെടുത്തശേഷം മഹാബലിയെ ബന്ധനത്തിലാക്കി മൂന്നു ലോകത്തെ, തന്റെ ഭൃത്യനായ ദേവേന്ദ്രന്നു ഈ രഘുവരൻ കൊടുത്തു.

51. രാക്ഷസാഃക്ഷത്രിയാകാരാഃ ജാതാഭ്രമേർഭരാവഹാഃ
താൻഹത്വാബഹുശോരാമോ ഭുവംജിത്വാഹ്വദാന്മുനേഃ.

ഭൂമേഃ=ഭൂമിക്ക്, ഭരാവഹാഃ രാക്ഷസാഃ ജാതാഃ=ഭാരത്തെ ഉണ്ടാക്കുന്ന രാക്ഷസന്മാർ ജനിച്ചു, രാമഃ=രാമൻ, താൻ ബഹുശഃ ഹത്വാ=അവരെ ബഹുപ്രാവശ്യം ഹനിച്ചിട്ട്, ഭുവം ജിത്വാ=ഭൂമിയെ ജയിച്ചിട്ട്, മുനേഃ=മുനിക്കായിക്കൊണ്ട്, അദാത്=ദാനംചെയ്തു.

രാക്ഷസന്മാർ ക്ഷത്രിയന്മാരായി ജനിച്ച് ഭൂമിക്കു ഭാരമായ്ത്തീന്നപ്പോൾ പരശുരാമനായവതരിച്ച് ബഹുവാരം ക്ഷത്രിയന്മാരെ സംഹരിച്ചശേഷം ഭൂമിയെ കാശ്യപമുനിക്കു നൽകിയതും ഈ രാമൻ തന്നെയാകുന്നു.

52. സഏവസാംപ്രതംജാതോ രഘുവംശേപരാൽപരഃ
ഭവദത്ഥേരഘുശ്രേഷ്ഠോ മാനുഷത്വമുപാഗതഃ

സഃ പരാൽപരഃ ഏവ=ആ പരമാത്മാവുതന്നെ, ഭവദത്ഥേ=ഭവാനെ ഹനിപ്പാനായിക്കൊണ്ട്, സാംപ്രതം=ഇപ്പോൾ, രഘുവംശേ=രഘുവംശത്തിൽ, മാനുഷത്വം ഉപാഗതഃ രഘുശ്രേഷ്ഠഃ=മനുഷ്യഭാവത്തെ പ്രാപിച്ചിരിക്കുന്ന രഘുശ്രേഷ്ഠനായിട്ട്, ജാതഃ=ജനിച്ചിരിക്കുന്നു.

ഇപ്പോൾ പരമാത്മാവായ ആ ഭഗവാൻതന്നെ അങ്ങയെ ഹനിപ്പാനായിക്കൊണ്ട് മനുഷ്യഭാവത്തെ അംഗീകരിച്ച് രഘുശ്രേഷ്ഠനായവതരിച്ചിരിക്കുന്നു.

53. തസ്യഭാര്യാകിമത്ഥം വാഹൃതാസീതാവനാൽബലാത്
മമപുത്രവിനാശാത്ഥം സ്വസ്യാപിനിധനായ ച.

മമ=എന്റെ, പുത്രവിനാശാത്ഥം=പുത്രന്മാരുടെ വിനാശത്തിന്നും, സ്വസ്യ അപി=തന്റേയും, നിധനായ ച=മരണത്തിന്നുമായിട്ട്, തസ്യ

ഭാൎയ്യാ സീതാ=അവൻെറ ഭാൎയ്യയായ സീത, കിമത്ഥം=എന്തിനായ്ക്കൊണ്ടു്, വനാത്=വനത്തിൽനിന്നു്, ബലാത് വാ=ബലാൽകാരംകൊണ്ടു തന്നെ, ആഹൃതാ=അപഹരിക്കപ്പെട്ടവളായി.

ആ ഭഗവാൻെറ ഭാൎയ്യയായ സീതയെ ബലാൽകാരേണ വനത്തിൽനിന്നു് എൻെറ പുത്രന്മാരുടെയും അങ്ങയുടെയും നാശത്തിന്നായ്ക്കൊണ്ടു് അപഹരിച്ചതെന്തിനായിട്ടാണ്?

54. ഇതഃപരംവാവൈദേഹീം പ്രേഷയസ്വരഘൂത്തമേ
വിഭീഷണായരാജ്യംതുദത്വാഗച്ഛാമഹേവനം.

ഇതഃ പരം വാ=ഇനിമേലിലെങ്കിലും, വൈദേഹീം=വിദേഹരാജാവിൻെറ പുത്രിയെ, രഘൂത്തമേ=രഘുശ്രേഷ്ഠനിൽ, പ്രേഷയസ്വ=പ്രേഷിച്ചാലും, രാജ്യം തു=രാജ്യത്തെയാകട്ടെ, വിഭീഷണസ്യ=വിഭീഷണന്നു്, ദത്വാ=ദാനംചെയ്തിട്ടു്, വനം ഗച്ഛാമഹേ=വനത്തെ നമ്മൾക്കു ഗമിക്കാം.

ഇനിമേലെങ്കിലും സീതയെ രാമസന്നിധാനത്തിലേക്കയച്ചാലും. രാജ്യത്തെ വിഭീഷണന്നും കൊടുത്തശേഷം നമ്മൾക്കു കാട്ടിലേക്കു പോകാം.

55. മണ്ഡോദരീവചഃശ്രുത്വാ രാവണോവാക്യമബ്രവീത്
കഥംഭദ്രേ! രണേപുത്രാൻ ഭ്രാതൄൻ രാക്ഷസമണ്ഡലം.
ഘാതയിത്വാരാഘവേണജീവാമിവനഗോചരഃ

മണ്ഡോദരീ വചഃ ശ്രുത്വാ=മണ്ഡോദരിയുടെ വചസ്സിനെ ശ്രവിച്ചിട്ടു്, രാവണഃ=രാവണൻ, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു, ഭദ്രേ!=ഹേ ശോഭനേ!, രണേ=രണത്തിൽ, പുത്രാൻ=പുത്രന്മാരെയും. ഭ്രാതൄൻ=അനുജന്മാരെയും, രാക്ഷസമണ്ഡലം=രാക്ഷസസമൂഹത്തെയും, രാഘവേണ=രാമനെക്കൊണ്ടു്, ഘാതയിത്വാ=വധിപ്പിച്ചിട്ടു്, വനഗോചരഃ=വനത്തെ ആശ്രയിച്ചവനായിട്ടു്, കഥം ജീവാമി=എങ്ങിനെ ജീവിക്കും.

മണ്ഡോദരി പറഞ്ഞതുകേട്ടു രാവണൻ ഇങ്ങിനെ പറഞ്ഞു:— "ഭദ്രേ! യുദ്ധത്തിൽ പുത്രന്മാരെയും സഹോദരന്മാരെയും, രാക്ഷസസമൂഹത്തേയും രാമനെക്കൊണ്ടു വധിപ്പിച്ചശേഷം ഞാൻ കാട്ടിൽ ച്ചെന്നു ജീവിക്കുകയെന്നതു സമുചിതമോ?

56. രാമേണസഹയോത്സ്യാമി രാമബാണൈഃസുശീഘ്രഗൈഃ.
വിദാൎയ്യമാണോയാസ്യാമി തദ്വിഷ്ണോഃ പരമംപദം.

രാമേണസഹ=രാമനോടുകൂടെ, യോത്സ്യാമി=യുദ്ധം ചെയ്യുന്നേൻ, സുശീഘ്രഗൈഃ രാമബാണൈഃ=അതിശീഘ്രം ഗമിക്കുന്ന രാമബാണങ്ങ

ളാൽ, വിദാൎയ്യമാണഃ=പിളൎക്കപ്പെട്ടന്നവനായിട്ട്, വിഷ്ണോഃ=വിഷ്ണുവിന്റെ, പരമം=സർവോൽകൃഷ്ടമായ, തത് പദം=ആസ്ഥാനത്തെ, യാസ്യാമി=യാനം ചെയ്യുന്നേൻ.

രാമനോടുകൂടെ യുദ്ധംചെയ്തു, അതി ശീഘ്രത്തിൽ വരുന്ന രാമബാണങ്ങളാൽ പിളൎക്കപ്പെടുന്ന ഞാൻ വിഷ്ണുവിന്റെ പരമപദത്തെ പ്രാപിക്കുന്നേൻ.

57. ജാനാമിരാഘവം വിഷ്ണും ലക്ഷ്മീം ജാനാമിജാനകീം
ജ്ഞാത്വൈവജാനകീസീതാ മയാനീതാവനാദ്ബലാത്.

രാഘവം=രാമനെ, വിഷ്ണും ജാനാമി=വിഷ്ണുവായറിയുന്നേൻ, ജാനകീം=ജനകപുത്രിയെ, ലക്ഷ്മീം ജാനാമി=ലക്ഷ്മിയായിട്ടറിയുന്നേൻ, ജ്ഞാത്വാ ഏവ=അറിഞ്ഞിട്ടുതന്നെ, മയാ=എന്നാൽ, ജാനകീസീതാ=ജനകപുത്രിയായ സീത, വനാത്=വനത്തിൽ നിന്നു്, ബലാൽ ആനീതാ=ബലാൽകാരേണ ആനയിക്കപ്പെട്ടു.

രാമൻ വിഷ്ണുവാണെന്നും ജാനകി മഹാലക്ഷ്മിയാണെന്നും ഞാനറിയുന്നുണ്ട്. അറിഞ്ഞിട്ടുതന്നെയാണ് ജനകപുത്രിയായ സീതയെ വനത്തിൽനിന്നു ബലാൽകാരേണ കൊണ്ടുവന്നത്.

58. രാമേണനിധനംപ്രാപ്യ യാസ്യാമീതി പരംപദം
വിമുച്യത്വാംതുസംസാരാൽ ഗമിഷ്യാമിസഹപ്രിയേ!

രാമേണ=രാമനാൽ, നിധനംപ്രാപ്യ=മരണം പ്രാപിച്ചിട്ട്, ത്വാം വിമുച്യ=നിന്നെ വിമോചിച്ചിട്ട്, സംസാരാത്=സംസാരത്തിൽ നിന്നു്, പരംപദം=പരമസ്ഥാനത്തെ, യാസ്യാമി=യാനം ചെയ്യുന്നേൻ, ഇതി=എന്ന വിചാരത്താൽ, പ്രിയെ!=ഹേ പ്രേയസി, സഹഗമിഷ്യാമി=കൂടെ പോകുന്നേൻ.

രാമന്റെ കൈകൊണ്ടു മരണം പ്രാപിച്ചിട്ട് വൈകുണ്ഠത്തെപ്രാപിക്കാം എന്ന വിചാരത്തോടുകൂടെത്തന്നെയാണ് ഞാൻ സീതയെ കൊണ്ടുവന്നിരിക്കുന്നത്. ഹേ പ്രിയേ നിന്നെയുപേക്ഷിച്ച് സംസാരത്തെയും വെടിഞ്ഞു്, മരണമടഞ്ഞ ബന്ധുക്കളോടുകൂടെ ഞാൻ പോകുന്നേൻ.

59. പരാനന്ദമയീശുദ്ധാ സേവ്യതേയാമുമുക്ഷുഭിഃ
താംഗതിംതുഗമിഷ്യാമി ഹതോ രാമേണസംയുഗേ.

ശുദ്ധാ=കലൎപ്പില്ലാത്തതായ, യാപരാനന്ദമയീ=യാതൊരു പരമാനന്ദസ്വരൂപം, മുമുക്ഷുഭിഃ=മോക്ഷേച്ഛയുള്ളവരാൽ, സേവ്യതേ=സേവിക്കപ്പെടുന്നുവോ, സംയുഗേ=യുദ്ധത്തിൽ, രാമേണ ഹതഃ=രാമനാൽ ഹനി

ക്കപ്പെട്ടവനായിട്ട്, താം ഗതിംത്വ=ആ ഗതിയെത്തന്നെ, ഗമിഷ്യാമി=ഞാൻ ഗമിക്കുന്നേൻ.

ദുഃഖം ലേശംപോലും ഇല്ലാത്തതും രജസ്തമോഗുണങ്ങളുടെ സംപക്ക്മില്ലാതെ ശുദ്ധസത്വസ്വരൂപവുമായ യാതൊരു പരമാനന്ദപദം—വൈകുണ്ഠലോകം—മുമുക്ഷുക്കളാൽ സേവിക്കപ്പെട്ടുന്നുവോ ആ ലോകത്തെ രാമനാൽ യുദ്ധത്തിൽ വധിക്കപ്പെട്ടുന്ന ഞാൻ പ്രാപിക്കുന്നേൻ.

60. പ്രക്ഷാല്യകല്മഷാണീഹമുക്തിംയാസ്യാമിദുർല്ലഭാം.

ഇഹ=ഈ ലോകത്തിൽ, കല്മഷാണി=പാപങ്ങളെ, പ്രക്ഷാല്യ=പ്രക്ഷാളനം ചെയ്തിട്ട്, ദുർലഭാംമുക്തിം=ദുർലഭയായ മുക്തിയെ, യാസ്യാമി=യാനം ചെയ്യുന്നേൻ.

ഈ രാക്ഷസശരീരംകൊണ്ടു ചെയ്തിരിക്കുന്ന സർവ പാപങ്ങളേയും രാമനാമസ്മരണംകൊണ്ടും രാമസ്വരൂപദൎശനംകൊണ്ടും രാമബാണസ്പൎശനംകൊണ്ടും തീരെ നശിപ്പിച്ചശേഷം ദുർല്ലഭയായ മുക്തിയെ ഞാൻ പ്രാപിക്കുന്നേൻ.

61. ക്ലേശാദിപഞ്ചകതരംഗയുഗംഭ്രമാഢ്യം
ദാരാത്മജാപ്തധനബന്ധുഝഷാഭിയുക്തം
ഔർവാനലാഭനിജരോഷമനംഗജാലം
സംസാരസാഗരമതീത്യ ഹരിം വ്രജാമി.

ക്ലേശാദിപഞ്ചകതരംഗയുഗം=ക്ലേശാദിപഞ്ചകങ്ങളാകുന്ന തിരമാലകളുള്ളത്, ക്ലേശാദിപഞ്ചകങ്ങൾ=അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം, അവിദ്യ=അനിത്യവും അശുചിയും ദുഃഖരൂപവുമായ അനാത്മാക്കളിൽ,-ദേഹേന്ദ്രിയാദികളിൽ, നിത്യവും ശുചിയും, സുഖവും, ആത്മാവുമാണെന്നുള്ള തോന്നൽ. അസ്മിത=ശരീരാദികളിൽനിന്നതിക്രമിച്ചതായ ആത്മാവില്ലെന്നുള്ള ഒരു ബോധം, അഭിനിവേശം=മരണാദിഭയം, അവയിൽനിന്നുണ്ടാകുന്ന സ്ഥൂലവൃത്തികളെ ഉൾപ്പെടുത്തുവാൻ ആദിശബ്ദം, ഭ്രമാഢ്യം=ഭ്രമത്താൽ സമ്പൂർണം, ചുഴികളുള്ളതെന്നും, ദാരാത്മജാപ്ത ധനബന്ധുഝഷാഭിയുക്തം=ഭാൎയ്യ, പുത്രന്മാർ, ആപ്തന്മാർ, ധനം, ബന്ധുക്കൾ, ഇവരാകുന്ന മത്സ്യങ്ങളുള്ളത്. ഔർവാനലാഭനിജരോഷം=ബഡവാഗ്നിതുല്യമായ തന്റെ ക്രോധത്തോടു കൂടിയത്, അനംഗജാലം=മന്മഥനാകുന്ന വലയുള്ളത്, സംസാരസാഗരം=സംസാരമാകുന്ന സമുദ്രത്തെ, അതീത്യ=അതിക്രമിച്ചിട്ട്, ഹരിം വ്രജാമി=ഹരിയെ ഞാൻ പ്രാപിക്കുന്നേൻ.

അവിദ്യാദികളാകുന്ന തിരമാലകളുടെ ചലനത്തോടും, തെററായ ബോധമാകുന്ന ചുഴികളോടും, ഭാൎയ്യാപുത്രാദികളാകുന്ന മത്സ്യങ്ങളോടും, ക്രോധമാകുന്ന ബഡവാഗ്നിയോടും മന്മഥനാകുന്ന ബന്ധനസാധനത്തോടും കൂടിയ സംസാരമാകുന്ന സമുദ്രത്തെ അതിക്രമിച്ചിട്ട് ഞാൻ ശ്രീഹരിയെ പ്രാപിക്കുന്നേൻ.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ

യുദ്ധകാണ്ഡേ ദശമഃ സൎഗ്ഗഃ

ശുഭം ഭൂയാത്.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പതിനൊന്നാം സൎഗ്ഗം.

---

### ശ്രീമഹാദേവ ഉവാച.

1. ഇത്യുക്ത്വാ വചനം പ്രേമ്ണാ രാജ്ഞീം മന്ദോദരീം തദാ
രാവണഃ പ്രയയൌ യോദ്ധും രാമേണ സഹ സംയുഗേ

രാജ്ഞീം മന്ദോദരീം=രാജ്ഞിയായ മന്ദോദരിയോട്, പ്രേമ്ണാ=പ്രേമത്തോടുകൂടെ, ഇതി വചനം=ഇപ്രകാരമുള്ള വചനത്തെ, തദാ ഉക്ത്വാ=അപ്പോൾ പറഞ്ഞിട്ട്, സംയുഗേ=യുദ്ധത്തിൽ, രാമേണ സഹ=രാമനോടുകൂടെ, യോദ്ധും=യുദ്ധംചെയ്വാനായിക്കൊണ്ട്, രാവണഃ=രാവണൻ, പ്രയയൌ=പ്രയാണംചെയ്തു.

ശ്രീമഹാദേവൻ അരുൾചെയ്തു.

രാജ്ഞിയായ മന്ദോദരിയോട് പ്രേമപൂൎവമിങ്ങിനെ പറഞ്ഞശേഷം യുദ്ധത്തിൽ രാമനോടുകൂടെ എതിൎക്കുവാൻ രാവണൻ പോയി.

2. ദൃഢം സ്യന്ദനമാസ്ഥായ വൃതോ ഘോരൈൎന്നിശാചരൈഃ
ചക്രൈഃ ഷോഡശഭിൎയ്യുക്തം സവരൂഥം സകൂബരം
3. പിശാചവദനൈൎഘോരൈഃ ഖരൈൎയ്യുക്തം ഭയാവഹം
സൎവാസ്ത്രശസ്ത്രസഹിതം സൎവോപസ്കരസംയുതം
4. നിശ്ചക്രാമാഥ സഹസാ രാവണോ ഭീഷണാകൃതിഃ

ഘോരൈഃ നിശാചരൈഃ=ഭയങ്കരന്മാരായ രാക്ഷസന്മാരാൽ, വൃതഃ=ചു
ററപ്പെട്ടും, ഭീഷണാകൃതിഃ=ഭയങ്കരമായ ആകൃതിയോടുകൂടിയുമിരിക്കു
ന്ന രാവണഃ=രാവണൻ, ഷോഡശഭിഃ ചക്രൈഃ യുക്തം=പതിനാ
റു ചക്രങ്ങളോടുകൂടിയതും, പിശാചവദനൈഃ=പിശാചങ്ങളുടെ
മുഖംപോലിരിക്കുന്ന മുഖങ്ങളോടുകൂടിയും, ഘോരൈഃ ഖരൈഃ യു
ക്തം=ഭയങ്കരങ്ങളായിരിക്കുന്ന ഖരങ്ങളോടുകൂടിയതും, സവരൂഥം=ര
ഥഗുപ്തിയോടുകൂടിയതും, സകൂബരം=കൂബരത്തോടു(കോൽമരം)കൂടി
യതും, ഭയാവഹം=ഭയത്തെ ജനിപ്പിക്കുന്നതും, സർവശസ്ത്രാസ്ത്ര സഹി
തം=സർവങ്ങളായ ശസ്ത്രങ്ങളും അസ്ത്രങ്ങളുമുള്ളതും, സർവോപസ്കര
സംയുതം=സകല യുദ്ധസാമഗ്രികളുള്ളതും, ദൃഢം സ്യന്ദനം=ഉറപ്പോടു
കൂടിയതുമായ രഥത്തെ, ആസ്ഥായ=അധിവസിച്ചിട്ട്, സഹസാ=പെ
ട്ടെന്ന്, നിശ്ചക്രാമ=നിർഗമിച്ചു.

പതിനാറു ചക്രങ്ങളുള്ളതും, പിശാചുക്കളുടെ മുഖംപോലിരിക്കു
ന്ന മുഖങ്ങളോടുകൂടിയ കോവർകഴുതകളെ പൂട്ടിയതും, രഥത്തിൻെറ
രക്ഷക്കാവശ്യമുള്ള സാമഗ്രികളുള്ളതും, സകല യുദ്ധസാധനങ്ങളോടു
കൂടിയതും, കാണുന്നവക്കു ഭയത്തെ ജനിപ്പിക്കുന്നതുമായ ഉറപ്പുള്ള തേ
രിലിരുന്നും, ഭയങ്കരന്മാരായ രാക്ഷസന്മാരാൽ ചുററപ്പെട്ടുകൊണ്ട് ഭീ
മഗാത്രനായ രാവണൻ വരുംഫലമൊന്നും മുൻകൂട്ടിയാലോചിക്കാതെ
പെട്ടെന്നു യുദ്ധകളത്തിലേക്കു പുറപ്പെട്ടു.

ആയാന്തം രാവണം ദൃഷ്ട്വാ ഭീഷണം രണകക്ശം
5. സന്ത്രസ്താഭൂത്തദാസേനാ വാനരീ രാമപാലിതാ

രണകക്ശം=യുദ്ധത്തിൽ ദയാഹീനനും, ഭീഷണം=ഭയങ്കരനും, ആ
യാന്തം=ആഗമിക്കുന്നവനുമായ, രാവണം ദൃഷ്ട്വാ=രാവണനെ ദശി
ച്ചിട്ട്, രാമപാലിതാ=രാമനാൽ പാലിക്കപ്പെടുന്ന, വാനരീസേനാ=
വാനരസൈന്യം, സന്ത്രസ്താ അഭൂത്=ഏററവും ഭയപ്പെട്ടതായ്ഭവിച്ചു.

യുദ്ധത്തിലേപ്പെട്ടു കഴിഞ്ഞാൽ ലേശവും ദയകാണിക്കാതെ ശ
ത്രുപക്ഷത്തെ ഹനിക്കുന്നവനും, ഭയങ്കരസ്വരൂപനുമായ രാവണൻ നേ
രിട്ടു വരുന്നതു കണ്ടപ്പോൾ, രാമനാൽ പരിപാലിക്കപ്പെടുന്ന വാനര
സൈന്യം അത്യന്തം ഭയപ്പെട്ടു.

രാമരാവണയുദ്ധത്തിൽ രാവണൻ മായാകല്പിതരഥത്തിലിരുന്നു
വരുന്നതായിട്ടാണ് വാല്മീകി പറയുന്നത്.

"ദശഗ്രീവസ്ത്വപക്രമ്യ മായയാരാക്ഷസഷഭഃ
കല്പയാമാസരുചിരം രഥം പാവകസന്നിഭം."

യുദ്ധകളത്തിൽ നിന്നു പോയ രാക്ഷസാധിപനായ രാവണൻ മായാശക്തികൊണ്ട് അതിമനോഹരവും അഗ്നിപോലെയുജ്ജ്വലിക്കുന്നതുമായ ഒരു തേരുണ്ടാക്കിയെന്നു പറഞ്ഞശേഷം ആ രഥത്തെയിങ്ങിനെ വിശേഷിക്കുന്നു.

"യുക്തംമനുഷ്യവദനൈ ഹയൈഃ പരമശീഘ്രഗൈഃ
സർവശസ്ത്രായുധോപേതം കാലാന്തയമദർശനം
മനഃസങ്കല്പഗംസ്വക്ഷം സുചക്രം സുവരൂഥിനം
പ്രാജ്ഞസൂതയുതം ശ്രീമൽസർവഹേമവിഭൂഷിതം."

അതിവേഗത്തിൽ സഞ്ചരിക്കുന്നവയും മനുഷ്യരുടെ മുഖംപോലെയിരിക്കുന്ന മുഖങ്ങളോടുകൂടിയവയുമായ കുതിരകളെ പൂട്ടിയിരിക്കുന്നു. എല്ലാ വിധത്തിലുമുള്ള ശസ്ത്രങ്ങളും ആയുധങ്ങളുമതിലുണ്ട്. കാണുന്നവർക്കു കാലൻ, യമൻ, അന്തകൻ, എന്നിവരെക്കണ്ടതുപോലെ ഭയം ജനിപ്പിക്കും. മനസ്സുകൊണ്ടു സങ്കല്പിക്കുന്നതനുസരിച്ച വേഗത്തിൽ സഞ്ചരിക്കും. അതിഭംഗിയുള്ള അക്ഷവും, ശോഭനങ്ങളായ ചക്രങ്ങളും, മനോഹരമായ രക്ഷാസാധനവും, ബുദ്ധിമാനായ തേരാളിയുമുള്ളതായ ആ രഥം അത്യന്തം ശോഭയുള്ളതും സ്വർണംകൊണ്ടലങ്കരിച്ചതുമായിരുന്നു.

രാവണരഥകല്പനയിൽ വാല്മീകിയും അദ്ധ്യാത്മരാമായണകർത്താവും ഇങ്ങിനെ ഭിന്നാഭിപ്രായക്കാരായിട്ടു കാണുന്നുണ്ട്.

ഹനുമാനഥ ചോൽപ്ലുത്യ രാവണം യോദ്ധുമായയൗ
6. ആഗത്യഹനുമാൻരക്ഷോ വക്ഷസ്യതുലവിക്രമഃ
മുഷ്ടിബന്ധംദൃഢംബദ്ധ്വാ താഡയാമാസവേഗതഃ.

അഥ ഹനുമാൻ=അനന്തരം ഹനുമാൻ, ഉൽപ്ലുത്യ=മേല്പോട്ടു ചാടീട്ട്, രാവണം=രാവണനോട്, യോദ്ധും=യുദ്ധം ചെയ്യാനായ്ക്കൊണ്ട്, ആയയൗ=ആയാനം ചെയ്തു, അതുലവിക്രമഃ ഹനുമാൻ=തുല്യമില്ലാത്ത പരാക്രമത്തോടുകൂടിയ ഹനുമാൻ, ആഗത്യ=ആഗമിച്ചിട്ട്, മുഷ്ടിബന്ധം=മുഷ്ടിബന്ധത്തെ, ദൃഢംബദ്ധ്വാ=ദൃഢമായി ബന്ധിച്ചിട്ട്, വേഗതഃ=ശക്തിയോടുകൂടെ, രക്ഷോവക്ഷസി=രക്ഷസ്സിന്റെ വക്ഷസ്സിൽ, താഡയാമാസ=താഡിച്ചു.

ഹനുമാൻ രാവണനെകണ്ട ഉടനെ ആകാശത്തിലേക്കു ചാടി രാവണനോടു യുദ്ധം ചെയ്യാനായി വന്നു. കൈ ബലമായി ചുരുട്ടിപ്പിടിച്ചു. അസാധാരണപരാക്രമശാലിയായ ഹനുമാൻ അതിശക്തിയോടുകൂടെ രാവണന്റെ മാറിടത്തിലിടിച്ചു.

തേനമുഷ്ടിപ്രഹാരേണ ജാനുഭ്യാമപതദ്രഥേ

7. മൂർഛിതോഥമുഹൂർത്തേന രാവണഃ പുനരുത്ഥിതഃ
ഉവാച ചഹനൂമന്തം ശ്ശൂരോസിമമ സമ്മതഃ

തേന മുഷ്ടിപ്രഹാരേണ= ആ മുഷ്ടിപ്രഹാരത്താൽ, ജാനുഭ്യാം=മുട്ടുകൾ കൊണ്ടു്, രഥേ അപതത്=രഥത്തിൽ പതിച്ചു, മൂർഛിതഃ=മൂർഛയെ പ്രാപിച്ചു, അഥ മുഹൂർത്തേന=അനന്തരം മുഹൂർത്തംകൊണ്ടു്, പുനഃ ഉത്ഥിതഃ രാവണഃ=പിന്നെയെഴുനീററ രാവണൻ, മമ=എനിക്കു്, സമ്മതഃ ശ്ശൂരഃ അസി=സമ്മതനായ ശ്ശൂരനാകുന്നുവെന്നു്, ഹനൂമന്തം=ഹനുമാനോടു്, ഉവാച ച=പറകയും ചെയ്തു.

ആ മുഷ്ടിതാഡനമേററ രാവണൻ രണ്ടു മുട്ടുകളും കുത്തിത്തേരിൽ വീണു മോഹാലസ്യപ്പെട്ടു്. അനന്തരം അല്പസമയം കഴിഞ്ഞപ്പോൾ ആലസ്യം തീൎന്നെഴുനീററ രാവണൻ "നീ ശ്ശൂരൻ തന്നെയെന്നു ഞാൻ സമ്മതിക്കുന്നു"വെന്നു രാവണൻ ഹനുമാനോടു പറഞ്ഞു.

8. ഹനൂമാനാഹതംധിഗ്മാം യത്ത്വംജീവസി രാവണ!
ത്വം താവന്മുഷ്ടിനാവക്ഷോ മമതാഡയ രാവണ!

9. പശ്ചാന്മയാഹതഃ പ്രാണാൻ മോക്ഷ്യസേനാത്ര സംശയഃ

ഹനുമാൻതം ആഹ=ഹനുമാനവനോടു പറഞ്ഞു, രാവണ!=അല്ലയൊ രാവണ!, യത് ത്വം ജീവസി=യാതൊന്നു ഹേതുവായിട്ടു നീ ജീവിക്കുന്നുവോ, തത് മാംധിക്=അതു ഹേതുവായിട്ടു് എനിക്കായ്ക്കൊണ്ടു നിന്ദ ഭവിക്കട്ടെ, താവത് ത്വം=ഇപ്പോൾ നീ, മുഷ്ടിനാ=മുഷ്ടികൊണ്ടു്, മമ വക്ഷഃ=എന്റെ വക്ഷസ്സിനെ, താഡയ=താഡിച്ചാലും, പശ്ചാത്=അനന്തരം, മയാഹതഃ=എന്നാൽ താഡിക്കപ്പെട്ടവനായിട്ടു്, ത്വംപ്രാണാൻ മോക്ഷ്യസേ=നീ പ്രാണങ്ങളെ മോചിക്കും, അത്രസംശയഃന= ഇതിൽ സംശയമില്ല.

ഹേ രാവണ! ഞാൻ ശ്ശൂരനല്ല, എത്രയും നിസ്സാരനാകുന്നു. എന്തുകൊണ്ടെന്നാൽ എന്റെ മുഷ്ടിതാഡനമേററിട്ടും നീ ജീവിക്കുന്നുവെല്ലൊ. ആകട്ടെ, ഹേ രാവണ! നീ എന്റെ മാറിടത്തിൽ നിന്റെ മുഷ്ടികൊണ്ടിടിക്കുക. അതിന്നുശേഷം എന്നാൽ അടിക്കപ്പെടുന്ന നീ നിന്റെ പ്രാണങ്ങളെ മോചിക്കും. അതിൽ സംശയമില്ല.

10. തഥേതിമുഷ്ടിനാവക്ഷോ രാവണേനാപിതാഡിതഃ
വിഘൂൎണമാനനയനഃകിഞ്ചിൽ കശ്മലമായയൌ

11. സംജ്ഞാമവാപ്യകപിരാഡ്രാവണം ഹന്തുമുദ്യതഃ
തതോന്യത്രഗതോഭീത്യാ രാവണോരാക്ഷസാധിപഃ.

തഥാഇതി=അപ്രകാരമെന്നു്, രാവണേനഅപി=രാവണനാലും, മുഷ്ടിനാ=മുഷ്ടികൊണ്ടു്, വക്ഷഃതാഡിതഃ=വക്ഷസ്സിൽ താഡിക്കപ്പെട്ടവനായി. വിഘൂൎണ്ണമാനനയനഃ=ചുററിത്തിരിയുന്ന കണ്ണുകളോടുകൂടിയവനായിട്ടു്, കിഞ്ചിൽകശ്മലം=അല്പം കഷ്ടത്തെ, ആയയൌ=പ്രാപിച്ചു. സംജ്ഞാംഅവാപ്യ=ബോധത്തെ പ്രാപിച്ചിട്ടു്, കപിരാട്=വാനരാധിപൻ, രാവണംഹന്തും=രാവണനെ ഹനിപ്പാനായിക്കൊണ്ടു്, ഉദ്യതഃ=ഉദ്യമിച്ചു, രാക്ഷസാധിപഃരാവണഃ=രാക്ഷസരാജാവായ രാവണൻ, ഭീത്യാ=ഭയത്തോടുകൂടെ, തതഃഅന്യത്രഗതഃ=അവിടെനിന്നു് മറെറാരേടത്തേക്കു ഗമിച്ചു.

അങ്ങിനെയാകട്ടെയെന്നു പറഞ്ഞു രാവണൻ ഹനുമാൻെറ മാറിടത്തിൽ മുഷ്ടികൊണ്ടടിച്ചു. അടിയേററ ഹനുമാൻെറ കണ്ണുകൾ ചുററിത്തിരിഞ്ഞു മോഹാലസ്യപ്പെട്ടു വീണു. അല്പസമയത്തിന്നുള്ളിൽ ആലസ്യംതീൎന്നെഴുനീററ വാനരാധിപനായ ഹനുമാൻ രാവണനെ അടിപ്പാനൊരുങ്ങിപുറപ്പെട്ടു. അപ്പോഴെക്കും രാക്ഷസാധിപനായ രാവണൻ പേടിപൂണ്ടാസ്ഥലത്തുനിന്നു് മറെറാരു സ്ഥലത്തേക്കു പോയികഴിഞ്ഞു.

12. ഹനൂമാനംഗദശ്ചൈവനലോ നീലസ്തഥൈവച
ചത്വാരഃസമരേതാവത് ദൃഷ്ട്വാ രാക്ഷസപുംഗവാൻ
13. അഗ്നിവൎണംതഥാസൎപരോമാണംഖഡ്ഗരോമകം
തഥാവൃശ്ചികരോമാണം നിൎജ്ജഘ്നുഃക്രമശോസുരാൻ
14. ചത്വാരശ്ചതുരോഹത്വാ രാക്ഷസാൻഭീമവിക്രമാൻ
സിംഹനാദംപൃഥക്കൃത്വാ രാമപാൎശ്വമുപാഗതാഃ.

അഗ്നിവൎണം=അഗ്നിയുടെ വൎണ്ണത്തോടു കൂടിയവൻ, തഥാ=അപ്രകാരം, സൎപരോമാണം=സൎപാകൃതിയിലുള്ള രോമങ്ങളോടുകൂടിയവൻ, ഖഡ്ഗരോമകം=ഖഡ്ഗംപോലെ മൂൎച്ചയുള്ള രോമങ്ങളോടുകൂടിയവൻ, തഥാ=അപ്രകാരം, വൃശ്ചികരോമാണം=തേളുപോലെ കുത്തിത്തുളക്കുന്ന രോമങ്ങളോടു കൂടിയവൻ എന്നു പേരുള്ള, രാക്ഷസപുംഗവാൻ=രാക്ഷസശ്രേഷ്ഠന്മാരായ, അസുരാൻ=അസുരന്മാരെ, താവത് സമരേ=അപ്പോൾ യുദ്ധത്തിൽ, ഹനുമാൻ=ഹനുമാനും, അംഗദഃചഏവ=അംഗദനും, നലഃ=നലനും, നീലഃച=നീലനും, നിൎജ്ജഘ്നുഃ=നിഹനിച്ചു, ചത്വാരഃ=നാലുപേർ, ക്രമശഃ=ക്രമത്തിൽ, ചതുരഃ ഹത്വാ=നാലുപേരെ ഹനിച്ചിട്ടു്, പൃഥക് സിംഹനാദംകൃത്വാ=വെ

ച്ചേററ സിംഹനാദം ചെയ്തിട്ടു്, രാമപാൎശ്വം=രാമസമീപത്തെ, ഉപാഗതാഃ=പ്രാപിച്ചു.

യുദ്ധത്തിൽ ഏൎപ്പെട്ട ഹനുമാൻ, അംഗദൻ, നലൻ, നീലൻ എന്ന വാനരവീരന്മാരായ നാലുപേർ അഗ്നിവൎണ്ണൻ, സൎപ്പരോമാവു്, ഖഡ്ഗരോമകൻ, വൃശ്ചികരോമാവു്, എന്ന അന്വൎത്ഥനാമധേയങ്ങളോടുകൂടിയ രാക്ഷസശ്രേഷ്ഠന്മാരായ നാലസുരന്മാരെ ക്രമത്തിൽ സംഹരിച്ചു:—ഹനുമാൻ അഗ്നിവൎണ്ണനേയും, അംഗദൻ സൎപ്പരോമാവിനേയും, നളൻ ഖഡ്ഗരോമാവിനേയും, നീലൻ വൃശ്ചികരോമാവിനേയും, സംഹരിച്ചുവെന്നു സാരം. ആ നാലു വാനരന്മാർ, മഹാ ഭയങ്കരന്മാരായ നാലസുരന്മാരെ സംഹരിച്ച സന്തോഷത്തെ സൂചിപ്പിക്കുന്ന വിധം പ്രത്യേകം പ്രത്യേകം സിംഹനാദം ചെയ്തുകൊണ്ടു് ശ്രീരാമസന്നിധിയിൽ വന്നുചേൎന്നു.

തതഃ ക്രുദ്ധോ ദശഗ്രീവഃ സന്ദശ്യ ദശനച്ഛദം
15 വിവൃത്യനയനേ ക്രൂരോ രാമമേവാന്വധാവത.

തതഃ=അനന്തരം, ക്രുദ്ധഃ ദശഗ്രീവഃ=ക്രോധിച്ച ദശവദനൻ, ദശനച്ഛദം=ചുണ്ടിനെ, സന്ദശ്യ=കടിച്ചിട്ടു്, നയനേ=രണ്ടു കണ്ണുകളെ, വിവൃത്യ=വട്ടം ചുഴററീട്ടു്, ക്രൂരഃ=ക്രൂരൻ, രാമം ഏവ=രാമനെത്തന്നെ, അന്വധാവത=അനുധാവനം ചെയ്തു.

ഹനുമാൻ മുതലായ വാനരവീരന്മാർ, അഗ്നിവൎണ്ണൻ മുതലായ പ്രധാനികളായ നാലു രാക്ഷസന്മാരെ ഒരേ സമയത്തു സംഹരിച്ചതു കണ്ടു കോപമധികരിച്ചതിക്രൂരനായ രാവണൻ രണ്ടു കണ്ണുകളേയും ചുഴററിയും ചുണ്ടു കടിച്ചുംകൊണ്ടു ശ്രീരാമന്റെ നേൎക്കുതന്നെ പാഞ്ഞെത്തി.

ദശഗ്രീവോരഥസ്ഥസ്തു രാമംവജ്രോപമൈഃ ശരൈഃ
16. ആജഘാനമഹാഘോരൈൎദ്ധാരാഭിരിവതോയദഃ
രാമസ്യപുരതഃ സൎവാൻ വാനരാനപി വിവ്യധേ.

രഥസ്ഥഃ ദശഗ്രീവഃ തു=രഥത്തിലിരിക്കുന്ന ദശാനനനാകട്ടെ, മഹാഘോരൈഃ വജ്രോപമൈഃ ശരൈഃ=അതിഭയങ്കരങ്ങളും വജ്രതുല്യങ്ങളുമായ ശരങ്ങൾകൊണ്ടു്, തോയദഃ=മേഘം, ധാരാഭിഃ ഇവ=ധാരകൾകൊണ്ടെന്നപോലെ, രാമം ആജഘാന=രാമനെ ആഹനിച്ചു, രാമസ്യ പുരതഃ=രാമന്റെ പുരോഭാഗത്തിൽ, സൎവാൻ വാനരാൻ അപി=സൎവവാനരന്മാരെയും, വിവ്യധേ=മുറിപ്പെടുത്തി.

തേരിലിരുന്ന് യുദ്ധത്തിന്നൊരുങ്ങിവന്ന രാവണൻ ശത്രുക്കൾക്ക് മഹാഭയത്തെ ജനിപ്പിക്കുന്ന വജ്രസദൃശങ്ങളായ ശരങ്ങൾകൊണ്ട്, മേഘം വൎഷധാരകൾകൊണ്ടെന്നപോലെ ഇടവിടാതെ രാമനെ പ്രഹരിച്ചു. രാമന്റെ മുൻഭാഗത്തു നില്ക്കുന്ന സർവവാനരന്മാരെയും മുറിപ്പെടുത്തി.

17. തതഃ പാവകസങ്കാശൈഃ ശരൈഃ കാഞ്ചന ഭൂഷണൈഃ
അഭ്യവൎഷദ്രണേരാമോ ദശഗ്രീവം സമാഹിതഃ.

തതഃ രാമഃ=അനന്തരം രാമൻ, സമാഹിതഃ=മനസ്സിരുത്തിയവനായിട്ട്, കാഞ്ചനഭൂഷണൈഃ=സ്വർണ്ണംകൊണ്ടലങ്കാരത്തോടു കൂടിയവയും, പാവകസങ്കാശൈഃ=അഗ്നിതുല്യങ്ങളുമായ, ശരൈഃ=ശരങ്ങൾകൊണ്ട്, രണേ=യുദ്ധത്തിൽ, ദശഗ്രീവം=ദശകന്ധരനെ, അഭ്യവൎഷത്=അഭിവൎഷിച്ചു.

ഉടനെ രാമൻ യുദ്ധത്തിൽ വേണ്ടുംവിധം മനസ്സിനെയുറപ്പിച്ചവനായിട്ട്, സ്വർണ്ണംകൊണ്ടലങ്കരിച്ചിരിക്കുന്ന അഗ്നിസദൃശങ്ങളായ ബാണങ്ങൾകൊണ്ട് രാവണനെ ആപാദചൂഡം വൎഷിച്ചു.

18. രഥസ്ഥം രാവണംദൃഷ്ട്വാ ഭൂമിസ്ഥം രഘുനന്ദനം
ആഹൂയമാതലിംശക്രോ വചനം ചേദമബ്രവീത്.

രഥസ്ഥം രാവണം=രഥത്തിലിരിക്കുന്ന രാവണനേയും, ഭൂമിസ്ഥം രഘുനന്ദനം=ഭൂമിയിൽ നില്ക്കുന്ന രഘുപതിയേയും, ദൃഷ്ട്വാ=ദൎശിച്ചിട്ട്, ശക്രഃ=ഇന്ദ്രൻ, മാതലിം=മാതലിയെ, ആഹൂയ=ആഹ്വാനം ചെയ്തിട്ട്, ഇദം വചനം=ഈ വചനത്തെ, അബ്രവീത് ച=പറകയും ചെയ്തു.

രാവണൻ തേരിലിരിക്കുന്നതും, ശ്രീരാമൻ താഴത്തു നില്ക്കുന്നതും കണ്ട ദേവേന്ദ്രൻ മാതലിയെ—ദേവേന്ദ്രന്റെ സാരഥിയെ—വിളിച്ചിപ്രകാരം പറഞ്ഞു.

വാല്മീകീയത്തിൽ ഇങ്ങിനെ പറയുന്നു:—

"ഭൂമൌസ്ഥിതസ്യരാമസ്യ രഥസ്ഥസ്യചരക്ഷസഃ
ന സമംയുദ്ധമിത്യാഹുൎദ്ദേവഗന്ധർവദാനവാഃ"

ഭൂമിയിൽ നില്ക്കുന്ന രാമന്റെയും തേരിലിരിക്കുന്ന രാവണന്റെയും യുദ്ധമൊരുപോലെയിരിക്കുന്നില്ലെന്നു ദേവഗന്ധർവദാനവന്മാർ പറഞ്ഞുതുടങ്ങി

"ദേവതാനാംവചഃശ്രുത്വാ ശതക്രതുരനന്തരം
പ്രേഷയാമാസരാമായ രഥം മാതലിസാരഥിം"

ദേവാദികളിങ്ങിനെ പറയുന്നതു കേട്ട ദേവേന്ദ്രൻ ഉടനെ രാമന്ന് മാതലിയാകുന്ന സാരഥിയോടുകൂടിയ തേരയച്ചുകൊടുത്തു.

19. രഥേന മമ ഭൂമിഷ്ഠം ശീഘ്രം യാഹി രഘൂത്തമം
ത്വരിതം ഭൂതലം ഗത്വാ കുരു കാൎയ്യം മമാനഘ!

അനഘ!=ഹേ പരിശുദ്ധ! മമ രഥേന=എന്റെ രഥത്തോടുകൂടെ, ഭൂമിഷ്ഠം രഘൂത്തമം=ഭൂമിയിൽ നില്ക്കുന്ന രഘുശ്രേഷ്ഠനെ, ശീഘ്രം യാഹി=വേഗം പ്രാപിച്ചാലും, ത്വരിതം ഭൂതലം ഗത്വാ=വേഗം ഭൂതലത്തെ ഗമിച്ചിട്ട്, മമ കാൎയ്യം കുരു=എന്റെ കാൎയ്യത്തെ ചെയ്താലും.

ഹേ പരിശുദ്ധമനസ്കനായ മാതലേ! എന്റെ തേരോടുകൂടെ നീ വേഗം ഭൂമിയിൽനിന്നു യുദ്ധംചെയ്യുന്ന രഘുപതിയുടെ സമീപത്തെക്കു പോയാലും. ഭൂമിയിൽ വേഗം പ്രവേശിച്ചിട്ട് യുദ്ധത്തിൽ ശ്രീരാമന്നു വേണ്ടുന്ന സഹായം ചെയ്യുക. രാവണവധം എന്റെ കാൎയ്യമാകുന്നു.

20. ഏവമുക്തോഥ തം നത്വാ മാതലിൎദ്ദേവസാരഥിഃ
തതോഹയൈൎശ്വസംയോജ്യ ഹരിതൈഃസ്യന്ദനോത്തമം

ഏവം ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, ദേവസാരഥിഃ മാതലിഃ=ദേവേന്ദ്രന്റെ സാരഥിയായ മാതലി, അഥതംനത്വാ=അനന്തരം അവനെ നമിച്ചിട്ട്, സ്യന്ദനോത്തമം=ഉത്തമമായ രഥത്തെ, ഹരിതൈഃ ഹയൈഃ=പച്ചനിറമുള്ള കുതിരകളോട്, സംയോജ്യ=വേണ്ടതുപോലെ യോജിപ്പിച്ചിട്ട്.

ദേവേന്ദ്രന്റെ തേരാളിയായ മാതലി, കല്പനകേട്ട ഉടനെ പച്ചനിറത്തിലുള്ള ഇന്ദ്രന്റെ കുതിരകളെ ഉത്തമമായ രഥത്തിൽ വേണ്ടതുപോലെ പൂട്ടിക്കെട്ടി.

21. സ്വൎഗ്ഗാജ്ജയാൎത്ഥം രാമസ്യഹ്യുപചക്രാമമാതലിഃ
അബ്രവീച്ചതതോരാമ മപ്രതൎക്യരഥേസ്ഥിതഃ
പ്രാഞ്ജലിൎദ്ദേവരാജേന പ്രേഷിതോസ്മിരഘൂത്തമ!

മാതലിഃ=മാതലി, രാമസ്യജയാൎത്ഥം=രാമന്റെ ജയത്തിന്നായിക്കൊണ്ട്, സ്വൎഗ്ഗാത്=സ്വൎഗ്ഗത്തിൽനിന്ന്, ഉപചക്രാമ=ഉപക്രമിച്ചു=പുറപ്പെട്ടു, അപ്രതൎക്യരഥേസ്ഥിതഃ=ഊഹിക്കപ്പെടുവാൻ കഴിയാത്ത രഥത്തിൽ സ്ഥിതനും, പ്രാഞ്ജലിഃ=അഞ്ജലിബന്ധത്തോടു കൂടിയവനുമായിട്ട്, രഘൂത്തമ!=ഹേ രഘുശ്രേഷ്ഠ! ദേവരാജേന=ദേവരാജനാൽ, പ്രേഷിതഃഅസ്മി=പ്രേഷിക്കപ്പെട്ടവനായി ഭവിക്കുന്നേൻ എന്ന്, അബ്രവീത് ച=പറകയും ചെയ്തു.

ശ്രീരാമൻെറ ജയത്തിന്നുവേണ്ടി മാതലി സ്വർഗത്തിൽനിന്നു പുറപ്പെട്ടു രാമസമീപത്തു വന്നു. മററു ജനങ്ങൾക്ക് കാണ്മാൻ കഴിയാത്തതായ ദിവ്യരഥത്തിലിരിക്കുന്ന മാതലി കൈകളെ ശിരസ്സിൽവെച്ചു തൊഴുതുകൊണ്ടു രാമനോടു പറഞ്ഞു:—"ഹേ രഘുശ്രേഷ്ഠ! ദേവരാജൻ അയച്ചിട്ടു ഞാൻ വന്നിരിക്കയാകുന്നു."

22. രഥോയംദേവരാജസ്യ വിജയായതവപ്രഭോ!
ത്രേഷിതശ്ചമഹാരാജ! ധനുരൈന്ദ്രംചഭൂഷിതം.

23. അഭേദ്യംകവചംഖഡ്ഗം ദിവ്യതൂണീയുഗംതഥാ
ആരുഹ്യചരഥംരാമ! രാവണംജഹിരാക്ഷസം

24. മയാസാരഥിനാദേവ! വൃത്രം ദേവപതിര്യഥാ.

ദേവരാജസ്യ=ദേവരാജൻെറ, അയംരഥഃ=ഈ രഥം, പ്രഭോ!=ഹേ പ്രഭുവായുള്ളോവേ, തവ=അങ്ങയുടെ, വിജയായ=വിജയത്തിന്നായിക്കൊണ്ട്, ത്രേഷിതഃ=അയക്കപ്പെട്ടിരിക്കുന്നു, മഹാരാജ!=അല്ലെയോ മഹാരാജാവായുള്ളോവേ! ഭൂഷിതം=അലങ്കരിക്കപ്പെട്ട, ഐന്ദ്രം=ഇന്ദ്രസംബന്ധിയായ, ധനുഃ ച=ധനുസ്സും, അഭേദ്യം=മുറിക്കപ്പെടുവാൻ കഴിയാത്തതായ, കവചം=കവചവും, ഖഡ്ഗം=ഖഡ്ഗവും, തഥാ തൂണീയുഗം ച=അപ്രകാരം രണ്ടു തൂണീരവും, രാമ!=അല്ലെയോ രാമ! രഥം=തേരിൽ, ആരുഹ്യ=ആരോഹണം ചെയ്തിട്ട്, രാക്ഷസംരാവണം=രാക്ഷസനായ രാവണനെ, ദേവപതിഃ=ദേവരാജൻ, സാരഥിനാമയാ=സാരഥിയായ എന്നോടുകൂടെ, വൃത്രംയഥാ=വൃത്രനെയെന്നപോലെ, ജഹി=ഹനിച്ചാലും.

ഹേ പ്രഭോ! അങ്ങയുടെ ജയത്തിന്നുവേണ്ടി, ദേവേന്ദ്രൻെറ ഈ തേർ തന്നയച്ചിരിക്കുന്നു. അലങ്കരിച്ചിരിക്കുന്ന ഇന്ദ്രൻെറ വില്ലും, ശത്രുക്കൾക്കു മുറിപ്പാൻ കഴിയാത്തതായ ഇരിമ്പുകുപ്പായവും, വാളും, ദിവ്യമായ രണ്ടു തൂണീരവും തന്നയച്ചിട്ടുണ്ട്. ഹേ രാമ! ഈ തേരിൽ കയറിയിരുന്നിട്ട്, തേരാളിയായ എന്നോടുകൂടെ, ദേവേന്ദ്രൻ വൃത്രാസുരനെയെന്നപോലെ, അങ്ങുന്ന്, രാക്ഷസനായ രാവണനെ സംഹരിച്ചാലും.

ദേവേന്ദ്രൻെറ തേരിനെകുറിച്ച് വാല്മീകി:—

"തതഃ കനകചിത്രാംഗഃ കിങ്കിണീ ശതഭൂഷിതഃ
തരുണാദിത്യസങ്കാശോ വൈഡൂര്യ്യ സമക്രുബരഃ
സദശ്വൈഃ കാഞ്ചനാപീഡൈഃ യുക്തശ്വേത പ്രകീർണകൈഃ

ഹരിഭിഃ സൂൎയ്യസങ്കാശൈഃ ഹേമജാല വിഭൂഷിതൈഃ
വജ്രദണ്ഡധ്വജഃ ശ്രീമാൻ ദേവരാജരഥോപരഃ
അഭ്യവൎത്തത കാകുൽസ്ഥ മവതീൎയ്യ ത്രിവിഷ്ടപാത്."

ദേവേന്ദ്രന്റെ രഥം കനകാഭരണങ്ങളാൽ വിചിത്രാകൃതിയുള്ളതും, അനേകം മണികൾ കെട്ടീട്ടുള്ളതും, മദ്ധ്യാഹ്നസൂൎയ്യനെപ്പോലെ പ്രകാശിക്കുന്നതും, വൈഡൂൎയ്യത്തിന്നു തുല്യമായ ദീൎഘദണ്ഡമുള്ളതും, സ്വൎണ്ണാലങ്കാരങ്ങൾ ധരിച്ചും, വെളുത്ത പുള്ളികളുള്ള പച്ചനിറത്തോടുകൂടിയുമിരിക്കുന്ന കുതിരകളെ പൂട്ടീട്ടുള്ളതും, വജ്രംകൊണ്ടുള്ള ധ്വജത്തോടുകൂടിയതും മഹാ ശോഭയുള്ളതുമായിരുന്നു.

മായാവിയായ രാവണനയച്ചതായിരിക്കുമോ ഈ രഥമെന്നു ലക്ഷ്മണനും, സുഗ്രീവനും, മററു വാനരന്മാരും ശങ്കിച്ചുവെന്നും,

"വിഭീഷണോ മഹാപ്രാജ്ഞോ ദൃഷ്ട്വാ വചനമബ്രവീത്
സുവിശ്രബ്ധം രഥംവീര! ആരോഹത്വമശങ്കിതഃ
അഹം സൎവാം വിജാനാമി മായാം വൈരക്ഷസാമിഹ
നൈവം വിധാ രാക്ഷസേന്ദ്രേ രഥാവിദ്യന്തി ശത്രുഹൻ

മഹാജ്ഞാനിയായ വിഭീഷണൻ രഥത്തെ നോക്കീട്ട് രാമനോടു പറഞ്ഞു. ഹേ വീരനായ രാമ! ശങ്കകൂടാതെ ഈ രഥത്തിൽ കയറിയാലും. ഇവിടെയുള്ള രാക്ഷസന്മാരുടെ മായയെയെല്ലാം ഞാനറിയുന്നുണ്ട്. ഹേ ശത്രുക്കളെ സംഹരിക്കുവാൻ സമൎത്ഥനായുള്ളോവേ! ഇപ്രകാരമുള്ള രഥങ്ങൾ രാക്ഷസേന്ദ്രനായ രാവണന്നില്ല, എന്നു വിഭീഷണൻ പറഞ്ഞപ്പോൾ സുഗ്രീവാദികളുടെ ശങ്കതീൎന്നുവെന്നുംകൂടെ വാല്മീകി പറഞ്ഞിരിക്കുന്നു.

രാമനോടുള്ള മാതലിവാക്യത്തെക്കുറിച്ച് വാല്മീകി:—

"അഥാബ്രവീത്തദാ രാമം സപ്രതോദോ രഥേസ്ഥിതഃ
പ്രാംജലിൎമാതലിൎവാക്യം സഹസ്രാക്ഷസ്യ സാരഥിഃ
സഹസ്രാക്ഷേണ കാകുസ്ഥ! രഥോയം വിജയായവൈ
പ്രേഷിതസ്തേ മഹേന്ദ്രേണ ശ്രീമാൻ ശത്രുനിബൎഹണഃ

കയ്യിൽ ചമ്മട്ടിയും പിടിച്ചു തേരിലിരിക്കുന്ന ദേവേന്ദ്രസാരഥിയായ മാതലി അഞ്ജലി കൂപ്പിക്കൊണ്ടു രാമനോടു പറഞ്ഞു. "ഹേ കാകുൽസ്ഥ! ദേവേന്ദ്രൻ അങ്ങയുടെ വിജയത്തിന്നായിട്ട് ശത്രുക്കളെ സംഹരിക്കുന്നതും, അതീവശോഭയുള്ളതുമായ ഈ രഥം തന്നയച്ചിരിക്കുന്നു."

ചാപാദികളയച്ചിരിക്കുന്നതിനെക്കുറിച്ചു വാല്മീകി:—

"ഏതദൈന്ദ്രം മഹച്ചാപം കവചം ചാഗ്നി സന്നിഭം
ശരാശ്ചാദിത്യ സങ്കാശാഃ ശക്തയശ്ചാമലാഃ ശിതാഃ"

ഇന്ദ്രന്റെ മഹത്തായ ഈ ചാപം, അഗ്നിതുല്യമായ കവചം, ആദിത്യസദൃശങ്ങളായ ശരങ്ങൾ, നിർമ്മലങ്ങളും മൂർച്ചയുള്ളവയുമായ ശക്തികൾ എന്നിവയും തന്നയച്ചിട്ടുണ്ട്. എന്നു പറയുന്ന വാല്മീകി അദ്ധ്യാത്മരാമായണകർത്താവു പറഞ്ഞിട്ടില്ലാത്തതായ ശക്തിയെന്ന ആയുധത്തെക്കൂടെ പറയുന്നുണ്ട്.

പിന്നെ മാതലി രാമനോടു പറയുന്നതിനെക്കുറിച്ച് വാല്മീകി:—

"ആരുഹ്യേമം രഥം രാമ! രാവണം ജഹി രാക്ഷസം
മയാ സാരഥിനാ വീര! മഹേന്ദ്ര ഇവ ദാനവാൻ."

ഹേ രാമ! ഈ തേരിൽ കയറിയിരുന്ന്, ഹേ വീര! ഇന്ദ്രൻ സാരഥിയായ എന്നോടുകൂടെ ചേർന്ന്, അസുരന്മാരെയെന്നപോലെ, രാക്ഷസനായ രാവണനെ അങ്ങുന്നു സംഹരിച്ചാലും. ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

ഇത്യുക്തസ്തം പരിക്രമ്യ നമസ്കൃത്യ രഥോത്തമം.
25. ആരുരോഹ രഥം രാമോ ലോകാം ല്ലക്ഷ്മ്യാ നിയോജയൻ

ഇതി ഉക്തഃ രാമഃ=ഇപ്രകാരം പറയപ്പെട്ട രാമൻ, തം രഥോത്തമം പരിക്രമ്യ=ആ ഉത്തമരഥത്തെ പ്രദക്ഷിണം ചെയ്തിട്ട്, നമസ്കൃത്യ=നമസ്കരിച്ചിട്ട്, ലോകാൻ=ലോകങ്ങളെ, ലക്ഷ്മ്യാ നിയോജയൻ=ലക്ഷ്മിയോടു യോജിപ്പിക്കുന്നവനായിട്ട്, രഥം ആരുരോഹ=രഥത്തെ ആരോഹണം ചെയ്തു.

മാതലിയാൽ ഇപ്രകാരം പറയപ്പെട്ട രാമൻ ആ ഉത്തമരഥത്തെ പ്രദക്ഷിണം വെച്ചു നമസ്കരിച്ചശേഷം, ലോകങ്ങൾക്കു ശ്രേയസ്സിനെയുണ്ടാക്കുവാൻ നിശ്ചയിച്ചവനായിട്ട് തേരിൽ കയറിയിരുന്നു. ലോകോപദ്രവകാരിയായ രാവണനെ സംഹരിക്കുമ്പോൾ ലോകത്തിന്നു സമൃദ്ധിയും ശ്രേയസ്സുമുണ്ടാകുമെന്നഭിപ്രായത്താൽ രാവണസംഹാരത്തിന്നൊരുങ്ങിയെന്നു സാരം.

ഇവിടെ വാല്മീകി:—

"ഇത്യുക്തഃ സ പരിക്രമ്യ സംപ്രഹൃഷ്ടതനൂരുഹഃ
രഥംപ്രദക്ഷിണീകൃത്യ മാതലിം പ്രതിപൂജ്യ ച
തതോവിചിന്ത്യതം ദേവം ദേവാൻ സംപരിപൂജ്യസഃ
ആരുരോഹരഥംദിവ്യം ജയായ പരമാസ്ത്രവിത്."

"മാതലിയാൽ ഇപ്രകാരം പറയപ്പെട്ട രാമന്നുണ്ടായ സന്തോഷത്താൽ രോമാഞ്ചമുണ്ടായി. രഥത്തെ പ്രദക്ഷിണം ചെയ്തു. മാതലിയേയും വന്ദിച്ചു. ആ ദേവരാജനെ മനസാ സ്മരിച്ചു. ദേവന്മാരെയും മനസ്സുകൊണ്ടു പൂജിച്ചു. ഉൽകൃഷ്ടങ്ങളായ അസ്ത്രങ്ങളെ പ്രയോഗിപ്പാൻ നന്നായറിയുന്ന രാമൻ ദിവ്യമായ ആ രഥത്തിൽ കയറിയിരുന്നു." ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

തതോഭവന്മഹായുദ്ധം ഭൈരവം രോമഹർഷണം
26. മഹാത്മനോരാഘവസ്യ രാവണസ്യ ച ധീമതഃ.

തതഃ=അനന്തരം, മഹാത്മനഃ രാഘവസ്യ=മഹാത്മാവായ രാമന്നും, ധീമതഃ രാവണസ്യ ച=ബുദ്ധിമാനായ രാവണന്നും തമ്മിൽ, ഭൈരവം=ഭയങ്കരവും, രോമഹർഷണം=രോമാഞ്ചത്തെയുണ്ടാക്കുന്നതുമായ, മഹായുദ്ധം=മഹത്തായ യുദ്ധം, അഭവത്=ഉണ്ടായി.

അതിന്നു ശേഷം മഹാത്മാവായ രാമന്നും ബുദ്ധിമാനായ രാവണന്നും തമ്മിൽ മഹാ ഭയങ്കരവും കാണുന്നവൎക്കു രോമാഞ്ചത്തെയുണ്ടാക്കിത്തീക്കുന്നതുമായ മഹാ യുദ്ധമുണ്ടായി.

"അഥാഭൂദത്ഭുതംയുദ്ധം ദ്വൈരഥംലോമഹർഷണം
രാമസ്യചമഹാബാഹോ ർബലിനോരാവണസ്യ ച."

മഹാബാഹുവായ രാമന്നും ബലവാനായ രാവണന്നും തമ്മിൽ രോമാഞ്ചജനകമായും അത്ഭുതാവഹമായുമിരിക്കുന്ന ദ്വന്ദ്വയുദ്ധമുണ്ടായി. എന്നു വാല്മീകി പറയുന്നു.

ആഗ്നേയേന ച ആഗ്നേയം ദൈവം ദൈവേന രാഘവഃ
27. അസ്ത്രംരാക്ഷസരാജസ്യ ജഘാനപരമാസ്ത്രവിത്.

പരമാസ്ത്രവിത് രാഘവഃ=ഉത്തമാസ്ത്രങ്ങളെ അറിയുന്ന രാമൻ, രാക്ഷസരാജസ്യ=രാക്ഷസരാജന്റെ, ആഗ്നേയം അസ്ത്രം=ആഗ്നേയാസ്ത്രത്തെ, ആഗ്നേയേന=ആഗ്നേയംകൊണ്ടും, ദൈവം അസ്ത്രം=ദൈവാസ്ത്രത്തെ, ദൈവേന=ദൈവംകൊണ്ടും, ജഘാന=ഹനിച്ചു.

അത്യുത്തമാസ്ത്രങ്ങളെല്ലാമറിയുന്ന രാമൻ, രാക്ഷസരാജാവായ രാവണൻ പ്രയോഗിച്ച ആഗ്നേയാസ്ത്രത്തെ ആഗ്നേയാസ്ത്രംകൊണ്ടും, ദൈവാസ്ത്രത്തെ ദൈവാസ്ത്രംകൊണ്ടും സംഹരിച്ചു.

ഈ ശ്ലോകത്തിന്റെ സ്ഥാനത്തിൽ:—

ഗാന്ധർവേണതു ഗാന്ധർവം ദൈവം ദൈവേനരാഘവഃ
അസ്ത്രംരാക്ഷസരാജസ്യ ജഘാനപരമാസ്ത്രവിത്.

ആഗ്നേയം എന്ന് അദ്ധ്യാത്മരാമായണകൎത്താവു പറഞ്ഞതിന്നു പകരം ഗാന്ധൎവം എന്നു വാല്മീകി പറഞ്ഞിരിക്കുന്നു. മററു പദങ്ങളെല്ലാം തുല്യങ്ങളായി കാണപ്പെടുന്നു.

തതസ്തു സസൃജേ ഘോരം രാക്ഷസം ചാസ്ത്രമസ്ത്രവിത്
28. ക്രോധേന മഹതാവിഷ്ടോ രാമസ്യോപരി രാവണഃ.

തതഃ തു=അനന്തരമാകട്ടെ, അസ്ത്രവിത് രാവണഃ=അസ്ത്രങ്ങളെ അറിയുന്ന രാവണൻ, മഹതാക്രോധേന=മഹത്തായ കോപത്താൽ, ആവിഷ്ടഃ=ആവേശിക്കപ്പെട്ടവനായിട്ട്, ഘോരം രാക്ഷസം അസ്ത്രം=ഭയങ്കരമായ രാക്ഷസാസ്ത്രത്തെ, രാമസ്യ ഉപരി=രാമന്നു മേൽ, സസൃജേ=സൃഷ്ടിച്ചു.

അസ്ത്രങ്ങളെ നന്നായറിയുന്ന രാവണൻ അതികോപത്തോടുകൂടെ രാമൻെറ മേൽ ഭയങ്കരമായ രാക്ഷസമെന്നു പേരുള്ള അസ്ത്രത്തെ പ്രയോഗിച്ചു.

29. രാവണസ്യധനുൎമ്മുക്താഃ സൎപ്പാഭൂത്വാമഹാവിഷാഃ
ശരാഃകാഞ്ചനപുംഖാഭാ രാഘവംപരിതോപതൻ

രാവണസ്യ=രാവണൻെറ, ധനുൎമ്മുക്താഃ=ധനുസ്സിൽനിന്നു മോചിക്കപ്പെട്ട, കാഞ്ചനപുംഖാഭാഃശരാഃ=സ്വൎണ്ണപ്പിടികളുടെ ശോഭയോടുകൂടിയ ശരങ്ങൾ, മഹാവിഷാഃ സൎപ്പാഃഭൂത്വാ=മഹത്തായ വിഷത്തോടുകൂടിയ, സൎപ്പങ്ങളായ്ഭവിച്ചിട്ട്, രാഘവംപരിതഃ=രാമൻെറ നാലുഭാഗത്തും, അപതൻ=പതിച്ചു.

രാവണൻെറ വില്ലിൽനിന്നു പുറപ്പെട്ടവയും സ്വൎണ്ണപ്പിടികൾകൊണ്ടു ശോഭിക്കുന്നവയുമായ ബാണങ്ങൾ മഹാവിഷമുള്ള സൎപ്പങ്ങളായ്ഭവിച്ചിട്ടു രാമൻെറ നാലുഭാഗത്തും വീണു.

30. തൈഃശരൈഃസൎപ്പവദനൈൎവ മദ്ഭിരനലംമുഖൈഃ
ദിശശ്ചവിദിശശ്ചൈവ വ്യാപ്താസ്തത്രതദാഭവൻ

സൎപ്പവദനൈഃ=സൎപ്പങ്ങളുടെ മുഖംപോലിരിക്കുന്ന മുഖത്തോടുകൂടിയവയും, മുഖൈഃഅനലംവമദ്ഭിഃ=മുഖങ്ങളിൽകൂടെ അഗ്നിയെ പുറപ്പെടുവിക്കുന്നവയുമായ, തൈഃശരൈഃ=ആ ബാണങ്ങൾകൊണ്ട്, ദിശഃവിദിശഃ ച=ദിക്കുകളും വിദിക്കുകളും, തദാതത്രവ്യാപ്താഃഅഭവൻ=അപ്പോളവിടെ വ്യാപിക്കപ്പെട്ടവയായ്ഭവിച്ചു.

സൎപ്പങ്ങളുടെ മുഖംപോലിരിക്കുന്ന മുഖത്തോടു കൂടിയവയും മുഖങ്ങളിൽകൂടെ അഗ്നിയെ പുറപ്പെടുവിക്കുന്നവയുമായ ആ ശരങ്ങൾ അപ്പോൾ അവിടെ സൎവദിക്കുകളിലും കോണദിക്കുകളിലും വ്യാപിച്ചു.

31. രാമഃസർപ്പാംസ്തതോദൃഷ്ട്വാ സമന്താൽ പരിപൂരിതാൻ
സൌർപ്പണമസ്ത്രംതൽഘോരം പുരഃപ്രാവർത്തയദ്രണേ.

തതഃരാമഃ=അനന്തരം രാമൻ, സമന്താൽ=നാലുഭാഗത്തും, പരിപൂരിതാൻ സർപ്പാൻ=നിറഞ്ഞിരിക്കുന്ന സർപ്പങ്ങളെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, പുരഃ=മുൻഭാഗത്തിൽ, സൌപർണ്ണം തൽഘോരംഅസ്ത്രം=സുപർണ്ണനെ സംബന്ധിച്ചതായ ആ ഭയങ്കരാസ്ത്രത്തെ, രണേ=രണത്തിൽ, പ്രാവർത്തയത്=പ്രവൃത്തിപ്പിച്ചു.

നാലുഭാഗത്തും സർപ്പങ്ങൾ നിറഞ്ഞിരിക്കുന്നതു രാമൻ കണ്ടഉടനെ, യുദ്ധത്തിൽ, സർപ്പങ്ങളുടെ മുൻഭാഗത്തിൽ ഭയങ്കരമായ ഗാരുഡാസ്ത്രത്തെയുപയോഗിച്ചു.

32. രാമേണമുക്താസ്തേബാണാഃ ഭൂത്വാഗരുഡരൂപിണഃ
ചിച്ഛിദുഃസർപ്പബാണാംസ്താൻ സമന്താൽസർപ്പശത്രവഃ.

രാമേണ=രാമനാൽ, മുക്താഃ=മോചിക്കപ്പെട്ട, തേബാണാഃ=ആ ബാണങ്ങൾ, സർപ്പശത്രവഃ=സർപ്പശത്രുക്കളായ, ഗരുഡരൂപിണഃഭൂത്വാ=ഗരുഡരൂപമുള്ളവയായ്ഭവിച്ചിട്ട്, സമന്താൽ=നാലുഭാഗത്തുമുള്ള, താൻസർപ്പബാണാൻ=ആ സർപ്പബാണങ്ങളെ, ചിച്ഛിദുഃ=ഛേദിച്ചു.

രാമൻ പ്രയോഗിച്ച ആ ബാണങ്ങൾ സർപ്പശത്രുക്കളായ ഗരുഡപ്പക്ഷികളായ്ഭവിച്ചിട്ട് നാലുഭാഗത്തുമുള്ള സർപ്പബാണങ്ങളെ സംഹരിച്ചു.

33. അസ്ത്രേപ്രതിഹതേയുദ്ധേ രാമേണദശകന്ധരഃ
അഭ്യവർഷത്തതോരാമം ഘോരാഭിഃശരവൃഷ്ടിഭിഃ.

യുദ്ധേ=യുദ്ധത്തിൽ, രാമേണ=രാമനാൽ, അസ്ത്രേപ്രതിഹതേ=അസ്ത്രം പ്രതിഹനിക്കപ്പെട്ടപ്പോൾ, ദശകന്ധരഃ=ദശഗ്രീവൻ, തതഃ=അനന്തരം, ഘോരാഭിഃ ശരവൃഷ്ടിഭിഃ=ഘോരങ്ങളായ ശരവൃഷ്ടികൾകൊണ്ട്, രാമം=രാമനെ, അഭ്യവർഷത്=അഭിവർഷിച്ചു.

യുദ്ധത്തിൽ ശ്രീരാമനാൽ സർപ്പാസ്ത്രം ഗരുഡാസ്ത്രത്താൽ സംഹരിക്കപ്പെട്ടപ്പോൾ, ഉടനെ രാവണൻ ഭയങ്കരങ്ങളായ ശരങ്ങൾകൊണ്ടു രാമനെ വർഷിച്ചു.

34. തതഃപുനഃശരാനീകൈ രാമമക്ലിഷ്ടകാരിണം
അർദ്ദയിത്വാതുഘോരേണ മാതലിംപ്രത്യവിധ്യത.

35. പാതയിത്വാരഥോപസ്ഥേ രഥകേതുംചകാഞ്ചനം
ഐന്ദ്രാനശ്വാനഭ്യഹന ദ്രാവണഃക്രോധമൂർച്ഛിതഃ.

അക്ലിഷ്ടകാരിണംരാമം=ക്ലേശംകൂടാതെ പ്രവൃത്തിക്കുന്ന രാമനെ, ശരാനീകൈഃ=ബാണസമൂഹങ്ങൾകൊണ്ട്, അർദ്ദയിത്വാ മുറിപ്പെടുത്തീട്ട്,

തതഃപുനഃ=അനന്തരം ഉടനെ, ഘോരേണ=ഭയങ്കരമായ ശരത്താൽ, മാതലിംപ്രത്യവിദ്ധ്യത=മാതലിയെ പ്രതിവേധനം ചെയ്തു. കാഞ്ചനം രഥകേതും=സ്വൎണ്ണമയമായ തേർക്കൊടിയെ, രഥോപസ്ഥേ=തേർത്തട്ടിൽ, പാതയിത്വാ=പതിപ്പിച്ചിട്ട്, ക്രോധമൂൎച്ഛിതഃ രാവണഃ=അതിക്രോധത്തോടുകൂടിയ രാവണൻ, ഐന്ദ്രാൻ അശ്വാൻ=ഇന്ദ്രന്റെ അശ്വങ്ങളെ, അഭ്യഹനത്=അഭിഹനിച്ചു.

ക്ലേശംകൂടാതെ യുദ്ധംചെയ്യുന്ന രാമനെ അനേക ബാണങ്ങളെയ്തു മുറിപ്പെടുത്തിയ ഉടനെ ഭയങ്കരമായ ശരപ്രയോഗത്താൽ മാതലിയേയും നാലുഭാഗത്തും മുറിപ്പെടുത്തി. രഥത്തിന്നലങ്കാരമായ സ്വൎണ്ണക്കൊടിയെ മുറിച്ചു തേർത്തട്ടിൽത്തന്നെ വീഴ്ത്തി. അതിക്രുദ്ധനായ രാവണൻ ഇന്ദ്രാശ്വങ്ങളുടെ ശരീരത്തിലെങ്ങും മുറിയേൽപിച്ചു.

36. വിഷേദുൎദ്ദേവഗന്ധൎവ്വാ ശ്ചാരണാഃപിതരസ്തഥാ
ആൎത്താകാരംഹരിംദൃഷ്ട്വാ വ്യഥിതാശ്ചമഹൎഷയഃ
വ്യഥിതാവാനരേന്ദ്രാശ്ച ബഭൂവുഃസവിഭീഷണാഃ.

ആൎത്താകാരം=ആൎത്തമായിരിക്കുന്ന ആകൃതിയോടുകൂടിയ, ഹരിം=രാമനെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, ദേവഗന്ധൎവ്വാഃ=ദേവന്മാരും ഗന്ധൎവ്വന്മാരും, ചാരണാഃ=ചാരണന്മാരും, തഥാപിതരഃ=അപ്രകാരം പിതൃക്കളും, വിഷേദുഃ=വിഷാദിച്ചു. മഹൎഷയഃച=മഹൎഷിമാരും, വ്യഥിതാഃ=ദുഃഖിതന്മാരായി, സവിഭീഷണാഃ=വിഭീഷണനോടുകൂടിയ, വാനരേന്ദ്രാഃച=വാനരശ്രേഷ്ഠന്മാരും, വ്യഥിതാഃ=ദുഃഖമുള്ളവരായി.

ദുഃഖമുള്ളവനെന്ന ഭാവത്തിലിരിക്കുന്ന രാമനെക്കണ്ടിട്ട് ദേവന്മാർ, ഗന്ധൎവ്വന്മാർ, ചാരണന്മാർ, പിതൃക്കൾ എന്നിവർ വിഷാദിച്ചു. മഹൎഷിമാരും വിഭീഷണനും വാനരശ്രേഷ്ഠന്മാരും ദുഃഖമുള്ളവരായ്ഭവിച്ചു.

37. ദശാസ്യോവിംശതിഭുജഃ പ്രഗൃഹീതശരാസനഃ
ദദൃശേരാവണസ്തത്ര മൈനാകഇവപൎവ്വതഃ.

ദശാസ്യഃ=പത്തു മുഖങ്ങളോടും, വിംശതിഭുജഃ=ഇരുപതു ഭുജങ്ങളോടും, പ്രഗൃഹീതശരാസനഃ=പ്രകൎഷേണ പിടിച്ചിരിക്കുന്ന വില്ലോടും കൂടിയ, രാവണഃ=രാവണൻ, തത്ര=അവിടെ, മൈനാകഃപൎവ്വതഃഇവ=മൈനാകപൎവ്വതംപോലെ, ദദൃശേ=ദൎശിക്കപ്പെട്ടു.

പത്തു മുഖങ്ങളും ഇരുപതു കൈകളും പ്രകാശിപ്പിച്ച് വില്ലും കയ്യിൽ ബലമായിപ്പിടിച്ച് യുദ്ധകളത്തിൽ നില്ക്കുന്ന രാവണൻ മൈനാകപൎവ്വതമെന്നപോലെ കാണപ്പെട്ടു.

ഈ പദ്യം:

"ദശഗ്രീവോവിംശഭുജഃ പ്രഗൃഹീതശരാസനഃ
അദൃശ്യതതദാകമ്പ്യാ മൈനാകഇവപർവതഃ."

എന്ന് പ്രാച്യവാല്മീകീയത്തിൽ കാണപ്പെടുന്നു. പാശ്ചാത്യ വാല്മീകിയത്തിലും അദ്ധ്യാത്മരാമായണത്തിലും ശ്ലോകത്തിന്നു വ്യത്യാസമേയില്ല.

"വിംശതിഭുജഃ" എന്നു വേണ്ടതിന്നു പകരം "വിംശഭുജഃ" എ
ന്നാണ് പ്രാച്യവാല്മീകീയം. രാവണൻ മൈനാകപർവതംപോലെ
ചലിപ്പിക്കപ്പെടുവാൻ കഴിയാത്തവനായിട്ടു കാണപ്പെട്ടുവെന്ന് പർവ
തത്തോടുപമിച്ചതിന്റെ ഫലത്തെ അതിൽ വ്യക്തമാക്കീട്ടുണ്ടെന്നൊ
രു വിശേഷമതിൽ കാണുന്നുണ്ട്.

അദ്ധ്യാത്മരാമായണത്തിൽ കാണാത്തതായ വേറൊരു കഥ പാ
ശ്ചാത്യ വാല്മീകീയത്തിൽ കാണുന്നുണ്ട്. അതിങ്ങിനെയാകുന്നു:—യുദ്ധ
ത്തിൽ ക്ഷീണിച്ചിരിക്കുന്ന ശ്രീരാമചന്ദ്രന്ന് ഉത്സാഹം വൎദ്ധിപ്പിക്കു
വാൻ അഗസ്ത്യമഹൎഷി രാമസന്നിധിയിൽ വന്ന് ആദിത്യഹൃദയമെന്ന
മന്ത്രമുപദേശിക്കുന്നുവെന്നു കാണിക്കുന്ന ഭാഗം:—

"ദേവതൈശ്ച സമാഗമ്യ ദ്രഷ്ടുമഭ്യാഗതോ രണം
ഉപഗമ്യാബ്രവീദ്രാമ മഗസ്ത്യോ ഭഗവാംസ്തദാ"

ദേവന്മാരോടുകൂടെ യുദ്ധം കാണ്മാനായി വന്ന ഭഗവാൻ അഗ
സ്ത്യമഹൎഷി രാമസമീപത്തു വന്നിങ്ങിനെ പറഞ്ഞു:—

"രാമരാമ മഹാബാഹോ! ശൃണു ഗുഹ്യം സനാതനം
യേന സർവാനരീൻ വത്സ! സമരേ വിജയിഷ്യസേ
ആദിത്യഹൃദയം പുണ്യം സർവശത്രുവിനാശനം
ജയാവഹം ജപം നിത്യമക്ഷരം പരമം ശിവം"

ഹേ മഹാബാഹോ! സത്യമായ ഒരു രഹസ്യം പറയാം. കേൾക്ക
ക. ഹേ വത്സ! അതുകൊണ്ടങ്ങേക്ക് സർവശത്രുക്കളെയും ജയിക്കാം
ശത്രുക്കളെ മൂലത്തോടുകൂടെ നശിപ്പിക്കുന്നതിന്നു സമൎത്ഥമായ ആദി
ത്യഹൃദയമെന്നു പേരുള്ള മന്ത്രം നാശരഹിതവും പരമമംഗളപ്രദവു
സർവത്ര ജയപ്രദവുമാകുന്നു. ഞാനതങ്ങേക്കുപദേശിക്കാം എന്നു പ
ഞ്ഞു് മന്ത്രമുപദേശിക്കുന്നു. അനന്തരം രാമൻ:—

"ഏതച്ഛ്രുത്വാ മഹാതേജാ നഷ്ടശോകോ ഭവത്തദാ
ധാരയാമാസ സുപ്രീതോ രാഘവഃ പ്രയതാത്മവാൻ"

മഹാതേജസ്വിയും മഹാവിനീതനുമായ രാമൻ ആ മന്ത്രം ശ്രവിച്ചു ധരിച്ചു പരമ സന്തുഷ്ടനും, ദുഃഖരഹിതനുമായ്ഭവിച്ചു. എന്നിപ്രകാരം രാമൻ സൂര്യോപാസ്തി ചെയ്തതായിട്ടു വാല്മീകി പറയുന്നു. അദ്ധ്യാത്മരാമായണം മൂലത്തിലില്ലാത്തതായ ഈ മാതിരി പല ഭാഗങ്ങളേയും വാല്മീകീയത്തിൽനിന്ന് സമുദ്ധരിച്ച് കിളിപ്പാട്ടിൽ പ്രകാശിപ്പിച്ചിരിക്കുന്ന ഭഗവാൻ ശ്രീ തുഞ്ചത്താചാര്യസ്വാമികളെ മലയാളികൾ ആദരബഹുമാനഭക്തിപൂർവം എത്രതന്നെ ആരാധിച്ചാലും മതിയാകുന്നതല്ലെന്ന് പ്രകൃതാനുസരണം ഇവിടെ അല്പമാത്രം സൂചിപ്പിച്ചുകൊള്ളുന്നു.

38. രാമസ്തു ഭൃകുടിം ബദ്ധ്വാ ക്രോധസംരക്തലോചനഃ
കോപം ചകാര സദൃശം നിർദ്ദഹന്നിവ രാക്ഷസം

ക്രോധസംരക്തലോചനഃ=ക്രോധം നിമിത്തം അത്യന്തം ചുകന്ന ലോചനങ്ങളോടുകൂടിയ, രാമഃതു=രാമനാകട്ടെ, ഭൃകുടിം ബദ്ധ്വാ=പുരികങ്ങളെ ബന്ധിച്ചിട്ട്, രാക്ഷസം=രാക്ഷസനെ, നിർദ്ദഹൻ ഇവ=ഏററവും ദഹിപ്പിക്കുന്നവനെന്നപോലെ, സദൃശം കോപം ചകാര=ആത്മസദൃശമായ കോപത്തെച്ചെയ്തു.

കോപാധിക്യത്താൽ കലങ്ങിമറിഞ്ഞ കണ്ണുകളോടുകൂടിയ രാമനാകട്ടെ പുരികങ്ങളെ വളച്ചു ബദ്ധമായി നിർത്തി രാവണനെ ദഹിപ്പിക്കുന്ന മട്ടിൽ നോക്കിക്കൊണ്ട്, രാമന്റെ പരാക്രമനിലക്കുചിതമായ വിധത്തിൽ കോപിച്ചു.

39. ധനുരാദായ ദേവേന്ദ്രധനുരാകാരമത്ഭുതം
ഗൃഹീത്വാ പാണിനാ ബാണം കാലാനല സമപ്രഭം.
40. നിർദ്ദഹന്നിവ ചക്ഷുർഭ്യാം ദദർശ രിപുമന്തികേ

ദേവേന്ദ്രധനുരാകാരം=ദേവേന്ദ്രധനുസ്സിന്റെ ആകൃതിപോലിരിക്കുന്ന ആകൃതിയുള്ളതും, അത്ഭുതം=ആശ്ചര്യകരവുമായ, ധനുഃ ആദായ=ധനുസ്സിനെ ആദാനം ചെയ്തിട്ട്, കാലാനലസമപ്രഭം=കാലാഗ്നിക്കു തുല്യമായ പ്രഭയോടുകൂടിയ, ബാണം=ബാണത്തെ, പാണിനാ ഗൃഹീത്വാ=പാണികൊണ്ട് ഗ്രഹിച്ചിട്ട്, അന്തികേ രിപും=സമീപത്തുള്ള രിപുവിനെ, ചക്ഷുർഭ്യാം=രണ്ടു കണ്ണുകൾകൊണ്ടും, നിർദ്ദഹൻ ഇവ=ഏററവും ദഹിപ്പിക്കുന്നവനെന്നപോലെ, ദദർശ=നോക്കി.

ഇന്ദ്രന്റെ വില്ലിന്നു തുല്യവും, ആശ്ചര്യകരവുമായ വില്ലൊരു കയ്യിലും, കാലാഗ്നിയെപ്പോലെത്തിളങ്ങുന്ന ബാണം മറെറാരുകയ്യിലും

പിടിച്ച രാമൻ, സമീപത്തു നില്ക്കുന്ന ശത്രുവിനെ ഭസ്മമാക്കുന്ന മട്ടിൽ രണ്ടു കണ്ണുകൾകൊണ്ടുമൊന്നുനോക്കി.

പരാക്രമം ദർശയിതും തേജസാപ്രജ്വലന്നിവ
41. പ്രചക്രമേ കാലരൂപീ സർവലോകസ്യ പശ്യതഃ

തേജസാ=തേജസ്സുകൊണ്ട്, പ്രജ്വലൻ ഇവ=പ്രകർഷേണ ജ്വലിക്കുന്നവനോ എന്നു തോന്നുമാറിരിക്കുന്ന, കാലരൂപീ=കാലസ്വരൂപൻ, പരാക്രമം=ശൌര്യത്തെ, ദർശയിതും=ദർശിപ്പിക്കുവാനായിക്കൊണ്ട്, സർവലോകസ്യ പശ്യതഃ=സർവലോകം നോക്കിക്കൊണ്ടിരിക്കേ, പ്രചക്രമേ=പ്രക്രമിച്ചു.

സകലലോകനിവാസികളും കണ്ടുകൊണ്ടിരിക്കവേ, കാലസ്വരൂപനായ രാമൻ—രാവണനെ വധിക്കേണ്ടുന്ന കാലം സമീപിച്ചുവെന്നറിഞ്ഞ രാമൻ—തേജസ്സുകൊണ്ടധികം ഉജ്ജ്വലിക്കുന്നവനെന്നു തോന്നുമാറ്, തന്റെ ശൌര്യത്തെ പ്രകാശിപ്പിക്കുവാൻ ആരംഭിച്ചു.

"യദാദിത്യഗതം തേജോ ജഗൽ ഭാസയതേഖിലം
യച്ചന്ദ്രമസിയച്ചാഗ്നൌ തത്തേജോ വിദ്ധിമാമകം."

"സകല ലോകത്തെയും പ്രകാശിപ്പിക്കുന്ന യാതൊരു തേജസ്സ് സൂൎയ്യനിലും ചന്ദ്രനിലും അഗ്നിയിലും കാണപ്പെടുന്നുവോ, ആ തേജസ്സ് എന്റേതാണെന്ന്, ഹേ അർജ്ജുന! നീയറിഞ്ഞുകൊൾക" എന്നു ഭഗവാനരുളിച്ചെയ്തിരിക്കയാൽ, സർവതേജോമയനായിട്ടെപ്പോഴുമിരിക്കുന്ന ഭഗവാന്റെ തേജസ്സിന്ന് ഒരിക്കൽ ക്ഷയമോ മറെറാരിക്കൽ വൃദ്ധിയോ ഉണ്ടാകുന്നില്ല. തന്നിൽ ലയിച്ചിരിക്കുന്ന തേജസ്സിനെ സേച്ഛയാ പ്രഭുവായ രാമൻ യഥാകാലം ലോകത്തിൽ പ്രസ്പഷ്ടമാക്കുന്നുവെന്നു മാത്രമേയുള്ളുവെന്നു കാണിപ്പാനാണ് "തേജസാപ്രജ്വലൻ ഇവ" എന്ന് ഉൽപ്രേക്ഷാരൂപമായിക്കാണിച്ചിരിക്കുന്നത്.

വികൃഷ്യചാപം രാമസ്തു രാവണം പ്രതിവിധ്യച
42. ഹർഷയൻ വാനരാനീകം കാലാന്തക ഇവാബഭൌ

രാമഃ തു=രാമനാകട്ടെ, ചാപം വികൃഷ്യ=ചാപത്തെ വിശേഷമായാകർഷിച്ചിട്ട്, രാവണം പ്രതിവിധ്യ=രാവണനെ പ്രതിവേധിച്ചിട്ട്, വാനരാനീകം=വാനരസൈന്യത്തെ, ഹർഷയൻ=സന്തോഷിപ്പിക്കുന്നവനായിട്ട്, കാലാന്തകഃ ഇവ=കാലൻ, അന്തകൻ, ഇവരെപ്പോലെ, ആബഭൌ=ഏററവും ശോഭിച്ചു.

ക്രുദ്ധംരാമസ്യവദനംദൃഷ്ട്വാ ശത്രുംപ്രധാവതഃ
43. ത്രസുഃ സർവഭൂതാനി ചചാലചവസുന്ധരാ.

ശത്രുംപ്രധാവതഃ=ശത്രുവിനേക്കുറിച്ചു ധാവനം ചെയ്യുന്ന, ക്രുദ്ധം രാമസ്യവദനം=ക്രോധിച്ചിരിക്കുന്ന രാമമുഖത്തെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, സർവഭൂതാനി=സകല ഭൂതങ്ങൾ, തത്രസുഃ=ത്രസിച്ചു, വസുന്ധരാ=ഭൂമി, ചചാല ച=ചലിക്കുകയും ചെയ്തു.

ശത്രുവിന്റെ നേക്കു പാഞ്ഞടുക്കുന്ന രാമന്റെ ക്രോധം നിറഞ്ഞ മുഖത്തെ കണ്ടിട്ട് സകല ഭൂതങ്ങളും ഭയപ്പെട്ടു. സർവസമ്പത്തിനേയും അന്തർഭാഗത്തിലടക്കികൊണ്ടിരിക്കുന്ന ഭൂമിക്കിളക്കവുമുണ്ടായി.

രാമം ദൃഷ്ട്വാ മഹാരൌദ്ര മുൽപാതാംശ്ചസുദാരുണാൻ
44. ത്രസ്താനി സർവഭൂതാനി രാവണം ചാവിശൽഭയം.

മഹാരൌദ്രം=അതിഭയങ്കരനായ, രാമം=രാമനേയും, സുദാരുണാൻ=അതിക്രൂരങ്ങളായ, ഉൽപാതാൻ ച=ദുർല്ലക്ഷണങ്ങളേയും, ദൃഷ്ട്വാ=കണ്ടിട്ട്, സർവഭൂതാനി=സകല ഭൂതങ്ങളും, ത്രസ്താനി=ഭയമുള്ളവയായി, രാവണം ച=രാവണനെയും, ഭയം ആവിശത്=ഭയം ആവേശിച്ചു.

മഹാഭയത്തെ ജനിപ്പിക്കുന്ന രാമനെയും അത്യാപത്തുകളെ സൂചിപ്പിക്കുന്ന കഠോരദുർല്ലക്ഷണങ്ങളേയും കണ്ടിട്ട് സകല ഭൂതങ്ങളും പേടിപൂണ്ടു. സകല ലോകത്തെയും കരയിക്കുന്ന ഭയങ്കരനായ രാവണനേയും ഭയം ആവേശിച്ചു.

വിമാനസ്ഥാഃ സുരഗണാഃ സിദ്ധഗന്ധർവകിന്നരാഃ
45. ദദൃശുഃ സുമഹായുദ്ധം ലോകസംവർതകോപമം.

വിമാനസ്ഥാഃ=വിമാനത്തിലിരിക്കുന്ന, സുരഗണാഃ=ദേവസമൂഹങ്ങളും, സിദ്ധഗന്ധർവകിന്നരാഃ=സിദ്ധഗന്ധർവകിന്നരന്മാരും, ലോകസംവർത്തകോപമം=ലോകപ്രലയമെന്നപോലിരിക്കുന്ന, സുമഹായുദ്ധം=ഏററവും മഹത്തായ യുദ്ധത്തെ, ദദൃശുഃ=ദർശിച്ചു.

വിമാനത്തിൽ വന്നിരിക്കുന്ന ദേവസമൂഹങ്ങളും, സിദ്ധന്മാർ, ഗന്ധർവന്മാർ, കിന്നരന്മാർ, മുതലായ ദേവയോനിവിശേഷന്മാരും, ലോകത്തെ ഒട്ടാകെ നശിപ്പിക്കുന്ന പ്രലയത്തിന്നു തുല്യമായ മഹാഭയങ്കരയുദ്ധത്തെ, കണ്ടുകൊണ്ടു നിന്നു.

ഐന്ദ്രമസ്ത്രംസമാദായ രാവണസ്യ ശിരോച്ഛിനത്
46. മൂർദ്ധാനോ രാവണസ്യാഥ ബഹവോരുധിരോക്ഷിതാഃ
ഗഗനാൽപ്രപതന്തിസ്മ താലാദിവ ഫലാനിഹി

ഐന്ദ്രം അസ്ത്രം=ഇന്ദ്രസംബന്ധിയായ അസ്ത്രത്തെ, സമാദായ=എടുത്തിട്ട്, രാവണസ്യ=രാവണന്റെ, ശിരഃ=ശിരസ്സിനെ, അച്ഛിനത്=

ച്ഛേദിച്ചു, രുധിരോക്ഷിതാഃ=രക്തം ഒലിക്കുന്ന, രാവണസ്യ ബഹവഃ മൂർദ്ധാനഃ=രാവണന്റെ അനേകം ശിരസ്സുകൾ, താലാത് ഫലാനിഇവ=താലത്തിൽ നിന്ന് ഫലങ്ങളെന്നപോലെ, ഗഗനാത്=ആകാശത്തിൽനിന്ന്, പ്രപതന്തിസ്മ=പ്രകർഷേണ പതിച്ചു.

രാമൻ ഇന്ദ്രാസ്ത്രമെടുത്തു തൊടുത്തുവിട്ട് രാവണന്റെ ശിരസ്സിനെ മുറിച്ചു. രക്തമൊലിച്ചുകൊണ്ടിരിക്കുന്ന രാവണന്റെ അനേക ശിരസ്സുകൾ പനയിൽനിന്നു ഫലങ്ങളെന്നപോലെ, ആകാശത്തിൽ നിന്ന് ഇടവിടാതെ വീണുകൊണ്ടിരുന്നു.

രാവണന്റെ ശിരസ്സുകളെ രാമൻ മുറിക്കുന്നതിനേയും, രണ്ടാമതുമുണ്ടാകുന്നതിനേയും കുറിച്ചു വാല്മീകി:—

തതഃ സന്ധായ രാമസ്തു ക്ഷുരമാശീവിഷോപമം
രാവണസ്യശിരഃ കായാച്ഛിച്ഛേദ പരമാസ്ത്രവിത്
തച്ഛിന്നം പതിതം ഭൂമൗ ദൃഷ്ടം ലോകൈസ്ത്രിഭിസ്തദാ
തസ്യൈവസദൃശം ചാന്യ ദ്രാവണസ്യോത്ഥിതംശിരഃ
തൽക്ഷിപ്തംക്ഷിപ്രഹസ്തേന രാഘവേണ മഹാത്മനാ
ദ്വിതീയംരാവണ ശിരച്ഛിന്നമേവഹി ലക്ഷ്യതേ
ഛിന്നമാത്രം ശിരസ്തച്ച പുനരന്യദലക്ഷയത്
തദപ്യശനിസങ്കാശൈ ശ് ഛിന്നംരാമേണ ലക്ഷ്യതേ
ഛിദ്യതേജായതേചൈവ രാവണസ്യ പുനഃ പുനഃ
രാമേണസമരേരോഷാ ദ്രാക്ഷസസ്യ ദുരാത്മനഃ
ഏവമേവരണേതസ്യ രാമോലേഭേനഹിക്ഷയം
ശതമേകോത്തരംഛിന്നം ശിരസാം തുല്യവർചസാം
നചൈവ രാക്ഷസേന്ദ്രസ്യ ദൃശ്യതേ ജീവിതക്ഷയഃ"

ഉഗ്രമായ വിഷംപോലെയിരിക്കുന്ന മൂർച്ഛയുള്ള ബാണം തൊടുത്തുവിട്ട പരമാസ്ത്രജ്ഞനായ രാമൻ രാവണന്റെ ശിരസ്സിനെ ശരീരത്തിൽനിന്നു മുറിച്ചുവീഴ്ത്തി. ഛേദിക്കപ്പെട്ട ആ ശിരസ്സു ഭൂമിയിൽ വീഴുന്നതിനെ മൂന്നു ലോകനിവാസികളും കണ്ടു. അതുപോലെയിരിക്കുന്ന മറെറാരു ശിരസ്സുടനെ രാവണന്നുണ്ടായി. കൈവേഗശാലിയായ രാമൻ അതിനേയും ഉടനെ മുറിച്ചിട്ടു. അങ്ങിനെ രാവണന്റെ രണ്ടാമത്തെ ശിരസ്സും മുറിക്കപ്പെട്ടതായിട്ടു ലോകം കണ്ടു. മുറിച്ചു ഉടനെതന്നെ മറെറാരു ശിരസ്സുണ്ടായി. അതിനെയും വജ്രതുല്യങ്ങളായ ബാണങ്ങളെയുപയോഗിച്ചു രാമൻ ഖണ്ഡിച്ചു. ഇങ്ങിനെ പിന്നെയും പി

ന്നെയും ശിരസ്സുതടവിക്കുന്ന രാമൻ മുറിക്കുന്നു. രാമന്നാകട്ടെ കോപമ ധികരിക്കുന്നു. ദുഷ്ടനായ രാവണന്റെ ശിരസ്സിന്നവസാനമില്ല. ഒരു പോലെ ശോഭയോടുകൂടിയ നൂറെറാന്നു ശിരസ്സിങ്ങിനെ മുറിക്കപ്പെട്ടു. എന്നിട്ടും രാക്ഷസശ്രേഷ്ഠനായ രാവണന്റെ ജീവതത്തിന്നു നാശമു ണ്ടായില്ല എന്നു പറഞ്ഞിരിക്കുന്നു.

നദിനം നചവൈരാത്രിന്നസന്ധ്യാ നദിശോപിവാ.

47. പ്രകാശന്തേ നതദ്രൂപം ദൃശ്യതേ തത്ര സംഗരേ
തതോ രാമോ ബഭൂവാഥ വിസ്മയാവിഷ്ടമാനസഃ

ദിനം=പകൽ, രാത്രിഃ=രാത്രി, സന്ധ്യാ=സന്ധ്യ, ദിശഃ=ദിക്കുകൾ, ന പ്രകാശന്തേ=പ്രകാശിക്കുന്നില്ല, തത്ര സംഗരേ=ആ യുദ്ധത്തിൽ, തദ്രൂ പം=അവരുടെ ആകൃതി, ന ദൃശ്യതേ=കാണപ്പെടുന്നില്ല, തതഃ രാമഃ= അനന്തരം രാമൻ, വിസ്മയാവിഷ്ടമാനസഃ ബഭൂവ=വിസ്മയത്താൽ ആ വേശിക്കപ്പെട്ട മാനസത്തോടുകൂടിയവനായ്‌ ഭവിച്ചു.

ആ യുദ്ധം നടന്നുകൊണ്ടിരുന്നപ്പോൾ, പകൽ, രാത്രി, സന്ധ്യാ, ദിക്കുകൾ എന്നിവ വേർതിരിച്ചറിയപ്പെടുവാൻ തക്കവിധം പ്രകാശി ച്ചില്ല. യുദ്ധം ചെയ്തുകൊണ്ടിരിക്കുന്ന രാമന്റെയോ രാവണന്റെ യൊ സ്വരൂപവും വേർതിരിച്ചു കാണപ്പെട്ടില്ല. ശരവൎഷം നിമിത്തം എല്ലാം മൂടപ്പെട്ടുകൊണ്ടുതന്നെയിരുന്നു. ഇപ്പോൾ രാമന്റെ മനസ്സിൽ അത്യാശ്ചൎയ്യമുണ്ടായി.

48. ശതമേകോത്തരം ഛിന്നം ശിരസാം ചൈകവൎച്ചസാം
നചൈവ രാവണഃ ശാന്തോ ദൃശ്യതേ ജീവിതക്ഷയാത്‌

ഏകവൎച്ചസാം=ഒരുപോലെ ശോഭയോടുകൂടിയ, ശിരസാം ഏകോ ത്തരം ശതം=ശിരസ്സുകളുടെ നൂറെറാന്നു്, ഛിന്നം=ഛേദിക്കപ്പെട്ടു, രാ വണഃ=രാവണൻ, ജീവിതക്ഷയാത്‌=ജീവിതത്തിന്റെ ക്ഷയം നിമി ത്തം, ശാന്തഃ=ശാന്തനായിട്ടു്, നച ദൃശ്യതേ=ദൎശിക്കപ്പെടുന്നില്ല.

രാമന്നുണ്ടായ ആശ്ചൎയ്യത്തിന്റെ സ്വരൂപത്തെക്കാണിക്കുന്നു:— "ഒരുപോലെ പ്രകാശമുള്ള നൂറെറാന്നു ശിരസ്സുകളെ ഞാൻ മുറിച്ചുവീ ഴ്ത്തി. എന്നിട്ടും രാവണന്റെ ജീവിതത്തിന്നു നാശമുണ്ടായിട്ടില്ല."

ഈ യുദ്ധം ഏഴുദിവസം നടന്നുകൊണ്ടിരുന്നുവെന്നു വാല്മീകീയ ത്തിൽ കാണുന്ന ഭാഗം:—

തൽപ്രവൃത്തം മഹദ്യുദ്ധം തുമുലം ലോമഹൎഷണം
അന്തരിക്ഷേ ച ഭൂമൌ ച പുനശ്ച ഗിരി മൂൎദ്ധനി

ദേവദാനവയക്ഷാണാം പിശാചോരഗ രക്ഷസാം
പശ്യതാം തന്മഹദ്യുദ്ധം സപ്തരാത്രമവൎത്തത
നൈവരാത്രിംനദിവസം നമുഹൂൎത്തം നചക്ഷണം
രാമരാവണയോൎയ്യുദ്ധം വിശ്രാമമഗമത്തദാ.

ഭയങ്കരവും രോമാഞ്ചമുണ്ടാക്കുന്നതുമായി നടന്നുകൊണ്ടിരുന്ന ആ യുദ്ധം ആകാശത്തിലും ഭൂമിയിലും പൎവതശിഖരങ്ങളിലും വന്നുനില്ക്കുന്ന ദേവന്മാർ, ദാനവന്മാർ, യക്ഷന്മാർ, പിശാചുകൾ, ഉരഗങ്ങൾ, രക്ഷസ്സുകൾ, എന്നിവർ കണ്ടുകൊണ്ടിരിക്കേ, ഏഴുദിവസം രാത്രിയും പകലും ഒരുപ്പോലെ നിലനിന്നു. രാത്രിയിലോ പകലോ, ഒരു മുഹൂൎത്തസമയോ, ക്ഷണകാലമോ രാമരാവണയുദ്ധത്തിൽ വിശ്രാന്തിയുണ്ടായിട്ടില്ല. എന്നിങ്ങിനെ യുദ്ധം നടന്നുകൊണ്ടിരുന്ന കാലാവധിയെ വാല്മീകി പറഞ്ഞിരിക്കുന്നു.

പത്മപുരാണത്തിലും അതുപോലെ കാണുന്നു:—

തതോയുദ്ധമഭൂൽഘോരം രാമരാവണയോൎമഹത്
സാപ്താഹികമഹോരാത്രം ശസ്ത്രാസ്ത്രൈരതിഭീഷണം.

ശസ്ത്രങ്ങൾകൊണ്ടും അസ്ത്രങ്ങൾകൊണ്ടും അതിഭയങ്കരമായിരുന്ന രാമരാവണയുദ്ധം ഏഴുദിവസം അഹോരാത്രമൊരുപോലെയുണ്ടായിരുന്നു.

49. തതഃസൎവാസ്ത്രവിദ്ധീരഃ കൌസല്യാനന്ദവൎദ്ധനഃ
അസ്ത്രൈശ്ചബഹുഭിൎയ്യുക്തശ്ചിന്തയാമാസരാഘവഃ

തതഃ=അനന്തരം, സൎവാസ്ത്രവിത്=സൎവാസ്ത്രങ്ങളെയുമറിയുന്നവനും, ധീരഃ=ബുദ്ധിശാലിയുമായ, കൌസല്യാനന്ദവൎദ്ധനഃ=കൌസല്യയുടെ പുത്രൻ, ബഹുഭിഃഅസ്ത്രൈഃയുക്തഃച=ബഹുക്കളായ അസ്ത്രങ്ങളോടു കൂടിയവനായിരുന്നിട്ടും, ചിന്തയാമാസ=ചിന്തിച്ചു.

സൎവാസ്ത്രങ്ങളെയറിയുന്നവനും, അതിബുദ്ധിമാനുമായ രാമൻ ബഹുക്കളായ അസ്ത്രങ്ങൾ സ്വാധീനത്തിലുണ്ടായിരുന്നിട്ടുംകൂടെയീവിധം ചിന്തിച്ചു.

50. യൈൎയ്യൈൎബാണൈൎഹതാദൈത്യാഃ മഹാസത്വപരാക്രമാഃ
തഏതേനിഷ്ഫലംയാതാ രാവണസ്യനിപാതനേ.

മഹാസത്വപരാക്രമാഃ=മഹത്തായ ബലത്തോടും പരാക്രമത്തോടുംകൂടിയ, ദൈത്യാഃ=അസുരന്മാർ, യൈഃയൈഃബാണൈഃ=യാതൊരു യാതൊരു ബാണങ്ങൾകൊണ്ട്, ഹതാഃ=ഹനിക്കപ്പെട്ടവരായോ, തേഏ

തേ=ആ ഇവ, രാവണസ്യ നിപാതനേ=രാവണൻെറ വധത്തിൽ, നിഷ്ഫലംയാതാഃ=ഫലമില്ലായ്മയെ പ്രാപിച്ചിരിക്കുന്നു.

ചിന്താസ്വരൂപത്തെക്കാണിക്കുന്നു.

അത്യന്തം ശക്തിയും പരാക്രമവുമുള്ള രാക്ഷസന്മാരെ ഏതേതു ബാണങ്ങൾകൊണ്ടു ഞാൻ മുമ്പു സംഹരിച്ചുവോ ആ ബാണങ്ങളെല്ലാം ഇപ്പോൾ രാവണവധത്തിൽ പ്രയോജനമില്ലാത്തവയായ്ത്തീൎന്നിരിക്കുന്നുവെല്ലൊ.

അനേകശിരസ്സുകളെ ഖണ്ഡിച്ചിട്ടും ജീവിതനാശം വരാതിരിക്കുന്ന രാവണനെക്കണ്ടിട്ടു രാമന്നുണ്ടായ ചിന്താവിശേഷത്തെക്കുറിച്ചു വാല്മീകി:—

"തതഃസർവാസ്ത്രവിച്ഛൂരഃ കൌസല്യാനന്ദിവൎദ്ധനഃ
വിഷമൈൎബ്ബഹുഭിൎയ്യുക്ത ശ്ചിന്തയാമാസ രാഘവഃ
മാരീചോ നിഹതോയേന ഖരോയേനച ദൂഷണഃ
വാലീച സമരാമൎഷീ വിരാധോ ദണ്ഡകേവനേ
ഇമേതേ സായകാഃ സർവേ യുദ്ധേ പ്രത്യയിതാ മമ
കിന്നു തൽകാരണം യേന രാവണേ മന്ദതേജസഃ"

"അനന്തരം സർവാസ്ത്രങ്ങളെ അറിയുന്നവനും കൌസല്യയുടെ ആനന്ദത്തെ വൎദ്ധിപ്പിക്കുന്നവനുമായ രാമൻ ബഹുവിധ വിഷമങ്ങളോടു കൂടിയവനായിട്ടീവിധം ചിന്തിച്ചു. ഏതൊന്നിനാൽ മാരീചൻ ഹനിക്കപ്പെട്ടുവോ, ഏതൊന്നിനാൽ ഖരനും ദൂഷണനും ഹനിക്കപ്പെട്ടുവോ, യുദ്ധവീരനായ വാലി ഏതൊന്നിനാൽ വധിക്കപ്പെട്ടുവോ, ദണ്ഡകവനത്തിൽ വിരാധൻ ഏതൊന്നിനാൽ സംഹരിക്കപ്പെട്ടുവോ, ഈ ബാണങ്ങളെല്ലാം ഏതു യുദ്ധത്തിലും പൎയ്യാപ്തങ്ങളാണെന്നായിരുന്നു എൻെറ വിശ്വാസം. ഇപ്പോൾ അവയുടെ ശക്തി രാവണനിൽ ഫലിക്കാതിരിപ്പാൻ കാരണമെന്തായിരിക്കും." എന്ന് രാമൻെറ വിചാരത്തെ വാല്മീകി വിശദമാക്കിയിരിക്കുന്നു.

51. ഇതിചിന്താകുലേരാമേ സമീപസ്ഥോ വിഭീഷണഃ
ഉവാച രാഘവംവാക്യം ബ്രഹ്മദത്തവരോഹ്യസൌ
52. വിച്ഛിന്നാബാഹവോപ്യസ്യ വിച്ഛിന്നാനി ശിരാംസിച
ഉൽപൽസ്യന്തേ പുനഃ ശീഘ്ര മിത്യാഹ ഭഗവാനജഃ.

രാമേ=രാമൻ, ഇതിചിന്താകുലേ=ഇപ്രകാരം ചിന്താകുലനായിരിക്കുമ്പോൾ, സമീപസ്ഥഃ=സമീപത്തിൽ നില്ക്കുന്ന, വിഭീഷണഃ=വിഭീഷ

ണൻ, രാഘവം=രാമനോട്, വാക്യം ഉവാച=വാക്യത്തെപ്പറഞ്ഞു, അസൌ=ഇവൻ, ബ്രഹ്മദത്തവരഃ ഹി=ബ്രഹ്മാവിനാൽ ദാനം ചെയ്യപ്പെട്ട വരത്തോടുകൂടിയവൻ എന്നതു പ്രസിദ്ധം, അസ്യ=ഇവന്റെ, വിച്ഛിന്നാഃ ബാഹവഃ അപി=മുറിക്കപ്പെട്ട ബാഹുക്കളും, വിച്ഛിന്നാനി ശിരാംസി=മുറിക്കപ്പെട്ട ശിരസ്സുകളും, പുനഃ ശീഘ്രം=പിന്നെയും വേഗം, ഉൽപൽസ്യന്തേ=ഉൽഭവിക്കും, ഇതി ഭഗവാൻ അജഃ ആഹ=എന്ന് ഭഗവാനായ ബ്രഹ്മാവു പറഞ്ഞു.

രാമൻ ഇപ്രകാരം വിചാരത്താൽ പരവശനായിരിക്കുമ്പോൾ സമീപത്തു നില്ക്കുന്ന വിഭീഷണൻ രാമനോടിങ്ങിനെ പറഞ്ഞു:—"ഇവന്നു ബ്രഹ്മാവു വരം കൊടുത്തിരിക്കുന്നു. എന്തുവിധം വരമെന്നു പറയാം. ഇവന്റെ കൈകളും ശിരസ്സുകളും മുറിക്കപ്പെട്ടാൽ ഉടനെ പിന്നെയും അവ ഉൽഭവിക്കുമെന്നു ഭഗവാനായ ബ്രഹ്മദേവൻ അരുളിച്ചെയ്തിരിക്കുന്നു."

53. നാഭിദേശേമൃതംതസ്യ കുണ്ഡലാകാരസംസ്ഥിതം
തച്ഛോഷയാനലാസ്ത്രേണ തസ്യമൃത്യുസ്തതോഭവേത്

54. വിഭീഷണ വചഃ ശ്രുത്വാ രാമഃ ശീഘ്രപരാക്രമഃ
പാവകാസ്ത്രേണ സംയോജ്യ നാഭിം വിവ്യാധരക്ഷസഃ.

തസ്യ നാഭിദേശേ=അവന്റെ നാഭിദേശത്തിൽ, അമൃതം=സുധ, കുണ്ഡലാകാരസംസ്ഥിതം=കുണ്ഡലാകൃതിയിൽ സ്ഥിതി ചെയ്യുന്നു, അനലാസ്ത്രേണ=ആഗ്നേയാസ്ത്രത്താൽ, തത് ശോഷയ=അതിനെ ശോഷിപ്പിച്ചാലും, തതഃ=അനന്തരം, തസ്യ മൃത്യുഃ ഭവേത്=അവന്റെ മരണം ഭവിക്കും, വിഭീഷണ വചഃ ശ്രുത്വാ=വിഭീഷണന്റെ വചസ്സിനെ ശ്രവിച്ചിട്ട്, ശീഘ്രപരാക്രമഃ രാമഃ=വേഗത്തിൽ പരാക്രമത്തോടുകൂടിയ രാമൻ, പാവകാസ്ത്രേണ സംയോജ്യ=വഹ്ന്യസ്ത്രത്തോടു യോജിപ്പിച്ചിട്ട്, രക്ഷസഃ നാഭിം=രാക്ഷസന്റെ നാഭിയെ, വിവ്യാധ=വേധിച്ചു.

ഇവന്റെ നാഭിദേശത്തിൽ കുണ്ഡലാകൃതിയിൽ—പാമ്പ് വലയംചുററിക്കിടക്കുന്ന രീതിയിൽ—അമൃതമിരിപ്പുണ്ട്. ആഗ്നേയാസ്ത്രപ്രയോഗത്താൽ ആ അമൃതത്തെ ശോഷിപ്പിക്കേണം. എന്നാൽ അവന്നു മരണം സംഭവിക്കും. അതിവേഗത്തിൽ പരാക്രമത്തെ പ്രകാശിപ്പിക്കുവാൻ സമർത്ഥനായ രാമൻ വിഭീഷണൻ പറഞ്ഞതിനെ കേട്ട ഉടനെ ആഗ്നേയാസ്ത്രത്താൽ രാക്ഷസന്റെ നാഭിയെ മുറിപ്പെടുത്തി.

55. അനന്തരംചചിച്ഛേദ ശിരാംസിചമഹാബലഃ
ബാഹൂനപിചസംരബ്ധോ രാവണസ്യരഘൂത്തമഃ.

അനന്തരം=പിന്നെ, മഹാബലഃസംരബ്ധഃ രഘൂത്തമഃ=അത്യന്തം ബലവാനും ക്രുദ്ധനുമായ രഘുശ്രേഷ്ഠൻ, രാവണസ്യ=രാവണന്റെ, ശിരാംസിച ബാഹൂൻഅപി=ശിരസ്സുകളേയും ബാഹുക്കളേയും, ചിച്ഛേദ=ഛേദിച്ചു.

അതിൽപ്പിന്നെ മഹാബലവാനും അതിക്രുദ്ധനുമായ രാമൻ രാവണന്റെ ശിരസ്സുകളേയും കൈകളേയും മുറിച്ചു.

വിഭീഷണൻ ആഗ്നേയാസ്ത്രംകൊണ്ട് അമൃതത്തെ ശോഷിപ്പിക്കേണമെന്ന് രാമനുപദേശിച്ചതായ കഥ വാല്മീകീയത്തിലില്ല. മാതലി രാമനേ ഓൎമ്മപ്പെടുത്തിയതായിട്ട് വാല്മീകി പറയുന്നുണ്ട്:—

"അഥസംസ്മാരയാമാസ രാഘവം മാതലിസ്തദാ
അജാനന്നിവകിംവീര! ത്വമേവമനുവൎത്തസേ
വിസൃജാസ്മൈവധായത്വ മസ്ത്രം പൈതാമഹംപ്രഭോ!
വിനാശോനിർമിതോഹ്യസ്യ സ്വയമേവ സ്വയംഭുവാ
ഉത്തമാംഗംനചൈതസ്യ ഛേത്തവ്യം രാഘവ!ത്വയാ
നൈഷമൂൎദ്ധ്നി പ്രഭോവധ്യോ വധ്യഏവഹിമർമസു."

"അനന്തരം അപ്പോൾ മാതലി രാമനെ ഓൎമ്മപ്പെടുത്തി. ഹേ വീര! അങ്ങുന്നറിവില്ലാത്തവനെന്നപോലെ എന്തിനായിങ്ങിനെവിചാരിക്കുന്നു. ഇവനെ വധിപ്പാൻ ബ്രഹ്മാസ്ത്രത്തെയുപയോഗിച്ചാലും. ഹേ പ്രഭോ! ബ്രഹ്മാസ്ത്രംകൊണ്ടാണിവന്റെ മരണമെന്ന് ബ്രഹ്മാവുതന്നെ നിശ്ചയിച്ചിരിക്കുന്നു. ഹേ രാഘവ! അങ്ങുന്നിവന്റെ ശിരസ്സിനെ ഛേദിക്കേണ്ട. ശിരഃഛേദംകൊണ്ടല്ല ഇവന്റെ മരണം. ഇവന്റെ മർമത്തിൽ അസ്ത്രം പ്രയോഗിക്കേണം" എന്നുള്ള മാതലിയുടെ വാക്യമനുസരിച്ച് ബ്രഹ്മാസ്ത്രമുപയോഗിച്ച് രാമൻ രാവണനെ വധിച്ചുവെന്നാണ് വാല്മീകി പറഞ്ഞിരിക്കുന്നത്.

"പൈതാമഹേന ഹൃദയംഭിത്വാ രാമേണരാവണഃ ഭൂതലേപാതിതഃ" എന്ന് അഗ്നിപുരാണത്തിലും പറഞ്ഞിരിക്കുന്നു. "ബ്രഹ്മാസ്ത്രത്താൽ രാമൻ രാവണന്റെ ഹൃദയം പിളൎന്നു ഭൂമിയിൽ വീഴ്ത്തിയെന്നൎത്ഥം.

56\. തതോഘോരാം മഹാശക്തി മാദായ ദശകന്ധരഃ
വിഭീഷണവധാൎത്ഥായ ചിക്ഷേപ ക്രോധവിഹ്വലഃ

തതഃ ക്രോധവിഹ്വലഃ ദശകന്ധരഃ=അനന്തരം കോപപരവശനായ രാവണൻ, വിഭീഷണവധാൎത്ഥായ=വിഭീഷണന്റെ വധത്തിനായ്ക്കൊ

ണ്ട്, ഘോരാംമഹാശക്തിം=ഭയങ്കരയായ മഹാശക്തിയെ, ചിക്ഷേപ=ക്ഷേപണം ചെയ്തു.

തന്റെ മർമ്മത്തെ രാമനോടു പറഞ്ഞുകൊടുത്ത വിഭീഷണന്റെ പേരിൽ ക്രോധം അധികരിച്ചതുകൊണ്ടു കാൎയ്യാകാൎയ്യവിവേകമില്ലാത്ത രാവണൻ വിഭീഷണനെ സംഹരിപ്പാൻ അതിക്രൂരയായ ശക്തിയെ അയച്ചു.

വിഭീഷണനെ വധിപ്പാൻ ശക്തിയെ പ്രയോഗിച്ചതായ ഈ ഭാഗം വാല്മീകീയത്തിൽ കാണുകയില്ല.

57. ചിച്ഛേദ രാഘവോ ബാണൈസ്താം ശിതൈൎഹേമഭൂഷിതൈഃ
ദശഗ്രീവശിരച്ഛേദാത്തദാ തേജോവിനിൎഗ്ഗതം.

58. മ്ലാനരൂപോ ബഭൂവാഥ ഛിന്നൈഃ ശീൎഷൈൎഭയങ്കരൈഃ
ഏകേനമുഖ്യശിരസാ ബാഹുഭ്യാം രാവണോബഭൌ.

രാഘവഃ=രാഘവൻ, ഹേമഭൂഷിതൈഃ ശിതൈഃ ബാണൈഃ=സ്വൎണ്ണം കൊണ്ടലങ്കരിച്ച മൂൎച്ചയുള്ള ബാണങ്ങൾകൊണ്ട്, താം ചിച്ഛേദ=അതിനെ ഛേദിച്ചു, ദശഗ്രീവശിരച്ഛേദാത്=രാവണശിരസ്സുകളെ ഛേദിച്ചതുകൊണ്ട്, തദാ=അപ്പോൾ, തേജഃ=തേജസ്സ്, വിനിൎഗ്ഗതം=തീരെ നിൎഗ്ഗമിച്ചു, ഛിന്നൈഃ ഭയങ്കരൈഃ ശീൎഷൈഃ=ഛേദിക്കപ്പെട്ട ഭയങ്കരങ്ങളായ ശീൎഷങ്ങൾകൊണ്ട്, അഥമ്ലാനരൂപഃ ബഭൂവ=അനന്തരം വാടിയ സ്വരൂപത്തോടു കൂടിയവനായ്ഭവിച്ചു.

വിഭീഷണന്റെ നേൎക്ക രാവണൻ പ്രയോഗിച്ച ആ ശക്തിയെ, രാമൻ, സ്വൎണ്ണപ്പിടികളുള്ള മൂൎച്ചയേറിയ ബാണങ്ങൾകൊണ്ടു മുറിച്ചു. രാവണന്റെ ശിരസ്സുകളെയും മുറിച്ചതുകൊണ്ടു രാവണന്റെ തേജസ്സുതോടുകൂടെയില്ലാതെയായി. രാമൻ മുറിച്ചു ഭൂമിയിൽ വീഴ്ത്തിയിരിക്കുന്ന ഭയങ്കരങ്ങളായ ആ ശിരസ്സുകളെക്കണ്ടു രാവണന്റെ സ്വരൂപത്തിന്നു വാട്ടം തട്ടി. മുഖ്യമായ ഒരു ശിരസ്സും രണ്ടു കൈകളുംകൊണ്ടു മാത്രം രാവണൻ പ്രകാശിച്ചു.

രാവണന്റെ മറ്റു ശിരസ്സുകളും കൈകളും യുദ്ധാദികാലത്തിൽ മാത്രം കാണപ്പെടും. ഒരു ശിരസ്സും രണ്ടു കൈകളും മാത്രമെ സ്വതേ കാണപ്പെടുകയുള്ളുവെന്നിവിടെ സൂചിപ്പിച്ചിരിക്കുന്നു.

59. രാവണസ്തു പുനഃക്രുദ്ധോനാനാശസ്ത്രാസ്ത്രവൃഷ്ടിഭിഃ
വവൎഷ രാമംതം രാമസ്തഥാബാണൈൎവവൎഷ ച.

പുനഃക്രുദ്ധഃരാവണഃതു=പിന്നെ കോപിച്ച രാവണനാകട്ടെ, നാനാശ

സ്ത്രാസ്ത്രവൃഷ്ടിഭിഃ=നാനാവിധത്തിലുള്ളശസ്ത്രാസ്ത്രവൃഷ്ടികൾകൊണ്ട്, രാമം വവഷ=രാമനെ വഷിച്ചു, തഥാരാമഃ=അപ്രകാരം രാമൻ, തം ച=അവനേയും, ബാണൈഃ വവഷ=ബാണങ്ങൾകൊണ്ടു വഷിച്ചു.

അതിൽ പിന്നെയത്യന്തം കോപിച്ച രാവണൻ ബഹുവിധത്തിലുള്ള ശസ്ത്രാസ്ത്രവഷങ്ങൾകൊണ്ടു രാമനെ വഷിച്ചു. അപ്രകാരം രാമന് രാവണനേയും ബാണങ്ങൾകൊണ്ടു വഷിച്ചു.

60. തതോ യുദ്ധമഭൂൽഘോരം തുമുലം രോമഹഷണം
അഥ സംസ്മാരയാമാസ മാതലി രാഘവം തദാ

61. വിസൃജാസ്ത്രം വധായാസ്യ ബ്രാഹ്മ്യം ശീഘ്രം രഘൂത്തമ!
വിനാശകാലഃ പ്രഥിതോ യഃ സുരൈഃ സോദ്യവത്തതേ

തതഃ=അനന്തരം, രോമഹഷണം=രോമാഞ്ചമുണ്ടാക്കുന്നതും, തുമുലം=ഇടവിടാതിരിക്കുന്നതും, ഘോരം=ഭയങ്കരവുമായ, യുദ്ധം അഭൂത്=യുദ്ധമുണ്ടായി, അഥ തദാ=അനന്തരമപ്പോൾ, മാതലിഃ=മാതലി, രാഘവം=രാഘവനെ, സംസ്മാരയാമാസ=സംസ്മരിപ്പിച്ചു, രഘൂത്തമ!=ഹേ രഘുശ്രേഷ്ഠ!, അസ്യ വധായ=ഇവൻെറ വധത്തിന്നായ്ക്കൊണ്ട്, ബ്രാഹ്മ്യം അസ്ത്രം=ബ്രഹ്മാവിനെ സംബന്ധിച്ചതായ അസ്ത്രത്തെ, ശീഘ്രം വിസൃജ=വേഗം വിട്ടാലും, സുരൈഃ=ദേവന്മാരാൽ, യഃ വിനാശകാലഃ പ്രഥിതഃ=യാതൊരു നാശകാലം നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ, സഃ=അത്, അദ്യ വൎത്തതേ=ഇപ്പോൾ വത്തിക്കുന്നു.

അതിൽപിന്നെ കാണുന്നവക്കും കേൾക്കുന്നവക്കും രോമാഞ്ചത്തെ ജനിപ്പിക്കുന്നതും ഇടവിടാതെയിരിക്കുന്നതുമായ ഭയങ്കരയുദ്ധമുണ്ടായി. അനന്തരം, അപ്പോൾ മാതലി രാമനെ ഓമ്മപ്പെടുത്തി. ഹേ രഘുശ്രേഷ്ഠ! ഇവനെ വധിപ്പാൻ വേഗം ബ്രഹ്മാസ്ത്രത്തെ പ്രയോഗിച്ചാലും. ദേവന്മാർ ഇവൻെറ നാശകാലമായിട്ട് നിശ്ചയിച്ചിരിക്കുന്ന അവസരം ഇപ്പോൾ എത്തിയിരിക്കുന്നു.

62. ഉത്തമാംഗംനചൈതസ്യ ഛേത്തവ്യംരാഘവ!ത്വയാ
നൈവശീൎഷ്ണിപ്രഭോവദ്ധ്യോ വദ്ധ്യഏവഹിമൎമണി.

രാഘവ!=ഹേ രഘുകുലോൽപന്ന!, ഏതസ്യ=ഇവൻെറ, ഉത്തമാംഗം=ശിരസ്സ്, ത്വയാ=അങ്ങയാൽ, ന ഛേത്തവ്യം=ഛേദിക്കപ്പെടുവാൻ യോഗ്യമല്ല, പ്രഭോ!=ഹേ പ്രഭുവായുള്ളോവേ!, ശീൎഷ്ണിവദ്ധ്യഃന ഏവ=ശിരസ്സിൽ വധിക്കപ്പെടുവാൻ യോഗ്യനല്ല, മൎമണി ഏവവദ്ധ്യഃ=മൎമത്തിൽത്തന്നെ വധിക്കപ്പെടുവാൻ യോഗ്യനാകുന്നു.

ഹേ രാമ! നിന്തിരുവടി ഇവൻെറ ശിരസ്സിനെയല്ല ഖണ്ഡിക്കേണ്ടതു്. ശിരസ്സിൻെറ ഖണ്ഡനംകൊണ്ടല്ല, ഇവന്നു മരണമുണ്ടാകുക. മർമത്തിൽ ബാണം പ്രയോഗിച്ചിവനെ വധിക്കണം. പ്രഭോ! നിന്തിരുവടിക്കിതെല്ലാം അറിയാം. ഞാൻ ഓർമ്മപ്പെടുത്തുന്നുവെന്നു മാത്രം.

63. തതഃസംസ്മാരിതോരാമസ്തേന വാക്യേനമാതലേഃ
ജഗ്രാഹസശരംദീപ്തം നിശ്വസന്തമിവോരഗം.

തതഃമാതലേഃ=അനന്തരം മാതലിയുടെ, തേനവാക്യേന=ആ വാക്യത്താൽ, സംസ്മാരിതഃരാമഃ=ഓർമ്മപ്പെടുത്തപ്പെട്ട രാമൻ, ഉരഗം ഇവ=ഉരഗമെന്നപോലെ, നിശ്വസന്തം ദീപ്തംശരം=നിശ്വസിക്കുന്നതും ജ്വലിക്കുന്നതുമായ ശരത്തെ, ജഗ്രാഹ=ഗ്രഹിച്ചു.

അനന്തരം മാതലിയുടെ ആ വാക്യത്താൽ ഓർമ്മയുണ്ടായ രാമൻ സർപ്പമെന്നപോലെ ഫൂൽകാരം ചെയ്യുന്നതും ഉജ്ജ്വലിക്കുന്നതുമായ ശരത്തെയെടുത്തു.

64. യസ്യപാർശ്വേതുപവനഃ ഫലേഭാസ്കരപാവകൌ
ശരീരമാകാശമയം ഗൌരവേമേരുമന്ദരൌ

65. പർവസ്വപിചവിന്യസ്താ ലോകപാലാമഹൌജസഃ
ജാജ്വല്യമാനംവപുഷാ ഭാന്തംഭാസ്കരവർചസാ

66. തമുഗ്രമസ്ത്രംലോകാനാം ഭയനാശനമത്ഭുതം
അഭിമന്ത്ര്യതതോരാമസ്തം മഹേഷുംമഹാഭുജഃ

67. വേദപ്രോക്തേനവിധിനാ സന്ദധേകാർമുകേബലീ

യസ്യ=യാതൊന്നിൻെറ, പാർശ്വേതു=പാർശ്വത്തിലാകട്ടെ, പവനഃ= വായുദേവനും, ഫലേ=മുനമ്പിൽ, ഭാസ്കരപാവകൌ=സൂൎയ്യാഗ്നികളും, ശരീരം=ദേഹം, ആകാശമയം=ആകാശസ്വരൂപവും, ഗൌരവേ=ഗൌരവത്തിൽ-ഘനത്തിൽ, മേരുമന്ദരൌ=മേരുമന്ദരങ്ങളും, പർവസു അപി=പർവങ്ങളിലും, മഹൌജസഃ=മഹാ തേജസ്വികളായ, ലോകപാലാഃ=ലോകപാലന്മാർ, വിന്യസ്താഃ=വിന്യസിക്കപ്പെട്ടവരായിരിക്കുന്നു, വപുഷാ=ദേഹംകൊണ്ടു്, ജാജ്വല്യമാനം=അധികം ജ്വലിക്കുന്നതും, ഭാസ്കരവർചസാ=സൂൎയ്യകാന്തികൊണ്ടു, ഭാന്തം=ശോഭിക്കുന്നതും, ഉഗ്രം=ഭയങ്കരവും, ലോകാനാം=ലോകങ്ങളുടെ, ഭയനാശനം=ഭയത്തെ നശിപ്പിക്കുന്നതും, അത്ഭുതം=ആശ്ചൎയ്യജനകവുമായ, തം അസ്ത്രം=ആ അസ്ത്രത്തെ, അഭിമന്ത്ര്യ=അഭിമന്ത്രിച്ചിട്ടു്, തതഃമഹാഭുജഃ=അനന്തരം ആയതങ്ങളായ ഭുജങ്ങളോടുകൂടിയവനും, ബലീ=ബലവാനുമാ

യ, രാമഃ=രാമൻ, വേദപ്രോക്തേനവിധിനാ=വേദത്തിൽ പറയപ്പെട്ടിരിക്കുന്ന വിധിപ്രകാരം, തംമഹേഷും=ആ മഹാബാണത്തെ, കാർമുകേ=വില്ലിൽ, സന്ദധേ=സന്ധാനംചെയ്തു.

രാമനിപ്പോളെടുത്തിരിക്കുന്ന ബ്രഹ്മാസ്ത്രത്തിൻെറ സ്വരൂപത്തെ വിവരിക്കുന്നു. യാതൊന്നിൻെറ പാൎശ്വഭാഗത്തിൽ വായുദേവനും, മുനമ്പിൽ സൂൎയ്യനുമഗ്നിയും വസിക്കുന്നു. അതിൻെറ ശരീരം ആകാശമയം–എങ്ങും വ്യാപിക്കുന്നതിന്നു തടസ്ഥമില്ലാതിരിക്കുന്നതെന്നു സാരം. മേരുപർവതത്തിന്നും മന്ദരപർവതത്തിന്നും തുല്യമായ ഘനമുള്ളത്—ആരിൽ അതു വീഴുന്നുവോ അവനെ ഭൂമിയിൽ പതിപ്പിക്കുവാൻ കഴിയുന്നതെന്നു സാരം. അതിൻെറ പർവങ്ങളിൽ–കമ്പുകളിൽ–മഹാ തേജസ്വികളായ ഇന്ദ്രാദി ലോകപാലന്മാർ വസിക്കുന്നു. സ്വതേ അത്യന്തം ജ്വലിക്കുന്ന അതു് സൂൎയ്യനെപ്പോലെ പ്രകാശമുള്ളതാകുന്നു. ലോകങ്ങളെയുപദ്രവിക്കുന്ന ദുഷ്ടന്മാരെ സംഹരിച്ചു് ഭയത്തെ നിശ്ശേഷം നശിപ്പിക്കുന്ന അത്ഭുതശക്തിയുള്ള ഭയങ്കരമായ ആ അസ്ത്രത്തെ രാമനെടുത്തു. അഭിമന്ത്രിച്ച ആ മഹാസ്ത്രത്തെ ദീൎഘബാഹുക്കളോടുകൂടിയ മഹാ ബലശാലിയായ രാമൻ ധനുർവേദവിധിപ്രകാരം വില്ലിൽത്തൊടുത്തു.

68. തസ്മിൻ സന്ധീയമാനേതു രാഘവേണ ശരോത്തമേ
സർവഭൂതാനിവിത്രേസുശ്ചചാലച വസുന്ധരാ

രാഘവേണ=രാഘവനാൽ, തസ്മിൻ ശരോത്തമേ=ആ ഉത്തമശരം സന്ധീയമാനേതു=സന്ധാനം ചെയ്യപ്പെട്ടപ്പോളാകട്ടെ, സർവഭൂതാനി=സകല ഭൂതങ്ങളും, വിത്രേസുഃ=വിത്രസിച്ചു, വസുന്ധരാ=ഭൂമി, ചചാലച=ചലിക്കയും ചെയ്തു.

രഘൂത്തമൻ ആ ഉത്തമശരത്തെ വില്ലിൽ തൊടുത്തസമയം സകല ഭൂതങ്ങളും വല്ലാതെ ഭയപ്പെട്ടു; ഭൂമി ചലിക്കയുംചെയ്തു.
ഈ ഘട്ടത്തിൽ രാമന്നു് ബ്രഹ്മാസ്ത്രം ലഭിച്ചതിനെക്കുറിച്ചു വാല്മീകി:—

യമസ്മൈ പ്രഥമം പ്രാദാദഗസ്ത്യോ ഭഗവാനൃഷിഃ
ബ്രഹ്മദത്തം സതം ബാണം ജഗ്രാഹ യുധി തദ്വധേ
ബ്രഹ്മണാ നിർമിതം പൂർവമിന്ദ്രസ്യാൎത്ഥമിതൌജസാ
ദത്തം സുരപതേഃ പൂർവം ത്രിലോകജയകാംക്ഷിണഃ

ബ്രഹ്മാവിനാൽ ദാനംചെയ്യപ്പെട്ടതായ യാതൊരസ്ത്രത്തെ ഭഗവാൻ അഗസ്ത്യമഹൎഷി രാമന്നാദ്യം കൊടുത്തുവോ, ത്രിലോകത്തെ ജയി

പ്പാൻ ആഗ്രഹിച്ച ഇന്ദ്രനുവേണ്ടി അമിതമഹിമയുള്ള ബ്രഹ്മദേവൻ യാതൊരസ്ത്രത്തെ പണ്ട് നിർമ്മിച്ചിരുന്നു നൽകിയോ, ആ അസ്ത്രത്തെ യുദ്ധത്തിൽ രാവണനെ വധിപ്പാൻ രാമനെടുത്തുപിടിച്ചുവെന്നു പറഞ്ഞശേഷം അതിനെ വാല്മീകി വർണിക്കുന്നു:—

"പർവസ്വപി ച വിന്യസ്താ യേ ഭവന്തി മഹാബലാഃ
ധനദോ വരുണോവജ്രീ പാശഹസ്തസ്തഥാന്തകഃ
ജാജ്വല്യമാനം വപുഷാ സുപുംഖം ഹേമഭൂഷിതം
തേജസാ സർവഭൂതാനാം കൃതം ഭാസ്കരവർചസാ"

"കുബേരൻ, വരുണൻ, ഇന്ദ്രൻ, പാശം കയ്യിലേന്തിയിരിക്കുന്ന അന്തകൻ, മുതലായ മഹാബലശാലികൾ പർവസ്ഥാനങ്ങളിൽ വിന്യസിക്കപ്പെട്ടവരായിരിക്കുന്നു. സ്വരൂപത്താൽത്തന്നെ അധികം ഉജ്വലിക്കുന്നതും, സ്വർണം അലങ്കരിച്ചിരിക്കുന്ന ശോഭനമായ പിടിയോടുകൂടിയതും, സർവഭൂതങ്ങളിലുമിരിക്കുന്ന സമഷ്ടിതേജസ്സുകൊണ്ടു സൂര്യനെപ്പോലെ പ്രകാശിക്കുന്നവിധത്തിൽ നിർമിക്കപ്പെട്ടതുമാകുന്നു ബ്രഹ്മാസ്ത്രം."

69. സ രാവണായ സംക്രുദ്ധോ ഭൃശമാനമ്യ കാർമുകം
ചിക്ഷേപ പരമായത്തസ്തമസ്ത്രം മർമഘാതിനം

സംക്രുദ്ധഃ സഃ=അത്യന്തം ക്രോധത്തോടുകൂടിയ അവൻ, കാർമുകം=വില്ലിനെ, ഭൃശം ആനമ്യ=ഏററവും നമിപ്പിച്ചിട്ട്, പരമായത്തഃ=ഏററവും ശക്തിയെ ഉപയോഗിച്ചവനായിട്ട്, മർമഘാതിനം തം അസ്ത്രം=മർമത്തെ പിളക്കുന്ന ആ അസ്ത്രത്തെ, രാവണായ=രാവണന്റെ നേർക്ക്, ചിക്ഷേപ=ക്ഷേപണംചെയ്തു.

അതിക്രോധത്തോടുകൂടിയ രാമൻ വില്ലു കുഴിയെക്കുലച്ചശേഷം മർമത്തെപ്പിളക്കുന്ന ആ അസ്ത്രത്തെ അതിശക്തിയോടുകൂടെ രാവണന്റെ നേർക്കു വിട്ടു.

70. സ വജ്ര ഇവ ദുർദ്ധർഷോ വജ്രപാണിവിസർജിതഃ
കൃതാന്ത ഇവ ഘോരാസ്യോ ന്യപതദ്രാവണോരസി.

വജ്രപാണിവിസർജിതഃ=ഇന്ദ്രനാൽ അയക്കപ്പെട്ട, വജ്രഃ ഇവ=വജ്രംപോലെ, ദുർദ്ധർഷഃ സഃ=തടുക്കപ്പെടുവാൻ കഴിയാത്തതായ ആ അസ്ത്രം, ഘോരാസ്യഃ=ഭയങ്കരമായ മുഖത്തോടുകൂടിയ, കൃതാന്തഃ ഇവ=അന്തകനെന്നപോലെ, രാവണോരസി=രാവണന്റെ ഉരസ്സിൽ, ന്യപതത്=നിപതിച്ചു.

ഇന്ദ്രനയച്ചതായ വജ്രായുധമെന്നപോലെ ആക്കം അതിക്രമിപ്പാൻ കഴിയാത്തതായ ആ ബ്രഹ്മാസ്ത്രം ഭയങ്കരമുഖത്തോടുകൂടിയ അന്തകനെന്നപോലെ രാവണന്റെ മാറിടത്തിൽ ചെന്നുവീണു.

71. സനിമഗ്നോ മഹാഘോരഃ ശരീരാന്തകരഃ ശരഃ
ബിഭേദഹൃദയംതൂർണം രാവണസ്യ മഹാത്മനഃ

മഹാഘോരഃ=മഹാ ഭയങ്കരവും, ശരീരാന്തകരഃ=ശരീരത്തെ നശിപ്പിക്കുന്നതുമായ, സഃ ശരഃ=ആ ബാണം, നിമഗ്നഃ=ഏററവും തറച്ചതായിട്ട്, മഹാത്മനഃ രാവണസ്യ=മഹാത്മാവായ രാവണന്റെ, ഹൃദയം=ഹൃദയത്തെ, തൂർണം ബിഭേദ=വേഗം പിളന്നു.

ഏതൊരു ശരീരത്തെയും നശിപ്പിക്കുവാൻ തക്കവിധം മഹാ ഭയങ്കരവും മാറിടത്തിൽ ആഴത്തിൽ തറച്ചതുമായ ആ ബ്രഹ്മാസ്ത്രം മഹാത്മാവായ രാവണന്റെ ഹൃദയത്തെ അതിവേഗത്തിൽ പിളന്നു.

അസ്ത്രപതനത്തെക്കുറിച്ചു വാല്മീകി:—

കൃതാന്തഇവ ചാവാര്യോ ന്യപതദ്രാക്ഷസോപരി
ബിഭേദഹൃദയംചൈവ രാവണസ്യ ദുരാത്മനഃ."

"അന്തകനെന്നപോലെ തടുക്കപ്പെടുവാൻ കഴിയാത്തതായ ആ അസ്ത്രം രാക്ഷസന്റെ മീതെ വീണു. ദുരാത്മാവായ രാവണന്റെ ഹൃദയത്തെപ്പിളന്നു" എന്നു പറഞ്ഞിരിക്കുന്നു. അദ്ധ്യാത്മരാമായണകവി രാവണനെ "മഹാത്മാവെന്നും" വാല്മീകി "ദുരാത്മാവെന്നും" വിശേഷിച്ചിരിക്കുന്നത്, രണ്ടുവിധത്തിലുള്ള ദൃഷ്ടികൊണ്ടാണെന്നൂഹിക്കാം. പാപിയായിരുന്നാലും സാക്ഷാൽ ശ്രീനാരായണനായ രാമന്റെ കൈകൊണ്ട് മരണമടഞ്ഞത് ഭാഗ്യമാണെന്നുള്ള അഭിപ്രായത്തെ അദ്ധ്യാത്മരാമായണകത്താവും, ബ്രഹ്മകുലജാതനായിട്ടും ബ്രഹ്മാസ്ത്രമേററു മരിപ്പാൻ തക്കവിധം പാപകമ്മം ചെയ്തവൻ ദുരാത്മാവു തന്നെയെന്നു വാല്മീകിയും നിശ്ചയിച്ചിരിക്കാം.

72. രാവണസ്യഹരൻപ്രാണാൻ വിവേശ ധരണീതലേ
സശരോ രാവണംഹത്വാ രാമതൂണീരമാവിശത്.

രാവണസ്യ=രാവണന്റെ പ്രാണങ്ങളെ, ഹരൻ=ഹരിക്കുന്നതായിട്ട്, ധരണീതലേ വിവേശ=ഭൂതലത്തിൽ പ്രവേശിച്ചു, സഃ ശരഃ=ആ ബാണം, രാവണം ഹത്വാ=രാവണനെ ഹനിച്ചിട്ട്, രാമതൂണീരം=രാമന്റെ തൂണീരത്തെ, ആവിശത്=പ്രവേശിച്ചു.

ആ ബാണത്തിന്റെ ശക്തി രാവണന്റെ പ്രാണങ്ങളെ അപഹരിച്ചിട്ടും, ശമിക്കാത്തതുകൊണ്ടു ഭൂമിയിൽ ആഴത്തിൽ തറച്ചുവെങ്കിലും,

രാവണനെ വധിച്ചശേഷം രാമന്റെ ആവനാഴിയിൽ തന്നെ പ്രവേശിച്ചു.

ആ ബാണത്തിൽ അധിഷ്ഠാനം ചെയ്തിരിക്കുന്ന ദേവതയുടെ തേജസ്സു നിമിത്തം പ്രയോക്താവിൽത്തന്നെ ആ ബാണം ചെന്നുചേൎന്നുവെന്നു സാരം.

അസ്ത്രശക്തിയെക്കുറിച്ച് പദ്മപുരാണത്തിൽ:—

"തദസ്ത്രംരാഘവോൽസൃഷ്ടം രാവണസ്യസ്തനാന്തരം
വിദാൎയ്യധരണീംഭിത്വാ രസാതലതലേഗതം."

"രാമനാൽ പ്രയോഗിക്കപ്പെട്ട ആ അസ്ത്രം രാവണന്റെ സ്തനമദ്ധ്യത്തെപ്പിളൎന്നശേഷം ഭൂമിയേയും ഭേദിച്ചു രസാതലത്തിൽ പ്രവേശിച്ചു"വെന്നു പറഞ്ഞിരിക്കുന്നു.

73. തസ്യഹസ്താൽപപാതാശു സശരംകാൎമ്മുകം മഹത്
ഗതാസുൎഭ്രമിവേഗേന രാക്ഷസേന്ദ്രോപതത് ഭുവി.

തസ്യഹസ്താത്=അവന്റെ ഹസ്തത്തിൽ നിന്നു്, സശരം=ശരത്തോടുകൂടിയ, മഹത് കാൎമ്മുകം=മഹത്തായ വില്ലു്, ആശുപപാത=ശീഘ്രം പതിച്ചു, ഗതാസുഃ രാക്ഷസേന്ദ്രഃ=പ്രാണഹീനനായ രാക്ഷസാധിപൻ, ഭ്രമിവേഗേന=ചുഴലിക്കാററിന്റെ വേഗത്തിൽ, ഭുവിഅപതത്=ഭൂമിയിൽ പതിച്ചു.

രാവണന്റെ കയ്യിൽ പിടിച്ചിരുന്ന ബാണത്തോടുകൂടിയ വില്ലു് ശീഘ്രം കയ്യിൽനിന്നു വീണു. പ്രാണൻ വേറിട്ട രാവണൻ ചുഴലിക്കാററെന്നപോലെ അതിവേഗത്തിൽ ചുററിത്തിരിഞ്ഞു ഭൂമിയിൽ വീണു.

രാവണന്റെ വീഴ്ചയെക്കുറിച്ച് വാല്മീകി:—

"തസ്യഹസ്താദ്ധൃതംചാശു കാൎമ്മുകംതൽസസായകം
പ്രാഭ്രശ്യതസഹപ്രാണൈൎഭ്രശ്യമാനസ്യജീവിതാത്
ഗതാസുൎഗതവേഗോസൌ രാക്ഷസേന്ദ്രോഗതദ്യുതിഃ
പപാതസ്യന്ദനാൽഭൂമൌ വൃത്രോവജ്രഹതോയഥാ."

"അവന്റെ കയ്യിൽ ഉയൎത്തിപ്പിടിച്ചിരുന്ന ബാണത്തോടുകൂടിയ വില്ലു് ജീവിതത്തിൽനിന്നു വേറിട്ട അവന്റെ പ്രാണവായുക്കളോടുകൂടെ പതിച്ചു. പ്രാണനും, ചലനവും, പ്രകാശവുമില്ലാതായ്ത്തീൎന്ന രാക്ഷസാധിപൻ വജ്രായുധത്താൽ ഹനിക്കപ്പെട്ട വൃത്രാസുരനെന്നപോലെ തേരിൽനിന്നു ഭൂമിയിൽ വീണു, എന്നു് ശരീരനാശകാലസ്വഭാവത്തെ പ്രകൃതാനുസരണം വൎണ്ണിച്ചിരിക്കുന്നു. ശരീരവ്യാപാരത്തിന്നും പ്രാണചലനത്തിന്നും ഔജ്ജ്വല്യത്തിന്നും ആസ്പദം ജീവനാണെന്നും ശരീ

ത്തിന്നു മാത്രമല്ലാതെ ജീവന്നു നാശമില്ലെന്നും ശ്രീ വാല്മീകി ഭംഗിയിൽ ലോകത്തെ ധരിപ്പിച്ചിരിക്കുന്നു.

74. തംദൃഷ്ട്വാപതിതംഭൂമൌ ഹതശേഷാശ്ചരാക്ഷസാഃ
ഹതനാഥാഭയത്രസ്താ ദ്രുദ്രുവുഃസർവതോദിശം.

തം=അവനെ ദൃഷ്ട്വാ=ദർശിച്ചിട്ട്, ഹതശേഷാഃ=ഹനിക്കപ്പെട്ടവരെ ഒഴിച്ചുള്ള, രാക്ഷസാഃ=രാക്ഷസന്മാർ, ഹതനാഥാഃ=ഹനിക്കപ്പെട്ട നാഥനോടു കൂടിയവരും, ഭയത്രസ്താഃ=ഭയത്താൽ പരവശന്മാരുമായിട്ട്, സർവതോദിശം=സർവദിക്കുകളിലേക്കും, ദ്രുദ്രുവുഃ=ഓടി.

ബ്രഹ്മാസ്ത്രമേററു ഭൂമിയിൽ രാവണൻ വീണതിനെ, യുദ്ധത്തിൽ അവശേഷിച്ചിരുന്ന രാക്ഷസന്മാർ കണ്ടു. അവരുടെ നാഥനും ഹനിക്കപ്പെട്ടിരിക്കേ, അവർക്കിനിയെന്താണവലംബമെന്നോർത്തുണ്ടായ ഭയത്താൽ യുദ്ധകളത്തിൽ നില്പാൻ കഴിയാതെ സർവദിക്കുകളിലേക്കും പാഞ്ഞുതുടങ്ങി.

75. ദശഗ്രീവസ്യനിധനം വിജയം രാഘവസ്യച
തതോവിനേദുഃസംഹൃഷ്ടാഃ വാനരാജിതകാശിനഃ

76. വദന്തോരാമവിജയം രാവണസ്യച തദ്വധം.

തതഃ=അനന്തരം, ജിതകാശിനഃ=ശത്രുക്കളെ ജയിച്ചവരും, സംഹൃഷ്ടാഃ=അതിസന്തുഷ്ടന്മാരുമായ, വാനരാഃ=വാനരന്മാർ, രാവണസ്യ=രാവണൻെറ, തത് വധം=ആ വധത്തെയും, രാമവിജയം=രാമൻെറ വിജയത്തെയും, വദന്തഃവിനേദുഃ=പറയുന്നവരായിട്ട് വിനദിച്ചു.

ശത്രുക്കളെ ജയിച്ചതുകൊണ്ടു വിശേഷമായി പ്രകാശിക്കുന്നവരും, ജയത്താലതിസന്തുഷ്ടന്മാരുമായ വാനരന്മാർ, രാമവിജയത്തേയും രാവണവധത്തേയും ഉച്ചത്തിൽ പറഞ്ഞു ഘോഷിച്ചു.

77. അഥാന്തരിക്ഷേവ്യനദൽ സൌമ്യസ്ത്രിദശദുന്ദുഭിഃ
പപാതപുഷ്പവൃഷ്ടിശ്ച സമന്താദ്രാഘവോപരി.

78. തുഷ്ടുവുർമുനയസ്സിദ്ധാ ശ്ചാരണാശ്ചദിവൌകസഃ
അഥാന്തരിക്ഷേനനൃതുഃ സർവതോപ്സരസോമുദാ.

അഥഅന്തരിക്ഷേ=അനന്തരം അന്തരിക്ഷത്തിൽ, സൌമ്യഃത്രിദശദുന്ദുഭിഃ=മനസ്സിനെ ആനന്ദിപ്പിക്കുന്ന ദേവവാദ്യം, വ്യനദത്=മുഴങ്ങി, രാഘവോപരി=രാമൻെറ മീതെ, സമന്താത്=നാലുഭാഗത്തും, പുഷ്പവൃഷ്ടിഃ പപാത=പുഷ്പവർഷം പതിച്ചു. ദിവൌകസഃ=സ്വർഗവാസികളായ, മുനയഃ=മുനികളും, സിദ്ധാഃച=സിദ്ധന്മാരും, ചാരണാഃച=ചാരണന്മാരും, തുഷ്ടുവുഃ=സ്തുതിച്ചു, അഥഅന്തരിക്ഷേ=അനന്തരം ആകാശ

ത്തിൽ, സർവതഃ=എല്ലാ ഭാഗത്തിലും, അപ്സരസഃ=അപ്സരസ്സുകൾ, മുദാ നനൃതുഃ=സന്തോഷത്തോടുകൂടെ നൃത്തംചെയ്തു.

അനന്തരം ആകാശത്തിൽ ഹൃദയത്തെ ആഹ്ലാദിപ്പിക്കുന്ന ദേവദുന്ദുഭിനാദം മുഴങ്ങി. ശ്രീരാമന്റെ മീതെ നാലുഭാഗത്തുനിന്നും പുഷ്പവർഷമുണ്ടായി. സ്വർഗവാസികളായ മുനികൾ, സിദ്ധന്മാർ, ചാരണന്മാർ മുതലായവർ ശ്രീരാമനെക്കുറിച്ചു സ്തുതിച്ചു. ആകാശത്തിൽ നാലുഭാഗത്തും അപ്സരസ്ത്രീകൾ കളിച്ചു.

75. രാവണസ്യച ദേഹോത്ഥം ജ്യോതിരാദിത്യവൽസ്ഫുരത്
പ്രവിവേശ രഘുശ്രേഷ്ഠം ദേവാനാം പശ്യതാം സതാം

രാവണസ്യ=രാവണന്റെ, ദേഹോത്ഥം=ദേഹത്തിൽനിന്നു പുറപ്പെട്ട, ആദിത്യവത് സ്ഫുരത് ജ്യോതിഃ=ആദിത്യനെപ്പോലെ സ്ഫുരിക്കുന്നതായ ജ്യോതിസ്സ്, ദേവാനാം പശ്യതാം സതാം=ദേവന്മാർ നോക്കിക്കൊണ്ടിരിക്കേ, രഘുശ്രേഷ്ഠം=രാമനെ, പ്രവിവേശ=പ്രവേശിച്ചു.

രാവണന്റെ ശരീരത്തിൽനിന്നു പുറപ്പെട്ടതും സൂര്യനെപ്പോലെ ഉജ്ജ്വലിക്കുന്നതുമായ ഒരു പ്രകാശം ശ്രീരാമനിൽ ലയിച്ചു. അതു ദേവന്മാർ കണ്ടുകൊണ്ടുതന്നെ നിന്നു.

76. ദേവാ ഊചുരഹോഭാഗ്യം രാവണസ്യ മഹാത്മനഃ
വയന്തു സാത്വികാ ദേവാ വിഷ്ണോഃ കാരുണ്യഭാജനാഃ

77. ഭയദുഃഖാദിഭിർവ്യാപ്താഃ സംസാരേ പരിവർത്തിനഃ

മഹാത്മനഃ രാവണസ്യ=മഹാത്മാവായ രാവണന്റെ, ഭാഗ്യം അഹോ-ഭാഗ്യം ആശ്ചര്യം!, വിഷ്ണോഃ=വിഷ്ണുവിന്റെ, കാരുണ്യഭാജനാഃ=കരുണക്ക് പാത്രീഭൂതന്മാരും, സാത്വികാഃ=സത്വഗുണസമ്പന്നന്മാരും ദേവാഃ വയം തു=ദേവന്മാരുമായ ഞങ്ങളാകട്ടെ, ഭയദുഃഖാദിഭിഃ വ്യാപ്താഃ=ഭയദുഃഖാദികളാൽ വ്യാപിക്കപ്പെട്ടവരായിട്ട്, സംസാരേ=സംസാരത്തിൽ, പരിവർത്തിനഃ=വസിക്കുന്നവരായിരിക്കുന്നു, ദേവാഃ ഊചുഃ=ദേവന്മാർ പറഞ്ഞു.

"മഹാത്മാവായ (ദുരാത്മാവെന്നും ചില പുസ്തകങ്ങളിൽ കാണുന്നുണ്ട്) രാവണന്റെ ഭാഗ്യം ആശ്ചര്യംതന്നെ. ശ്രീമഹാവിഷ്ണുവിന്റെ കാരുണ്യത്തിന്നവകാശികളും, സത്വഗുണപ്രധാനികളും, ദേവന്മാരുമായ ഞങ്ങളാകട്ടെ ഭയം, ദുഃഖം എന്നിവയോടുകൂടിയവരായിട്ട് സംസാരത്തിൽത്തന്നെ കിടക്കുന്നു" എന്നു ദേവന്മാർ പറഞ്ഞു.

അയന്തു രാക്ഷസഃ ക്രൂരോ ബ്രഹ്മഹാതീവ താമസഃ
78. പരദാരരതോ വിഷ്ണുദ്വേഷീ താപസഹിംസകഃ
പശ്യൽസു സർവഭൂതേഷു രാമമേവ പ്രവിഷ്ടവാൻ

ബ്രഹ്മഹാ=ബ്രാഹ്മണരെ ഹനിക്കുന്നവനും, ക്രൂരഃ=ക്രൂരകമ്മം ചെയ്യുന്നവനും, പരദാരരതഃ=പരന്മാരുടെ ഭാൎയ്യമാരിൽ ആസക്തനും, താപസഹിംസകഃ=താപസന്മാരെ ഹിംസിക്കുന്നവനും, വിഷ്ണുദ്വേഷീ=വിഷ്ണുവിനെ ദ്വേഷിക്കുന്നവനും, അതീവ താമസഃ=അത്യന്തം തമോഗുണം ബാധിച്ചവനുമായ, അയം തു=ഇവനാകട്ടെ, സർവഭൂതേഷു പശ്യൽസു=സകല ഭൂതങ്ങളും നോക്കിക്കൊണ്ടിരിക്കേ, രാമം ഏവ=രാമനെത്തന്നെ, പ്രവിഷ്ടവാൻ=പ്രവേശിച്ചവനായി.

"ബ്രാഹ്മണഹിംസകനും, കൊടും പാപിയും, അന്യന്മാരുടെ ഭാൎയ്യമാരിൽ അത്യാസക്തനും, വിഷ്ണുവിനെ ദ്വേഷിക്കുന്നവനും, താപസന്മാരെ ഹിംസിക്കുന്നവനും, അത്യന്തം തമോഗുണപ്രധാനിയുമായ ഇവനാകട്ടെ സർവ പ്രാണികളും നോക്കിക്കൊണ്ടിരിക്കവേ, രാമനെത്തന്നെ പ്രവേശിച്ചു."

79. ഏവംബ്രുവൽസുദേവേഷു നാരദഃ പ്രാഹസസ്മിതഃ
ശൃണുതാത്രസുരായൂയം ധർമതത്വ വിചക്ഷണാഃ
80. രാവണോരാഘവദ്വേഷാ ദനിശം ഹൃദിഭാവയൻ
ഭൃത്യൈഃ സഹസദാ രാമചരിത്രം ദ്വേഷസംയുതഃ
81. ശ്രുത്വാരാമാത്മനിധനം ഭയാൽ സർവത്രരാഘവം
പശ്യന്നനുദിനംസ്വപ്നേ രാമമേവാനുപശ്യതി.
82. ക്രോധോപിരാവണസ്യാത്ര ഗുരുബന്ധ്വധികോഭവത് .
രാമേണനിഹതശ്ചാന്തേ നിർധൂതാശേഷകല്മഷഃ
83. രാമസായൂജ്യമേവാപരാവണോ മുക്തബന്ധനഃ

ദേവേഷു=ദേവന്മാർ, ഏവംബ്രുവൽസു=ഇപ്രകാരം പറയുമ്പോൾ, സസ്മിതഃ നാരദഃ=സ്മിതത്തോടുകൂടിയ നാരദൻ, പ്രാഹ=പറഞ്ഞു, ധമ്മതത്വവിചക്ഷണാഃ സുരാഃ=ധമ്മതത്വത്തെ അറിയുന്നതിൽ സമത്ഥന്മാരായ സുരന്മാരേ! യൂയം ശൃണുത=നിങ്ങൾ ശ്രവിക്കുവിൻ, രാവണഃ=രാവണൻ, രാഘവദ്വേഷാത്=രാഘവനിൽ ദ്വേഷം ഹേതുവായിട്ട്, ദ്വേഷസംയുതഃ=ദ്വേഷത്തോടുകൂടിയവനായിട്ട്, ഭൃത്യൈഃ സഹ=ഭൃത്യന്മാരോടുകൂടെ, സദാ രാമചരിത്രം=എപ്പോഴും രാമന്റെ ചരിത്രത്തെ, ഹൃദിഭാവയൻ=ഹൃത്തിൽ ഭാവിക്കുന്നവനും, രാമാത്മനിധനം ശ്രുത്വാ=രാമനിൽ നിന്നു് തന്റെ മരണത്തെ ശ്രവിച്ചിട്ട്, ഭയാത്=ഭയം ഹേതുവായിട്ട്, സർവത്രരാഘവം പശ്യൻ=എല്ലാ ദിക്കിലും രാഘവനെ കാണുന്നവനായിട്ട്, അനുദിനം=ദിവസന്തോറും, സ്വപ്നേ=സ്വപ്നത്തിൽ, രാമം ഏവ അനുപശ്യതി=രാമനെത്തന്നെ നിരന്തരം കാണു

ന്നു. രാവണസ്യ ക്രോധഃ അപി=രാവണന്റെ ക്രോധവും, ഗുരുബന്ധ്വധികഃ അഭവത്=ഗുരുവിനെക്കാട്ടിലും ബന്ധുക്കളെക്കാട്ടിലും അധികമായ് ഭവിച്ചു, അന്തേ=അവസാനത്തിൽ, രാമേണനിഹതഃ=രാമനാൽ നിഹനിക്കപ്പെട്ടവനും, നിർദ്ധൂതാശേഷകല്മഷഃ=ഏററവും ദൂരെക്കളയപ്പെട്ട സമസ്തപാപങ്ങളോടു കൂടിയവനുമായിട്ട്, മുക്തബന്ധനഃ രാവണഃ=മോചിക്കപ്പെട്ട ബന്ധനത്തോടുകൂടിയ രാവണൻ, രാമസായൂജ്യം ഏവ ആപ=രാമന്റെ സായൂജ്യത്തെത്തന്നെ പ്രാപിച്ചു.

ദേവന്മാരിപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ മന്ദഹാസം ചെയ്തുകൊണ്ടു നാരദൻ പറഞ്ഞു:—ധർമ്മതത്വം നന്നായറിയുന്ന ദേവന്മാരെ! നിങ്ങൾ കേൾക്കുവിൻ. രാമനിൽ ദ്വേഷം ഹേതുവായിട്ട് രാവണൻ തന്റെ ഭൃത്യന്മാരോടുകൂടെയെല്ലായ്പ്പോഴും രാമചരിത്രത്തെത്തന്നെകേട്ടിട്ട് ഹൃദയത്തിൽചിന്തിക്കുന്നവനും, രാമനിൽ നിന്നാണ് തനിക്കു മരണമെന്നു കേട്ടതുകൊണ്ടുണ്ടായ ഭയത്താൽ രാമനെത്തന്നെ എല്ലാദിക്കിലും കണ്ടുകൊണ്ടുമിരുന്നതിനാൽ ദിവസന്തോറും സ്വപ്നത്തിൽ രാമനെത്തന്നെ നിരന്തരം കാണുന്നവനുമായിരുന്നു. രാവണന്റെ ക്രോധവും ഗുരുവിനെക്കാളും ബന്ധുക്കളെക്കാളും അധികം ഗുണത്തെച്ചെയ്യുന്നതായിരുന്നു. അവസാനത്തിൽ രാമനാൽ വധിക്കപ്പെട്ടതുകൊണ്ട് സകല പാപങ്ങളും നശിച്ചു. പുനർജന്മത്തിന്നു കാരണമായ പുണ്യപാപങ്ങളിൽ നിന്നു മുക്തനായ രാവണൻ രാമസായൂജ്യത്തെത്തന്നെ പ്രാപിച്ചു. ദ്വേഷസംയുക്തനായിട്ടാണെങ്കിലും രാമചരിത്രത്തെ ശ്രവിച്ചുവെന്നു പറഞ്ഞതുകൊണ്ടു വേദാന്തത്തിൽ പ്രതിപാദിച്ചിരിക്കുന്ന ആത്മതത്വത്തിന്റെ ശ്രവണത്തെയും, "ഹൃദിഭാവയൻ" എന്ന വാക്യത്താൽ മനനത്തെയും "അനുദിനം സ്വപ്നേപശ്യതി" എന്ന വാക്യത്താൽ നിദിധ്യാസനത്തെയും "അന്തേരാമേണനിഹതഃ" എന്ന വാക്യത്താൽ സാക്ഷാൽകാരത്തെയും സൂചിപ്പിച്ചിരിക്കുന്നു. സഗുണരൂപത്തെക്കുറിച്ചാകയാൽ വൈകുണ്ഠപ്രാപ്തിദ്വാരാകൈവല്യത്തെയും പ്രാപിക്കുമെന്നു സാരം.

84. പാപിഷ്ഠോവാ ദുരാത്മാ പരധനപരദാരേഷുസക്തോ
യദിസ്യാത്
നിത്യംസ്നേഹാൽ ഭയാദ്വാ രഘുകുലതിലകം
ഭാവയൻ സംപ്രഭേതഃ
ഭൃത്വാശുദ്ധാന്തരാത്മാ ഭവശതജനിതാനേക
ദോഷൈർവിമുക്തഃ

സദ്യോരാമസ്യവിഷ്ണോഃ സുരവരവിനുതം
യാതിവൈകുണ്ഠമാദ്യം.

പാപിഷ്ഠഃ വാ=അത്യന്തം പാപംചെയ്യുന്നവനും, ദുരാത്മാ=ദുഷിച്ച മനസ്സോടുകൂടിയവനും, പരധനപരദാരേഷു സക്തഃ യദിസ്യാത്=പരധനങ്ങളിലും, പരഭാൎയ്യമാരിലും ആസക്തനുമായിരുന്നാലും, നിത്യം=എപ്പോഴും, സ്നേഹാത്‌വാ=സ്നേഹം ഹേതുവായിട്ടോ, ഭയാത്‌വാ=ഭയം ഹേതുവായിട്ടോ, രഘുകുലതിലകം=രഘുവംശശ്രേഷ്ഠനെ, ഭാവയൻ സംപരേതഃ=ഭാവിക്കുന്നവനായിട്ടു് മരിച്ചവൻ, ശുദ്ധാന്തരാത്മാഭൂത്വാ=ശുദ്ധമായ അന്തഃകരണമുള്ളവനായ്‌ഭവിച്ചിട്ടു്, ഭവശതജനിതാനേകദോഷൈഃ വിമുക്തഃ=ജന്മശതങ്ങളിൽ സംഭവിച്ച അനേക ദോഷങ്ങളാൽ വിമോചിക്കപ്പെട്ടവനായിട്ടു്, രാമസ്യ വിഷ്ണോഃ=രാമനായ വിഷ്ണുവിന്റെ, സുരവരവിനുതം=സുരശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെടുന്ന, ആദ്യം വൈകുണ്ഠം=ആദ്യമായ വൈകുണ്ഠത്തെ, സദ്യഃ യാതി=ഉടനെ പ്രാപിക്കുന്നു.

ഏററവും പാപം ചെയ്യുന്നവനും, കാമക്രോധാദി വൃത്തികളാൽ ദുഷിച്ച മനസ്സോടുകൂടിയവനും, അന്യന്മാരുടെ ധനങ്ങളിലും, ഭാൎയ്യമാരിലും അത്യന്തം ആസക്തനുമായിരുന്നാലും, സ്നേഹം നിമിത്തമോ ഭയം നിമിത്തമോ, ശ്രീരാമനെ ഭാവിച്ചുംകൊണ്ടുതന്നെ മരണത്തെ പ്രാപിക്കുന്നവൻ അന്തഃകരണ പരിശുദ്ധിനിമിത്തം അനേക ജന്മങ്ങളിൽ സംഭവിച്ച പുണ്യപാപങ്ങളിൽനിന്നു വേറിട്ടവനായി ഭവിച്ചിട്ടു് ആനന്ദസ്വരൂപനായ ശ്രീവിഷ്ണുവിന്റെ, ദേവശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെടുന്നതും ശാശ്വതവുമായ വൈകുണ്ഠലോകത്തെ ഉടനെ—ആ ജന്മത്തിൽത്തന്നെ—പ്രാപിക്കുന്നു. ഭക്തിയോഗരഹസ്യത്തെ ഇവിടെ സ്പഷ്ടമാക്കിയിരിക്കുന്നു. പാപത്തെ നിശ്ശേഷം നശിപ്പിക്കുന്ന ഭഗവൽസ്വരൂപത്തെ കാമംകൊണ്ടോ ദ്വേഷംകൊണ്ടോ, ആയിരുന്നാലും, നിരന്തരം സ്മരിക്കുന്നവൎക്ക അവസാനത്തിൽ പരമഗതി സിദ്ധിക്കും. അതു വസ്തുനിഷ്ഠമായ സ്വഭാവമഹിമയാകുന്നു. അതുകൊണ്ടാണ് "ഭക്തിർമുക്തികരീ" "ഭക്തിരേവ ഗരീയസീ" എന്നിങ്ങിനെ ആചാൎയ്യന്മാർ ഘോഷിച്ചിരിക്കുന്നത്. ഇതാണ് ഭക്തിയോഗരഹസ്യം.

85. ഹത്വാ യുദ്ധേ ദശാസ്യം ത്രിഭുവനവിഷമം
വാമഹസ്തേന ചാപം
ഭൂമൌ വിഷ്ടഭ്യ തിഷ്ഠന്നിതരകരധൃതം
ഭ്രാമയൻ ബാണമേകം

ആരക്തോപാന്തനേത്രഃ ശരദളിതവപുഃ
സൂൎയ്യകോടിപ്രകാശോ
വീരശ്രീബന്ധുരാംഗസ്ത്രിദശപതിനുതഃ
പാതുമാം വീരരാമഃ.

ത്രിഭുവനവിഷമം=മൂന്നു ലോകങ്ങൾക്കും ജയിപ്പാൻ കഴിയാത്തവനായ, ദശാസ്യം=രാവണനെ, യുദ്ധേ ഹത്വാ=യുദ്ധത്തിൽ ഹനിച്ചിട്ട്, വാമഹസ്തേന=ഇടത്തുകൈകൊണ്ട്, ചാപം=വില്ലിനെ, ഭൂമൌ=ഭൂമിയിൽ, വിഷ്ടഭ്യ തിഷ്ഠൻ=ഉറപ്പിച്ചിട്ട് നിൽക്കുന്നവനും, ഇതരകരധൃതം=അന്യകരത്തിൽ ധരിച്ചിരിക്കുന്ന, ഏകം ബാണം=ഒരു ബാണത്തെ, ഭ്രാമയൻ=ചുഴററുന്നവനും, ആരക്തോപാന്തനേത്രഃ=അത്യന്തംരക്തവർണ്ണമായ കടക്കണ്ണുകളോടുകൂടിയവനും, ശരദളിതവപുഃ=ശരത്താൽ മുറിപ്പെട്ട വപുസ്സോടുകൂടിയവനും, സൂൎയ്യകോടിപ്രകാശഃ=കോടിസൂൎയ്യന്റെ പ്രകാശത്തോടുകൂടിയവനും, വീരശ്രീബന്ധുരാംഗഃ=വീരലക്ഷ്മിയാൽ മനോഹരമായ അംഗത്തോടുകൂടിയവനും, ത്രിദശപതിനുതഃ=ദേവശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെടുന്നവനുമായ, വീരരാമഃ=വീരരാമൻ, മാം പാതു=എന്നെ പാലിക്കട്ടെ.

മൂന്നു ലോകങ്ങളിലുള്ളവരേയും, അതിക്ലേശമനുഭവിപ്പിച്ച രാവണനെ സംഹരിച്ചശേഷം ഇടത്തേ തൃക്കയ്യിൽ പിടിച്ചിരുന്ന കോദണ്ഡത്തെ ഭൂമിയിലൂന്നി അതിന്മേൽ ചാരിക്കൊണ്ടു നില്ക്കുന്നവനും, വലത്തെ തൃക്കയ്യിലുള്ള ഒരു ബാണത്തെ, ആ കൈകൊണ്ടു ചുഴററുന്നവനും, രാവണവിഷയകമായുണ്ടായ കോപം തീരെ ശമിച്ചിട്ടില്ലാത്തതിനാൽ, അത്യന്തം ചുടുത്ത കടക്കണ്ണുകളോടും, രാവണശരത്താൽ മുറിപ്പെട്ടിരിക്കുന്ന തിരുമേനിയോടും, കോടി സൂൎയ്യപ്രഭയോടും, വീരലക്ഷ്മിയാൽ ആലിംഗനം ചെയ്യപ്പെട്ട മനോഹരാവയവങ്ങളോടുംകൂടിയും, ദേവശ്രേഷ്ഠന്മാരായ ബ്രഹ്മാദികളാൽ സ്തുതിക്കപ്പെടുന്നവനുമായ വീരരാമൻ എന്നെ പരിപാലിക്കട്ടെ.

സർവ ഭയത്തേയും നശിപ്പിക്കുന്ന രാമധ്യാനമായിട്ടാണീശ്ലോകത്തെ തന്ത്രങ്ങളിൽ എടുത്തിരിക്കുന്നതു്.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ (അഥവാ ലങ്കാകാണ്ഡേ)
ഏകാദശോദ്ധ്യായഃ
ശുഭം ഭവതു.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പന്ത്രണ്ടാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. രാമോവിഭീഷണംദൃഷ്ട്വാ ഹനുമന്തം തഥാംഗദം
ലക്ഷ്മണംകപിരാജംച ജാംബവന്തം തഥാപരാൻ
2. പരിതുഷ്ടേനമനസാ സർവാനേവാബ്രവീദ്വചഃ

രാമഃ=രാമൻ, വിഭീഷണം=വിഭീഷണനെയും, ഹനുമന്തം=ഹനുമാനെയും, തഥാ അംഗദം=അപ്രകാരം അംഗദനെയും, ലക്ഷ്മണം=ലക്ഷ്മണനെയും, കപിരാജംച=കപിരാജനെയും, ജാംബവന്തം=ജാംബവാനെയും, തഥാ അപരാൻ=അപ്രകാരം അപരന്മാരെയും, പരിതുഷ്ടേന മനസാ=പരിതോഷിച്ച മനസ്സോടുകൂടെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, സർവാൻ ഏവ=സർവന്മാരോടും, വചഃ അബ്രവീത്=വചസ്സിനെ പറഞ്ഞു.

ശ്രീമഹാദേവൻ അരുൾചെയ്തു.

വിഭീഷണൻ, ഹനുമാൻ, അംഗദൻ, ലക്ഷ്മണൻ, വാനരരാജാവായ സുഗ്രീവൻ, ജാംബവാൻ, ഇതരന്മാർ, എന്നിവരെ ശ്രീരാമൻ സന്തോഷിച്ച മനസ്സോടും കാരുണ്യത്തോടുംകൂടെ നോക്കിയിങ്ങിനെ പറഞ്ഞു.

ഭവതാംബാഹുവീര്യേണ നിഹതോ രാവണോമയാ
3. കീർത്തിഃ സ്ഥാസ്യതി വഃ പുണ്യായാവച്ചന്ദ്രദിവാകരൌ

ഭവതാം=ഭവാന്മാരുടെ, ബാഹുവീര്യേണ=ബാഹുക്കളുടെ വീര്യംകൊണ്ട്, മയാ=എന്നാൽ, രാവണഃ=രാവണൻ, നിഹതഃ=നിഹനിക്കപ്പെട്ടു, വഃ=നിങ്ങളുടെ, പുണ്യാകീർത്തിഃ=പാവനയായ കീർത്തി, യാവത് ചന്ദ്രദിവാകരൌ=ചന്ദ്രനും സൂര്യനുമുള്ളതുവരേ, സ്ഥാസ്യതി=സ്ഥിതിചെയ്യും.

കർമ്മാവസാനത്തിൽ ഭൃത്യന്മാരെ സന്തോഷിപ്പിക്കേണ്ടതാവശ്യമാണെന്നും അങ്ങിനെ സന്തുഷ്ടന്മാരായ വീരന്മാർ യുദ്ധാദ്യവസരങ്ങ

ളിൽ പ്രാണങ്ങളെ ബലികൊടുത്തും സ്വാമികാര്യത്തെ സാധിപ്പിക്കു മെന്നുമുള്ള ധർമ്മത്തെ ശ്രീരാമൻ സ്വപ്രവൃത്തികൊണ്ട് ലോകത്തെ ധരിപ്പിക്കുവാൻ വേണ്ടി വാനരന്മാരോടു പറയുന്നു:—

പൂജ്യന്മാരായ നിങ്ങളുടെ ബാഹുപരാക്രമങ്ങളുടെ സഹായത്താൽ രാവണനെ ഞാൻ വധിച്ചു. കേൾക്കുന്നവർക്കും ഉച്ചരിക്കുന്നവർക്കും പുണ്യത്തെ —സൽകർമ്മാസക്തിയെ— വർദ്ധിപ്പിക്കുന്ന നിങ്ങളുടെകീർത്തി, സൂര്യചന്ദ്രന്മാരുള്ളേടത്തോളം കാലം ലോകത്തിൽ നിലനില്ക്കും.

കീർത്തയിഷ്യന്തി ഭവതാം കഥാം ത്രൈലോക്യപാവനീം
4. മയോപേതാം കലിഹരാം യാസ്യന്തി പരമാംഗതിം.

ത്രൈലോക്യപാവനീം=ത്രിലോകത്തെ പരിശുദ്ധമാക്കുന്നതും, മയാ ഉപേതാം=എന്നോടു കൂടിയതും, കലിഹരാം=കലിയെ ഹരിക്കുന്നതുമായ, ഭവതാം കഥാം=ഭവാന്മാരുടെ കഥയെ, കീർത്തയിഷ്യന്തി=കീർത്തിക്കും, പരമാംഗതിം=പരമഗതിയെ, യാസ്യന്തി=യാനം ചെയ്യും.

മൂന്നുലോകനിവാസികളെയും പരിശുദ്ധന്മാരാക്കുവാൻ സമർത്ഥയും, എന്നോടുകൂടെ ചേർന്നിരിക്കുന്നതും, കലിദോഷങ്ങളെ തീർക്കുന്നതുമായ നിങ്ങളുടെ കഥയെ ഭുവനവാസികൾ കീർത്തിക്കുകയും, തന്നിമിത്തം പരമഗതിയെ പ്രാപിക്കയും ചെയ്യും.

ഈ ഘട്ടത്തിൽ ശ്രീവാല്മീകി:—

"തതഃ സകാമം സുഗ്രീവമംഗദം സുഹൃദം തഥാ
പ്രീത്യാ പരമയാ യുക്തോ ഹത്വാ രാക്ഷസപുംഗവം
ഋക്ഷവാനരഗോപുച്ഛാംല്ലക്ഷ്മണംസവിഭീഷണം
ഉവാചേദം തദാ സർവാൻ രാഘവോ മധുരം വചഃ
ഭവതാം ബാഹുവീര്യേണ വിക്രമേണ ബലേനച
ഹതോ രാക്ഷസരാജോയം രാവണോ ലോകരാവണഃ
അത്യത്ഭുതമിദം കർമ്മഭവതാം കീർത്തിവർദ്ധനം
കഥയിഷ്യന്തി പുരുഷായാവൽ ഭൂമിർധരിഷ്യതി."

"രാക്ഷസാധിപനെ വധിച്ച് പരമസന്തുഷ്ടനായ രാമൻ രാവണവധരൂപമായ ആഗ്രഹം സാധിച്ചതിനാൽ കൃതാർത്ഥനായിരിക്കുന്ന സുഗ്രീവനേയും സ്നേഹഭാജനമായ അംഗദനേയും, ഋക്ഷന്മാർ, വാനരന്മാർ, ഗോപുച്ഛന്മാർ, എന്ന ഓരോ വിഭാഗങ്ങളിലുൾപ്പെട്ട മററ വാനരന്മാരെയും, ലക്ഷ്മണനെയും, വിഭീഷണനെയും കാരുണ്യപൂർവം കടാക്ഷിച്ചുകൊണ്ട് അവരുടെ മനസ്സിനെ അത്യന്തമാനന്ദിപ്പിക്കുന്ന

മധുരവാക്യത്തെയീവിധം പറഞ്ഞു:—"നിങ്ങളുടെ ബാഹുവീൎയ്യം, വിക്രമം, ബലം എന്നിവയുടെ സഹായത്താൽ ലോകങ്ങളെ കരയിച്ചു കൊണ്ടിരുന്ന രാക്ഷസരാജനായ രാവണനെ ഞാൻ വധിച്ചു. അത്യത്ഭുതമായ നിങ്ങളുടെ ഈ പ്രവൃത്തി നിങ്ങളുടെ പരിശുദ്ധകീൎത്തിയെ വൎദ്ധിപ്പിക്കും. ഭൂമിയുള്ളേടത്തോളം കാലം ജനങ്ങൾ നിങ്ങളുടെ ഈ കൎമ്മങ്ങളെ കീൎത്തിക്കും." എന്നിങ്ങിനെ വിസ്തരിച്ചു പറഞ്ഞിരിക്കുന്നു.

ഏതസ്മിന്നന്തരേ ദൃഷ്ട്വാ രാവണം പതിതം ഭുവി
5. മന്ദോദരീമുഖാഃ സർവാഃ സ്ത്രിയോ രാവണപാലിതാഃ
പതിതാ രാവണസ്യാഗ്രേ ശോചന്ത്യഃ പൎയ്യദേവയൻ

ഏതസ്മിൻ അന്തരേ=ഈയവസരത്തിൽ, ഭുവി പതിതം രാവണം ദൃഷ്ട്വാ=ഭൂവിൽ വീണിരിക്കുന്ന രാവണനെ ദൎശിച്ചിട്ട്, രാവണപാലിതാഃ=രാവണനാൽ രക്ഷിക്കപ്പെട്ടിരുന്ന, മന്ദോദരീമുഖാഃ=മന്ദോദരി മുതലായ, സർവാഃ സ്ത്രിയഃ=സകല സ്ത്രീകളും, രാവണസ്യ അഗ്രേ=രാവണന്റെ അഗ്രത്തിൽ, പതിതാഃ=വീണവരും, ശോചന്ത്യഃ=ദുഃഖിക്കുന്നവരുമായിട്ട്, പൎയ്യദേവയൻ=പരിദേവനംചെയ്തു.

ശ്രീരാമൻ വാനരന്മാരോടിങ്ങിനെ പറഞ്ഞുകൊണ്ടിരിക്കുന്ന അവസരത്തിൽ, രാവണന്റെ പരിപാലനത്തിലിരുന്നവരായ മന്ദോദരി മുതലായ സകല സ്ത്രീകളും രാവണൻ രാമാസ്ത്രമേററു ഭൂമിയിൽ വീണു കിടക്കുന്നതു കണ്ടിട്ട്, രാവണന്റെ മുൻഭാഗത്തുവന്നു വീണ് ദുഃഖിക്കുന്നവരായിട്ട് കരയുവാൻ തുടങ്ങി.

ശ്രീവാല്മീകിയത്തിൽ ആദ്യമായിട്ട്, ജ്യേഷ്ഠഭ്രാതൃവധം കണ്ട് സഹിക്കവയ്യാത്ത ദുഃഖത്തോടുകൂടെ വന്ന വിഭീഷണന്റെദുഃഖത്തെയിങ്ങിനെ പറഞ്ഞിരിക്കുന്നു:—

"ഭ്രാതരം നിഹതം ദൃഷ്ട്വാ രാവണം രാമസായകൈഃ
ശോകവേഗപരീതാത്മാ വിലലാപ വിഭീഷണഃ"

രാമബാണങ്ങളാൽ സംഹരിക്കപ്പെട്ട ജ്യേഷ്ഠഭ്രാതാവായ രാവണനെക്കണ്ടിട്ട് മനസ്സിലതിസന്താപത്തോടുകൂടിയ വിഭീഷണൻ പലതും പറഞ്ഞു കരഞ്ഞു.

അപ്പോൾ രാമൻ:—

"തതസ്തദ്ധേതുമദ്വാക്യം പരിദൃഷ്ടാൎത്ഥനിശ്ചയഃ
രാമഃ ശോകസമാവിഷ്ടം പ്രത്യുവാച വിഭീഷണം"

അനന്തരം തത്വനിർണ്ണയത്തോടുകൂടിയ രാമൻ ശോകാകുലനായ വിഭീഷണനോടു കാൎയ്യസാരമടങ്ങിയ ഈ വാക്യത്തെപ്പറഞ്ഞു.

"ഇയംഹിപൂർവനിർദ്ദിഷ്ടാഗതിഃ ക്ഷത്രിയശാശ്വതീ
ക്ഷത്രിയോനിഹതഃസംഖ്യേനശോച്യഇതിനിശ്ചയഃ
തദേവം നിശ്ചയംജ്ഞാത്വാ സത്വമാസ്ഥായവിജ്വരഃ
യദിഹാനന്തരംകാൎയ്യം തദിദാനീം വിചിന്തയ."

ക്ഷത്രിയന്ന് നാശരഹിതയായ ഈ ഗതി പൂർവത്തിൽ പറയപ്പെട്ടതാകുന്നു. അതിനാൽ യുദ്ധത്തിൽ സംഹരിക്കപ്പെട്ട ക്ഷത്രിയനെക്കുറിച്ചു ദുഃഖിപ്പാൻ പാടില്ലെന്നാണ് സിദ്ധാന്തം. അപ്രകാരമുള്ള സിദ്ധാന്തത്തെ അറിഞ്ഞും, ധൈൎയ്യത്തെ അവലംബിച്ചും ദുഃഖരഹിതനായിരുന്നാലും. ഇനിയിവിടെ അനന്തരം ചെയ്യേണ്ടതു യാതൊന്നോ ആ കാൎയ്യത്തെ ആലോചിച്ചാലും" എന്നു പറഞ്ഞു് സമാശ്വസിപ്പിക്കുന്നു. അതിന്നുശേഷം അന്തഃപുരത്തിലുള്ള രാക്ഷസികളുടെ വരവിനെ വാല്മീകിയാങ്ങിനെ വിവരിക്കുന്നു:—

"രാവണംനിഹതംദൃഷ്ട്വാ രാഘവേണമഹാത്മനാ
അന്തഃപുരാദ്വിനിഷ്പേതു രാക്ഷസ്യശ്ശോകമൂർഛിതാഃ"

"മഹാത്മാവായ രാമൻ രാവണനെ സംഹരിച്ചതു കണ്ടിട്ട് ശോകമധികരിച്ച രാക്ഷസികൾ അന്തഃപുരത്തിൽനിന്നു പുറത്തേക്കുവന്നു." എന്നു മാത്രമല്ലാതെ മണ്ഡോദരിയുടെ വരവിനെക്കുറിച്ചോ വിലാപത്തെക്കുറിച്ചോ ശ്രീവാല്മീകീയത്തിൽ ഈ ഘട്ടത്തിൽ കാണുന്നില്ല. മണ്ഡോദരി, രാവണനോടു നേരിട്ടു പറയുന്നതായ ചില സംഗതികളെ യുദ്ധകാണ്ഡത്തിൽ 95 ാംസർഗത്തിൽനിന്നിവിടെയെടുത്തു കാണിക്കാം:—

"അകസ്മാച്ചാഭികാമോസി സീതാംരാക്ഷസപുംഗവ!
ഐശ്വൎയ്യസ്യവിനാശായ ശരീരസ്യമമൈവഹി
സന്ത്യസ്യാഃപ്രമദാസ്തുല്യാ രൂപേണാഭ്യധികാസ്തയാഃ
അനംഗവശമാപന്നസ്ത്വംതു തന്നാവബുധ്യസേ
നകുലേനനരൂപേണ നദാക്ഷിണ്യേനമൈഥിലീ
മമാധികാവാതുല്യാവാത്വംതു മോഹാന്നബുധ്യസേ
സാഗ്രംതുസ്ത്രീസഹസ്രം വൈരൂപയൌവനശാലിച
നതേഭിരുചിതംവീര! കാലേനഹൃതചേതസഃ
സർവഥാസർവഭൂതാനാം നാസ്തിമൃത്യുരലക്ഷണഃ
തവതാവയംരണേമൃത്യുർമൈഥിലീകൃതലക്ഷണഃ."

ഹേ രാക്ഷസോത്തമ! കാരണമില്ലാതെതന്നെ സീതയെക്കുറിച്ചങ്ങുന്നു കാമിക്കുന്നു. ഐശ്വൎയ്യത്തിന്റെയും ശരീരത്തിന്റെയും എന്റെ

യും നാശമായിരിക്കും അതിൻെറ ഫലം. ഈ സീതക്കു തുല്യകളും, സൌന്ദൎയ്യംകൊണ്ടധികരിച്ചവരുമായ ഉത്തമസ്ത്രീകളിവിടെത്തന്നെയുണ്ട്. മന്മഥാകുലനായ അങ്ങുന്നാവട്ടെ അതറിയുന്നില്ല. കുലംകൊണ്ടോ, സൌന്ദൎയ്യംകൊണ്ടോ, ദാക്ഷിണ്യംകൊണ്ടോ, വൈദേഹി എന്നെക്കാൾ മീതെയല്ലെന്നു മാത്രമല്ല, എനിക്കു തുല്യക്കൂടിയല്ല. അങ്ങുന്നാകട്ടെ പരിഭ്രമത്തിൻെറ ആധിക്യത്താലറിയുന്നില്ല. സൌന്ദൎയ്യവും യൌവനവും തികഞ്ഞു ശോഭിക്കുന്ന ആയിരത്തിലധികം സ്ത്രീകളിവിടെയുണ്ട്. വിപരീതകാലം അങ്ങയുടെ വിചാരശക്തിയെ അപഹരിച്ചിരിക്കയാൽ അങ്ങെക്കവരിൽ രുചിതോന്നുന്നില്ല. എന്തിനധികം, ഏതൊരുവനും കാരണംക്കൂടാതെ മരണമില്ലല്ലൊ. അങ്ങെക്കാവട്ടെ വൈദേഹിനിമിത്തമുണ്ടാകുന്ന യുദ്ധമാണ് മരണകാരണം." ഇങ്ങിനെ ബഹുഭംഗിയിൽ രാവണനോടു നേരിട്ടുതന്നെ മണ്ഡോദരി പറഞ്ഞു വിലപിച്ചു കഴിഞ്ഞിരിക്കുന്നു.

6. വിഭീഷണഃസ്തുശോചാൎത്തഃ ശോകേനമഹതാവൃതഃ
പതിതോരാവണസ്യാഗ്രേ ബഹുധാപൎയ്യദേവയത്.

മഹതാശോകേനവൃതഃ=മഹത്തായ ദുഃഖത്താൽ വ്യാപിക്കപ്പെട്ട, വിഭീഷണഃ=വിഭീഷണൻ, രാവണസ്യഅഗ്രേ=രാവണൻെറ അഗ്രത്തിൽ, പതിതഃ=പതിച്ചവനായിട്ട്, ബഹുധാപൎയ്യദേവയത്=ബഹുവിധത്തിൽ പരിദേവനം ചെയ്തു.

അത്യന്തദുഃഖത്തോടുക്കൂടിയ വിഭീഷണൻ ഭൂമിയിൽ വീണുകിടക്കുന്ന രാവണൻെറ മുൻഭാഗത്തു വന്നുവീണ് ബഹുവിധത്തിൽ പറഞ്ഞുകൊണ്ടു കരഞ്ഞു.

7. രാമസ്തുലക്ഷ്മണംപ്രാഹ ബോധയസ്വവിഭീഷണം
കരോതുഭ്രാതൃസംസ്കാരം കിംവിലംബേനമാനദ!

രാമഃ തു=രാമനാകട്ടെ, ലക്ഷ്മണംപ്രാഹ=ലക്ഷ്മണനോടു പറഞ്ഞു, വിഭീഷണം ബോധയസ്വ=വിഭീഷണനെ ബോധിപ്പിച്ചാലും, ഭ്രാതൃസംസ്കാരംകരോതു=ഭ്രാതാവിൻെറ സംസ്കാരത്തെ ചെയ്യട്ടെ, മാനദ!=ഹേ കീൎത്തിവൎദ്ധന! വിലംബേനകിം=വിലംബംകൊണ്ടെന്തു ഫലം.

രാമനാകട്ടെ അപ്പോൾ ലക്ഷ്മണനോടു പറഞ്ഞു:—"ഹേ സൽകീൎത്തിയെ വൎദ്ധിപ്പിക്കുന്ന ലക്ഷ്മണ! നീ വിഭീഷണനു പരമാൎത്ഥതത്വത്തെയുപദേശിച്ച് ബോധിപ്പിച്ചാലും. വിഭീഷണൻ ദുഃഖിക്കാതെ ജ്യേഷ്ഠൻെറ സംസ്കാരാദികൎമ്മത്തെ നടത്തട്ടെ; എന്തിനായിട്ടു കാലവിളംബം വരുത്തുന്നു."

വാല്മീകീയത്തിൽ വിഭീഷണനെ രാമൻ നേരിട്ടുതന്നെ സമാധാനിക്കുന്നതായിട്ടാണ് പറയുന്നത്.

"ഏതസ്മിന്നന്തരേ രാമോ വിഭീഷണ മുവാചഹ
സംസ്കാരഃ ക്രിയതാംഭ്രാതുഃ സ്ത്രീഗണഃ പരിസാന്ത്വ്യതാം."

ഈയവസരത്തിൽ രാമൻ വിഭീഷണനോടു പറഞ്ഞു:—"ജ്യേഷ്ഠൻെറ സംസ്കാരകർമ്മം നടത്തുക. ഈ സ്ത്രീസമൂഹത്തെ ആശ്വസിപ്പിക്കുകയും ചെയ്യുക."

എന്നുള്ള രാമാജ്ഞപ്രകാരം:—

"വിഭീഷണസ്ത്വവിന്ധ്യാദീൻ വൃദ്ധാമാത്യാൻ ബഹുശ്രുതാൻ
ആജ്ഞാപയാമാസതദാ രാജാസൽക്രിയതാമിതി.

"വിഭീഷണൻ ശാസ്ത്രം നന്നായറിയുന്നവരും വൃദ്ധന്മാരുമായ അവിന്ധ്യാദിമന്ത്രിമാരോടു രാജാവിൻെറ സംസ്കാരകർമ്മത്തെ നടത്തുവിനെന്നു കല്പിക്കയും ചെയ്തു."

"ഭ്രാതൃദാരാശ്ച താഃ സർവാഃ സാന്ത്വയിത്വാ സകാലവിത്
ചക്രേസസലിലംഭ്രാതുർജ്ഞാതീനാംചാനുപൂർവശഃ"

"ജ്യേഷ്ഠൻെറ ഭാര്യമാരും, യുദ്ധഭൂമിയിൽ വന്നു് രാവണപുരോഭാഗത്തിൽ വീണു കരയുന്നവരുമായ ആ സകല സ്ത്രീകളേയും സമയോചിതം സമാശ്വസിപ്പിച്ച ശേഷം, വിഭീഷണൻ ജ്യേഷ്ഠഭ്രാതാവിന്നും യുദ്ധത്തിൽ മരിച്ചുപോയ മററുള്ള ജ്ഞാതികൾക്കും അവരുടെ പ്രായക്രമത്തെ അനുസരിച്ച് ജലംകൊണ്ടു തർപ്പണം ചെയ്തു" ഇപ്രകാരം വാല്മീകീയത്തിൽ നിന്നു് രാവണപത്നിമാരെ സമാശ്വസിപ്പിച്ചതും വിഭീഷണനാണെന്നറിയാവുന്നതാകുന്നു.

8. സ്ത്രിയോമന്ദോദരീമുഖ്യാഃ പതിതാ വിലപന്തിച
നിവാരയതു താഃ സർവാഃ രാക്ഷസീ രാവണപ്രിയാഃ.

മന്ദോദരീമുഖ്യാഃ സ്ത്രിയഃ=മന്ദോദരി മുതലായ സ്ത്രീകൾ, പതിതാഃ വിലപന്തിച=വീണു കരകയും ചെയ്യുന്നു, രാവണപ്രിയാഃ താഃ സർവാഃ രാക്ഷസീഃ=രാവണപത്നിമാരായ ആ സർവ രാക്ഷസികളെ, നിവാരയതു=നിവാരണം ചെയ്യട്ടെ.

"മന്ദോദരി മുതലായ സ്ത്രീകൾ രാവണൻെറ മുമ്പിൽ വീണു കരകയും ചെയ്യുന്നു. രാവണഭാര്യമാരായ ആ സകല രാക്ഷസികളേയും വിഭീഷണൻ നിവാരണം ചെയ്യട്ടെ."

9. ഏവമുക്തോഥരാമേണ ലക്ഷ്മണോഗാൽ വിഭീഷണം
ഉവാചമൃതകോപാന്തേ പതിതം മൃതകോപമം.

രാമേണ=രാമനാൽ, ഏവം ഉക്തഃ ലക്ഷ്മണഃ=ഇപ്രകാരം പറയപ്പെട്ട ലക്ഷ്മണൻ, അഥ=അനന്തരം, മൃതകോപാന്തേ=ശവത്തിൻെറ സമീപത്തിൽ, മൃതകോപമം പതിതം=മരിച്ചതുപോലെ വീണിരിക്കുന്ന, വിഭീഷണം അഗാത്=വിഭീഷണനെ പ്രാപിച്ചു.

രാമൻ ഇങ്ങിനെ പറഞ്ഞതുകേട്ട ലക്ഷ്മണൻ ഉടനെ, ശവശരീരസമീപത്തിൽ ശവത്തിന്നു തുല്യം വീണുകിടക്കുന്ന വിഭീഷണനെ പ്രാപിച്ചു.

10. ശോകേന മഹതാവിഷ്ടം സൌമിത്രിരിദമബ്രവീത്
യം ശോചസിത്വം ദുഃഖേന കോയം തവ വിഭീഷണ!
11. ത്വം വാസ്യകതമഃ സൃഷ്ടേഃ പുരേദാനീമതഃ പരം

മഹതാ ശോകേന=മഹത്തായ ശോകത്താൽ, ആവിഷ്ടം=ആവേശിക്കപ്പെട്ടിരിക്കുന്നവനോട്, സൌമിത്രിഃ=ലക്ഷ്മണൻ, ഇദംഅബ്രവീത്=ഇതിനെപ്പറഞ്ഞു, വിഭീഷണ!=അല്ലയോ വിഭീഷണ!, ത്വം=നീ, ദുഃഖേന=ദുഃഖത്തോടുകൂടെ, യം=യാതൊരുവനെക്കുറിച്ച്, ശോചസി=ദുഃഖിക്കുന്നുവോ, അയം=ഇവൻ സൃഷ്ടേഃ പുരാ=സൃഷ്ടിക്കുമുമ്പും, ഇദാനീം=ഇപ്പോഴും, അതഃ പരം=ഇനിമേലിലും, തവ=നിണക്ക്, കഃ=ആരാകുന്നു, ത്വം വാ=നീയ്യും, അസ്യകതമഃ=ഇവന്നെങ്ങിനെയുള്ളവൻ.

അതിക്ലേശപരവശനായിരിക്കുന്ന വിഭീഷണനോട് ലക്ഷ്മണനിപ്രകാരം പറഞ്ഞു:—ഹേ വിഭീഷണ! നീയാരെയുദ്ദേശിച്ചു ദുഃഖിക്കുന്നുവോ ഇവൻ ശരീരം ധരിക്കുന്നതിന്നുമുമ്പും, ശരീരം നശിച്ചിരിക്കുന്ന ഇപ്പോഴും, ഇനിമേലിലും നിണക്കാരാകുന്നു. നീയ്യും ഇവനെസംബന്ധിച്ചേടത്തോളം ഏതുവിധമിരിക്കുന്നവനാകുന്നു? ആത്മാവ് പരിശുദ്ധനും ജ്ഞാനസ്വരൂപനുമായിരിക്കയാൽ ആരോടും ഒന്നിനോടും സംബന്ധപ്പെട്ടിരിക്കുന്നില്ല. അതു മാത്രമല്ല, സൃഷ്ടിക്കുമുമ്പ്, നിണക്കുമിവന്നും തമ്മിൽ യാതൊരു സംബന്ധവുമുണ്ടായിരുന്നില്ല, അതുപോലെ ഇപ്പോഴും ഇനിമേലിലും യാതൊരു സംബന്ധവുമില്ല, ഉണ്ടാകയുമില്ല. മുമ്പും മേലിലും സംബന്ധമില്ലാത്തതുകൊണ്ട്—അതീതകാലത്തിലും ഭാവികാലത്തിലും ചേൎച്ചയില്ലാത്തതുകൊണ്ട്—മദ്ധ്യകാലത്തിലും വാസ്തവമായ സംബന്ധമില്ല. ഉണ്ടെന്നു തോന്നുന്നത് കേവലം അഭിമാനത്തിൽനിന്നുത്ഭവിച്ചതാണെന്നു സാരം.

യഥൌഘേനാഭിയൌഘപതിതാഃ സികതായാന്തിതദ്വശാഃ
12. സംയുജ്യന്തേ വിയുജ്യന്തേ തഥാ കാലേന ദേഹിനഃ

തോയൌഘപതിതാഃ=ജലപ്രവാഹത്തിൽ വീണിരിക്കുന്ന, സികതാഃ=മണലുകൾ, തദ്വശാഃ=അതിന്നധീനകളായിട്ടു്, യദ്വത് സംയുജ്യന്തെ വിയുജ്യന്തേ=ഏതുവിധം ചേരുകയും പിരിയുകയും ചെയ്യുന്നുവോ, തഥാ കാലേന=അപ്രകാരം കാലത്തോടു ചേൎന്നിരിക്കുന്ന, ദേഹിനഃ=ദേഹികളും.

"സംബന്ധവിശേഷംകൊണ്ടല്ല ഞാൻ ദുഃഖിക്കുന്നതു്, ജ്യേഷ്ഠനെന്നുള്ള സംബന്ധത്തിൽനിന്നു് വിയോഗം നിമിത്തമുണ്ടായ ദുഃഖം സഹിക്കവയ്യാത്തതുകൊണ്ടുമാത്രം ദുഃഖിക്കുന്നു." എന്നാണ് പറവാൻ ഭാവമെങ്കിൽ അതിന്നുള്ള മറുപടി പറയാം, കേൾക്കുക:—ജലപ്രവാഹമദ്ധ്യത്തിലകപ്പെട്ടിരിക്കുന്ന മണൽത്തരികൾ പ്രവാഹത്തിന്റെ ശക്തിനിമിത്തം ഒന്നോടൊന്നു ചേൎന്നു സഞ്ചരിക്കുന്നു ചില തരികൾ ഒന്നിച്ചുചേൎന്നു ഘനമുള്ളതായ്വരുമ്പോൾ ജലത്തിന്നടിയിലകപ്പെട്ടും, ചിലതു നന്നെ ലഘുക്കളാകയാൽ ജലത്തിൽ ലയിച്ചും പോകുന്നു. അപ്പോളവയുടെ അന്യോന്യസംബന്ധവുമില്ലാതാകുന്നു. അതുപോലെ കാലശക്തിക്കധീനന്മാരായിരിക്കുന്ന ദേഹികളും അന്യോന്യം ചേരുകയും പിരിയുകയും ചെയ്യുന്നു. പരമാൎത്ഥത്തിൽ ദേഹികൾക്കു തമ്മിൽ തമ്മിൽ സംബന്ധമില്ല. കാലവേഗം നിമിത്തം ഉള്ളതുപോലെ തോന്നുക മാത്രമാകുന്നു.

13. യഥാധാനാസുവൈധാനാ ഭവന്തിനഭവന്തിച ॥
ഏവംഭൂതേഷുഭൂതാനി പ്രേരിതാനീശമായയാ.

ധാനാസു=ബീജങ്ങളിൽ, ധാനാഃ=ബീജങ്ങൾ, യഥാഭവന്തി നഭവന്തിച=എപ്രകാരം ഭവിക്കയും ഭവിക്കാതിരിക്കയും ചെയ്യുന്നുവോ, ഏവം=അപ്രകാരം, ഈശമായയാ=ഈശ്വരശക്തിയാൽ, പ്രേരിതാനി ഭൂതാനി=പ്രേരിക്കപ്പെടുന്ന ഭൂതങ്ങൾ, ഭൂതേഷു ഭവന്തിനഭവന്തിച=ഭൂതങ്ങളിൽ ഭവിക്കയും ഭവിക്കാതിരിക്കയും ചെയ്യുന്നു.

"ഈ ജന്മത്തിൽ ഞങ്ങൾ ഒരു മാതാവിൽനിന്നു ജനിച്ചു് ജ്യേഷ്ഠൻ അനുജൻ എന്നുള്ള ബന്ധത്തോടുകൂടെ ജീവിച്ചു, ഇനിമേൽ ആ ഭാവം കിട്ടുകയില്ലല്ലോ" എന്ന വിചാരമാണ് ദുഃഖകാരണമെങ്കിൽ, അതും വിചാരശക്തിക്കുറവുകൊണ്ടുണ്ടാകുന്ന ദുഃഖമാണെന്നു ദൃഷ്ടാന്തപൂൎവം ബോധിപ്പിക്കുന്നു:—യവാദികളായ വിത്തുകളിൽനിന്നു മുളച്ചു വളൎന്നുവരുന്ന ചെടികളിൽ യവാദിബീജങ്ങൾ ഒന്നോടൊന്നു ചേൎന്നു നില്ക്കുന്നു. ചില മണികൾ വേഗം മൂത്തു കൊഴിഞ്ഞു വീഴുന്നതോടുകൂ

ടെ അവൎക്ക തമ്മിലുണ്ടായിരുന്ന സഹവാസവും തീരുന്നു. ചില ചെടികൾ ബീജോൽപത്തിക്ക മുമ്പുതന്നെ നശിച്ചുപോകുന്നതിനാൽ ആ ചെടികൾക്ക തമ്മിലും ആ ചെടികളുടെ കാരണമായിരുന്ന ബീജങ്ങൾക്ക തമ്മിലും ഉണ്ടായിരുന്ന ചേൎച്ച നശിച്ചുപോകുന്നു. അതുപോലെ ഈശ്വരശക്തിയായ മായയാൽ പ്രേരിക്കപ്പെടുന്ന ദേഹികൾക്ക തമ്മിലും ചേൎച്ചയും പിരിവുമുണ്ടാകുന്നു. ചില ബീജങ്ങളിൽനിന്ന് മററു ചില ബീജങ്ങൾ ഉണ്ടാകുകയും, ചില ബീജങ്ങളിൽനിന്നു ബീജങ്ങൾതന്നെ ഉണ്ടാകാതെയും വരുന്നതുപോലെ ചില ഭൂതങ്ങളിൽനിന്ന് മററു ചില ഭൂതങ്ങളുണ്ടാകുകയും, മററു ചില ഭൂതങ്ങളിൽനിന്നതുപോലെ ഉണ്ടാകാതിരിക്കയും ചെയ്യുന്നതിന്ന് ഈശ്വരമായതന്നെ കാരണം. ബീജങ്ങൾക്കതമ്മിൽ ജന്യജനകഭാവവും ജ്യേഷ്ഠകനിഷ്ഠഭാവവും നിമിത്തമുള്ള സുഖദുഃഖങ്ങൾ ഇല്ലാതിരിക്കുന്നതുപോലെ വിവേകികൾക്കും തന്നിമിത്തമുള്ള സുഖദുഃഖങ്ങളില്ലാതിരിക്കേണ്ടതാണെന്നു സാരം.

14. ത്വം ചായം വയമന്യേ ച തുല്യാഃ കാലവശോൽഭവാഃ
ജന്മമൃത്യൂ യദാ യസ്മാത്തദാ തസ്മാൽ ഭവിഷ്യതഃ.

കാലവശോൽഭവാഃ=കാലാധീനത ഹേതുവായിട്ട് ഉത്ഭവത്തോടുകൂടിയ, ത്വം ച=നീയും, അയം ച=ഇവനും, വയം ച=നമ്മളും, അന്യേ ച=അന്യന്മാരും, തുല്യാഃ=സമന്മാർ, ജന്മമൃത്യൂ=ജനനവും മരണവും, യദാ യസ്മാത്=എപ്പോൾ യാതൊരു കാരണം ഹേതുവായിട്ടോ, തദാ തസ്മാത്=അപ്പോൾ ആ കാരണം ഹേതുവായിട്ട്, ഭവിഷ്യതഃ=ഭവിക്കും.

മേൽകാണിച്ച വിധത്തിലുള്ള സംയോഗവും വിയോഗവും നിണക്കും രാവണന്നും മാത്രമുള്ളതല്ല, കാലത്തിന്നധീനമായ ജന്മത്തോടുകൂടിയ നീയ്യും ഇവനും, നമ്മളെല്ലാവരും, ഇതരന്മാരും സംയോഗവിയോഗത്തോടുകൂടിയവർ തന്നെ. ഏതൊരു കാലത്തിൽ, ജനിക്കേണമെന്നും ഏതൊരു കാരണത്താൽ മരിക്കേണമെന്നും കാലസ്വരൂപനായ ഈശ്വരനാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ ആ കാലത്തിൽ ജനനവും ആ കാരണത്താൽ മരണവും സംഭവിക്കും. അതുകൊണ്ടു വീരനായ നിന്റെ ജ്യേഷ്ഠഭ്രാതാവ് ഒരു മനുഷ്യനിൽ നിന്നു മരണത്തെയടഞ്ഞുവല്ലൊ, ഈ കാലത്തിൽ മരിച്ചുപോയെല്ലോ എന്നിങ്ങിനെയുള്ള സംഭ്രമം നിണക്കുണ്ടാകുന്നതു യുക്തമല്ല.

ഈശ്വരഃ സൎവഭൂതാനി ഭൂതൈഃ സൃജതിഹന്ത്യജഃ
15. ആത്മസൃഷ്ടൈരസ്വതന്ത്രൈ രനപേക്ഷോഽപി ബാലവത്

അജഃ ഈശ്വരഃ=ജന്മരഹിതനായ ഈശ്വരൻ, അനപേക്ഷഃ അപി=ഉദ്ദേശ്യത്തോടുകൂടാത്തവനാണെങ്കിലും, ബാലവത്=ബാലനെന്നപോലെ, ആത്മസൃഷ്ടൈഃ=ആത്മാവിനാൽ സൃഷ്ടിക്കപ്പെട്ടവയും, അസ്വതന്ത്രൈഃ=സ്വാതന്ത്ര്യമില്ലാത്തവയുമായ, ഭൂതൈഃ=ഭൂതങ്ങളെക്കൊണ്ട്, സർവഭൂതാനി=സകല ഭൂതങ്ങളെയും, സൃജതി=സൃഷ്ടിക്കുന്നു, ഹന്തി=ഹനിക്കുന്നു.

ജനനം മരണം എന്നീ വികാരങ്ങളൊന്നുമില്ലാത്ത നിത്യാനന്ദസ്വരൂപനും സർവശക്തനുമായ ഈശ്വരൻ, സൃഷ്ട്യാദികർമ്മങ്ങൾകൊണ്ട് യാതൊരു ഫലത്തെയും ഉദ്ദേശിക്കാതിരിക്കുന്നുവെങ്കിലും ബാലനെപ്പോലെ തന്നാൽ സൃഷ്ടിക്കപ്പെട്ടവയും, സ്വാതന്ത്ര്യമില്ലാത്തവയുമായ ഭൂതങ്ങളെക്കൊണ്ട് ഇതരഭൂതങ്ങളെ സൃഷ്ടിക്കുകയും സംഹരിക്കുകയും ചെയ്യുന്നു. ഇതിനെ കുറെക്കൂടെ വിവരിക്കാം. തന്നാൽ സൃഷ്ടിക്കപ്പെട്ട സ്ത്രീപുരുഷന്മാരായ പ്രാണികൾ തമ്മിലുണ്ടാകുന്ന ഗ്രാമ്യവ്യവഹാരദ്വാരാ ഈശ്വരൻ മററു പ്രാണികളെ സൃഷ്ടിക്കുന്നു. ഭൂതങ്ങളുടെ അന്യോന്യസംഘട്ടനദ്വാരാ നശിപ്പിക്കയും ചെയ്യുന്നു. "അങ്ങിനെയാണെങ്കിൽ സൃഷ്ടിക്കും സംഹാരത്തിന്നും കാരണം ഭൂതങ്ങൾ തന്നെയാകുന്നു. ഈശ്വരനെ കാരണമായി പറയുന്നതെന്തിനാണെ"ന്നുള്ള ചോദ്യമുണ്ടാകും. അതിന്നു സമാധാനം:—ഭൂതങ്ങൾ സ്വാതന്ത്ര്യമുള്ളവയല്ല. ഭൂതങ്ങൾക്ക് തൃണത്തെപ്പോലും ചലിപ്പിക്കുവാൻ കഴികയില്ല. സർവാന്തരനായിരിക്കുന്ന ഈശ്വരൻെറ പ്രേരണകൂടാതെ യാതൊരു ഭൂതത്തിന്നും യാതൊരു പ്രവൃത്തിയും ചെയ്വാൻ കഴികയില്ല. അതിനാൽ സൃഷ്ട്യാദികൾക്കീശ്വരൻ തന്നെ കാരണമെന്നു ധരിക്കേണം. അതുകൊണ്ടീശ്വരന്നെന്താവശ്യമെന്നൊരു ശങ്ക പിന്നെയുമുണ്ടാകാം. നിത്യാനന്ദസ്വരൂപനും സർവശക്തനും നിത്യതൃപ്തനുമായ ഈശ്വരന്നു കാംക്ഷക്കവകാശമില്ലാത്തതുകൊണ്ട് ഉദ്ദേശമൊന്നുമില്ലാതെ ബാലകനെന്നപോലെ ഈശ്വരൻ സൃഷ്ട്യാദിലീലകൾ നടത്തുന്നുവെന്നു മാത്രം. ബാലകൻ മണ്ണുകൊണ്ടോ മററൊ ഒരു പുരുഷരൂപത്തെയും സ്ത്രീരൂപത്തെയും ആദ്യം നിർമിക്കുന്നു. പിന്നെയുമൊരു സ്വരൂപത്തെ നിർമിച്ചശേഷം ആദ്യം നിർമിച്ചവരുടെ സന്താനമാണെന്നു ബാലകൻ സ്വയമേവ സങ്കല്പിക്കുന്നു. കുറെ കഴിയുമ്പോൾ ഒരു രൂപംകൊണ്ടു മററൊന്നിനെ ഉടച്ചുകളയുന്നു. കളി മതിയെന്നു തോന്നുമ്പോൾ കൂട്ടിയെഴുനീററുപോകയും ചെയ്യുന്നു. ഈ വിധം കളിച്ചതിൻെറ ആവശ്യമെന്തായിരുന്നുവെന്ന് ചിന്തിക്കുന്നപക്ഷം ബാലകസ്വഭാവമതാണെന്നു മാത്ര

മല്ലാതെ മററൊന്നും ആക്കം പറവാൻ കഴികയില്ല. അതുപോലെ സൃഷ്ട്യാദിയും ഈശ്വരലീലയെന്നു മാത്രം.

ദേഹേന ദേഹിനോജീവാൽ ദേഹാൽ ദേഹോഭിജായതേ
16. ബീജാദേവയഥാബീജം ദേഹേഭ്യ ഇവശാശ്വതഃ
ദേഹിദേഹവിഭാഗോയ മവിവേക കൃതഃ പുരാ.

ദേഹേന=ദേഹംകൊണ്ടു്, ദേഹിനഃ ജീവാത്ദേഹാത്=ദേഹിയായിരിക്കുന്ന ജീവനോടുകൂടിയ ദേഹത്തിൽനിന്നു്, ദേഹഃ=ദേഹം, അഭിജായതേ=അഭിജനിക്കുന്നു-എല്ലാ ദിക്കിലും ജനിക്കുന്നു, ബീജാത്ഏവ=ബീജത്തിൽ നിന്നുതന്നെ, ബീജം യഥാ=ബീജമെന്നപോലെ, ദേഹേഭ്യഃ=ദേഹങ്ങളിൽ നിന്നു്, ശാശ്വതഃ ഇവ=എന്നും നിലനില്ക്കുന്നതുതന്നെ, അയം ദേഹിദേഹവിഭാഗഃ=ഈ ദേഹി ദേഹവിഭാഗം, പുരാ=ആദ്യം, അവിവേകകൃതഃ=അവിവേകത്താൽ ഉണ്ടാക്കപ്പെട്ടതാകുന്നു.

"ജന്മമൃത്യുഭയാദായസ്സ്യാത്" എന്ന പദ്യത്താൽ, ദേഹത്തിന്റെ ഉൽപത്തിയിൽ ദേഹിയുടെ ഉൽപത്തി. ദേഹത്തിന്റെ നാശത്തിൽ ദേഹിയുടെയും നാശം എന്ന ബോധമുണ്ടാകാതിരിപ്പാനായി ദേഹദേഹിവിഭാഗത്തെ സ്പഷ്ടമാക്കുന്നു.

ദേഹം, ദേഹി, എന്ന വിഭാഗത്തിന്നു കാരണം ആത്മസ്വരൂപത്തെ അറിയാതിരിക്കുന്നതാണു്. ജീവൻ, ശാശ്വതം. ദേഹം നശ്വരം എന്ന സംഗതിയെയുറപ്പിക്കുന്നതാണിപദ്യത്തിലടങ്ങിയിരിക്കുന്ന സാരാംശം.

ദേഹമുത്ഭവിക്കുമ്പോൾ, അതോടുകൂടെ ജീവനുത്ഭവിക്കുകയോ, ദേഹം നശിക്കുമ്പോൾ ജീവൻ നശിക്കുകയോ ചെയ്യുന്നില്ല. ദേഹത്തോടുള്ള സംബന്ധം നിമിത്തം ജീവന്നു് ദേഹിയെന്നുള്ള പേരുണ്ടാകുന്നു. ജീവനോടു ചേൎച്ചയുള്ള ദേഹത്തിൽ നിന്നു് അന്യദേഹങ്ങളുണ്ടാകുന്നു. ഉത്ഭവിപ്പിക്കുവാനുള്ള ശക്തി ജീവന്നുള്ളതാകുന്നു. മൃതശരീരത്തിൽനിന്നു് മററു ശരീരങ്ങളുണ്ടാകുന്നില്ല. വിത്തിൽ നിന്നു് വൃക്ഷവും ആ വൃക്ഷത്തിൽ നിന്നു പിന്നെയും വിത്തുമുണ്ടാകുന്നതുപോലെ ദേഹത്തിന്നും ജീവന്നും തമ്മിലുള്ള സംബന്ധം അനാദിയായിരിക്കുന്നു. രാജദേഹം, സാധാരണ മനുഷ്യദേഹം, മൃഗദേഹം, എന്നിങ്ങിനെ ദേഹത്തെയും ദേഹിയേയും ഭിന്നമായിച്ചെയ്യുന്ന കല്പന ആത്മസ്വരൂപത്തെ അന്തഃകരണത്തിൽ നിന്നു് വേർതിരിച്ചറിയാതിരിക്കുന്നതിന്റെ ഫലമായുണ്ടായ്വരുന്നു. അപ്പോൾ എന്റെ ദേഹം, ദേഹംതന്നെ ഞാ

റെന്ന തെററായ ബോധമുദിക്കുന്നു. സ്വദേഹത്തിൽത്തന്നെയുണ്ടാകുന്ന മമതാബുദ്ധിക്കാസ്പദമില്ലെന്നു വരുമ്പോൾ ഭ്രാതാവു മുതലായവരിൽ എന്റേതെന്ന ഭാവത്തിന്നെന്തൊരാസ്പദമാണുള്ളതെന്നു ചിന്തിക്കേണ്ടതാണ്. ജീവൻ ദേഹങ്ങളെപ്പോലെ ഉണ്ടാകുകയോ നശിക്കുകയോ ചെയ്യുന്നില്ല. എന്നെന്നുമുള്ളതാകുന്നു. ജീവൻ ദേഹാഭിമാനപൂർവം ചെയ്യുന്ന ഉൽകൃഷ്ടനികൃഷ്ടകർമ്മങ്ങൾക്കധീനനായിട്ടു ഉച്ചനീചശരീരങ്ങളെ സ്വീകരിക്കേണ്ടതായും ഉപേക്ഷിക്കേണ്ടതായും വരുന്ന സംസാരഭ്രമണം അനാദിയും അജ്ഞാനത്തിൽനിന്നുണ്ടാകുന്നതുമാണെന്നു നിശ്ചയിക്കേണ്ടതാണ്. മിത്ഥ്യയായ ദേഹത്തിന്റെ ഉൽപത്തിനാശങ്ങളെക്കുറിച്ചുള്ള ജ്ഞാനവും മിത്ഥ്യതന്നെ. എത്രകാലംവരെ അജ്ഞാനം-അവിദ്യ-മായ-നിലനില്ക്കുന്നുവോ അത്രകാലം ഈ മിത്ഥ്യാജ്ഞാനം നിമിത്തമുണ്ടാകുന്ന സുഖദുഃഖങ്ങളുമുണ്ടായിരിക്കും. ആത്മസ്വരൂപത്തെ സാക്ഷാത്തായറിയുമ്പോൾ അജ്ഞാനവും തൽകാര്യമായ ദേഹബോധവും നശിക്കുമെന്നു സാരം.

17. നാനാത്വം ജന്മനാശശ്ച ക്ഷയോ വൃദ്ധിഃ ക്രിയാഫലം
ദ്രഷ്ടുരാഭാന്ത്യതദ്ധർമ്മാ യഥാഗ്നേർദ്ദാരുവിക്രിയാഃ

18. തദിമേ ദേഹസംയോഗാ ദാത്മനാഭാർന്ത്യ സൽഗ്രഹാത്

നാനാത്വം=ഭേദം, ജന്മ=ജനനം, നാശഃ ച=ക്ഷയവും, വൃദ്ധിഃ=വളൎച്ചയും, ക്രിയാഫലം=കർമ്മഫലവും, അഗ്നേഃ=അഗ്നിയുടെ സംബന്ധത്താൽ, ദാരുവിക്രിയാഃ യഥാ=കാഷ്ഠവികാരങ്ങളെന്നപോലെ, അതദ്ധർമ്മാഃ=അവന്റെ-ദ്രഷ്ടാവന്റെ-ധർമ്മങ്ങളല്ലാതിരിക്കുന്ന, തേ ഇമേ=ആ ഇവ, അസൽഗ്രഹാത് ദേഹസംയോഗാത്=മിത്ഥ്യാജ്ഞാനം നിമിത്തമുണ്ടായ ദേഹസംയോഗം ഹേതുവായിട്ടു്, ദ്രഷ്ടുഃ=സാക്ഷിയുടെ സംബന്ധം നിമിത്തം, ആഭാന്തി=വിളങ്ങുന്നു.

ദേഹാത്മസംയോഗം വാസ്തവത്തിലില്ലാത്തതാണെങ്കിൽ, നാനാത്വാദി ജഡധർമങ്ങൾ എങ്ങിനെ വിളങ്ങുന്നു? ഉള്ളതാണെന്നാത്മാവിന്നെങ്ങിനെ തോന്നുന്നുവെന്ന ശങ്കക്കു സമാധാനം:—ദേവൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നീ ഭേദങ്ങളും, ജനനം, വളൎച്ച, നാശം, സുഖദുഃഖരൂപമായ കർമ്മഫലം എന്നിവയും ഉണ്ടെന്നു തോന്നുവാനെന്തു കാരണം. ജഡധർമങ്ങൾ എങ്ങിനെ പ്രകാശിക്കുന്നു? ഞാൻ ദേവൻ, ഞാൻ മനുഷ്യൻ, ഞാൻ പുണ്യവാൻ, ഞാൻ പാപി, എന്നിങ്ങിനെ തങ്ങളെക്കുറിച്ചുതന്നെ ഓരോരുത്തൎക്കും തോന്നുവാനെന്തു കാരണമെ

ന്നാൽ അജ്ഞാനാവൃതനായ ജീവൻ, ശരീരാദികളെ താനെന്നഭിമാനിക്കുന്നതായ മിത്ഥ്യാബോധമാണ് അവയുടെ — നാനാത്വാദി ജഡധൎമ്മങ്ങളുടെ — പ്രകാശത്തിന്നു കാരണം. അവ സാക്ഷിഭൂതനായ ആത്മാവിന്റെ സംബന്ധം നിമിത്തം വിളങ്ങുന്നു. സ്ഥൗല്യം, കാൎശ്യം, വക്രത, വൎത്തുളത മുതലായ യാതൊരു ധൎമ്മവും അഗ്നിക്കില്ലാതിരിക്കേ, കാഷ്ഠങ്ങൾക്കുള്ള ആ ധർമങ്ങളെ അഗ്നിയിൽ ആരോപിക്കുന്നതുപോലെ അന്തഃകരണധൎമ്മങ്ങളെ ആത്മാവിലാരോപിക്കുന്നു. ദൃശ്യത്തിന്നുള്ള ധർമം ദ്രഷ്ടാവിന്നുള്ളതായ്പരികയില്ല, കാഷ്ഠത്തിലിരിക്കുന്ന വളവു, വട്ടം, കൃശത, സ്ഥൂലത മുതലായ ധൎമ്മങ്ങളെ പ്രകാശിപ്പിക്കുന്ന അഗ്നിയിൽ ആ ധൎമ്മങ്ങളില്ലാതിരിക്കുന്നതുപോലെ അന്തഃകരണത്തിലുള്ള സുഖദുഃഖാദിവികാരങ്ങളെ പ്രകാശിപ്പിക്കുന്ന ആത്മാവിൽ ആ വക വികാരങ്ങളുമില്ലെന്നുള്ളത് എത്രയും സ്പഷ്ടമാകുന്നു.

പ്രപാ യഥാ തഥാ നാനാധ്യായതോസൽസദാഗ്രഹാത്
19. പ്രസുപ്തസ്യാനഹംമാനാത്തദാഭാതിന സംസൃതിഃ
ജീവതോപി തഥാ തദ്വദ്വിമുക്തസ്യാനഹം കൃതേഃ
20. തസ്മാന്മായാമനോമാത്രം ജഹ്യഹംമമതാഭ്രമം

പ്രപാ=തണ്ണീർപന്തൽ, യഥാ=യാതൊരുവിധമോ, തഥാ=അപ്രകാരം, അസത്=അസത്തായതിനെ, സദാഗ്രഹാത്=സത്തെന്ന് ബലമായി ഗ്രഹിക്കുന്നതു ഹേതുവായിട്ട്, നാനാധ്യായതഃ=നാനാത്വത്തെ ധ്യാനിക്കുന്നവന്ന്, ഭാതി=പ്രകാശിക്കുന്നു, ജീവതഃ അപി പ്രസുപ്തസ്യ=ജീവന്നായിരിക്കുന്നുവെങ്കിലും ദൃഢമായുറങ്ങുന്നവന്ന്, അനഹം മാനാത്=ഞാനെന്നുള്ള അഭിമാനമില്ലാത്തതുകൊണ്ട്, സംസാരഃ ന ഭാതി=സംസാരം ശോഭിക്കുന്നില്ല, അനഹം കൃതേഃ=അഹമെന്ന ഭാവത്തോടുകൂടാതിരിക്കുന്ന, വിമുക്തസ്യ=വിമുക്തന്നും, തഥാ സംസാരഃ ന ഭാതി=അപ്രകാരം സംസാരം ശോഭിക്കുന്നില്ല. തസ്മാത്=അതുകൊണ്ട്, മായാമനോമാത്രം=മായാമാത്രവും മനോമാത്രവുമായിരിക്കുന്ന, മമതാഭ്രമം=എന്റേതെന്നുള്ള ഭ്രമത്തെ, ജഹി=ഉപേക്ഷിച്ചാലും.

സംസാരം ഏതിൽനിന്നെങ്ങിനെയുണ്ടാകുന്നു? എങ്ങിനെ നശിക്കുമെന്നതിനെ ദൃഷ്ടാന്തപൂർവം പറയുന്നു:—സംസാരം ഉണ്ടാകുന്നതും ഇല്ലാതാകുന്നതും തണ്ണീർപന്തലെന്നപോലെയാണെന്നു പറയാം. എങ്ങിനെയെന്നാൽ, ആരുമില്ലാതെ ഒഴിഞ്ഞുകിടക്കുന്ന ഒരു കെട്ടിടത്തിൽ വെള്ളം നിറച്ചുവെച്ച് വരുന്നവൎക്ക് കൊടുപ്പാനും, വന്നു കുടിപ്പാ

നം ജനങ്ങൾ തിങ്ങിക്കൂടുമ്പോൾ ആ തണ്ണീർപന്തൽ സംപൂർണം. ജലം കൊടുക്കുന്നവനും, ജലവും, വന്നു കുടിപ്പാൻ ജനങ്ങളുമില്ലാതെ ആയാൽ ഒഴിഞ്ഞ ഒരു കെട്ടിടംമാത്രം അവശേഷിക്കുന്നു. ഇതുപോലെ, ലോകമാകുന്ന കെട്ടിടവും അഹങ്കാരമാകുന്ന പാലകനും രാഗദ്വേഷാദിവൃത്തികളാകുന്ന വഴിപോക്കന്മാരും, വിഷയാനന്ദരൂപമായ ജലവും ജലത്തെ സംഭരിക്കുന്ന മനസ്സാകുന്ന ജലദാതാവുമുണ്ടായാൽ സംസാരമുണ്ടായി. ഇവരെല്ലാം ഒഴിഞ്ഞാൽ സംസാരവും ഒഴിഞ്ഞു. ഇതുപോലെ വാസ്തവമല്ലാത്തതായ നാനാഭാവത്തെ വാസ്തവമാണെന്നു കല്പിക്കുന്ന അഹംഭാവാദികളുള്ളപ്പോൾമാത്രം രാഗദ്വേഷാദി സങ്കുലമായ സംസാരം വിളങ്ങുന്നു. ജീവിച്ചിരിക്കുന്നവനായിരുന്നാലും ദൃഢനിദ്രയിലകപ്പെട്ടിരിക്കുന്ന സമയം അഹമെന്ന ഭാവമില്ലാത്തതുകൊണ്ട് രാഗാദികൾ നിറഞ്ഞ സംസാരം വിളങ്ങുന്നില്ല. സുഖംമാത്രം---സുഖസ്വരൂപമായ ആത്മാവുമാത്രം—അപ്പോൾ അവശേഷിച്ചിരിക്കുന്നു. അതുപോലെതന്നെ ആത്മസാക്ഷാൽകാരം നിമിത്തം അഹമെന്ന ഭാവത്തിൽനിന്ന് വേറിട്ടിരിക്കുന്ന മുക്തനും ഞാനെന്നും എന്റേതെന്നും രൂപത്തിൽ കാണപ്പെടുന്ന സംസാരമില്ല. അതുകൊണ്ട്, ഉള്ളതിനെ ഇല്ലാത്തതുപോലെയും, ഇല്ലാത്തതിനെ ഉള്ളതുപോലെയും പ്രകാശിപ്പിക്കുന്ന മായയേയും അതിന്റെ ഉല്ലാസമായ്പരിണമിച്ചിരിക്കുന്ന മനസ്സിനേയും തള്ളിക്കളഞ്ഞിട്ട് സംസാരത്തിൽനിന്നു വിമുക്തനായ്ഭവിച്ചാലും. "ജീവിച്ചിരിക്കുന്ന ഒരുവന്ന് സകല വിഷയങ്ങളിൽനിന്നും ദേഹസ്മരണയിൽനിന്നും വിട്ടിരിപ്പാൻ കഴിയാത്തതാകയാൽ സംസാരദുഃഖത്തിന്റെ ആത്യന്തികമായ നാശമോ, ദുഃഖലേശസ്പർശമെങ്കിലും ഇല്ലാത്തതായ നിത്യാനന്ദപ്രാപ്തിയോ ഉണ്ടാവാനവകാശമില്ലാത്തതുകൊണ്ടു സംസാരത്തെ തീരെ വിട്ടിരിക്കുന്ന ജ്ഞാനികൾ ലോകത്തിലുണ്ടാകയില്ല" എന്ന് ശങ്കിക്കുന്നവരുടെ ആ വിചാരം തെററാകുന്നു. സത്തായോ അസത്തായോ ഇരിക്കുന്ന ഒരു വിഷയത്തെ അത്യന്തമാഗ്രഹിക്കുന്ന ഒരുവൻ അവനെത്തന്നെ തീരെ മറന്ന് ആ വിഷയത്തെ സംപാദിപ്പാനതിശ്രദ്ധാപൂർവം പ്രവൃത്തിക്കുന്നതു ലോകത്തിൽ സാധാരണ കാണപ്പെടുന്നുണ്ടല്ലൊ. ആ പ്രവൃത്തിയിലുള്ള ശ്രദ്ധ, ആ പ്രവൃത്തിനിമിത്തമുണ്ടാകാവുന്ന ആപത്തിനെക്കുറിച്ചുള്ള ബോധത്തെ എങ്ങിനെ മറച്ചുകളയുന്നുവോ, അതുപോലെതന്നെ, അഖണ്ഡാനന്ദസ്വരൂപമായ ആത്മാവിനെ സാക്ഷാത്തായറിയുന്നവന്റെ ബാഹ്യബോധവും—ശരീരാദി പ്രപഞ്ചത്തെക്കുറിച്ചുണ്ടാകാവുന്ന സുഖദുഃഖാദി സകല വി

കാരങ്ങളും—മറക്കപ്പെടുന്നു. ഇങ്ങിനെയുള്ളവൻ ആഹാരാദി ശാരീര വ്യാപാരങ്ങളിലേർപ്പെടുന്നതായിട്ട് കാണപ്പെടുന്നുണ്ടെങ്കിലും ആ വക വ്യാപാരങ്ങൾ നിമിത്തമുള്ള സുഖമോ ദുഃഖമോ അവനറിയുന്നില്ല. അവൻ സ്വരൂപാനന്ദസമുദ്രത്തിൽ എപ്പോഴും മുങ്ങിക്കിടക്കുന്നു. സമുദ്രജലത്തിൽ വസിക്കുന്ന മത്സ്യാദിജീവികൾ ആ സമുദ്രത്തിന്റെ ഏതു ഭാഗത്തിൽ സഞ്ചരിച്ചാലും അവിടെയെല്ലാം ജലമയമായിരിക്കുന്നതുപോലെ അഖണ്ഡബ്രഹ്മാനന്ദസാക്ഷാൽകാരം സിദ്ധിച്ചവൻ ആനന്ദത്തെ മാത്രമല്ലാതെ മറ്റൊന്നിനേയും കാണുന്നില്ല. അവന്റെ ദൃഷ്ടിയിൽ ബ്രഹ്മമൊന്നു മാത്രമല്ലാതെ അന്യമായിട്ടണുമാത്രവും പ്രകാശിക്കുന്നില്ല. ഇങ്ങിനെയുള്ളവരെ ബ്രഹ്മജ്ഞാനികളെന്നും ജീവന്മുക്തന്മാരെന്നും പറയുന്നു. സംസാരസുഖദുഃഖാദികളുടെ നിശ്ശേഷനാശം ജീവന്മുക്താവസ്ഥയിലെത്തുമ്പോൾമാത്രമെ അനുഭവപ്പെടുകയുള്ളുവെന്നുറക്കേണം. അതിന്നു പ്രമാണം:—

ഭിദ്യതേ ഹൃദയഗ്രന്ഥിശ് ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ

സ്ഥൂലമായും സൂക്ഷ്മമായുമിരിക്കുന്ന ഈ ലോകം ഏതൊന്നിന്റെ ജ്ഞാനമില്ലാത്തതുകൊണ്ട് സത്യമാണെന്നു തോന്നുന്നുവോ, സർവാധിഷ്ഠാനമായിരിക്കുന്ന ആ ബ്രഹ്മമാത്മതന്നെയിരിക്കുന്ന ആത്മസ്വരൂപമായ്ഭവിച്ചവന്റെ ഹൃദയഗ്രന്ഥി—അഹംഭാവത്തിന്നു കാരണമായിരുന്ന അജ്ഞാനം—നശിക്കുന്നു. ഈ കാണപ്പെടുന്ന ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയല്ലാതെ ബ്രഹ്മമെന്നു പറയപ്പെടുന്ന മറ്റൊരു വസ്തുവുണ്ടോ, ഉണ്ടെങ്കിൽത്തന്നെ അതിനെ കാണ്മാൻ കഴിയുമോ എന്നിങ്ങിനെ ബഹുവിധത്തിലുണ്ടായിരുന്ന സർവ സംശയങ്ങളും തീരുന്നു. പുണ്യപാപരൂപമായ അവന്റെ സർവകർമ്മങ്ങളും ക്ഷയിക്കുന്നു. അവൻ ആത്മസ്വരൂപനായ്ത്തന്നെയിരിക്കുന്നു. എന്നു ശ്രുതി സിദ്ധാന്തിച്ചിരിക്കുന്നു.

സുഷുപ്തിവജ്ജാഗ്രതി യോനപശ്യതി
സ്വയംച പശ്യന്നപിവാദ്വയത്വതഃ
തഥാപി കുർവന്നപി നിഷ്ക്രിയശ്ചയഃ
സ ആത്മവിന്നാന്യ ഇതീഹ നിശ്ചയഃ

സുഷുപ്ത്യവസ്ഥയിലെന്നപോലെ, ജാഗ്രദവസ്ഥയിലും യാതൊരുവൻതന്നെമാത്രമല്ലാതെ അന്യമായതൊന്നിനേയും കാണുന്നില്ലേയോ? എന്തുകൊണ്ടു കാണുന്നില്ലെന്നാൽ, താൻ ഏകൻ മാത്രമല്ലാതെ

അന്യമായ സത്യവസ്തുവില്ലാത്തതുകൊണ്ടുതന്നെ. ശരീരേന്ദ്രിയാദികൾ പ്രവൃത്തിക്കുന്നുവെങ്കിലും, യാതൊരുവൻ ഒന്നും പ്രവൃത്തിക്കാത്തവനായ്ത്തന്നെയിരിക്കുന്നുവോ അവനാണാത്മാവിനെയറിഞ്ഞവൻ. ഈ നിലയെത്താത്തവൻ ആത്മാവിനെ അറിഞ്ഞവനല്ലെന്നാണ് ശ്രുതി സിദ്ധാന്തം.

20. രാമഭദ്രേഭഗവതി മനോദേഹ്യാത്മനീശ്വരേ
സർവഭൂതാത്മനിപരേ മായാമാനുഷരൂപിണി.

ഭഗവതി=ഐശ്വര്യസ്വരൂപനും, ആത്മനി=പരമാത്മാവും, സർവഭൂതാത്മനി=സർവഭൂതസ്വരൂപനും, ഈശ്വരേ=നിയന്താവും, പരേ=സർവത്തിൽനിന്നും വിട്ടിരിക്കുന്നവനും, മായാമാനുഷരൂപിണി=മായയെ അംഗീകരിച്ചിട്ട് മനുഷ്യരൂപനുമായിരിക്കുന്ന, രാമഭദ്രേ=രാമഭദ്രനിൽ, മനഃദേഹി=മനസ്സിനെ അർപ്പിച്ചാലും.

മേൽ പ്രസ്താവിച്ചതായ ജീവന്മുക്താവസ്ഥ സിദ്ധിപ്പാൻ ചെയ്യേണ്ടതെന്താണെന്നുപദേശിക്കുന്നു:—അചിന്ത്യൈശ്വര്യസ്വരൂപനും, പരമാത്മാവും, സർവനിയന്താവും, സർവഭൂതസ്വരൂപനും, എല്ലാററിൽനിന്നും വേറിട്ടിരിക്കുന്നവനും, സ്വേച്ഛയാ മായയെ അംഗീകരിച്ചിട്ട് ലോകാനുഗ്രഹത്തിന്നായി മനുഷ്യരൂപത്തെ സ്വീകരിച്ചിരിക്കുന്നവനുമായ, ശ്രീരാമഭദ്രനിൽ മനസ്സിനെ ഉറപ്പിച്ചാലും.

അവ്യക്തമായ ബ്രഹ്മം, ധ്യാനത്തിന്നു വിഷയമല്ലാത്തതിനാൽ, ലോകത്തെയനുഗ്രഹിപ്പാൻ മായാമാനുഷനായവതരിച്ചിരിക്കുന്ന ശ്രീരാമനിൽ നിരന്തരം മനസ്സുറപ്പിക്കുന്നവന്ന് ബ്രഹ്മസാക്ഷാൽകാരവും, തദ്വാരാ ജീവന്മുക്താവസ്ഥയും, അന്തേ, കൈവല്യവും സിദ്ധിക്കുമെന്നഭിപ്രായം.

21. ബാഹ്യേന്ദ്രിയാർത്ഥസംബന്ധാൽ ത്യാജയിത്വാ മനഃ ശനൈഃ
തത്രദോഷാൻ ദർശയിത്വാ രാമാനന്ദേ നിയോജയ.

ബാഹ്യേന്ദ്രിയാർത്ഥസംബന്ധാത്=ബാഹ്യങ്ങളായ ഇന്ദ്രിയാർത്ഥങ്ങളുടെ സംബന്ധത്തിൽ നിന്ന്, മനഃ=മനസ്സിനെ, ശനൈഃ ത്യാജയിത്വാ=മെല്ലെ, മെല്ലെ ത്യജിപ്പിച്ചിട്ട്, തത്ര=അതിൽ, ദോഷാൻ=ദോഷങ്ങളെ, ദർശയിത്വാ=കാട്ടിക്കൊടുത്തിട്ട്, രാമാനന്ദേ=രാമനാകുന്ന ആനന്ദത്തിൽ, നിയോജയ=നിയോജിപ്പിച്ചാലും.

മനസ്സിനെ ഉറപ്പിക്കുവാൻ പ്രയാസമുള്ളതുകൊണ്ട്, അതിന്നുപകരിക്കുന്ന മാർഗ്ഗത്തെയുപദേശിക്കുന്നു:—ശബ്ദം, സ്പർശം, രൂപം, രസം,

ഗന്ധം, എന്ന ഇന്ദ്രിയസുഖവിഷയങ്ങളോട്ട ചേരുവാൻ ആഗ്രഹിക്കു ന്ന മനസ്സിനെ അതിൽ നിന്നു പിന്തിരിച്ചു കൊണ്ടുവരേണം. അങ്ങിനെ ചേരുന്നതുകൊണ്ടനുഭവിക്കേണ്ടതായ്വരുന്ന ദോഷങ്ങളെ മനസ്സിനെ ധരിപ്പിച്ചാൽ അതിൽനിന്നു പിന്തിരിഞ്ഞുവരും. അങ്ങിനെ മനസ്സിനെ ശ്രദ്ധാപൂർവം മെല്ലെ മെല്ലെ വിഷയങ്ങളിൽ നിന്നു പിൻവലിച്ചശേഷം, ശ്രീരാമനാകുന്ന ആനന്ദത്തിൽ ഉറപ്പിക്കുക.

വിഷയങ്ങളിൽ നിന്നു സുഖമുണ്ടാകുമെന്നുള്ള മനോവിചാരമാണ് സംസാരത്തെ പ്രബലപ്പെടുത്തുന്നത്. അതിനാൽ ആദ്യം മനസ്സിനെ വിഷയങ്ങളിൽ നിന്നു വിടൎത്തേണമെന്നു ഭഗവാൻ ശ്രീകൃഷ്ണമൂൎത്തി, പ്രിയസഖനായ അൎജ്ജുനനോടുപദേശിക്കുന്ന ഭാഗം:—

"ധ്യായതോവിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ
സംഗാൽസംജായതേ കാമഃ കാമാൽ ക്രോധോഭിജായതേ
ക്രോധാൽ ഭവതിസമ്മോഹഃ സംമോഹാൽ സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാൽ ബുദ്ധിനാശോ ബുദ്ധിനാശാൽ പ്രണശ്യതി."

ഭഗവൽഗീത അദ്ധ്യായം 2. പദ്യങ്ങൾ 62—63.

ശബ്ദാദിവിഷയങ്ങളെ ധ്യാനിക്കുന്ന പുരുഷന്ന്, ആ വിഷയങ്ങളിൽ ചേൎച്ചയുണ്ടാകുന്നു. ചേൎച്ച നിമിത്തം അവയിൽ കാമം ജനിക്കുന്നു. കാമത്തിന്നു വിഘ്നം നേരിടുമ്പോൾ ക്രോധമുണ്ടാകുന്നു. ക്രോധം നിമിത്തം മോഹം—പരിഭ്രമം—ബാധിക്കുന്നു. അതു നിമിത്തം പൂൎവാപരവിചാരമില്ലാതെയാകുന്നു. സ്മൃതി നശിക്കുന്നതോടുകൂടെ ബുദ്ധിനാശവും, അതു നിമിത്തം തനിക്കുതന്നെ തീരെ നാശവുമുണ്ടാകുന്നു" എന്നുപദേശിച്ചിരിക്കുന്നതിൽ നിന്ന് സൎവാപത്തുകളുടെയും ആദികാരണം വിഷയചിന്തയാണെന്നു ധരിക്കേണം. മനോജയത്തെ ആഗ്രഹിക്കുന്ന ഒരുവൻ ആദ്യമായിട്ട് വിഷയചിന്തകളെ നിരോധിക്കേണമെന്നു സിദ്ധാന്തം.

22. ദേഹബുദ്ധ്യാഭവേൽഭ്രാതാ പിതാമാതാസുഹൃൽപ്രിയഃ
വിലക്ഷണംയദാദേഹാൽ ജാനാത്യാത്മാനമാത്മനാ

23. തദാകഃ കസ്യവാബന്ധുർഭ്രാതാമാതാപിതാസുഹൃത്
മിത്ഥ്യാജ്ഞാനവശാൽജാതാ ദാരാഗാരാദയഃ സദാ.

ദേഹബുദ്ധ്യാ=ദേഹാഭിമാനത്താൽ, ഭ്രാതാ=സഹോദരനും, പിതാ=പിതാവും, മാതാ=മാതാവും, സുഹൃത്=സുഹൃത്തും, പ്രിയഃ=പ്രിയനും. ഭവേത്=ഭവിക്കും, ദേഹാത്=ദേഹത്തിൽനിന്ന്, വിലക്ഷണം ആത്മാ

നം=ഭിന്നനായ ആത്മാവിനെ, ആത്മനാ=മനസ്സിന്റെ വിചാരശക്തിയാൽ, യദാജാനാതി=എപ്പോൾ അറിയുന്നുവോ, തദാ=അപ്പോൾ, കഃ=ഏതൊരുവൻ, കസ്യവാബന്ധുഃ=ആൎക്ക ബന്ധു, കസ്യ മാതാപിതാ=ആൎക്ക മാതാവും പിതാവും, കസ്യസുഹൃത്=ആൎക്ക സുഹൃത്ത്, ദാരാഗാരാദയഃ=ഭാൎയ്യ, ഭവനം, ആദിയായവ, മിത്ഥ്യാജ്ഞാനവശാത്=മിത്ഥ്യാജ്ഞാനത്തിന്നധീനനായതുകൊണ്ട്, സദാജാതാഃ=എപ്പോഴും ജാതങ്ങളാകുന്നു.

ദേഹത്തിൽ ആത്മാഭിമാനമുണ്ടാകുന്നതുകൊണ്ടാണ് സഹോദരൻ, അച്ഛൻ, അമ്മ, ആപ്തമിത്രം, സാമാന്യേന സ്നേഹിതൻ, എന്നീ ഭാവനകൾനിമിത്തം, ഇതരശരീരങ്ങളെക്കുറിച്ചും അഭിമാനമുണ്ടാകുന്നതു. ദേഹത്തിൽനിന്നു ഭിന്നനായിരിക്കുന്ന—ജന്മമരണാദി ഭാവങ്ങളൊന്നുമില്ലാതെ, ഏകനും സത്യസ്വരൂപനുമായ ആത്മാവിനെ—സൎവാത്മാവായിരിക്കുന്ന ബ്രഹ്മത്തെ—എപ്പോൾ അറിയുന്നുവോ, അപ്പോൾ, അവന്ന്,—ദേഹാതീതനായ ആത്മസ്വരൂപന്ന്, ആർ ബന്ധു, ആർ സഹോദരൻ, ആരമ്മ, ആരച്ഛൻ, ആരാപ്തമിത്രം? ആത്മാവേകൻ മാത്രമല്ലാതെ, അന്യമായിട്ടൊന്നുമില്ലെന്നനുഭവപ്പെടുമ്പോൾ ലോകഭ്രാന്തി നിശ്ശേഷം നശിക്കുന്നു. ജ്ഞാനനിലയെ സുഷുപ്തിനിലയോടു സാദൃശ്യപ്പെടുത്തിക്കൊണ്ട്, ശ്രുതി, സൎവസമരസത്തെക്കുറിച്ച്, പ്രതിപാദിക്കുന്ന ഭാഗം:—

"അത്രപിതാ അപിതാഭവതി=ഈ അവസ്ഥയിൽ പിതാവ് പിതാവല്ലാതാകുന്നു.

മാതാ അമാതാ=അമ്മ, അമ്മയല്ലാതെയാകുന്നു.

ലോകാ അലോകാഃ=ലോകങ്ങൾ ലോകങ്ങളല്ലാതാകുന്നു.

ദേവാ അദേവാഃ=ദേവന്മാർ ദേവന്മാരല്ലാതാകുന്നു.

വേദാ അവേദാഃ=വേദങ്ങൾ വേദങ്ങളല്ലാതാകുന്നു.

അത്രസ്തേനോസ്തേനോഭവതി=ഈ നിലയിൽ കള്ളൻ കള്ളനല്ലാതാകുന്നു.

ഭ്രൂണഹാ അഭ്രൂണഹാ=ഗൎഭത്തെ ഹനിച്ചവൻ ഗൎഭഹന്താവല്ലാതാകുന്നു.

ചാണ്ഡാലോചാണ്ഡാലഃ=ചണ്ഡാലൻ ചണ്ഡാലനല്ലാതവനാകുന്നു.

പൌൽക്കസോപൌക്കസഃ=പുക്കസൻ പുക്കസനല്ലാതാകുന്നു.

ശ്രമണോശ്രമണഃ=സന്ന്യാസി സന്ന്യാസിയല്ലാതാകുന്നു.
താപസോതാപസഃ=താപസൻ താപസനല്ലാതാകുന്നു.
അനന്വാഗതം പുണ്യേന=പുണ്ണ്യത്തോടു ചേൎച്ചയില്ല.
അനന്വാഗതം പാപേന=പാപത്തോടും ചേൎച്ചയില്ല.

| | |
|---|---|
| തീൎണ്ണോഹി തദാസൎവാൻ ലോകാൻ ഹൃദയസ്യതരതി ഇത്യാദി. | അവനപ്പോൾ സൎവലോകങ്ങളെയും കടന്നവനും ഹൃദയത്തെ അതിക്രമിച്ചവനുമായിരിക്കുന്നു. |

ഭാൎയ്യ, പുത്രൻ, ഗൃഹം, എന്നിത്യാദി സകലവും മിത്ഥ്യാജ്ഞാനം നിമിത്തമുണ്ടാകുന്നതാകുന്നു. ആത്മസാക്ഷാൽകാരമുണ്ടാകുമ്പോൾ ആത്മാവൊന്നു മാത്രമല്ലാതെ മനുഷ്യനോ മനുഷ്യലോകമോ, ദേവനോ ദേവലോകമോ ഒന്നുമില്ലാതാകുന്നു. "സൎവം ഖല്വിദംബ്രഹ്മ" ഈ കാണപ്പെടുന്നതു സൎവവും സത്യാവസ്ഥയിൽ ബ്രഹ്മം മാത്രമാണൊന്നുള്ള ശ്രുതിവാക്യത്തിന്റെ വിസ്തരത്തെയാകുന്ന "അത്രപിതാ അപിതാഭവതീ"തിവാക്യങ്ങൾ കാണിക്കുന്നത്.

24. ശബ്ദാദയശ്ചവിഷയാ വിവിധാശ്ചൈവസമ്പദഃ
ബലംകോശോ ഭൃത്യവൎഗോ രാജ്യംഭൂമിഃ സുതാദയഃ

25. അജ്ഞാനജത്വാൽസൎവ്വേതേക്ഷണസംഗമഭംഗുരാഃ.

ശബ്ദാദയഃ വിഷയാഃ=ശബ്ദം ആദിയായ വിഷയങ്ങളും, വിവിധാഃസമ്പദഃ ച=ബഹുവിധകളായസമ്പത്തുകളും, ബലം=സൈന്ന്യവും, കോശഃ=ഭണ്ഡാരവും, ഭൃത്യവൎഗഃ=ഭൃത്യസമൂഹവും, രാജ്യം=രാജ്യവും, ഭൂമിഃ=ഭൂമിയും, സുതാദയഃ=സുതൻ ആദിയായവരും, അജ്ഞാനജത്വാത്=അജ്ഞാനത്തിൽനിന്നു ജനിച്ചവയാകയാൽ, ഏതേസൎവേ=ഇവയെല്ലാം ക്ഷണസംഗമഭംഗുരാഃ=ക്ഷണം സംഗമത്തോടു കൂടിയവയും നാശശീലങ്ങളുമാകുന്നു.

വിഷയങ്ങളത്യന്തമസ്ഥിരങ്ങളാണെന്നറിവുറക്കാതെ, അവയിൽ താല്പൎയ്യമില്ലാതാകയില്ല. അതുകൊണ്ടവയുടെ അസ്ഥിരതയെയുപദേശിക്കുന്നു:—

ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു വിഷയങ്ങളും, ധനധാന്യാദി പലവിധ സമ്പത്തുകളും, സൈന്ന്യം, ധനം നിറച്ചു വെച്ചിരിക്കുന്ന ഭണ്ഡാരം, സേവകന്മാർ, രാജ്യം, ഭൂമി, പുത്രൻ, ഭാൎയ്യ എന്നിവയെല്ലാം ആത്മസ്വരൂപത്തെ മറയ്ക്കുന്നതായ അറിവില്ലായ്മ നിമിത്തം ആത്മഭിന്നങ്ങളായ്ഭവിച്ചവയാകയാൽ, അല്പകാലം ഈ

ന്ദ്രിയങ്ങളോടു ചേരുന്നവയും, ഉടനെ നശിക്കുന്ന സ്വഭാവത്തോടുകൂടിയവയുമാകുന്നു. അജ്ഞാനത്തെ നശിപ്പിക്കുന്നതായ തത്വജ്ഞാനമുണ്ടായാൽ, അജ്ഞാനകാര്യമായ പ്രപഞ്ചവും നശിക്കും. കാരണം നശിച്ചാൽ കാര്യവും നശിക്കുമെന്നു സാരം. ഇവിടെ വിസ്തരിച്ചു പറഞ്ഞതായ വിഷയങ്ങളുടെ അസ്ഥിരതയെ ശ്രീകൃഷ്ണമൂർത്തി പ്രിയശിഷ്യനായ അർജ്ജുനനോടുപദേശിച്ചിരിക്കുന്നതിനെയിവിടെ എടുത്തു കാണിക്കാം:—

"മാത്രാസ്പർശാസ്തു കൌന്തെയ! ശീതോഷ്ണ സുഖദുഃഖദാഃ
ആഗമാപായിനോനിത്യാസ്താം സ്തിതിക്ഷസ്വ ഭാരത!
യം ഹിനവ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ!
സമദുഃഖസുഖം ധീരം സോമൃതത്വായ കല്പതേ."

ഹേ അർജ്ജുന! ഇന്ദ്രിയങ്ങൾ വിഷയങ്ങളോടു ചേരുന്നതുകൊണ്ടുണ്ടാകുന്ന സുഖവും, പിരിയുന്നതുകൊണ്ടുണ്ടാകുന്ന ദുഃഖവും, ശീതവും ഉഷ്ണവുമെന്നപോലെ ക്ഷണത്തിൽ വരികയും പോകയും ചെയ്യുന്നു. അതുകൊണ്ടവയെ—ആ സുഖദുഃഖങ്ങളെ—സഹിച്ചാലും. സുഖദുഃഖങ്ങളിൽ സമസ്വഭാവനായിരിപ്പാൻ ധൈര്യമുള്ള യാതൊരു പുരുഷനെ, വിഷയങ്ങൾ വ്യാകുലപ്പെടുത്തുന്നില്ലയോ, ആ പുരുഷൻ ആത്മാനന്ദമനുഭവിപ്പാൻ അർഹനാകുന്നു.

അഥോത്തിഷ്ഠഹൃദാരാമം ഭാവയൻ ഭക്തിഭാവിതം
26. അനുവർത്തസ്വരാജ്യാദി ഭുംജൻ പ്രാരബ്ധമന്വഹം.

ഭക്തിഭാവിതം=ഭക്തിയാൽ ഭാവിക്കപ്പെട്ട, രാമം=രാമനെ, ഹൃദാ ഭാവയൻ=ഹൃത്തുകൊണ്ട് ധ്യാനിക്കുന്നവനായിട്ട്, അന്വഹം=ദിവസന്തോറും, പ്രാരബ്ധം=പ്രാരബ്ധത്തെ-ജന്മാന്തരകർമ്മജന്യമായ ഫലത്തെ, ഭുംജൻ=ഭുജിക്കുന്നവനായിട്ട്, രാജ്യാദി=രാജ്യം മുതലായതിനെ, അനുവർത്തസ്വ=അനുസരിച്ചാലും, അഥ ഉത്തിഷ്ഠ=ഇനി യുത്ഥാനം ചെയ്താലും.

ദുഃഖമവസാനിപ്പിച്ചെഴുന്നീററാലും. പരമപ്രേമത്തോടുകൂടെ അന്തർഭാഗത്തിൽ ഭാവിച്ച് മൂർത്തീകരിക്കപ്പെട്ടിരിക്കുന്ന രാമനെ ധ്യാനിച്ചും ജന്മാന്തരകർമ്മഫലത്തെ അനുഭവിച്ചുംകൊണ്ട് രാജ്യപരിപാലനാദികർമത്തിലേർപ്പെട്ടുകൊള്ളുക.

പ്രാരബ്ധം അനുഭവിക്കാതെ തീരുന്നതല്ലെന്നുള്ള ബോധത്തോടുകൂടെ കർമ്മം ചെയ്യുകയും, ഹൃദയത്തിൽ ഈശ്വരനെ ധ്യാനിക്കുകയും ചെയ്യുന്നതുകൊണ്ട് ജന്മമരണാദി സന്താപത്തിൽനിന്നു വിമുക്തനാ

കാം. എല്ലാം മിഥ്യയും സംസാരകാരണവുമാണെങ്കിൽ രാജ്യാദിപരിപാലനകർമ്മത്തിലും ഏർപ്പെടാതിരിക്കുന്നതല്ലേയോ അധികം നല്ലതെന്നുള്ള ശങ്കയെ പരിഹരിപ്പാനാണ് പ്രാരബ്ധകർമഫലത്തെ അനുഭവിക്കാതെ കഴികയില്ലെന്നു പറഞ്ഞത്. ഫലകാംക്ഷയോടുകൂടെ ചെയ്യുന്ന കർമ്മം മാത്രമേ പുനർജ്ജന്മമരണാദികൾക്ക് കാരണമായ്ത്തീരുകയുള്ളൂ. ഫലകാംക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുന്ന കർമ്മം വറുത്ത വിത്തെന്നപോലെ മുളക്കാത്തതായ്ത്തീരുമെന്നു സൂചിപ്പിച്ചിരിക്കുന്നു. അന്തഃകരണപരിശുദ്ധിതന്നെ ആ കർമ്മത്തിന്റെ ഫലം.

ഭൂതംഭവിഷ്യദഭജൻ വർത്തമാനമഥാചരൻ
27. വിഹരസ്വ യഥാന്യായം ഭവദോഷൈർന്നലിപ്യസേ

ഭൂതം=കഴിഞ്ഞതിനെയും, ഭവിഷ്യത്=വരാൻ പോകുന്നതിനെയും, അഭജൻ=ആലോചിക്കാത്തവനും, വർത്തമാനം=വർത്തമാനത്തെ, ആചരൻ=ആചരിക്കുന്നവനുമായിട്ട്, യഥാന്യായം=ഉചിതമായവിധത്തിൽ, വിഹരസ്വ=വ്യാപരിച്ചാലും, ഭവദോഷൈഃ=സംസാരദോഷങ്ങളാൽ, നലിപ്യസെ=സ്പർശിക്കപ്പെടുകയില്ല.

രാജ്യപരിപാലനാദികർമ്മം നടത്തേണ്ടതായ വിധത്തെയുപദേശിക്കുന്നു:—കഴിഞ്ഞുപോയതിനേയും, വരുവാൻ പോകുന്നതിനേയും–അനുഭവിച്ചു കഴിഞ്ഞതിനേയും അനുഭവിപ്പാൻ പോകുന്നതിനേയും–കുറിച്ചു ചിന്തിച്ച് സുഖദുഃഖാദികളിലകപ്പെടാതെ, പ്രാരബ്ധകർമാനുസരണം വന്നുചേർന്നിരിക്കുന്നതിനെ നീതിന്യായാനുസരണം പ്രവൃത്തിക്കുക. അങ്ങിനെയായാൽ സംസാരത്തിൽ ദോഷങ്ങളായിരിക്കുന്ന കാമക്രോധാദിവൃത്തികൾ ബാധിക്കയില്ല. ദേഹത്തിലഭിമാനം കൂടാതെ, കർമഫലത്തെയാഗ്രഹിക്കാതെ, പ്രാരബ്ധകർമ്മക്ഷയത്തിനുവേണ്ടി മാത്രം, ഇന്ദ്രിയങ്ങളെയടക്കിയുംകൊണ്ട് കർമ്മം ചെയ്യുന്നവനെ കർമ്മദോഷം ബാധിക്കുകയില്ല.

പുഷ്കരപലാശ ആപോനശ്ലിഷ്യന്തേ ഏവമേവം വിദി
പാപം കർമനശ്ലിഷ്യതെ (ഛാന്ദോഗ്യം)

ജലത്തിൽത്തന്നെ മുളച്ചുവളർന്നവിടെത്തന്നെ കിടക്കുന്ന താമരയിലയിൽ ജലമെന്നപോലെ, ഇപ്രകാരം കർമ്മം ചെയ്യാനറിയുന്നവനിൽ കർമദോഷം പററുകയില്ല. എന്നർത്ഥമുള്ള ഛാന്ദോഗ്യശ്രുതിയുടെയും,

“കിമഹംസാധുനാകരവം കിമഹം പാപമകരവം”

ഞാൻ സൽകർമം ചെയ്തില്ലേയോ, ഞാൻ ദുഷ്കർമ്മം ചെയ്തുവോ എന്ന ചിന്തയവന്നുണ്ടാകയില്ല” എന്നർത്ഥമുള്ള തൈത്തിരീയശ്രുതിയു

ടെയും സാരത്തെ ലക്ഷ്മണൻ സ്പഷ്ടമായി വിഭീഷണനുപദേശിച്ചിരിക്കുന്നു.

ആജ്ഞാപയതിരാമസ്ത്വാം യൽഭ്രാതുഃ സാംപരായികം
28. തൽകുരുഷ്വയഥാശാസ്ത്രം രുദതീശ്ചാപിയോഷിതഃ
നിവാരയമഹാബുദ്ധേ! ലങ്കാംഗച്ഛന്തുമാചിരം.

ഭ്രാതുഃ=ഭ്രാതാവിന്റെ, സാംപരായികം യത്=പാരലൌകികമായ യാതൊന്നിനെ, രാമഃ=രാമൻ, ത്വാം ആജ്ഞാപയതി=അങ്ങയോട് ആജ്ഞ ചെയ്യുന്നുവോ, മഹാബുദ്ധേ!=ഹേ മഹാബുദ്ധിമാനായുള്ളോവേ! തൽ=അതിനെ, യഥാശാസ്ത്രം=ശാസ്ത്രവിധിയനുസരിച്ച്, കുരുഷ്വ=ചെയ്താലും, രുദതീഃ യോഷിതഃ ച=രോദനം ചെയ്യുന്ന സ്ത്രീകളെയും, നിവാരയ=നിവാരണം ചെയ്താലും, ലങ്കാം=ലങ്കയെ, ഗച്ഛന്തു=ഗമിക്കട്ടെ മാചിരം, കാലവിളംബം വരുത്തേണ്ട.

ഹേ മഹാബുദ്ധിമാനായ വിഭീഷണ! ജ്യേഷ്ഠന്റെ പരലോകഗതിക്കാവശ്യമായ യാതൊരു കർമം ചെയ്വാൻ അങ്ങയോടു രാമൻ കല്പിച്ചിരിക്കുന്നുവോ അതിനെ ചെയ്താലും. കരയുന്ന ഈ സ്ത്രീകളേയും സമാശ്വസിപ്പിക്കുക. കാലതാമസം വരുത്താതെ അവർ ലങ്കയിലേക്കു പോകട്ടെ.

29. ശ്രുത്വായഥാവദ്വചനം ലക്ഷ്മണസ്യവിഭീഷണഃ
ത്യക്ത്വാശോകംച മോഹംച രാമപാൎശ്വമുപാഗമത്.

ലക്ഷ്മണസ്യ=ലക്ഷ്മണന്റെ, യഥാവത് വചനം=യഥാൎത്ഥമായ വചനത്തെ, വിഭീഷണഃ=വിഭീഷണൻ, ശ്രുത്വാ=ശ്രവിച്ചിട്ട്, ശോകംച മോഹംച=ശോകത്തെയും മോഹത്തെയും ത്യക്ത്വാ=ത്യജിച്ചിട്ട്, രാമപാൎശ്വം=രാമന്റെ പാൎശ്വത്തെ, ഉപാഗമത്=പ്രാപിച്ചു.

ശാസ്ത്രസമ്മതമായിരിക്കുന്ന ലക്ഷ്മണവചനത്തെ ശ്രവിച്ച വിഭീഷണൻ ഭ്രാതൃഭാവത്തെയോൎത്തുണ്ടായ ദുഃഖത്തേയും, ഭ്രാത്രാദി സംബന്ധം സത്യമാണെന്നു തോന്നിയിരുന്ന മോഹത്തെയും, വിട്ടുകളഞ്ഞശേഷം രാമസമീപത്തെ പ്രാപിച്ചു.

30. വിമൃശ്യബുദ്ധ്യാ ധൎമ്മജ്ഞോ ധർമാൎത്ഥസഹിതം വചഃ
രാമസ്യൈവാനുവൃത്ത്യൎത്ഥമുത്തരം പൎയ്യഭാഷത.

ധൎമ്മജ്ഞഃ വിഭീഷണഃ=ധർമം അറിയുന്ന വിഭീഷണൻ, ധർമാൎത്ഥസഹിതം വചഃ=ധൎമ്മത്തോടും അൎത്ഥത്തോടും ചേൎന്നിരിക്കുന്ന വചസ്സിനെക്കുറിച്ച്, വിമൃശ്യ=ആലോചിച്ചിട്ട്, രാമസ്യ അനുവൃത്ത്യൎത്ഥം=രാ

മൻെറ അനുവൃത്തിക്കായ്ക്കൊണ്ട്, ഉത്തരം പശ്ചഭാഷത=മറുപടി പറഞ്ഞു.

ജന്മസിദ്ധമായ സഹോദരഭാവത്താൽ രാവണനെയോൎത്തു ദുഃഖിച്ചുവെങ്കിലും, ധർമസിദ്ധാന്തത്തെ നന്നായറിയുന്ന വിഭീഷണൻ, ധൎമ്മത്തിന്നും പരമപുരുഷാൎത്ഥപ്രാപ്തിക്കും അനുസരിച്ചതായി ലക്ഷ്മണൻ പറഞ്ഞ വാക്യാൎത്ഥത്തെക്കുറിച്ചു നിരൂപണംചെയ്തു. ഭഗവാനെ ദ്വേഷിച്ചു ജീവിതകാലംകഴിച്ച ഒരുവൻെറ പരലോകത്തിന്ന് ഹിതമായ സംസ്കാരാദികൎമ്മാനുഷ്ഠാനംസമുചിതമായിരിക്കുമോ, അതുകൊണ്ട് ഭഗവൽപ്രീതി തന്നിലുണ്ടാകുമോ എന്നിങ്ങിനെയുള്ള വിചാരം വിഭീഷണന്നുണ്ടായി. ഒടുവിൽ, പരബ്രഹ്മസ്വരൂപനായിരിക്കുന്ന രാമൻെറ കല്പനയേതുവിധത്തിലും അനുസരിക്കുന്നതുകൊണ്ട് ഇഹത്തിലും പരത്തിലും അഭീഷ്ടസിദ്ധിയുണ്ടാകും എന്നു നിശ്ചയിച്ചുശേഷം മറുപടി പറഞ്ഞു. ഭ്രാതാവുമുതലായവരെയുദ്ദേശിച്ചുള്ള പാരലൌകികകൎമ്മാനുഷ്ഠാനശ്രദ്ധകൊണ്ടല്ല, പരബ്രഹ്മസ്വരൂപനായ ശ്രീരാമൻെറ ആജ്ഞയെ പരിപാലിപ്പാൻ വേണ്ടീട്ടു മാത്രമാണ് മറുപടി പറഞ്ഞതെന്നു സാരം.

31. നൃശംസമനൃതം ക്രൂരം ത്യക്തധൎമ്മവ്രതം പ്രഭോ!
നാഹോസ്മി ദേവ! സംസ്കൎത്തും പരദാരാഭിമൎശനം

ക്രൂരം=ദയാഹീനനും, നൃശംസം=ഘാതുകനും, അനൃതം=സത്യമില്ലാത്തവനും, ത്യക്തധൎമ്മവ്രതം=ത്യജിക്കപ്പെട്ട ധൎമ്മശ്രദ്ധയോടുകൂടിയവനും, പരദാരാഭിമൎശനം=പരന്മാരുടെ ഭാൎയ്യമാരെ സ്പൎശിച്ചവനുമായവനെ, സംസ്കൎത്തും=സംസ്കരിപ്പാനായ്ക്കൊണ്ട്, പ്രഭോ!=പ്രഭുവായുള്ളോവേ!, ന അഹഃ അസ്മി=ഞാൻ അഹനല്ല.

വിഭീഷണൻ ആലോചിച്ചുവെന്നു പൂർവശ്ലോകത്തിൽ പറഞ്ഞുവെല്ലോ. ആ വിചാരത്തിൻെറ സ്വരൂപത്തെ വിഭീഷണൻ ശ്രീരാമനോടു പറയുന്നു:—

ഹേ പ്രഭോ! നിന്തിരുവടിയുടെ കല്പനയെ നിരാകരിക്കുന്നുവെന്നു തോന്നാതിരിക്കേണമേ! പ്രാണികളിൽ ദയയില്ലാത്തവനും, നിഷ്കാരണം പരന്മാരെ ഹിംസിച്ചവനും, ധൎമ്മത്തിൽ ശ്രദ്ധയില്ലാതിരുന്നവനും, പരദാരങ്ങളെ സ്പൎശിച്ചവനുമായ ഒരുവനെ സംസ്കരിക്കുന്നതിന്നു ഞാനഹനല്ല. "രാവണൻ" എന്ന വിശേഷ്യത്തെയുപയോഗിക്കാതെ, വിശേഷണങ്ങളെമാത്രം ഉപയോഗിച്ച വിഭീഷണൻ, ക്രൂരതാദിദുർഗ്ഗുണം നിറഞ്ഞിരിക്കുന്നവരുടെ നാമോച്ചാരണംകൂടെ പാപകാരണമായിരിക്കുമെന്നു സൂചിപ്പിച്ചിരിക്കുന്നു.

ശ്രീ വാല്മീകീയത്തിൽ കാണുന്ന വിഭീഷണവാക്യം:—

"ത്യക്തധർമവ്രതംക്രൂരം നൃശംസമനൃജ്ജംതഥാ
നാഹമർഹാമിസൽകത്തും പരദാരാഭിമർഷിണം
ഭ്രാതൃരൂപോഹിമേ ശത്രുഃരക്ഷസർവാഹിതേരതഃ
രാവണോനാർഹതേപൂജാം പൂജ്യോപിഗുരുഗൌരവാൽ
നൃശംസഇതിമാംകാമം വക്ഷ്യന്തിഭുവിരാക്ഷസാഃ
ഇതരേസർവലോകാമാം വക്ഷ്യന്തിഗുണവാനിതി
ദഗ്ദ്ധംഹ്യയശസാലോകേ നൈനംധക്ഷ്യതിപാവകഃ."

"ധർമ്മശ്രദ്ധയില്ലാത്തവനും, നിർദ്ദയനും, പരഹിംസകനും, യഥാർത്ഥത്തിന്നു വിപരീതമായി പ്രവൃത്തിക്കുന്നവനും, പരദാരങ്ങളെ സ്പർശിക്കുന്നവനുമായിരുന്നവനെ സൽകരിപ്പാൻ ഞാനർഹനല്ല. സർവജനങ്ങൾക്കും അഹിതം പ്രവൃത്തിക്കുന്നതിൽ തൽപരനായിരുന്ന രാവണൻ എന്റെ ഭ്രാതൃരൂപത്തിലിരുന്ന ശത്രുവാകുന്നു. ഗുരുവെന്നുള്ള ഗൌരവംനിമിത്തം പൂജ്യനാണെങ്കിലും എന്റെ പൂജക്കർഹനല്ല. ഭൂമിയിലുള്ള രാക്ഷസന്മാരെന്നെ ക്രൂരനാണെന്നു പറയുമായിരിക്കാം. പറഞ്ഞുകൊള്ളട്ടെ. മററുള്ളവരെല്ലാം—രാക്ഷസന്മാരല്ലാത്തസജ്ജനങ്ങൾ—എന്നെഗുണവാനെന്നു പറയാതിരിക്കയില്ല. ലോകത്തിൽ ദുഷ്കീർത്തിയാൽ ദഹിപ്പിക്കപ്പെട്ടവനെ അഗ്നിദഹിപ്പിക്കയില്ലെന്നു ഞാൻ വിചാരിക്കുന്നു. പരിശുദ്ധമായ അഗ്നി ദുഷ്കീർത്തി നേടിയവനെ സ്പർശിക്കുകയില്ല. ശുദ്ധന്മാർ അശുദ്ധന്മാരെത്തൊടുക പതിവില്ലെല്ലൊ.

32. ശ്രുത്വാ തദ്വചനം പ്രീതോ രാമോ വചനമബ്രവീത്
മരണാന്താനിവൈരാണി നിവൃത്തം നഃ പ്രയോജനം

33. ക്രിയതാമസ്യസംസ്കാരോ മമാപ്യേഷ യഥാതവ

തദ്വചനം=അവന്റെ വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, പ്രീതഃ രാമഃ=സന്തുഷ്ടനായ രാമൻ, വചനം അബ്രവീത്=വചനത്തെ പറഞ്ഞു, വൈരാണി=വൈരങ്ങൾ, മരണാന്താനി=മരണമാകുന്ന അവസാനത്തോടു കൂടിയവ, നഃ=നമ്മളുടെ, പ്രയോജനം=കാര്യം, നിവൃത്തം=സാദ്ധ്യമായി, അസ്യ=ഇവന്റെ, സംസ്കാരഃ=സംസ്കാരം, ക്രിയതാം=ചെയ്യപ്പെട്ടാലും, ഏഷഃ=ഇവൻ, യഥാതവ=നിണക്കെപ്രകാരമൊ, തഥാമമ=അപ്രകാരം എനിക്കും.

വിഭീഷണന്റെ വാക്കുകേട്ടു സന്തോഷിച്ച രാമൻ ഇപ്രകാരം പറഞ്ഞു:—വിരോധഭാവം മരണത്തോടുകൂടെ അവസാനിക്കുന്നതാകുന്നു.

ഒരുവനെക്കുറിച്ചു തോന്നീട്ടുള്ള വിരോധഭാവം അവന്റെ മരണത്തിന്നശേഷം ഉണ്ടാവാൻ പാടുള്ളതല്ല. അങ്ങിനെയുണ്ടാവുന്നതു് നീതിവിരുദ്ധമാകുന്നു. ദുഷ്ടനെ സംഹരിച്ചു് ലോകത്തെ രക്ഷിക്കേണമെന്നുണ്ടായിരുന്ന നമ്മുടെ ആവശ്യം സാധിച്ചുകഴിഞ്ഞു. അതുകൊണ്ടു് ഇവന്റെ സംസ്കാരകർമത്തെ നടത്തിയാലും. ഇവൻ (രാവണൻ) നിന്റെ ഭ്രാതാവെന്നതുപോലെ, എന്റെയും ഭ്രാതാവുതന്നെ. രാവണന്റെ മരണത്തോടുകൂടെ എനിക്കവനിലുണ്ടായിരുന്ന വിരോധഭാവം നശിച്ചിരിക്കയാൽ ഭ്രാതാവെന്നുതന്നെ ഞാൻ രാവണനെ വിചാരിക്കുന്നുവെന്നു സാരം.

വിഭീഷണൻ പറഞ്ഞതിന്നു ശ്രീരാമൻ പറയുന്ന മറുപടി ശ്രീവാല്മീകിയത്തിൽ താഴെ കാണിക്കുന്ന പ്രകാരമാണ്:—

"വിഭീഷണമുവാചേദം വാക്യജ്ഞോ വാക്യകോവിദം
ഉച്ഛ്രിതശ്ചാപിദീനശ്ച ശത്രുശ്ച രണമൂൎദ്ധനി
ഗുരുരേവ ഗുരുർവീര വിഗ്രഹാന്തേ വിധീയതേ
യദായം വിജിതഃ ശേതേ തവഭ്രാതാ വിഭീഷണ!
വിജിതേത്യജ്യതാം ദോഷോ വിജയാന്താഹി വിഗ്രഹാഃ
അഥവാ യൽ സമുചിതം യഥാവാപ്യനുമന്യസേ
തഥാസ്തു ന പരോക്ഷം തേ ധർമം പശ്യാമി ബുദ്ധിതഃ
തവാപിമേ പ്രിയം കാൎയ്യം തൽപ്രസാദാദ്ധിമേ ജയഃ
ഹേതുമാത്രന്തു രാമോ വൈ ജയ മൂലം വിഭീഷണഃ
അവശ്യന്തു ക്ഷമംവാച്യോ മയാത്വം രാക്ഷസോത്തമ!
അധർമാനൃതസംയുക്തഃ കാമം ത്വേഷ നിശാചരഃ
തേജസ്വീ ബലവാൻ ശൂരഃ സംഗ്രാമേഷുച സർവദാ
ശതക്രതുമുഖൈർദ്ദേവൈഃ ശ്രൂയതേ നപരാജിതഃ
മഹാത്മാ ബലസമ്പന്നോ രാവണോ ലോകരാവണഃ
തൽപ്രസാദാന്മഹാബാഹോ! സൽകാരം വിധിപൂർവകം
ഏഷതൎഹതി ധൎമ്മജ്ഞ ത്വം യശഃ പ്രഥയിഷ്യസി"

സമുചിതമായി സന്ദർഭോചിതം സംസാരിച്ച വിഭീഷണനോടു്, വാക്യാൎത്ഥം നന്നായറിയുന്ന ശ്രീരാമനിവിധം പറഞ്ഞു. "ഉന്നതനും, ദീനനും, യുദ്ധകളത്തിൽ ശത്രുവും, ഗുരുവും, ഹേ വീര! യുദ്ധാവസാനത്തിൽ ഗുരുതന്നെയെന്നു് ധൎമ്മശാസ്ത്രത്താൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഹേ വിഭീഷണ! നിന്റെ ജ്യേഷ്ഠഭ്രാതാവു് ജയിക്കപ്പെട്ടവനായിട്ടു് രണഭൂമിയിൽ ശയിക്കുന്നു. ജയിക്കപ്പെട്ടവനിലുണ്ടായിരുന്ന ദോഷത്തെ വിട്ടു

കളയുക. കലഹങ്ങൾ, ജയത്തോടുകൂടെ അവസാനിക്കുന്നവയാകുന്നു. പക്ഷേ, ഞാൻ പറയുന്നതു് രുചിക്കുന്നില്ലെന്നു വരികിൽ ഏതൊന്നു സമുചിതമോ, ഏതുവിധം നിണക്കു സമ്മതമോ, ആവിധം പ്രവൃത്തിച്ചു കൊൾക. ധമ്മം നീയറിയാത്തതല്ലെന്നു ഞാൻ കാണുന്നുണ്ടു്. നിന്റെ ഇഷ്ടത്തേയും അനുസരിപ്പാൻ ഞാൻ കടപ്പെട്ടിരിക്കുന്നുണ്ടു്. നിന്റെ സഹായസഹകരണംകൊണ്ടല്ലെയോ എനിക്കു ജയമുണ്ടായിരിക്കുന്നതു്? രാമൻ കാരണം മാത്രം. ജയത്തിന്റെ മൂലം വിഭീഷണൻ. ഹേ രാക്ഷസശ്രേഷ്ഠ! സമുചിതമായതിനെ നിന്നോടു പറയേണ്ടതെന്റെ മുറയാകുന്നു. അധമ്മം, അനൃതം, മുതലായ ദുർഗ്ഗുണങ്ങളുള്ളവനായിരുന്നു രാവണനെന്നതു ശരിതന്നെ. എന്നാൽ അവനിൽ ശ്രേഷ്ഠഗുണങ്ങളില്ലാതിരുന്നുവെന്നു വിചാരിക്കുന്നതബദ്ധമാകുന്നു. മഹാ തേജസ്വിയും, മഹാ ബലവാനും, യുദ്ധങ്ങളിലും, മറവുള്ള അവസരങ്ങളിലും, എപ്പോഴും ശൂരനുമായിരുന്നു. ഇന്ദ്രൻ മുതലായ ദേവശ്രേഷ്ഠന്മാരാൽക്കൂടെ ജയിക്കപ്പെടാത്തവനെന്നുള്ള കീർത്തിയവന്നുണ്ടായിരുന്നു. ലോകത്തെയൊട്ടാകെ കരയിച്ച രാവണൻ മഹാ ബലസമ്പന്നനും, മഹാ ധീരനുമായിരുന്നു. നിന്നിൽനിന്നു് സന്തോഷപൂർവകമായ സൽകാരത്തെ അവൻ അർഹിക്കുന്നുണ്ടു്. അതുനിമിത്തം ലോകത്തിൽ നിന്റെ കീർത്തിയും വർദ്ധിക്കും." ലോകരീതിക്കും, ഉപകാരസ്മരണക്കും, ശാസ്ത്രസിദ്ധാന്തത്തിന്നും, സർവജ്ഞത്വത്തിന്നും അനുസരിച്ചവിധത്തിലാണു് രാമവചനമെന്നു് ശ്രീവാല്മീകി വിശദമാക്കിയിരിക്കുന്നു.

രാമാജ്ഞാം ശിരസാ ധൃത്വാ ശീഘ്രമേവ വിഭീഷണഃ
34. സാന്ത്വവാക്യൈർമഹാബുദ്ധിം രാജ്ഞീം മന്ദോദരീം തദാ
സാന്ത്വയാമാസ ധർമാത്മാ ധർമബുദ്ധിർവിഭീഷണഃ
35. ത്വരയാമാസ ധർമ്മജ്ഞഃ സംസ്കാരാർത്ഥം സ്വബാന്ധവാൻ

വിഭീഷണഃ=വിഭീഷണൻ, രാമാജ്ഞാം=രാമന്റെ ആജ്ഞയെ, ശിരസാ ധൃത്വാ=ശിരസ്സുകൊണ്ടു ധരിച്ചിട്ടു്, ശീഘ്രം ഏവ=വേഗത്തിൽത്തന്നെ, മഹാബുദ്ധിം=മഹാബുദ്ധിയോടുകൂടിയ, രാജ്ഞീം മന്ദോദരീം=രാജ്ഞിയായ മന്ദോദരിയെ, ധർമബുദ്ധിഃ വിഭീഷണഃ=ധർമ്മത്തിൽ ബുദ്ധിയോടുകൂടിയ വിഭീഷണൻ, ധർമ്മാത്മാ=ധർമ്മത്തിൽ മനസ്സോടുകൂടിയവനായിട്ടു്, സാന്ത്വവാക്യൈഃ=സമാധാനവാക്യങ്ങൾകൊണ്ടു്, സാന്ത്വയാമാസ=ആശ്വസിപ്പിച്ചു, ധർമ്മജ്ഞഃ=ധർമ്മമറിയുന്നവൻ, സംസ്കാരാർത്ഥം=സംസ്കാരത്തിന്നായിക്കൊണ്ടു്, സ്വബാന്ധവാൻ=സ്വബന്ധുക്കളെ, ത്വരയാമാസ=ബദ്ധപ്പെടുത്തി.

രാമകല്പനയെ വിഭീഷണൻ ആദരപൂർവം ശിരസ്സുകൊണ്ടു വഹിച്ചു. ഉടനെ മഹാ ബുദ്ധിശാലിനിയും, മഹാരാജ്ഞിയുമായ മണ്ഡോദരിയെ, ധൎമ്മത്തിൽ നിശ്ചയത്തോടും, ശ്രദ്ധയോടുംകൂടെ സമാധാനവാക്കുകൾ പറഞ്ഞാശ്വസിപ്പിച്ചശേഷം സംസ്കാരത്തിന്നു വേണ്ടുന്ന കൎമ്മങ്ങളിൽ തന്റെ ബന്ധുക്കളെ ജാഗ്രതയായേൎപ്പെടുത്തി.

ചിത്യാം നിവേശ്യ വിധിവൽ പിതൃമേധവിധാനതഃ
36. ആഹിതാഗ്നേർയഥാകാൎയ്യം രാവണസ്യ വിഭീഷണഃ
തഥൈവ സർവമകരോൽബന്ധുഭിഃ സഹമന്ത്രിഭിഃ

പിതൃമേധവിധാനതഃ=ശവസംസ്കാരവിധിപ്രകാരം, ചിത്യാം=ചിതിയിൽ, വിധിവത് നിവേശ്യ=വിധിപ്രകാരം നിവേശിപ്പിച്ചിട്ട്, ആഹിതാഗ്നേഃ യഥാ=അഗ്നിഹോത്രം ചെയ്തവന്നു നിശ്ചയിക്കപ്പെട്ടതേതുവിധമോ, തഥാ=ആവിധം, രാവണസ്യ സർവം കാൎയ്യം=രാവണന്നു ചെയ്യേണ്ടതെല്ലാം, ബന്ധുഭിഃ മന്ത്രിഭിഃ സഹ=ബന്ധുക്കളോടും മന്ത്രികളോടുംകൂടെ, വിഭീഷണഃ=വിഭീഷണൻ, അകരോത്=ചെയ്തു.

ശവദാഹകൎമ്മത്തിന്ന് ശാസ്ത്രവിധിപ്രകാരം വേണ്ടുന്നതെല്ലാം തെയ്യാറാക്കിയശേഷം, ചിതയിൽ ശവത്തെയെടുത്തുവെച്ച്, അഗ്നിഹോത്രം മുതലായ ബ്രാഹ്മണകൎമ്മം നടത്തിയിരിക്കുന്നവന്നുള്ള വിധിയെയനുസരിച്ച് രാവണന്നുവേണ്ടി ചെയ്യേണ്ടതായ കൎമ്മത്തെ മുഴുവനും മന്ത്രിമാരോടും ബന്ധുക്കളോടുംകൂടെ വിഭീഷണൻചെയ്തു.

37. ദദൌ ച പാവകംതസ്യ വിധിയുക്തം വിഭീഷണഃ
സ്നാത്വാചൈവാർദ്രവസ്ത്രേണതിലാൻ ദൎഭാഭിമിശ്രിതാൻ
38. ഉദകേന ച സമ്മിശ്രാൻ പ്രദായവിധിപൂർവകം
പ്രദായചോദകംതസ്മൈ മൂൎദ്ധ്നാചൈനം പ്രണമ്യച
39. താഃസ്ത്രീയോനുനയാമാസ സാന്ത്വമുക്ത്വാ പുനഃപുനഃ
ഗമ്യതാമിതിതാഃസർവാ വിവിശുന്നഗരംതദാ.

വിഭീഷണഃ=വിഭീഷണൻ, വിധിയുക്തം പാവകം=വിധിപ്രകാരം അഗ്നിയെ, തസ്യ ദദൌ ച=അവന്ന് ദാനംചെയ്കയും ചെയ്തു. സ്നാത്വാ=സ്നാനം ചെയ്തിട്ട്, ആർദ്രവസ്ത്രേണ=നനഞ്ഞ വസ്ത്രത്തോടുകൂടെ, ദൎഭാഭിമിശ്രിതാൻ=ദൎഭകളോടു ചേൎന്നവയും, ഉദകേനസമ്മിശ്രാൻ ച തിലാൻ=ഉദകത്തോടു സമ്മിശ്രങ്ങളുമായ തിലങ്ങളെ, പ്രദായ=പ്രദാനം ചെയ്തിട്ട്, തസ്മൈ=അവന്നായിക്കൊണ്ട്, ഉദകം ച പ്രദായ=ഉദകത്തെയും പ്രദാനംചെയ്തിട്ട്, മൂൎദ്ധ്നാ ഏനം പ്രണമ്യ=മൂൎദ്ധാവുകൊണ്ടിവനെ

പ്രണമിച്ചിട്ട്, താഃസ്ത്രിയഃ=ആ സ്ത്രീകളെ, പുനഃപുനഃ സാന്ത്വം ഉക്ത്വാ=പിന്നെയും പിന്നെയും നല്ലവാക്ക പറഞ്ഞിട്ട്, അനുനയാമാസ=അനുനയിച്ചു. ഗമ്യതാംഇതി=ഗമിച്ചാലുമെന്ന് പറയപ്പെട്ട, താഃ സർവാഃ=അവർ സർവകളും, തദാ നഗരം വിവിശുഃ=അപ്പോൾ നഗരത്തെ പ്രവേശിച്ചു.

വിഭീഷണൻ രാവണശരീരത്തിൽ വിധിപ്രകാരം അഗ്നിയെ സമർപ്പിച്ചു സ്നാനംചെയ്തു. ഈറൻ ഉടുത്തിട്ട്, ദർഭയോടും ജലത്തോടും സമ്മിശ്രമായ എള്ളിനേയും വിധിപ്രകാരം സമർപ്പിച്ചു. പിന്നെ ശുദ്ധജലം കൊടുത്തു. രാവണപുരോഭാഗത്തിൽ വീണു നമസ്കരിച്ചു. കരയുന്ന സ്ത്രീകളോടു സമാധാനവാക്കുകളെ വീണ്ടും വീണ്ടും പറഞ്ഞാശ്വാസിപ്പിച്ചു്, നഗരത്തിലേക്ക പോവാൻ പറഞ്ഞപ്രകാരം അവരെല്ലാവരും പോകയും ചെയ്തു.

40. പ്രവിഷ്ടാസുചസർവാസു രാക്ഷസീഷു വിഭീഷണഃ
രാമപാർശ്വമുപാഗത്യ തദാതിഷ്ഠദ്വിനീതവത്.

സർവാസുരാക്ഷസീഷു=സർവകളായ രാക്ഷസികൾ, പ്രവിഷ്ടാസു=പ്രവേശിച്ചപ്പോൾ, വിഭീഷണഃ=വിഭീഷണൻ, വിനീതവത്=വിനയത്തോടു കൂടിയവനായിട്ട്, രാമപാർശ്വം ഉപാഗത്യ=രാമസമീപത്തെ പ്രാപിച്ചിട്ട്, തദാഅതിഷ്ഠത്=അപ്പോൾ സ്ഥിതിചെയ്തു.

എല്ലാ രാക്ഷസികളും നഗരം പ്രവേശിച്ച സമയത്തിൽ സ്നാനം ചെയ്തു; ശുദ്ധനായ വിഭീഷണൻ, അപ്പോൾ ശ്രീരാമസമീപത്തിൽ വന്ന് വിനീതനായി നിന്നു.

യുദ്ധഭൂമിയിൽ ഹനിക്കപ്പെട്ടവരെക്കുറിച്ചുള്ള പ്രേതകർമം ഉടൻതന്നെ അവസാനിക്കുമെന്നുള്ള വിധിപ്രകാരം ദായാദികൾ ഉടൻതന്നെ ശുദ്ധന്മാരാകുന്നു. അതുകൊണ്ടാണ് വിഭീഷണൻ ഉടനെ രാമസമീപത്തു ചെന്നതായി പറഞ്ഞിരിക്കുന്നത്.

ഈ സംഗതിയെക്കുറിച്ചു മനുസ്മൃതിയിൽ: —

"ഉദ്യതൈരാഹവേശസ്ത്രൈഃ ക്ഷത്രധർമഹതസ്യ്യ ച
സദ്യഃസന്തിഷ്ഠതേ യജ്ഞസ്തഥാശൌചമിതിസ്ഥിതിഃ"

"യുദ്ധത്തിൽ ഉയർത്തപ്പെട്ട ശസ്ത്രങ്ങളേറ്റു മരിച്ചവന്റെ പ്രേതയജ്ഞം ഉടൻതന്നെയവസാനിക്കും. ആ ഒരു ദിവസംകൊണ്ടുതന്നെ ആശൌചവും അവസാനിക്കും" എന്നു പറഞ്ഞിരിക്കുന്നു. ആ ദിവസം ആശൌചമുള്ളതുകൊണ്ട്, പിറേറദിവസമേ പാരലൌകികകാര്യം

മുഴവൻം അവസാനിക്കുകയുള്ളുവെന്നൂഹിക്കാവുന്നതിനാൽ പിതൃമേധം കഴിഞ്ഞ പിറേറദിവസമാണ് വിഭീഷണൻ രാമസമീപത്തു പോയതെന്നാണ് വ്യാഖ്യാതാക്കന്മാർ പറയുന്നത്.

41. രാമോപി സഹസൈന്യേന സസുഗ്രീവഃ സലക്ഷ്മണഃ
ഹൎഷംലേഭേരിപൂൻഹത്വാ യഥാവൃത്രം ശതക്രതുഃ

രാമഃ അപി=രാമനും, രിപൂൻഹത്വാ=രിപുക്കളെ ഹനിച്ചിട്ട്, വൃത്രംഹത്വാ=വൃത്രനെ ഹനിച്ചിട്ട്, ശതക്രതുഃ യഥാ=ദേവേന്ദ്രനെന്നപോലെ, സൈന്യേനസഹ=സൈന്യത്തോടും, സസുഗ്രീവഃ=സുഗ്രീവനോടും, സലക്ഷ്മണഃ=ലക്ഷ്മണനോടും കൂടിയവനായിട്ട്, ഹൎഷം ലേഭേ=ഹൎഷത്തെ പ്രാപിച്ചു.

സുഗ്രീവനോടും ലക്ഷ്മണനോടും വാനരസൈന്യത്തോടുംകൂടിയ രാമൻ ശത്രുക്കളെ സംഹരിച്ചശേഷം, വൃത്രാസുരനെ സംഹരിച്ച ശേഷം ദേവേന്ദ്രനെന്നപോലെ, സന്തോഷിച്ചു. ശത്രുവധം നിമിത്തം സുഗ്രീവലക്ഷ്മണാദികളും സന്തോഷിച്ചുവെന്നു സാരം.

42. മാതലിശ്ചതദാരാമം പരിക്രമ്യാഭിവന്ദ്യച
അനുജ്ഞാതശ്ച രാമേണ യയൌസ്വൎഗം വിഹായസാ.

തദാമാതലിഃ ച=അപ്പോൾ മാതലിയും, രാമം=രാമനെ, പരിക്രമ്യ അഭിവന്ദ്യച=പ്രദക്ഷിണനമസ്കാരം ചെയ്തിട്ട്, അനുജ്ഞാതഃ ച=അനുജ്ഞ നൽകപ്പെട്ടവനായിട്ട്, വിഹായസാ=ആകാശത്തിൽക്കൂടെ, സ്വൎഗംയയൌ=സ്വൎഗത്തെ യാനംചെയ്തു.

അപ്പോൾ, മാതലിയും ശ്രീരാമനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു. രാമാജ്ഞപ്രകാരം ആകാശമാൎഗത്തിൽക്കൂടെ സ്വൎഗലോകത്തെ പ്രാപിച്ചു.

രാമൻ മാതലിയെ അനുജ്ഞ കൊടുത്തയച്ചതിനെക്കുറിച്ച് ശ്രീവാല്മീകി:—

"രാഘവസ്തു രഥംദിവ്യമിന്ദ്രദത്തം രവിപ്രഭം
അനുജ്ഞായമഹാപ്രാജ്ഞോ മാതലിം പ്രത്യപൂജയത്
ദൎശിതാമഹതീശക്തിഃ കൃതംമേപ്രിയമുത്തമം
ഗച്ഛേദാനീമനുജ്ഞാതോ മയാത്വം ത്രിദശാലയം
ഇതിരാമാഭ്യനുജ്ഞാതോ മാതലിഃ ശക്രസാരഥിഃ
ദിവ്യംതുരഥമാസ്ഥായ ദിവമേവാരുരോഹസഃ."

"ഇന്ദ്രനാൽ നൽകപ്പെട്ടതും, സൂൎയ്യനെന്നപോലെ പ്രകാശിക്കുന്നതുമായ ദിവ്യ രഥത്തോടു "പോകാ"മെന്നു സമ്മതം നൽകിയശേഷം

മഹാപ്രാജ്ഞനായ രാമൻ മാതലിയെ ആദരിച്ചു. "ഹേ മാതലെ! സാരഥ്യത്തിലുള്ള മഹതിയായ ശക്തിയെ അങ്ങുന്നു പ്രകാശിപ്പിച്ചിരിക്കുന്നു. എനിക്കത്യന്തമിഷ്ടത്തെ ചെയ്തിരിക്കുന്നു. ഇപ്പോൾ ഞാൻ സമ്മതം തന്നിരിക്കുന്നു, സ്വർഗത്തിലേക്കു പോയികൊൾക" എന്നിങ്ങിനെ രാമനാൽ അനുജ്ഞ നൽകപ്പെട്ട ഇന്ദ്രസാരഥിയായ മാതലി ദിവ്യമായ ആ രഥത്തിലിരുന്നു് സ്വർഗത്തിലേക്കുതന്നെ പോകയും ചെയ്തു" എന്നെത്രയും സ്പഷ്ടമാക്കിയിരിക്കുന്നു.

43. തതോഹൃഷ്ടമനാരാമോ ലക്ഷ്മണം ചേദമബ്രവീത്
വിഭീഷണായ മേ ലങ്കാരാജ്യം ദത്തംപുരൈവഹി

44. ഇദാനീമപിഗത്വാത്വം ലങ്കാമദ്ധ്യേ വിഭീഷണം
അഭിഷേചയവിപ്രൈശ്ച മന്ത്രവദ്വിധിപൂർവകം

തതഃ=അനന്തരം, ഹൃഷ്ടമനാഃ രാമഃ=സന്തോഷിച്ച മനസ്സോടുകൂടിയ രാമൻ, ലക്ഷ്മണം=ലക്ഷ്മണനോടു്, ഇദം=ഇതിനെ, അബ്രവീത് ച=പറകയും ചെയ്തു, ലങ്കാരാജ്യം=ലങ്കയെന്ന പേരായ രാജ്യം, പുരാ ഏവ=മുമ്പേതന്നെ, വിഭീഷണായ=വിഭീഷണന്നായ്ക്കൊണ്ടു്, മേ=എന്നാൽ, ദത്തംഹി=ദാനം ചെയ്യപ്പെട്ടുവല്ലൊ, ഇദാനീംഅപി=ഇപ്പോൾത്തന്നെ, ഗത്വാ=ഗമിച്ചിട്ടു്, ലങ്കാമദ്ധ്യേ=ലങ്കയുടെ മദ്ധ്യത്തിൽ വെച്ചു്, വിപ്രൈഃ=വിപ്രന്മാരോടുകൂടെ, മന്ത്രവദ്വിധിപൂർവകം=മന്ത്രവിധിപ്രകാരം, വിഭീഷണം=വിഭീഷണനെ, ത്വം അഭിഷേചയ=നീയഭിഷേകം ചെയ്താലും.

സന്തുഷ്ടമനസ്കനായ രാമൻ, പിന്നെ ലക്ഷ്മണനോടിപ്രകാരം പറഞ്ഞു:—"ഹേ ലക്ഷ്മണ! മുമ്പുതന്നെ ഞാൻ ലങ്കാരാജ്യത്തെ വിഭീഷണന്നു കൊടുത്തിരിക്കുന്നുവെല്ലൊ. നീയിപ്പോൾത്തന്നെ ലങ്കയിൽ ചെന്നു്, രാജ്യനിവാസികളുടെ മദ്ധ്യത്തിൽവെച്ചു് ബ്രാഹ്മണരോടുകൂടെ മന്ത്രവിധിപ്രകാരം കർമ്മങ്ങൾ നടത്തി വിഭീഷണനെ അഭിഷേകം ചെയ്താലും."

45. ഇത്യുക്തോ ലക്ഷ്മണസ്തൂർണം ജഗാമസഹവാനരൈഃ
ലങ്കാം സുവർണകലശൈഃ സമുദ്രജലസംയുതൈഃ

46. അഭിഷേകംശുഭം ചക്രേ രാക്ഷസേന്ദ്രസ്യ ധീമതഃ.

ഇതിഉക്തഃ=ഇപ്രകാരം പറയപ്പെട്ട, ലക്ഷ്മണഃ=ലക്ഷ്മണൻ, വാനരൈഃ സഹ=വാനരന്മാരോടുകൂടെ, തൂർണം=വേഗം, സമുദ്രജലസംയുതൈഃ സുവർണകലശൈഃ=സമുദ്രജലത്തോടു കൂടിയ സ്വർണകലശങ്ങൾ

കൊണ്ടു്, ധീമതഃ രാക്ഷസേന്ദ്രസ്യ=ബുദ്ധിമാനായ രാക്ഷസാധിപന്റെ, ശുഭം അഭിഷേകം=ശോഭനമായ അഭിഷേകത്തെ, ചക്രേ=ചെയ്തു.

രാമാജ്ഞ കേട്ട ലക്ഷ്മണൻ ഉടനെ വാനരന്മാരോടുകൂടെ ലങ്കയിൽ പ്രവേശിച്ചു. സമുദ്രജലം നിറച്ചിരിക്കുന്ന സ്വർണ്ണകുംഭങ്ങൾകൊണ്ടു് ബുദ്ധിശാലിയായ വിഭീഷണന്റെ അഭിഷേകം നടത്തി.

തതഃപൌരജനൈഃസാൎദ്ധം നാനോപായനപാണിഭിഃ
47. വിഭീഷണഃ സസൌമിത്രിരുപായനപുരസ്കൃതഃ
ദണ്ഡപ്രണാമമകരോദ്രാമസ്യാക്ലിഷ്ടകർമ്മണഃ

തതഃ=അനന്തരം, സസൌമിത്രിഃ=ലക്ഷ്മണനോടുകൂടിയ, വിഭീഷണഃ=വിഭീഷണൻ, ഉപായനപുരസ്കൃതഃ=ഉപായനത്തെ പുരസ്കരിച്ചവനായിട്ടു്, നാനോപായനപാണിഭിഃ=നാനാവിധങ്ങളായ ഉപായനങ്ങളെ കയ്യിലെടുത്തിരിക്കുന്ന, പൌരജനൈഃസാൎദ്ധം=പുരവാസിജനങ്ങളോടുകൂടെ, അക്ലിഷ്ടകർമ്മണഃ=ക്ലേശമില്ലാതെ കർമ്മങ്ങളെ നടത്തുന്ന, രാമസ്യ=രാമന്നു്, ദണ്ഡപ്രണാമം അകരോത്=ദണ്ഡപ്രണാമംചെയ്തു,

അഭിഷേകം കഴിഞ്ഞ ഉടനെ ലക്ഷ്മണനോടുകൂടിയ വിഭീഷണൻ കാൎയ്യദ്രവ്യങ്ങളോടും, കാൎയ്യസാധനങ്ങളെ കയ്യിലെടുത്തിരിക്കുന്ന ലങ്കാപട്ടണ നിവാസി ജനങ്ങളോടും കൂടെ വന്നു്, ഏതു കർമ്മത്തെയും ക്ലേശം കൂടാതെ നടത്തുവാൻ പ്രാപ്തനായിരിക്കുന്ന രാമന്റെ ചരണാരവിന്ദങ്ങളിൽ വീണു നമസ്കരിച്ചു.

ലക്ഷ്മണൻ വിഭീഷണനെ അഭിഷേകംചെയ്വാൻ ലങ്കയിലേക്കു പോയതിനേയും അഭിഷേകം നടത്തിയ സമ്പ്രദായത്തേയും കുറിച്ചു ശ്രീവാല്മീകി:—

"തഥേത്യുക്ത്വാ സുസംഹൃഷ്ടഃ സൌവർണ്ണം ഘടമാദദേ
തം ഘടം വാനരേന്ദ്രാണാം ഹസ്തേ ദത്വാ മനോജവാൻ
വ്യാദിദേശ മഹാസത്വാൻ സമുദ്രസലിലം തദാ
അതിശീഘ്രം തതോ ഗത്വാ വാനരാസ്തേ മനോജവാഃ
ആഗതാസ്തജ്ജലം ഗൃഹ്യ സമുദ്രാദ്വാനരോത്തമാഃ
തതസ്ത്വേകം ഘടം ഗൃഹ്യ സംസ്ഥാപ്യ പരമാസനേ
ഘടേന തേന സൌമിത്രിരഭ്യഷിഞ്ചദ്വിഭീഷണം
ലങ്കായാം രക്ഷസാം മദ്ധ്യേ രാജാനം രാമശാസനാത്."

രാമാജ്ഞപ്രകാരം ചെയ്യാമെന്നുപറഞ്ഞു അതിസന്തുഷ്ടനായ ലക്ഷ്മണൻ ലങ്കയിൽ പ്രവേശിച്ചിട്ടു് ഓരോ സ്വർണ്ണഘടമെടുത്തു് വാനര

വീരന്മാരുടെ കയ്യിൽ കൊടുത്തു. മഹാ ബലവാന്മാരായ വാനരന്മാര വിടെനിന്ന വേഗം ചെന്ന് സമുദ്രജലം ഘടങ്ങളിൽ നിറച്ച് അതിവേഗം കൊണ്ടുവന്നു. അതിൽനിന്ന് ഒരു കലശത്തെ ലക്ഷ്മണനെടുത്തു. വിഭീഷണനെ ഉൽകൃഷ്ടമായ രാജാസനത്തിലിരുത്തി. ആ കലശത്തിലെ ജലം വിഭീഷണൻെറ ശിരസ്സിൽ ലക്ഷ്മണനൊഴിച്ച്, രാമാജ്ഞപ്രകാരം ലക്ഷ്മണൻ വിഭീഷണനെ ലങ്കാധിപതിയായഭിഷേകംചെയ്തു.

വിഭീഷണനും മററ രാക്ഷസന്മാരും രാമസമീപത്തു കൊണ്ടുവന്ന കാഴ്ചദ്രവ്യങ്ങളെക്കുറിച്ച് ശ്രീവാല്മീകി:—

"അക്ഷതാൻ മോദകാൻ ലാജാൻ ദിവ്യാഃ സുമനസസ്തഥാ
ആജഹ്രുസ്തേതദാഹൃഷ്ടാഃ പൌരാസ്തത്രനിശാചരാഃ.
തൽഗൃഹീതപാദുർദ്ധർഷോ രാഘവായന്യവേദയത്
മംഗല്യംമംഗലംസർവം ലക്ഷ്മണായ ചവീര്യവാൻ."

ലങ്കാനിവാസികളായ ആ രാക്ഷസന്മാർ അതി സന്തുഷ്ടന്മാരായിട്ട്, അക്ഷതങ്ങൾ (കുങ്കുമസമ്മിശ്രമായ പച്ചരി) മോദകങ്ങൾ ലാജങ്ങൾ (മലര്) ദിവ്യങ്ങളായ പുഷ്പങ്ങൾ മുതലായവ കൊണ്ടുവന്നു. കല്യാണകരമായ ആ മംഗളപദാത്ഥങ്ങളെ ധീരനായ വിഭീഷണൻ കൈകൊണ്ടെടുത്ത് ശ്രീരാമന്നും ലക്ഷ്മണന്നുംസമപ്പിച്ചു്.

48. രാമോവിഭീഷണംദൃഷ്ട്വാ പ്രാപ്തരാജ്യം മുദാന്വിതഃ
കൃതകൃത്യമിവാത്മാനമമന്യതസഹാനുജഃ

പ്രാപ്തരാജ്യം=പ്രാപിച്ച രാജ്യത്തോടുകൂടിയ, വിഭീഷണം=വിഭീഷണനെ, ദൃഷ്ട്വാ=ദശിച്ചിട്ട്, മുദാ അന്വിതഃ രാമഃ=സന്തോഷത്തോടുകൂടിയ രാമൻ, സഹാനുജഃ=അനുജനോടു സഹിതനായിട്ട്, ആത്മാനം=ആത്മാവിനെ (തന്നെ) കൃതകൃത്യംഇവ=ചെയ്യപ്പെട്ട കൃത്യത്തോടുകൂടിയവനെന്നപോലെ, അമന്യത=വിചാരിച്ചു.

രാജ്യാധിപത്യം പ്രാപിച്ച വിഭീഷണനെക്കണ്ട രാമൻ സന്തോഷയുക്തനും ലക്ഷ്മണസഹിതനുമായിട്ട് ചെയ്യേണ്ടതായ കർമ്മത്തെചെയ്തു തീത്തവനെന്നപോലെ തന്നെക്കുറിച്ചു ഭാവിച്ചു. വാസ്തവത്തിൽ നിത്യതൃപ്തനും നിഷ്ക്രിയനുമായിരിക്കുന്ന രാമന്ന് സാധിക്കേണ്ടതായിട്ടൊന്നുമില്ല, യാതൊരു കമ്മവും ചെയ്യുന്നതുമില്ല. എങ്കിലും മാനുഷരീതിയെ അഭിനയിച്ചുവെന്നു കാണിപ്പാനാണ് "കൃതകൃത്യം ഇവ" എന്നുപയോഗിച്ചിരിക്കുന്നത്.

49. സുഗ്രീവംച സമാലിംഗ്യ രാമോവാക്യമഥാബ്രവീത്
സഹായേന ത്വയാവീര! ജിതോ മേ രാവണോമഹാൻ

50. വിഭീഷണോപി ലങ്കായാമഭിഷിക്തോമയാനഘ!

സുഗ്രീവംച=സുഗ്രീവനേയും, സമാലിംഗ്യ=നന്നായാലിംഗനം ചെയ്തിട്ടു്, രാമഃ=രാമൻ, അഥവാക്യം=അനന്തരം വാക്യത്തെ, അബ്രവീത്=പറഞ്ഞു, വീര!=ഹേ പരാക്രമശാലിൻ! സഹായേന ത്വയാ=സഹായനായ നിന്നോടുകൂടെ ചേൎന്ന, മയാ=എന്നാൽ, മഹാൻ രാവണഃ=മഹാനായ രാവണൻ, ജിതഃ=ജയിക്കപ്പെട്ടു, അനഘ!=ഹേ ദോഷരഹിത! മയാ=എന്നാൽ, ലങ്കായാം=ലങ്കയിൽ, വിഭീഷണഃ അപി=വിഭീഷണനും, അഭിഷിക്തഃ=അഭിഷേകം ചെയ്യപ്പെട്ടു.

മനുഷ്യസ്വഭാവത്തെയനുസരിച്ചു്, കൃതകൃത്യനായിരിക്കുന്ന രാമൻ, ഉത്തമനായ ഒരു മഹാരാജാവിന്റെ മഹൽകൎമ്മത്തിൽ സഹായികളായിരുന്നവരോടു്, അദ്ദേഹം എങ്ങിനെ കൃതജ്ഞതയെ പ്രകാശിപ്പിക്കേണം എന്നതിനെകാണിക്കുന്നു:— ശ്രീരാമൻ സുഗ്രീവനെ സ്നേഹപൂൎവ്വം ആലിംഗനം ചെയ്തശേഷമിങ്ങിനെ പറഞ്ഞു:—"ഹേ വീര! സഹായഭൂതനായ നിന്നോടുകൂടെ യോജിച്ചതുകൊണ്ടു്, മഹാ പരാക്രമിയായ രാവണനെ ജയിപ്പാനും, ഹേ നിഷ്കളങ്ക! വിഭീഷണനെ ലങ്കയിൽ രാജാവായഭിഷേകം ചെയ്വാനും സാധിച്ചു." വീര! അനഘ! എന്ന രണ്ടു വിശേഷണങ്ങൾ രാജാവിന്റെ സഹായികൾക്കുണ്ടായിരിക്കേണ്ടതായ രണ്ടുത്തമഗുണങ്ങളെ കാണിക്കുന്നു. പരാക്രമമുണ്ടെങ്കിലും നിഷ്കളങ്കനല്ലെങ്കിൽ ആ ബന്ധു, കാൎയ്യസാദ്ധ്യത്തിൽ സഹായിക്കയില്ല. നിഷ്കളങ്കതയുണ്ടു്, പ്രവൃത്തിസാമൎത്ഥ്യമില്ലെന്നു വരികിലും ആ ബന്ധുവിനെക്കൊണ്ടുപകാരമുണ്ടാകയില്ല. അതിനാൽ ഈ രണ്ടു ഗുണവും തികച്ചും സുഗ്രീവനുണ്ടായിരുന്നതുകൊണ്ടാണു് തന്റെ കാൎയ്യം സാധിച്ചതെന്നു പറയുന്ന ശ്രീരാമൻ "അസഹായഃ സമൎത്ഥോപി കാൎയ്യസിദ്ധിം നവിന്ദതി" സഹായമില്ലാത്ത ഒരുവൻ സ്വതേ സമൎത്ഥനായിരുന്നാലും കാൎയ്യസിദ്ധിയെ പ്രാപിക്കയില്ലെന്നുള്ള രാജനീതിയെ വെളിപ്പെടുത്തുവാനാണു് രാമൻ ആദ്യമായി സുഗ്രീവമൈത്രിയെ സമ്പാദിച്ചതു്. സ്വശക്തികൊണ്ടുതന്നെ ഇച്ഛാമാത്രത്താൽ സകല കാൎയ്യവും നടത്താൻ സാധിക്കുമെങ്കിൽ എന്തിനായിട്ടാണു് രാമൻ സുഗ്രീവാദികളുടെ മൈത്രിയെ സമ്പാദിപ്പാൻ ശ്രമിച്ചതെന്ന ശങ്ക ചിലൎക്കുണ്ടാകാം. രാമചന്ദ്രൻ സ്വയം സമൎത്ഥൻ തന്നെയെങ്കിലും, രാജ്യപരിപാലനാദികാൎയ്യങ്ങളിൽ ഏൎപ്പെട്ടിരിക്കുന്ന ഒരു രാജാവു് ഏതുവിധം പ്രവൎത്തിക്കേണ്ടു

മെന്നുള്ള പദ്ധതിയെ പ്രവൃത്തിമാർഗത്തിൽക്കൂടെ ലോകത്തെ ധരിപ്പിക്കുവാൻ ഉത്തമരാജാവിന്റെ സമ്പ്രദായത്തെ അംഗീകരിച്ചതാണെന്നു ധരിക്കേണ്ടതാകുന്നു.

51. തതഃപ്രാഹഹനൂമന്തം പാർശ്വസ്ഥം വിനയാന്വിതം
വിഭീഷണസ്യാനുമതോ ഗച്ഛ ത്വം രാവണാലയം.

52. ജാനക്യൈസർവമാഖ്യാഹി രാവണസ്യവധാദികം
ജാനക്യാഃപ്രതിവാക്യംമേ ശീഘ്രമേവനിവേദയ.

തതഃ=അനന്തരം, വിനയാന്വിതം=വിനയത്തോടു കൂടിയവനും, പാർശ്വസ്ഥം=സമീപത്തു നിൽക്കുന്നവനുമായ, ഹനൂമന്തം=ഹനുമാനോടു, പ്രാഹ=പറഞ്ഞു. ത്വം=നീ, വിഭീഷണസ്യ=വിഭീഷണന്റെ, അനുമതഃ=അനുമതിയോടുകൂടെ, രാവണാലയം ഗച്ഛ=രാവണന്റെ വസതിയെ ഗമിച്ചാലും, രാവണസ്യ=രാവണന്റെ, വധാദികംസർവം=വധം മുതലായ സർവത്തെയും, ജാനക്യൈ=ജാനകിയോട്, ആഖ്യാഹി=ആഖ്യാനം ചെയ്താലും, ജാനക്യാഃ=ജാനകിയുടെ, പ്രതിവാക്യം=മറുപടിയെ, ശീഘ്രം=വേഗം, മേ നിവേദയ=എന്നെ അറിയിച്ചാലും.

സത്യവും മധുരവുമായ വാക്യത്താൽ സുഗ്രീവന്റെ പേരിലുള്ള സന്തോഷത്തെ പ്രകാശിപ്പിച്ചതിൽ പിന്നെ ശ്രീരാമചന്ദ്രൻ, വിനീതനും സമീപത്തു നിൽക്കുന്നവനുമായ ഹനുമാനോടിപ്രകാരം പറഞ്ഞു:

"ഹേ ഹനൂമൻ! നീ വിഭീഷണന്റെ സമ്മതം വാങ്ങിയശേഷം ലങ്കയിൽ പ്രവേശിച്ച്, രാവണവധം മുതലായ സർവ വൃത്താന്തത്തെയും സീതയോടു പറഞ്ഞ്, സീതയുടെ മറുപടിയെന്താണെന്നുള്ളതിനെ വേഗം എന്നെയറിയിക്കുക."

പാർശ്വസ്ഥം വിനയാന്വിതം എന്ന രണ്ടു വിശേഷണങ്ങൾ രാജഭൃത്യനുണ്ടായിരിക്കേണ്ടതായ ഉത്തമഗുണങ്ങളെക്കാണിപ്പാനുപയോഗിച്ചതാകുന്നു. വമ്പിച്ച കാര്യങ്ങൾ നടത്തുവാൻ പ്രാപ്തനായിരുന്നാലും രാജഭൃത്യൻ രാജാവിന്റെ നേരെ യഥാർത്ഥമായ വിനയം—അടക്കം—ഉള്ളവനായിരിക്കണം. രാജാവെപ്പോൾ എന്തൊന്നിനെ ആജ്ഞാപിക്കുമോ അതു കേൾപ്പാനൊരുക്കത്തോടുകൂടെ രാജാവിൽനിന്നു തിട്ടൂരെയല്ലാതെയിരിക്കുന്നതവന്റെ സ്വഭാവമായിരിക്കണം. അങ്ങിനെ വരേണമെങ്കിൽ, രാജാജ്ഞയെ യഥാശക്തി യഥാസമയം നിർവഹിക്കുകയെന്ന ഒന്നു മാത്രമായിരിക്കേണം ആ ഭൃത്യന്റെ പ്രധാന കാര്യം. ഈ രണ്ടു ഗുണങ്ങളുണ്ടാകുന്നതോടുകൂടെ ഇതരങ്ങളായ പ്രധാന ഗുണങ്ങളുമുണ്ടാകും. ഉത്തമഭൃത്യനുണ്ടായിരിക്കേണ്ടതായ ഉത്തമഗുണ

ങ്ങളുടെ മാതൃകയാണ് ശ്രീഹനുമാൻ. ഹനുമാനെപ്പോലെ രാമദാസ്യ ത്തെ പരമപുരുഷാൎത്ഥപ്രാപ്തിസാധനമായനുഷ്ഠിക്കുന്ന മറെറാരു ഭൃത്യ നില്ലെന്നു സർവാത്മാവായ ശ്രീരാമചന്ദ്രൻ അറിഞ്ഞിരിക്കുന്നതുകൊ ണ്ടാണ് സീതാസമീപത്തിലേക്ക് ഹനുമാനെ അയച്ചതെന്ന് സുന്ദര കാണ്ഡത്തിൽ പ്രതിപാദിച്ചിരിക്കയാൽ ഇവിടെ വിസ്തരിക്കേണ്ടതായ ആവശ്യമില്ലെന്നു വിചാരിച്ചു ചുരുക്കുന്നു. വിഭീഷണന്റെ സമ്മതം വാങ്ങിയശേഷം ലങ്കയിലേക്കു പോവാനാജ്ഞാപിച്ചതിന്റെസാരം:- ലങ്കയുടെ അധിപതി ഇപ്പോൾ വിഭീഷണനാകുന്നു. ആധിപത്യം നൽ കിയതു ശ്രീരാമചന്ദ്രൻ തന്നെയെങ്കിലും ഇനിമേൽ ലങ്കാപ്രവേശം മുതലായ കാൎയ്യം വിഭീഷണാനുമതിയോടുകൂടെ നടത്തേണ്ടതു തന്റെ യും തന്റെ ഭൃത്യന്മാരുടെയും മുറയാണെന്ന് സൂചിപ്പിച്ചിരിക്കുന്നു. അ തിസ്വാതന്ത്ര്യം അവജ്ഞയെക്കൂടെ തോന്നിപ്പിക്കുന്നതാകയാൽ ഒരു മ ഹാരാജാവ്, തന്റെ അധീനനായിരിക്കുന്ന മറെറാരു രാജാവിന്റെ രാജ്യത്തിൽ അതിസ്വാതന്ത്ര്യത്തെ ഉപയോഗിക്കുന്നതു് കലഹകാരണ മായി വരാമെന്നുള്ള മുൻകരുതൽ അത്യാവശ്യമാണെന്നുള്ള രാജനീതി യെ പ്രകാശിപ്പിച്ചിരിക്കുന്നു.

ഈ സംഗതിയെക്കുറിച്ച് ശ്രീവാല്മീകി:—

"അനുമാന്യ മഹാരാജമിമം സൌമ്യ വിഭീഷണം
പ്രവിശ്യ നഗരീം ലങ്കാം കുശലം ബ്രൂഹി മൈഥിലീം."

"ഹേ സൌമ്യ ഹനുമൻ! മഹാരാജാവായ ഈ വിഭീഷണന്റെ സമ്മതം കിട്ടിയശേഷം നീ ലങ്കാനഗരിയിൽ പ്രവേശിച്ച്, മിഥിലാ രാജപുത്രിയോടു കുശലം പറയുക." എന്ന് വിഭീഷണന്റെ മഹാരാജ പദവിയെ രാമൻ അത്യന്തം ആദരിച്ചതായിട്ടും സൌമ്യ! എന്നുള്ള സംബോധനംകൊണ്ട്, എന്നിലെന്നപോലെ വിഭീഷണനിലും നീ സ ന്മനസ്സുള്ളവനായിരിക്കേണമെന്ന് ഹനുമാനെ ധരിപ്പിക്കുന്നതായിട്ടും, കാണിച്ചിരിക്കുന്നു.

സീതയുടെ പ്രതിവാക്യമെന്നെയറിയിക്കേണമെന്നതിനെക്കുറിച്ച, ശ്രീവാല്മീകി:—

"പ്രിയമേതദിഹാഖ്യാഹി വൈദേഹ്യാസ്തം ഹരീശ്വര!
പ്രതിഗൃഹ്യ ച സന്ദേശമുപാവൎത്തിതു മർഹസി."

"ഇവിടെ നടന്നതായ പ്രിയവൎത്തമാനത്തെ, ഹേ വാനരശ്രേഷ്ഠ! നീ സീതയോടു പറഞ്ഞശേഷം, സീത പറയുന്ന സന്ദേശത്തെ സ്വീ കരിച്ചിങ്ങോട്ടു മടങ്ങിവരിക" എന്നു പറഞ്ഞിരിക്കുന്നു.

53. ഏവമാജ്ഞാപിതോ ധീമാൻ രാമേണ പവനാത്മജഃ
പ്രവിവേശ പുരീം ലങ്കാം പൂജ്യമാനോ നിശാചരൈഃ

54. പ്രവിശ്യ രാവണഗൃഹം ശിംശപാമൂലമാശ്രിതാം
ദദശ് ജാനകീം തത്ര കൃശാം ദീനാമനിന്ദിതാം

55. രാക്ഷസീഭിഃ പരിവൃതാം ധ്യായന്തീം രാമമേവഹി.

ഏവം=ഇപ്രകാരം, രാമേണ=രാമനാൽ, ആജ്ഞാപിതഃ=കല്പിക്കപ്പെട്ട, ധീമാൻ പവനാത്മജഃ=ബുദ്ധിമാനായവായുപുത്രൻ, നിശാചരൈഃ=രാക്ഷസന്മാരാൽ, പൂജ്യമാനഃ=പൂജിക്കപ്പെട്ടുന്നവനായിട്ട്, ലങ്കാം പുരീം=ലങ്കാപുരിയെ, പ്രവിവേശ=പ്രവേശിച്ചു, രാവണഗൃഹം പ്രവിശ്യ=രാവണൻെറ ഗൃഹത്തെ പ്രവേശിച്ചിട്ട്, ശിംശപാമൂലമാശ്രിതാം=ശിംശപാവൃക്ഷമൂലത്തെ ആശ്രയിച്ചും, ദീനാം=ദുഃഖത്തോടുകൂടിയും, അനിന്ദിതാം=പൂജനീയഗുണങ്ങളോടുകൂടിയും, രാക്ഷസീഭിഃ=രാക്ഷസികളാൽ, പരിവൃതാം=ചുററപ്പെട്ടും, രാമം ഏവ=രാമനെത്തന്നെ, ധ്യായന്തീം=ധ്യാനിച്ചുകൊണ്ടിരിക്കുന്നവളുമായ, ജാനകീം=ജനകപുത്രിയെ, ദദശ്=കണ്ടു.

ശ്രീരാമചന്ദ്രൻെറ, ഇപ്രകാരമുള്ള കല്പനകേട്ട ബുദ്ധിശാലിയായ ഹനുമാൻ—രാമകല്പനയിൽ അടങ്ങിയിരിക്കുന്ന സാരത്തെ നന്നായി ധരിച്ച ഹനുമാൻ—ലങ്കാപുരിയിൽ പ്രവേശിച്ചു. ഹനുമാൻെറ പരാക്രമത്തേയും, ബുദ്ധിശക്തിയേയും മുമ്പേതന്നെ നന്നായറിഞ്ഞിരിക്കുന്ന ലങ്കാനിവാസികളായ രാക്ഷസന്മാർ ഹനുമാനെ സാദരം സൽക്കരിച്ചു. ഉടനെ ഹനുമാൻ രാവണഗൃഹത്തിൽ പ്രവേശിച്ചു. ശിംശപാവൃക്ഷത്തിൻെറ ചുവട്ടിൽ രാക്ഷസികളാൽ ചുററപ്പെട്ടും, അതി ദുഃഖത്തോടുംകൂടെ ശ്രീരാമചന്ദ്രനെത്തന്നെ ധ്യാനിച്ചുംകൊണ്ടിരിക്കുന്ന കല്യാണഗുണശാലിനിയായ സീതയെക്കണ്ടു.

വിനയാവനതോഭൂത്വാ പ്രണമ്യ പവനാത്മജഃ

56. കൃതാംജലിപുടോ ഭൂത്വാ പ്രഹ്വോ ഭക്ത്യാഗ്രതഃസ്ഥിതഃ

വിനയാ വനതഃ ഭൂത്വാ=വിനയത്താൽ അവനമിച്ചവനായി ഭവിച്ചിട്ട്, പവനാത്മജഃ=വായുപുത്രൻ, പ്രണമ്യ=പ്രണമിച്ചിട്ട്, കൃതാംജലിപുടഃഭൂത്വാ=ചെയ്യപ്പെട്ട അംജലിപുടത്തോടുകൂടിയവനായ്ഭവിച്ചിട്ട്, ഭക്ത്യാ=ഭക്തികൊണ്ട്, പ്രഹ്വഃ=താണവനായിട്ട്, അഗ്രതഃസ്ഥിതഃ=മുമ്പിൽനിന്നു.

സീതയെക്കണ്ട ഉടനെ, വായുപുത്രൻ വിനയത്തെ പ്രകാശിപ്പി

ച്ച് തലതാഴ്ത്തി നമസ്കരിച്ചശേഷം ശിരസ്സിൽ കൈകളെവെച്ചു തൊഴുതു് ഭക്തികൊണ്ടു വളരെ താഴ്മയോടുകൂടെ സീതയുടെ മുമ്പിൽനിന്നു.

തം ദൃഷ്ട്വാ ജാനകീ തൂഷ്ണീം സ്ഥിത്വാപൂർവസ്മൃതിംയയൌ
57. ജ്ഞാത്വാതം രാമദൂതംസാ ഹൎഷാൽ സൌമ്യമുഖീഭവത്.

ജാനകീ=ജനകാത്മജ, തം ദൃഷ്ട്വാ=അവനെ ദൎശിച്ചിട്ടു്, തൂഷ്ണീംസ്ഥിത്വാ=മൌനമായിരുന്നിട്ടു്, പൂർവസ്മൃതിം=പൂർവസ്മരണയെ, യയൌ=പ്രാപിച്ചു, സാ=അവൾ, തം=അവനെ, രാമദൂതം ജ്ഞാത്വാ=രാമദൂതനെന്നറിഞ്ഞിട്ടു്, ഹൎഷാൽ=സന്തോഷം ഹേതുവായിട്ടു്, സൌമ്യമുഖീഭവത്=പ്രകാശിച്ച മുഖത്തോടു കൂടിയവളായ്ഭവിച്ചു.

ജാനകി ഹനുമാനെക്കണ്ടു അല്പനേരം ഒന്നും മിണ്ടാതെയിരുന്നാലോചിച്ചപ്പോൾ, മുമ്പൊരിക്കൽ വന്നിരുന്ന അവൻതന്നെയിവനെന്നോൎമ്മയുണ്ടായി. അന്നു വന്നിരുന്ന ആ ഇവൻ ശ്രീരാമദൂതനാണെന്നറിഞ്ഞപ്പോളുണ്ടായ സന്തോഷം മുഖത്തിൽ സ്ഫുരിച്ചതിനാൽ പ്രസന്നമുഖിയായ്ഭവിച്ചു.

സതാം സൌമ്യമുഖീംദൃഷ്ട്വാ തസ്യൈപവനനന്ദനഃ
58. രാമസ്യഭാഷിതം സർവമാഖ്യാതുമുപചക്രമേ

സഃ പവനനന്ദനഃ=ആ വായുപുത്രൻ, സൌമ്യമുഖീം=പ്രസന്നമായ മുഖത്തോടു കൂടിയ, താം ദൃഷ്ട്വാ=അവളെ ദൎശിച്ചിട്ടു്, രാമസ്യ=രാമന്റെ, ഭാഷിതം സർവം=ഭാഷിതത്തെ സർവവും, തസ്യൈ=അവളോടു്, ആഖ്യാതും=ആഖ്യാനംചെയ്യാനായിക്കൊണ്ടു്, ഉപചക്രമേ=ഉപക്രമിച്ചു.

സീതയുടെ മുഖപ്രസാദം കണ്ടറിഞ്ഞ ആ വായുസൂനു, രാമൻ പറഞ്ഞയച്ചതിനെയെല്ലാം, സീതയോടു പറവാനാരംഭിച്ചു.

ദേവി! രാമഃ സ സുഗ്രീവോ വിഭീഷണസഹായവാൻ
59. കുശലീ വാനരാണാംച സൈന്യൈശ്ചസഹലക്ഷ്മണഃ
രാവണം സസുതം ഹത്വാ സബലം സഹമന്ത്രിഭിഃ
60. ത്വാമാഹകുശലംരാമോ രാജ്യേകൃത്വാ വിഭീഷണം.

ദേവി!=അല്ലയോ ദേവി! സസുഗ്രീവഃ=സുഗ്രീവനോടു കൂടിയവനും, വിഭീഷണസഹായവാൻ=വിഭീഷണന്റെ സഹായത്തോടു കൂടിയവനുമായ, രാമഃ=രാമൻ, കുശലീ=കുശലത്തോടു കൂടിയവൻ, വാനരാണാം സൈന്യൈഃ=വാനരന്മാരുടെ സൈന്യങ്ങളോടും, സഹലക്ഷ്മണഃ=ലക്ഷ്മണനോടും കൂടിയവനായിട്ടു്, സസുതം=സുതന്മാരോടു

കൂടിയവനും, സബലം=സൈന്യത്തോടുകൂടിയവനും, മന്ത്രിഭിഃസഹ=മന്ത്രികളോടു കൂടിയവനുമായ, രാവണം=രാവണനെ, ഹത്വാ=ഹനിച്ചിട്ട്, വിഭീഷണം=വിഭീഷണനെ, രാജ്യേകൃത്വാ=രാജ്യത്തിൽ നിശ്ചയിച്ചിട്ട്. ത്വാം കുശലം ആഹ=നിന്തിരുവടിയോട് കുശലം പറഞ്ഞിരിക്കുന്നു.

ഹേ ദേവി! രാമനും, സുഗ്രീവനും, സഹായംചെയ്ത വിഭീഷണനും ലക്ഷ്മണനും, വാനര സൈന്യങ്ങൾക്കും കുശലം. വാനരസൈന്യങ്ങളോടും ലക്ഷ്മണനോടും ചേൎന്ന് രാമൻ, രാവണനെയും, അവൻെറ പുത്രന്മാരെയും, മന്ത്രിമാരെയും, സൈന്യത്തെയും സംഹരിച്ചു. അതിന്നു ശേഷം വിഭീഷണനെ ലങ്കാരാജ്യത്തിൽ രാജാവായി നിശ്ചയിച്ചിരിക്കയാൽ നിന്തിരുവടിയോടു കുശലം അറിയിപ്പാൻ എന്നെ അയച്ചിരിക്കുന്നു.

ശ്രുത്വാ ഭൎത്തുഃ പ്രിയം വാക്യം ഹൎഷഗൽഗദയാഗിരാ
61. കിംതേപ്രിയംകരോമ്യദ്യനപശ്യാമി ജഗൽത്രയേ
സമം തേ പ്രിയവാക്യസ്യ രത്നാന്യാഭരണാനിച.

ഭൎത്തുഃ=ഭൎത്താവിൻെറ, പ്രിയം വാക്യം ശ്രുത്വാ=പ്രിയമായ വാക്യത്തെ ശ്രവിച്ചിട്ട്, ഹൎഷഗൽഗദയാഗിരാ=സന്തോഷത്താൽ ഇടറിയ വാക്കോടുകൂടെ, (ആഹ=പറഞ്ഞു) അദ്യ=ഇപ്പോൾ, തേ കിം പ്രിയംകരോമി=നിണക്കെന്തൊരിഷ്ടത്തെ ഞാൻ ചെയ്യട്ടെ? തേ പ്രിയവാക്യസ്യ സമം=നിൻെറ പ്രിയവാക്യത്തിന്നു സദൃശമായിട്ട്, ജഗൽത്രയേ=മൂന്നു ലോകത്തിൽ, രത്നാനി ആഭരണാനിച=രത്നങ്ങളെയും ആഭരണങ്ങളെയും, നപശ്യാമി=ഞാൻ കാണുന്നില്ല.

ഭൎത്താവു പറഞ്ഞയച്ച പ്രിയവാക്യം കേട്ട സീത സന്തോഷാധിക്യത്താൽ തൊണ്ടയിടറി പുറപ്പെടുന്ന വാക്കുകളോടുകൂടെ ഹനുമാനോടു പറഞ്ഞു. "ഞാനിപ്പോൾ നിണക്കെന്തൊരു സംഭാവനയാണ് ചെയ്യേണ്ടതെന്നറിയുന്നില്ല. മൂന്നു ലോകത്തിലുമുള്ള ആഭരണങ്ങളും രത്നങ്ങളും നിൻെറ വാക്കിന്നു തുല്യമല്ലെന്നു ഞാൻ വിചാരിക്കുന്നു." ഏതൊരിഷ്ടവസ്തുവിനെ നിണക്കു തന്നാൽ നീ നൽകിയിരിക്കുന്ന സന്തോഷത്തിന്നു തക്കതായ്ത്തുമോ അപ്രകാരമുള്ള ഒരു സാധനത്തെ ഞാൻ മൂന്നു ലോകത്തിലും കാണുന്നില്ല എന്നു സാരം.

ഈ ഘട്ടത്തിൽ ശ്രീവാല്മീകി:—

"നഹിപശ്യാമി തൽസൌമ്യ പൃഥിവ്യാമപികിഞ്ചന
സദൃശംത്വൽപ്രിയാഖ്യാനേ സത്യമേതൽബ്രവീമിതേ."

ഹേ സാധോ! നീ പറഞ്ഞതായ പ്രിയവൎത്തമാനത്തിന്നു തുല്യമായ ഒന്നിനേയും ഞാൻ ഈ ഭൂമിയിൽ കാണുന്നില്ല. ഈ വാക്യം സത്യമാണെന്നു് ഞാൻ നിന്നോടു പറയുന്നു.

62. ഏവമുക്തസ്തുവൈദേഹ്യാ പ്രത്യുവാച പ്ലവംഗമഃ
രത്നൌഘാദ്വിവിധാദ്വാപി ദേവരാജ്യാദ്വിശിഷ്യതേ

63. ഹതശത്രും വിജയിനം രാമംപശ്യാമിസുസ്ഥിരം

വൈദേഹ്യാ=വിദേഹരാജപുത്രിയാൽ, ഏവം ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, പ്ലവംഗമഃ=വാനരൻ, പ്രത്യുവാച=മറുപടി പറഞ്ഞു, ഹതശത്രും=ഹനിക്കപ്പെട്ട ശത്രുവോടുകൂടിയവനും, വിജയിനം=വിജയത്തോടുകൂടിയവനുമായ, രാമം=രാമനെ, സുസ്ഥിരം=ഏററവും സ്ഥിരനായിട്ടു്, പശ്യാമി=ഞാൻ കാണുന്നുവെന്നതു്, വിവിധാത് രത്നൌഘാത്=ബഹുവിധത്തിലുള്ള രത്നസമൂഹത്തെക്കാട്ടിലും, ദേവരാജ്യാത് അപി=ദേവരാജ്യത്തിനെക്കാട്ടിലും, വിശിഷ്യതേ=വിശേഷമായിരിക്കുന്നു.

സീതയിങ്ങിനെ പറഞ്ഞതുകേട്ട ഹനുമാൻ മറുപടി പറഞ്ഞു. "ഹേ ദേവി! ശ്രീരാമൻ ശത്രുക്കളെ സംഹരിച്ചു് സർവോൽകഷത്തോടുകൂടെ സുസ്ഥിരനായിരിക്കുന്നതിനെ ഞാൻ കാണുന്നുവെന്നതു യാതൊന്നോ ആ കാഴ്ചയിൽനിന്നുണ്ടാകുന്ന എന്റെ സന്തോഷം, ബഹുവിധരത്നസമൂഹങ്ങളുടെയോ, സ്വർഗലോകത്തിന്റെയോ, ലാഭത്തിൽനിന്നുണ്ടാകുന്നതിനേക്കാൾ എത്രയോ അധികം വിശേഷമുള്ളതാകുന്നു.

ആനന്ദസ്വരൂപനായ രാമനെക്കാണുന്നതുകൊണ്ടുണ്ടാകുന്ന സന്തോഷം മറെറതൊരു വസ്തു ലഭിച്ചാലും എനിക്കുണ്ടാകുന്നതല്ലെന്നഭിപ്രായം. ശ്രീവാല്മീകീയത്തിൽ കാണുന്ന ഹനുമദ്വാക്യം: —

"ഭൎത്തുഃ പ്രിയഹിതേയുക്തേ! ഭൎത്തുൎവിജയനന്ദിനി!
സ്നിഗ്ദ്ധമേവംവിധംവാക്യം ത്വമേവാൎഹസിഭാഷിതും
തവൈതദ്വചനംദേവി! സാരവൽസ്നിഗ്ദ്ധമേവച
രത്നൌഘവരദാനേന ദേവരാജ്യേനവാസമം
അൎത്ഥതശ്ചമയാപ്രാപ്താ ദേവിരാജ്യാദയോഗുണാഃ
ഹതശത്രുംവിജയിനംരാമം പശ്യാമിയൽസ്ഥിതം.

ഭൎത്താവിന്റെ പ്രിയത്തിലും ഹിതത്തിലും യോജിച്ചിരിക്കുന്ന ദേവി! ഭൎത്താവിന്റെ വിജയത്തിൽ അഭിനന്ദിക്കുന്ന മഹാഭാഗേ! ദയാൎദ്രമായ ഈ വാക്യം പറവാൻ ഭവതിതന്നെ യോഗ്യയായവരം, നിന്തിരുവടിയരുളിച്ചെയ്ത ഈ വാക്യം സാരമായതും ഹിതമായതും തന്നെ.

ശത്രുക്കളെ സംഹരിച്ചു വിജയിയായിരിക്കുന്ന ശ്രീരാമചന്ദ്രനെ ഞാൻ കാണുന്നതുകൊണ്ടുതന്നെ, ബഹുവിധ രത്നസമൂഹങ്ങളെ എനിക്കു നിന്തിരുവടി കല്പിച്ചുതരുന്നതുകൊണ്ടും രാജ്യാദിലാഭംകൊണ്ടുമുണ്ടാകുന്ന സകല ഗുണങ്ങളും സിദ്ധമായിരിക്കുന്നു. ഇങ്ങിനെ പറഞ്ഞശേഷം ഹനുമാൻ ദേവിയോടൊരു വരം പ്രാൎത്ഥിക്കുന്നതിനേയും അതിന്നു ദേവി പറയുന്ന മറുപടിയേയും ശ്രീവാല്മീകികോകിലഗാനത്തിൽനിന്നു ധരിക്കുന്നതു്, അതിസന്തോഷജനകമായിരിക്കും.

"അഹംതേചകംവരം ദേവിത്വത്തോയാചേ പ്രിയംമഹത്
തന്മേപ്രീത്യാപ്രയച്ഛത്വം രാമശ്ചാപ്യനുദിശ്യതാം
ഇമാഃശ്രുതാമയാപൂർവം രാക്ഷസ്യോവികൃതാനനാഃ
അസകൃൽപരുഷംവാക്യം വദന്ത്യോരാവണാജ്ഞയാ
ഇച്ഛാമിവിവിധൈൎഘാതൈൎഹന്തുമേതാഃ സുദാരുണാഃ
ഘോരാഃക്രൂരസമാചാരാ വരമേതം പ്രയച്ഛമേ."

"ഹേ ദേവി! എനിക്കത്യന്തമിഷ്ടവും വിലയേറിയതുമായ ഒരു വരംതരേണമെന്നു ഞാൻ യാചിക്കുന്നു. ആവരം നിന്തിരുവടി തരേണം. ശ്രീരാമനോടു ഞാൻ പറയേണ്ടതിനേയും അരുൾചെയ്യേണം. ഈ ക്രൂരകളും വികൃതമുഖികളുമായ രാക്ഷസികൾ രാവണകല്പനപ്രകാരം ഭവതിയോടു് പലപ്പോഴും പലവിധ കഠിനവാക്കുകൾ പറയുന്നതു ഞാൻ കേട്ടിരിക്കുന്നു. അതികഠിനചിത്തകളും പാപത്തിൽ പ്രവൃത്തിക്കുന്നവരുമായ ഇവരെ ചിത്രവധം ചെയ്യേണമെന്നു ഞാനാഗ്രഹിക്കുന്നു. അതിന്നനുവാദം തരേണം" എന്നുപറഞ്ഞ ഹനുമാനോടു സീത പറയുന്നു:-

"രാജസംശ്രയവശ്യാനാം വൎത്തതീനാം പരാജ്ഞയാ
വിധേയാനാംചദാസീനാം നക്രുദ്ധ്യേൽ പ്ലവഗൎഷഭ!
ഭാഗ്യവൈഷമ്യദോഷേണ പുരസ്താൽ ദുഷ്കൃതേനച
പ്രാപ്തമേതന്മയാസർവം സ്വകൃതംഹ്യുപഭുജ്യതേ
പാപാനാംവാശുഭാനാം വാ വധാൎഹാണാമഥാപിവാ
കാൎയ്യകാരണകർത്തൃത്വേ ന കശ്ചിദപരാധ്യതി."

"രാജാവിന്റെ ആശ്രയത്തിന്നധീനകളും, പരകല്പനയെ അനുസരിച്ചുപജീവിക്കുന്നവരും, അസ്വാതന്ത്ര്യകളുമായ ദാസികളുടെ നേരെ, ഹേ കപിശ്രേഷ്ഠ! നീ കോപിക്കരുതു്. എന്റെ കാലദോഷംകൊണ്ടും, മുജ്ജന്മം ചെയ്തിരുന്ന ദുഷ്കൎമ്മംകൊണ്ടും ഞാനിതെല്ലാം അനുഭവിക്കേണ്ടതായ്വന്നു. താന്താൻ നിരന്തരം ചെയ്ത കൎമ്മത്തിന്റെ ഫലം അനുഭവിക്കുകതന്നെ വേണമല്ലൊ. പാപികളോ, സൽകൎമ്മികളോ, വ

ധാൎഹന്മാർ തന്നെയോ ആകട്ടെ. കാൎയ്യകാരണസംഘടനയുടെ ശക്തി നിമിത്തം ആവിധം പ്രവൃത്തിക്കേണ്ടിവരുന്നതിൽ ആരേയും കുററപ്പെടുത്തേണ്ട" എന്നുപറഞ്ഞു് ഹനുമാനെ ആ പ്രവൃത്തിയിൽനിന്നു വിരോധിക്കുന്നു. അതിൽനിന്നു സീതയുടെ വിവേകത്തെ ശ്രീവാല്മീകി ലോകത്തെ ധരിപ്പിക്കുന്നു.

64. തസ്യതദ്വചനംശ്രുത്വാ മൈഥിലീപ്രാഹമാരുതിം
സർവേസൌമ്യഗുണാഃ സൌമ്യ! ത്വയ്യേവപരിനിഷ്ഠിതാഃ
65. രാമംദ്രക്ഷ്യാമിശീഘ്രം മാമാജ്ഞാപയതുരാഘവഃ.

തസ്യ=അവന്റെ, തദ്വചനം=ആ വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ടു്, മൈഥിലീ=മിഥിലാരാജപുത്രി, മാരുതിം=വായുപുത്രനോടു്, പ്രാഹ=പറഞ്ഞു. സൌമ്യ!=ചന്ദ്രനെപ്പോലെ ആനന്ദകര!, സർവേസൌമ്യഗുണാഃ=സകല സൽഗുണങ്ങളും, ത്വയിഏവ=നിന്നിൽത്തന്നെ, പരിനിഷ്ഠിതാഃ=ഉറപ്പോടുകൂടെയിരിക്കുന്നു, രാമം=രാമനെ, ദ്രക്ഷ്യാമി=കാണ്മാനാഗ്രഹിക്കുന്നു. രാഘവഃ=രഘുശ്രേഷ്ഠൻ, ശീഘ്രം=വേഗം, മാം=എന്നെ, ആജ്ഞാപയതു=ആജ്ഞാപിക്കട്ടെ.

ഹനുമാന്റെ ഭക്തിയേയും, ആഗ്രഹമില്ലായ്മയേയും, പരാക്രമത്തേയും നന്നായി പ്രകാശിപ്പിക്കുന്ന ആ വാക്കുകേട്ട സീത ഹനുമാനോടു പറഞ്ഞു:—"ഹേ സൌമ്യ!—സോമനെപ്പോലെ (ചന്ദ്രനെപ്പോലെ) വാഗമൃതത്താൽ ആനന്ദിപ്പിക്കുന്ന ഹനുമൻ!—സർവലോകത്തെയും ആനന്ദിപ്പിക്കുന്ന സമസ്തസൽഗുണങ്ങളും, ഒത്തൊരുമിച്ചു നിന്നിൽ സ്ഥിരങ്ങളായിരിക്കുന്നു. ഞാൻ ശ്രീരാമചന്ദ്രനെ വേഗം കാണ്മാനാഗ്രഹിക്കുന്നു. ആ രഘുകുലതിലകൻ അതിന്നായെനിക്കനുവാദം നൽകേണമെന്നുള്ള എന്റെ പ്രാൎത്ഥനയെ അറിയിക്കുക."

66. തഥേതിതാംനമസ്കൃത്യ യയൌദ്രഷ്ടും രഘൂത്തമം
ജാനക്യാഭാഷിതംസർവം രാമസ്യാഗ്രേന്യവേദയത്.

തഥാഇതി=അപ്രകാരം ചെയ്യാമെന്നു പറഞ്ഞിട്ടു്, താം=അവളെ, നമസ്കൃത്യ=നമസ്കരിച്ചിട്ടു്, രഘൂത്തമംദ്രഷ്ടും=രഘുപതിയെ ദൎശിപ്പാനായിക്കൊണ്ടു്, യയൌ=യാനംചെയ്തു, ജാനക്യാഃ=ജാനകിയുടെ, സർവം ഭാഷിതം=സർവമായ ഭാഷിതത്തെ, രാമസ്യഅഗ്രേ=രാമന്റെ മുമ്പിൽ, ന്യവേദയത്=നിവേദിച്ചു.

കല്പനപോലെച്ചെയ്യാമെന്നുണൎത്തിച്ചു് സീതയെ നമസ്കരിച്ചശേഷം ഹനുമാൻ രഘുപതിയുടെ സമീപത്തുചെന്നു് സീത പറഞ്ഞ വാക്യത്തെ ഒന്നും വിട്ടുകളയാതെ അറിയിച്ചു.

യന്നിമിത്തോയമാരംഭഃ കൎമ്മണാംച ഫലോദയഃ
67. താം ദേവീം ശോകസന്തപ്താം ദ്രഷ്ടുമർഹസി മൈഥിലീം

അയം ആരംഭഃ=ഈ പ്രവൃത്തിയും, കൎമ്മണാം=കൎമ്മങ്ങളുടെ, ഫലോദയഃ ച=ഫലപ്രാപ്തിയും, യന്നിമിത്തഃ=യാതൊരുവളാകുന്ന കാരണത്തോടുകൂടിയതോ, ശോകസന്തപ്താം=ദുഃഖത്താൽ സന്തപിച്ചിരിക്കുന്ന, താം മൈഥിലീം ദേവീം=ആ ജാനകീദേവിയെ, ദ്രഷ്ടും അർഹസി=ദൎശിപ്പാൻ നിന്തിരുവടി അർഹനാകുന്നു.

"ഇതുവരേ നടത്തിയ പ്രവൃത്തിയും, കൎമ്മങ്ങളുടെ ഫലപ്രാപ്തിയും ആരേ നിമിത്തമാക്കീട്ടായിരുന്നുവോ, ദുഃഖത്താലധികം തപിച്ചുകൊണ്ടിരിക്കുന്ന ആ ജാനകീദേവിയെ നിന്തിരുവടി കാണ്മാനൎഹനാകുന്നു." എന്ന് ഹനുമാൻ ഉണൎത്തിച്ചു. നിന്തിരുവടിയുടെ സ്വരൂപദൎശനത്തിന്നനുവാദം നൽകി സീതാദേവിയുടെ ദുഃഖം തീൎക്കേണ്ടതിന്നു കാരുണ്യമുണ്ടാവേണമെന്ന് വാക്യസാരം.

ഏവമുക്തോ ഹനുമതാ രാമോ ജ്ഞാനവതാം വരഃ
68. മായാസീതാം പരിത്യക്തും ജാനകീമനലേസ്ഥിതാം
ആദാതും മനസാ ധ്യാത്വാ രാമഃ പ്രാഹ വിഭീഷണം

ഹനുമതാ=ഹനുമാനാൽ, ജ്ഞാനവതാം വരഃ രാമഃ=ജ്ഞാനവാന്മാരിൽ ഉൽകൃഷ്ടനായ രാമൻ, ഏവം ഉക്തഃ=ഇപ്രകാരം പറയപ്പെട്ടു, മായാസീതാം=മായാസീതയെ, പരിത്യക്തും=പരിത്യജിപ്പാനും, അനലേസ്ഥിതാം ജാനകീം=അഗ്നിയിൽ സ്ഥിതിചെയ്യുന്ന ജാനകിയെ, ആദാതും=ആദാനം ചെയ്വാനും, മനസാ ധ്യാത്വാ=മനസ്സുകൊണ്ട് ധ്യാനിച്ചിട്ട്, രാമഃ=രാമൻ, വിഭീഷണം പ്രാഹ=വിഭീഷണനോടു പറഞ്ഞു.

ഹനുമാൻ ജ്ഞാനസ്വരൂപനായുള്ളന്നെയിരിക്കുന്ന രാമനോട് സീതയുടെ അപേക്ഷയെ ഇപ്രകാരം പറഞ്ഞറിയിച്ചപ്പോൾ മായാസീതയെ-കാൎയ്യസാദ്ധ്യത്തെയുദ്ദേശിച്ച് ആശ്രമത്തിലിരുത്തിയ സീതയെ-ഉപേക്ഷിപ്പാനും, അഗ്നിമണ്ഡലത്തിൽ വസിക്കുന്ന സീതയെ സ്വീകരിപ്പാനും, മനസ്സുകൊണ്ടുറച്ചശേഷം വിഭീഷണനോടിങ്ങിനെ പറഞ്ഞു.

69. ഗച്ഛ രാജൻ! ജനകജാമാനയാത്ര മമാന്തികം
സ്നാതാം വിരജവസ്ത്രാഢ്യാം സർവാഭരണഭൂഷിതാം

രാജൻ!=ഹേ രാജാവായുള്ളോവേ!, ഗച്ഛ=ഗമിച്ചാലും, സ്നാതാം=സ്നാനംചെയ്തവളും, വിരജവസ്ത്രാഢ്യാം=നിൎമ്മലവസ്ത്രങ്ങളാൽ ശോഭിക്കുന്നവളും, സർവാഭരണഭൂഷിതാം=സർവാഭരണങ്ങളാൽ അലങ്കരിക്കപ്പെട്ട

വളുമായിട്ട്, ജനകജാം=ജാനകിയെ, മമ അന്തികം=എന്റെ സമീപത്തെ, ആശു ആനയ=വേഗം ആനയിച്ചാലും.

അല്ലയോ രാജാവേ! അങ്ങുന്ന് വേഗംപോയി സീതയെ സ്നാനം ചെയ്യിപ്പിച്ച് നിർമ്മലവസ്ത്രാലങ്കാരങ്ങളെ ധരിപ്പിച്ച് എന്റെ സമീപത്തിൽ വേഗം കൂട്ടിക്കൊണ്ടുവന്നാലും.

ഈ സംഗതിയെ ശ്രീവാല്മീകി:—

"മമ സീതാം ശിരഃസ്നാതാമുപസ്ഥാപയ മൈഥിലീം
ദിവ്യാംഗരാഗാം വൈദേഹീം ദിവ്യാഭരണ ഭൂഷിതാം"

ശിരഃസ്നാതയും ദിവ്യാംഗരാഗത്തെയും ദിവ്യാഭരണങ്ങളെയും ധരിച്ചിരിക്കുന്നവളുമായ എന്റെ വൈദേഹിയെ എന്റെയരികത്തേക്കു കൂട്ടിക്കൊണ്ടുവന്നാലും." എന്നുതന്നെ പറഞ്ഞിരിക്കുന്നു.

70. വിഭീഷണോപി തച്ഛ്രുത്വാ ജഗാമ സഹ മാരുതിഃ
രാക്ഷസീഭിഃ സുവൃദ്ധാഭിഃ സ്നാപയിത്വാ തു മൈഥിലീം
71. സർവാഭരണസമ്പന്നാമാരോപ്യ ശിബികോത്തമേ
യാഷ്ടികൈർബഹുഭിർഗുപ്താം കഞ്ചുകോഷ്ണീഷിഭിഃ ശുഭാം
72. താം ദ്രഷ്ടുമാഗതാഃ സർവേ വാനരാഃ ജനകാത്മജാം

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, വിഭീഷണഃ അപി=വിഭീഷണനും, സഹമാരുതിഃ=വായുപുത്രസഹിതനായിട്ട്, ജഗാമ=ഗമിച്ചു, സുവൃദ്ധാഭിഃ രാക്ഷസീഭിഃ=അതിവൃദ്ധകളായ രാക്ഷസികളെക്കൊണ്ട്, മൈഥിലീം=മിഥിലാരാജപുത്രിയെ, സ്നാപയിത്വാ തു=സ്നാനം ചെയ്യിപ്പിച്ചിട്ട്, സർവാഭരണസമ്പന്നാം=സർവാഭരണങ്ങളോടുകൂടിയവളും, കഞ്ചുകോഷ്ണീഷിഭിഃ ബഹുഭിഃ യാഷ്ടികൈഃ ഗുപ്താം=കഞ്ചുകങ്ങൾ (കുപ്പായങ്ങൾ) ഉഷ്ണീഷങ്ങൾ (തലക്കെട്ടുകൾ) ഇവയെ ധരിച്ചിരിക്കുന്ന അനേകം കോൽക്കാരന്മാരാൽ സംരക്ഷിക്കപ്പെടുന്നവളും, ശുഭാം=ശുദ്ധയുമായ, ജനകാത്മജാം=ജാനകിയെ, ശിബികോത്തമേ=ഉത്തമശിബികയിൽ, ആരോപ്യ=കയററീട്ട്, താംദ്രഷ്ടും=അവളെ ദർശിപ്പാൻ, സർവേ വാനരാഃ=സർവന്മാരായ വാനരന്മാർ, ആഗതാഃ=ആഗമിച്ചു.

രാമാജ്ഞയെ കേട്ട വിഭീഷണൻ ഹനുമാനോടുകൂടെ ലങ്കാപുരിയിൽ പ്രവേശിച്ചു. പ്രായമധികരിച്ച രാക്ഷസസ്ത്രീകളെക്കൊണ്ട് മിഥിലാരാജപുത്രിയെ സ്നാനം ചെയ്യിപ്പിച്ച് സർവാഭരണങ്ങളെ ധരിപ്പിച്ചു. വിശേഷമായ വാഹനത്തിലിരുത്തി കുപ്പായങ്ങളും തലക്കെട്ടുകളും ധരിച്ച് കൈയിൽ വടിയും പിടിച്ചു സഞ്ചരിക്കുന്ന കാവൽക്കാർ സീതയെ സംരക്ഷിക്കുന്നവരായിട്ട് സഞ്ചരിച്ചു. ശിബികയെ വഹിക്കുന്നവർ

സഞ്ചരിക്കുമ്പോൾ അതിലിരിക്കുന്ന സീതയെ കാണ്മാൻ വാനരന്മാരെല്ലാവരും ചുററും വന്നുകൂടി.

താൻവാരയന്തോബഹവഃ സർവതോവേത്രപാണയഃ
73. കോലാഹലം പ്രകുർവന്തോ രാമപാൎശ്വമുപായയുഃ.

സർവതഃ=എല്ലാ ഭാഗത്തിലും, താൻ വാരയന്തഃ=അവരെ നിരോധിക്കുന്ന, ബഹവഃ വേത്രപാണയഃ=ബഹുക്കളായ കോൽക്കാരന്മാർ, കോലാഹലം പ്രകുർവന്തഃ=കോലാഹലത്തെയുണ്ടാക്കുന്നവരായിട്ട്, രാമപാൎശ്വം ഉപായയുഃ=രാമസമീപത്തെ പ്രാപിച്ചു.

എല്ലാ ദിക്കുകളിൽ നിന്നും ആ വാനരന്മാരെ തടസ്ഥപ്പെടുത്തിക്കൊണ്ടു സഞ്ചരിക്കുന്ന അനേകം കോൽക്കാരന്മാർ ഉച്ചമായ ശബ്ദത്തെ പുറപ്പെടുവിച്ചുംകൊണ്ട് ശ്രീരാമസമീപത്തെത്തി. രാജാക്കന്മാരുടെയും രാജ്ഞിമാരുടെയും എഴുന്നെള്ളത്തിൽ അധികം ലഹളയുണ്ടാക്കുന്നവർ രക്ഷാസൈന്യങ്ങളാണെന്നും കാഴ്ചക്കാരെ തടസ്ഥപ്പെടുത്താതിരുന്നാൽ അവർ ശബ്ദമുണ്ടാക്കാതെ കണ്ടു സന്തോഷിച്ച് സഞ്ചരിക്കുമെന്നുംകൂടെ സൂചിപ്പിച്ചിരിക്കുന്നു. രാജസ്ത്രീകളുടെ എഴുന്നെള്ളത്തിൽ രക്ഷാസൈന്യത്തിൽ നിശ്ചയിക്കപ്പെടുന്നവർ പൂർവകാലത്തിൽ ഷണ്ഡന്മാർ (നപുംസകങ്ങൾ) ആയിരുന്നുവെന്നു വ്യാഖ്യാനങ്ങളിൽ കാണുന്നുണ്ട്. ഹനുമാനോടുകൂടെ വിഭീഷണൻ പോയിയെന്ന ഭാഗം ശ്രീവാല്മീകീയത്തിൽ കാണുന്നില്ല. വിഭീഷണൻ സീതാസമീപത്തു ചെന്നു, സ്നാനാദികൾ കഴിപ്പിച്ചു കൂട്ടിക്കൊണ്ടു വന്നുവെന്നു മാത്രമെ ശ്രീവാല്മീകി പറഞ്ഞിട്ടുള്ളു.

ദീർഘമുഷ്ണംചനിശ്വസ്യ ജഗതീമവലോകയൻ
ഉവാചസതതോരാമോ രാക്ഷസേന്ദ്രം വിഭീഷണം
ഏവമുക്തസ്തുരാമേണ തത്രമാണോ വിഭീഷണഃ
പ്രവിശ്യാന്തഃപുരം സീതാം പ്രാംജലിഃ പ്രത്യുവാചതാം.

ദീൎഘമായും ഉഷ്ണമായും നിശ്വസിച്ച് ഭൂതലത്തെ നോക്കിക്കൊണ്ട് രാമൻ രാക്ഷസാധിപനായ വിഭീഷണനോടു പറഞ്ഞു. രാമാജ്ഞ കേട്ട ഉടനെ ബദ്ധപ്പെട്ടു വിഭീഷണൻ അന്തഃപുരത്തിൽ സീതാസമീപത്തു ചെന്ന് അംജലി ബന്ധിച്ചുകൊണ്ടു സീതയോടു പറഞ്ഞു.

സീതയെ കാണ്മാനായി ശിബികയുടെ നാലു ഭാഗത്തും വന്നുചേന്ന വാനരന്മാരെയും അവരുടെ വിചാരത്തെയുംകുറിച്ച് ശ്രീവാല്മീകി:—

"തതോവാനരമുഖ്യാസ്തേ കൌതൂഹലസമന്വിതാഃ
വൈദേഹീംദ്രഷ്ടുമിച്ഛന്തസ്തസ്ഥുഃ ശതസഹസ്രശഃ.
കഥം രൂപാതു വൈദേഹീ സ്ത്രീരത്നംകീദൃശംനതത്
യസ്യാ വാനരലോകോയം കൃതേ സംശയമാഗതഃ
യസ്യാഹേതോർഹതോ രാജാ രാവണോ രാക്ഷസാധിപഃ
സേതുശ്ചയോജനശതം ജലേ ബദ്ധോ മഹോദധേഃ"

"ശിബികാവാഹകന്മാർ സീതയെ രാമസമീപത്തിലേക്കു കൊണ്ടു വരുന്ന അവസരത്തിൽ പ്രധാനികളായ അനേകായിരം വാനരന്മാർ കൌതുകത്തോടുകൂടെ വൈദേഹിയെ കാണ്മാൻ തിങ്ങിച്ചേൎന്നു. യാതൊരുത്തിയെ വീണ്ടെടുപ്പാൻ മഹാസമുദ്രജലത്തിൽ നൂറുയോജനദൂരം സേതുബന്ധിക്കപ്പെട്ടുവോ, രാക്ഷസരാജാവായ രാവണൻ സംഹരിക്കപ്പെട്ടുവോ, വാനരസമൂഹം നിശ്ശേഷം നശിക്കേണ്ടിവരുമോ എന്നു സംശയിക്കപ്പെട്ടുവോ, ആ വൈദേഹിയുടെ സ്വരൂപമേതുവിധം? അവൾ ഏതുവിധത്തിലിരിക്കുന്ന സ്ത്രീരത്നം എന്നു കണ്ടറിയേണമെന്നായിരുന്നു വാനരന്മാരുടെ വിചാരം" എന്നു് വാനരന്മാരുടെ തൽക്കാലവിചാരത്തെയും സംഖ്യാധിക്യത്തെയും സ്പഷ്ടമാക്കിയിരിക്കുന്നു.

ദൃഷ്ട്വാതാം ശിബികാരൂഢാം ദൂരാദഥ രഘൂത്തമഃ
74. വിഭീഷണ! കിമൎത്ഥം തേ വാനരാൻ വാരയന്തിഹി
പശ്യന്തു വാനരാഃ സർവേ മൈഥിലീം മാതരം യഥാ
75. പാദചാരേണ സായാതു ജാനകീ മമ സന്നിധിം

അഥ രഘൂത്തമഃ=അനന്തരം രഘുകുലശ്രേഷ്ഠൻ, ശിബികാരൂഢാം താം=ശിബികയിൽ (ഡോലി) ആരോഹണംചെയ്തിരിക്കുന്ന അവളെ, ദൂരാത് ദൃഷ്ട്വാ=ദൂരത്തിൽവെച്ചു ദർശിച്ചിട്ടു്, വിഭീഷണ!=ഹേ വിഭീഷണ!, തേ=അവർ, വാനരാൻ=വാനരന്മാരെ, കിമൎത്ഥം വാരയന്തി=എന്തിനായിട്ടു വിരോധിക്കുന്നു, സർവേ വാനരാഃ=സർവന്മാരായ വാനരന്മാരും, മൈഥിലീം=സീതയെ, മാതരം യഥാ=മാതാവിനെയെന്നപോലെ, പശ്യന്തു=കാണട്ടെ, സാ ജാനകീ=ആ ജനകപുത്രി, പാദചാരേണ=കാൽനടയായിട്ടു്, മമ സന്നിധിം യാതു=എന്റെ സമീപത്തെ പ്രാപിക്കട്ടെ.

സീത ഡോലിയിലിരുന്നുവരുന്നതിനെ ദൂരത്തിൽനിന്നുതന്നെ കണ്ട രാമൻ വിഭീഷണനോടു പറഞ്ഞു:—"ഹേ വിഭീഷണ! കാവൽക്കാർ വാനരന്മാരെ എന്തിനായിട്ടു വിരോധിക്കുന്നു? എല്ലാ വാനരന്മാരും അ

വരുടെ അമ്മയെപ്പോലെ, സീതയെക്കണ്ടുകൊള്ളട്ടെ. സീത കാൽനടയായിട്ടുതന്നെ എന്റെ സമീപത്തു വരട്ടെ."

രാമന്നു് വാനരന്മാരിലുള്ള താല്പര്യത്തെയും ദാക്ഷിണ്യത്തെയും ശ്രീവാല്മീകി ഭംഗിയിൽ പ്രകാശിപ്പിച്ചിരിക്കുന്ന പദ്യങ്ങൾ: —

"ഉൽസാര്യമാണാംസ്താൻ ദൃഷ്ട്വാ സമന്താൽ ജാതസംഭ്രമാൻ
ദാക്ഷിണ്യാത്തദ്വാനരാഗാച്ച വാരയാമാസ രാഘവഃ
സംരബ്ധശ്ചാബ്രവീദ്രാമശ്ചക്ഷുഷാനിർദ്ദഹന്നിവ
വിഭീഷണം മഹാപ്രാജ്ഞം സോപാലംഭമിദം വചഃ
കിമർത്ഥം മാമനാദൃത്യ ക്ലിശ്യതേയം ത്വയാജനഃ
ഉദ്വേഗംമാകൃഥാഹ്യേഷാം ജനോയം സ്വജനോ മമ
പുത്രപക്ഷേ പ്രജാരാജ്ഞസ്തൈസ്ത്വവാപി വിദിതംധ്രുവം
പശ്യന്തു മാതരം തസ്മാദിമേ കൗതൂഹലാന്വിതാഃ
ന ഗൃഹാണി ന വസ്ത്രാണി ന പ്രകാരാഃ ന സൽക്രിയാഃ
നചാന്യോ രാജസൽകാരഃ ശീലമാവരണം സ്ത്രിയാഃ
വ്യസനേഷു വിവാഹേഷു കന്യാനാംച സ്വയംവരേ
ക്രതൗ സംസൽസു ചസ്ത്രീണാം ദർശനം സാർവലൌകികം"

"സീതയെക്കാണ്മാൻ പാഞ്ഞു ചെന്നുചേരുന്ന വാനരന്മാരെ നാലുഭാഗത്തുനിന്നും ഓട്ടിപ്പായിക്കുന്നതിനെക്കണ്ടപ്പോൾ ശ്രീരാമന്നവരുടെ പേരിലുള്ള സ്നേഹംകൊണ്ടും, സ്വതസ്സിദ്ധമായ ദാക്ഷിണ്യംകൊണ്ടും, വിരോധിക്കുന്ന രക്ഷിവർഗത്തെക്കുറിച്ചും, അതിന്നായാജ്ഞ കൊടുത്ത വിഭീഷണനെക്കുറിച്ചും കോപമുണ്ടായി. ദഹിപ്പിക്കുന്ന മട്ടിൽ നേത്രംകൊണ്ടു്, പ്രാജ്ഞനായ വിഭീഷണനെ നോക്കി അധിക്ഷേപത്തോടുകൂടെയിങ്ങിനെ പറഞ്ഞു: —"ഹേ വിഭീഷണ! എന്നെ ആദരിക്കാതെ—എന്റെ അഭിപ്രായമെന്തെന്നറിയാതെ—ഈ വാനരജനത്തെ എന്തിന്നായി ക്ലേശിപ്പിക്കുന്നു? ഇവക്ക് വെറുപ്പുണ്ടാക്കിതീക്കേണ്ട. ഇവർ എന്റെ സ്വന്തം ജനമാകുന്നു. പ്രജകൾ രാജാവിന്റെ പുത്രതുല്യന്മാരാണെന്ന സംഗതി നീയ്യും അറിഞ്ഞിരിക്കും. അതുകൊണ്ടു്, കൗതുകത്തോടുകൂടിയ ഇവർ അവരുടെ അമ്മയെക്കണ്ടുകൊള്ളട്ടെ. ഗൃഹങ്ങൾ, വസ്ത്രങ്ങൾ, കോട്ടമതിലുകൾ, രക്ഷക്ക വേണ്ടുന്ന സൽക്രിയകൾ മുതലായവയോ, രാജസൽകാരമോ, അല്ല, സ്ത്രീജനത്തെ മറയ്ക്കുന്ന സാധനം. അവരുടെ സൽസ്വഭാവമാണവരെ മറച്ചു സംരക്ഷിക്കേണ്ടതായ സാധനം. ദുഃഖാവസരങ്ങളിലും, വിവാഹങ്ങളിലും, സ്വയംവരത്തിലും, യാഗാവസരത്തിലും, സഭകളിലും, സ്ത്രീകളെ സർവക്കും

കാണാം." ശ്രീവാല്മീകി, ഈ ഘട്ടത്തിലുപയോഗിച്ച പദ്യങ്ങളിൽക്കൂടെ ലോകത്തിന്നു നൽകുന്ന ഉപദേശസാരത്തെ രാജാക്കന്മാരും, ഭൃത്യന്മാരും, സ്ത്രീകളും നന്നായി ധരിക്കേണ്ടതാണ്.

ശ്രുത്വാ തദ്രാമവചനം ശിബികാദവരുഹ്യസാ
76. പാദചാരേണശനകൈരാഗതാരാമസന്നിധിം

തത് രാമവചനം=ആ രാമവാക്യത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, സാ=അവൾ, ശിബികാത്=ശിബികയിൽനിന്ന്, അവരുഹ്യ=ഇറങ്ങീട്ട്, പാദചാരേണ=കാൽനടയായിട്ട്, ശനകൈഃ=മന്ദംമന്ദം, രാമസന്നിധിം ആഗതാ=രാമസമീപത്തെ ആഗമിച്ചു.

ആ രാമവാക്യം കേട്ട സീത വാഹനത്തിൽനിന്നിറങ്ങി കാൽകൊണ്ടുതന്നെ മെല്ലെമെല്ലെ സഞ്ചരിച്ച് രാമസമീപത്തിൽ വന്നു.

രാമോപിദൃഷ്ട്വാതാം മായാസീതാം കാൎയ്യാൎത്ഥനിൎമ്മിതാം
77. അവാച്യവാദാൻബഹുശഃ പ്രാഹതാംരഘുനന്ദനഃ.

കാൎയ്യാൎത്ഥനിൎമ്മിതാം=കാൎയ്യത്തിന്നുവേണ്ടി നിൎമ്മിക്കപ്പെട്ട, താം മായാസീതാം=ആ മായാസീതയെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, രഘുനന്ദനഃ=രഘുകുലത്തെ ആനന്ദിപ്പിക്കുന്ന, രാമഃഅപി=രാമനും, അവാച്യവാദാൻ=പറവാൻ പാടില്ലാത്ത വാക്കുകളെ, താം=അവളോട്, ബഹുശഃപ്രാഹ=വളരെ പറഞ്ഞു.

രാക്ഷസവധരൂപമായ കാൎയ്യം സാധിപ്പാൻവേണ്ടി നിൎമ്മിച്ച ആ മായാസീതയെക്കണ്ടിട്ട്, രഘുവംശകീൎത്തിയെ നിലനിൎത്തുവാനായവതരിച്ചിരിക്കുന്ന സാക്ഷാൽ ശ്രീനാരായണമൂൎത്തിയായ രാമൻ പറവാൻ പാടില്ലാത്ത ബഹുവിധവാക്കുകളെ സീതയോടു പറഞ്ഞു.

"മായാസീത"യെന്ന ഒരു പദപ്രയോഗംകൊണ്ട് അദ്ധ്യാത്മരാമായണകൎത്താവ്, സീതാപരിത്യാഗകാൎയ്യത്തെപ്പററി പറയേണ്ടതു് എളുപ്പത്തിൽ പറഞ്ഞുതീൎത്തു. വാല്മീകിരാമായണത്തിൽ, അവൾ മായാസീതയല്ല, രാമന്റെ സുഖദുഃഖങ്ങൾക്കു സാക്ഷിണിയായിരിക്കുന്ന മൂൎത്തിമതിയായ വിദേഹപുത്രിയാണ്. അവളെ പരിത്യജിക്കേണമെന്നുള്ള വിചാരരൂപമായ അഗ്നി രാമഹൃദയത്തിൽ ജ്വലിച്ചപ്പോൾ ആദികവിയും കവി കുലഗുരുവും പൂജ്യനുമായ ശ്രീവാല്മീകിയുടെ മുഖാരവിന്ദത്തിൽനിന്ന് ഒഴുകിയിരിക്കുന്ന കവിതാമൃതം പാനംചെയ്യുന്നവരുടെ ഹൃദയത്തെ ആൎദ്രമാക്കാതിരിക്കയില്ല. ആ ഭാഗം, ബഹുകഥകൾ അടങ്ങിയതും, അതിമഹത്തായ ഘട്ടമെന്ന് സുപ്രസിദ്ധവുമാണ്. അതിവിപുലമായ ആ ഭാഗത്തെ പൂൎണ്ണമായിവിടെ ഉദ്ധരിക്കുന്നതു് പ്രയാസ

മാകയാൽ അല്പംമാത്രം ഇവിടെയെടുത്തു കാണിക്കാം. തന്റെ സമീപത്തു വന്നുനില്ക്കുന്ന സീതയോടു രാമൻ പറയുന്ന വാക്യം:—

"ഏഷാസിവിജിതാഭദ്രേ! ശത്രുഹസ്താന്മയാരണേ!
പൌരുഷാദ്യദനുഷ്ഠേയം തദേതദുപപാദിതം
ഗതോസ്മ്യന്തമമർഷസ്യ ധർഷണാപ്രതിമാർജിതാ
അപമാനശ്ചശത്രുശ്ച മയായുഗപദുദ്ധൃതൌ
യൽകർത്തവ്യംമനുഷ്യേണ ധർഷണാംപ്രതിമാർജതാ
തൽകൃതംത്വാംവിനിർജിത്യമയൈതന്മാനരക്ഷണം."

"ഭദ്രേ! ഈ നിന്നെ ശത്രുവിന്റെ കയ്യിൽ നിന്ന് ഞാൻ വീണ്ടെടുത്തു. പുരുഷൻ പരാക്രമംകൊണ്ടു ചെയ്യേണ്ടതു ചെയ്തുകഴിഞ്ഞു. എന്റെ ക്രോധം അവസാനിച്ചു. ധിക്കാരത്തിന്നു പ്രതികാരം ചെയ്തു. അപമാനത്തെയും ശത്രുവിനെയും ഞാൻ ഒരേ സമയത്തു നശിപ്പിച്ചു. അതിക്രമം പ്രവൃത്തിച്ചതിന്നു പകരം ചെയ്വാനുദ്ദേശിക്കുന്ന ഒരു പുരുഷൻ എന്തു ചെയ്യേണമൊ അതു ഞാൻ ചെയ്തു. നിന്നെ വീണ്ടെടുത്തെന്റെ മാനത്തെ രക്ഷിച്ചു" എന്നു പറഞ്ഞതിൽപിന്നെ:—

"പ്രാപ്തചാരിത്ര്യസന്ദേഹാ മമപ്രതിമുഖേസ്ഥിതാ
ദീപോനേത്രാന്തരസ്യേവ പ്രതികൂലാസിമേദൃഢം
തൽഗച്ഛാഭ്യനുജാനേത്വാം യഥേഷ്ടം ജനകാത്മജേ
ഏതാദശദിശോഭദ്രേ കാര്യ്യമസ്തിനമേത്വയാ
കഃപുമാൻഹികുലേജാതഃ സ്ത്രീയംപരഗൃഹോഷിതാം
തേജസ്വീപുനരാദദ്യാത് സകൃല്ലേഖേനചേതസാ
രാവണാങ്കപരിക്ലിഷ്ടാം ദൃഷ്ടാംദുഷ്ടേന ചക്ഷുഷാ
കഥംത്വാംപുനരാദദ്യാം കുലംവ്യപദിശൻമഹത്."

"ചാരിത്ര്യത്തിൽ സന്ദേഹിക്കത്തക്ക സ്ഥിതിയിലെത്തിയിരിക്കുന്ന നീയെന്റെ മുമ്പിൽ നില്ക്കുമ്പോൾ, കണ്ണിൻമദ്ധ്യത്തിലകപ്പെട്ട ദീപമെന്നപോലെ വിപരീതഭാവത്തെ എനിക്കു നൽകുന്നു. അത്യന്തസമീപസ്ഥമായ ദീപത്തെ നോക്കുവാൻ കണ്ണിന്നു കഴിയാതെയാകുമ്പോൾ കണ്ണടക്കുകതന്നെ ചെയ്യുന്നതുപോലെ എന്റെ കണ്ണുകൊണ്ടു നിന്നെ നോക്കുവാനിപ്പോൾ എനിക്കു സാധിക്കുന്നതല്ല. അതുകൊണ്ട് ഹേ ജാനകി ഇഷ്ടംപോലെ പോയ്ക്കൊൾക. ഞാൻ സമ്മതം തരുന്നു. എനിക്കു സഞ്ചരിപ്പാൻ ഈ കാണപ്പെടുന്ന പത്തു ദിക്കുകളുണ്ട്. ഞാനും തോന്നുന്ന ദിക്കിൽ സഞ്ചരിച്ചു കാലം കഴിച്ചുകൊള്ളാം. നിന്നെ

ക്കൊണ്ടെനിക്കിനി കാൎയ്യമില്ല. വീൎയ്യമുള്ള ഏതൊരു കുലീനപുരുഷൻ പരഗൃഹത്തിൽ താമസിച്ച സ്ത്രീയിനെ സ്വീകരിക്കും? രാവണന്റെ അങ്കത്തിൽ കിടന്നു ദുഃഖിച്ചവളും ദുഷിച്ച ദൃഷ്ടിയാൽ നോക്കപ്പെട്ടവളുമായ ഭവതിയെ മഹത്തായ കുലത്തിൽ ജനിച്ച ഞാനെങ്ങിനെ സ്വീകരിക്കും?" എന്നിങ്ങിനെ രാമൻ പറഞ്ഞവസാനിച്ചപ്പോൾ സീത പറയുന്ന മറുപടി.

"യദഹംഗാത്രസംസ്പൎശം തവശത്രോൎഗതാവിഭോ
കാമകാരോനമേതത്ര ദൈവംതത്രാപരാധ്യതി
മദധീനംതുഹൃദയം തച്ചമേത്വയിവൎത്തതേ
പരാധീനേഷുഗാത്രേഷു കിംകരിഷ്യാമ്യനീശ്വരാ
ഏവംബ്രുവാണാരുദതീ ബാഷ്പഗൽഗദഭാഷിണീ
അബ്രവീല്ലക്ഷ്മണം സീതാ ദീനാധ്യാനപരായണാ."

ഹേ വിഭോ! അങ്ങയുടെ ശത്രുശരീരസ്പൎശനം എനിക്കുണ്ടായെന്നതിൽ എന്റെ കാമം കാരണമായിട്ടില്ല. എന്റെ ജന്മാന്തരകൎമ്മദോഷമാണതിലപരാധി. ഹൃദയമാകട്ടെ എനിക്കധീനം; ആ മനസ്സ് നിന്തിരുവടിയിൽ വസിക്കുന്നു. അസമൎത്ഥയായ ഞാൻ വിചാരിച്ചാൽ പരാധീനമായ്ഭവിച്ച അവയവങ്ങളിൽ എന്തു ചെയ്വാൻ കഴിയും എന്നിങ്ങിനെ പറഞ്ഞു കരയുന്നവളും, കണ്ണീർ നിറഞ്ഞു് ഗൽഗദാക്ഷരങ്ങളോടുകൂടെ ഉച്ചരിക്കുന്നവളും അതിഖിന്നയും ധ്യാനതൽപരയുമായ സീത പിന്നെ ലക്ഷ്മണനോടു പറഞ്ഞു." കല്ലിനെക്കൂടെ കരയിക്കുന്ന മട്ടിലാണ് ഈ ഘട്ടത്തിൽ ശ്രീവാല്മീകിമുഖത്തിൽ നിന്നു പുറപ്പെട്ടിരിക്കുന്ന സരസ്വതി.

അമൃഷ്യമാണാ സാസീതാവചനം രാഘവോദിതം
78. ലക്ഷ്മണംപ്രാഹമേശീഘ്രം പ്രജ്വാലയഹുതാശനം
വിശ്വാസാൎത്ഥംഹിരാമസ്യ ലോകാനാം പ്രത്യയായച

രാഘവോദിതം വചനം=രാമനാൽ പറയപ്പെട്ട വചനത്തെ, അമൃഷ്യമാണാ സാ സീതാ=സഹിക്കാത്തവളായ ആ സീത, ലക്ഷ്മണം പ്രാഹ=ലക്ഷ്മണനോടു പറഞ്ഞു, ഹി=നിശ്ചയമായിട്ടും, മേ=എനിക്കായിട്ടു്, ഹുതാശനം=അഗ്നിയെ, പ്രജ്വാലയ=പ്രകൎഷേണ ജ്വലിപ്പിച്ചാലും, രാമസ്യ വിശ്വാസാൎത്ഥം=രാമന്റെ വിശ്വാസത്തിന്നായ്ക്കൊണ്ടും, ലോകാനാം=ലോകങ്ങളുടെ, പ്രത്യയായ ച=അറിവിന്നായ്ക്കൊണ്ടും.

രാമൻ പറഞ്ഞതിനെ സഹിക്കവയ്യാതെയിരുന്ന സീത ലക്ഷ്മണനോടു പറഞ്ഞു. "എനിക്കുവേണ്ടി അഗ്നിയെ നന്നായ്യജ്വലിപ്പിക്കുക.

നിശ്ചയമായും രാമന്റെ വിശ്വാസത്തിന്നും ലോകത്തിന്റെ അറിവി ന്നും വേണ്ടീട്ടു്, ഞാനതിൽ പ്രവേശിപ്പാൻ വിചാരിക്കുന്നു."

79. രാഘവസ്യമതംജ്ഞാത്വാ ലക്ഷ്മണോപിതദൈവഹി
മഹാകാഷ്ഠചയംകൃത്വാ ജ്വാലയിത്വാഹുതാശനം

80. രാമപാൎശ്വമുപാഗമ്യ തസ്ഥൗതൂഷ്ണീമരിംദമഃ.

രാഘവസ്യ=രാമന്റെ, മതംജ്ഞാത്വാ=മതത്തെ അറിഞ്ഞിട്ടു്, ലക്ഷ്മ ണഃഅപി=ലക്ഷ്മണനും, തദാഏവ=അപ്പോൾത്തന്നെ, മഹാകാഷ്ഠച യംകൃത്വാ=മഹാകാഷ്ഠസമൂഹത്തെ ശേഖരിച്ചിട്ടു്, ഹുതാശനംജ്വാല യിത്വാ=അഗ്നിയെ ജ്വലിപ്പിച്ചിട്ടു്, അരിംദമഃ=ശത്രുക്കളെ നശിപ്പിക്കു ന്നവൻ, രാമപാൎശ്വം=രാമസമീപത്തെ, ഉപാഗമ്യ=പ്രാപിച്ചിട്ടു്, തൂ ഷ്ണീംതസ്ഥൗ=മിണ്ടാതെ സ്ഥിതിചെയ്തു.

മുഖഭാവംകൊണ്ടു്, സീതയഗ്നിയിൽ പ്രവേശിക്കേണ്ടതാവശ്യമാ ണെന്നുള്ള രാമാഭിപ്രായമറിഞ്ഞ ലക്ഷ്മണൻ അപ്പോൾ അധികം വിറ കു ശേഖരിച്ചു്, അഗ്നിയെയുജ്വലിപ്പിച്ചശേഷം ശത്രുക്കളെ സംഹരി ക്കുവാൻ സമൎത്ഥനായ ലക്ഷ്മണൻ—ധീരനായ ലക്ഷ്മണൻ—ശ്രീരാമ സന്നിധിയിൽവന്നു മൌനംപൂണ്ടുനിന്നു.

"സവിജ്ഞായമതംതത്തു രാമസ്യാകാരസൂചിതം
ചിതാംചകാരസൌമിത്രിൎമ്മതേ രാമസ്യവീൎയ്യവാൻ."

"ആകൃതിയാൽ സൂചിപ്പിക്കപ്പെട്ടതായ രാമന്റെ അഭിപ്രായം അറിഞ്ഞശേഷം, പരാക്രമിയായ ലക്ഷ്മണൻ രാമാഭിപ്രായത്താൽ ചി തയുണ്ടാക്കി" എന്നൎത്ഥമുള്ള ശ്രീവാല്മീകിയുടെ വചനത്തിൽനിന്നു് രാ മാഭിപ്രായം അറിഞ്ഞിട്ടാണു് ലക്ഷ്മണൻ അഗ്നിയെയുജ്വലിപ്പിച്ചതെ ന്നും, ആകൃതികൊണ്ടാണു് രാമൻ ലക്ഷ്മണനെ അഭിപ്രായം അറിയി ച്ചതെന്നും സ്പഷ്ടമാകുന്നു.

തതഃസീതാപരിക്രമ്യ രാഘവംഭക്തിസംയുതാ

81. പശ്യതാംസർവലോകാനാം ദേവരാക്ഷസയോഷിതാം
പ്രണമ്യദേവതാഭ്യശ്ച ബ്രാഹ്മണേഭ്യശ്ചമൈഥിലീ

82. ബദ്ധാംജലിപുടാ ചേദമുവാചാഗ്നിസമീപഗാ.

തതഃ=അനന്തരം, ഭക്തിസംയുതാസീതാ=ഭക്തിയോടുകൂടിയ സീത, രാ ഘവംപരിക്രമ്യ=രാഘവനെ പ്രദക്ഷിണംചെയ്തിട്ടു്, സൎവ്വലോകാനാം= സർവലോകങ്ങളും, ദേവരാക്ഷസയോഷിതാം=ദേവരാക്ഷസസ്ത്രീക ളും, പശ്യതാം=നോക്കിയിരിക്കേ, മൈഥിലീ=മിഥിലാരാജപുത്രി, ദേവ

താഭ്യഃ ച=ദേവതകൾക്കായ്ക്കൊണ്ടും, ബ്രാഹ്മണേഭ്യഃ ച=ബ്രാഹ്മണക്കായ്ക്കൊണ്ടും, പ്രണമ്യ=പ്രണമിച്ചിട്ട്, അഗ്നിസമീപഗാ=അഗ്നിയുടെ സമീപത്തിൽ ഗമിച്ചവളായി, ബദ്ധാംജലിപുടാ=അംജലിബന്ധിച്ചവളായിട്ട്, ഇദംഉവാച=ഇതു പറഞ്ഞു.

ഉടനെ ഭക്തിയുക്തയായ സീത ശ്രീരാമനെ പ്രദക്ഷിണംചെയ്തു. സൎവ്വജനങ്ങളും ദേവസ്ത്രീകളും രാക്ഷസസ്ത്രീകളും നോക്കിനില്ക്കുമ്പോൾ, ദേവന്മാൎക്കായ്ക്കൊണ്ടും ബ്രാഹ്മണക്കായ്ക്കൊണ്ടും നമസ്കാരം ചെയ്തു. അഗ്നിയുടെ സമീപത്തുചെന്നു ശിരസ്സിൽ അഞ്ജലിബന്ധിച്ചുകൊണ്ടിപ്രകാരം പറഞ്ഞു.

യഥാമേഹൃദയംനിത്യം നാപസർപതിരാഘവാത്
83. തഥാലോകസ്യസാക്ഷീമാം സർവതഃപാതുപാവകഃ.

മേഹൃദയം=എൻെറ മനസ്സ്, നിത്യം=എപ്പോഴും, രാഘവാത്=രാമനിൽനിന്ന്, യഥാനഅപസർപതി=ഏതുവിധം വിട്ടുപോകാതിരിക്കുന്നുവോ, തഥാ=അപ്രകാരം, ലോകസ്യസാക്ഷീപാവകഃ=ലോകത്തിൻെറ സാക്ഷിയായ അഗ്നി, മാം=എന്നെ, സർവതഃപാതു=എല്ലാററിൽനിന്നും രക്ഷിക്കട്ടെ.

എൻെറ ഹൃദയം എപ്പോഴും ശ്രീരാമനെ വിട്ടുപിരിയാതെയിരിക്കുന്നവിധത്തെ ലോകത്തിന്നു കാട്ടിക്കൊടുക്കുന്ന അഗ്നിഭഗവാൻ എന്നെ സർവദുഃഖത്തിൽനിന്നും രക്ഷിക്കട്ടെ.

84. ഏവമുക്ത്വാ തദാ സീതാ പരിക്രമ്യ ഹുതാശനം
വിവേശജ്വലനം ദീപ്തം നിർഭയേണ ഹൃദാസതീ.

തദാ=അപ്പോൾ, ഏവം ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, ഹുതാശനം=അഗ്നിയെ, പരിക്രമ്യ=പ്രദക്ഷിണം ചെയ്തിട്ട്, നിർഭയേണഹൃദാ=ഭയരഹിതമായ മനസ്സോടുകൂടെ, സതീ സീതാ=പതിവ്രതയായ സീത, ദീപ്തം=കത്തിക്കാളുന്ന, ജ്വലനം=അഗ്നിയെ, വിവേശ=പ്രവേശിച്ചു.

അപ്പോൾ ഇപ്രകാരം പറഞ്ഞ പതിവ്രതയായ സീത, അഗ്നികുണ്ഡത്തെ വലംവെച്ച്, ഭയമില്ലാത്ത മനസ്സോടുകൂടെ, കത്തിത്തിളങ്ങുന്ന തീയ്യിൽ പ്രവേശിച്ചു.

സീത അഗ്നിയിൽ പ്രവേശിപ്പാൻ ഭാവിക്കുന്ന സമയത്തിൽ ശ്രീരാമൻെറ ഭാവത്തെയും, സീത ചെയ്യുന്ന അഭിവന്ദനത്തെയും പ്രകാശിപ്പിക്കുന്ന വാല്മീകിയുടെ പദ്യങ്ങൾ:—

"അധോമുഖം സ്ഥിതം രാമം തതഃകൃത്വാ പ്രദക്ഷിണം
ഉപാസർപത വൈദേഹീ ദീപ്യമാനം ഹുതാശനം

പ്രണമ്യ ദേവതാഭ്യഃ സാ ബ്രാഹ്മണേഭ്യശ്ച മൈഥിലീ
ബദ്ധാഞ്ജലിപുടാ ദേവമുവാചാഗ്നിം സമീപതഃ

"മുഖം താഴ്ത്തിനില്ക്കുന്ന രാമനെ അനന്തരം പ്രദക്ഷിണംചെയ്തിട്ട് സീത, ഉജ്വലിക്കുന്ന അഗ്നിയുടെ സമീപത്തേക്കുചെന്നു. ദേവന്മാരെയും ബ്രാഹ്മണരേയും നമസ്കരിച്ച് അഞ്ജലിബന്ധിച്ചുംകൊണ്ടു അഗ്നിദേവനോടിങ്ങിനെ പറഞ്ഞു." എന്നുള്ള വാക്യം, ദേവബ്രാഹ്മണനമസ്കാരശ്രദ്ധാദ്വാരാ സീതയുടെ സദാചാരശ്രദ്ധയെ വ്യക്തമാക്കുന്നു.

അഗ്നിദേവനോടു സീത ചെയ്യുന്ന പ്രാൎത്ഥനയെക്കുറിച്ച് ശ്രീവാല്മീകി:—

"യഥാഹം കർമണാ വാചാ ശരീരേണച രാഘവം
സതതം നാതിവർത്തേയം പ്രകാശം വാ, രഹസ്സുവാ
യഥാമേ ഹൃദയം നിത്യം നാതിവർത്തതി രാഘവാത്
തഥായം ലോകസാക്ഷീമാം സർവതഃ പാതുപാവകഃ"

"യാതൊരുവിധത്തിൽ, ഞാൻ കൎമ്മംകൊണ്ടോ, വാക്കുകൊണ്ടോ, ശരീരംകൊണ്ടോ, സ്പഷ്ടമായിട്ടോ, ഏകാന്തത്തിലോ, ഒരുസമയത്തും ശ്രീരാമനെ അതിക്രമിക്കാതെയിരുന്നിട്ടുണ്ടോ, യാതൊരുപ്രകാരം എന്റെ ഹൃദയം എപ്പോഴും രാഘവനിൽനിന്ന് വേറിടാതെയിരിക്കുന്നുവോ, ആ പ്രകാരത്തെ ലോകത്തിന്നു കാട്ടിക്കൊടുക്കുന്ന ഈ പരിശുദ്ധാഗ്നി എന്നെ എല്ലാററിൽനിന്നും രക്ഷിക്കട്ടെ" എന്ന് സീതയുടെ ചാരിത്ര്യശുദ്ധിയിലുള്ള ദാർഢ്യത്തെ വെളിപ്പെടുത്തിയശേഷം,

"ഏവമുക്ത്വാതു വൈദേഹീ പരിക്രമ്യ ഹുതാശനം
പ്രവേഷ്ടുകാമാജ്വലനം, വാക്യം ചൈവേദമബ്രവീത്
ത്വമഗ്നേ! സർവഭൂതാനാം ശരീരാന്തരഗോചരഃ
ത്വം സാക്ഷീ മമ ദേഹസ്ഥസ്ത്രാഹിമാം ദേവസത്തമ!"

"ഇപ്രകാരം പറഞ്ഞിട്ട് വൈദേഹി അഗ്നിയെ പ്രദക്ഷിണം ചെയ്ത്, അതിൽ പ്രവേശിപ്പാൻ ഭാവിക്കുമ്പോൾ ചെയ്യുന്ന പ്രാൎത്ഥനയെക്കാണിക്കുന്നു:—

"ഹേ അഗ്നേ! നീ സകല ഭൂതങ്ങളുടെയും ശരീരാന്തർഭാഗത്തെ ആശ്രയിച്ചിരിക്കുന്നു. നീയെന്റെ സമസ്തകൎമ്മങ്ങളേയും കണ്ടുകൊണ്ടു തന്നെയെന്റെ ദേഹത്തിലിരിക്കുന്നു. ഹേ ദേവശ്രേഷ്ഠ! എന്നെ രക്ഷിച്ചാലും." അഗ്നി സർവസാക്ഷിയാണെന്നുള്ള സീതയുടെ ജ്ഞാനത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. "അഹം വൈശ്വാനരൊഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ" "ഞാൻ ജഠരാഗ്നിരൂപേണ പ്രാണികളുടെ ദേഹത്തിലിരിക്കുന്നു" എന്ന ഭഗവൽഗീത.

"തതഃ സാ രാഘവംസീതാ നമസ്കൃത്യായതേക്ഷണാ
വിവേശജ്വലനംദീപ്തം നിഃശങ്കേനാന്തരാത്മനാ
സാതപ്തവരഹേമാഭാ തപ്തകാഞ്ചനഭൂഷിതാ.
പപാതജ്വലനേദീപ്തേ ഹുതാഹുതിരിവാദ്ധ്വരേ."

"അനന്തരം ആയതേക്ഷണയായ സീത രാഘവനെ നമസ്കരിച്ചിട്ട്, ശങ്കാരഹിതമായ മനസ്സോടുകൂടെ ഉജ്ജ്വലിക്കുന്ന അഗ്നിയിൽ പ്രവേശിച്ചു. പഴുപ്പിച്ചു ഉത്തമകാഞ്ചനത്തിന്നു തുല്യമായ ദേഹപ്രഭയോടും, ഉത്തമസ്വർണ്ണാലങ്കാരങ്ങളോടുംകൂടിയ അവൾ നെയ്യൊഴിച്ചു കത്തിക്കാളുന്ന ഹോമകുണ്ഡത്തിലൎപ്പിച്ചു ആഹുതിയെന്നപോലെ ഉജ്ജ്വലിക്കുന്ന തീയ്യിൽ ചാടി" എന്നൎത്ഥമുള്ള പദ്യത്താൽ അഗ്നിപ്രവേശത്തെയും പറഞ്ഞിരിക്കുന്നു. ഇപ്രകാരം പാതിവ്രത്യമഹിമയേയും, അതുള്ള സ്ത്രീകൾക്കുണ്ടാകാവുന്ന മനസ്സമാധാനത്തെയും സത്യസ്വരൂപനായ ഈശ്വരന്റെ അംശഭൂതകളായ അഗ്ന്യാദിദേവതകൾക്ക് സത്യത്തെത്തെളിയിക്കുവാനുള്ള ശക്തി ഈശ്വരനിൽ നിന്നുതന്നെ സിദ്ധിച്ചിട്ടുള്ളതിനേയും, ആദികവി ലോകത്തിന്നുപദേശിക്കുന്നു.

85. ദൃഷ്ട്വാതതോഭൂതഗണാഃ സസിദ്ധാഃ
സീതാംമഹാവഹ്നിഗതാം ഭൃശാൎത്താഃ
പരസ്പരംപ്രാഹുരഹോ സ സീതാം
രാമഃ ശ്രിയം സ്വാംകഥമത്യജൽജ്ഞഃ.

സസിദ്ധാഃ=സിദ്ധന്മാരോടുകൂടിയ, ഭൂതഗണാഃ=ഭൂതഗണങ്ങൾ, മഹാവഹ്നിഗതാംസീതാം=മഹാവഹ്നിയിൽ പ്രവേശിച്ച സീതയെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, ഭൃശാൎത്താഃ=ഏററവും ആൎത്തന്മാരായിട്ട്, ജ്ഞഃ സഃ രാമഃ=ജ്ഞാനിയായ ആ രാമൻ, സ്വാംശ്രിയംസീതാം=തന്റെ ശ്രീദേവിയായ സീതയെ, കഥം അത്യജത്=എങ്ങിനെ ത്യജിച്ചു, അഹോ=കഷ്ടം എന്ന്, പരസ്പരം പ്രാഹുഃ=അന്യോന്യം പറഞ്ഞു.

അത്യന്തം ജ്വലിക്കുന്ന മഹാവഹ്നിയിൽ ചാടിയ സീതയെക്കണ്ട സിദ്ധന്മാർ, ഭൂതഗണങ്ങൾ, എന്നിവർ അതിദുഃഖിതന്മാരായിട്ട് "തന്നെ വിട്ടുപിരിയാതിരിക്കുന്ന ശ്രീദേവിയായ സീതയെ, ആ തത്വം നന്നായറിയുന്ന രാമൻ എങ്ങിനെയുപേക്ഷിച്ചു? മഹാകഷ്ടമായി" എന്നിങ്ങിനെ തമ്മിൽ തമ്മിൽ പറഞ്ഞു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ ദ്വാദശഃ സൎഗ്ഗഃ
ശുഭം ഭൂയാത്.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പതിമൂന്നാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. തതഃ ശക്രഃ സഹസ്രാക്ഷോ, യമശ്ചവരുണസ്തഥാ
കുബേരശ്ചമഹാതേജാഃ പിനാകീവൃഷവാഹനഃ
2. ബ്രഹ്മാബ്രഹ്മവിദാംശ്രേഷ്ഠോ മുനിഭിഃ സിദ്ധചാരണൈഃ
പിതരോൎഷയഃ സാദ്ധ്യാ ഗന്ധർവാപ്സരസോഗണാഃ
3. ഏതേചാന്യേവിമാനാഗ്ര്യൈര്യത്രരാഘവഃ
അബ്രുവൻപരമാത്മാനം രാമംപ്രാംജലയശ്ചതേ.

തതഃ=അനന്തരം, സഹസ്രാക്ഷഃ=സഹസ്രം അക്ഷികളോടുകൂടിയ, ശക്രഃ ച=ഇന്ദ്രനും, യമഃ ച=യമനും, തഥാവരുണഃ=അപ്രകാരം വരുണനും, മഹാതേജാഃ=മഹത്തായ തേജസ്സോടുകൂടിയ, കുബേരഃ ച=കുബേരനും, പിനാകീ=പിനാകം എന്ന പേരായ ധനുസ്സോടുകൂടിയ, വൃഷവാഹനഃ=വൃഷമാകുന്ന വാഹനത്തോടു കൂടിയവനും, ബ്രഹ്മവിദാം ശ്രേഷ്ഠഃ ബ്രഹ്മാ ച=ബ്രഹ്മത്തെ അറിയുന്നവരിൽ ശ്രേഷ്ഠനായ ബ്രഹ്മാവും, മുനിഭിഃ=മുനികളോടും, സിദ്ധചാരണൈഃ=സിദ്ധചാരണന്മാരോടും കൂടെ, പിതരഃ=പിതൃക്കളും, ൠഷയഃ=ൠഷികളും, സാദ്ധ്യാഃ=സാദ്ധ്യന്മാരും, ഗന്ധർവാപ്സരസഃ ഗണാഃ=ഗന്ധർവന്മാർ, അപ്സരസ്സുകൾ എന്ന ഗണങ്ങളും, ഏതേ ച=ഇവരും, അന്യേ ച=അന്യന്മാരും, വിമാനാഗ്ര്യൈഃ=ഉത്തമങ്ങളായ വിമാനങ്ങളിൽകൂടെ, യത്രരാഘവഃ=രാഘവനുള്ള ദിക്കിൽ, ആജഗ്മുഃ=ആഗമിച്ചു, പ്രാംജലയഃ തേ=അംജലികളോടുകൂടിയ അവർ, പരമാത്മാനം രാമം=പരമാത്മാവായ രാമനോട്, അബ്രുവൻ=പറഞ്ഞു.

ശ്രീമഹാദേവനരുൾചെയ്തു.

സീത അഗ്നിയിൽ പ്രവേശിച്ച ഉടനെ, ആയിരം കണ്ണുകളുള്ള ദേവേന്ദ്രനും, യമനും അപ്രകാരം വരുണനും, അതിതേജോമയനായ

കുബേരനും, പിനാകമെന്നു സുപ്രസിദ്ധമായ വില്ല് കയ്യിൽ പിടിച്ചിരിക്കുന്ന പരമശിവനും, ബ്രഹ്മത്തെ അറിയുന്നവരിൽ അഗ്രഗണ്യനായ ബ്രഹ്മദേവനും, മുനിമാർ, സിദ്ധന്മാർ, ചാരണന്മാർ, ഇവരോടുകൂടെ, പിതൃക്കൾ, ഋഷികൾ, സാദ്ധ്യന്മാർ, ഗന്ധർവന്മാർ, അപ്സരസ്സുകൾ എന്നു പറയപ്പെടുന്ന ഗണദേവതകളും, നാഗങ്ങൾ മുതലായ മററുള്ളവരും, ഉൽകൃഷ്ടവിമാനങ്ങളിലിരുന്ന് ശ്രീരാമൻ നില്ക്കുന്ന ദിക്കിൽ വന്നു. ഇവരെല്ലാവരും ശിരസ്സിൽ കൈവെച്ചു കൂപ്പിത്തൊഴുതശേഷം പരമാത്മാവായ രാമനോടു പറഞ്ഞു.

ശ്രീവാല്മീകീയത്തിൽ "അന്യേ" എന്ന പദം കാണുന്നില്ല.

"ഏതേസർവേസമാഗത്യ വിമാനൈഃ സൂര്യസന്നിഭൈഃ
ആഗത്യചപുരീംലങ്കാമഭിജഗ്മുസ്തുരാഘവം."

"ഇവരെല്ലാവരും സൂര്യനെപ്പോലെ പ്രഭയുള്ള വിമാനത്തിലിരുന്ന് ലങ്കാപുരിയിൽ വന്ന് രാമന്നഭിമുഖന്മാരായി നിന്നു" എന്നു മാത്രമെ അതിലുള്ളു. അതിൽ വേറൊരു വിശേഷമുള്ളത്, ദേവന്മാരോടുകൂടെ ദശരഥരാജാവും വന്നിരുന്നുവെന്നുള്ളതാണ്.

"സചരാജാദശരഥോ വിമാനേനാന്തരിക്ഷഗഃ
അഭ്യാജഗാമതംദേശം ദേവരാജസമദ്യുതിഃ."

"ആ ദശരഥരാജാവ് വിമാനത്തിൽകൂടെ ആകാശത്തിൽ വന്നു. ദേവരാജനെപ്പോലെ പ്രകാശിക്കുന്ന അദ്ദേഹം ആ ദേശത്തെ പ്രാപിച്ചു" എന്ന പദ്യത്താൽ ദശരഥാഗമനത്തെ പ്രത്യേകം ശ്രീവാല്മീകി പറഞ്ഞിരിക്കുന്നു.

4. കൎത്താ ത്വം സർവലോകാനാം സാക്ഷീ വിജ്ഞാനവിഗ്രഹഃ
വസൂനാമഷ്ടമോസിത്വം രുദ്രാണാം ശങ്കരോഭവാൻ.

ത്വം=നിന്തിരുവടി, സർവലോകാനാം=സർവലോകങ്ങളുടെ, കൎത്താ=സൃഷ്ടാവാകുന്നു, ജ്ഞാനവിഗ്രഹഃ ത്വം=ജ്ഞാനസ്വരൂപനായ നിന്തിരുവടി, സാക്ഷീ=കാണുന്നവനാകുന്നു, വസൂനാം=വസുക്കളുടെ മദ്ധ്യത്തിൽ, ത്വം അഷ്ടമഃ അസി=നിന്തിരുവടി എട്ടാമത്തേവനാകുന്നു, രുദ്രാണാം=രുദ്രന്മാരുടെ കൂട്ടത്തിൽ, ഭവാൻ ശങ്കരഃ=അങ്ങുന്ന് ശങ്കരൻ.

നിന്തിരുവടി ലോകങ്ങളുടെ സ്രഷ്ടാവാകുന്നു. ജ്ഞാനസ്വരൂപനായ നിന്തിരുവടി സാക്ഷിയാകുന്നു. വസുക്കളിൽ എട്ടാമനായ പാവകനും, ഏകാദശരുദ്രന്മാരിൽ എട്ടാമനായ ശങ്കരനും നിന്തിരുവടിതന്നെ.

ലോകങ്ങളുടെ കൎത്താവെന്നു വരുമ്പോൾ, ക്രിയകൾ നടത്തുന്നവൻ എന്നുവരും. അപ്പോൾ വികാരിയുമാകും. ഈ ശങ്കയെ പരിഹ

രിപ്പാനാണ് "സാക്ഷീ" എന്നപദം. ഈക്ഷണമാത്രത്താൽ കർത്തൃത്വമല്ലാതെ ക്രിയാരൂപമായ കർത്തൃത്വമില്ലെന്നു കാണിച്ചു. "തദൈക്ഷത ബഹുസ്യാം ഇതി" (ഛാന്ദോഗ്യം). ബഹുവായ് ഭവിക്കുന്നേനെന്ന് ഈക്ഷിച്ചു—സങ്കല്പിച്ചു. സങ്കല്പം രാഗം നിമിത്തമോ എന്ന ശങ്കയെ തീർപ്പാൻ "ജ്ഞാനവിഗ്രഹഃ" എന്ന പദപ്രയോഗം. ജ്ഞാനസ്വരൂപന്ന് രാഗമുണ്ടാവാനവകാശമില്ല.

"രുദ്രാണാം ശങ്കരശ്ചാസ്മി വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി മേരുഃ ശിഖരിണാമഹം."

ഭഗവൽഗീത. അദ്ധ്യായം 10. ശ്ലോകം 23.

രുദ്രന്മാരിൽ ഞാൻ ശങ്കരൻ. യക്ഷരക്ഷസ്സുകളിൽ ഞാൻ കുബേരൻ. വസുക്കളിൽ എട്ടാമനായ അഗ്നി ഞാൻ. പർവതങ്ങളിൽ മഹാമേരു ഞാൻ." എന്നർത്ഥമുള്ള ഗീതാപദ്യം ഭഗവാന്റെ വിഭൂതിയിൽ അഗ്നിയെന്ന എട്ടാമത്തെ വസുവും, ശങ്കരനെന്ന എട്ടാമത്തെ രുദ്രനും താനാണെന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നു.

മനുഷ്യസ്വരൂപനായ ശ്രീരാമൻ സർവലോക കർത്താവാണോ എന്നു ശങ്കിക്കരുത്. മൂലസ്വരൂപത്തെ ലക്ഷ്യമാക്കീട്ടാണ് സ്തുതി. മനുഷ്യശരീരം ധരിച്ചിരിക്കുന്ന ഈ അവതാരത്തിലും മൂലസ്വരൂപം മറയ്ക്കപ്പെടാതെ സർവദാ ജ്ഞാനാനന്ദസ്വരൂപനായ്ത്തന്നെയിരിക്കയാൽ സാധാരണ മനുഷ്യനല്ലെന്നു സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

പാശ്ചാത്യവാല്മീകീയത്തിൽ,

"കർത്താ സർവസ്യ ലോകസ്യ ശ്രേഷ്ഠോ ജ്ഞാനവിദാംവിഭുഃ
ഋതധാമാ വസുഃപൂർവം വസൂനാംച പ്രജാപതിഃ
ത്വം ത്രയാണാംഹി ലോകാനാമാദികർത്താ സ്വയംപ്രഭുഃ
രുദ്രാണാമഷ്ടമോരുദ്രഃ സാദ്ധ്യനാമപി പഞ്ചമഃ."

"സർവലോകത്തിന്റെ കർത്താവും, ജ്ഞാനവാന്മാരിൽ സർവജ്ഞനായ ശ്രേഷ്ഠനും, വസുക്കളിൽ ഋതധാമാവ്-സത്യമായ ശോഭയോടുകൂടിയ അഗ്നിയെന്ന വസുവും, പ്രജാപതിയും, രുദ്രന്മാരിൽ എട്ടാമത്തെ രുദ്രനും, സാദ്ധ്യന്മാരിൽ അഞ്ചാമനും, നിന്തിരുവടിയാകുന്നു" എന്നർത്ഥമുള്ള പദ്യം കാണുന്നു.

5. ആദികർത്താസി ലോകാനാം ബ്രഹ്മാത്വം ചതുരാനനഃ
അശ്വിനൌ ഘ്രാണഭൂതൌതേ ചക്ഷുഷീ ചന്ദ്രഭാസ്കരൌ

6. ലോകാനാമാദിരന്തോസി നിത്യ ഏകഃ സദോദിതഃ
സദാശുദ്ധഃ സദാബുദ്ധഃ സദാമുക്തോ ഗുണോദയഃ

ലോകാനാം=ലോകങ്ങളുടെ, ആദികർത്താ=പ്രധാന കർത്താവും, ചതുരാനനഃ=നാലുമുഖങ്ങളോടുകൂടിയവനുമായ, ബ്രഹ്മാ=ബ്രഹ്മാവ്, ത്വം അസി=നിന്തിരുവടിയാകുന്നു, അശ്വിനൌ=അശ്വികൾ, തേ=അങ്ങയുടെ, ഘ്രാണഭൂതൌ=ഘ്രാണമായി ഭവിച്ചവർ, ചന്ദ്രഭാസ്കരൌ=ചന്ദ്രസൂൎയ്യന്മാർ, ചക്ഷുഷീ=നേത്രങ്ങൾ, ത്വം=നിന്തിരുവടി, ലോകാനാം=ലോകങ്ങളുടെ, ആദിഃ=കാരണവും, അന്തഃ=ലയസ്ഥാനവും, നിത്യഃ=ശാശ്വതനും, ഏകഃ=ഏകനും, സദോദിതഃ=എപ്പോഴും ഉദയത്തോടുകൂടിയവനും, സദാശുദ്ധഃ=എപ്പോഴും ശുദ്ധനും, സദാബുദ്ധഃ=എപ്പോഴും അറിവായിരിക്കുന്നവനും, ഗുണോദയഃ=ഗുണങ്ങളുടെ ഉദയത്തോടുകൂടിയവനും, അസി=ആകുന്നു.

"കർത്താസർവസ്യലോകസ്യ" എന്ന ഒന്നാമത്തെ ശ്ലോകത്തിൽ പറഞ്ഞ സംഗതിയെ കുറേക്കൂടെ വ്യക്തമാക്കുന്നു:—"ലോകങ്ങളുടെ സൃഷ്ടികർത്താവായ ചതുൎമ്മുഖബ്രഹ്മദേവൻ നിന്തിരുവടിയാകുന്നു"വെന്ന് ബ്രഹ്മദേവൻതന്നെ പറയുന്നതിന്റെ സാരത്തെ ആലോചിക്കേണ്ടതാകുന്നു. ലോകത്തിലുള്ളവർ ബ്രഹ്മദേവനായ എന്നെ ലോകകർത്താവായിട്ടു പറയുന്നതു ഭ്രമമാകുന്നു. സർവജ്ഞനും സർവശക്തനും സർവകർത്താവുമായിരിക്കുന്ന അങ്ങയുടെ കടാക്ഷത്താൽ സൃഷ്ടികാൎയ്യം ഞാൻ നടത്തുന്നു. അഥവാ, എന്നിൽ ജ്ഞാനസ്വരൂപനും അന്തൎയ്യാമിയുമായിരിക്കുന്ന നിന്തിരുവടിതന്നെ സൃഷ്ടികാൎയ്യം നടത്തുന്നു. ഞാൻ നിമിത്തമാത്രം.

"യോബ്രഹ്മാണം വിദധാതിപൂർവം
യോവൈവേദാംശ്ച പ്രഹിണോതിതസ്മൈ
തംഹദേവം സർവബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹംപ്രപദ്യേ."

"യാതൊരുവൻ ആദിയിൽ ബ്രഹ്മാവിനെ സൃഷ്ടിക്കുകയും, ലോകങ്ങളെ സൃഷ്ടിക്കേണ്ടതെങ്ങിനെയെന്നുള്ള ബോധരൂപമായ വേദങ്ങളെ ബ്രഹ്മഹൃദയത്തിൽ പ്രകാശിപ്പിക്കുകയും ചെയ്തുവോ, സർവഭൂതങ്ങളിലും ബുദ്ധിക്കു പ്രകാശത്തെ—ബോധത്തെ—നൽകുന്ന ആ ദേവനെ, സംസാരബന്ധത്തിൽനിന്നു മുക്തനാകാനാഗ്രഹിക്കുന്ന ഞാൻ ശരണം പ്രാപിക്കുന്നു" എന്നൎത്ഥമായ ശ്രുതിയെ ബ്രഹ്മവാക്യം സ്പഷ്ടമാക്കിയിരിക്കുന്നു. ഈ കാണപ്പെടുന്ന ചരാചരാത്മകമായ സകല ജഗത്തും നിന്തിരുവടിതന്നെ. അപ്പോൾ, അശ്വിനീദേവന്മാർ അങ്ങയുടെ നാസികയായും ചന്ദ്രസൂൎയ്യന്മാർ കണ്ണുകളായുമിരിക്കുന്നവർ. ലോക

ങ്ങളുടെ കാരണമായും സംഹാരകത്താവായും ഇരിക്കുന്നവൻ നിന്തിരുവടിയാകുന്നു. അങ്ങുന്നാകുന്ന പരമകാരണസത്തയുടെ കാൎയ്യസ്വരൂപമായ ഈ ലോകം, ആ കാരണത്തിൽത്തന്നെ ലയിക്കുന്നു. മണ്ണിൽനിന്നുത്ഭവിച്ച ഘടാദികൾ മണ്ണിലും പൊന്നിൽനിന്നുണ്ടായ കടകകുണ്ഡലാദ്യാഭരണങ്ങൾ പൊന്നിലും ലയിക്കുന്നതുപോലെ എന്നു സാരം. ഇതിനെ ഉപപാദിക്കുവാൻ വിശേഷണങ്ങളെ ഉപയോഗിക്കുന്നു. നിന്തിരുവടി നിത്യനാകുന്നു. ലോകം ഉണ്ടാകുമ്പോൾ നിന്തിരുവടിയുണ്ടാകുന്നില്ല. ലോകം നശിക്കുമ്പോൾ നശിക്കുന്നതുമില്ല നിന്തിരുവടിയെന്നുമുള്ളവൻ. "എന്നെന്നും നശിക്കാതെയേവക്കും സമാനമായി ഒന്നൊന്നിൽ പ്രത്യേകമായ് പൂൎണ്ണമായ് പ്രകാശിച്ചും ഒന്നോടും ബന്ധിക്കാതെയെല്ലാമായ്വിളങ്ങിക്കൊണ്ടൊന്നായിട്ടിരിക്കുന്ന രാമനെ വന്ദിക്കുന്നേൻ" എന്നു പറഞ്ഞാൽ നിത്യനെന്ന വിശേഷണത്തിൻെറ സാരം ഏകദേശം സ്പഷ്ടമാകും. നാശരഹിതമായ വസ്തു അനേകമുണ്ടെന്നു പറവാൻ പ്രമാണവും യുക്തിയും അനുവദിക്കയില്ല. അതുകൊണ്ട് നിന്തിരുവടി ഏകൻമാത്രം സത്യസ്വരൂപൻ. ലോകങ്ങളുടെ ഉൽപത്തിക്കു മുമ്പും, നിലനില്ക്കുന്ന സമയത്തും, നാശാനന്തരവുമുള്ളവനാകയാൽ നിന്തിരുവടി സദോദിതൻ,—എപ്പോഴും പ്രകാശിക്കുന്നവൻ. ഒന്നോടും ബന്ധപ്പെടാത്തതുകൊണ്ടു സദാശുദ്ധൻ. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന അവസ്ഥാത്രയങ്ങൾക്കും സാക്ഷിയാകയാൽ സദാബുദ്ധൻ—അറിവുതന്നേ സ്വരൂപമായിരിക്കുന്നവൻ. മായയിൽനിന്നും മായാകാൎയ്യങ്ങളായ ലോകങ്ങളിൽനിന്നും ഭിന്നനാകയാൽ സദാമുക്തൻ. അങ്ങിനെയാണെങ്കിലും മായയ്ക്കും സത്വാദിഗുണങ്ങൾക്കും ആശ്രയമായിട്ടുമിരിക്കുന്നവൻ നിന്തിരുവടിതന്നെ. മറെറാരു വിധത്തിൽ പറയുന്നതായാൽ ജന്മാദികളില്ലാത്തതുകൊണ്ടു നിത്യൻ. സജാതീയവിജാതീയ സ്വഗതഭേദങ്ങളില്ലാത്തതുകൊണ്ട് ഏകൻ. ലയഹീനനായതുകൊണ്ട് സദോദിതൻ. ഒന്നോടും ചേൎച്ചയില്ലാത്തതുകൊണ്ട് സദാശുദ്ധൻ. മായയോടു സംഗമമില്ലാത്തതിനാൽ സദാമുക്തൻ. "വിദ്യാമയോയഃ സതുനിത്യമുക്തഃ" യാതൊരുവൻ ജ്ഞാനസ്വരൂപനോ അവൻ നിത്യമുക്തൻ എന്നു ഭാഗവതം. "മുക്തോഗുണോദയഃ" എന്നതിൻെറ സ്ഥാനത്തിൽ "മുക്തോഗുണോദ്വയഃ" എന്ന പാഠഭേദവും, മുക്തഃ അഗുണഃ അദ്വയഃ എന്ന പദച്ഛേദവും ചെയ്യാമെന്നൊരു പക്ഷാന്തരമുണ്ട്. അഗുണൻ=ഗുണസംഗമില്ലാത്തവൻ, അദ്വയൻ=ഏ

കൾ മാത്രമല്ലാതെ രണ്ടാമത്തേതിനോടു കൂടാത്തവൻ എന്ന് ആ പദങ്ങൾക്കൎത്ഥം. അപ്പോഴും സാരത്തിൽ വ്യത്യാസത്തിന്നവകാശമില്ല.

"സജാതീയവിജാതീയ സ്വഗതഭേദം" എന്ന് മുകളിൽ വേദാന്തരീതിയനുസരിച്ചുപയോഗിച്ചതിന്റെ വിവരണം:—1. സജാതീയഭേദം. 2. വിജാതീയഭേദം. 3. സ്വഗതഭേദം. ഇങ്ങിനെ മൂന്നുവിധ ഭേദങ്ങൾ വസ്തുക്കൾക്കുണ്ട്. ഈ ഭേദമുള്ളവയെല്ലാം ഉണ്ടായി നശിക്കുന്നവയും ഒന്നിനെ മറെറാന്നിൽനിന്നു വേർതിരിച്ചറിവാൻ സാധിക്കത്തക്കവിധം വഭിന്നങ്ങളുമാണ്. മനുഷ്യൎക്കെല്ലാം സാമാന്യരീതിയിൽ ആകൃതി, ഗുണം എന്നിവകൊണ്ടു സാദൃശ്യമുള്ളതിനാൽ അവരെ സജാതി — സമാനമായ ജാതിയിൽപെട്ടവർ—എന്നു പറയാം. ഒരു മനുഷ്യനെ മറെറാരുവനിൽ നിന്ന് വേർതിരിച്ചറിവാൻ കഴിയത്തക്കവിധം ഓരോരുത്തനിലും കാണപ്പെടുന്ന പ്രത്യേക ഭേദത്തെ "സജാതീയഭേദം" എന്നും, മൃഗാദികളിൽനിന്ന് മനുഷ്യനെ വേർതിരിക്കുവാൻ തക്കവിധമുള്ള ഭേദവും മനുഷ്യരിലുണ്ട്. അതിനെ വിജാതിയഭേദമെന്നും, മനുഷ്യരിലുള്ള ഓരോ അവയവങ്ങൾക്കും, ആകൃതിയിലും ഗുണത്തിലും കാണപ്പെടുന്ന ഭേദത്തെ സ്വഗതഭേദമെന്നും പറയുന്നു. ഈ മാതിരി ഭേദം ഒന്നുമില്ലാത്ത വസ്തുക്കൾ ലോകത്തിൽ കാണപ്പെടുകയില്ല. ഈശ്വരന്നു മാത്രം ഈ ഭേദമില്ല. അതുകൊണ്ടാണ് ഏകൻ—അദ്വിതീയൻ—എന്നു പറഞ്ഞിരിക്കുന്നത്.

"ലോകാനാമാദിരന്തോസി" എന്ന് അദ്ധ്യാത്മരാമായണത്തിൽ കാണുന്ന ഭാഗത്തെ, കാരണത്തോടുകൂടെ ശ്രീവാല്മീകി പറഞ്ഞിരിക്കുന്നതിനേയും ഇവിടെ ഉദ്ധരിക്കുന്നപക്ഷം സാരം കുറെക്കൂടെ സ്പഷ്ടമാകും.

"അന്തേ ചാദൌ ച ലോകാനാം ദൃശ്യസേത്വം പരന്തപ!
പ്രഭവം നിധനം ചാപി നവിദുഃകോഭവാനിതി
പരമാഖ്യം പരം യച്ച ത്വമേവ പരിഗീയസേ
സ്ഥിത്യുൽപത്തിവിനാശാനാം ത്വാമാഹുഃ പരമാം ഗതിം."

ഹേ പരന്തപ! ലോകങ്ങളുടെ അവസാനത്തിലും ആദിയിലും തിരുവടി കാണപ്പെടുന്നു. ഉൽപത്തിക്കും നാശത്തിന്നും നിന്തിരുവടി ആരാണെന്നറികയില്ല. ഉൽപത്തിനാശങ്ങൾ അങ്ങയെ ബാധിക്കുകയില്ലെന്നു സാരം. പരമമെന്നും പരമെന്നും വ്യവഹരിക്കപ്പെടുവാൻ യോഗ്യമായ വസ്തു യാതൊന്നോ അതു നിന്തിരുവടിയാണെന്ന് അനുഭവിച്ചറിഞ്ഞവർ പറയുന്നു. ഉണ്ടാകുക, നിലനില്ക്കുക, നശിക്കുക,

എന്ന ഭാവങ്ങൾക്കധീനന്മാരായവർ ആ ഭാവങ്ങളിൽനിന്നു മുക്തന്മാരാകേണമെങ്കിൽ നിന്തിരുവടിയാകുന്ന പരമസ്ഥാനത്തെ പ്രാപിക്കുകതന്നെ വേണമെന്നു തത്വമറിഞ്ഞവർ പറയുന്നു. ഏതു നിലയിലാണ് ഭഗവാൻ ലോകങ്ങളുടെ ആദിയും അന്തവുമായിരിക്കുന്നതെന്നതിനെ ശ്രീവാല്മീകി ഇങ്ങിനെ സ്പഷ്ടമാക്കിയിരിക്കുന്നു.

7. ത്വന്മായാസംവൃതാനാം ത്വം ഭാസിമാനുഷവിഗ്രഹഃ
ത്വന്നാമസ്മരതാംരാമ! സദാഭാസി ചിദാത്മകഃ

ത്വന്മായാസംവൃതാനാം=അങ്ങയുടെ മായയാൽ മറക്കപ്പെട്ടവൎക്ക്, ത്വം=നിന്തിരുവടി, മാനുഷവിഗ്രഹഃ=മനുഷ്യശരീരത്തോടു കൂടിയവനായിട്ട്, ഭാസി=ശോഭിക്കുന്നു, രാമ!=ഹേ രാമ! ത്വന്നാമസ്മരതാം=നിന്തിരുവടിയുടെ നാമത്തെ സ്മരിക്കുന്നവൎക്ക്, ചിദാത്മകഃ=ചിത്താകുന്ന (ജ്ഞാനം) സ്വരൂപത്തോടുകൂടിയവനായിട്ട്, ത്വം സദാഭാസി=നിന്തിരുവടി എപ്പോഴും ശോഭിക്കുന്നു.

എന്നാൽ എന്തുകൊണ്ട് സകല ജനങ്ങളും നിന്തിരുവടിയെ ആവിധത്തിലറിയുന്നില്ല എന്ന ശങ്കക്കു സമാധാനം:—അങ്ങയുടെ ശക്തിയാകുന്ന മായ, അഥവാ, അങ്ങയെ ആശ്രയിച്ചുപജീവിക്കുന്ന മായ, ഏതൊരുത്തരുടെ അന്തഃകരണത്തെ-മനസ്സിനെ-മറയ്ക്കുന്നുവോ അവർ-മായയാൽ മറയ്ക്കപ്പെട്ട ജ്ഞാനദീപത്തോടുകൂടിയവർ-അങ്ങയെ മനുഷ്യനെന്നു വിചാരിക്കുന്നു. എന്നാൽ നിന്തിരുവടിയുടെ സത്യസ്വരൂപത്തെ ആൎക്കറിവാൻ കഴിയുമെന്നതിനെ പറയാം. ഹേ രാമ! അങ്ങയുടെ നാമത്തെ സ്മരിക്കുന്നവർ നിന്തിരുവടിയെ ജ്ഞാനസ്വരൂപനായിട്ടെപ്പോഴും അറിയുന്നു. രാമനാമസ്മരണം അജ്ഞാനത്തെ അന്തഃകരണത്തിൽ നിന്ന് നീക്കി രാമസ്വരൂപസാക്ഷാൽകാരത്തെ സാധിപ്പിക്കുമെന്നഭിപ്രായം. ഈ പറഞ്ഞതിൻെറ ഉപപത്തിയെപ്പററി അല്പം പ്രതിപാദിക്കാം. വാച്യത്തിന്ന് വാചകത്തോടും, വാചകത്തിന്ന് വാച്യത്തോടുമുള്ള നിത്യസംബന്ധമാണിതിന്നു കാരണം. ഗജമെന്ന ശബ്ദം കേൾക്കുന്ന ഒരുവൻ ഗജത്തിൻെറ ആകൃതിയേയും ഗുണത്തേയും പെട്ടെന്നോൎക്കുന്നു. അതുപോലെത്തന്നെ ആ ഗജാകൃതിയെക്കാണുന്നവൻ ഗജമെന്ന ശബ്ദത്തേയും സ്മരിക്കുന്നു. ഇങ്ങിനെ വാക്കിന്നും വാക്കിനാൽ പറയപ്പെടുന്ന വസ്തുവിന്നും തമ്മിൽ നിത്യസംബന്ധമുള്ളതുകൊണ്ട് രാമനാമം സ്മരിക്കുന്നവൻെറ അന്തർഭാഗത്തിൽ രാമസ്വരൂപമായ ആനന്ദം സ്ഫുരിക്കുന്നു. ആന

ന്ദം അനുഭവപ്പെട്ടുമ്പോൾ അസത്യമായ ശരീരത്തിന്റെ സ്മൃതി നശിക്കുന്നു. ശരീരഭാവന നശിക്കുന്നതോടുകൂടെ, അവനെ സംബന്ധിച്ചുള്ള പ്രപഞ്ചത്തിന്നും നാശമുണ്ടാകുന്നു. ഇതരന്മാരുടെ ദൃഷ്ടിയിൽ പ്രകാശിക്കുന്ന സുഖദുഃഖാത്മകമായ പ്രപഞ്ചം, രാമാനന്ദത്തിൽ മുങ്ങിയിരിക്കുന്നവന്റെ അനുഭവത്തിൽ കാണുന്നില്ല. അതുകൊണ്ട് രാമാനന്ദം അനുഭവിപ്പാനുള്ള എളുപ്പമാർഗം രാമനാമസ്മരണമാണെന്നിവിടെ സൂചിപ്പിച്ചിരിക്കുന്നു. ഇതിനെ യുക്തിവാദംചെയ്തു ഖണ്ഡിക്കുന്നവരുമുണ്ടായിരിക്കും. പക്ഷേ ബുദ്ധിയിലടങ്ങിയിരിക്കുന്ന യുക്തിവാദം ബുദ്ധിയെ അതിക്രമിച്ചിരിക്കുന്ന ഈശ്വരമഹിമയെ സ്പർശിക്കയില്ലെന്നാണ് അനുഭവിച്ചറിഞ്ഞവരുടെ സിദ്ധാന്തം. കണ്ണിന്നു കാഴ്ചയില്ലാത്തവൻ സൂര്യപ്രഭയെക്കാണാത്തതുകൊണ്ട് ജ്യോതിഃസ്വരൂപമായ ഒരു ഗോളംതന്നെയില്ലെന്നു പറയുന്നതുപോലെയാണ് ശാസ്ത്രവാക്യത്തെ അനുഷ്ഠാനത്തിൽ വരുത്താത്തവൻ, നാമജപാദി ശാസ്ത്രസിദ്ധാന്തത്തെ ധിക്കരിച്ചു പറയുന്നതെന്നു ധരിക്കുന്നതു് ഗുണമായിരിക്കും. പ്രവൃത്തിക്കാതെതന്നെയിരിക്കുന്ന ഒരുവന്നനുഭവപ്പെടാത്തതായ ഒരു കാര്യം, പ്രവൃത്തിക്കുന്ന ഒരുവന്നും അനുഭവപ്പെടുകയില്ലെന്നുള്ള മർക്കടമുഷ്ടി പിടിക്കുന്നവരുടെ അന്ധതയെയോർത്തു പരിതപിച്ച മഹാത്മാക്കൾ, അവരെ—അനുഷ്ഠാനക്രമത്തിൽ ഏർപ്പെടാതിരിക്കുന്ന അവരെ—അനുഗ്രഹിപ്പാനായേർപ്പെടുത്തിയ ശാസ്ത്രസിദ്ധാന്തത്തെ, ധിക്കരിക്കുന്നവർക്കും ഹിതകാംക്ഷിയായ ഉററബന്ധു കഴുത്തിലിട്ടുകൊടുത്ത പൂമാലയെ, പാമ്പാണെന്ന വിചാരത്താൽ എടുത്തു ദൂരെയെറിയുന്ന അന്ധന്മാർക്കും തമ്മിൽ പറയത്തക്ക വ്യത്യാസമില്ലെന്നു ധരിക്കേണ്ടതാണ്.

“അവജാനന്തിമാംമൂഢാ മാനുഷീംതനുമാശ്രിതം
പരംഭാവമജാനന്തോ മമഭൂതമഹേശ്വരം.
മോഘാശാമോഘകർമാണോ മോഘജ്ഞാനാവിചേതസഃ
രാക്ഷസീമാസുരീം ചൈവപ്രകൃതിം മോഹിനീംശ്രിതാഃ
മഹാത്മാനസ്തുമാംപാർത്ഥ ദൈവീംപ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോജ്ഞാത്വാ ഭൂതാദിമവ്യയം
സതതംകീർത്തയന്തോമാം യതന്തശ്ചദൃഢവ്രതാഃ
നമസ്യന്തശ്ചമാംഭക്ത്യാ നിത്യയുക്താഉപാസതേ.”

ഗീത–അ. 9 ശ്ലോകം 11—14.

മൂഢന്മാർ, എന്നെ മനുഷ്യശരീരം ധരിച്ചവനെന്നു കരുതി ധിക്കരിക്കുന്നു. സർവഭൂതങ്ങളുടെ അന്തർഭാഗത്തിലിരുന്ന് അവരെ നിയന്ത്രി

കുന്നതായ എൻെറ മഹേശ്വരഭാവത്തെ അവർ അറിയുന്നില്ല. രാക്ഷസിയും ആസുരിയുമായ പ്രകൃതി, അവരെ മോഹിപ്പിക്കുന്നു. രാക്ഷസനേയും അസുരനേയും ഭജിക്കുന്നതാണ് നല്ലതെന്നവർ തെററായിട്ടു വിചാരിക്കുന്നു. അവരുടെ ആശയും, കർമ്മവും, ജ്ഞാനവും, വിചാരശക്തിയും എല്ലാം നിഷ്ഫലം. ആശിക്കുവാനും കർമ്മം ചെയ്യാനുമുള്ള ശക്തിയേയും, നന്മതിന്മയെ തിരിച്ചറിയുവാനുപകരിപ്പിക്കേണ്ടതായ അറിവിനേയും, ആലോചനാശക്തിയേയും, മൂഢജനങ്ങൾ പ്രയോജനമില്ലാതെയാക്കുന്നു, എന്ന് ഭഗവാൻ ശ്രീകൃഷ്ണമൂർത്തി മൂഢന്മാരെക്കുറിച്ചു പരിതപിച്ചതിൻെറശേഷം മഹാത്മാക്കളെക്കുറിച്ചഭിനന്ദിക്കുന്നു. "ഹേ പാർത്ഥ! മഹാത്മാക്കളാകട്ടെ അങ്ങിനെയുള്ളവരല്ല. അവർ ദൈവീപ്രകൃതിയെ ആശ്രയിച്ചവരാകുന്നു. സർവരുടെയും അന്തരംഗത്തിൽ പ്രകാശിക്കുന്ന എന്നെ അന്യഭാവനക്കൂടാതെ അവർ ഭജിക്കുന്നു. ഭൂതങ്ങളുടെ ആദികാരണം ഞാനാണെന്നവരറിയുന്നു. എൻെറ മാഹാത്മ്യത്തേയും, നാമത്തേയും കീർത്തിക്കുന്നു. എന്നെ പ്രസാദിപ്പിക്കുവാൻ അവരുടെ പ്രവൃത്തിയെ ഉപയോഗിക്കുന്നു. സർവത്ര നിറഞ്ഞിരിക്കുന്ന എന്നെ പരമപ്രേമത്തോടുകൂടെ നമസ്കരിക്കുന്നു. അവർ എന്നിൽനിന്ന് വേർപിരിയാതെ എപ്പോഴും എന്നെത്തന്നെ ഉപാസിക്കുന്നു" എന്ന് മഹാത്മാക്കളുടെ സ്വഭാവത്തേയും സ്പഷ്ടമാക്കിയിരിക്കുന്നു. രാമചന്ദ്രൻ പരമേശ്വരനും, ഭജനീയനുമാണെന്നു ബ്രഹ്മാദിദേവന്മാർ സ്പഷ്ടമാക്കിയിരിക്കുന്നത് ലോകാനുഗ്രഹത്തിന്നായിട്ടാണെന്ന് ദൃഢമായുറക്കുന്നവക്ക് സംസാരസമുദ്രം കടക്കുവാനുള്ള ഉപായം സുലഭമായിരിക്കുമെന്നാണിത്രത്തോളം പറഞ്ഞതിൻെറ ആവശ്യം.

8. രാവണേന ഹൃതം സ്ഥാനമസ്മാകം തേജസാസഹ
തയാദ്യ നിഹതോ ദുഷ്ടഃ പുനഃപ്രാപ്തം പദം സ്വകം

അസ്മാകം=ഞങ്ങളുടെ, തേജസാ സഹ=തേജസ്സോടുകൂടെ, സ്ഥാനം=ഇരിപ്പിടം, രാവണേന=രാവണനാൽ, ഹൃതം=ഹരിക്കപ്പെട്ടു, ദുഷ്ടഃ=ദുഷ്ടൻ, അദ്യ ത്വയാ ഹതഃ=ഇപ്പോൾ അങ്ങയാൽ ഹനിക്കപ്പെട്ടു, സ്വകം പദം=സ്വസ്ഥാനം, പുനഃപ്രാപ്തം=വീണ്ടും പ്രാപിക്കപ്പെട്ടു.

രാമൻെറ സർവേശ്വരഭാവത്തെ, മുകളിൽ വിവരിച്ചവിധം പ്രകാശിപ്പിച്ച ദേവന്മാർ, അവതാരകാര്യം സാധിച്ചതിന്മേൽ അവരുടെ സന്തോഷത്തെ രാമനെ അറിയിക്കുന്നു:—ഹേ ഭഗവൻ! രാവണൻ ഞങ്ങളുടെ വാസസ്ഥാനത്തേയും, പ്രതാപത്തേയും ഒന്നായിട്ടപഹരിച്ചു.

ഇപ്പോഠം നിന്തിരുവടി ദുഷ്ടനായ അവനെ സംഹരിച്ചതുകൊണ്ട് ഞങ്ങ ളുടെ സ്ഥാനം വീണ്ടും കിട്ടി.

രാവണനോട് നേരിട്ടു ദേവന്മാർ യുദ്ധംചെയ്തു ജയിക്കാത്തതു കൊണ്ട് രാവണനപഹരിച്ച തേജസ്സവക്ക മടങ്ങികിട്ടീട്ടില്ല. രാവണ നെ സംഹരിച്ച ഭഗവാൻെറ അനുഗ്രഹത്താൽ സ്ഥാനം തിരികെ കി ട്ടിയെന്നു മാത്രമേ ദേവന്മാർ പറയുന്നുള്ളു. രാവണൻ, അവൻെറ പ രാക്രമത്തെ മററുള്ളവരുടെ സ്ഥാനത്തെ അപഹരിപ്പാൻപയോഗിച്ച തുകൊണ്ട് ദുഷ്ടനാണെന്നുമവർ പറഞ്ഞിരിക്കുന്നു. അതുകൊണ്ടു സാധു ക്കളെ സംരക്ഷിപ്പാനും, സാധുദ്രോഹികളായ രാവണാദികളെ സംഹ രിപ്പാനുംവേണ്ടി സ്വീകരിച്ചതായ അവതാരത്തിൻെറ പ്രയോജനം സിദ്ധമായെന്നു സാരം.

9. ഏവം ബ്രുവൽസുദേവേഷു ബ്രഹ്മാ സാക്ഷാൽ പിതാമഹഃ
അബ്രവീൽ പ്രണതോ ഭൂത്വാ രാമം സത്യപഥേസ്ഥിതം

ദേവേഷു=ദേവന്മാർ, ഏവം ബ്രുവൽസു=ഇപ്രകാരം പറയുമ്പോഠം, സാക്ഷാൽ പിതാമഹഃ ബ്രഹ്മാ=പ്രത്യക്ഷത്തിൽ പിതാമഹനായ ബ്ര ഹ്മാവ്, പ്രണതഃ ഭൂത്വാ=പ്രണമിച്ചവനായ് ഭവിച്ചിട്ട്, സത്യപഥേ= സത്യമാർഗ്ഗത്തിൽ, സ്ഥിതം രാമം=സ്ഥിതിചെയ്യുന്ന രാമനോട്, അ ബ്രവീത്=പറഞ്ഞു.

ദേവന്മാർ ഇപ്രകാരം പറയുമ്പോഠം പ്രത്യക്ഷപിതാമഹനായ ബ്രഹ്മദേവൻ സത്യമാർഗത്തിൽ നിന്നു തെററാതെയിരിക്കുന്ന രാമ നെ നമസ്കരിച്ചിപ്രകാരം പറഞ്ഞു. "സത്യപദേസ്ഥിതം" എന്നും പാ ഠഭേദമുണ്ട്. സത്യപദം, വൈകുണ്ഠലോകം, നാശരഹിതമായ വൈകു ണ്ഠലോകത്തിൽ വസിക്കുന്ന സാക്ഷാൽ ശ്രീനാരായണനായ രാമനെ നമസ്കരിച്ചു പറഞ്ഞുവെന്ന് ആ പാഠഭേദാനുസരണം ധരിക്കുന്നതാ യാലും വന്നുകൂടുന്ന സാരം ഭേദിക്കുകയില്ല.

## ബ്രഹ്മോവാച.

10. വന്ദേദേവം വിഷ്ണുമശേഷസ്ഥിതിഹേതും
ത്വാമധ്യാത്മജ്ഞാനിഭിരന്തർഹൃദിഭാവ്യം
ഹേയാഹേയദ്വന്ദ്വ വിഹീനംപരമേകം
സത്താമാത്രംസർവഹൃദിസ്ഥം ദൃശിരൂപം.

വിഷ്ണും=സർവ വ്യാപകനും, അശേഷസ്ഥിതിഹേതും=സകലത്തിൻെറ യും നിലനില്പിന്നുകാരണഭൂതനും, അധ്യാത്മജ്ഞാനിഭിഃ=ആത്മത

ത്വത്തെ അറിഞ്ഞിരിക്കുന്നവരാൽ, അന്തർഹൃദി=ഹൃദയമദ്ധ്യത്തിൽ, ഭാവ്യം=ഭാവിക്കപ്പെട്ടുവാൻ യോഗ്യനും, ഹേയാ ഹേയദ്വന്ദ്വവിഹീനം=ഹേയം (ഉപേക്ഷിക്കത്തക്കത്) അഹേയം (ഉപേക്ഷിക്കപ്പെടാതിരിക്കത്തക്കത്) എന്ന രൂപത്തിലിരിക്കുന്ന ദ്വന്ദ്വങ്ങളോട് (സുഖദുഃഖങ്ങളോടു) കൂടാതിരിക്കുന്നവനും, പരം=പരമാത്മാവും, സത്താമാത്രം=കേവലഭാവരൂപനും, സർവഹൃദിസ്ഥം=സകലരുടെ ഹൃദയത്തിലിരിക്കുന്നവനും, ദൃശിരൂപം=ജ്ഞാനസ്വരൂപനും, ദേവം ത്വാം=പ്രകാശസ്വരൂപനമായ നിന്തിരുവടിയെ, വന്ദേ=ഞാൻ വന്ദിക്കുന്നേൻ.

തന്റെ പ്രാൎത്ഥനയെ നിഃശേഷം സാധിപ്പിച്ചതോർത്തു സന്തുഷ്ടനായ ബ്രഹ്മദേവൻ അതിഹർഷത്തോടും ഭക്തിയോടുംകൂടെ എട്ടു ശ്ലോകംകൊണ്ട് ശ്രീരാമനെ സ്തുതിക്കുന്നു:—പ്രകാശസ്വരൂപനും, എങ്ങും പരിപൂർണ്ണനും, സകലത്തിന്റെയും ജീവനത്തിന്നു കാരണഭൂതനും, ആത്മതത്വത്തെ അറിഞ്ഞവരാൽ അന്തഃകരണത്തിൽ ധ്യാനിക്കപ്പെട്ടുവാൻ യോഗ്യനും, സ്വീകാൎയ്യം, ത്യാജ്യം, എന്ന നിലയുള്ള സുഖദുഃഖാദിഭാവങ്ങളെ വിട്ടിരിക്കുന്നവനും, പരമാത്മാവും, ഏകനും, സർവാന്തൎയ്യാമിയും, ജ്ഞാനസ്വരൂപനമായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നേൻ.

"ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ" എന്ന വാക്യാൎത്ഥത്തെക്കുറിച്ച് "അങ്ങുന്നു ലോകസൃഷ്ടികൎത്താവായ ആദിപിതാമഹൻ. ഞാനിയ്യിടെ ജനിച്ചിരിക്കുന്ന ഒരു കേവലമനുഷ്യൻ. എന്നെ അങ്ങുന്ന് നമസ്കരിക്കുന്നതു യുക്തമോ?" എന്നൊരു പൂർവപക്ഷമുണ്ടാകാവുന്നതാണ്. അതിന്നു സമാധാനമായിട്ടാണ് "വിഷ്ണുഃ"എന്ന വിശേഷണം ഉപയോഗിച്ചിരിക്കുന്നത്. "നിന്തിരുവടി എന്റെയും ജനകനായ വിഷ്ണുവാകുന്നു. അതുകൊണ്ടെന്നാൽ നമസ്കരിക്കപ്പെട്ടുവാൻ യോഗ്യൻ തന്നെയെന്നുള്ള സമാധാനത്തിന്മേൽ "വിഷ്ണു ഞാനാകുന്നതെങ്ങിനെ, ആ ദേവൻ വേറെ, ഞാൻ വേറെ" എന്നാണ് പൂർവപക്ഷമെങ്കിൽ അതിന്നു സമാധാനം, "അങ്ങുന്നു വിഷ്ണുവാണെന്നു മാത്രമല്ല സമസ്തചരാചരങ്ങളുടെയും നിലനില്പിന്നധിഷ്ഠാനമായിരിക്കുന്ന സമഷ്ടിചൈതന്യമായതുകൊണ്ടാണ് വിഷ്ണുവെന്ന നാമധേയമുണ്ടായിരിക്കുന്നത്. അതുകൊണ്ട് നിന്തിരുവടി വിഷ്ണുവിൽനിന്നന്യനല്ല. സാക്ഷാൽ ശ്രീവിഷ്ണുതന്നെ. ആത്മതത്വമറിഞ്ഞവർ അങ്ങയെ ഹൃദയാന്തൎഭാഗത്തിൽ ധ്യാനിച്ചറിയുന്നതല്ലാതെ, മറെറാരുവിധത്തിലീതത്വമറിവാൻ കഴിയുന്നതുമല്ല. അങ്ങുന്ന് സൂക്ഷ്മത്തിൽവെച്ചും അതിസൂക്ഷ്മനാകുന്നതിനാൽ

ഇന്ദ്രിയങ്ങൾകൊണ്ടങ്ങയെ അറിവാൻ കഴിയുന്നതുമല്ലെന്നു സാരം. "സീതാവിയോഗത്താൽ ക്ലേശിച്ചവനും, ശത്രുസംഹാരത്താൽ സന്തോഷിക്കുന്നവനുമായ എന്നെ, വിഷ്ണുവെന്നും, ആത്മതത്വജ്ഞന്മാരാൽ ധ്യേയനെന്നും, പറയുന്നതു സത്യമായ്വരുന്നതെങ്ങിനെ" എന്നു് പിന്നെയും പൂർവപക്ഷമുണ്ടാകുന്നു. അതിന്നു സമാധാനം:—വിയോഗജന്യമായ ദുഃഖമോ ശത്രുവധം നിമിത്തമുണ്ടാകുന്ന സന്തോഷമോ, അങ്ങയെ സ്പർശിക്കുകപോലും ചെയ്യുന്നില്ല. സാധാരണലോകം, വെറുക്കുന്നതായ ദുഃഖം, ആഗ്രഹിക്കുന്നതായ സുഖം, മുതലായ ദ്വന്ദ്വങ്ങളിൽ നിന്നു് വേറിട്ടിരിക്കുന്നവനാകുന്നു നിന്തിരുവടി. അതുകൊണ്ട് ഗുണം ദോഷം, പുണ്യം പാപം, ശീതം ഉഷ്ണം, ലാഭം നഷ്ടം, എന്ന അന്യോന്യവിപരീതങ്ങളായ ദ്വന്ദ്വങ്ങൾ, നിത്യാനന്ദമയനും ബ്രഹ്മസ്വരൂപനും, നിത്യമുക്തനുമായ അങ്ങയെ ഒരുകാലത്തും ബാധിക്കയില്ല. ഇപ്പോഴത്തെ ഈ ഭാവമോ മാനുഷീകമായ നാട്യം മാത്രമാണെന്നഭിപ്രായം. സുഖദുഃഖാദി ദ്വന്ദ്വഭാവങ്ങൾ അന്തഃകരണ ധർമ്മങ്ങൾ. നിന്തിരുവടിയാകട്ടെ അന്തഃകരണസംബന്ധമില്ലാത്ത പരമാത്മാവാകുന്നു. പരമാത്മാവാകട്ടെ ഏകൻ. അങ്ങയിൽനിന്നന്യമായിട്ട് യാതൊന്നുമില്ലാത്തതിനാൽ, പരിപൂർണ്ണമായ സത്തതന്നെ അങ്ങയുടെ സ്വരൂപം. കേവലഭാവരൂപനും സർവാന്തര്യാമിയുമായിരിക്കുന്നവനെന്നു സാരം. സർവഭൂതാന്തർഗതനാകുമ്പോൾ അന്തഃകരണദോഷങ്ങളോട് സംബന്ധപ്പെടാതിരിക്കുന്നതെങ്ങിനെയെന്ന ചോദ്യത്തിന്നു് "ദൃശിരൂപം" എന്നു സമാധാനം. ജ്ഞാനസ്വരൂപൻ എന്നൎത്ഥം. ജ്ഞാനസ്വരൂപത്തിന്നു് യാതൊന്നിനോടും ചേർച്ചയില്ലാത്തതുകൊണ്ട്, അന്തഃകരണധർമ്മങ്ങളായ സുഖദുഃഖാദി ദ്വന്ദ്വങ്ങൾ യാതൊന്നും നിന്തിരുവടിയെ ബാധിക്കുന്നില്ല. അതിനാൽ ഞാൻ ചെയ്യുന്ന നമസ്കാരം യുക്തംതന്നെ എന്നു് സമൎത്ഥിക്കുവാനാവശ്യമുള്ള വിശേഷണങ്ങളെയും ഉപയോഗിച്ചിരിക്കുന്നു.

11. പ്രാണാപാനൌ നിശ്ചയബുദ്ധ്യാ ഹൃദിരുദ്ധ്വാ
ഛിത്വാസർവം സംശയബന്ധം വിഷയൌഘാൻ
പശ്യന്തീശംയം ഗതമോഹായതയസ്തം
വന്ദേരാമം രത്നകിരീടം രവിഭാസം.

പ്രാണാപാനൌ=പ്രാണവായുവിനെയും അപാനവായുവിനെയും, നിശ്ചയബുദ്ധ്യാ=നിശ്ചയരൂപയായ ബുദ്ധികൊണ്ട്, ഹൃദി=ഹൃത്തിൽ, രുദ്ധ്വാ=രോധിച്ചിട്ട്, സർവം സംശയബന്ധം=സാകല്ല്യമായ സംശയബ

ന്ധത്തെയും, വിഷയൌഘാൻ=വിഷയസമൂഹങ്ങളെയും, ഛിത്വാ=ഛേദിച്ചിട്ട്, ഗതമോഹാഃയതയഃ=മോഹം നശിച്ചിരിക്കുന്നയതികൾ, യംഈശംപശ്യന്തി=യാതൊരീശ്വരനെക്കാണുന്നുവോ, രത്നകിരീടം=രത്നങ്ങളുള്ള കിരീടത്തോടും, രവിഭാസം=സൂര്യ്യനെപ്പോലെ പ്രഭയോടും കൂടിയ (അഥവാ, സൂര്യ്യനേയും പ്രകാശിപ്പിക്കുന്ന,) തംരാമം=ആ രാമനെ, വന്ദേ=ഞാൻ വന്ദിക്കുന്നേൻ.

ശ്രീരാമന്റെ പരമാത്മസ്വരൂപത്തെ പലരും പല മാർഗ്ഗത്തിൽ കൂടെയറിയുന്നു. അതിൽ ഉൾപ്പെട്ടിരിക്കുന്ന ഒരു വർഗമാണ്, ഹഠയോഗം ശീലിച്ച് ഭഗവാനെയറിയുന്നവർ. ഹഠയോഗത്തിന്റെ സ്വരൂപത്തെ അല്പമാത്രം ഈ പദ്യത്താൽ വെളിപ്പെടുത്തിയുംകൊണ്ട് ബ്രഹ്മദേവൻ ശ്രീരാമചന്ദ്രനെ നമസ്കരിക്കുന്നു:—ഹൃദയത്തിൽനിന്നു പുറപ്പെട്ട് നാസികാന്തർഭാഗത്തിൽക്കൂടെ പുറത്തേക്കു സഞ്ചരിക്കുന്ന ശരീരാന്തർഭാഗത്തുള്ള വായുവിന്ന് പ്രാണനെന്നു പേർ. ഗുദസ്ഥാനത്തിലിരുന്ന് ആ ദ്വാരത്തിൽക്കൂടെ പുറത്തേക്കു സഞ്ചരിക്കുന്ന വായുവിന്ന് അപാനനെന്നു പേർ. പ്രാണാപാനവായുക്കളെ ഹൃദയത്തിൽ നിരോധിച്ചു നിർത്തുന്നതായ പ്രവൃത്തിക്കു കുംഭകം എന്നും, പ്രാണനെ ഉൾഭാഗത്തേക്കു നയിക്കുന്ന പ്രവൃത്തിക്ക് പൂരകമെന്നും ഉള്ളിൽത്തടുത്തു നിർത്തിയ പ്രാണവായുവിനെ പുറത്തേക്ക് ഒഴിച്ചുവിടുന്ന പ്രവൃത്തിക്കു രേചകമെന്നും പേർ. കുംഭകം അഭ്യസിക്കുമ്പോൾ യോഗികൾ, ഹൃദയാന്തർഭാഗത്തിൽ പ്രകാശസ്വരൂപനായിരിക്കുന്ന ആനന്ദമൂർത്തിയായ രാമനെ കണ്ടേയിരിക്കയുള്ളുവെന്നു നിശ്ചയിക്കുന്നു. ഇങ്ങിനെയുള്ള അഭ്യാസത്തിന്റെ ബലത്താൽ ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ ശബ്ദാദികളായ വിഷയങ്ങളിൽനിന്നു പിൻവലിപ്പാനവക്കു സാധിക്കും. ഇതിന്നു പ്രത്യാഹാരമെന്നു പേർ. ഇന്ദ്രിയങ്ങളുടെ വിഷയസഞ്ചാരം നിലക്കുമ്പോൾ ഹൃദയം പരിശുദ്ധമാകും. കാമാദിവൃത്തികൾ അടങ്ങും. അപ്പോൾ ഇവക്കാനന്ദാനുഭവമുണ്ടാകും. ആ അനുഭവമുണ്ടാകുന്നതിന്നുമുമ്പേ തോന്നിയിരുന്ന ഈശ്വരവിഷയകമായ സംശയം മുഴുവനും അപ്പോൾ നശിക്കും. പരമാനന്ദം അനുഭവിച്ചറിഞ്ഞാൽ പിന്നെ വിഷയാനന്ദത്തെ മനസ്സാഗ്രഹിക്കയില്ല. ഇങ്ങിനെയുള്ള ഹഠയോഗാഭ്യാസത്താൽ സംശയനിവൃത്തിവന്ന യോഗികൾ യാതൊരീശ്വരനെ സാക്ഷാത്തായറിയുന്നുവോ ആ പരമേശ്വരൻ തന്നെയാണ് രത്നകിരീടം ധരിച്ചും സൂര്യ്യനെപ്പോലെ പ്രകാശിച്ചുമിരിക്കുന്ന ഈ രാമൻ. ആ രാമനെ ഞാൻ നമസ്കരിക്കുന്നു.

ഇനി, ഈ പദ്യത്തിലെസാരം മറെറാരുവിധത്തിൽ പറയാം:—

ഹഠയോഗാഭ്യാസത്താൽ ഭഗവാൻെറ സത്യസ്വരൂപമായ ആനന്ദത്തെ ഞാനനുഭവിച്ചറിയാതിരിക്കയില്ലെന്നുള്ള ഉറച്ച സങ്കല്പത്തോടു കൂടിയ കുംഭകമെന്ന അഭ്യാസത്താൽ പ്രാണാപാനവായുക്കളെ ഹൃദയമദ്ധ്യത്തിൽ നിരോധിച്ച്, മുകുളിതമായിരിക്കുന്ന ഹൃദയകമലത്തെ വികസിപ്പിച്ചും, ശരീരം, ഇന്ദ്രിയങ്ങൾ, അന്തഃകരണം, ഇവയെ അതിക്രമിച്ചിരിക്കുന്ന ഒരീശ്വരനുണ്ടോ? ഉണ്ടെങ്കിൽ ജ്ഞാനംതന്നെയോ സ്വരൂപം? എന്നിങ്ങിനെ തോന്നുന്ന സംശയരൂപമായ ബന്ധത്തെ—സംസാരകാരണത്തെ—ഗുരുമുഖത്തിൽനിന്ന് ശ്രവിച്ച മഹാവാക്യത്തിൻെറ അൎത്ഥത്തെക്കുറിച്ചു ചെയ്യുന്ന മനനനിദിദ്ധ്യാസനാദികളിൽനിന്ന് ലഭിക്കുന്ന ഉറപ്പായ അറിവാകുന്ന വാൾകൊണ്ടു വെട്ടിമുറിച്ചുകളഞ്ഞും, ശബ്ദാദികളായ വിഷയങ്ങളെ ആഗ്രഹിക്കുന്നതുകൊണ്ടുള്ള ദോഷങ്ങളെ മനസ്സിനെ ധരിപ്പിച്ചിട്ട്, വിഷയങ്ങളിൽനിന്ന് പിൻവലിക്കുന്ന അഭ്യാസമായ പ്രത്യാഹാരത്തെ ആശ്രയിച്ചും, സംസാരകാരണമായ മൂലാജ്ഞാനത്തെ അതിക്രമിച്ചിരിക്കുന്ന യോഗികൾ, അന്തൎയ്യാമിയായിരിക്കുന്ന യാതൊരീശ്വരനെ-ജ്ഞാനാനന്ദസ്വരൂപനെ—സാക്ഷാത്തായറിയുന്നുവോ, ആ ഈശ്വരൻ തന്നെ ലോകാനുഗ്രഹത്തിന്നുവേണ്ടി സ്വേച്ഛയാ മനുഷ്യരൂപത്തെ സ്വീകരിച്ച് രത്നകിരീടവും ധരിച്ച് സൂൎയ്യനെപ്പോലെ പ്രശോഭിച്ചുകൊണ്ടിരിക്കുന്ന, അഥവാ, സൂൎയ്യന്നും പ്രകാശത്തെ നൽകുന്ന, രാമനെ ഞാൻ നമസ്കരിക്കുന്നു. "തസ്യഭാസാസൎവമിദംവിഭാതി"=അവൻെറ തേജസ്സുകൊണ്ട് സൎവമായ ലോകം പ്രകാശിക്കുന്നുഎന്ന് കഠശ്രുതി. ശ്രീരാമചന്ദ്രരൂപത്തെ ശ്രവണകീൎത്തനനമസ്കാരാദികൾ ചെയ്തു ഭജിക്കുന്നവൎക്ക ഹഠയോഗാഭ്യാസാദി മഹാക്ലേശം അനുഭവിക്കാതെതന്നെ ആനന്ദികളായിരിക്കാമെന്ന് ബ്രഹ്മാവിൻെറ ആശയത്തെ ഈ പദ്യത്തിൽ സംഗ്രഹിച്ചിരിക്കുന്നു.

12. മായാതീതം മാധവമാദ്യം ജഗദാദിം
മാനാതീതം മോഹവിനാശം മുനിവന്ദ്യം
യോഗിദ്ധ്യേയം യോഗവിധാനം പരിപൂൎണം
വന്ദേരാമം രഞ്ജിതലോകം രമണീയം.

മായാതീതം=മായയെ അതിക്രമിച്ചിരിക്കുന്നവനും, മാധവം=ലക്ഷ്മീദേവിയുടെ ഭൎത്താവും, ജഗദാദിം=ജഗത്തിൻെറ ആദികാരണസ്വരൂപനും, ആദ്യം=ആദിയിലുള്ളവനും മാനാതീതം=പ്രമാണത്തിന്നധീനനല്ലാത്തവനും, മോഹവിനാശം=അജ്ഞാനത്തെ നശിപ്പിക്കുന്നവനും,

മുനിവന്ദ്യം=മുനികളാൽ വന്ദിക്കപ്പെട്ടവാൻ യോഗ്യനും, യോഗിധ്യേയം=യോഗികളാൽ ധ്യാനിക്കപ്പെട്ടവാൻയോഗ്യനും, യോഗനിധാനം=യോഗങ്ങളുടെ ആധാരഭൂതനും, പരിപൂർണ്ണം=നിത്യതൃപ്തനും, രഞ്ജിതലോകം=വശീകരിച്ചിരിക്കുന്ന ലോകത്തോടുകൂടിയവനും, രമണീയം=സുന്ദരനുമായ, രാമംവന്ദേ=രാമനെ വന്ദിക്കുന്നേൻ

മായാകാർയ്യങ്ങളായ ശരീരം ഇന്ദ്രിയങ്ങൾ അന്തഃകരണം എന്നിവയെ അതിക്രമിച്ചിരിക്കുന്നവൻ, അഥവാ, സത്വാദികളായ മായാഗുണങ്ങളാൽ സ്പർശിക്കപ്പെടാത്തവനും, വിഷ്ണുസ്വരൂപത്തെ ധരിച്ച് ലക്ഷ്മീദേവിയുടെ ഭർത്തൃസ്ഥാനത്തെ സ്വീകരിച്ചവനും, ജഗത്തിന്റെ ഉല്പത്തിക്കു മുമ്പുതന്നെയുള്ളവനാകയാൽ ജഗൽകാരണഭൂതനും, ഇത്രയെന്നു പരിച്ഛേദിക്കപ്പെട്ടവാൻ കഴിയാത്തവനും, അഥവാ, ശബ്ദപ്രമാണത്തെ അധികരിച്ചിരിക്കുന്നവനും (യതോവാചോനിവർത്തന്തെ അപ്രാപ്യമനസാസഹ=വാക്കുകളും മനസ്സും യാതൊരുവനെ പ്രാപിക്കാതെ മടങ്ങുന്നുവെന്നർത്ഥമായ തൈത്തിരീയശ്രുതി ഇവിടെ പ്രമാണം) അല്ലെങ്കിൽ നേത്രാദികളായ ഇന്ദ്രിയങ്ങൾക്ക് വിഷയമാകാതെയിരിക്കുന്നവനും, ഹൃദയത്തിലുള്ള അഭിമാനരൂപമായ മോഹത്തെ—അജ്ഞാനത്തെ—നശിപ്പിക്കുന്നവനും, പരമപുരുഷാർത്ഥസ്വരൂപനായതുകൊണ്ട് മുനികളാൽ വന്ദിക്കപ്പെട്ടവാൻ യോഗ്യനും, പരമാത്മസ്വരൂപനായതുകൊണ്ട് യോഗികളാൽ ധ്യാനിക്കപ്പെട്ടവാൻ യോഗ്യനും, ജ്ഞാനാദി സർവയോഗങ്ങൾക്കും ആധാരഭൂതനും, യാതൊരാഗ്രഹവുമില്ലാത്തവനാകയാൽ നിത്യതൃപ്തനും, അന്തർയ്യാമിരൂപേണ സർവലോകത്തെയും വശീകരിച്ചിരിക്കുന്നവനും, പരമസുന്ദരനുമായ രാമനെ ഞാൻ നമസ്കരിക്കുന്നേൻ.

13. ഭാവാഭാവപ്രത്യയഹീനം ഭവമുഖ്യൈ
ർഭോഗാസക്തൈരർച്ചിത പാദാംബുജയുഗ്മം
നിത്യം ശുദ്ധം ബുദ്ധമനന്തംപ്രണവാഖ്യം
വന്ദേരാമം വീരമശേഷാസുരദാവം.

ഭാവാഭാവപ്രത്യയഹീനം=ഭാവാഭാവങ്ങളുടെ-കാർയ്യകാരണങ്ങളുടെ-പ്രത്യയത്തോട്-ജ്ഞാനത്തോട്-കൂടാത്തവനും, ഭോഗാസക്തൈഃ=ഭോഗങ്ങളിൽ അസക്തന്മാരായ—ആസക്തിയില്ലാത്തവരായ—, ഭവമുഖ്യൈഃ=ഭവൻ (ശിവൻ) മുതലായവരാൽ, അർച്ചിതപാദാംബുജയുഗ്മം=അർച്ചിക്കപ്പെടുന്ന (പൂജിക്കപ്പെടുന്ന) പാദകമലയുഗളത്തോടു കൂടിയവനും, നിത്യം=മൂന്നുകാലത്തിലും നാശമില്ലാത്തവനും, ശുദ്ധം=

മായാദോഷങ്ങളാൽ സ്പർശിക്കപ്പെടാത്തവനും, ബുദ്ധം=ജ്ഞാനസ്വരൂപനും, അനന്തം=പരിച്ഛേദത്തോടുകൂടാത്തവനും, പ്രണവാഖ്യം=പ്രണവമാകുന്ന ആഖ്യയോടു കൂടിയവനും, വീരം=പരാക്രമത്തെ പ്രകടിക്കുന്നവനും, അശേഷാസുരദാവം=സമസ്തന്മാരായ അസുരന്മാൎക്ക് കാട്ടുതീയ്യായിരിക്കുന്നവനുമായ, രാമംവന്ദേ=രാമനെ വന്ദിക്കുന്നേൻ.

കാൎയ്യകാരണങ്ങളെ സംബന്ധിച്ചിരിക്കുന്ന ഇന്ദ്രിയജന്യജ്ഞാനം യാതൊന്നോ ആ ജ്ഞാനത്തിന്ന് വിഷയമല്ലാത്തവനും, സംസാരസുഖവിഷയങ്ങളിൽ അണുമാത്രവും ആശയില്ലാത്ത ശിവൻ മുതലായദേവമുഖ്യന്മാരാൽ പൂജിക്കപ്പെടുന്ന പാദാരവിന്ദദ്വയത്തോടു കൂടിയവനും, ത്രികാലത്തിലും നാശമില്ലാത്തവനാകയാൽ നിത്യനും, മായാദോഷങ്ങളായ കാമക്രോധാദിവൃത്തികളുടെ ബാധയില്ലാത്തവനാകയാൽ ശുദ്ധനും, ജാഗ്രത്ത്, സ്വപ്നം, സുഷുപ്തിയെന്ന മൂന്നവസ്ഥകളുടെയും സാക്ഷിയാകയാൽ നിത്യജ്ഞാനസ്വരൂപനും, കാലം, ദേശം, വസ്തു, എന്നിവയെ അതിക്രമിച്ചിരിക്കുന്നവനാകയാൽ അപരിച്ഛേദ്യനും (ഇന്ന കാലത്ത്, ഇന്ന ദേശത്ത്, ഇന്ന വസ്തുവിൽ, ഇരിക്കുന്നുവെന്ന് അവധി നിശ്ചയിച്ചു പറയപ്പെടുവാൻ കഴിയാത്തവൻ) പ്രണവം (ഓം എന്ന ശബ്ദം)കൊണ്ടുച്ചരിക്കപ്പെടുവാൻ യോഗ്യനും ഓരോ കാലത്തും ലോകരക്ഷക്കുവേണ്ടി ശരീരത്തെ സ്വേച്ഛയാ സ്വീകരിച്ച് പരാക്രമത്തെ പ്രകടിക്കുന്നവനും, ലോകദ്രോഹികളായ സകലദുൎജ്ജനങ്ങളാകുന്ന വനത്തെ ദഹിപ്പിക്കുന്ന അഗ്നിപോലെ ഉജ്ജ്വലിക്കുന്നവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നേൻ. ശബ്ദങ്ങളെ—വാക്കുകളെ—അതിക്രമിച്ചിരിക്കുന്നവനാണെങ്കിലും "തസ്യവാചകഃ പ്രണവഃ" ബ്രഹ്മത്തിന്റെ വാചകം പ്രണവം എന്നൎത്ഥമായ പാതഞ്ജലസൂത്രത്തെ അനുസരിച്ചാണ് "പ്രണവാഖ്യം" എന്നുപയോഗിച്ചിരിക്കുന്നത്. "ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ യഃ പ്രയാതിത്യജൻ ദേഹം സയാതിപരമാംഗതിം" "ഓം എന്ന ഏകാക്ഷരരൂപമായ മന്ത്രത്തെ—ബ്രഹ്മവാചകത്തെ—ഉച്ചരിച്ചുംകൊണ്ട് യാതൊരുവൻ ദേഹത്തെ മരണകാലത്തിൽ വെടിയുന്നുവോ അവൻ—ആ ജീവാത്മാവ്—പരമാത്മാവായ എന്നോടു ചേരുന്നു"വെന്നു ശ്രീഭഗവാൻ കൃഷ്ണമൂൎത്തിയും അരുളിച്ചെയ്തിരിക്കുന്നു. വാസ്തവത്തിൽ നാമധേയരഹിതമായ ബ്രഹ്മത്തെക്കുറിക്കുന്നതിന്ന് ഒരു ശബ്ദത്തെ ഉപയോഗിക്കേണമെങ്കിൽ അതിന്നുചിതമായ ഒരു വാചകം പ്രണവമാണെന്ന് ഉപനിഷത്തുകളിൽ പ്രണവമഹിമയെക്കുറിച്ചധികം പറ

ഞ്ഞിരിക്കുന്നതിൻെറ സാരാംശത്തെ വേദകൎത്താവായ ബ്രഹ്മദേവൻ "പ്രണവാഖ്യം" എന്ന വിശേഷണത്താൽ സ്പഷ്ടമാക്കിയിരിക്കുന്നു.

"ഭാവാഭാവപ്രത്യയഹീനം" എന്ന വിശേഷണത്തിലടങ്ങിയ സാരം:—ശ്രീരാമചന്ദ്രൻ പ്രപഞ്ചത്തെ അതിക്രമിച്ചിരിക്കുന്നവനാണ്. സീതാവിഷയകമായ രാഗവും രാവണവിഷയകമായ ദ്വേഷവും പ്രകാശിപ്പിച്ചതായിട്ട് കാണുന്നതിനാൽ മനുഷ്യമാത്രനാണെന്നു തെററായിട്ടു ധരിക്കരുത്. ആ ഭാവം മനുഷ്യനാട്യമാണ്. പരമാൎത്ഥത്തിൽ മനുഷ്യനല്ല എന്നു ധരിപ്പിക്കുവാൻ വേണ്ടീട്ടാണുപയോഗിച്ചിരിക്കുന്നത്. "സത്യം ജ്ഞാനമനന്തംബ്രഹ്മ" എന്നുള്ള ശ്രുതിവാക്യത്തെ "നിത്യശുദ്ധബുദ്ധ" എന്ന വിശേഷണങ്ങളിൽ അടക്കി, ശ്രീരാമൻെറ സത്യസ്വരൂപത്തെ വിശദമാക്കിയിരിക്കുന്നു.

14. ത്വംമേ നാഥോ നാഥിതകാൎയ്യാഖിലകാരീ
മാനാതീതോ മാധവരൂപോഖിലധാരീ
ഭക്ത്യാഗമ്യോ ഭാവിതരൂപോഭവഹാരീ
യോഗാഭ്യാസൈൎഭാവിതചേതഃസഹചാരീ.

ത്വം=നിന്തിരുവടി, മേ=എൻെറ, നാഥിതകാൎയ്യാഖിലകാരീ=നാഥിതങ്ങളായ- പ്രാൎത്ഥിക്കപ്പെട്ട- അഖിലകാൎയ്യങ്ങളെ സാധിപ്പിക്കുന്ന സ്വഭാവത്തോടുകൂടിയവനും, മാനാതീതഃ=പ്രമാണത്തെ-അവധിയെ-അതിക്രമിച്ചിരിക്കുന്നവനും, മാധവരൂപഃ=ലക്ഷ്മീകാന്തനായിരിക്കുന്നവനും, അഖിലധാരീ=സകലത്തിൻെറയും അധിഷ്ഠാനഭൂതനും, ഭക്ത്യാ=ഭക്തിയാൽ, ഗമ്യഃ=പ്രാപിക്കപ്പെടുവാൻ കഴിയുന്നവനും, ഭാവിതരൂപഃ=ഭാവിക്കപ്പെട്ട —വിചാരിക്കപ്പെട്ട — രൂപത്തോടുകൂടിയവനായിട്ട്, ഭവഹാരീ=സംസാരത്തെ നശിപ്പിക്കുന്നവനും, യോഗാഭ്യാസൈഃ=യോഗാഭ്യാസങ്ങളാൽ, ഭാവിതചേതഃ സഹചാരീ=പരിശുദ്ധമാക്കപ്പെട്ട ചേതസ്സിൽ ചേൎന്നിരിക്കുന്നവനുമാകുന്നു.

നിന്തിരുവടി എൻെറ രക്ഷിതാവാകുന്നു. എന്തുകൊണ്ടെന്നാൽ, എന്നാൽ പ്രാൎത്ഥിക്കപ്പെട്ട സകലകാൎയ്യങ്ങളേയും സാധിപ്പിച്ചിരിക്കുന്നു. അതിന്നായി സ്വരൂപത്തെ-കാലദേശാവധിയിൽ ഉൾപ്പെട്ടിരിക്കുന്ന ശരീരത്തെ-ധരിച്ചിരിക്കുന്നുവെങ്കിലും അങ്ങുന്ന് കാലദേശാദ്യവധികളെ അതിക്രമിച്ചിരിക്കുന്ന സൎവ്വാധിഷ്ഠാനഭൂതനായ ശ്രീനാരായണനാകുന്നു. നിന്തിരുവടി എന്നെ മാത്രം ഇങ്ങിനെ രക്ഷിക്കുന്നവനല്ല. ആൎക്കു ഭക്തി—പരമപ്രേമം—ഉണ്ടോ അവൎക്കെല്ലാം അങ്ങയുടെ കാരു

ണ്യത്തെ സമ്പാദിപ്പാൻ കഴിയും. അല്പകാൎയ്യത്തെയല്ല നിന്തിരുവടി സാധിപ്പിക്കുന്നത്, നിരന്തരം അങ്ങയുടെ സ്വരൂപത്തെ ധ്യാനിക്കുന്നവരെ സംസാരസങ്കടത്തിൽ നിന്ന് സംരക്ഷിക്കും. അപ്രകാരമിരിക്കുന്ന നിന്തിരുവടി ആരിൽനിന്നും ദൂരസ്ഥനമല്ല. ശ്രവണമനനാദിയോഗാഭ്യാസത്താൽ സംശുദ്ധമായിരിക്കുന്ന ചിത്തത്തിൽ നിത്യവും പ്രകാശിക്കുന്നതു് നിന്തിരുവടിയുടെ സ്വഭാവമാകുന്നു. അപ്രകാരമിരിക്കുന്ന ശ്രീരാമസ്വരൂപനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.

ഈശ്വരന്ന് സർവരും സമന്മാർ. ആൎക്കു ഭക്തിയുണ്ടോ അവൎക്കീശ്വരനെ പ്രാപിക്കാം. അവൎക്കു വേണ്ടുന്നതായ സകല കാൎയ്യത്തേയും ഈശ്വരൻ സാധിപ്പിക്കും എന്നു കാണിപ്പാൻ "ഭക്ത്യാഗമ്യഃ" എന്ന വിശേഷണം. "ഭക്ത്യാ മാമഭിജാനാതിയാവാൻ യശ്ചാസ്മി തത്വതഃ തതോ മാം തത്വതോ ജ്ഞാത്വാ വിശതേ തദനന്തരം" "ഭക്തികൊണ്ടു് ഞാൻ എത്രത്തോളമുള്ളവൻ എന്ന സത്യത്തെയറിയാം. അറിഞ്ഞതിന്റെ ശേഷം അവനെന്നെ പ്രാപിക്കും" എന്നു ഭഗവൽഗീത.

ഈശ്വരഭജനത്തിന്റെ പ്രയോജനം ഐഹികസുഖലാഭം മാത്രമല്ല. നിശ്ശേഷസങ്കടനാശംതന്നെ പരമഫലം എന്നു കാണിപ്പാൻ "ഭാവിതരൂപോഭവഹാരീ" എന്ന വിശേഷണം.

ചേതസ്സുതന്നെ ഈശ്വരവാസസ്ഥാനം. എല്ലാവൎക്കും അനുഭവപ്പെടാത്തതു് ചിത്തത്തിന്നു ശുദ്ധിയില്ലാത്തതുകൊണ്ടു മാത്രമാണ്. ആർ നിരന്തരമായ ഈശ്വരഭാവനാരൂപയോഗാഭ്യാസത്താൽ കാമക്രോധാദിദോഷവൃത്തികളെ ചിത്തത്തിൽനിന്നു തള്ളിക്കളയുന്നുവോ അവരുടെ ചിത്താന്തൎഭാഗത്തിൽതന്നെ ഈശ്വരദൎശനം ലഭിക്കും എന്നു ധരിപ്പിക്കുവാൻ "യോഗാഭ്യാസൈൎഭാവിതചേതഃ സഹചാരീ" എന്ന വിശേഷണത്തെ ഉപയോഗിച്ചിരിക്കുന്നു.

15. ത്വാമാദ്യന്തം ലോകതതീനാം പരമീശം
ലോകാനാം നോ ലൌകികമാനൈരധിഗമ്യം
ഭക്തിശ്രദ്ധാഭാവസമേതൈൎഭജനീയം
വന്ദേ രാമം സുന്ദരമിന്ദീവരനീലം.

ലോകതതീനാം=ലോകസമൂഹങ്ങളുടെ, ആദ്യന്തം=ആദിയുമന്തവുമായിരിക്കുന്നവനും, പരം=ഭിന്നനും, ഈശം=നിയന്താവും, ലോകാനാം നഃ=ലോകഭൃതന്മാരായ ഞങ്ങളുടെ, ലൌകികമാനൈഃ=ലോകത്തിലുള്ള പ്രമാണങ്ങളാൽ, അധിഗമ്യം=അറിയപ്പെടുവാൻ കഴിയുന്നവനും,

(അല്ലെങ്കിൽ) ലോകാനാം=ലോകത്തിലുള്ളവരുടെ, ലൌകികമാനൈഃ=ലോകസാധാരണപ്രമാണങ്ങളാൽ, നോ അധിഗമ്യം=അറിയപ്പെട്ടുവാൻ കഴിയാത്തവനും, ഭക്തിശ്രദ്ധാഭാവസമേതൈഃ=ഭക്തിയോടും ശ്രദ്ധാഭാവത്തോടും കൂടിയവരാൽ, ഭജനീയം=ഭജിക്കപ്പെട്ടുവാൻ യോഗ്യനും, ഇന്ദീവരനീലം=നീലത്താമരപ്പൂപ്പോലെ നീലവർണത്തോടുകൂടിയവനും, സുന്ദരം=സൌന്ദര്യമുള്ളവനുമായ, രാമം വന്ദേ=രാമനെ ഞാൻ വന്ദിക്കുന്നേൻ.

പരമ്പരയാ സംഭവിച്ചും നശിച്ചുംകൊണ്ടിരിക്കുന്ന അനേക ലോകങ്ങളുടെ ഉൽപത്തിക്ക് ആദികാരണഭൂതനും, ലയത്തിന്ന് സ്ഥാനഭൂതനും, ലോകങ്ങളിൽ അന്തർഭവിക്കാതെ വേറിട്ടിരിക്കുന്നവനും, സകലത്തെയും അതാതിൻെറ സ്ഥാനത്തിൽ പ്രതിഷ്ഠിക്കുന്നവനും, ലോകത്തിൽ സാധാരണമായിരിക്കുന്ന പ്രത്യക്ഷാദി പ്രമാണങ്ങൾകൊണ്ടറിവാൻ കഴിയാത്തവനും, പരമപ്രേമവും, ശ്രദ്ധാഭാവവുമുള്ളവരാൽ സർവ്വാത്മനാ ഭജിക്കപ്പെട്ടുവാൻ യോഗ്യനും, നീലത്താമരപ്പൂപ്പോലെ നീലനിറത്തോടുകൂടിയവനും, പരമസുന്ദരനുമായ രാമനെ ഞാൻ നമസ്കരിക്കുന്നേൻ.

ആദിയും അന്തവുമുള്ള ലോകങ്ങൾക്ക്, അതു രണ്ടുമില്ലാത്ത ഒരു സത്യവസ്തു കാരണമാകേണമെന്ന്, ലോകതത്വത്തെത്തന്നെ ആലോചിക്കുന്നവർക്കറിവാൻ പ്രയാസമില്ല. സ്വർണ്ണം, മണ്ണ്, എന്നീ വസ്തുക്കൾ ആഭരണങ്ങൾക്കും, ഘടാദിപാത്രങ്ങൾക്കും, ഉൽപത്തിക്കും, ലയത്തിന്നും സ്ഥാനഭൂതങ്ങളാണെന്ന്, നിത്യാനുഭവമുള്ളതുപോലെ, ലോകങ്ങളുടെ ഉൽഭവനാശങ്ങൾക്ക് ഈശ്വരൻ കാരണം, എന്നു കാണിപ്പാൻ "ലോകതതീനാമാദ്യന്തം" എന്ന വിശേഷണം ഉപകരിക്കുന്നു.

ബുദ്ധിയാൽ കല്പിക്കപ്പെടുന്ന പ്രമാണങ്ങൾ, ബുദ്ധിയെ അതിക്രമിച്ചിരിക്കുന്ന വസ്തുവിൽ പ്രവൃത്തിക്കുകയില്ല. "ദൃശ്യതേത്വഗ്ര്യയാ ബുദ്ധ്യാ" വിചാരംകൊണ്ട് സൂക്ഷ്മവസ്തുവിനെ ഗ്രഹിപ്പാൻ തക്കവിധം സൂക്ഷ്മയായ ബുദ്ധിവൃത്തികൊണ്ടല്ലാതെ, സാധാരണ ബുദ്ധികൊണ്ടീശ്വരതത്വത്തെ അറിവാൻ കഴികയില്ല. സാധാരണ ബുദ്ധിക്കു വിഷയമാകാത്തതുകൊണ്ട് ഈശ്വരനില്ലെന്നു വിചാരിക്കുന്നത് അവിവേകത്തിൻെറ ലക്ഷണമാണെന്നു കാണിപ്പാൻ "ലോകാനാം നോ ലൌകികമാനൈരധിഗമ്യം" എന്ന വിശേഷണത്തെ വ്യാഖ്യാനിക്കാം. പ്രത്യക്ഷം, അനുമാനം, ശാബ്ദം, ഉപമാനം എന്ന നാലുവിധങ്ങളായ ലൌകികപ്രമാണങ്ങളിൽ "അനുമാനം" എന്ന പ്രമാണത്താൽ ഈ

ശ്വരനുണ്ടെന്നു നിർണയിക്കാം. എങ്ങിനെയെന്നാൽ ജഡങ്ങളായ ശരീരേന്ദ്രിയാന്തഃകരണങ്ങൾക്കു് സ്വതേ പ്രവൎത്തിപ്പാൻ സാമൎത്ഥ്യമില്ല. അവ പ്രവൎത്തിക്കുന്നതായിട്ടു് കാണുകയും ചെയ്യുന്നു. അപ്പോൾ അവയെ പ്രവൎത്തിപ്പിക്കുന്നതായ മറെറാരു സ്വതന്ത്രമായ തത്വത്തിന്റെ ശക്തി അവകളു സിദ്ധിക്കുന്നുണ്ടെന്നനുമാനിക്കാം. മഴു, ഉളി മുതലായ ആയുധങ്ങൾ അചേതനങ്ങളായതുകൊണ്ടു് ചേതനവൽസഹായംകൊണ്ടുമാത്രമാണു് അവ മരം മുതലായവയെ മുറിച്ചിടുന്നതു്. ഒരു മനുഷ്യൻ ആവക ആയുധങ്ങളെ പ്രവൃത്തിക്കുപയോഗപ്പെടുത്തുന്നതുപോലെ, ഭൂതങ്ങളിൽ വസിക്കുന്ന ഈശ്വരൻ അവയെ പ്രവൎത്തിപ്പിക്കുന്നുവെന്നനുമാനിക്കാം. പർവതത്തിൽ ധൂമം വ്യാപിക്കുന്നതു കാണുന്നവനു് അഗ്നിയവിടെയുണ്ടെന്നൂഹിക്കാം. തിയ്യില്ലാതെ പുകയില്ല എന്ന സംഗതി ഏവൎക്കും അറിയാവുന്നതുപോലെ, ശരീരേന്ദ്രിയാദികൾ പ്രവൎത്തിക്കുന്നതു കാണുമ്പോൾ, പ്രവൎത്തിപ്പിക്കുന്ന ഒരു സ്വതന്ത്രതത്വം— ഈശ്വരൻ— അതിൽ വസിക്കുന്നുണ്ടെന്നൂഹിക്കാം. അതിനാൽ പ്രത്യക്ഷപ്രമാണത്താൽ അറിവാൻ കഴികയില്ലെങ്കിലും, അനുമാനപ്രമാണത്താൽ ഈശ്വരനെ അറിയാമെന്നു സാരം.

പ്രമാണങ്ങൾകൊണ്ടറിവാൻ കഴികയില്ലെങ്കിൽക്കൂടെ പരമപ്രേമവും, പരമവിശ്വാസവും ഉള്ളവൎക്കു് ഈശ്വരൻ തന്റെ പരമാൎത്ഥസ്ഥിതിയെ പ്രകാശിപ്പിക്കും എന്നുപദേശിപ്പാനാണു് "ഭക്തിശ്രദ്ധാഭാവസമേതൈൎഭജനീയം" എന്ന വിശേഷണം. ഭക്തജനങ്ങൾ അങ്ങിനെ ഭജിച്ചു്, അവരുടെ സംസാരദുഃഖങ്ങൾ നീങ്ങി പരമാനന്ദമനുഭവിക്കട്ടെ എന്നുള്ള കാരുണ്യവും അവതാരത്തിന്നുള്ള കാരണമാണു് എന്നു് സൂചിപ്പിക്കുവാനാണു് "സുന്ദരമിന്ദീവരനീലം" എന്ന വിശേഷണം.

16. കോവാജ്ഞാതും ത്വാമതിമാനം ഗതമാനം
മാനാസക്തോ മാധവ! ശക്തോ മുനിമാന്യം
വൃന്ദാരണ്യേനന്ദിതവൃന്ദാരകവൃന്ദം
വന്ദേരാമം ഭവമുഖവന്ദ്യം സുഖകന്ദം.

അതിമാനം=അത്യന്തിയെ അതിക്രമിച്ചവനും, ഗതമാനം=അളവിനെ കടന്നിരിക്കുന്നവനും, മുനിമാന്യം=മുനിമാരാൽ മാനിക്കപ്പെടുവാൻ യോഗ്യനും, വൃന്ദാരണ്യേ=വൃന്ദാവനത്തിൽ, നന്ദിതവൃന്ദാരകവൃന്ദം=ആനന്ദിപ്പിക്കപ്പെട്ട വൃന്ദാരകന്മാരുടെ (ദേവസംഘങ്ങളുടെ) വൃന്ദത്തോടു് (സമൂഹത്തോടു്) കൂടിയവനും, ഭവമുഖവന്ദ്യം=ശിവൻ മുതലായവ

രാൽ വന്ദിക്കപ്പെട്ടവാൻ യോഗ്യനും, സുഖകന്ദം=ആനന്ദത്തിന്റെ മൂലസ്ഥാനവും, രാമം=രാമനുമായ, ത്വാം=നിന്തിരുവടിയെ, ജ്ഞാതും=അറിവാനായ്ക്കൊണ്ടു്, മാനാസക്തഃകഃ=മാനത്തിൽ ആസക്തനായ ഏതൊരുവൻ, ശക്തഃ=സമത്ഥൻ, വന്ദേ=ഞാൻ വന്ദിക്കുന്നേൻ.

ഹേ മാധവ! ദേശകാലാദികളായ അവധികളെ അതിക്രമിച്ചിരിക്കയാൽ ഇത്രയാണെന്നു പരിച്ഛേദിക്കപ്പെട്ടവാൻ കഴിയാത്തവനും എപ്പോഴും മനനം ചെയ്യുന്ന, മുനികളാൽ പൂജിക്കപ്പെട്ടവാൻ യോഗ്യനും, അടുത്തവതാരത്തിൽ വൃന്ദാവനത്തിൽവെച്ചു് ദേവന്മാരെ ആനന്ദിപ്പിക്കുന്നവനും, ശിവൻ മുതലായവരാൽ നമസ്കരിക്കപ്പെട്ടവാൻ യോഗ്യനും, പരമാനന്ദത്തിന്റെ സ്ഥാനഭൂതനുമായ നിന്തിരുവടിയെ ദേഹത്തിൽ ഞാനെന്ന അഭിമാനത്തിന്നധീനനായിരിക്കുന്ന ഏതൊരുവന്നറിവാൻ കഴിയും? ആക്കും കഴികയില്ല. ആരാലും വേദ്യനല്ലാത്ത ആ പരമേശ്വരന്റെ സ്വരൂപമായിരിക്കുന്ന രാമനെ ഞാൻ നമസ്കരിക്കുന്നേൻ. പരമേശ്വരാനുഗ്രഹത്താൽ ഇന്ദ്രിയാതീതമായ ജ്ഞാനം ബ്രഹ്മാവിന്നുണ്ടു് എന്നു് "വൃന്ദാരണ്യേനന്ദിതവൃന്ദാരകവൃന്ദം" എന്ന വിശേഷണം കാണിക്കുന്നു. ഇപ്പോൾ രാമനായവതരിച്ചിരിക്കുന്ന മഹാവിഷ്ണുവായ നിന്തിരുവടി അടുത്തവസരത്തിൽ ശ്രീകൃഷ്ണനായവതരിക്കും. അങ്ങയുടെ കാരുണ്യത്താലത്രേ ഞാനിപ്പോളറിയുന്നുവെന്നു സാരം.

17. നാനാശാസ്ത്രൈർവേദകദംബൈഃ പ്രതിപാദ്യം
നിത്യാനന്ദം നിർവിഷയജ്ഞാനമനാദിം
മൽസേവാത്ഥം മാനുഷഭാവം പ്രതിപന്നം
വന്ദേരാമം മരകതവർണ്ണം മധുരേശം.

നാനാശാസ്ത്രൈഃ=ബഹുവിധങ്ങളായ ശാസ്ത്രങ്ങളാലും, വേദകദംബൈഃ=വേദസമൂഹങ്ങളാലും, പ്രതിപാദ്യം=പ്രതിപാദിക്കപ്പെട്ടവാൻ യോഗ്യനും, നിത്യാനന്ദം=ശാശ്വതമായ ആനന്ദമാകുന്ന സ്വരൂപത്തോടുകൂടിയവനും, നിർവിഷയജ്ഞാനം=വിഷയമില്ലാതിരിക്കുന്ന ജ്ഞാനത്തോടുകൂടിയവനും, അനാദിം=കാരണത്തോടു കൂടാത്തവനും, മൽസേവാത്ഥം=എനിക്കു സേവിപ്പാനായ്ക്കൊണ്ടു്, മാനുഷഭാവം=മനുഷ്യഭാവത്തെ, പ്രതിപന്നം=പ്രാപിച്ചവനും, മധുരേശം=മധുരാപുരിയുടെ രാജാവും, മരകതവർണ്ണം=മരകതമണിയുടെ വർണ്ണത്തോടുകൂടിയവനുമായ, രാമംവന്ദേ=രാമനെ വന്ദിക്കുന്നേൻ.

ബഹുവിധ ശാസ്ത്രങ്ങളാലും, വേദസമൂഹങ്ങളാലും പ്രതിപാദിക്കപ്പെട്ടുവാൻ യോഗ്യനും, നാശരഹിതമായ ആനന്ദമാകുന്ന സ്വരൂപത്തോടുകൂടിയും വിഷയങ്ങളുടെ ചേൎച്ചയില്ലാതിരിക്കുന്ന ജ്ഞാനമാത്രനായും, കാരണരഹിതനായും, എന്റെ സേവക്ക് വിഷയമാവാനുള്ള കാരുണ്യത്താൽ മാനുഷരൂപത്തെ സ്വേച്ഛയാ സ്വീകരിച്ചവനായും, മരകതരത്നത്തിന്റെ നിറത്തിന്നു തുല്യമായ നിറത്തോടുകൂടിയുമിരിക്കുന്ന മധുരാ രാജാവായ രാമനെ ഞാൻ നമസ്കരിക്കുന്നേൻ.

"നാനാശാസ്ത്രൈഃ വേദകദംബൈഃ പ്രതിപാദ്യം" എന്ന വിശേഷണത്തിലടങ്ങിയ തത്വം:—ശൈവം വൈഷ്ണവം ആദിയായ തന്ത്രശാസ്ത്രങ്ങളിൽ ശിവൻതന്നെ ഏകദൈവം, വിഷ്ണുതന്നെ ഏകദൈവം എന്നിങ്ങിനെ ബഹുവിധത്തിൽ പ്രതിപാദിച്ചിരിക്കുന്നു. വേദങ്ങളിൽ ഇന്ദ്രൻ, അഗ്നി, വരുണൻ,യമൻ, എന്നിവർ ആരാധ്യദേവന്മാർ എന്നുറപ്പിക്കുന്നു. ശിവൻ, വിഷ്ണു, ഇന്ദ്രൻ, അഗ്നി, വരുണൻ, യമൻ, എന്ന നാമരൂപങ്ങൾ വികാരങ്ങൾ, എല്ലാററിന്നും അധിഷ്ഠാനതത്വം ഒന്നുമാത്രം. ആ പരമതത്വം ശ്രീരാമചന്ദ്രൻ. ഏകനായ രാമചന്ദ്രനെ ശാസ്ത്രങ്ങളിലും വേദങ്ങളിലും ബഹുവിധനാമരൂപങ്ങളെ കല്പിച്ചുകൊണ്ടുതന്നെ പ്രതിപാദിച്ചിരിക്കുന്നുവെന്നഭിപ്രായം.

"നിർവിഷയജ്ഞാനം" എന്ന വിശേഷണത്തിലടങ്ങിയ സാരം:—ഘടത്തെ ഞാനറിയുന്നു, പടത്തെ ഞാനറിയുന്നു, എന്നിങ്ങിനെ അറിവിന്റെ അനുഭവം, ഘടപടാദിവിഷയങ്ങളോടുകൂടെയുണ്ടാകുന്നു. വിഷയങ്ങളെ സംബന്ധിച്ചിരിക്കുന്ന ഈ ജ്ഞാനമല്ല ഈശ്വരസ്വരൂപം. വിഷയസംബന്ധമില്ലാതെയും ഇന്ദ്രിയങ്ങളെ അതിക്രമിച്ചുമിരിക്കുന്ന–നിർവികല്പകമായ–ജ്ഞാനം, ഈശ്വരന്റെ സ്വരൂപം എന്നഭിപ്രായം.

"അനാദിം" എന്ന വിശേഷണത്തിന്റെ സാരം:—ഉൽപത്തിയുള്ള സകലത്തിന്റെയും കാരണമായിരിക്കുന്ന ഈശ്വരന്നും കാരണമുണ്ടെന്നു വന്നാൽ കാരണകല്പനക്കന്തമില്ലെന്നു വരും. ലോകങ്ങളുടെ ആദികാരണമായിരിക്കുന്ന ഈശ്വരൻ നിഷ്കാരണൻ എന്നഭിപ്രായം.

"മൽസേവാൎത്ഥം മാനുഷഭാവംപ്രതിപന്നം" എന്ന വിശേഷണത്തിന്റെ സാരം:—രാവണവധാദികാൎയ്യം ഇച്ഛാമാത്രത്താൽ സാധിപ്പാൻ നിന്തിരുവടിക്കു കഴിയും. എന്റെ പ്രാൎത്ഥനയെ സാധിപ്പിച്ച നിന്തിരുവടിയെ സ്തോത്രനമസ്കാരാദികൾ ചെയ്തു് ഞാൻ കൃതാൎത്ഥനാ

കേണമെന്നുള്ള കാരുണ്യം നിമിത്തം മനുഷ്യരൂപത്തെ സ്വീകരിച്ചിരിക്കുന്നു. ലോകത്തിലുള്ള സകല ഭക്തന്മാരെയും കൃതാൎത്ഥന്മാരാക്കുവാനാണവതാരം എന്നഭിപ്രായം.

"മധുരേശം" എന്ന പദത്തിന്ന് മധുരാപുരിയുടെ രാജാവായ ശ്രീകൃഷ്ണനെന്നുകൂടെയൎത്ഥമുള്ളതിനാൽ അടുത്ത അവതാരമായ ശ്രീകൃഷ്ണനെ സങ്കല്പിച്ചുകൊണ്ടിപ്പോഠംതന്നെ ബ്രഹ്മാവു സ്തുതിച്ചുവെന്നും വ്യാഖ്യാതാക്കന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

"വൃന്ദാരണ്യേനന്ദിതവൃന്ദാരകവൃന്ദം" എന്ന് പൂർവശ്ലോകത്തിൽ സൂചിപ്പിച്ച ശ്രീകൃഷ്ണഭഗവാന്റെ സ്വരൂപത്തെ ഈ പദ്യത്താൽ സ്പഷ്ടമാക്കിയതു് രാമകൃഷ്ണന്മാർ രണ്ടല്ല, ഏകമായ പരമതത്വംതന്നെ എന്നു ധരിപ്പിക്കുവാനാണെന്നഭിപ്രായം.

ഈ രാമസ്വാമിതന്നെ ശത്രുഘ്നന്ന് മധുരാരാജ്യത്തെ നൽകിയെന്ന് അടുത്ത ഭാഗത്തിൽ പറയുന്നതുകൊണ്ട് മധുരേശനെന്ന പദം ശ്രീരാമന്നുതന്നെ വിശേഷണമാകുന്നതിന്നു വിരോധമില്ല.

18. ശ്രദ്ധായുക്തോയഃ പഠതീമം സ്തവമാദ്യം
ബ്രാഹ്മം ബ്രഹ്മജ്ഞാനവിധാനം ഭുവി മർത്ത്യഃ
രാമം ശ്യാമം കാമിതകാമപ്രദമീശം
ധ്യാത്വാ ധ്യാതാ പാതകജാലൈർവിഗതഃസ്യാത്

ബ്രാഹ്മം=ബ്രഹ്മാവിനാൽ ചെയ്യപ്പെട്ടതും, ബ്രഹ്മജ്ഞാനവിധാനം=ബ്രഹ്മജ്ഞാനത്തെ ജനിപ്പിക്കുന്നതും, ആദ്യം=ആദികാലത്തിലുണ്ടായിരിക്കുന്നതുമായ, ഇമം സ്തവം=ഈ സ്തോത്രത്തെ, ശ്രദ്ധായുക്തഃ=ശ്രദ്ധയോടുകൂടിയവനായിട്ട്, ഭുവിയഃ മർത്ത്യഃ=ഭൂമിയിൽ ഏതൊരു മനുഷ്യൻ, കാമിതകാമപ്രദം=കാമിക്കപ്പെട്ട വസ്തുവിനെ പ്രദാനം ചെയ്യുന്നവനും, ഈശം=ഈശ്വരനും, ശ്യാമം=ശ്യാമളവർണനുമായ, രാമം ധ്യാത്വാ=രാമനെ ധ്യാനിച്ചിട്ട്, പഠതി=പഠിക്കുന്നുവോ, സഃ ധ്യാതാ=ആ ധ്യാതാവ്–ധ്യാനിക്കുന്ന പുരുഷൻ, പാതകജാലൈഃ=പാപസമൂഹങ്ങളോട്, വിഗതഃ സ്യാത്=വേറിട്ടവനായ് ഭവിക്കും.

ഭൂമിയിൽ ജനിച്ചിരിക്കുന്ന ഏതൊരു മനുഷ്യൻ ആഗ്രഹിച്ചതിനെ നൽകുന്ന സൎവ്വേശ്വരനും ശ്യാമളവൎണ്ണനുമായ ശ്രീരാമചന്ദ്രനെ ധ്യാനിച്ചുകൊണ്ട്, ബ്രഹ്മാവിനാൽ ചെയ്യപ്പെട്ടതും, ബ്രഹ്മസ്വരൂപബോധത്തെ ജനിപ്പിക്കുന്നതും, ആദികാലത്തുണ്ടായതുമായ ഈ സ്തോത്രത്തെ, പൂൎണ്ണവിശ്വാസത്തോടുകൂടെ പഠിക്കുന്നുവോ, അവൻ സൎവ്വപാപങ്ങ

ളിൽനിന്നും വേറിട്ടവനായിഭവിക്കും. ആഗ്രഹപ്രതിബന്ധികളായ പാപങ്ങൾ നശിക്കുന്നതുകൊണ്ട് ഐഹികമായ അഭീഷ്ടപ്രാപ്തിയും പുനൎജ്ജന്മത്തിന്നവകാശമില്ലാതെയാകയാൽ, ദേഹാന്തത്തിൽ പരമഗതിയും ലഭിക്കും.

19. ശ്രുത്വാസ്തുതിംലോകഗുരോൎവിഭാവസുഃ
സ്വാങ്കേസമാദായ വിദേഹപുത്രികാം
വിഭ്രാജമാനാം വിമലാരുണദ്യുതിം
രക്താംബരാംദിവ്യ വിഭൂഷണാന്വിതാം.

20. പ്രോവാചസാക്ഷീ ജഗതാം രഘൂത്തമം
പ്രപന്നസൎവാൎത്തിഹരംഹുതാശനഃ
ഗൃഹാണദേവീം രഘുനാഥ! ജാനകീം
പുരാത്വയാമയ്യവരോപിതാം വനേ.

വിഭാവസുഃ=അഗ്നിഭഗവാൻ, ലോകഗുരോഃ=ബ്രഹ്മാവിന്റെ, സ്തുതിംശ്രുത്വാ=സ്തുതിയെ ശ്രവിച്ചിട്ട്, വിഭ്രാജമാനാം=വിശേഷമായി ശോഭിക്കുന്നവളും, വിമലാരുണദ്യുതിം=നിൎമ്മലമായ അരുണകാന്തിയോടുകൂടിയവളും, രക്താംബരാം=രക്തവൎണ്ണമുള്ളവസ്ത്രത്തോടുകൂടിയവളും, ദിവ്യവിഭൂഷണാന്വിതാം=ദിവ്യങ്ങളായ വിഭൂഷണങ്ങളോടുകൂടിയവളുമായ, വിദേഹപുത്രികാം=വൈദേഹിയെ, സ്വാങ്കേ=തന്റെ അങ്കത്തിൽ, സമാദായ=എടുത്തിട്ട്, ജഗതാംസാക്ഷീ=ലോകങ്ങളുടെസാക്ഷിയായ, ഹുതാശനഃ=അഗ്നിദേവൻ, പ്രപന്നാൎത്തിഹരം=പ്രപന്നന്മാരുടെ (ശരണം പ്രാപിച്ചവരുടെ ആൎത്തിയെ— ദുഃഖത്തെ—ഹരിക്കുന്ന, രഘൂത്തമം=രഘുശ്രേഷ്ഠനോട്, രഘുനാഥ!=ഹേ രഘുപതേ!, ത്വയാ=അങ്ങെയാൽ, പുരാ=മുമ്പേ, വനേ=വനത്തിൽവെച്ച്, മയി=എന്നിൽ, അവരോപിതാം=വെക്കപ്പെട്ട, ജാനകീംദേവീം=ജനകപുത്രിയായദേവിയെ, ഗൃഹാണ=സ്വീകരിച്ചാലും എന്ന്, പ്രോവാച=പറഞ്ഞു.

ലോകങ്ങളുടെ പിതാവായ ബ്രഹ്മദേവൻ ചെയ്ത സ്തുതികേട്ടു സന്തുഷ്ടനായ വഹ്നിദേവൻ, തുടുത്ത കാന്തിയുള്ള വസ്ത്രമുടുത്തും, ദിവ്യങ്ങളായ ആഭരണങ്ങളെ ധരിച്ചും, ചളിയററ രക്തനിറത്താൽ ഏററവും ശോഭിച്ചുമിരിക്കുന്നതായ വൈദേഹിയെ തന്റെ മടിയിൽ വെച്ചുംകൊണ്ട് വഹ്നികുണ്ഡത്തിൽനിന്ന് പ്രത്യക്ഷനായ്വന്നു. സൎവലോകങ്ങളുടേയും പുണ്യപാപങ്ങൾക്ക് സാക്ഷിയായിരിക്കുന്ന അഗ്നിദേവൻ ശരണം പ്രാപിക്കുന്നവരുടെ സകലദുഃഖങ്ങളേയും സംഹരിച്ചവരെയനുഗ്ര

ഹിക്കുന്ന ശ്രീരാമചന്ദ്രനോടു പറഞ്ഞു:—"ഹേ രാഘൂത്തമ! നിന്തിരുവടി കാട്ടിൽവെച്ച്, മുമ്പേ, എന്നിൽ സമർപ്പിച്ച ജാനകീദേവിയെ സ്വീകരിച്ചാലും."

അഗ്നികുണ്ഡത്തിൽനിന്നു പുറപ്പെട്ടവഹ്നിദേവനേയും
ജാനകീദേവിയേയുംകുറിച്ച് ശ്രീവാല്മീകി:—
"വിധൂമാഗ്നിശ്ചിതാസ്ഥാംത്തു ജാനകീമനുരക്ഷത
ഉത്തസ്ഥൌമൂർത്തിമാനാശു ഗൃഹീതാജനകാത്മജാം
തരുണാദിത്യസങ്കാശാം തപ്തകാഞ്ചനഭൂഷിതാം
രക്താംബരധരാംബാലാം നീലകുഞ്ചിതമൂർദ്ധജാം
അക്ലിഷ്ടമാല്യാഭരണാം തഥാരൂപാം മനസ്വിനീം
ദദൌരാമായവൈദേഹീമങ്കേനാങ്കേവിഭാവസുഃ"

"പുകയില്ലാതിരുന്ന അഗ്നി—എല്ലാററിലും സൂക്ഷ്മസ്വരൂപനായ കാരണാഗ്നി—തന്നിൽ പ്രവേശിച്ച സീതയെ രക്ഷിച്ചു. ദഹിപ്പിച്ചില്ല. മദ്ധ്യാഹ്നകാലത്തിലെ സൂര്യനു തുല്യയും, ഉജ്ജ്വലിക്കുന്ന കാന്തിയുള്ള കാഞ്ചനാഭരണങ്ങളെ ധരിച്ചും, രക്തനിറമുള്ള വസ്ത്രമുടുത്തും, നീലനിറമുള്ളതും ചുരുണ്ടുമിരിക്കുന്ന തലമുടിയാൽ ശോഭിച്ചും, വാടാതിരിക്കുന്ന മാലയാകുന്ന ആഭരണത്തോടുകൂടിയുമിരിക്കുന്ന ധീരചിത്തയായ ജാനകിയെ മൂർത്തിമാനായ വഹ്നിദേവൻ മടിയിലിരുത്തിക്കൊണ്ടുവന്നിട്ട് ശ്രീരാമന്റെ മടിയിൽ വെച്ചുകൊടുത്തു.

വാല്മീകീയത്തിൽ കാണുന്ന അഗ്നിവാക്യം:—
"അബ്രവീച്ചതദാരാമം സാക്ഷീലോകസ്യപാവകഃ
ഏഷാതേരാമമഹിഷീ പാപമസ്യാംനവിദ്യതേ
നൈവവാചാനമനസാ നൈവബുദ്ധ്യാനചക്ഷുഷാ
സുവൃത്താവൃത്തസമ്പന്നാ നത്വാമതിചരത്യസൌ"

"ലോകത്തിന്റെ ശുഭാശുഭകർമ്മസാക്ഷിയായ അഗ്നി അപ്പോൾ രാമനോടു പറഞ്ഞു:—"ഹേ രാമ! ഇവൾ അങ്ങയുടെ ഭാര്യയാകുന്നു. ഇവളിൽ പാപമില്ല. വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ, ബുദ്ധികൊണ്ടോ, നേത്രംകൊണ്ടോ, ഇവൾ പാപം ചെയ്തിട്ടില്ല. സദാചാരവും സൌശീല്യവുമുള്ള ഇവൾ അങ്ങയെ അതിക്രമിച്ചിട്ടില്ല."

"രാവണേനോപനീതൈഷാ വീര്യോൽസിക്തേനരക്ഷസാ
ത്വയാവിരഹിതാവീര വിവശാനിർജ്ജനാൽവനാത്.
രുദ്ധാ ചാന്തഃപുരേദീനാ ത്വച്ചിന്താ ത്വൽപരായണാ

രക്ഷിതാരാക്ഷസീഭിശ്ച വികൃതാഭിഃസമന്തതഃ
പ്രലോഭ്യമാനാവിവിധം ഭൎത്സ്യമാനാ ചമൈഥിലീ
നചാപ്യചിന്തയദ്രക്ഷസ്തൽഗതേനാന്തരാത്മനാ".

"വീൎയ്യംകൊണ്ടു മതിമറന്ന രാവണൻ, നിൎജ്ജനമായിരിക്കുന്ന വനത്തിൽനിന്ന് ഇവളെ അങ്ങയില്ലാത്തതായ സമയത്തിൽ ബലാൽകാരേണ കൊണ്ടുപോയി അന്തഃപുരത്തിൽ നിരോധിച്ചു. അങ്ങയിൽത്തന്നെ മനസ്സിനെയുറപ്പിച്ചും, സൎവാധാരമായിക്കരുതിയുംകൊണ്ട് ദുഃഖിച്ചിരിക്കുന്ന ഇവളുടെ നാലുഭാഗത്തും വികൃതകളായ രാക്ഷസികളെ കാവലുംവെച്ചു. ഏതെല്ലാമോ വിധത്തിൽ പ്രലോഭിപ്പിക്കയും ഭയപ്പെടുത്തുകയും ചെയ്തിട്ടും അങ്ങയിൽത്തന്നെ മനസ്സുറപ്പിച്ചിരിക്കുന്ന ഇവൾ രാക്ഷസനെ ചിന്തിക്കപോലുമുണ്ടായിട്ടില്ല."

21. വിധായമായാ ജനകാത്മജാംഹരേ!
ദശാനനപ്രാണവിനാശനായച
ഹതോദശാസ്യഃ സഹപുത്രബാന്ധവൈ
ൎന്നിരാകൃതോഽനേന ഭരോഭുവഃപ്രഭോ!
തിരോഹിതാസാ പ്രതിബിംബരൂപിണീ
കൃതായദൎത്ഥം കൃതകൃത്യതാംഗതാ.

ഹരേ! പ്രഭോ!=സങ്കടങ്ങളെ സംഹരിക്കുന്ന പരമേശ്വരനായുള്ളോവേ! ദശാനനപ്രാണവിനാശനായ=ദശാനന്റെ പ്രാണനാശത്തിന്നായ്ക്കൊണ്ട്, മായാജനകാത്മജാം=മായാസീതയെ, വിധായ=നിൎമ്മിച്ചിട്ട്, പുത്രബാന്ധവൈഃ സഹ=പുത്രന്മാരോടും ബന്ധുക്കളോടുംകൂടെ, ദശാസ്യഃ ഹതഃ=രാവണൻ ഹനിക്കപ്പെട്ടു, അനേന=ഇതുകൊണ്ട്, ഭുവഃ ഭാരഃ=ഭൂമിയുടെ ഭാരം, നിരാകൃതഃ=നിരാകരിക്കപ്പെട്ടു, യദൎത്ഥംകൃതാ=യാതൊന്നിന്നായി നിൎമ്മിക്കപ്പെട്ടുവോ, കൃതകൃത്യതാം=കൃതാൎത്ഥതയെ, ഗതാ=പ്രാപിച്ചു, പ്രതിബിംബരൂപിണീ സാ=പ്രതിബിംബരൂപത്തോടുകൂടിയ അവൾ, തിരോഹിതാ=മറഞ്ഞിരിക്കുന്നു.

ഹേ ഹരേ! പ്രഭോ! രാവണനെ വധിപ്പാനുള്ള ഒരുപകരണമായിട്ട് മായാസീതയെ കല്പിച്ചു നിന്തിരുവടി രാവണനെയും, അവന്റെ പുത്രന്മാരെയും ബന്ധുക്കളെയും സംഹരിച്ച് ഭൂമിക്കുണ്ടായിരുന്ന ദുൎജ്ജനഭാരത്തെ തീൎത്തു. നിൎമ്മിക്കപ്പെട്ട ആവശ്യം സാധിപ്പിച്ചതുകൊണ്ട് കൃതാൎത്ഥയായ്ഭവിച്ച സീതയുടെ പ്രതിബിംബഭൂതയായ അവൾ എന്നിൽ ലയിക്കയും ചെയ്തു.

22. തതോതിഹൃഷ്ടാം പരിഗൃഹ്യ ജാനകീം
രാമഃ പ്രഹൃഷ്ടഃ പ്രതിപൂജ്യ പാവകം
സ്വാങ്കേസമാവേശ്യ സദാനപായിനീം
ശ്രിയംത്രിലോകീജനനീം ശ്രിയഃ പതിഃ.

തതഃ=അനന്തരം, അതിഹൃഷ്ടാം=അധികം സന്തോഷിച്ചവളും, സദാ അനപായിനീം=എപ്പോഴും പിരിയാതിരിക്കുന്നവളും, ത്രിലോകജനനീം=മൂന്നു ലോകങ്ങളെ ഉത്ഭവിപ്പിക്കുന്നവളും, ശ്രിയം ജാനകീം=ശ്രീദേവിയായ ജനകപുത്രിയെ, പ്രഹൃഷ്ടഃ=അതിസന്തുഷ്ടനും, ശ്രിയഃ പതിഃ=ലക്ഷ്മീദേവിയുടെ ഭർത്താവുമായ. രാമഃ=രാമൻ, പരിഗൃഹ്യ=പരിഗ്രഹിച്ചിട്ട്, സ്വാങ്കേ=തന്റെ അങ്കത്തിൽ, സമാവേശ്യ=ഇരുത്തിട്ട്.

വഹ്നിദേവൻ പറഞ്ഞതുകേട്ടധികം സന്തുഷ്ടയും, ഏതു കാലത്തും രാമനെ പിരിയാതിരിക്കുന്നവളും, മൂന്നു ലോകങ്ങളുടെ മാതാവും സാക്ഷാൽ ശ്രീദേവിയുടെ അവതാരവുമായ ജനകപുത്രിയെ, പരമസന്തുഷ്ടനും, ലക്ഷ്മീവല്ലഭനുമായ ശ്രീരാമൻ സ്വീകരിച്ചു മടിയിലിരുത്തി.

ശ്രീഭാഗവതത്തിൽ രാമാവതാരത്തെ വർണിക്കുന്ന ഘട്ടത്തിൽ രാവണവധം കഴിഞ്ഞശേഷം ഹനുമാനെ സീതാസമീപത്തിലേക്കയച്ചതു മുതൽ അഗ്നിപ്രവേശംവരേയുള്ള കഥ സൂചിപ്പിച്ചിട്ടില്ല. രാവണവധവും വിഭീഷണന്നഭിഷേകവും കഴിഞ്ഞ ഉടനെ ശ്രീരാമൻ സീതാസമീപത്തു ചെന്നു കണ്ടുവെന്നു മാത്രം പറഞ്ഞിട്ടുള്ള ഭാഗവതപദ്യങ്ങൾ:—

"തതോദദർശ ഭഗവാനശോകവനികാശ്രമേ
ക്ഷാമാംസ്വവിരഹവ്യാധിം ശിംശപാമൂലമാശ്രിതാം
രാമഃപ്രിയതമാംഭാര്യ്യാം ദീനാംവീക്ഷ്യാന്വകമ്പത
ആത്മസന്ദർശനാഹ്ലാദവികസന്മുഖപങ്കജാം.

ശ്രീഭാഗവതം സ്കന്ധം 9, അദ്ധ്യായം 10. ശ്ലോകം 30—31.

"രാവണവധാനന്തരം ഭഗവാൻ ശ്രീരാമന്ന് അശോകവനികാശ്രമത്തിൽ ശിംശപാവൃക്ഷമൂലത്തെ ആശ്രയിച്ചും തന്നെ പിരിഞ്ഞതുകൊണ്ടുള്ള ദുഃഖത്താൽ ചടച്ചും ദുഃഖിച്ചും, തന്റെ ദർശനത്താൽ വികസിച്ച മുഖാംബുജത്തോടുംകൂടിയുമിരിക്കുന്ന അതിപ്രിയാസ്പദമായ ഭാര്യ്യയെകണ്ടിട്ടനുകമ്പയുണ്ടായി."

23. ദൃഷ്ട്വാഥരാമം ജനകാത്മജായുതം
ശ്രിയാസ്ഫുരന്തം സുരനായകോമുദാ

ഭക്ത്യാഗിരാഗൽ ഗദയാസമേത്യ
കൃതാംജലിഃ സ്തോത്രുമഥോപചക്രമേ.

അഥ=അനന്തരം, ജനകാത്മജായുതം=ജനകപുത്രിയോടു യോജിച്ചും, ശ്രിയാസ്പുരന്തം=ശ്രീകൊണ്ടുജ്വലിച്ചുമിരിക്കുന്ന, രാമം=രാമനെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, സുരനായകഃ=ദേവേന്ദ്രൻ, മുദാസമേത്യ=സന്തോഷത്തോടുകൂടെ വന്നിട്ട്, കൃതാംജലിഃ=അംജലിയോടുകൂടിയവനായിട്ട്, ഭക്ത്യാ=ഭക്തികൊണ്ട്, ഗൽഗദയാഗിരാ=ഇടറിപ്പുറപ്പെടുന്ന വാക്കോടുകൂടെ, അഥസ്തോത്രും=പിന്നെ സ്തുതിപ്പാൻ, ഉപചക്രമേ=ഉപക്രമിച്ചു.

ശ്രീജാനകീസമേതനും അതുകൊണ്ടുള്ള വിശേഷകാന്തിയാലുജ്ജ്വലിച്ചുമിരിക്കുന്ന ശ്രീരാമനെക്കണ്ട് സന്തോഷത്തോടുകൂടിയ ദേവേന്ദ്രൻ ഭക്തിനിമിത്തം ഇടറിപ്പുറപ്പെടുന്ന വാക്കുകൊണ്ടു സ്തുതിപ്പാൻ തുടങ്ങി.

## ഇന്ദ്ര ഉവാച.

24. ഭജേഹംസദാ രാമമിന്ദീവരാഭം
ഭവാരണ്യദാവാനലാഭാഭിധാനം
ഭവാനീഹൃദാ ഭാവിതാനന്ദരൂപം
ഭവാഭാവഹേതും ഭവാദിപ്രപന്നം.

ഇന്ദീവരാഭം=ഇന്ദീവരത്തിന്റെ ആഭപോലിരിക്കുന്ന ആഭയോടുകൂടിയും, ഭവാരണ്യദാവാനലാഭാഭിധാനം=സംസാരമാകുന്ന അരണ്യത്തിന്ന് ദാവാനലൻ (കാട്ടുതീ) പോലെയിരിക്കുന്നഅഭിധാനത്തോടു (നാമത്തോടു)കൂടിയും, ഭവാനീഹൃദാ=ഭവാനിയുടെ (പാൎവ്വതീദേവിയുടെ) ഹൃദയത്താൽ, ഭാവിതാനന്ദരൂപം=ഭാവിക്കപ്പെടുന്നആനന്ദരൂപത്തോടുകൂടിയും, ഭവാഭാവഹേതും=ഭവത്തിന്റെ (പുനർജന്മത്തിന്റെ) അഭാവത്തിന്നുകാരണമായും, ഭവാദിപ്രപന്നം=ഭവൻ ആദിയായവരാൽ ശരണംപ്രാപിക്കപ്പെടുന്നവനായുമിരിക്കുന്ന, രാമം=രാമനെ, അഹംസദാഭജേ=ഞാനെപ്പോഴും ഭജിക്കുന്നേൻ

നീലത്താമരപ്പൂവിന്റെ ശോഭപോലെയിരിക്കുന്ന ദേഹകാന്തികൊണ്ടു കാണുന്നവരുടെ നേത്രങ്ങൾക്ക് പ്രീതിയെ ജനിപ്പിക്കുന്നവനും, സംസാരമാകുന്ന കൊടുംകാട്ടിന്ന് കാട്ടുതീത്തുല്യമായിരിക്കുന്ന നാമധേയത്തോടു കൂടിയവനും, പാർവതീദേവി ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ആനന്ദരൂപത്തോടു കൂടിയവനും, പുനർജന്മത്തെയില്ലാതെയാക്കുന്നതിന്ന കാരണമായിരിക്കുന്നവനും, ശിവൻ മുതലായ

മുഖ്യ ദേവന്മാരാൽ ശരണം പ്രാപിക്കപ്പെടുന്നവനുമായ ശ്രീരാമനെ ഞാൻ സദാ ഭജിക്കുന്നേൻ.

"ഭവാരണ്യദാവാനലാഭാഭിധാനം" എന്ന വിശേഷണം രാമനാമസ്മരണം ജപം എന്നിവകൊണ്ടുതന്നെ സംസാരനാശം സംഭവിക്കുമെന്നു കാണിക്കുന്നു. "ഭവാനീഹൃദാഭാവിതാനന്ദരൂപം" "ഭവാദിപ്രപന്നം" എന്ന വിശേഷണങ്ങൾ, ഉപാസ്യന്മാരായ പാർവതീപരമേശ്വരന്മാരാൽക്കൂടെ ഉപാസിക്കപ്പെടുന്നവനാകയാൽ ഉപാസ്യദേവന്മാരിൽ മുഖ്യത്വം രാമന്നാണെന്നു സൂചിപ്പിക്കുന്നു. "ഭവാഭാവഹേതും" എന്ന വിശേഷണം "തമേവവിദിത്വാതി മൃത്യുമേതി" മരണത്തെ അതിക്രമിക്കേണമെങ്കിൽ അവനെത്തന്നെയറിയേണം എന്നൎത്ഥമായ ശ്രുതിവാക്യാനുസരണം രാമൻതന്നെ പരമപുരുഷാൎത്ഥമായ മോക്ഷത്തെ നൽകുന്നവൻ എന്നു കാണിക്കുന്നു.

25. സുരാനീകദുഃഖൌഘനാശൈകഹേതും
നരാകാരദേഹം നിരാകാരമീഡ്യം
പരേശം പരാനന്ദരൂപം വരേണ്യം
ഹരിംരാമമീശം ഭജേഭാരനാശം.

സുരാനീകദുഃഖൌഘനാശൈകഹേതും=സുരസമൂഹത്തിന്റെ ദുഃഖസമൂഹത്തെ നശിപ്പിക്കുന്നതിന്നു മുഖ്യ കാരണഭൂതനും, നരാകാരദേഹം=മനുഷ്യാകൃതിയിലുള്ള ദേഹത്തോടുകൂടിയവനും, നിരാകാരം=ആകൃതിയില്ലാത്തവനും, ഈഡ്യം=സ്തുതിക്കപ്പെടുവാൻ യോഗ്യനും, പരേശം=പരമേശ്വരനും, പരാനന്ദരൂപം=പരമാനന്ദസ്വരൂപനും, വരേണ്യം=ഉത്തമനും, ഈശം=സർവാന്തൎയ്യാമിയും, ഭാരനാശം=ഭാരത്തെ നശിപ്പിക്കുന്നവനുമായ, രാമംഭജേ=രാമനെ ഭജിക്കുന്നേൻ.

സ്തുതിപ്പാനുള്ള പ്രത്യേക യോഗ്യതയെ ബഹുവിധത്തിൽ കാണിക്കുന്നു:—ദേവസമൂഹത്തിന്നുണ്ടാകുന്ന ബഹുവിധ ദുഃഖങ്ങളെ നശിപ്പിക്കുന്നതിന്നു പ്രധാനകാരണതയെ വഹിക്കുന്നവനും, മായകൊണ്ടു മനുഷ്യരൂപത്തെ സ്വീകരിച്ചിരിക്കുന്നുവെങ്കിലും പരമാൎത്ഥത്തിൽ ആകൃതിയില്ലാതിരിക്കുന്നവനും, അതു നിമിത്തം സ്തുതിക്കപ്പെടുവാൻ യോഗ്യനും, ബ്രഹ്മാദിദേവന്മാൎക്കുകൂടെ ഈശ്വരനായിരിക്കുന്നവനും, പരമാനന്ദസ്വരൂപനും, സർവദുഃഖങ്ങളെ സംഹരിക്കുന്ന പുരുഷോത്തമനും ഭൂമിഭാരത്തെത്തീൎത്തവനുമായ രാമനെ ഞാൻ ഭജിക്കുന്നേൻ.

26. പ്രപന്നാഖിലാനന്ദദോഹം പ്രസന്നം
പ്രപന്നാൎത്തിനിശ്ശേഷനാശാഭിധേയം

തപോയോഗയോഗീശഭാവാവിഭാവ്യം
കപീശാദിമിത്രംഭജേ രാമചന്ദ്രം.

പ്രപന്നാഖിലാനന്ദദോഹം=പ്രപന്നന്മാരായ അഖിലൎക്കും ആനന്ദത്തെ നൽകുന്നവനും, പ്രസന്നം=പ്രസാദിച്ചിരിക്കുന്നവനും, പ്രപന്നാൎത്തിനിശ്ശേഷനാശാഭിധാനം=പ്രപന്നന്മാരുടെ ആൎത്തിയെ നിശ്ശേഷമാകുംവണ്ണം നശിപ്പിക്കുന്ന അഭിധേയത്തോടു(നാമത്തോടു)കൂടിയവനും, തപോയോഗയോഗീശഭാവാവിഭാവ്യം=തപസ്സ് യോഗം എന്നിവയാൽ യോഗീശ്വരന്മാരാൽ ഭാവത്തോടു(ഭക്തിയോടു)കൂടെ ഏററവും വിഭാവിക്കപ്പെടുവാൻ(ചിന്തിക്കപ്പെടുവാൻ)യോഗ്യനും, കപീശാദിമിത്രം=വാനരാധിപൻ ആദിയായവരുടെ മിത്രവുമായിരിക്കുന്ന, രാമചന്ദ്രംഭജേ=രാമചന്ദ്രനെ ഭജിക്കുന്നേൻ.

സർവാത്മനാ ശരണം പ്രാപിക്കുന്ന സകലൎക്കും ആനന്ദാമൃതത്തെ നൽകുന്ന കാമധേനുവായും, ഭക്തന്മാരിൽ പ്രസാദിക്കുന്നവനും, ശരണാഗതന്മാരുടെ ദുഃഖങ്ങളെ മൂലത്തോടുകൂടെ നശിപ്പിക്കുന്ന നാമധേയമുള്ളവനും, യോഗീശ്വരന്മാരാൽ തപോയോഗാനുഷ്ഠാനങ്ങളോടുകൂടെ ഏററവും ചിന്തിക്കപ്പെടുവാൻ യോഗ്യനും, സുഗ്രീവൻ വിഭീഷണൻ മുതലായവരുടെ മിത്രവുമായിരിക്കുന്ന ശ്രീരാമചന്ദ്രനെ ഞാൻ ഭജിക്കുന്നേൻ.

ചന്ദ്രൻ അന്ധകാരത്തെ നീക്കി പ്രകാശത്തെ നൽകിയാനന്ദിപ്പിക്കുന്നതുപോലെ, അജ്ഞാനത്തെ നശിപ്പിച്ച് സ്വരൂപാനന്ദത്തെ നൽകി ഭക്തന്മാരെ ആനന്ദിപ്പിക്കുന്നവൻ എന്നഭിപ്രായത്തെ പ്രകാശിപ്പിക്കുവാൻ "രാമചന്ദ്രൻ" എന്ന പദം ഉപയോഗിച്ചിരിക്കുന്നു.

"പ്രപന്നാഖിലാനന്ദദോഹം" എന്ന പദത്താൽ ശരണം പ്രാപിക്കുന്നവർ ശത്രുവോ മിത്രമോ എന്ന ചിന്ത ചെയ്യാതെ ഏവൎക്കും ആനന്ദം നൽകുമെന്നു കാണിക്കുന്നു.

"കപീശാദിമിത്രം" എന്ന പദപ്രയോഗത്താൽ മേൽപറഞ്ഞതിന്നു ദൃഷ്ടാന്തം കാണിക്കപ്പെട്ടു. വാനരനായ സുഗ്രീവനും, ശത്രുസഹോദരനായ വിഭീഷണനും ആനന്ദം നൽകിയതുകൊണ്ട് കാരുണ്യം ആശ്രിതപരിപാലനം എന്നിവ രാമചന്ദ്രൻെറ സഹജഗുണങ്ങളാണെന്നു കാണിച്ചിരിക്കുന്നു.

ഭജിക്കുന്നതിന്നു് ലേശവും ആയാസപ്പെടേണ്ടതില്ല. നാമോച്ചാരണം ഒന്നുകൊണ്ടുതന്നെ പാപം നിശ്ശേഷം നശിക്കുമെന്ന് "പ്രപന്നാൎത്തിനിശ്ശേഷനാശാഭിധേയം" എന്ന വിശേഷണം കാണിക്കുന്നു.

27. സദാഭോഗഭാജാം സുദൂരേവിഭാന്തം
സദായോഗഭാജാമദൂരേവിഭാന്തം
ചിദാനന്ദകന്ദം സദാരാഘവേശം
വിദേഹാത്മജാനന്ദരൂപം പ്രപദ്യേ

ഭോഗഭാജാം=വിഷയസുഖങ്ങളെ ആഗ്രഹിക്കുന്നവക്ക്, സദാ സുദൂരേ=എപ്പോഴും ഏററവും ദൂരേ, വിഭാന്തം=പ്രകാശിക്കുന്നവനും, യോഗഭാജാം=യോഗത്തെ ഭജിക്കുന്നവക്ക്, അദൂരേ=സമീപത്തിൽ, സദാ വിഭാന്തം=എപ്പോഴും ശോഭിക്കുന്നവനും, ചിദാനന്ദകന്ദം=ചിത്തിൻെറ (ജ്ഞാനത്തിൻെറ)യും ആനന്ദത്തിൻെറയും, മൂലസ്ഥാനഭൂതനും, വിദേഹാത്മജാനന്ദരൂപം=സീതയുടെ ആനന്ദസ്വരൂപനുമായ, രാഘവേശം=രഘുകുലജാതന്മാരിൽ ശ്രേഷ്ഠനെ, പ്രപദ്യേ=ശരണം പ്രാപിക്കുന്നേൻ.

ശ്രീരാമചന്ദ്രൻ ആക്കരികത്തുള്ളവൻ, ആക്ക ദൂരസ്ഥൻ എന്നതിനെ സ്പഷ്ടമാക്കുന്നു. എപ്പോഴും ഇഹത്തിൽ ഇന്ദ്രിയങ്ങളെ സന്തോഷിപ്പിപ്പാനുപകരിക്കുന്ന പദാത്ഥങ്ങളെ സമ്പാദിപ്പാനും, മരണാനന്തരം സ്വർഗസുഖത്തെ അനുഭവിപ്പാനുപകരിക്കുന്ന കമ്മങ്ങളിലും ശ്രദ്ധയോടെയിരിക്കുന്നവക്ക് അതി ദൂരത്തിലിരിക്കുന്നവനും, സമാധിയോഗത്തിൽനിന്നു തെററാതിരിക്കുന്നവക്ക് എപ്പോഴും സമീപത്തിൽ—ഹൃദയാന്തർഭാഗത്തിൽത്തന്നെ—പ്രകാശിക്കുന്നവനും, ജ്ഞാനാനന്ദത്തിൻെറ ഉൽപത്തിസ്ഥാനഭൂതനും, സീതാദേവിയുടെ ആനന്ദാകാരമായുമിരിക്കുന്ന രഘുകുലശ്രേഷ്ഠനെ ഞാൻ ശരണം പ്രാപിക്കുന്നേൻ.

ദുഃഖബഹുലമായ ഐഹികഭോഗങ്ങളിലും നശ്വരമായ സ്വർഗസുഖങ്ങളിലും തീരെ ആഗ്രഹമില്ലാത്തവക്ക് മാത്രമേ ശ്രീരാമധ്യാനത്തിൽ സുസ്ഥിതി സിദ്ധിക്കുകയുള്ളൂ. അവക്ക മാത്രമെ ആനന്ദസ്വരൂപനായ രാമനെ സാക്ഷാത്തായറിവാനും കഴികയുള്ളുവെന്നഭിപ്രായം.

"ആനന്ദകന്ദം" എന്ന വിശേഷണം "ഏതസ്യൈവാനന്ദസ്യ അന്യാനി ഭൂതാനിമാത്രാമുപജീവന്തി" ഈ ആനന്ദസ്വരൂപൻെറ അംശത്തെ ആശ്രയിച്ചിട്ട് സകല ഭൂതങ്ങളും ആനന്ദികളാകുന്നു എന്നത്ഥമുള്ള ബൃഹദാരണ്യകശ്രുതിയെ ആസ്പദിച്ചിരിക്കുന്നു.

രാമനെ ആശ്രയിക്കുന്നവക്കുള്ള മുഖ്യഫലം പരമാനന്ദപ്രാപ്തിയാണെന്നു ബോധിപ്പിക്കുകയാണ് ആ വിശേഷണത്തിൻെറ ശക്തി.

ഇന്ദ്രപദലാഭവും രാമാനന്ദാനുഭവത്തിന്നു തുല്യമല്ലാത്തതുകൊ

ണ്ട്, ശാശ്വതാനന്ദപ്രാപ്തിക്കായിട്ടാണ്ട് ഞാൻ(ഇന്ദ്രൻ)നിന്തിരുവടിയെ ശരണം പ്രാപിക്കുന്നുവെന്നു സാരം.

28. മഹായോഗമായാവിശേഷാന്വയുക്തോ
വിഭാസീശലീലാനരാകാരവൃത്തിഃ
ത്വദാനന്ദലീലാകഥാപൂർണകർണാഃ
സദാനന്ദരൂപാ ഭവന്തീഹലോകേ

മഹായോഗമായാവിശേഷാന്വയുക്തഃ=മഹതിയായ യോഗമായയുടെ വിശേഷങ്ങളോടു ചേർന്നവനായിട്ട്, ലീലാനരാകാരവൃത്തിഃ=ലീലകൊണ്ട് നരാകാരനും, അതിന്റെ ചേഷ്ടയോടുകൂടിയവനുമായിട്ട്, ഈശ!=ഹേ ഈശ്വര!, വിഭാസി=നിന്തിരുവടി ശോഭിക്കുന്നു, ത്വദാനന്ദലീലാകഥാപൂർണകർണാഃ=നിന്തിരുവടിയുടെ ആനന്ദലീലാകഥകളാൽ പൂർണങ്ങളായ കർണങ്ങളോടുകൂടിയവർ, ഇഹലോകേ=ഈ ലോകത്തിൽ, ആനന്ദരൂപാഃ ഭവന്തി=ആനന്ദസ്വരൂപന്മാരായ് ഭവിക്കുന്നു.

ജനനമോ, കർമ്മങ്ങളോ ഇല്ലാതിരിക്കുന്ന നിത്യാനന്ദസ്വരൂപനായ നിന്തിരുവടി, പൂജനീയയായ യോഗമായയുടെ വിശേഷങ്ങളായ സത്വാദിഗുണങ്ങളെ സ്വേച്ഛയാ സ്വീകരിച്ചിരിക്കുന്നതുകൊണ്ട് മനുഷ്യശരീരവും പ്രവൃത്തിയുമുള്ളവനായിട്ടു ലോകത്തിൽ വിളങ്ങുന്നു. അങ്ങയുടെ ആനന്ദലീലാകഥകളെ നിരന്തരം ശ്രവിക്കുന്നവർ ഈ ലോകത്തിൽ ആനന്ദസ്വരൂപന്മാരായി ഭവിക്കുന്നു.

ദുഃഖമനുഭവിക്കുന്ന മനുഷ്യന്മാർ, നിന്തിരുവടിയുടെ ആനന്ദലീലാചരിത്രങ്ങളെ ശ്രവിച്ച് പരമാനന്ദമനുഭവിക്കട്ടെയെന്നുള്ള കാരുണ്യംകൊണ്ടാണ് നിന്തിരുവടി, മനുഷ്യാകൃതിയെ ധരിച്ച് മനുഷ്യസാധാരണമായ പ്രവൃത്തിയെ നടത്തുന്നത്. നടൻ, അവന്റെ യഥാർത്ഥനിലയെ മറക്കാതെതന്നെ വേഷം അഭിനയിച്ച് കാഴ്ചക്കാരെ ആനന്ദിപ്പിക്കുന്നതുപോലെ ഭഗവാൻ, നിജാനന്ദസ്വരൂപത്തിൽനിന്നു ചലിക്കാതെ മനുഷ്യവേഷം ധരിച്ച് മനുഷ്യലോകത്തെ ആനന്ദിപ്പിക്കുന്നു. ലോകത്തിൽ നിലനില്ക്കുന്ന ആ ചരിത്രം കേൾക്കുന്നവരും, ആനന്ദികളായ് ഭവിക്കുമെന്നു പറഞ്ഞതുകൊണ്ട് വർത്തമാനകാലത്തിലുള്ളവരെ മാത്രമല്ല, ഭാവിയിലുള്ളവരെയും നിന്തിരുവടി അനുഗ്രഹിക്കുന്നുവെന്നഭിപ്രായം.

29. അഹംമാനപാനാഭിമത്തഃപ്രമത്തോ
നവേദാഖിലേശാഭിമാനാഭിമാനഃ

ഇദാനീംഭവൽപാദപത്മപ്രസാദാൽ
ത്രിലോകാധിപത്യാഭിമാനോവിനഷ്ടഃ.

അഹംമാനപാനാഭിമത്തഃ=അഹംമാനമാകുന്ന പാനത്താൽ എങ്ങും മദിച്ചവനും, പ്രമത്തഃ=പ്രകർഷേണ മദിച്ചവനും, അഖിലേശാഭിമാനഃ=അഖിലേശൻ എന്ന അഭിമാനമുള്ളവനുമായ, അഹംനവേദ= ഞാൻ അറിഞ്ഞില്ല, ഇദാനീം=ഇപ്പോഠം, ഭവൽപാദപത്മപ്രസാദാത്= ഭവാൻെറ പാദപത്മങ്ങളിൽനിന്നു സിദ്ധിച്ച പ്രസാദം ഹേതുവായിട്ടു്, ത്രിലോകാധിപത്യാഭിമാനഃ=ത്രിലോകങ്ങളുടേ ആധിപത്യം ഉണ്ടെന്നുള്ള അഭിമാനം, വിനഷ്ടഃ=തീരെ നശിച്ചു.

ഇതിന്നുമുമ്പേ ഭജിക്കാതിരുന്നതിൻെറ കാരണം പറയുന്നു:—

ഞാനെന്നഭാവമാകുന്ന മദ്യത്തിൻെറ പാനത്താൽ ഇന്ദ്രിയങ്ങളും ബുദ്ധിയുമെല്ലാം മദിച്ചതുകൊണ്ടു് തീരെ ഓൎമ്മവിട്ടിരുന്നു. സൎവ്വേശ്വരൻ ഞാനെന്നുള്ള വിചാരം നിമിത്തം നിന്തിരുവടിയെ ഞാനറിഞ്ഞില്ല. നിന്തിരുവടിയുടെ പാദപത്മത്തിൽനിന്നു ലഭിച്ച അനുഗ്രഹത്താൽ മൂന്നുലോകങ്ങളുടേയും അധിപൻ ഞാനെന്നുള്ള ഭാവം ഇപ്പോഠം തീരെ നശിച്ചു. അതുകൊണ്ടിനിമേൽ നിന്തിരുവടിയെ ഭജിക്കുന്നേൻ എന്നഭിപ്രായം.

ദേഹത്തിൽ ഞാനെന്നും, രാജ്യാദികളുടെ ആധിപത്യം എനിക്കുണ്ടെന്നുമുള്ള ഗർവത്താൽ എല്ലാവരും ഈശ്വരനെ മറന്നുകളിക്കുന്നു. രാവണനെപ്പോലെയുള്ള ദുർജ്ജനങ്ങളിൽനിന്നോ, ഭൂമിചലനം കൊടുങ്കാററു്, മുതലായ പ്രകൃതികോപംകൊണ്ടോ ആപത്തിലകപ്പെട്ടുമ്പോഠം അഹംഭാവം നശിച്ചു് സൎവ്വേശ്വരനെ സ്മരിക്കുവാനിടവരുന്നതായ ലോകസ്വഭാവത്തെ ഇന്ദ്രൻ വ്യക്തമാക്കിയിരിക്കുന്നു.

30. സ്ഫുരദ്രത്നകേയൂരഹാരാഭിരാമം
ധരാഭാരഭൂതാസുരാനീകദാവം
ശരച്ചന്ദ്രവക്ത്രം ലസൽപത്മനേത്രം
ദുരാപാരപാരം ഭജേ രാഘവേശം.

സ്ഫുരദ്രത്നകേയൂരഹാരാഭിരാമം=സ്ഫുരത്തുക്കളായിരിക്കുന്ന രത്നങ്ങളോടുകൂടിയ കേയൂരം (കൈവള) ഹാരം (മുത്തുമാല) എന്നിവയാൽ മനോഹരനും, ധരാഭാരഭൂതാസുരാനീകദാവം=ധരക്കു് (ഭൂമിക്കു്) ഭാരഭൂതന്മാരായിരിക്കുന്ന അസുരന്മാരുടെ സമൂഹത്തിന്നു ദാവാഗ്നിയായിരിക്കുന്നവനും, ശരച്ചന്ദ്രവക്ത്രം=ശരച്ചന്ദ്രനെപോലിരിക്കുന്ന വക്ത്രത്തോടു (മുഖത്തോടു) കൂടിയവനും, ലസൽപത്മനേത്രം=വികസിച്ച പത്മം

പോലെയിരിക്കുന്ന നേത്രങ്ങളോടുകൂടിയവനും, ദുരാപാരപാരം=കടക്കാൻ കഴിയാത്തതായ സമുദ്രത്തിന്റെ അക്കരയിലിരിക്കുന്നവനുമായ, രാഘവേശം=രഘുപതിയെ, ഭജേ=ഭജിക്കുന്നേൻ.

അതിപ്രഭയുള്ള രത്നങ്ങൾ പതിച്ച കൈവള, മുത്തുമാലമുതലായ ആഭരണങ്ങളാൽ ആനന്ദിപ്പിക്കുന്നവനും, ഭൂമിക്ക് ഭാരഭൂതന്മാരായ അസുരസമൂഹത്തെ നശിപ്പിക്കുന്ന കാട്ടുതീയായിരിക്കുന്നവനും, ശരൽകാലത്തെ ചന്ദ്രനെപോലെ ആനന്ദിപ്പിക്കുന്ന മുഖത്തോടും വിരിഞ്ഞ ചെന്താമരപ്പൂപ്പോലെയിരിക്കുന്ന നേത്രങ്ങളോടുകൂടിയും ഇതരന്മാൎക്ക് കടന്നുപോവാനതിപ്രയാസമുള്ള സംസാരസമുദ്രത്തിന്റെ അക്കരയിലിരിക്കുന്നവനുമായ രഘുശ്രേഷ്ഠനെ ഞാൻ ഭജിക്കുന്നേൻ.

31. സുരാധീശനീലാഭനീലാബ്ജകാന്തിം
വിരാധാദിരക്ഷോവധാൽ ശോകശാന്തിം
കിരീടാദിശോഭം പുരാരാതിലാഭം
ഭജേരാമചന്ദ്രം രഘൂണാമധീശം.

സുരാധീശനീലാഭ നീലാബ്ജകാന്തിം=സുരാധീശനീലത്തിന്റെ (ഇന്ദ്രനീലത്തിന്റെ)ആഭപോലെയിരിക്കുന്ന ആഭയോടും നീലത്താമരയുടെ കാന്തിതുല്യയായ കാന്തിയോടും കൂടിയും, വിരാധാദിരക്ഷോവധാൽ=വിരാധൻമുതലായ രക്ഷസ്സുകളുടെ വധം ഹേതുവായിട്ട്, ലോകശാന്തിം=ലോകത്തിന്റെ ശാന്തിയോടുകൂടിയും, കിരീടാദിശോഭം=കിരീടം മുതലായവയുടെ ശോഭയോടുകൂടിയും, പുരാരാതിലാഭം=പുരാരാതിയുടെ (ശിവന്റെ) ലാഭമായും, രഘൂണാം=രഘുക്കളുടെ, അധീശം=രാജാവായുമിരിക്കുന്ന, രാമചന്ദ്രം=രാമചന്ദ്രനെ, ഭജേ=ഞാൻ ഭജിക്കുന്നേൻ.

ഇന്ദ്രനീലരത്നംപോലെയും, നീലത്താമരപ്പൂപ്പോലെയും പ്രകാശിക്കുന്ന ദേഹകാന്തിയോടുകൂടിയും, വിരാധൻ ആദിയായ രാക്ഷസന്മാരെ സംഹരിച്ച് ലോകത്തിന്നു ശാന്തിയെ പ്രദാനം ചെയ്യുന്നവനും, കിരീടം മുതലായ അലങ്കാരങ്ങളെക്കൊണ്ടു ശോഭിച്ചും ശിവന്റെ അന്തൎഭാഗത്തിൽ പരമപുരുഷാൎത്ഥമായ ആനന്ദമായ്വിളങ്ങിയും രഘുക്കളുടെ രാജാവായുമിരിക്കുന്ന രാമചന്ദ്രനെ ഞാൻ ഭജിക്കുന്നേൻ.

32. ലസച്ചന്ദ്രകോടിപ്രകാശാദിപീഠേ
സമാസീനമങ്കേസമാധായസീതാം
സ്ഫുരദ്ധേമവൎണ്ണാം തഡിൽപുഞ്ജഭാസം
ഭജേ രാമചന്ദ്രം നിവൃത്താൎത്തിതന്ദ്രം.

ലസച്ചന്ദ്രകോടിപ്രകാശാദിപീഠേ=പ്രകാശിക്കുന്ന കോടി ചന്ദ്രന്റെ പ്രഭയോടുകൂടിയ ആദിപീഠത്തിൽ, സ്വർണ്ണാഭമവർണ്ണാം=സ്വർണ്ണത്തായഹേമത്തിന്റെ വർണ്ണത്തോടുകൂടിയും, തഡിൽപുംജഭാസം=മിന്നൽപ്രഭയോടുകൂടിയ, സീതാം=സീതയെ, അങ്കേ=അങ്കത്തിൽ, സമാധായ=ആധാനംചെയ്തിട്ട്, സമാസീനം=വസിക്കുന്നവനും, നിവൃത്താർത്തിതന്ദ്രം=നിവൃത്തകളായ ആർത്തിയോടും തന്ദ്രിയോടും കൂടിയുമിരിക്കുന്ന, രാമചന്ദ്രംഭജെ=രാമചന്ദ്രനെ ഭജിക്കുന്നേൻ.

ഏകകാലത്തിൽ കോടിചന്ദ്രൻ ഒരുമിച്ചുദിച്ചാൽ ഏതുവിധമോ ആവിധത്തിൽ പ്രകാശിക്കുന്ന യോഗപീഠത്തിൽ, സ്വർണ്ണം പോലെയും, മിന്നൽക്കൂട്ടമെന്നപോലെയും വിളങ്ങുന്ന സീതാദേവിയെ മടിയിൽ വഹിച്ചുകൊണ്ടും, ദുഃഖം ആലസ്യം എന്നദോഷങ്ങളാൽ സ്പർശിക്കപ്പെടാതെയുമിരിക്കുന്ന ശ്രീരാമചന്ദ്രനെ ഞാൻ ഭജിക്കുന്നേൻ. ഭജിക്കുന്നവരുടെ ഹൃദയമദ്ധ്യത്തെ യോഗപീഠമായും അതിൽ അനന്തതേജോമയനായിരിക്കുന്ന പരമാത്മാവിനെ ശ്രീരാമചന്ദ്രനായും ഭാവിക്കുന്നവരെ ദുഃഖമോ ആലസ്യമോ ബാധിക്കുകയില്ല. പരമാത്മാവിനെ ആശ്രയിച്ച് സൃഷ്ട്യാദിലീലകളെ നടത്തുന്ന മഹാലക്ഷ്മിയെ സീതാദേവിയായിട്ടും ഭാവിച്ചുകൊണ്ടാണ് ശ്രീരാമനെ ധ്യാനിക്കേണ്ടത് എന്ന തന്ത്രസിദ്ധാന്തത്തെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

33. തതഃപ്രോവാചഭഗവാൻ ഭവാന്യാസഹിതോഭവഃ
രാമംകമലപത്രാക്ഷം വിമാനസ്ഥോനഭസ്ഥലേ.

തതഃ=അനന്തരം, ഭവാന്യാസഹിതഃ=പാർവതിയോടു ചേർന്നിരിക്കുന്ന, ഭഗവാൻഭവഃ=ഐശ്വര്യപരിപൂർണ്ണനായ ശിവൻ, നഭസ്ഥലേ=ആകാശത്തിൽ, വിമാനസ്ഥഃ=വിമാനത്തിലിരിക്കുന്നവനായിട്ട്, കമലപത്രാക്ഷം=താമരപ്പൂപ്പോലിരിക്കുന്ന അക്ഷികളോടുകൂടിയ, രാമം=രാമനോട്, പ്രോവാച=പറഞ്ഞു.

ദേവേന്ദ്രൻ സ്തുതിച്ചതിന്നു ശേഷം, പാർവതീദേവിയോടുകൂടിയ ഭഗവാൻ പരമശിവൻ ആകാശത്തിൽ വിമാനസ്ഥനായിട്ട് താമരസാക്ഷനായ ശ്രീരാമനോടു പറഞ്ഞു.

34. ആഗമിഷ്യാമ്യയോദ്ധ്യായാം ദ്രഷ്ടും ത്വാം രാജ്യസൽകൃതം
ഇദാനീംപശ്യപിതരമസ്യ ദേഹസ്യരാഘവ!

രാജ്യസൽകൃതം=രാജ്യത്താൽ സൽകരിക്കപ്പെടുന്ന, ത്വാംദ്രഷ്ടും=അങ്ങയെ ദർശിപ്പാനായിക്കൊണ്ട്, അയോദ്ധ്യായാം=അയോദ്ധ്യയിൽ, ആഗ

മിഷ്യാമി=ആഗമിക്കുന്നേൻ, ഇദാനീം=ഇപ്പോൾ, അസ്യദേഹസ്യ=ഈ ദേഹത്തിന്റെ, പിതരം=പിതാവിനെ, പശ്യ=നോക്കിയാലും.

അയോദ്ധ്യാനിവാസികൾ രാജ്യത്താൽ അങ്ങയെ സൽകരിക്കുന്ന അവസരത്തിൽ ഞാനവിടെ വരുന്നുണ്ട്. ഇപ്പോൾ അങ്ങയുടെ ഈ ശരീരത്തിന്റെ പിതാവിനെ നോക്കിയാലും. പരമാത്മാവിന്നു ജനനമില്ലാത്തതുകൊണ്ട് ശരീരത്തെ സംബന്ധിച്ചുള്ള ബന്ധമാണ് മാതൃപിതൃഭാവം. എങ്കിലും അവതാരമൂൎത്തികളും ആ ഭാവത്തെ ആദരിച്ച് ലോകത്തിൽ മാതൃപിതൃഭക്തിയെ നിലനിൎത്തുന്നതു് ലോകാനുഗ്രഹമായിരിക്കുമെന്ന് ശിവവാക്യാഭിപ്രായം.

ഇവിടെ ശിവവാക്യമായി പറഞ്ഞത് ബ്രഹ്മവാക്യമാണെന്ന് ശ്രീവാല്മീകി കാണിക്കുന്ന പദ്യം:—

"ഏതച്ഛ്രുത്വാശുഭംവാക്യം രാഘവസ്യമഹാത്മനഃ
തതോരാമംശുഭംവാക്യം വ്യാജഹാര പിതാമഹഃ."

"മഹാത്മാവായ രാഘവൻ പറഞ്ഞ ശുഭവാക്യത്തെ ശ്രവിച്ചു പിതാമഹൻ-ബ്രഹ്മാവ്-രാമനോടു ശുഭമായ വാക്യത്തെ പറഞ്ഞു" എന്നു കാണിച്ചശേഷം ബ്രഹ്മവാക്യത്തെപ്പറയുന്നു.

"ഏഷരാജാവിമാനസ്ഥഃ പിതാദശരഥസ്തവ
കാകുൽസ്ഥമാനുഷേലോകേ ഗുരുസ്തവമഹായശാഃ
ഇന്ദ്രലോകംഗതഃ ശ്രീമാംസ്ത്വയാപുത്രേണതാരിതഃ
ലക്ഷ്മണേനസഹഭ്രാത്രാ ത്വമേനമഭിവാദയ."

ഹേ കാകുൽസ്ഥ! വിമാനത്തിലിരിക്കുന്ന ഈ രാജാവ് അങ്ങയുടെ പിതാവായ ദശരഥനാകുന്നു. പുത്രനായ നിന്തിരുവടിയിദ്ദേഹത്തെ പുത്തെന്ന് പേരായ നരകത്തെക്കടത്തിയതിനാൽ ശ്രീമാനായ ഈ രാജാവ് ഇന്ദ്രലോകത്തിൽ എത്തിയിരിക്കുന്നു. അങ്ങുന്ന് ലക്ഷ്മണനോടുകൂടെ ഇദ്ദേഹത്തെ വന്ദിച്ചാലും.

പാശ്ചാത്യവാല്മീകീയത്തിൽ ശിവവാക്യമായിട്ടു തന്നെയാണ് കാണുന്നത്.

35. തതോപശ്യദ്വിമാനസ്ഥം രാമോദശരഥംപുരഃ
നനാമശിരസാപാദൌ മുദാഭക്ത്യാ സഹാനുജഃ.

തതഃ രാമഃ=അനന്തരം രാമൻ, വിമാനസ്ഥം ദശരഥം=വിമാനത്തിലിരിക്കുന്ന ദശരഥനെ, പുരഃ അപശ്യത്=മുൻഭാഗത്തിൽ കണ്ടു, മുദാ ഭക്ത്യാ=സന്തോഷത്തോടും ഭക്തിയോടുംകൂടെ, സഹാനുജഃ=അനുജ

നോടുകൂടിയവനായിട്ട്, ശിരസാ=ശിരസ്സുകൊണ്ട്, പാദൌനനാമ= പാദങ്ങളെ നമിച്ചു.

ശ്രീശിവൻ പറഞ്ഞതു കേട്ടു നോക്കിയ രാമൻ വിമാനത്തിലിരിക്കുന്ന ദശരഥനെ മുൻഭാഗത്തിൽ കണ്ടു. സന്തോഷത്തോടും ഭക്തിയോടുംകൂടെ രാമലക്ഷ്മണന്മാർ പിതൃപാദങ്ങളെ ശിരസ്സുകൊണ്ട് നമസ്കരിച്ചു.

36. ആലിംഗ്യ മൂർദ്ധ്ന്യവഘ്രായ രാമം ദശരഥോബ്രവീത്
താരിതോസ്മി ത്വയാ വത്സ! സംസാരാൽ ദുഃഖസാഗരാത്
ഇത്യുക്ത്വാ പുനരാലിംഗ്യ യയൌ രാമേണ പൂജിതഃ

ദശരഥഃ=ദശരഥൻ, രാമം=രാമനെ, ആലിംഗ്യ=ആലിംഗനംചെയ്തിട്ട്, മൂർദ്ധ്നി=മൂർദ്ധാവിൽ, അവഘ്രായ=ആഘ്രാണിച്ചിട്ട്, അബ്രവീത്=പറഞ്ഞു, വത്സ!=ഹേ ബാലക!, ത്വയാ=നിന്നാൽ, അഹം=ഞാൻ, ദുഃഖസാഗരാത് സംസാരാത്=ദുഃഖസമുദ്രമായ സംസാരത്തിൽനിന്ന്, താരിതഃ അസ്മി=തരിപ്പിക്കപ്പെട്ടവനായിരിക്കുന്നു, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, പുനഃ ആലിംഗ്യ=പിന്നേയും ആലിംഗനംചെയ്തിട്ട്, രാമേണ=രാമനാൽ, പൂജിതഃ=പൂജിക്കപ്പെട്ടവനായിട്ട്, യയൌ=യാനംചെയ്തു.

ദശരഥരാജാവ് രാമനെ ആലിംഗനംചെയ്തു ശിരസ്സിൽ ചുംബിച്ച് "ഹേ വത്സ! ദുഃഖസമുദ്രമായ സംസാരത്തിൽനിന്ന് നീയെന്നെ കരകയററിവിട്ടു" എന്നുപറഞ്ഞു പിന്നെയും ആലിംഗനംചെയ്തു. രാമൻ വീണ്ടും നമസ്കരിച്ചു. രാജാവു പോകയുംചെയ്തു.

ഈ ഘട്ടത്തിൽ രാമൻ പിതാവിനോട് കൈകേയിയേയും ഭരതനേയും ഉദ്ദേശിച്ച് ചെയ്യുന്നതായ ഒരു പ്രാർത്ഥന വാല്മീകീയത്തിൽ കാണുന്നുണ്ട്:—

"ഇദമിച്ഛാമ്യഹംത്വേകം ഭവൽപ്രീത്യാഹിതംവരം
കുരുപ്രസാദംധർമ്മജ്ഞ! കൈകേയ്യാഭരതസ്യച
സപുത്രാംത്വാം ത്യജാമീതിയദുക്താ കൈകയീത്വയാ
സശാപഃകൈകയിംഘോരഃ സപുത്രാംനസ്പൃശേൽപ്രഭോ!"

അങ്ങയുടെ പ്രീതിയെന്നിലുണ്ടായിട്ട് ഞാനാഗ്രഹിക്കുന്ന ഹിതമായ ഒരു വരം എനിക്കു തരേണമെന്നു ഞാനപേക്ഷിക്കുന്നു. "പുത്രനോടുകൂടെ നിന്നെ ഞാനുപേക്ഷിക്കുന്നുവെന്ന് അങ്ങുന്ന് കൈകേയിയെ ശപിച്ചിട്ടുണ്ടല്ലോ. ഘോരമായ ആ ശാപം കൈകേയിയേയും ഭരതനേയും ബാധിക്കാതിരിക്കേണം" എന്നാണ് രാമൻ പ്രാർത്ഥിക്കുന്നത്.

ഇതിൽനിന്നു് ശ്രീരാമന്നു് കൈകേയിലും ഭരതനിലുമുള്ള ഭക്തിസ്നേഹ ബഹുമാനങ്ങളെ കവി വെളിപ്പെടുത്തുന്നു.

അപ്പോൾ, "തഥേത്യേവം പിതാപുത്രം
രാമം ദശരഥോബ്രവീത്"

"അങ്ങിനെയാകട്ടെ, ആ വരം ഞാൻ തന്നിരിക്കുന്നു" എന്നു് പിതാവായ ദശരഥൻ രാമനോടു പറഞ്ഞു.

37. രാമോപി ദേവരാജം തം ദൃഷ്ട്വാ പ്രാഹ കൃതാംജലിം
മൽകൃതേനിഹതാൻ സംഖ്യേ വാനരാൻ പതിതാൻ ഭുവി
ജീവയാശു സുധാവൃഷ്ട്യാ സഹസ്രാക്ഷ! മമാജ്ഞയാ

കൃതാംജലിം=അഞ്ജലിചെയ്തു നില്ക്കുന്ന, തം ദേവരാജം=ആ ദേവരാജാവിനെ, ദൃഷ്ട്വാ=ദൎശിച്ചിട്ടു്, രാമഃ അപി=രാമനും, പ്രാഹ=പറഞ്ഞു, സംഖ്യേ=യുദ്ധത്തിൽ, മൽകൃതേ=എന്റെ കാരണമായിട്ടു്, നിഹതാൻ=നിഹനിക്കപ്പെട്ടവരും, ഭുവി പതിതാൻ=ഭൂമിയിൽ പതിച്ചിരിക്കുന്നവരുമായ, വാനരാൻ=വാനരന്മാരെ, സഹസ്രാക്ഷ!=ഹേ സഹസ്രം അക്ഷികളോടുകൂടിയോവേ! മമആജ്ഞയാ=എന്റെ ആജ്ഞപ്രകാരം, സുധാവൃഷ്ട്യാ=അമൃതവൎഷംകൊണ്ടു്, ആശുജീവയ=വേഗം ജീവിപ്പിച്ചാലും.

ശ്രീരാമന്റെ മുമ്പിൽ ശിരസ്സിൽ കൈകൾവെച്ചു തൊഴുതുനില്ക്കുന്ന ദേവേന്ദ്രനോടു് ശ്രീരാമൻ പറഞ്ഞു. "ഹേ സഹസ്രാക്ഷ! എനിക്കുവേണ്ടി യുദ്ധത്തിലേപ്പെട്ടു് ശത്രുക്കളാൽ സംഹരിക്കപ്പെട്ടു് ഭൂമിയിൽ വീണുകിടക്കുന്ന വാനരന്മാരെ എന്റെ കല്പനപ്രകാരം അമൃതവൎഷം ചെയ്തു വേഗം ജീവിപ്പിച്ചാലും."

38. തഥേത്യമൃതവൃഷ്ട്യാതാൻ ജീവയാമാസവാനരാൻ
യേയേമൃതാമൃധേപൂൎവം തേതേസുപ്തോത്ഥിതാഇവ
നോത്ഥിതാരാക്ഷസാസ്തത്ര പീയൂഷസ്പൎശനാദപി.

തഥാ ഇതി=അപ്രകാരമെന്നു പറഞ്ഞിട്ടു്, അമൃതവൃഷ്ട്യാ=അമൃതവൃഷ്ടികൊണ്ടു്, താൻ വാനരാൻ=ആ വാനരന്മാരെ, ജീവയാമാസ=ജീവിപ്പിച്ചു. പൂൎവം=മുമ്പു്, മൃധേ=യുദ്ധത്തിൽ, യേ യേ മൃതാഃ=യാതൊരുത്തർ യാതൊരുത്തർ മരിച്ചുവോ, തേ തേ=ആ അവർ, സുപ്തോത്ഥിതാഃ ഇവ=ഉറങ്ങിയെഴുനീററവരെന്നപോലെ, തത്ര രാക്ഷസാഃ=അവിടെയുള്ള രാക്ഷസന്മാർ, പീയൂഷസ്പൎശനാത് അപി=അമൃതസ്പൎശനംകൊണ്ടും, ന ഉത്ഥിതാഃ=ഉത്ഥാനം ചെയ്തില്ല.

അങ്ങിനെ ചെയ്യാമെന്നു പറഞ്ഞ ദേവേന്ദ്രൻ അമൃതവർഷത്താൽ യുദ്ധത്തിൽ, മുമ്പേ, മരിച്ചുവീണ എല്ലാ വാനരന്മാരെയും ജീവിപ്പിച്ചു. ഉറങ്ങിയുണൎന്നവരെന്നപോലെ അവരെല്ലാവരും എഴുനീററു. എന്നാൽ ആ യുദ്ധഭൂമിയിൽത്തന്നെ മരിച്ചുകിടക്കുന്ന രാക്ഷസന്മാർ അമൃതസ്പൎശംകൊണ്ടും എഴുനീററില്ല.

ദേവേന്ദ്രന്റെ അമൃതവർഷാദിയല്ല, ഈശ്വരന്റെ സങ്കല്പമാണ്, വാനരന്മാരുടെ ജീവിതത്തിന്ന് പ്രധാനകാരണമെന്നാണ് കവിയുടെ അഭിപ്രായം. ദേവേന്ദ്രനോട് ശ്രീരാമൻ രണ്ടു വരം ചോദിച്ചതായിട്ട് ശ്രീവാല്മീകീയത്തിൽ കാണുന്നുണ്ട്.

"മമഹേതോഃപരാക്രാന്താ യേഗതായമസാദനം
തേസർവേജീവിതംപ്രാപ്യ സമുത്തിഷ്ഠന്തുവാനരാഃ
മൽകൃതേനിഹതാഃ ശൂരാഃ മൽപ്രിയേസതതംസ്ഥിതാഃ
തവപ്രസാദാൽജീവന്തു വരമേതമഹംവൃണേ
അകാലേചാപിപുഷ്പാണി മൂലാനിചഫലാനിച
നദ്യശ്ചവിമലാസ്തത്ര തിഷ്ഠേയുര്യത്രവാനരാഃ."

"എനിക്കുവേണ്ടി പരാക്രമത്തെ പ്രകാശിപ്പിച്ച് മരിച്ച എല്ലാ വാനരന്മാരും ജീവിച്ചെഴുനീല്ക്കട്ടെ. എനിക്കുവേണ്ടി മരിച്ച അവർ എപ്പോഴും എന്റെ പ്രിയത്തെ ആചരിച്ചവരാകുന്നു. അതുകൊണ്ടവർ അങ്ങയുടെ പ്രസാദത്താൽ ജീവിക്കട്ടെ. ഇതാണ് ഞാനാവശ്യപ്പെടുന്ന ഒരു വരം. വാനരന്മാർ എവിടെ വസിക്കുന്നുവോ ആ സ്ഥലത്തിൽ അകാലത്തിലും വൃക്ഷലതാദികളിൽ പുഷ്പങ്ങളും ഫലങ്ങളും കിഴങ്ങുകളും ഉണ്ടാവാൻ അനുഗ്രഹിക്കേണം. ഇതാണ് ഞാനാവശ്യപ്പെടുന്ന രണ്ടാമത്തെ വരം.

ഇങ്ങിനെയപേക്ഷിച്ച രാമനോട്,

"സമുത്ഥാസ്യന്തിഹരയഃ സുപ്താനിദ്രാക്ഷയേയഥാ
ഗോലാംഗൂലാസ്തഥർക്ഷാശ്ച വാനരാഃ സഹയൂഥപൈഃ
അകാലേപുഷ്പവന്തശ്ച ഫലവന്തശ്ച പാദപാഃ
ഭവിഷ്യന്തിമഹേഷ്വാസ! നദ്യശ്ചസലിലൈര്യുതാഃ."

"ഉറങ്ങിയവർ നിദ്രാവസാനത്തിലെന്നപോലെ ഗോലാംഗൂലന്മാർ, ഋക്ഷന്മാർ, മുതലായ വാനരന്മാർ അവരുടെ സംഘനാഥന്മാരോടുകൂടെ എഴുനീല്ക്കും. വൃക്ഷങ്ങളിൽ അകാലത്തിൽക്കൂടെ പുഷ്പഫലാദികളും, നദികളിൽ ജലവും ഉണ്ടായ്വരും" എന്നു ദേവേന്ദ്രൻ പറഞ്ഞതായിട്ടും കാണുന്നു.

39. വിഭീഷണസ്തുസാഷ്ടാംഗം പ്രണിപത്യാബ്രവീദ്വചഃ
ദേവ! മാമനുഗൃഹ്ണീഷ്വ യദിതേമയ്യനുഗ്രഹഃ

40. മംഗലസ്നാനമദ്യത്വം കുരുസീതാസമന്വിതഃ
അലംകൃത്യസഹഭ്രാത്രാ ശ്വോഗമിഷ്യാമഹേവയം

വിഭീഷണഃ തു=വിഭീഷണനാകട്ടെ, സാഷ്ടാംഗം പ്രണിപത്യ=ദണ്ഡനമസ്കാരം ചെയ്തിട്ടു്, വചഃ അബ്രവീത്=വചസ്സിനെ പറഞ്ഞു, ദേവ!=പ്രഭോ! മയി=എന്നിൽ, തേ=നിന്തിരുവടിക്കു്, അനുഗ്രഹഃ യദി=അനുഗ്രഹമുണ്ടെങ്കിൽ, മാം=എന്നെ, അനുഗൃഹ്ണീഷ്വ=അനുഗ്രഹിച്ചാലും, ത്വം=നിന്തിരുവടി, അദ്യ സീതാസമന്വിതഃ=ഇപ്പോൾ സീതാസഹിതനായിട്ടു്, മംഗലസ്നാനം കുരു=മംഗലസ്നാനം ചെയ്താലും, അലംകൃത്യ=അലങ്കരിച്ചിട്ടു്, ഭ്രാത്രാസഹ=ഭ്രാതാവിനോടുകൂടെ, ശ്വഃ=നാളെ, വയംഗമിഷ്യാമഹേ=നമ്മൾക്കു പോകാം.

ശ്രീരാമൻ അയോദ്ധ്യയിലേക്കു പോവാൻ ഭാവിക്കുന്നതു കണ്ട വിഭീഷണനാകട്ടെ, ശ്രീരാമനെ സാഷ്ടാംഗം നമസ്കരിച്ചശേഷം ഇങ്ങിനെ പറഞ്ഞു:—"ഹേ പ്രഭോ! നിന്തിരുവടിക്കു് എന്നിൽ സ്നേഹമുള്ളപക്ഷം എന്നെ അനുഗ്രഹിച്ചാലും. സീതാദേവിയോടുകൂടെ ഇപ്പോൾതന്നെ അങ്ങുന്നു് മംഗലസ്നാനം കഴിച്ചാലും. സീതാദേവിയോടും ലക്ഷ്മണനോടുംകൂടെചേൎന്നു് അലങ്കാരാദികളെ ധരിച്ചശേഷം നാളെ നമ്മൾക്കു് അയോദ്ധ്യയിലേക്കു പോകാം."

മംഗലസ്നാനത്തിന്റെ സമ്പ്രദായത്തെ ശ്രീവാല്മീകി വിവരിച്ചിരിക്കുന്നു:—

"താം രാത്രിമുഷിതം രാമം സുഖാസീനമരിംദമം
അബ്രവീൽ പ്രാംജലിർവാക്യം വാക്യജ്ഞഃ സവിഭീഷണഃ
സ്നാനാനിചാംഗരാഗാംശ്ച മാല്യാനി വിവിധാനിച
ചന്ദനാനിച മുഖ്യാനിവാസാംസ്യാഭരണാനിച
അലങ്കാരവിധെജ്ഞയുക്താ സ്ത്രാന്യാഭായവരസ്ത്രിയഃ
ഉപസ്ഥിതാസ്ത്വാം വിധിനാ സ്നാപയിഷ്യന്തി രാഘവ!"

"ശത്രുവധം കഴിഞ്ഞശേഷം ആ രാത്രിയിൽ സുഖമായുറങ്ങിയെഴുനീറ്റിരിക്കുന്ന ശ്രീരാമസന്നിധിയിൽചെന്നു് ശിരസ്സിൽ കൈകളെക്കൂപ്പിത്തൊഴുത ആ വിഭീഷണൻ പറഞ്ഞു:—"ഹേ രഘുപതേ! സ്നാനം ചെയ്വാനുള്ള ജലങ്ങൾ, കുറിക്കൂട്ടുകൾ, ബഹുവിധ മാലകൾ, ബഹുവിധ ചന്ദനങ്ങൾ, ഉൽകൃഷ്ടവസ്ത്രങ്ങൾ, ആഭരണങ്ങൾ ഇവയെല്ലാം തെ

യ്യാറാക്കിവെച്ചിരിക്കുന്ന ഈ ഉത്തമസ്ത്രീകൾ അങ്ങയെ സ്നാനം കഴിപ്പിപ്പാൻ കാത്തു സമീപത്തു നില്ക്കുന്നു. അലങ്കാരവിധിയിൽ സമത്ഥകളായ ഇവർ അങ്ങയെ സ്നാനം കഴിപ്പിച്ച് വേണ്ടുംവിധം അലങ്കാരങ്ങളെ ചാത്തും"

41. വിഭീഷണ വചഃശ്രുത്വാ പ്രത്യുവാച രഘൂത്തമഃ
സുകുമാരോതിഭക്തോമേ ഭരതോമാമവേക്ഷതേ

42. ജടാവല്കലധാരീസശബ്ദബ്രഹ്മസമാഹിതഃ
കഥം തേന വിനാസ്നാനമലങ്കാരാദികം മമ.

വിഭീഷണവചഃ=വിഭീഷണൻെറ വചസ്സിനെ, ശ്രുത്വാ=ശ്രവിച്ചിട്ട്, രഘൂത്തമഃ=രഘുശ്രേഷ്ഠൻ, പ്രത്യുവാച=മറുപടി പറഞ്ഞു. സുകുമാരഃ=അതിസുന്ദരനും, മേ അതിഭക്തഃ=എൻെറ പേരിൽ പരമപ്രേമയുക്തനുമായ, ഭരതഃ=ഭരതൻ, മാം=എന്നെ, അവേക്ഷതേ=കാത്തിരിക്കുന്നു, ജടാവല്കലധാരീ സഃ=ജടാവല്കലങ്ങളെ ധരിച്ചിരിക്കുന്ന അവൻ, ശബ്ദബ്രഹ്മസമാഹിതഃ=ശബ്ദബ്രഹ്മത്തിൽ മനസ്സിനെ ഉറപ്പിച്ചവനാകുന്നു, തേന വിനാ=അവനോടുകൂടാതെ, മമ=എനിക്ക്, സ്നാനം=കുളിയും, അലങ്കാരാദികം=അലങ്കാരം മുതലായതും, കഥം=എങ്ങിനെ.

വിഭീഷണൻെറ വാക്കുകേട്ട രാമചന്ദ്രൻ മറുപടി പറഞ്ഞു:— "അത്യന്തം കോമളനും, എന്നിലെത്രയും പരിശുദ്ധമായ പ്രേമത്തോടുകൂടിയവനുമായ ഭരതൻ എൻെറ യാത്രയെ പ്രതീക്ഷിച്ചയോദ്ധ്യയിലിരിക്കുന്നു. എൻെറ വേർപാടുനിമിത്തം ജടാവല്കലങ്ങളെ ധരിച്ച് പ്രണവത്തെ ധ്യാനിച്ചുകൊണ്ടാണവനവിടെ വസിക്കുന്നത്. അവനോടുകൂടാതെ ഞാൻ മംഗളസ്നാനം കഴിച്ച് വസ്ത്രാലങ്കാരാദികളെ സ്വീകരിക്കുന്നതു് യുക്തമല്ല.

43. അതഃ സുഗ്രീവമുഖ്യാംസ്ത്വം പൂജയാശു വിശേഷതഃ
പൂജിതേഷു കപീന്ദ്രേഷു പൂജിതോഹം ന സംശയഃ

അതഃ=അതുകൊണ്ട്, സുഗ്രീവമുഖ്യാൻ=സുഗ്രീവമുഖ്യന്മാരെ, വിശേഷതഃ-വിശേഷമായിട്ട്, ആശു പൂജയ=വേഗം പൂജിച്ചാലും, കപീന്ദ്രേഷു=കപിശ്രേഷ്ഠന്മാർ, പൂജിതേഷു=പൂജിക്കപ്പെട്ടിരിക്കും വിഷയത്തിൽ, അഹം=ഞാൻ, പൂജിതഃ=പൂജിക്കപ്പെട്ടവനായി, ന സംശയഃ=സംശയമില്ല.

അതിനാൽ ഹേ വിഭീഷണ! നീ സുഗ്രീവൻ മുതലായ വാനരശ്രേഷ്ഠന്മാരെ കാലതാമസം വരുത്താതെ, വിശേഷമായി സൽകരിച്ചു

കൊൾക. വാനരശ്രേഷ്ഠന്മാരെ പൂജിച്ചാൽ എന്നെ പൂജിച്ചുവെന്ന് സംശയംകൂടാതെ കരുതിക്കൊൾക.

"മൽഭക്തപൂജാഭ്യധികാ" "എന്റെ ഭക്തന്മാരിൽ ചെയ്യുന്ന സൽകാരം, എനിക്കു ചെയ്യുന്ന സൽകാരത്തെക്കാൾ അധികം എന്നെ സന്തോഷിപ്പിക്കും" എന്ന് ശ്രീമഹാഭാഗവതത്തിൽ ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോടും പറഞ്ഞിരിക്കുന്നു.

44. ഇത്യുക്തോരാഘവേണാശു സ്വൎണരത്നാംബരാണിച
വവൎഷരാക്ഷസശ്രേഷ്ഠോ യഥാകാമം യഥാരുചി.

രാഘവേണ=രാഘവനാൽ, ഇതിഉക്തഃ=ഇപ്രകാരം പറയപ്പെട്ട, രാക്ഷസശ്രേഷ്ഠഃ=രാക്ഷസശ്രേഷ്ഠൻ, ആശു=വേഗത്തിൽ, യഥാകാമം=കാമത്തിന്നു തക്കവണ്ണവും, യഥാരുചി=രുചിക്കു തക്കവണ്ണവും, സ്വൎണരത്നാംബരാണി=സ്വൎണങ്ങൾ, രത്നങ്ങൾ, വസ്ത്രങ്ങൾ ഇവയെ, വവൎഷച=വൎഷിക്കയുംചെയ്തു.

ഇപ്രകാരം ശ്രീരാമനരുളിച്ചെയ്തതു കേട്ട വിഭീഷണൻ വേഗത്തിൽ വാനരാധിപന്മാരിൽ ഓരോരുത്തൎക്കും ഇഷ്ടമായ, സ്വൎണം, രത്നം, പട്ടുവസ്ത്രം മുതലായവയെ, നൽകി സന്തുഷ്ടന്മാരാക്കി.

45. തതസ്താൻപൂജിതാൻദൃഷ്ട്വാ രാമോരത്നൈശ്ചയൂഥപാൻ
അഭിനന്ദ്യയഥാന്യായം വിസസൎജഹരീശ്വരാൻ

തതഃ=അനന്തരം, രത്നൈഃച=രത്നങ്ങളാലും, പൂജിതാൻ=പൂജിക്കപ്പെട്ടിരിക്കുന്ന, താൻയൂഥപാൻ=ആ സംഘപാലകന്മാരെ, ദൃഷ്ട്വാ=കണ്ടിട്ട്, രാമഃ=രാമൻ, ഹരീശ്വരാൻ=വാനരശ്രേഷ്ഠന്മാരെ, യഥാന്യായംഅഭിനന്ദ്യ=ന്യായാനുസരണം അഭിനന്ദിച്ചിട്ട്, വിസസൎജ=പറഞ്ഞയച്ചു.

വസ്ത്രാഭരണരത്നങ്ങളാൽ സൽകരിക്കപ്പെട്ട സംഘപാലകന്മാരായ വാനരേന്ദ്രന്മാരെക്കണ്ടു സന്തോഷിച്ച രാമൻ ഓരോരുത്തരോടും പറയേണ്ട വാക്കുകൾ പറഞ്ഞ്, അവരിൽ തനിക്കുള്ള സന്തോഷത്തെ പ്രദൎശിപ്പിച്ചശേഷം സ്വസ്ഥാനങ്ങളിലേക്കു പോവാൻ സമ്മതം കൊടുത്തു.

രാമൻ വാനരന്മാരെ പറഞ്ഞയച്ചുവെന്ന് ശ്രീവാല്മീകി പറയുന്നില്ല.

"തതസ്താൻ വാനരാൻ ദൃഷ്ട്വാ ധനരത്നൈശ്ച പൂജിതാൻ
ആരുരോഹ തദാരാമസ്തദ്വിമാനം മനോജവം"

"ധനരത്നാദികൾ കൊടുത്ത് വിഭീഷണനാൽ സല്ക്കരിക്കപ്പെട്ട ആ വാനരന്മാരെ കണ്ടിട്ട് രാമൻ മനോവേഗത്തിൽ സഞ്ചരിക്കുന്ന ആ വിമാനത്തിൽ കയറി" എന്നു മാത്രമേ വാല്മീകി പറഞ്ഞിട്ടുള്ളു. അഥവാ രാമൻ പോവാൻ സമ്മതം നൽകീട്ടുണ്ടെങ്കിൽത്തന്നെ വാനരന്മാർ പോകാതെ അവിടെതന്നെ നിന്നിരുന്നുവെന്നു കരുതേണ്ടതായിരിക്കുന്നു. വാനരന്മാരോട് രാമൻ സംഭാഷണംചെയ്തതായിട്ടു ഇനിയും കാണും. അതിനാൽ രാമന്റെ യാത്ര കാണ്മാനോ, അയോദ്ധ്യയിലേക്കുതന്നെ ഒരുമിച്ചുപോവാനോ ഉള്ള താൽപര്യത്താൽ വാനരന്മാരവിടെത്തന്നെ നിന്നിരുന്നുവെന്നു ധരിക്കുന്നതായിരിക്കും സമുചിതം.

46. വിഭീഷണസമാനീതം പുഷ്പകം സൂര്യവർചസം
ആരുരോഹ തതോരാമസ്തദ്വിമാനമനുത്തമം.

തതഃ=അനന്തരം, വിഭീഷണസമാനീതം=വിഭീഷണനാൽ സമാനയിക്കപ്പെട്ടതും, സൂര്യവർചസം=സൂര്യനെപ്പോലെ കാന്തിയുള്ളതും, പുഷ്പകം=പുഷ്പകമെന്നു പേരുള്ളതുമായ, അനുത്തമം തത് വിമാനം=അത്യുത്തമമായആ വിമാനത്തെ, രാമഃ=രാമൻ, ആരുരോഹ=ആരോഹണംചെയ്തു.

വാനരന്മാരെ സൽകരിച്ചശേഷം അത്യുൽകൃഷ്ടവും സൂര്യനെപ്പോലെ ശോഭയുള്ളതുമായ പുഷ്പകവിമാനത്തെ സമീപത്തു കൊണ്ടുവന്നു. രാമനതിൽ കയറി.

47. അങ്കേനിധായവൈദേഹീം ലജ്ജമാനാംയശസ്വിനീം
ലക്ഷ്മണേനസഹഭ്രാത്രാ വിക്രാന്തേനധനുഷ്മതാ.

ലജ്ജമാനാം=ലജ്ജിക്കുന്നവളും, യശസ്വിനീം=സൽകീർത്തിയുള്ളവളുമായ, വൈദേഹീം=സീതയെ, അങ്കേനിധായ=അങ്കത്തിൽ നിധാനംചെയ്തിട്ട്, ധനുഷ്മതാ=ധനുസ്സോടുകൂടിയവനും, വിക്രാന്തേന=പരാക്രമശാലിയുമായ, ഭ്രാത്രാസഹ=ഭ്രാതാവിനോടുകൂടെ.

ബഹുജനങ്ങളുടെ മുമ്പാകെ, ഭർത്തൃസമീപത്തിലിരിക്കുന്നതിൽ ലജ്ജയോടുകൂടിയും, മനഃസ്ഥൈര്യം, ഭർത്തൃപ്രേമം, പാതിവ്രത്യം, എന്നിവ നിമിത്തം, സൽകീർത്തിയെ സമ്പാദിച്ചിരിക്കുന്നവളുമായ സീതയെ ശ്രീരാമൻ മടിയിലിരുത്തി. ശ്രേഷ്ഠമായ വില്ല് കയ്യിൽ ധരിച്ചിരിക്കുന്ന പരാക്രമശാലിയായ ലക്ഷ്മണനും രാമനോടുകൂടെ വിമാനത്തിൽ കയറിയിരുന്നു.

48. അബ്രവീച്ചവിമാനസ്ഥഃ ശ്രീരാമഃ സർവവാനരാൻ
സുഗ്രീവംഹരിരാജംച അംഗദംച വിഭീഷണം.

വിമാനസ്ഥഃ=വിമാനത്തിലിരിക്കുന്ന, ശ്രീരാമഃ=ശ്രീരാമൻ, സർവവാനരാൻ=സർവന്മാരായ വാനരന്മാരോടും, ഹരിരാജം സുഗ്രീവം ച=ഹരികളുടെ രാജാവായ സുഗ്രീവനോടും, അംഗദം ച=അംഗദനോടും, വിഭിഷണം=വിഭീഷണനോടും, അബ്രവീത് ച=പറകയും ചെയ്തു.

വിമാനത്തിൽ കയറിയിരുന്ന ശ്രീരാമൻ സകല വാനരന്മാരോടും, വാനരരാജാവായ സുഗ്രീവനോടും, യുവരാജാവായ അംഗദനോടും വിഭീഷണനോടും ഇപ്രകാരം പറഞ്ഞു.

49. മിത്രകാൎയ്യംകൃതംസർവം ഭവത്ഭിഃ സഹവാനരൈഃ
അനുജ്ഞാതാമയാസർവേ യഥേഷ്ടംഗന്തുമൎഹഥ.

വാനരൈഃ സഹ=വാനരന്മാരോടുകൂടെ, ഭവത്ഭിഃ=ഭവാന്മാരാൽ, മിത്രകാൎയ്യം സർവംകൃതം=ബന്ധുകൃത്യം നിശ്ശേഷം ചെയ്യപ്പെട്ടു, സർവേ=സർവന്മാരും, മയാ=എന്നാൽ, അനുജ്ഞാതാഃ=അനുജ്ഞനൽകപ്പെട്ടവരായി, യഥേഷ്ടം=ഇഷ്ടാനുസരണം, ഗന്തും=ഗമിപ്പാൻ, അൎഹഥ=നിങ്ങൾ അർഹന്മാരാകുന്നു.

"വാനരന്മാരോടുകൂടി നിങ്ങൾ, ബന്ധുകൃത്യത്തെ മുഴുവനും നിർവഹിച്ചിരിക്കുന്നു. ഞാൻ നിങ്ങൾക്കനുവാദം തന്നിരിക്കുന്നു. ഇഷ്ടമുള്ള സ്ഥാനങ്ങളിലേക്കു പോവാൻ വിരോധമില്ല."

50. സുഗ്രീവ! പ്രതിയാഹ്യാശു കിഷ്കിന്ധാം സർവസൈനികൈഃ
സ്വരാജ്യേവസലങ്കായാം മമഭക്തോവിഭീഷണ!

സുഗ്രീവ!=അല്ലേയോ സുഗ്രീവ! സർവസൈനികൈഃ=സകലസേനാധിപന്മാരോടുകൂടെ, കിഷ്കിന്ധാം=കിഷ്കിന്ധയെ, ആശു പ്രതിയാഹി=വേഗം പ്രതിയാനം ചെയ്താലും, വിഭീഷണ!=അല്ലേയോ വിഭീഷണ! മമ ഭക്തഃ ത്വം=എന്റെ ഭക്തനായ നീ, സ്വരാജ്യേ ലങ്കായാംവസ=സ്വരാജ്യമായ ലങ്കയിൽ വസിച്ചാലും.

"ഹേ സുഗ്രീവ! സേനാപതികളോടുകൂടെ വേഗം കിഷ്കിന്ധയിലേക്കു മടങ്ങിപ്പോയികൊൾക. ഹേ വിഭീഷണ! എന്നിൽ പരമപ്രേമത്തോടുകൂടിയ നീ സ്വരാജ്യമായ ലങ്കയിൽ വസിച്ചുകൊൾക."

51. നത്വാംധൎഷയിതുംശക്താഃ സേന്ദ്രാഅപിദിവൌകസഃ
അയോദ്ധ്യാംഗന്തുമിച്ഛാമി രാജധാനീംപിതുർമമ.

സേന്ദ്രാഃ=ഇന്ദ്രനോടുകൂടിയ, ദിവൌകസഃ അപി=ദേവന്മാരും, ത്വാം ധൎഷയിതും=നിന്നെ അതിക്രമിപ്പാൻ, ന ശക്താഃ=ശക്തന്മാരല്ല, മമ=എന്റെ, പിതുഃ രാജധാനീം=പിതാവിന്റെ രാജധാനിയായ, അയോദ്ധ്യാം=അയോദ്ധ്യയെ, ഗന്തും ഇച്ഛാമി=ഗമിപ്പാൻ ഇച്ഛിക്കുന്നു.

"പൂർവവിരോധത്താൽ ദേവന്മാരെന്നെയുപദ്രവിക്കും. ഞാനെങ്ങിനെയിവിടെയിരിക്കും" എന്ന ശങ്ക നിണക്കു വേണ്ട. എന്റെ ഭക്തനായ നിന്നെ ഇന്ദ്രനോടുകൂടിയ ദേവന്മാർപോലും അതിക്രമിപ്പാൻ ശക്തന്മാരല്ല. എന്റെ പിതാവിന്റെ രാജധാനിയായ അയോദ്ധ്യയിലേക്കു പോവാൻ ഞാനാഗ്രഹിക്കുന്നു.

52. ഏവമുക്താസ്തുരാമേണ വാനരാസ്തേ മഹാബലാഃ
ഊചുഃ പ്രാംജലയഃ സർവേ രാക്ഷസശ്ച വിഭീഷണഃ.

രാമേണ=രാമനാൽ, ഏവം ഉക്താഃ=ഇപ്രകാരം പറയപ്പെട്ട, മഹാബലാഃ തേ വാനരാഃ=മഹാബലവാന്മാരായ വാനരന്മാരും, രാക്ഷസഃ വിഭീഷണഃ ച=രാക്ഷസനായ വിഭീഷണനും, സർവേ=സർവന്മാരും, പ്രാം ജലയഃ=അംജലിയോടു കൂടിയവരായിട്ട്, ഊചുഃ=പറഞ്ഞു.

രാമനിപ്രകാരം പറഞ്ഞപ്പോൾ, മഹാബലവാന്മാരായ ആ വാനരന്മാരും, രാക്ഷസനായ വിഭീഷണനും, എല്ലാ പേരും, കൈകൂപ്പിത്തൊഴുതുകൊണ്ടു പറഞ്ഞു.

53. അയോധ്യാംഗന്തുമിച്ഛാമസ്ത്വയാസഹരാഘൂത്തമ!
ദൃഷ്ട്വാത്വാമഭിഷിക്തംതു കൌസല്യാമഭിവാദ്യച
54. പശ്ചാൽവൃണീമഹേരാജ്യമനുജ്ഞാംദേഹിനഃ പ്രഭോ!

രാഘൂത്തമ!=രഘുശ്രേഷ്ഠ! ത്വയാസഹ=നിന്തിരുവടിയോടുകൂടെ, അയോധ്യാംഗന്തും=അയോധ്യയെ ഗമിപ്പാൻ, ഇച്ഛാമഃ=ഞങ്ങളിച്ഛിക്കുന്നു, ത്വാംതു=അങ്ങയെയാകട്ടെ, അഭിഷിക്തം ദൃഷ്ട്വാ=അഭിഷേകം ചെയ്യപ്പെട്ടവനായി കണ്ടിട്ടും, കൌസല്യാം=കൌസല്യയെ, അഭിവാദ്യച=നമസ്കരിച്ചിട്ടും, പശ്ചാത്=അനന്തരം, രാജ്യം വൃണീമഹേ=രാജ്യത്തെ പ്രാപിച്ചുകൊള്ളാം, പ്രഭോ!=പ്രഭുവായുള്ളോവേ! നഃ അനുജ്ഞാം ദേഹി=ഞങ്ങൾക്ക് അനുജ്ഞയെ ദാനം ചെയ്താലും.

ഹേ രഘുനാഥ! നിന്തിരുവടിയോടുകൂടെ ഞങ്ങൾ അയോധ്യക്ക് വരുവാനാഗ്രഹിക്കുന്നു. ഞങ്ങൾ ഏററവും ആഗ്രഹിച്ചിരിക്കുന്ന അങ്ങയുടെ അഭിഷേകത്തെ കാൺകയും അങ്ങയുടെ മാതാവായ കൌസല്യാദേവിയെ നമസ്കരിക്കുകയും ചെയ്തശേഷം ഞങ്ങളെല്ലാവരും സ്വസ്ഥാനങ്ങളിലേക്കു വന്നുകൊള്ളാം. ഹേ പ്രഭോ! നിന്തിരുവടി ഞങ്ങൾക്കനുവാദം നൽകേണമേ.

55. രാമസ്തഥേതിസുഗ്രീവ! വാനരൈഃ സവിഭീഷണഃ
പുഷ്പകംസഹനുമാംശ്ച ശീഘ്രമാരോഹ സാംപ്രതം.

തഥാ ഇതി=അപ്രകാരമെന്ന്, രാമഃ=രാമൻ, സുഗ്രീവ!=ഹേ സുഗ്രീവ! സവിഭീഷണഃ=വിഭീഷണനോടുകൂടിയും, സഹനുമാൻ ച=ഹനുമാനോടുകൂടിയും, വാനരൈഃ=വാനരന്മാരോടുകൂടെയും, സാംപ്രതം ശീഘ്രം=ഇപ്പോൾ വേഗം, പുഷ്പകം ആരോഹ=പുഷ്പകത്തെ ആരോഹണം ചെയ്താലും.

പ്രാൎത്ഥനയെ സമ്മതിച്ച രാമൻ "ഹേ സുഗ്രീവ! വിഭീഷണൻ ഹനുമാൻ, മററു വാനരന്മാർ, ഇവരോടുകൂടെ ഇപ്പോൾ വേഗം പുഷ്പകത്തിൽ കയറിയാലും" എന്നു പറഞ്ഞു. രാമൻ പരമാനന്ദത്തോടുകൂടി നൽകിയ ആ അനുമതിയെക്കുറിച്ച് ശ്രീവാല്മീകി:—

"പ്രിയാൽപ്രിയതരംലബ്ധം മയായദിഗമിഷ്യഥ
സർവൈർഭവത്ഭിഃ സഹിതഃ പ്രീതിംലപ്സ്യേ പുരീംഗതഃ"

"എന്നോടുകൂടെ നിങ്ങൾ വരുന്നതായാൽ പ്രിയത്തിൽ വെച്ചും അതിപ്രിയം എനിക്കു ലഭിച്ചു. പ്രിയവസ്തുവായ സീതയെ ലഭിച്ചതിനേക്കാൾ അതിപ്രിയം നിങ്ങളുടെ സഹഗമനത്താലെനിക്കുണ്ട് എന്നാശയം. നിങ്ങളെല്ലാവരോടുംകൂടെ പുരിയെ പ്രാപിക്കുന്നതായാൽ എനിക്കു പരമസന്തോഷമുണ്ടാകും" ഇങ്ങിനെ രാമൻെറ ആശയത്തെ വിശദമാക്കിയിരിക്കുന്നു.

56. തതസ്തുപുഷ്പകംദിവ്യം സുഗ്രീവഃ സഹസേനയാ
വിഭീഷണശ്ച സാമാത്യഃ സർവേ ചാരുരുഹുർദ്രുതം.

തതഃ=അനന്തരം, ദ്രുതം=വേഗത്തിൽ, സേനയാസഹ=സേനയോടുകൂടെ, സുഗ്രീവഃ=സുഗ്രീവനും, സാമാത്യഃ=അമാത്യന്മാരോടുകൂടിയ, വിഭീഷണഃ ച=വിഭീഷണനും, സർവേ ച=സർവന്മാരും, ദിവ്യം പുഷ്പകം=ദിവ്യമായ പുഷ്പകത്തെ, ആരുരുഹുഃ=ആരോഹണം ചെയ്തു.

രാമാജ്ഞ ലഭിച്ച ഉടനെ സുഗ്രീവനും സൈന്യവും, വിഭീഷണനും മന്ത്രിമാരും, മററുള്ളവരൊക്കയും വേഗം ദിവ്യമായ പുഷ്പകത്തിൽ കയറി. വിമാനത്തിൽ സ്ഥലം പോരാതെ വരികയില്ലെന്നു കാണിപ്പാൻ ദിവ്യമെന്ന വിശേഷണം.

57. തേഷ്വാരൂഢേഷുസർവേഷു കൌബേരം പരമാസനം
രാഘവേണാഭ്യനുജ്ഞാത മുൽപപാതവിഹായസാ.

സർവേഷുതേഷു=സർവന്മാരായ അവർ, ആരൂഢേഷു=ആരോഹണം ചെയ്തപ്പോൾ, രാഘവേണ=രാഘവനാൽ, അഭ്യനുജ്ഞാതം=അനുജ്ഞ നൽകപ്പെട്ട, കൌബേരം=കുബേരസംബന്ധിയായ, പരമാസനം=

ഉൽകൃഷ്ടവിമാനം, വിഹായസാ=ആകാശത്തിൽക്കൂടെ, ഉൽപപാത= ഉൽപതിച്ചു.

അവരെല്ലാവരും കയറിയിരുന്നപ്പോൾ രാമാജ്ഞപ്രകാരം കുബേരന്റെ വിമാനമായ ആ പുഷ്പകം ആകാശത്തിലേക്കുയൎന്നു സഞ്ചരിച്ചുതുടങ്ങി.

58. ബഭൌതേനവിമാനേന ഹംസയുക്തേനഭാസ്വതാ
പ്രഹൃഷ്ടശ്ചതദാരാമശ്ചതുൎമ്മുഖഇവാപരഃ.

ഹംസയുക്തേന=ഹംസത്തോടു കൂടിയതും, ഭാസ്വതാ=പ്രകാശിക്കുന്നതുമായ, തേനവിമാനേന=ആ വിമാനംകൊണ്ടു്, പ്രഹൃഷ്ടഃരാമഃ=അതിസന്തുഷ്ടനായ രാമൻ, അപരഃ ചതുൎമുഖഃഇവ=മറെറാരു ബ്രഹ്മാവൊ എന്നു തോന്നുമാറു്, തദാബഭൌ=അപ്പോൾ ശോഭിച്ചു.

ഏററവും ശോഭിക്കുന്നതും ഹംസമാകുന്ന അടയാളത്തോടുകൂടിയതുമായ ആ വിമാനത്തിലിരുന്നു് സന്തോഷിച്ചു് സഞ്ചരിക്കുന്ന ശ്രീരാമൻ ഹംസവാഹനനായ മറെറാരു ബ്രഹ്മാവോ എന്നു തോന്നുമാറു് ശോഭിച്ചു.

59. തതോബഭൌ ഭാസ്കരബിംബതുല്യം
കുബേരയാനം തപസാനലബ്ധം
രാമേണശോഭാം നിതരാംപ്രപേദേ
സീതാസമേതേന സഹാനുജേന.

തപസാനലബ്ധം=തപസ്സിനാൽ അനുലഭിക്കപ്പെട്ട, കുബേരയാനം=കുബേരന്റെ വാഹനം, ഭാസ്കരബിംബതുല്യംബഭൌ=സൂൎയ്യബിംബം പോലെ ശോഭിച്ചു, സീതാസമേതേന=സീതയോടു യോജിച്ചും, സഹാനുജേന, അനുജനോടുകൂടിയുമിരിക്കുന്ന, രാമേണ=രാമനാൽ, നിതരാം ശോഭാം=ഏററവും ശോഭയെ, പ്രപേദേ=പ്രാപിച്ചു.

സീതാലക്ഷ്മണസഹിതനായിരിക്കുന്ന രാമനിരിക്കുന്നതുകൊണ്ടു് അധികം ശോഭയെ പ്രാപിച്ചിരിക്കുന്നതും, തപസ്സിന്റെ പ്രഭാവത്തിന്നനുസരിച്ചു് കുബേരന്നു സിദ്ധിച്ചതുമായ പുഷ്പകവിമാനം ഇപ്പോൾ സൂൎയ്യബിംബമെന്നപോലെ ആകാശത്തിൽ വിളങ്ങി.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ ത്രയോദശഃ സൎഗ്ഗഃ
ശുഭം ഭൂയാത്.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പതിനാലാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. പാതയിത്വാ തതശ്ചക്ഷുഃ സർവതോ രഘുനന്ദനഃ
അബ്രവീന്മൈഥിലീം സീതാം രാമഃ ശശിനിഭാനനാം

തതഃ രഘുനന്ദനഃ രാമഃ=അനന്തരം രഘുകുലത്തെ ആനന്ദിപ്പിക്കുന്ന രാമൻ, ചക്ഷുഃ=ചക്ഷുസ്സിനെ, സർവ്വതഃ=നാലുഭാഗത്തും, പാതയിത്വാ=പതിപ്പിച്ചിട്ട്, ശശിനിഭാനനാം=ചന്ദ്രനോടു തുല്യമായ മുഖത്തോടു കൂടിയ, മൈഥിലീം സീതാം=മിഥിലാരാജപുത്രിയായ സീതയോട്, അബ്രവീത്=പറഞ്ഞു.

പുഷ്പകവിമാനത്തിലിരുന്ന്, ആകാശവീഥിയിൽക്കൂടെ സഞ്ചരിക്കുമ്പോൾ, രഘുകുലകീർത്തിയെ വർദ്ധിപ്പിക്കുന്ന രാമൻ നാലുഭാഗത്തും നോക്കിക്കൊണ്ട്, ചന്ദ്രനെപ്പോലെ ആനന്ദിപ്പിക്കുന്ന മുഖത്തോടുകൂടിയ മിഥിലാരാജപുത്രിയായ സീതയോടു പറഞ്ഞു.

2. ത്രികൂടശിഖരാഗ്രസ്ഥാം പശ്യ ലങ്കാം മഹാപ്രഭാം
ഏതാം രണഭുവം പശ്യമാംസകർദ്ദമപങ്കിലാം

ത്രികൂടശിഖരാഗ്രസ്ഥാം=ത്രികൂടശിഖരത്തിന്റെ അഗ്രത്തിലിരിക്കുന്ന, മഹാപ്രഭാം ലങ്കാം=മഹത്തായ പ്രഭയോടുകൂടിയ ലങ്കയെ, പശ്യ=നോക്കിയാലും, മാംസകർദ്ദമപങ്കിലാം=മാംസകർദ്ദമ (ചളി) ത്താൽ ദൂഷിച്ചിരിക്കുന്ന, ഏതാംരണഭുവം=ഈ രണഭൂമിയെ, പശ്യ=നോക്കിയാലും.

ഹേ പ്രിയേ! ത്രികൂടമെന്നു പേരുള്ള പർവതമാണീ കാണപ്പെടുന്നത്. അതിന്റെ കൊടിമുടിയുടെ അഗ്രത്തിൽ അതി പ്രഭയുള്ള ലങ്കാപുരിയെ കണ്ടുകൊൾക. അല്പം സഞ്ചരിച്ചതിൽപ്പിന്നെ പറയുന്നു:— ഈ സ്ഥലത്തുവെച്ചാണ് യുദ്ധം നടന്നത്. മാംസവും രക്തവും തമ്മിൽ കലർന്നളിഞ്ഞു ചളിപ്പെട്ടുകിടക്കുന്നതും നോക്കുക.

3. അസുരാണാം പ്ലവംഗാനാ മത്രവൈശസനാം മഹത്
അത്രമേ നിഹതഃ ശേതേ രാവണോ രാക്ഷസേശ്വരഃ
4. കുംഭകർണേന്ദ്രജിന്മുഖ്യാഃ സർവേ ചാത്ര നിപാതിതാഃ

അസുരാണാം=അസുരന്മാർക്കും, പ്ലവംഗാനാം=വാനരന്മാർക്കും, അത്ര=ഇവിടെ, മഹത് വൈശസനം=മഹത്തായ യുദ്ധം, മേ=എന്നാൽ, നിഹതഃ=നിഹനിക്കപ്പെട്ട, രാക്ഷസേശ്വരഃ രാവണഃ=രാക്ഷസാധിപനായ രാവണൻ, ശേതേ=ശയിച്ചു, കുംഭകർണേന്ദ്രജിന്മുഖ്യാഃ സർവേച= കുംഭകർണൻ, ഇന്ദ്രജിത്ത് മുതലായ സർവരും, അത്ര നിപാതിതാഃ= ഇവിടെ നിപതിപ്പിക്കപ്പെട്ടു.

ക്രമത്തിൽ സഞ്ചരിക്കുമ്പോൾ ഓരോ സ്ഥലത്തുവെച്ച് നടന്ന വിശേഷസംഭവത്തെ സീതയോടു പറഞ്ഞു് കാട്ടിക്കൊടുക്കുന്നു. ഇവിടെ ശ്രീരാമൻ ഒരു വീരക്ഷത്രിയൻെറയും, സീത, ക്ഷത്രിയവീരപത്നിയുടെയും മാതൃകാസ്ഥാനത്തെ വഹിക്കുന്നു:—രാക്ഷസന്മാർക്കും വാനരന്മാർക്കും ഈ സ്ഥലത്തുവെച്ച് ഭയങ്കരയുദ്ധമുണ്ടായി. എന്നാൽ വധിക്കപ്പെട്ട രാക്ഷസാധീശ്വരനായ രാവണൻ വീണത് ഈ സ്ഥലത്തിലാകുന്നു. കുംഭകർണനൻ ഇന്ദ്രജിത്ത് മുതലായ രാക്ഷസപ്രമാണികളെ ക്കൊന്നു വീഴ്ത്തിയതും ഇവിടെത്തന്നെ.

ഏഷസേതുർമയാബദ്ധഃ സാഗരേസലിലാശയേ
5. ഏതച്ചദൃശ്യതേതീർത്ഥം സാഗരസ്യമഹാത്മനഃ
സേതുബന്ധമിതിഖ്യാതം ത്രൈലോക്യേനചപൂജിതം
6. ഏതൽപവിത്രംപരമം ദർശനാൽപാതകാപഹം.

സലിലാശയേസാഗരെ=ജലനിധാനമായ സമുദ്രത്തിൽ, മയാബദ്ധഃ സേതുഃ=എന്നാൽ ബന്ധിക്കപ്പെട്ട സേതു (അണക്കെട്ട്) ഏഷഃ=ഇതാകുന്നു. മഹാത്മനഃസാഗരസ്യ=മഹത്തായ സ്വരൂപത്തോടുകൂടിയ സമുദ്രത്തിൻെറ, സേതുബന്ധം ഇതിഖ്യാതം=സേതുബന്ധം എന്ന് ഖ്യാതിയുള്ളതും, ത്രൈലോക്യേന=ത്രിലോകത്തിലുള്ളവരാൽ, പൂജിതം ച=പൂജിക്കപ്പെടുന്നതുമായ, ഏതത് തീർത്ഥം=ഈ തീർത്ഥം, ദൃശ്യതേ= ദർശിക്കപ്പെടുന്നു. ഏതത്=ഇതു്, പരമംപവിത്രം=ഏററവും പരിശുദ്ധം, ദർശനാത്=ദർശനം ഹേതുവായിട്ടുതന്നെ, പാതകാപഹം=പാതകങ്ങളെ നശിപ്പിക്കുന്നതു്.

അഗാധജലസ്ഥാനമായ സമുദ്രത്തിൽ എന്നാൽ ബന്ധിക്കപ്പെട്ട അണക്കെട്ടാണിതു്. കരകാണപ്പെടാതെ വിസ്തീർണമായിരിക്കുന്ന സമു

ദ്രത്തിൽ ഉണ്ടാക്കപ്പെട്ടതായ ഈ തീൎത്ഥസ്ഥാനം സേതുബന്ധം എന്ന് കീൎത്തിപ്പെട്ടതാകുന്നു. ഇനിമേൽ ഈ സ്ഥാനം ഈ പേരുകൊണ്ട് കീൎത്തിപ്പെട്ടതായ്വരുമെന്നഭിപ്രായം. ത്രിലോകവാസികളാലും പൂജിക്കപ്പെടുന്ന പരമപാവനമായ ഈ തീൎത്ഥത്തിന്റെ ദൎശനംകൊണ്ടുതന്നെ പാതകങ്ങൾ നശിക്കും.

സേതുവിനെ നോക്കി ശ്രീരാമൻ പറയുന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"ഏഷസേതുർമയാബദ്ധഃ സാഗരേമകരാലയേ
തവഹേതോർവിശാലാക്ഷി കീൎത്തിരേഷാഭവിഷ്യതി
യാവൽസ്ഥാസ്യന്തിഗിരയോ യാവൽസ്ഥാസ്യതിസാഗരഃ
നലസേതുരിതിഖ്യാതസ്താ വച്ചസ്ഥാസ്യതിധ്രുവം."

ഹേ വിശാലാക്ഷി, നീ നിമിത്തം മകരാലയമായ സമുദ്രത്തിൽ എന്നാൽ ബന്ധിക്കപ്പെട്ട സേതുവാണീകാണപ്പെടുന്നത്. ഇത് കീൎത്തിയായ് ഭവിക്കും. പർവതങ്ങളും സമുദ്രവും നിലനില്ക്കുന്നേടത്തോളം കാലം നലസേതുവെന്ന് വിഖ്യാതമായ ഇതും നിലനില്ക്കും. സമുദ്രത്തിലെ അലകളുടെ അടിയേററു നശിക്കാതെ നില്ക്കും എന്ന് സേതുവിന്റെ സ്ഥിരനില്പിനെ ഈശ്വരനായ രാമൻ സങ്കല്പിച്ചതായിട്ട് പറഞ്ഞിരിക്കുന്നു.

അത്രരാമേശ്വരോദേവോ മയാശംഭുഃപ്രതിഷ്ഠിതഃ
7. അത്രമാംശരണംപ്രാപ്തോ മന്ത്രിഭിശ്ചവിഭീഷണഃ.
ഏഷാസുഗ്രീവനഗരീ കിഷ്കിന്ധാചിത്രകാനനാ.

അത്ര=ഇവിടെ, മയാ=എന്നാൽ, രാമേശ്വരഃ ദേവഃശംഭുഃ=രാമേശ്വരനെന്ന ദേവനായ ശിവൻ, പ്രതിഷ്ഠിതഃ=പ്രതിഷ്ഠിക്കപ്പെട്ടു, വിഭീഷണഃ=വിഭീഷണൻ, മന്ത്രിഭിഃ ച=മന്ത്രിമാരോടുംകൂടെ, മാം=എന്നെ, ശരണംപ്രാപ്തഃ=ശരണം പ്രാപിച്ചു. ചിത്രകാനനാഏഷാ=വിചിത്രമായ കാനനത്തോടുകൂടിയ ഇതു്, സുഗ്രീവനഗരീകിഷ്കിന്ധാ=സുഗ്രീവ രാജധാനിയായ കിഷ്കിന്ധ.

സേതുകടന്നല്പം ദൂരെയെത്തിയപ്പോൾ പറയുന്നു:— ഈ സ്ഥലത്തിൽ ലോകത്തിന്ന് പരമാനന്ദത്തെ നൽകുന്ന ദേവനായ ശ്രീശിവനെ, "രാമേശ്വരൻ" എന്ന വിശേഷനാമത്തെ കല്പിച്ചുകൊണ്ട് ഞാൻ പ്രതിഷ്ഠിച്ചിരിക്കുന്നു. വിഭീഷണൻ മന്ത്രിമാരോടുകൂടെ വന്ന് എന്നെ ശരണംപ്രാപിച്ച സ്ഥലമിതാകുന്നു. (പിന്നെയല്പം ദൂരെയെത്തിയ

പ്പോൾ) ബഹുവിധത്തിൽ കാണുന്ന കാടുകളുള്ള ഈ പട്ടണം സുഗ്രീവ ന്റെ രാജധാനിയായ കിഷ്കിന്ധാപുരിയാകുന്നു.

8. തത്രരാമാജ്ഞയാതാരാ പ്രമുഖാഹരിയോഷിതഃ
ആനയാമാസസുഗ്രീവഃ സീതായാഃപ്രിയകാമ്യയാ.

തത്ര=അവിടെ, സീതായാഃ=സീതയുടെ, പ്രിയകാമ്യയാ=പ്രിയമായ കാമത്താൽ, രാമാജ്ഞയാ=രാമന്റെ ആജ്ഞയോടുകൂടെ, സുഗ്രീവഃ= സുഗ്രീവൻ, താരാപ്രമുഖാഃ=താരമുതലായ, ഹരിയോഷിതഃ=വാനര സ്ത്രീകളെ, ആനയാമാസ=ആനയിച്ചു.

ആ പട്ടണം കിഷ്കിന്ധാനഗരിയാണെന്നറിഞ്ഞപ്പോൾ താരമുത ലായ വാനരനാരിമാരെ കാണ്മാൻ സീതക്കതിതാല്പൎയ്യമുണ്ടായതുകൊ ണ്ട്, ശ്രീരാമന്റെ കല്പനപ്രകാരം സുഗ്രീവൻ അവരെ കൂട്ടിക്കൊണ്ടുവ ന്നു. അതിന്നായിട്ടവിടെ വിമാനം നിൽക്കുകയും സുഗ്രീവൻ അതിൽ നിന്നിറങ്ങി പട്ടണത്തിൽ ചെന്ന് താരമുതലായവരോടുകൂടെ വേഗം മടങ്ങിവരികയും ചെയ്തുവെന്ന് കവിവാക്യം.

ഈ സംഗതിയെക്കുറിച്ച് പാശ്ചാത്യ വാല്മീകീയത്തിൽ കാണുന്ന പദ്യങ്ങൾ:—

"അഥദൃഷ്ട്വാപുരീംസീതാ കിഷ്കിന്ധാം വാലിപാലിതാം
അബ്രവീൽപ്രശ്രിതംവാക്യം രാമംപ്രണയസാധ്വസാ
സുഗ്രീവപ്രിയഭാൎയ്യാഭിസ്താരാ പ്രമുഖതോനൃപ
അന്യേഷാംവാനരേന്ദ്രാണാം സ്ത്രീഭിഃപരിവൃതാഹ്യഹം
ഗന്തുമിച്ഛേസഹായോദ്ധ്യാം ത്വയാസഹരഘൂത്തമ!
ഏവമുക്തോഥവൈദേഹ്യാ രാഘവഃപ്രത്യുവാചതാം
ഏവമസ്ത്വിതികിഷ്കിന്ധാം പ്രാപ്യസംസ്ഥാപ്യരാഘവഃ
വിമാനംപ്രേക്ഷ്യസുഗ്രീവം വാക്യമേതദുവാചഹ
ബ്രൂഹിവാനരശാർദ്ദൂല സർവാൻവാനരപുംഗവാൻ
സ്ത്രീഭിഃപരിവൃതാഃ സർവേഹ്യയോദ്ധ്യാംയാന്തുസീതയാ
തഥാത്വമേഭിഃ സർവാഭിഃ സ്ത്രീഭിഃ സഹമഹാബല
അഭിത്വരയസുഗ്രീവ ഗച്ഛാമഃ പ്ലവഗാധിപ
താരയാചാഭ്യനുജ്ഞാതാഃ സർവാവാനരയോഷിതഃ
നേപത്ഥ്യവിധിപൂർവംതു കൃത്വാചാപി പ്രദക്ഷിണം
അഭ്യാരോഹൻവിമാനംതൽ സീതാദർശനകാംക്ഷയാ."

വാലിയാൽ പാലിക്കപ്പെട്ട കിഷ്കിന്ധയെക്കണ്ട സീത പ്രേമപാ രവശ്യത്തോടുകൂടെ വിനയപൂർവം ശ്രീരാമനോടു പറഞ്ഞു. "ഹേ മ

ഹാരാജാവായ രഘുപതേ! സുഗ്രീവന്റെയും മററ വാനരന്മാരുടെയും പ്രിയ ഭാൎയ്യമാരായ താര മുതലായ സ്ത്രീകളാൽ ചുററപ്പെട്ടവളായിട്ടു് നിന്തിരുവടിഃയോടുകൂടെ അയോദ്ധ്യയിൽ പ്രവേശിപ്പാൻ ഞാനിച്ഛിക്കു ന്നു" എന്നു സീത പറഞ്ഞപ്പോൾ അങ്ങിനെയാക്കാമെന്നു മറുപടി പ റഞ്ഞ ശ്രീരാമൻ വിമാനത്തെയവിടെ നിൎത്തി സുഗ്രീവനോടു പറ ഞ്ഞു. "ഹേ വാനരാധിപ! എല്ലാ വാനരന്മാരും ഭവാനും, ഭാൎയ്യാസഹി തന്മാരായിട്ടയോദ്ധ്യയിലേക്കു വരേണം. വേഗം വേണം. പോവാൻ വൈകുന്നു. സുഗ്രീവൻ കിഷ്കിന്ധയിൽ പ്രവേശിച്ചു താര മുതലായ വരെ അറിയിച്ചു. വസ്ത്രാഭരണാദികളെ വേണ്ടുംവിധം ധരിച്ചുവന്ന വാ നരനാരിമാർ, വിമാനത്തെ പ്രദക്ഷിണം ചെയ്തു് സീതയെ കാണ്മാൻ ആഗ്രഹത്തോടുകൂടെ കയറി.

9. താഭിഃ സഹോത്ഥിതം ശീഘ്രം വിമാനം പ്രേക്ഷ്യരാഘവഃ
പ്രാഹ ചാദ്രിമൃഷ്യമൂകം പശ്യവാല്യത്രമേഹതഃ

താഭിഃ സഹ=അവരോടുകൂടെ, ശീഘ്രം ഉത്ഥിതം=വേഗം ഉയൎന്നതായ, വിമാനം പ്രേക്ഷ്യ=വിമാനത്തെ പ്രേക്ഷിച്ചിട്ടു്, രാഘവഃ പ്രാഹ=രാഘ വൻ പറഞ്ഞു, ഋഷ്യമൂകം അദ്രിം=ഋഷ്യമൂകാദ്രിയെ, പശ്യ=നോക്കി യാലും, അത്ര=ഇവിടെ, മേ=എന്നാൽ, വാലീഹതഃ=വാലി ഹനിക്ക പ്പെട്ടു.

വാനരസ്ത്രീകളോടുംകൂടെ അതിവേഗത്തിൽ ആകാശത്തിലേക്കു യൎന്നു വിമാനം സഞ്ചരിക്കുന്ന സമയത്തിൽ രാമൻ സീതയോടു പറ ഞ്ഞു. "ഋഷ്യമൂകമെന്നു പേരായ ഈ പൎവതത്തെ നോക്കുക. ഞാൻ വാലിയെ വധിച്ചതായ ഈ സ്ഥലത്തെയും നോക്കുക."

10. ഏഷാപഞ്ചവടീനാമ രാക്ഷസായത്രമേഹതാഃ
അഗസ്ത്യസ്യസുതീക്ഷ്ണസ്യ പശ്യാശ്രമപദേശുഭേ.

ഏഷാ=ഇതു്, പഞ്ചവടീനാമ=പഞ്ചവടിയെന്ന പ്രസിദ്ധഭൂമി, യത്ര= യാതൊരു സ്ഥലത്തിൽ, മേ=എന്നാൽ, രാക്ഷസാഃ ഹതാഃ=രാക്ഷസ ന്മാർ ഹനിക്കപ്പെട്ടു, അഗസ്ത്യസ്യ=അഗസ്ത്യന്റെയും, സുതീക്ഷ്ണസ്യ= സുതീക്ഷ്ണന്റെയും, ശുഭേ ആശ്രമപദേ=ശുഭങ്ങളായ ആശ്രമസ്ഥാ നങ്ങളെ, പശ്യ=കണ്ടാലും.

ഈ സ്ഥാനം പ്രസിദ്ധമായ പഞ്ചവടിയാണ്. ഇവിടെ വെച്ചാ ണ് ഞാൻ രാക്ഷസന്മാരെ വധിച്ചതു്. അഗസ്ത്യരുടെയും സുതീക്ഷ്ണ ന്റെയും പുണ്യങ്ങളായ ആശ്രമസ്ഥാനങ്ങളെ കണ്ടുകൊൾക.

11. ഏതേതേ താപസാഃ സർവേ ദൃശ്യന്തേ വരവർണ്ണിനി!
അസൌശൈലവരോദേവി! ചിത്രകൂടഃ പ്രകാശതേ.
12. അത്രമാംകൈകയീപുത്രഃ പ്രസാദയിതുമാഗതഃ

വരവർണ്ണിനി!=ഹേ ഉത്തമേ! സർവേ തേ ഏതേ താപസാഃ=സർവന്മാരായ ആ ഈ താപസന്മാർ, ദൃശ്യന്തേ=കാണപ്പെടുന്നു, ദേവി!=ഹേ ദേവി! ചിത്രകൂടഃ അസൌ ശൈലവരഃ=ചിത്രകൂടമെന്നു പേരായ ഈ ശ്രേഷ്ഠപർവതം, പ്രകാശതേ=പ്രകാശിക്കുന്നു, മാം പ്രസാദയിതും=എന്നെപ്രസാദിപ്പിക്കുവാൻ, കൈകയീപുത്രഃ=കൈകേയിയുടെ പുത്രൻ, അത്ര ആഗതഃ=ഇവിടെ വന്നു.

ഹേ! ഉത്തമഗുണശീലേ! അന്നിവിടെയുണ്ടായിരുന്ന ആ താപസന്മാരെല്ലാവരും ഇതാ കാണപ്പെടുന്നു. ഹേ ദേവി! ചിത്രകൂടമെന്നു പേരായ ഈ ശ്രേഷ്ഠമായ പർവതം ശോഭിക്കുന്നതിനെ നോക്കിയാലും. എന്നെ സന്തോഷിപ്പിക്കുവാനായി ഭരതൻ വന്ന സ്ഥലം ഇതാകുന്നു.

ഭരദ്വാജാശ്രമംപശ്യ ദൃശ്യതേയമുനാതടേ
13. ഏഷാഭാഗീരഥീഗംഗാ ദൃശ്യതേ ലോകപാവനീ

യമുനാതടേ=യമുനാതീരത്തിൽ, ഭരദ്വാജാശ്രമം=ഭരദ്വാജന്റെ ആശ്രമത്തെ, പശ്യ=കണ്ടാലും, ലോകപാവനീ=ലോകത്തെ പരിശുദ്ധമാക്കുന്ന, ഏഷാ ഭാഗീരഥീഗംഗാ=ഈ ഭാഗീരഥിയെന്ന ഗംഗ, ദൃശ്യതേ=കാണപ്പെടുന്നു.

യമുനാനദിയുടെ പരിശുദ്ധമായ തീരത്തിലുള്ള ഭരദ്വാജാശ്രമത്തെ കണ്ടുകൊൾക. ഈ കാണപ്പെടുന്ന നദി ലോകത്തിലുള്ളവരുടെ പാപങ്ങളെ നശിപ്പിക്കുന്നതും, ഭഗീരഥനെന്നു പേരായ രാജാവ് തപസ്സുചെയ്തു ഭൂലോകത്തിലേക്കു കൊണ്ടുവന്നതാകയാൽ ഭാഗീരഥിയെന്ന് സുപ്രസിദ്ധയുമായ ഗംഗയാകുന്നു.

ഏഷാ സാദൃശ്യതേ സീതേ! സരയൂര്യൂപമാലിനീ
14. ഏഷാ സാദൃശ്യതേയോദ്ധ്യാ പ്രണാമം കുരുഭാമിനി!

സീതേ!=അല്ലയോ സീതേ!, യൂപമാലിനീ=അനേക യൂപങ്ങളോടുകൂടിയ, സാ സരയൂഃ=ആ സരയൂനദി, ഏഷാ ദൃശ്യതേ=ഈ കാണപ്പെടുന്നതാകുന്നു, സാ അയോദ്ധ്യാ=ആ അയോദ്ധ്യ, ഏഷാ ദൃശ്യതേ=ഇതാ കാണപ്പെടുന്നു, ഭാമിനി!=ഹേ പതിവ്രതേ!, പ്രണാമം കുരു=നമസ്കരിച്ചാലും.

ഹേ സീതേ! ഈ കാണപ്പെടുന്നത് സരയൂനദിയാകുന്നു. ഇതിന്റെ തീരത്തിൽവെച്ച് അനേക യാഗങ്ങൾ പൂർവന്മാർ നടത്തിയിരിക്കുന്നുവെന്നുള്ളതിന്റെ ലക്ഷണമായിരിക്കുന്ന യൂപങ്ങളേയും നോക്കുക. യാഗത്തിൽ ഹോമിക്കുവാനുള്ള പശുവിനെ ബന്ധിക്കുന്ന കുററിക്ക് യൂപമെന്നു പേർ. അതിന്റെ തീരത്തിൽ കാണപ്പെടുന്ന നഗരിയാകുന്നു നമ്മളുടെ അയോദ്ധ്യ. ഹേ ഭത്തൃഭക്തയായ സീതേ! അയോദ്ധ്യയെ നമസ്കരിക്കുക.

ഏവം ക്രമേണ സംപ്രാപ്തോ ഭരദ്വാജാശ്രമം ഹരിഃ
15. പൂർണ്ണേ ചതുർദ്ദശേ വർഷേ പഞ്ചമ്യാം രഘുനന്ദനഃ

ഏവം=ഇപ്രകാരം, ക്രമേണ=ക്രമത്തിൽ, ചതുർദ്ദശേ വർഷേ പൂർണ്ണേ=പതിനാലുവർഷം പൂർണ്ണമായപ്പോൾ, പഞ്ചമ്യാം=പഞ്ചമിനാളിൽ, രഘുനന്ദനഃ ഹരിഃ=രഘുകുലത്തെ ആനന്ദിപ്പിക്കുന്ന രാമൻ, ഭരദ്വാജാശ്രമം=ഭരദ്വാജന്റെ ആശ്രമത്തെ, സംപ്രാപ്തഃ=സമ്പ്രാപിച്ചു.

ശ്രീരാമൻ, ഇപ്രകാരം ആകാശത്തിൽക്കൂടെ സഞ്ചരിക്കുന്ന വിമാനത്തിലിരുന്ന് ദൂരെദൂരെയായി കാണപ്പെടുന്ന ഓരോ സ്ഥലങ്ങളെ സീതയോടു പറഞ്ഞു ധരിപ്പിച്ചുംകൊണ്ട് പതിനാലു സംവത്സരം തികയുന്ന പഞ്ചമിദിവസത്തിൽ ഭരദ്വാജമുനിയുടെ ആശ്രമത്തെ പ്രാപിച്ചു.

ഭരദ്വാജം മുനിം ദൃഷ്ട്വാ വവന്ദേ സാനുജഃ പ്രഭുഃ
16. പപ്രച്ഛ മുനിമാസീനം വിനയേന രഘൂത്തമഃ

ഭരദ്വാജം മുനിം=ഭരദ്വാജമുനിയെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, സാനുജഃപ്രഭുഃ=അനുജനോടുകൂടിയ രാമൻ, വവന്ദേ=വന്ദിച്ചു, ആസീനം മുനിം=ഇരിക്കുന്ന മുനിയോട്, രഘൂത്തമഃ=രഘുശ്രേഷ്ഠൻ, വിനയേന=വിനയത്തോടുകൂടെ, പപ്രച്ഛ=പൃച്ഛിച്ചു.

ലക്ഷ്മണനോടുകൂടെ ശ്രീരാമൻ ഭരദ്വാജമുനിയെകണ്ടു ഉടനെ നമസ്കരിച്ചു. സുഖമായിരിക്കുന്ന മുനിയോടു വിനയപൂർവം രഘൂത്തമൻ ചോദിച്ചു.

ശൃണോഷികച്ചിൽ ഭരതഃ കുശല്യാസ്തേ സഹാനുജഃ
17. സുഭിക്ഷാ വർത്തതേയോദ്ധ്യാ ജീവന്തി മമ മാതരഃ

സഹാനുജഃ ഭരതഃ=അനുജനോടുകൂടിയ ഭരതൻ, കുശലീ ആസ്തേ=കുശലമുള്ളവനായിരിക്കുന്നുവെന്ന്, ശൃണോഷി കച്ചിൽ=കേൾക്കുന്നുണ്ടോ?, അയോദ്ധ്യാ=അയോദ്ധ്യ, സുഭിക്ഷാ വർത്തതേ=സമൃദ്ധയായിരിക്കുന്നുവോ, മമ മാതരഃ=എന്റെ അമ്മമാർ, ജീവന്തി=ജീവിക്കുന്നുവോ?.

ഭരതൻ അനുജനോടുകൂടെ സുഖമായിരിക്കുന്നുവെന്നു കേൾക്കാറുണ്ടോ?, അയോദ്ധ്യാപട്ടണം ദാരിദ്ര്യാദി ദോഷങ്ങളിൽ അകപ്പെടാതെ സമൃദ്ധമായിരിക്കുന്നുണ്ടോ?, എന്റെ അമ്മമാർ ജീവിച്ചിരിക്കുന്നുവോ?.

ശ്രുത്വാ രാമസ്യ വചനം ഭരദ്വാജഃ പ്രഹൃഷ്ടധീഃ
18. പ്രാഹ സർവേ കുശലിനോ ഭരതസ്തു മഹാമനാഃ
ഫലമൂലകൃതാഹാരോ ജടാവല്ക്കലധാരകഃ
19. പാദുകേ സകലംന്യസ്യ രാജ്യം ത്വാം സുപ്രതീക്ഷതേ

രാമസ്യ=രാമന്റെ, വചനം=വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, പ്രഹൃഷ്ടധീഃ ഭരദ്വാജഃ=പ്രഹർഷിച്ച ബുദ്ധിയോടുകൂടിയ ഭരദ്വാജൻ, പ്രാഹ=പറഞ്ഞു, സർവേ കുശലിനഃ=എല്ലാപേരും കുശലികൾ, മഹാമനാഃ ഭരതഃതു=മഹത്തായ മനസ്സോടുകൂടിയ ഭരതനാകട്ടെ, ഫലമൂലകൃതാഹാരഃ=ഫലമൂലങ്ങളാൽ നിവർത്തിക്കപ്പെട്ട ആഹാരത്തോടുകൂടിയവനും, ജടാവല്ക്കലധാരകഃ=ജടാവല്ക്കലങ്ങളെ ധരിച്ചിരിക്കുന്നവനുമായിട്ട്, സകലം രാജ്യം=സമസ്തമായ രാജ്യത്തെ, പാദുകേന്യസ്യ=പാദുകത്തിൽ ന്യസിച്ചിട്ട്, ത്വാം=അങ്ങയെ, സുപ്രതീക്ഷതേ=കാത്തിരിക്കുന്നു.

രാമന്റെ ചോദ്യംകേട്ട് പരമസന്തുഷ്ടനായ ഭരദ്വാജമുനി പറഞ്ഞു:—"എല്ലാവക്കും സൌഖ്യംതന്നെ. ലൌകികസുഖഭോഗങ്ങളെ ആഗ്രഹിക്കാതിരിക്കുന്ന മഹത്തായ മനസ്സോടുകൂടിയ ഭരതനാകട്ടെ ഫലമൂലങ്ങളെ ഭക്ഷിച്ചും, ജടാവല്ക്കലങ്ങളെ ധരിച്ചും, രാജ്യകാൎയ്യത്തെ മുഴുവനും പാദുകത്തിൽ സമൎപ്പിച്ചുംകൊണ്ട് അങ്ങയുടെ വരവിനെത്തന്നെ കാത്തിരിക്കുന്നു.

യദ്യൽകൃതം ത്വയാ കൎമ്മദണ്ഡകേ രഘുനന്ദന!
20. രാക്ഷസാനാം വിനാശംച സീതാഹരണപൂർവകം
സർവംജ്ഞാതം മയാരാമ! തപസാതേപ്രസാദതഃ

രഘുനന്ദന!=ഹേ രഘുനാഥ! സീതാഹരണപൂർവകം=സീതയുടെ അപഹരണമാകുന്ന കാരണത്തോടുകൂടുംവിധം, രാക്ഷസാനാംവിനാശം=രാക്ഷസന്മാരുടെ വധം, യത്‌യത്‌കൎമ്മ=യാതൊരു യാതൊരു കൎമ്മം, ദണ്ഡകേ=ദണ്ഡകമെന്നവനത്തിൽ, ത്വയാകൃതം=അങ്ങയാൽ ചെയ്യപ്പെട്ടു, തപസാ=തപസ്സുകൊണ്ട്, തേപ്രസാദതഃ=അങ്ങയുടെ പ്രസാദത്താൽ, രാമ!=അല്ലെയോ രാമ! സർവംമയാജ്ഞാതം=സകലം എന്നാൽ അറിയപ്പെട്ടിരിക്കുന്നു,

രാമമാഹാത്മ്യത്തെ ലോകത്തിന്നറിയിപ്പിക്കുവാൻ ആഗ്രഹിക്കു ന്ന മുനി രാമഭജനംനിമിത്തം തനിക്കു ലഭിച്ചിരിക്കുന്ന ജ്ഞാനവിശേ ഷത്തെക്കുറിച്ച് രാമനെത്തന്നെയറിയിക്കുന്നു.

ഹേ രഘുകുലത്തെ ആനന്ദിപ്പിക്കുന്ന രാമ! നിന്തിരുവടി, സീതാ പഹരണത്തെ കാരണമാക്കീട്ട് ദണ്ഡകവനത്തിൽവെച്ച് രാക്ഷസ വധം മുതലായ ഏതേതുകർമ്മം നടത്തിയിരിക്കുന്നുവോ, അതെല്ലാം ഞാ നറിഞ്ഞിരിക്കുന്നു. ഞാൻ ചെയ്ത തപസ്സുനിമിത്തം സന്തുഷ്ടനായ അ ങ്ങയിൽനിന്നു സിദ്ധിച്ച അനുഗ്രഹമാണ് എനിക്കീവിധം അറിവുണ്ടാ വാൻ കാരണം.

അതിനാൽ നിന്തിരുവടി സാധാരണ മനുഷ്യനല്ല. അങ്ങുന്നറി യാത്തതു് യാതൊന്നുമില്ല. എന്നോടിപ്പോൾ ചെയ്ത ചോദ്യം മനുഷ്യ സാധാരണമായ അഭിനയം മാത്രമായിട്ടേ ഞാൻ കരുതുന്നുള്ളുവെന്ന ഭിപ്രായം.

21. ത്വംബ്രഹ്മപരമം സാക്ഷാദാദിമദ്ധ്യാന്തവർജ്ജിതഃ
ത്വമഗ്രേസലിലംസൃഷ്ട്വാ തത്രസുപ്തോസിഭൂതകൃത്.

ത്വം=നിന്തിരുവടി, സാക്ഷാത്=പ്രത്യക്ഷമായിരിക്കുന്ന, പരമംബ്രഹ്മ= സർവോൽകൃഷ്ടമായ ബ്രഹ്മം, ആദിമദ്ധ്യാന്തവർജ്ജിതഃ=ആദി, മദ്ധ്യം, അന്തം, എന്നിവയില്ലാത്തവൻ, അഗ്രേ=ആദിയിൽ, സലിലം=ജല ത്തെ, സൃഷ്ട്വാ=സൃഷ്ടിച്ചിട്ട്, ഭൂതകൃത് ത്വം=ഭൂതങ്ങളെ ജനിപ്പിക്കുന്ന നിന്തിരുവടി, തത്ര=അതിൽ, സുപ്തഃ അസി=ഉറങ്ങുന്നവനാകുന്നു.

ലോകനാഥനായ ശ്രീനാരായണനാണ് ശ്രീരാമനെന്നുറപ്പിക്കു വാൻ ഭാവിക്കുന്ന മുനി, അതിന്റെ കാരണത്തെ പറഞ്ഞുകൊണ്ട് സ്തു തിക്കുന്നു.

"താപസന്മാർ ചെയ്യുന്ന തപസ്സുകൊണ്ട് പരമേശ്വരൻ പ്രസാ ദിക്കുന്നതിന്റെ ഫലമായിട്ടവർക്ക് ജ്ഞാനമുണ്ടാകുന്നു. ദശരഥപുത്ര നായ എന്റെ അനുഗ്രഹമല്ല അതിന്നു കാരണം." എന്നുള്ള പൂർവപ ക്ഷത്തിന്നു സമാധാനം പറയുന്നു.

നിന്തിരുവടി സർവോൽകൃഷ്ടമായും സർവകാരണമായുമിരിക്കുന്ന ബ്രഹ്മമാകുന്നുവെന്ന്, ഞാൻ സാക്ഷാത്തായറിയുന്നു. എങ്ങിനെയെ ന്നാൽ, അങ്ങെക്ക് ആദിയും മദ്ധ്യവും അന്തവുമില്ല. ജനിക്കുക, ജീവി ക്കുക, മരിക്കുക, എന്ന വികാരങ്ങളില്ലെന്നു സാരം. ഭൂതങ്ങളെ സൃഷ്ടിച്ച വനും നിന്തിരുവടിതന്നെ. ആദിയിൽ ജലത്തെ സൃഷ്ടിച്ചശേഷം അ

തിൽത്തന്നെ യോഗനിദ്ര ചെയ്യുന്ന ദേവൻ നിന്തിരുവടിയാകുന്നു. ഓരോ ഭൂതങ്ങളിലും അങ്ങയുടെ ശക്തി പ്രവേശിക്കുന്നതിനാൽ ഓരോന്നിൽ നിന്നും മറേറാരോ ഭൂതങ്ങളുണ്ടാകുന്നതുകൊണ്ട്, ഭൂതങ്ങളെ സൃഷ്ടിക്കുന്നവൻ നിന്തിരുവടിതന്നെ.

22. നാരായണോസി വിശ്വാത്മൻ നരാണാമന്തരാത്മകഃ
തന്നാഭികമലോൽപന്നോ ബ്രഹ്മാലോകപിതാമഹഃ.

ത്വം നാരായണഃ അസി=നിന്തിരുവടി നാരായണനാകുന്നു, വിശ്വാത്മൻ!=വിശ്വത്തിൽ ആത്മാവായിരിക്കുന്നോവേ! നരാണാം=നരന്മാരുടെ, അന്തരാത്മകഃ=അന്തർഭാഗത്തിൽ ആത്മാവായിരിക്കുന്നവൻ, ലോകപിതാമഹഃ ബ്രഹ്മാ=ലോകങ്ങളുടെ സൃഷ്ടാവായിരിക്കുന്ന ബ്രഹ്മാവ്, ത്വന്നാഭികമലോത്പന്നഃ=അങ്ങയുടെ നാഭികമലത്തിൽ നിന്നുത്ഭവിച്ചവൻ.

നാരായണൻ എന്ന നാമധേയത്തിൻെറ അന്വർത്ഥതയെ കാണിക്കുന്നു:—

ജലത്തിൽ ശയിക്കുന്നതുകൊണ്ട് നിന്തിരുവടി നാരായണനാകുന്നു. ഹേ സർവരിലും ആത്മാവായിരിക്കുന്നോവെ! നരന്മാരുടെ അന്തരാത്മാവായിരിക്കുന്നതുകൊണ്ടും നിന്തിരുവടി നാരായണനാകുന്നു. നിന്തിരുവടിയുടെ നാഭികമലത്തിൽ നിന്നാണ് ലോകങ്ങളെ സൃഷ്ടിക്കുന്ന ബ്രഹ്മാവ് ഉത്ഭവിച്ചിരിക്കുന്നത്.

നാരായണൻ എന്ന സംജ്ഞയുടെ വ്യുൽപത്തിയെ കാണിക്കുന്ന പ്രമാണം "ആപോനാരാഇതിപ്രോക്താ ആപോവൈനരസൂനവഃ അയനംതസ്യതാഃ പൂർവം തേനനാരായണഃ സ്മൃതഃ" ജലത്തിന്ന് നാരങ്ങൾ എന്നു പേർ. ജലമാണ് നരന്മാരെ ഉൽഭവിപ്പിക്കുന്നത്. ജലമാണ് വിഷ്ണുവിൻെറ ആദ്യമായ ശയനസ്ഥാനം. അതുകൊണ്ട് "നാരായണൻ" എന്നു പേർ വന്നു. "നാരം" ജീവസമൂഹം. അതിൻെറ പ്രാപ്യസ്ഥാനമായതുകൊണ്ട്, "നാരായണൻ" എന്നും ആവാം. അന്തരാത്മാവായ അങ്ങുന്ന് സർവവും അറിഞ്ഞവനെന്നു സാരം.

23. അതസ്ത്വംജഗതാമീശഃ സർവലോകനമസ്കൃതഃ
ത്വംവിഷ്ണുർജാനകീലക്ഷ്മീഃ ശേഷോയം ലക്ഷ്മണാഭിധഃ

അതഃ=അതുകൊണ്ട്, സർവലോകനമസ്കൃതഃ=സർവലോകങ്ങളാലും നമസ്കരിക്കപ്പെടുന്ന, ജഗതാം ഈശഃ=ജഗത്തുകളുടെ ഈശ്വരൻ, ത്വം=നിന്തിരുവടി, ത്വം വിഷ്ണുഃ=നിന്തിരുവടി വിഷ്ണു, ജാനകീ=ജനക

പുത്രി, ലക്ഷ്മീഃ=ലക്ഷ്മി, ലക്ഷ്മണാഭിധഃ അയം=ലക്ഷ്മണനെന്ന പേരോടുകൂടിയ ഇവൻ, ശേഷഃ=ആദിശേഷൻ.

ബ്രഹ്മാവിന്റെയും ഉൽപത്തിസ്ഥാനമായ കമലം നിന്തിരുവടിയുടെ നാഭിയിൽനിന്നുണ്ടായതാകയാൽ സർവലോകത്തിലുള്ളവരാലും നമസ്കരിക്കപ്പെടുന്ന ലോകേശ്വരൻ നിന്തിരുവടിതന്നെ. അങ്ങുന്ന് മഹാവിഷ്ണു, ജാനകി ലക്ഷ്മീഭഗവതി. ഈ ലക്ഷ്മണൻ ആദിശേഷൻ.

24. ആത്മനാസൃജസീദംത്വമാത്മന്യേവാത്മമായയാ
നസജ്ജസേനഭോവത്ത്വം ചിച്ഛക്ത്യാ സർവസാക്ഷികഃ.

ആത്മനാ=ആത്മാവുകൊണ്ട്, ആത്മനി ഏവ=ആത്മാവിൽത്തന്നെ, ആത്മമായയാ=ആത്മമായയാൽ, ഇദം=ഇതിനെ, ത്വം സൃജസി=നിന്തിരുവടി സൃഷ്ടിക്കുന്നു, നഭോവത്=ആകാശമെന്നപോലെ, ന സജ്ജസേ=അങ്ങുന്ന് ചേരുന്നില്ല, ചിച്ഛക്ത്യാ=ജ്ഞാനശക്തികൊണ്ട്, സർവസാക്ഷികഃ=സർവത്തിന്റെയും സാക്ഷിയാകുന്നു.

കർത്താവ്, കർമ്മം, കരണം, എന്നുള്ള ബഹുസാമഗ്രികളെക്കൊണ്ട് നടത്തേണ്ടതായ ജഗൽസൃഷ്ടിയുടെ കർത്താവ് ഞാനാണെന്നു പറയുന്നതങ്ങിനെ യോജിക്കും. അന്യസാധനങ്ങളുണ്ടെന്നു വരികിൽ അദ്വിതീയബ്രഹ്മം ഞാനെന്നു പറഞ്ഞത് സത്യമായ്വരുവാനവകാശമില്ല എന്ന പൂർവപക്ഷത്തിന്നു സമാധാനം.

ഏകനായ നിന്തിരുവടി, അങ്ങുന്നാകുന്ന സർവാധിഷ്ഠാനത്തിൽ, അങ്ങുന്നാകുന്ന ഒരു സാധനംകൊണ്ടുതന്നെ ഈ കാണപ്പെടുന്ന സർവലോകത്തെയും സൃഷ്ടിക്കുന്നു. സൃഷ്ടിക്കുന്നവൻ ഞാനെന്നുള്ള അഭിമാനം കൂടാതെ, ആകാശമെന്നപോലെ എങ്ങും നിറഞ്ഞിരിക്കുന്നു. അങ്ങയുടെ യോഗമായാവൈഭവം ഇപ്രകാരമുള്ളതാകുന്നു. ജ്ഞാനസ്വരൂപനായതുകൊണ്ട് എല്ലാററിന്നും സാക്ഷിയും നിന്തിരുവടിതന്നെ. ആകാശം എങ്ങും വ്യാപിച്ചിരിക്കുന്നു. ആകാശത്തിലെല്ലാമിരിക്കുന്നു. എങ്കിലും ഒന്നിനോടും ചേർച്ചയും വേർപാടുമില്ലാത്തതുപോലെ എല്ലാററിലും വ്യാപിച്ചും, സർവാധിഷ്ഠാനമായുമിരിക്കുന്ന ഈശ്വരൻ ഒന്നിലും ചേർച്ചയും വേർപാടുമില്ലാത്തവനാകുന്നു. സംയോഗം ഉണ്ടെങ്കിൽ മാത്രമേ വിയോഗമുണ്ടെന്നു വരികയുള്ളൂ. "അസംഗോഹ്യയം പുരുഷഃ" സർവാത്മാവായിരിക്കുന്ന ഈശ്വരൻ ഒന്നിലും ചേരാതിരിക്കുന്നവൻ എന്ന് ബൃഹദാരണ്യകശ്രുതിവാക്യാർത്ഥം. ജ്ഞാനശക്തികൊണ്ടു സർവത്തിന്നും സാക്ഷിയായിരിക്കുന്ന ഈശ്വരൻ കർമ്മത്തിൽ ആസക്തനല്ലെന്നഭിപ്രായം.

25. ബഹിരന്തശ്ചഭൂതാനാം ത്വമേവരഘുനന്ദന!
പൂർണ്ണോസിമൂഢദൃഷ്ടീനാം വിച്ഛിന്നഇവലക്ഷ്യസേ

ഭൂതാനാം=ഭൂതങ്ങളുടെ, ബഹിഃ=പുറത്തും, അന്തഃ ച=ഉള്ളിലും, ത്വം ഏവ=നിന്തിരുവടിതന്നെ, പൂർണ്ണഃ അസി=പൂർണ്ണനാകുന്നു, മൂഢദൃഷ്ടീനാം=മൂഢമായ ചിത്തത്തോടു കൂടിയവൎക്ക്, വിച്ഛിന്നഃ ഇവ=പരച്ഛിന്നനെന്നപോലെ, ലക്ഷ്യസേ=ലക്ഷിക്കപ്പെടുന്നു.

ഈശ്വരനായ രാമൻ ലോകങ്ങളെ ഏതുവിധത്തിൽ പരിപാലിക്കുന്നുവെന്ന് കാണിക്കുന്നു. ഹേ രഘുപതേ! സർവ്വ ഭൂതങ്ങളുടെ പുറമെ കാലരൂപനായിട്ടും ഉള്ളിൽ ജീവരൂപനായിട്ടുമിരിക്കുന്ന നിന്തിരുവടി ഉള്ളും പുറവും നിറഞ്ഞിരിക്കുന്നവനാകുന്നു. സൂക്ഷ്മം ഗ്രഹിപ്പാൻ കഴിയാത്ത മൂഢജനങ്ങൾ അങ്ങയെ പരിച്ഛിന്നസ്വരൂപനായ മനുഷ്യനാണെന്നു വിചാരിക്കുന്നു.

കാലസ്വരൂപനായിട്ട് സമഷ്ടിലോകത്തെയും ജീവസ്വരൂപനായിട്ട് ഓരോ വ്യഷ്ടിയേയും പരിപാലിക്കുന്നുവെന്നു സാരം.

26. ജഗൽത്വം ജഗദാധാര സ്ത്വമേവപരിപാലകഃ
ത്വമേവസർവ്വഭൂതാനാം ഭോക്താഭോജ്യം ജഗൽപതേ!

ജഗത്=ജഗത്ത്, ത്വം=നിന്തിരുവടി, ജഗദാധാരഃ=ജഗത്തിന്റെ ആധാരം, ത്വം ഏവ=നിന്തിരുവടിതന്നെ, സർവ്വഭൂതാനാം=സർവ്വഭൂതങ്ങളുടെ, പരിപാലകഃ=രക്ഷകൻ, ത്വം ഏവ=നിന്തിരുവടിതന്നെ, ജഗൽപതേ!=ലോകനാഥ! ഭോക്താ=ഭുജിക്കുന്നവനും, ഭോജ്യം=ഭുജിപ്പാൻ യോഗ്യമായതും.

ഭഗവാനായ ശ്രീരാമൻതന്നെ സർവ്വമായിരിക്കുന്നവൻ എന്നു കാണിക്കുന്നു. ലോകവും, ലോകാധിഷ്ഠാനവും, സർവ്വപരിപാലകനും, ഭുജിക്കുന്നവനും, ഭുജിക്കപ്പെടുവാൻ യോഗ്യമായ പദാൎത്ഥവും, ഹേ ജഗൽപതേ! എല്ലാം നിന്തിരുവടിതന്നെ.

27. ദൃശ്യതേ ശ്രൂയതേയദ്യൽ സ്മൎയ്യതേ വാ രഘൂത്തമ!
ത്വമേവ സർവ്വമഖിലം ത്വദ്വിനാന്യന്നകിഞ്ചന.

യത്, യത്,=യാതൊന്ന് യാതൊന്ന്, ദൃശ്യതേ=ദൎശിക്കപ്പെടുന്നുവോ, ശ്രൂയതേ=ശ്രവിക്കപ്പെടുന്നുവോ, സ്മൎയ്യതേ വാ=സ്മരിക്കപ്പെടുന്നുവോ, രഘൂത്തമ!=രഘുശ്രേഷ്ഠ! അഖിലം സർവ്വം=ഒട്ടൊഴിയാതെയുള്ള സകലവും, ത്വം ഏവ=നിന്തിരുവടിതന്നെ, ത്വത് വിനാ=അങ്ങയെ കൂടാതെ, അന്യത് കിഞ്ചന=അന്യമായ യാതൊന്നും, ന=ഇല്ല.

കാണപ്പെടുന്ന ഭൂമി മുതലായതും, കേൾക്കപ്പെടുന്ന സ്വർഗലോകം മുതലായതും, വാസനാബലത്താൽ സ്മരിക്കപ്പെടുന്നതും, ഹേ രഘുശ്രേഷ്ഠ! ഒട്ടൊഴിയാതെയുള്ള സമസ്തവും നിന്തിരുവടിതന്നെ. എന്തിനധികം പറയുന്നു? നിന്തിരുവടിയല്ലാതെ അന്യമായിട്ട് യാതൊന്നുമില്ല.

28. ത്വദജ്ഞാനാൽ സർവമിദം ത്വൽജ്ഞാനാന്നാസ്തികിഞ്ചന
മായാസൃജതി ലോകാംശ്ച സ്വഗുണൈരഹമാദിഭിഃ

29. ത്വച്ഛക്തി പ്രേരിതാ രാമ! തസ്മാൽ ത്വയ്യുപചര്യതേ

ത്വദജ്ഞാനാൽ=നിന്തിരുവടിയെ അറിയാത്തതുകൊണ്ട്, ഇദംസൎവ്വം=ഇതു സൎവ്വവും, ത്വൽജ്ഞാനാത്=അങ്ങയെ അറിയുന്നതുകൊണ്ട്, കിംചന നാസ്തി=യാതൊന്നുമില്ല, അഹമാദിഭിഃ സ്വഗുണൈഃ=അഹങ്കാരം ആദിയായ സ്വഗുണങ്ങൾകൊണ്ട്, മായാ=മായ, ത്വച്ഛക്തി പ്രേരിതാ=അങ്ങയുടെ ശക്തിയാൽ പ്രേരിക്കപ്പെട്ടതായിട്ട്, ലോകാൻ സൃജതി=ലോകങ്ങളെ സൃഷ്ടിക്കുന്നു, തസ്മാത്=അതുകൊണ്ട്, ത്വയി=അങ്ങയിൽ, ഉപചൎയ്യതേ=ഉപചരിക്കപ്പെടുന്നു.

നിന്തിരുവടിയെ കൂടാതെ അന്യമായിട്ട് ലോകത്തെ കാണുന്നതു തന്നെ, അങ്ങയുടെ സത്യസ്വരൂപത്തെ ജനങ്ങളറിയാത്തതുകൊണ്ടു മാത്രമാകുന്നു. നിന്തിരുവടിയെ നന്നായറിയുമ്പോൾ അന്യമായി കാണപ്പെട്ടതു സകലവും ഇല്ലാതെയാകുന്നു. വാസ്തവമല്ലാത്തതായ ഈ ലോകങ്ങളെ നിന്തിരുവടിയുടെ പ്രേരണനിമിത്തം മായ, അഹങ്കാരാദികളായ തന്റെ ഗുണങ്ങളെക്കൊണ്ട് ജനിപ്പിക്കുന്നു. അതുനിമിത്തം അങ്ങുന്നാണ് സൃഷ്ടികൎത്താവെന്ന് ഉപചാരമായിട്ടു പറയപ്പെടുന്നു. രാജഭൃത്യന്മാരാൽ ചെയ്യപ്പെടുന്നതിനെ രാജാവിൽ ഉപചാരപൂർവം ആരോപിക്കപ്പെടുന്നതുപോലെ മാത്രമല്ലാതെ കൎത്തൃത്വാദിഭാവം ഈശ്വരനിൽ സത്യാവസ്ഥയിൽ ഇല്ലെന്നു സാരം.

യഥാചുംബകസാന്നിധ്യാച്ചലന്ത്യേവായ ആദയഃ
30. ജഡാതഥാത്വയാ ദൃഷ്ടാമായാ സൃജതിവൈജഗത്.

ചുംബകസാന്നിധ്യാത്=ചുംബകത്തിന്റെ (കാന്തത്തിന്റെ) സാന്നിധ്യം ഹേതുവായിട്ട്, അയആദയഃ=അയസ്സ് മുതലായവ, യഥാചലന്തി=ഏതുവിധം ചലിക്കുന്നുവോ, ജഡാമായാ=ജഡയായ മായ, ത്വയാദൃഷ്ടാ=അങ്ങയാൽ ദൎശിക്കപ്പെട്ടതായിട്ട്, ജഗത്=ജഗത്തിനെ, സൃജതിവൈ=സൃഷ്ടിക്കുന്നു നിശ്ചയം.

സ്വതേ ചലനശക്തിയില്ലാത്തതായ ഇരിമ്പ്, കാന്തത്തിന്റെ സമീപത്തിലിരിക്കുമ്പോൾ, കാന്തശക്തി പ്രവേശം നിമിത്തം ചലിക്കുന്നതുപോലെ, ജഡയായ-പ്രവൃത്തി സാമത്ഥ്യമില്ലാത്തതായ-മായ, നിന്തിരുവടിയുടെ ജ്ഞാനക്രിയാശക്തികളെ ആശ്രയിച്ചിട്ട് ജഗൽസൃഷ്ടി ചെയ്യുന്നുവെന്നതിൽ സംശയത്തിന്നവകാശമില്ല. "ആത്മനാസൃജസീദംത്വം" എന്ന പദ്യത്താൽ ഈശ്വരൻ ജഗൽസൃഷ്ടി ചെയ്യുന്നുവെന്നും, ഇപ്പോൾ "മായാസൃജതി വൈജഗത്" എന്നും പറഞ്ഞതുകൊണ്ട് അന്യോന്യവിരുദ്ധമായി പറയപ്പെട്ടിരിക്കുന്നുവെന്നു തോന്നാം. തന്റെ ഉപാധിയായ മായയുടെ പ്രവൃത്തിക്ക് പ്രാധാന്യം കല്പിക്കുമ്പോൾ ഈശ്വരൻ ജഗത്തിന്ന് ഉപാദാനകാരണം. ഈശ്വരന്ന് പ്രാധാന്യം കല്പിക്കുമ്പോൾ നിമിത്തകാരണം എന്നുള്ള സമാധാനംകൊണ്ട് മേൽകാണുന്ന വിരോധത്തെ പരിഹരിക്കാം.

31. ദേഹദ്വയമദേഹസ്യ തവവിശ്വം രിരക്ഷിഷോഃ
വിരാട്സ്ഥൂലം ശരീരംതേസൂത്രം സൂക്ഷ്മമുദാഹൃതം

വിശ്വം=വിശ്വത്തെ, രിരക്ഷിഷോഃ=രക്ഷിപ്പാനിച്ഛിക്കുന്ന, അദേഹസ്യതവ=ദേഹരഹിതനായ നിന്തിരുവടിക്ക്, ദേഹദ്വയം=രണ്ടു ശരീരം, വിരാട്സ്ഥൂലം ശരീരം=സമഷ്ടിലോകം സ്ഥൂലശരീരം, സൂത്രം=മഹത്തത്വസ്വരൂപനായ ഹിരണ്യഗർഭൻ, സൂക്ഷ്മംശരീരം=സൂക്ഷ്മശരീരം, ഉദാഹൃതം=എന്ന് പറയപ്പെട്ടിരിക്കുന്നു.

നിന്തിരുവടി, വാസ്തവത്തിൽ സ്വരൂപമില്ലാത്തവൻ. ലോകത്തെ നിലനിത്തി രക്ഷിപ്പാനുള്ള ഇച്ഛ നിമിത്തം രണ്ടു ശരീരത്തെ സ്വീകരിച്ചിരിക്കുന്നു. ദേവൻ, മനുഷ്യൻ, തിയ്യക്കുകൾ ഇങ്ങിനെ ബഹുരൂപത്തിൽ കാണപ്പെടുന്ന സമഷ്ടിലോകം അങ്ങയുടെ സ്ഥൂലശരീരം. ആ ലോകത്തിലുള്ള ഓരോ വ്യക്തികളിലും, മണികളിൽ ചരടെന്നപോലെ, സർവത്ര സമസ്വരൂപനായി വ്യാപിച്ചിരിക്കുന്ന സൂത്രാത്മാവ്—ഹിരണ്യഗർഭൻ—സൂക്ഷ്മശരീരം, ഇങ്ങിനെ രണ്ടു ശരീരം നിന്തിരുവടിക്കുണ്ടെന്ന് വേദത്താൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. "തതോ വിരാഡജായത വിരാജോ അധിപൂരുഷഃ" അതിൽനിന്ന്-ബ്രഹ്മത്തിൽനിന്ന്—വിരാട്ടുണ്ടായി—വിരാട് പുരുഷനുണ്ടായി—വിരാട് പുരുഷനിൽനിന്ന് ജീവാത്മാവുണ്ടായി, എന്നത്ഥമായ പുരുഷസൂക്തം—നിന്തിരുവടിയരുളിച്ചെയ്ത വേദവാക്യം—പ്രമാണം.

32. വിരാജഃസംഭവന്ത്യേതേ അവതാരാഃ സഹസ്രശഃ
കാര്യാന്തേപ്രവിശന്ത്യേവ വിരാജം രഘുനന്ദന!

വിരാജഃ=വിരാട്ടിൽനിന്ന്, ഏതേഅവതാരാഃ=ഈയവതാരങ്ങൾ, സഹസ്രശഃ=അനേകങ്ങളായിട്ട്, സംഭവന്തി=സംഭവിക്കുന്നു. രഘുനന്ദന!=ഹേരഘുകുലശ്രേഷ്ഠ! കാര്യാന്തേ=കാര്യാവസാനത്തിൽ, വിരാജംഏവ=വിരാട് പുരുഷനെത്തന്നെ, പ്രവിശന്തി=പ്രവേശിക്കുന്നു.

ഹേ രഘുപതേ! വിരാട്പുരുഷനിൽനിന്ന് മത്സ്യകൂർമ്മാദികളായ അവതാരങ്ങൾ എത്രയെങ്കിലും ഉണ്ടാകുന്നു. അവതരിച്ച കാര്യം സാധിച്ചുകഴിഞ്ഞാൽ ആ അവതാരമൂർത്തികൾ വിരാട്പുരുഷനിൽത്തന്നെ ലയിക്കയും ചെയ്യുന്നു.

ഏതൊന്ന്, ഏതൊന്നിൽനിന്നുത്ഭവിച്ചുവോ, അതിന്ന് അതിൽത്തന്നെ ലയം എന്നു സാരം.

"ഏതന്നാനാവതാരാണാം നിധാനം ബീജമവ്യയം" നാശരഹിതമായ ഇത്-സ്ഥൂലശരീരമായ വിരാട്ട്-നാനാവിധങ്ങളായ അവതാരങ്ങളുടെ ഇരിപ്പിടം എന്ന് ശ്രീമഹാഭാഗവതത്തിൽ പറഞ്ഞ സംഗതിയെത്തന്നെ ഇവിടെയും പറഞ്ഞിരിക്കുന്നു. സകലാവതാരങ്ങളുടെ ഉൽപത്തിലയസ്ഥാനം വിരാട്പുരുഷനെന്നു പറഞ്ഞതിന്റെ ആവശ്യം ശ്രീരാമൻ പൂർണബ്രഹ്മസ്വരൂപൻ എന്നുറപ്പിക്കുവാനാകുന്നു.

33. അവതാരകഥാംലോകേ യേഗായന്തി ഗൃണന്തിച
അനന്യമനസോമുക്തി സ്തേഷാമേവ രഘൂത്തമ!

അവതാരകഥാം=അവതാരകഥയെ, ലോകേയേ=ലോകത്തിൽ യാതൊരുത്തർ, അനന്യമനസഃ=അന്യവിഷയത്തിൽ മനസ്സുവെക്കാത്തവരായിട്ട്, ഗായന്തി=ഗാനംചെയ്യുന്നുവോ, ഗൃണന്തിച=ഉച്ചരിക്കയും ചെയ്യുന്നുവോ, രഘൂത്തമ!=രഘുശ്രേഷ്ഠ! തേഷാംഏവ=അവർക്കുതന്നെ, മുക്തിഃ=മോക്ഷം.

ഇച്ഛാമാത്രത്താൽ സമസ്തകാര്യവും സാധിപ്പാൻ ശക്തനായ ഈശ്വരൻ മത്സ്യാദികുത്സിത ശരീരങ്ങളെ എന്തിനായി സ്വീകരിക്കുന്നുവെന്ന ശങ്കയെ പരിഹരിച്ചുംകൊണ്ട് ലോകാനുഗ്രഹമാണ് അവതാരപ്രയോജനമെന്നു പറയുന്നു. ലോകത്തിൽ ഏതൊരുത്തർ അന്യവിഷയങ്ങളിൽ മനസ്സിനെ ചലിപ്പിക്കാതെ ശ്രദ്ധായുക്തന്മാരായിട്ട് അവതാരകഥകളെ കീർത്തിക്കുകയും, അവതാരസ്വരൂപനാമങ്ങളെ ഉച്ചരിക്കുകയും ചെയ്യുന്നുവോ, ഹേ രഘുശ്രേഷ്ഠ! അവർതന്നെ വേഗത്തിൽ കർമ്മബന്ധത്തിൽനിന്ന് വേർപെട്ടവരായിട്ട് പരമപുരുഷാർത്ഥമായ മോക്ഷത്തെ പ്രാപിക്കുന്നു.

ലോകഹിതത്തിന്നായിട്ടു മാത്രമാണ് നാനാവതാരസ്വരൂപങ്ങളെ നിന്തിരുവടിയെടുക്കുന്നതെന്നു സാരം.

34\. ത്വംബ്രഹ്മണാ പുരാഭൂമേർഭാരഹാരായ രാഘവ!
പ്രാർത്ഥിതസ്തപസാതുഷ്ടസ്ത്വം ജാതോസിരഘോഃകുലേ.

രാഘവ! ത്വം=ഹേ രഘുനാഥ! നിന്തിരുവടി, ഭൂമേഃ=ഭൂമിയുടെ, ഭാരഹാരായ=ഭാരം ഹരിപ്പാനായിക്കൊണ്ട്, പുരാബ്രഹ്മണാ=പണ്ട് ബ്രഹ്മാവിനാൽ, പ്രാർത്ഥിതഃ=പ്രാർത്ഥിക്കപ്പെട്ടു, തപസാ=തപസ്സുകൊണ്ട്, തുഷ്ടഃത്വം=സന്തോഷിച്ച അങ്ങുന്ന്, രഘോഃകുലേ=രഘുവിൻെറ കുലത്തിൽ, ജാതഃഅസി=ജനിച്ചവനാകുന്നു.

ഹേ രഘുശ്രേഷ്ഠ! ഭൂമിയുടെ ഭാരമായി ഭവിച്ചിരിക്കുന്ന ദുർജ്ജനങ്ങളെ സംഹരിക്കേണമെന്ന്, പണ്ടു ബ്രഹ്മദേവൻ അങ്ങയോട് പ്രാർത്ഥിച്ചു. ബ്രഹ്മാവിൻെറ തപസ്സുകൊണ്ടു സന്തോഷിച്ച നിന്തിരുവടി രഘുവംശത്തിൽ അവതരിക്കയും ചെയ്തു.

35\. ദേവകാര്യമശേഷേണ കൃതംതേ രാമദുഷ്കരം
ബഹുവർഷസഹസ്രാണി മാനുഷം ദേഹമാശ്രിതഃ

36\. കുർവൻദുഷ്കരകർമ്മാണി ലോകദ്വയഹിതായച
പാപഹാരീണി ഭുവനംയശസാ പൂരയിഷ്യസി.

രാമ!=അല്ലയോ രാമ! ദുഷ്കരം=പ്രയാസസാദ്ധ്യമായ, ദേവകാര്യം=ദേവന്മാരുടെ കാര്യം, അശേഷേണ=സമസ്തമായിട്ട്, തേ കൃതം=അങ്ങയാൽ ചെയ്യപ്പെട്ടു, മാനുഷം ദേഹം=മാനുഷദേഹത്തെ, ആശ്രിതഃ ത്വം=ആശ്രയിച്ചിരിക്കുന്ന നിന്തിരുവടി, ബഹുവർഷസഹസ്രാണി=അനേകം സഹസ്രവർഷംകാലം, ലോകദ്വയഹിതായ=രണ്ടു ലോകങ്ങളിലും ഹിതത്തിന്നായിക്കൊണ്ട്, പാപഹാരീണി ദുഷ്കരകർമ്മാണി=പാപങ്ങളെ ഹരിക്കുന്ന ദുഷ്കരകർമ്മങ്ങളെ, കുർവൻ=ചെയ്യുന്നവനായിട്ട്, ഭുവനം=ലോകത്തെ, യശസാ=യശസ്സുകൊണ്ട്, പൂരയിഷ്യസി=പൂരിക്കും.

അല്ലയോ രാമ! അതിപ്രയാസപ്പെട്ട് സാധിക്കേണ്ടതായ ദേവകാര്യം മുഴുവനും അങ്ങുന്നു ചെയ്തുകഴിഞ്ഞു. ഇനി അനേകായിരം വർഷം, ജനങ്ങളുടെ പാപങ്ങളെ സംഹരിക്കുന്നവയും, അതുനിമിത്തം അവക്ക് ഇഹത്തിലും പരത്തിലും ഹിതം സാധിപ്പിക്കുന്നവയും, അന്യർക്കസാദ്ധ്യങ്ങളുമായ കർമ്മങ്ങളെ ചെയ്ത്, ലോകത്തിൽ കീർത്തിയെ വ്യാപിപ്പിക്കും.

37\. പ്രാർത്ഥയാമി ജഗന്നാഥ! പവിത്രം കുരുമേഗൃഹം
സ്ഥിത്വാദ്യഭുക്ത്വാസബലഃ ശ്വോഗമിഷ്യസിപത്തനം.

ജഗന്നാഥ!=ഹേ ലോകരക്ഷക! മേഗൃഹം=എന്റെ ഗൃഹത്തെ, പവിത്രം കുരു=പരിശുദ്ധമാക്കിയാലും, അദ്യസബലഃ സ്ഥിത്വാ=ഇന്ന് സൈന്യസഹിതനായി സ്ഥിതി ചെയ്തിട്ട്, ഭുക്ത്വാ=ഭുജിച്ചിട്ട്, ശ്വഃ=നാളെ, പത്തനം ഗമിഷ്യസി=രാജധാനിയെ അങ്ങക്ക് പ്രാപിക്കാം, പ്രാൎത്ഥയാമി=ഞാൻ പ്രാൎത്ഥിക്കുന്നു.

ഹേ ഭുവനപാലക! ഞാനങ്ങയോടൊന്നപേക്ഷിക്കുന്നു. അങ്ങുന്ന് എന്റെ ആശ്രമത്തെ പരിശുദ്ധമാക്കേണം. സൈന്യത്തോടുകൂടെ ഇന്നിവിടെ വസിച്ച് ഭക്ഷണം കഴിച്ച് നാളെ രാജധാനിയിലേക്കു പോകാം.

38. തഥേതിരാഘവോതിഷ്ഠത്തസ്മിന്നാശ്രമഉത്തമേ
സസൈന്യഃ പൂജിതസ്തേന സീതയാ ലക്ഷ്മണേനച.

തഥാ ഇതി=അങ്ങിനെയെന്ന്, ഉത്തമേ തസ്മിൻ ആശ്രമേ=ഉത്തമമായ ആ ആശ്രമത്തിൽ, രാഘവഃ=രാഘവൻ, അതിഷ്ഠത്=സ്ഥിതി ചെയ്തു, സസൈന്യഃ=സൈന്യത്തോടുകൂടിയവനും, സീതയാ ലക്ഷ്മണേനച=സീതയോടും ലക്ഷ്മണനോടും കൂടിയവനുമായ, രാഘവഃ= രാഘവൻ, തേന=അവനാൽ, പൂജിതഃ=പൂജിക്കപ്പെട്ടു.

അങ്ങിനെതന്നെ ചെയ്യാമെന്നു സമ്മതിച്ചു രാമചന്ദ്രൻ സൈന്യത്തോടും സീതയോടും ലക്ഷ്മണനോടുംകൂടെ ഉത്തമമായ ആ ആശ്രമത്തിൽ വസിച്ചു. ഭരദ്വാജമുനി അവരെ സൽകരിച്ചു.

ഈ ഘട്ടത്തിലും, ശ്രീരാമചന്ദ്രൻ ഭരദ്വാജമുനിയോട് വാനരന്മാൎക്കുവേണ്ടി ഒരു വരം പ്രാൎത്ഥിച്ചതായിട്ട് ശ്രീവാല്മീകി പറയുന്ന പദ്യങ്ങൾ:—

"തസ്യതച്ഛിരസാവാക്യം പ്രതിഗൃഹ്യതുരാഘവഃ
ബാഢമിത്യേവസംഹൃഷ്ട ഇമംവരമയാചത
അകാലേഫലിതാവൃക്ഷാഃ സർവതശ്ചാമധുച്യുതഃ
ഭവന്തുഭഗവന്നിത്യം വാനരാണാം കൃതേമമ
നിഷ്ഫലാഃ സന്തുഫലദാ അപുഷ്പാഃ പുഷ്പശോഭിതാഃ
ശുഷ്കാശ്ചൈവസപത്രാഃ സ്യുർവിസ്രവേയുർമധൂനിച."

ആ മുനിയുടെ വാക്യത്തെ രാമൻ ശിരസ്സുകൊണ്ട് വഹിച്ചു. സന്തോഷപൂൎവം അങ്ങിനെതന്നെ ചെയ്യാമെന്നു സമ്മതിച്ചു. ഭഗവൻ! വാനരന്മാൎക്കുവേണ്ടി ഞാനങ്ങയോടൊരു വരം യാചിക്കുന്നു. വൃക്ഷങ്ങൾ അകാലത്തിലും ഫലമുള്ളവയും എല്ലാ ഭാഗവും മധുരമുള്ളവയു

മായ്ഭവിക്കേണം. ഫലങ്ങളില്ലാത്തവയിൽ ഫലങ്ങളും, പുഷ്പങ്ങളില്ലാത്തവയിൽ പുഷ്പങ്ങളും ഇലകളില്ലാത്തവയിൽ ഇലകളും ഉണ്ടായ്വരേണം. അവയിൽ നിന്നു് തേൻ ഒഴുകുകയും വേണം.
ഇങ്ങിനെ അപേക്ഷിച്ചപ്പോൾ,

"രാമേണോദാഹൃതംശ്രുത്വാ ഭരദ്വാജോമഹാതപാഃ
ഏവമസ്ത്വിതിഹോവാച വരസ്തേഭുവിദുർല്ലഭഃ"

മഹാ തപഃശക്തിയുള്ള ഭരദ്വാജമുനി രാമൻ ആവശ്യപ്പെട്ടതിനെ കേട്ടശേഷം, "അങ്ങുന്നാവശ്യപ്പെട്ട വരം ഭൂമിയിൽ ലഭിപ്പാൻ പ്രയാസമുള്ള ഒന്നാകുന്നു. അങ്ങയുടെ ആഗ്രഹംപോലെ ഭവിക്കട്ടെ" എന്നു് പറഞ്ഞ് അനുഗ്രഹിക്കയും ചെയ്തു.

39. തതോരാമശ്ചിന്തയിത്വാ മുഹൂർത്തംപ്രാഹമാരുതിം
ഇതോഗച്ഛഹനൂമംസ്ത്വമയോധ്യാംപ്രതിസത്വരഃ
40. ജാനീഹികുശലീകച്ചിജ്ജനോനൃപതിമന്ദിരേ
ശൃംഗവേരപുരംഗത്വാ ബ്രൂഹിമിത്രംഗുഹംമമ
41. ജാനകീലക്ഷ്മണോപേതമാഗതംമാംനിവേദയ

തതഃ രാമഃ=അനന്തരം രാമൻ, മുഹൂർത്തം ചിന്തയിത്വാ=അല്പസമയം ആലോചിച്ചിട്ടു്, മാരുതിം=വായുപുത്രനോടു്, പ്രാഹ=പറഞ്ഞു, ഹനുമൻ! ത്വം=ഹേ ഹനുമൻ നീ, സത്വരഃ=ത്വരയോടു കൂടിയവനായിട്ടു്, ഇതഃ=ഇവിടെ നിന്നു്, അയോദ്ധ്യാം=അയോദ്ധ്യയെക്കുറിച്ചു്, ഗച്ഛ=ഗമിച്ചാലും, നൃപതിമന്ദിരേ=രാജഭവനത്തിൽ, ജനഃ കുശലീകച്ചിത്=ജനം കുശലിയോ എന്നു്, ജാനീഹി=അറിഞ്ഞാലും, ശൃംഗവേരപുരം ഗത്വാ=ശൃംഗവേരപുരത്തെ ഗമിച്ചിട്ടു്, മമ മിത്രംഗുഹം=എന്റെ ഇഷ്ടനായ ഗുഹനോടു്, ബ്രൂഹി=പറഞ്ഞാലും, ജാനകീലക്ഷ്മണോപേതം=ജനകപുത്രിയോടും ലക്ഷ്മണനോടും കൂടിയവനായിട്ടു്, ആഗതം മാം=ആഗമിച്ചിരിക്കുന്ന എന്നെ, നിവേദയ=അറിയിച്ചാലും.

പതിനാലു വർഷം തികയുന്ന ദിവസമാണ് ഭരദ്വാജാശ്രമത്തിൽ എത്തിയിരിക്കുന്നതു്. അന്നു് ഭരതസമീപത്തിലെത്താതിരുന്നാൽ അഗ്നിയിൽ പ്രവേശിക്കുമെന്നാണ് ഭരതൻ പ്രതിജ്ഞ ചെയ്തിരിക്കുന്നതു്. അതുകൊണ്ടു് ആഗമനവൃത്താന്തം ഭരതനെ അറിയിക്കേണ്ടതാവശ്യമായിരിക്കുന്നു എന്നിങ്ങിനെ അല്പസമയം ആലോചിച്ച രാമചന്ദ്രൻ വായുപുത്രനോടു പറഞ്ഞു. "ഹേ ഹനുമൻ! നീ അയോദ്ധ്യയിൽ വേഗം എത്തുവാൻ തക്കവിധം ഇവിടെ നിന്നു പോകേണം. അവിടെ രാജാ

വിൻെറ മന്ദിരത്തിൽ എല്ലാ പേൎക്കും സൌഖ്യമോ എന്നറിയുക. പോകുന്ന വഴിയിലുള്ള ശൃംഗവേരപുരത്തെത്തിയ ഉടനെ എൻെറ മിത്രമായ ഗുഹനോട് സീതാലക്ഷ്മണസഹിതനായിട്ട് ഞാൻ എത്തിയിരിക്കുന്ന വൎത്തമാനം അറിയിക്കുക."

നന്ദിഗ്രാമംതതോഗത്വാ ഭ്രാതരം ഭരതംമമ
42. ദൃഷ്ട്വാബ്രൂഹിസഭാൎയ്യസ്യ സഭ്രാതുഃ കുശലംമമ
സീതാപഹരണാദീനി രാവണസ്യവധാദികം
43. ബ്രൂഹിക്രമേണമേഭ്രാതുഃ സർവംതത്രവിചേഷ്ടിതം.

തതഃ നന്ദിഗ്രാമം ഗത്വാ=അനന്തരം നന്ദിഗ്രാമത്തെ ഗമിച്ചിട്ട്, മമ=എൻെറ, ഭ്രാതരം=സഹോദരനായ, ഭരതം ദൃഷ്ട്വാ=ഭരതനെ ദൎശിച്ചിട്ട്, സഭാൎയ്യസ്യ=ഭാൎയ്യയോടു കൂടിയവനും, സഭ്രാതുഃ=ഭ്രാതാവോടുകൂടിയവനുമായ, മമ കുശലംബ്രൂഹി=എൻെറ കുശലത്തെ പറഞ്ഞാലും, സീതാപഹരണാദീനി=സീതയുടെ അപഹരണം ആദിയായിട്ടുള്ളതും, രാവണസ്യ=രാവണൻെറ, വധാദികം=വധം ആദിയായിട്ടുള്ളതും, തത്ര=അവിടെ, സർവം വിചേഷ്ടിതം=സർവമായ പ്രവൃത്തിയേയും, ക്രമേണ=ക്രമത്തിൽ, മേഭ്രാതുഃ=എൻെറ ഭ്രാതാവിനോട്, ബ്രൂഹി=പറഞ്ഞാലും.

"ഗുഹനോടു വിവരം അറിയിച്ചശേഷം നന്ദിഗ്രാമത്തിലേക്കു പോകുക. അവിടെ വസിക്കുന്ന എൻെറ അനുജനായ ഭരതനെ കാണേണം. സീതക്കും ലക്ഷ്മണന്നും എനിക്കും കുശലമെന്നറിയിച്ചശേഷം ഞങ്ങൾ കാട്ടിൽ പ്രവേശിച്ചതിൽ പിന്നെയുണ്ടായ, സീതാപഹരണം, രാവണവധം, മുതലായ എല്ലാ സംഭവങ്ങളേയും ക്രമത്തിൽ പറഞ്ഞറിയിച്ചാലും." "ഭ്രാതരംഭരതംദൃഷ്ട്വാ" എന്ന പദപ്രയോഗത്തിൽ സഹോദരനായ ഭരതനെ ശ്രദ്ധാപൂർവം നീ നോക്കേണം. ആകൃതിദൎശനത്താൽ അവൻെറ ഹൃദയത്തിലുള്ള ഭാവത്തെ അറിയേണം. എൻെറ ആഗമനത്തെ പ്രതീക്ഷിക്കുന്നവനോ, വിപരീതഭാവമുള്ളവനോ എന്നു സൂക്ഷിച്ചറിയേണം. ഇത്രത്തോളം നിഷ്കൎഷിച്ചിട്ടുണ്ടെന്ന്, താഴെ കാണുന്ന സംഗതി നിമിത്തം, ധരിക്കേണം.

ഹത്വാ ശത്രുഗണാൻ സർവാൻ സഭാൎയ്യഃ സഹലക്ഷ്മണഃ
44. ഉപയാതി സമൃദ്ധാൎത്ഥഃ സഹസ്വക്ഷഹരീശ്വരൈഃ
ഇത്യുക്ത്വാ തത്ര വൃത്താന്തം ഭരതസ്യ വിചേഷ്ടിതം
45. സർവം ജ്ഞാത്വാ പുനഃശീഘ്രമാഗച്ഛ മമ സന്നിധിം

സർവാൻ ശത്രുഗണാൻ=സർവന്മാരായ ശത്രുസമൂഹങ്ങളെ ഹത്വാ=ഹനിച്ചിട്ട്, സഭാൎയ്യഃ=ഭാൎയ്യയോടുകൂടിയവനും, സഹലക്ഷ്മണഃ=ലക്ഷ്മണനോടുകൂടിയവനും, ഋക്ഷഹരീശ്വരൈഃ സഹ=ഋക്ഷാധിപന്മാരോടും വാനരാധിപന്മാരോടുംകൂടെ, സമൃദ്ധാൎത്ഥഃ=സമ്പൂർണമായി സാധിച്ച കാൎയ്യത്തോടുകൂടിയവനായിട്ട്, ഉപയാതി=പ്രാപിച്ചിരിക്കുന്നു, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, തത്ര വൃത്താന്തം=അവിടത്തെ വൃത്താന്തത്തെയും, ഭരതസ്യ വിചേഷ്ടിതം=ഭരതന്റെ വിശേഷഭാവത്തെയും, സർവം ജ്ഞാത്വാ=സർവവും അറിഞ്ഞിട്ട്, പുനഃശീഘ്രം=പിന്നെ വേഗം, മമ സന്നിധിം ആഗച്ഛ=എന്റെ സമീപത്തെ ആഗമിച്ചാലും.

"സകല ശത്രുക്കളെയും സംഹരിച്ചശേഷം, ഭാൎയ്യയായ സീത, അനുജനായ ലക്ഷ്മണൻ, ജാംബവാൻ, സുഗ്രീവൻ മുതലായ ഋക്ഷാധീശന്മാർ, വാനരാധിപന്മാർ എന്നിവരോടുകൂടെ സർവകാൎയ്യവും സാധിച്ച് കൃതാൎത്ഥനായി വരുന്നുണ്ടെന്നറിയിക്കണം. അപ്പോൾ അവിടെ നടക്കുന്ന എല്ലാ സംഗതിയും ഭരതന്റെ സകല ഭാവത്തേയും നന്നായറിഞ്ഞശേഷം വേഗം എന്റെ സമീപത്തിൽ വരിക."

ഇത്രയും പറഞ്ഞതിൽനിന്ന് ഭരതൻ രാജ്യത്തിലാസക്തനോ വിരക്തനോ എന്ന സംഗതിയിൽ ശ്രീരാമചന്ദ്രന്ന് സംശയമുണ്ടായിരിക്കുന്നുവെന്നു തോന്നും. ഭരതന്റെ പരമഭക്തിയെ നന്നായറിയുന്ന സൎവ്വജ്ഞനായ ഭഗവാന്ന് സംശയത്തിന്നവകാശമില്ലാതിരിക്കേ ഇങ്ങിനെ ഇവിടെ പറഞ്ഞതിന്റെ ആവശ്യമെന്താണെന്നാലോചിക്കുന്നതു് ഗുണമായിരിക്കും. "ബലവാനിന്ദ്രിയഗ്രാമോവിദ്വാംസമപി കൎഷതി" "ഇന്ദ്രിയസമൂഹങ്ങൾക്കുള്ള ശക്തി വിദ്വാനെയും വിഷയങ്ങളിലേക്കാകൎഷിക്കും" എന്നാണറിവുള്ളവരുടെ അഭിപ്രായം. പതിനാലുകൊല്ലം രാജ്യാധിപത്യം വഹിച്ച ഒരുവൻ ഭരതനെപ്പോലെ ജിതേന്ദ്രിയനായിരുന്നാൽകൂടെ ആധിപത്യത്തെ ഒഴിയുവാൻ ഇച്ഛിച്ചുവെന്നു വരുന്നതു് വളരെ പ്രയാസമായ സംഗതിയാണെന്ന് സാധാരണ രാജാക്കന്മാർ ആലോചിക്കേണം. ആധിപത്യം വഹിക്കുന്ന എല്ലാപേരും ഭരതതുല്യന്മാരായിരിക്കയില്ലെന്നുള്ള ആലോചന ആവശ്യമാണെന്ന് സൂചിപ്പിക്കുവാനാണ് സംശയഭാവത്തെ പ്രകാശിപ്പിച്ചത്.

തഥേതി ഹനുമാംസ്തത്ര മാനുഷം വപുരാസ്ഥിതഃ
46 നന്ദിഗ്രാമം യയൌ തൂർണം വായുവേഗേന മാരുതിഃ
ഗരുത്മാനിവവേഗേന ജിഘൃക്ഷൻ ഭുജഗോത്തമം.

തഥാ ഇതി=അപ്രകാരമെന്ന്, ഹനമാൻ=ഹനമാൻ, തത്ര=അവിടെ, മാനുഷം വപുഃ=മനുഷ്യശരീരത്തെ, ആസ്ഥിതഃ=ആസ്ഥാനംചെയ്തു, ഭുജഗോത്തമം=ഉത്തമസർപ്പത്തെ, ജിഘൃക്ഷൻ=ഗ്രഹിപ്പാനിച്ഛിക്കുന്ന, ഗരുത്മാൻ ഇവ=ഗരുഡനെന്നപോലെ, വായുവേഗേന=വായുവേഗത്തോടുകൂടെ, മാരുതിഃ=വായുപുത്രൻ, നന്ദിഗ്രാമം=നന്ദിഗ്രാമത്തെ, തൂർണ്ണം യയൌ=വേഗം യാനംചെയ്തു.

"കല്പനപ്രകാരം" എന്നുപറഞ്ഞ ഹനമാൻ മനുഷ്യാകൃതിയെ അംഗീകരിച്ചു. ഉൽകൃഷ്ടസർപ്പത്തെപ്പിടിപ്പാൻ ഭാവിക്കുന്ന ഗരുഡനെന്നപോലെ വായുവേഗത്തോടുകൂടെ നന്ദിഗ്രാമത്തിലേക്കായി പുറപ്പെട്ടു. "ഗരുത്മാൻ ഭുജഗോത്തമം" എന്ന ഉപമാനം രാമനിൽ വിരോധഭാവം ഭരതനുണ്ടെന്നു കണ്ടാൽ തൽക്ഷണം ഭരതനെ സംഹരിക്കണം എന്ന വിചാരംകൂടെ, രാമനിലുള്ള അതിഭക്തിനിമിത്തം, ഹനമാനുണ്ടായിയെന്നു സൂചിപ്പിക്കുന്നു.

"മാനുഷംധാരയൻരൂപം ശൃംഗവേരപുരംയയൌ" മാനുഷരൂപത്തെ ധരിച്ചു ഹനമാൻ ശൃംഗവേരപുരം പ്രാപിച്ചു എന്നാണ് ശ്രീവാത്മീകി വചനം. "നന്ദിഗ്രാമം യയൌതൂർണ്ണം" എന്നതിന്ന്, "വേഗത്തിൽ നന്ദിഗ്രാമം പ്രാപിച്ചു"വെന്നൎത്ഥം ഗ്രഹിച്ചാൽ താഴെപറയുന്ന വാക്യാൎത്ഥത്തിന്നു വിരോധം നേരിടും. "നന്ദിഗ്രാമത്തെ പ്രാപിപ്പാനായി പുറപ്പെട്ടു"വെന്നുതന്നെ ധരിക്കേണം.

47. ശൃംഗവേരപുരംപ്രാപ്യ ഗുഹമാസാദ്യമാരുതിഃ
ഉവാചമധുരംവാക്യം പ്രഹൃഷ്ടേനാന്തരാത്മനാ.

ശൃംഗവേരപുരം=ശൃഗവേരപുരത്തെ, പ്രാപ്യ=പ്രാപിച്ചിട്ട്, ഗുഹംആസാദ്യ=ഗുഹനെ പ്രാപിച്ചിട്ട്, മാരുതിഃ=വായുപുത്രൻ, പ്രഹൃഷ്ടേന അന്തരാത്മനാ=സന്തോഷിച്ച മനസ്സോടുകൂടെ, മധുരംവാക്യം=മധുരമായ വാക്യത്തെ, ഉവാച=പറഞ്ഞു.

ഹനമാൻ ശൃംഗവേരപുരത്തിൽ പ്രവേശിച്ചു ഗുഹനെക്കണ്ടപ്പോൾതന്നെ ഹനമാന്റെ മനസ്സിന്നത്യാനന്ദമനുഭവപ്പെട്ടതിനാൽ മധുരമായിട്ടിങ്ങിനെ പറഞ്ഞു.

48. രാമോദാശരഥിഃ ശ്രീമാൻ സഖാതേ സഹസീതയാ
സലക്ഷ്മണസ്ത്വാം ധൎമ്മാത്മാ ക്ഷേമീകുശലമബ്രവീത്.

ധൎമ്മാത്മാ=ധൎമ്മസ്വരൂപനും, ശ്രീമാൻ=ഉൽകൃഷ്ടശോഭയോടകൂടിയവനും, തേസഖാ=അങ്ങയുടെ പ്രിയനും, ദാശരഥിഃ=ദശരഥന്റെ പു

ത്രനമായ, രാമഃ=രാമൻ, സീതയാസഹ=സീതയോടുകൂടെയും, സലക്ഷ്മണഃ=ലക്ഷ്മണനോടുകൂടെയും, ക്ഷേമീ=ക്ഷേമത്തോടു കൂടിയവനായിട്ട്, ത്വാം=അങ്ങയോട്, കുശലം അബ്രവീത്=സൌഖ്യം പറഞ്ഞിരിക്കുന്നു.

ധർമ്മംതന്നെ സ്വരൂപം ധരിച്ചുവന്നവനും, ലോകോത്തരസൌന്ദര്യമൂർത്തിയും ദശരഥപുത്രനും, അങ്ങയുടെ മിത്രവുമായ ശ്രീരാമൻ സീതാലക്ഷ്മണസമേതനായി ക്ഷേമത്തോടുകൂടെ അങ്ങയോടു സൌഖ്യമറിയിക്കുന്നു.

49. അനുജ്ഞാതോദ്യമുനിനാ ഭരദ്വാജേന രാഘവഃ
ആഗമിഷ്യതിതംദേവം ദ്രക്ഷ്യസിത്വം രഘൂത്തമം.

ഭരദ്വാജേനമുനിനാ=ഭരദ്വാജമുനിയാൽ, അനുജ്ഞാതഃ രാഘവഃ=അനുമതി നൽകപ്പെട്ട രാമൻ, അദ്യആഗമിഷ്യതി=ഇപ്പോൾ ആഗമിക്കും, രഘൂത്തമംതംദേവം=രഘുശ്രേഷ്ഠനായ ആ ദേവനെ, ത്വം ദ്രക്ഷ്യസി=നീ ദർശിക്കും.

ഭരദ്വാജമുനിയുടെ ആശ്രമത്തിലിരിക്കുന്ന ശ്രീരാഘവൻ, അദ്ദേഹത്തിന്റെ അനുമതിപ്രകാരം ഇപ്പോൾ വരും. രഘുനാഥനായ ആ ദേവനെ നിണക്കു കാണാം.

50. ഏവമുക്ത്വാമഹാതേജാഃ സംപ്രഹൃഷ്ടതനൂരുഹം
ഉൽപപാതമഹാവേഗോ വായുവേഗേന മാരുതിഃ.

മഹാതേജാഃ=മഹത്തായ തേജസ്സോടു കൂടിയവൻ, സംപ്രഹൃഷ്ടതനൂരുഹം=അത്യന്തം ഹർഷത്തെ പ്രാപിച്ചിരിക്കുന്ന രോമങ്ങളോടു കൂടിയവനോട്, ഏവംഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, മഹാവേഗഃമാരുതിഃ=മഹത്തായ ശക്തിയോടുകൂടിയ വായുനന്ദനൻ, വായുവേഗേന=വായുവേഗത്തോടുകൂടെ, ഉൽപപാത=ഉൽപതിച്ചു.

ശ്രീരാമനാമശ്രവണമാത്രത്താൽ സർവാംഗം കോൾമയിർക്കൊണ്ടിരിക്കുന്ന ഗുഹനോട് മഹാ തേജസ്വിയും മഹാ ശക്തനുമായ ഹനുമാൻ ഇപ്രകാരം പറഞ്ഞു ഉടനെ വായു വേഗത്തോടുകൂടെ ആകാശത്തിലേക്കു ചാടി.

51. സോമപശ്യദ്രാമതീർത്ഥംച സരയൂംച മഹാനദീം
താമതിക്രമ്യഹനുമാൻ നന്ദിഗ്രാമം സ്വയൌമുദാ.

സഃഹനുമാൻ=ആ ഹനുമാൻ, രാമതീർത്ഥംച=രാമതീർത്ഥത്തെയും, മഹാനദീം സരയൂംച=മഹാനദിയായ സരയുവിനെയും, അപശ്യത്=ക

ണ്ടു, താം അതിക്രമ്യ=അതിനെ അതിക്രമിച്ചിട്ട്, മുദാ=സന്തോഷ ത്തോടുകൂടെ, നന്ദിഗ്രാമം=നന്ദിഗ്രാമത്തെ, യയൌ=യാനംചെയ്തു.

ആകാശത്തിൽക്കൂടെ, അതിവേഗം സഞ്ചരിക്കുന്ന ആ ഹനുമാൻ ശ്രീപരശുരാമനാൽ നിർമിക്കപ്പെട്ട തീർത്ഥത്തെയും സരയൂ മഹാനദിയേയും കണ്ടു. നദി കടന്നിട്ട് സന്തോഷപൂർവം നന്ദിഗ്രാമത്തെ പ്രാപിച്ചു. ഭരതന്റെ പരമഭക്തിയാൽ പരിശുദ്ധമായ അന്തരിക്ഷത്തിൽ പ്രവേശിച്ചപ്പോൾതന്നെ ഹനുമാന്ന് അതിസന്തോഷമുണ്ടായിയെന്നഭിപ്രായം.

52. ക്രോശമാത്രേത്വയോധ്യായാശ്ചീരകൃഷ്ണാജിനാംബരം
ദദർശഭരതംദീനം കൃശമാശ്രമവാസിനം.

53. മലപങ്കവിദിശ്ധാംഗം ജടിലം വല്ക്കലാംബരം
ഫലമൂലകൃതാഹാരം രാമചിന്താപരായണം.

54. പാദുകേതേപുരസ്കൃത്യ ശാസയന്തം വസുന്ധരാം
മന്ത്രിഭിഃ പൌരമുഖ്യൈശ്ച കാഷായാംബരധാരിഭിഃ

55. വൃതദേഹംമൂർത്തിമന്തം സാക്ഷാദ്ധർമമിവസ്ഥിതം
ഉവാചപ്രാംജലിർവാക്യം ഹനൂമാൻ മാരുതാത്മജഃ

അയോധ്യായാഃ ക്രോശമാത്രേ=അയോധ്യയിൽ നിന്ന് ക്രോശം (നാലു നാഴിക) ദൂരത്തിൽ, ചീരകൃഷ്ണാജിനാംബരം=ചീരവും (വസ്ത്രഖണ്ഡവും) കൃഷ്ണാജിനവും (കൃഷ്ണമൃഗത്തോലും) വസ്ത്രമായുപയോഗിച്ചിരിക്കുന്നവനും, മലപങ്കവിദിശ്ധാംഗം=ചളിപിടിച്ചിരിക്കുന്ന അവയവത്തോടുകൂടിയവനും, ജടിലം=ജടകളോടുകൂടിയവനും, വല്ക്കലാംബരം=മരവിരിയുടുത്തിരിക്കുന്നവനും, ഫലമൂലകൃതാഹാരം=ഫലമൂലങ്ങളാൽ നിവർത്തിക്കപ്പെട്ട ആഹാരത്തോടുകൂടിയവനും, രാമചിന്താപരായണം=രാമനെ ചിന്തിക്കുന്നതിൽ തൽപരനും, തേ പാദുകേ=ആ പാദുകകളെ, പുരസ്കൃത്യ=പുരസ്കരിച്ചിട്ട്, വസുന്ധരാം ശാസയന്തം=ഭൂമിയെ രക്ഷിക്കുന്നവനും, കാഷായാംബരധാരിഭിഃ=കാഷായവസ്ത്രം ധരിച്ചിരിക്കുന്ന, മന്ത്രിഭിഃ=മന്ത്രിമാരാലും, പൌരമുഖ്യൈഃ=പുരവാസികളിൽ പ്രധാനികളാലും, വൃതദേഹം=ചുററപ്പെട്ട ദേഹത്തോടുകൂടിയവനും, മൂർത്തിമന്തം=സ്വരൂപത്തോടുകൂടിയ, സാക്ഷാത് ധർമം ഇവസ്ഥിതം=പ്രത്യക്ഷധർമമോ എന്നു തോന്നുമാറിരിക്കുന്നവനുമായ, ഭരതം=ഭരതനെ, ദദർശ=ദർശിച്ചു, മാരുതാത്മജഃ ഹനൂമാൻ=വായുപുത്രനായ ഹനുമാൻ, പ്രാംജലിഃ=അംജലിയോടു കൂടിയവനായിട്ട്, ഉവാച=പറഞ്ഞു.

അയോദ്ധ്യയിൽ നിന്നു് നാലുനാഴിക ദൂരെയുള്ള ഒരു ചെറിയ ഗ്രാമമായ നന്ദിഗ്രാമത്തിലെ ആശ്രമത്തിൽ വസിക്കുന്ന ഭരതനെ വായുപുത്രനായ ഹനുമാൻ കണ്ടു. ഭരതന്റെ ആകൃതി, വേഷം, ഭാവം, എന്നിവയെ കവി സ്പഷ്ടമാക്കുന്നു. ഒരു ചെറിയ വസ്ത്രത്തിന്മീതെ കൃഷ്ണമൃഗത്തോലും അതിന്മീതെ മരവിരിയും ഉടുത്തിട്ടുണ്ടു്. ചടച്ചിരിക്കുന്ന ശരീരം, മുഖത്തു് ദുഃഖഭാവം, ചളി പുരണ്ടിരിക്കുന്ന ദേഹം, ശിരസ്സിൽ ജടാഭാരം, ഫലമൂലങ്ങൾകൊണ്ടു മാത്രമുള്ള ആഹാരം, രാമസ്വരൂപധ്യാനത്തിൽ ഉറപ്പിച്ചിരിക്കുന്ന മാനസം, ശ്രീരാമൻ നൽകിയിരിക്കുന്ന ആ പാദുകകളെ മുമ്പിൽവെച്ചു് അതിൽ സമപ്പിച്ചുകൊണ്ടുള്ള രാജ്യപരിപാലനപ്രവൃത്തി. കാഷായവസ്ത്രം ധരിച്ചിരിക്കുന്ന മന്ത്രിമാരും പുരവാസികളിൽ പ്രധാനികളായ രാജ്യതന്ത്രജ്ഞന്മാരും ചുററുമിരിക്കുന്നുണ്ടു്. ധർമംതന്നെ സ്വരൂപം ധരിച്ചിരിക്കുന്നുവോ എന്നു് കാണുന്നവക്കു് തോന്നും. ഇപ്രകാരമിരിക്കുന്ന ഭരതനെക്കണ്ടു ഉടനെ ശിരസ്സിൽ കൈകൾ വെച്ചു തൊഴുത ഹനുമാൻ പറഞ്ഞു.

56. യം ത്വം ചിന്തയസേരാമം താപസം ദണ്ഡകേസ്ഥിതം
അനുശോചസികാകുൽസ്ഥഃ സത്വാം കുശലമബ്രവീത്.

ദണ്ഡകേസ്ഥിതം=ദണ്ഡകത്തിൽ സ്ഥിതനും, താപസം=താപസനുമായ, യം രാമം=യാതൊരു രാമനെ, ത്വം ചിന്തയസേ=അങ്ങുന്നു ചിന്തിക്കുന്നുവോ, അനുശോചസി=ദുഃഖിക്കുന്നുവോ, സഃ കാകുൽസ്ഥഃ=ആ രാമൻ, ത്വാം=അങ്ങയോടു്, കുശലം അബ്രവീത്=കുശലം പറഞ്ഞിരിക്കുന്നു.

ദണ്ഡകവനത്തിൽ താപസനായി സഞ്ചരിക്കുന്ന യാതൊരു രാമദേവനെ ചിന്തിച്ചു് അങ്ങുന്നു ദുഖിക്കുന്നുവോ ആ രാമചന്ദ്രൻ അങ്ങയോടു കുശലം പറയുന്നു.

57. പ്രിയമാഖ്യാമിതേദേവ! ശോകംത്യജസുദാരുണം
അസ്മിൻമുഹൂത്തേ ഭ്രാത്രാ ത്വംരാമേണ സഹസംഗതഃ.

ദേവ!=ഹേ മഹാരാജാവേ! തേ=അങ്ങയോടു്, പ്രിയം ആഖ്യാമി=പ്രിയത്തെ പറയുന്നേൻ, സുദാരുണം ശോകം=അതികഠിനമായ ദുഃഖത്തെ, ത്യജ=ത്യജിച്ചാലും, അസ്മിൻ മുഹൂത്തേ=ഈ മുഹൂത്തത്തിൽ, ഭ്രാത്രാരാമേണസഹ=ഭ്രാതാവായ രാമനോടുകൂടെ, സംഗതഃ=ചേരുന്നവനാകുന്നു.

ഹേ ദേവ! അങ്ങക്കിഷ്ടമായിരിക്കുന്ന വത്തമാനം ഞാൻ പറ

യാം. കഠോരദുഃഖത്തെ വിട്ടുകളഞ്ഞാലും. ഈ മുഹൂൎത്തത്തിൽത്തന്നെ ജ്യേഷ്ഠഭ്രാതാവായ രാമനോടുകൂടെ അങ്ങേക്ക് ചേൎച്ചയുണ്ടാകും.

58. സമരേ രാവണം ഹത്വാ രാമഃ സീതാമവാപ്യ ച
ഉപയാതി സമൃദ്ധാൎത്ഥഃ സസീതഃ സഹലക്ഷ്മണഃ

"ഉപായാതി" എന്നും "സസീതശ്ച സലക്ഷ്മണഃ" എന്നും പാഠഭേദമുണ്ട്.

രാമഃ=രാമൻ, സമരേ=യുദ്ധത്തിൽ, രാവണം ഹത്വാ=രാവണനെ ഹനിച്ചിട്ട്, സീതാം=സീതയെ; അവാപ്യ ച=പ്രാപിച്ചിട്ട്, സമൃദ്ധാൎത്ഥഃ=സാധിച്ച കാൎയ്യത്തോടുകൂടിയവനും, സസീതഃ=സീതയോടുകൂടിയവനും, സഹലക്ഷ്മണഃ=ലക്ഷ്മണനോടുകൂടിയവനുമായിട്ട്, ഉപയാതി=സമീപത്തെത്തിയിരിക്കുന്നു.

ശ്രീരാമൻ യുദ്ധത്തിൽ രാവണനെ സംഹരിച്ച് സീതയെ വീണ്ടെടുത്ത്, ഉദ്ദേശിച്ച കാൎയ്യം മുഴുവനും സാധിച്ചശേഷം സീതാലക്ഷ്മസമേതനായിട്ട് വന്നിരിക്കുന്നു.

59. ഏവമുക്തോ മഹാതേജാ ഭരതോ ഹൎഷമൂൎച്ഛിതഃ
പപാത ഭുവി ചാസ്വസ്ഥഃ കൈകേയീ പ്രിയനന്ദനഃ

ഏവം ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, മഹാതേജാഃ ഭരതഃ=മഹത്തായ തേജസ്സോടുകൂടിയ ഭരതൻ, ഹൎഷമൂൎച്ഛിതഃ=ഹൎഷത്താൽ മൂൎച്ഛയെ പ്രാപിച്ചവനാം, അസ്വസ്ഥഃ ച=സ്വസ്ഥനല്ലാത്തവനുമായിട്ട്, കൈകേയീ പ്രിയനന്ദനഃ=കൈകേയിയുടെ പ്രിയപുത്രൻ, ഭുവി പപാത=ഭൂമിയിൽ പതിച്ചു.

കൈകേയിയുടെ പ്രിയപുത്രനായ ഭരതൻ, ഹനുമാൻ പറഞ്ഞതു കേട്ടപ്പോൾ, സന്തോഷഭാരത്താൽ മോഹാലസ്യം പ്രാപിച്ച്, സ്വസ്ഥനല്ലാതെ നിലത്തുവീണു.

ശ്രീവാല്മീകി കുറെക്കൂടെ ഭംഗിയാക്കീട്ടുണ്ട്.

"ഏവമുക്തോ ഹനുമതാ ഭരതഃ കേകയീസുതഃ
ഉൽപപാത തദാ ഹൃഷ്ടോ ഹൎഷാന്മോഹം ജഗാമ ച"

ഹനുമാനാൽ ഇപ്രകാരം പറയപ്പെട്ട കൈകേയീപുത്രനായ ഭരതൻ സന്തോഷിച്ചു തുള്ളിച്ചാടി. സന്തോഷഭാരത്താൽ മോഹാലസ്യത്തെയും പ്രാപിച്ചു. അതിസന്തോഷവൎത്തമാനം കേൾക്കുമ്പോൾ സ്വതെയുണ്ടാകുന്ന തുള്ളിച്ചയെ "ഉൽപപാത" എന്ന പദത്താൽ വ്യക്തമാക്കുകയും, അതിൻെറ ഫലമാണ് മോഹാലസ്യം എന്ന് സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു.

60. ആലിംഗ്യ ഭരതഃ ശീഘ്രം മാരുതിം പ്രിയവാദിനം
ആനന്ദജൈരശ്രുജലൈഃ സിഷേച ഭരതഃ കപിം

പ്രിയവാദിനം=പ്രിയംപറഞ്ഞ, മാരുതിം=വായുസുതനെ, ഭരതഃ=ഭരതൻ, ശീഘ്രം ആലിംഗ്യ=വേഗം ആലിംഗനംചെയ്തിട്ട്, ആനന്ദജൈഃ=ആനന്ദത്തിൽനിന്നുണ്ടായ, അശ്രുജലൈഃ=കണ്ണീർകൊണ്ട്, കപിം=വാനരനെ, സിഷേച=സേചനംചെയ്തു.

പ്രിയവൎത്തമാനം അറിയിച്ച ഹനുമാനെ ഭരതൻ വേഗം ആലിംഗനംചെയ്തു. സന്തോഷാധിക്യത്താൽ പുറപ്പെട്ടൊഴുകിയ കണ്ണീർകൊണ്ട് വാനരനെ അഭിഷേകവുംചെയ്തു.

61. ദേവോവാ മാനുഷോവാത്വ മനുക്രോശാദിഹാഗതഃ
പ്രിയാഖ്യാനസ്യതേ സൌമ്യ ദദാമി ബ്രുവതോവരം

ത്വം=നീ, അനുക്രോശാത്=കാരുണ്യം ഹേതുവായിട്ട്, ഇഹ ആഗതഃ=ഇവിടെ ആഗമിച്ചിരിക്കുന്ന, ദേവഃ വാ=ദേവനോ, മാനുഷഃ വാ=മനുഷ്യനോ, സൌമ്യ=ഹേ സാധോ!, പ്രിയാഖ്യാനസ്യ ബ്രുവതഃ തേ=പ്രിയവൎത്തമാനം പറഞ്ഞ നിണക്ക്, വരം=വരത്തെ, ദദാമി=ഞാൻ ദാനം ചെയ്യുന്നേൻ.

എന്നിലുണ്ടായ കാരുണ്യത്താൽ ഇവിടെ വന്നിരിക്കുന്ന ദേവനോ മനുഷ്യനോ നീയെന്നു നിർണയിപ്പാൻ ഞാനസമൎത്ഥൻ. ഹേ സാധുശീല! പ്രിയവൎത്തമാനം അറിയിച്ച നിണക്ക് അഭീഷ്ടത്തെ ഞാൻ നൽകുന്നേൻ. ശ്രീരാമവൃത്താന്തം കേട്ടശേഷം ഭരതൻ പ്രവൃത്തിച്ചതിനെക്കുറിച്ച് ശ്രീവാല്മീകി:—

"തതോമുഹൂൎത്താദുത്ഥായ ഭരതോ ഭ്രാതൃവത്സലഃ
പ്രത്യുവാച ഹനൂമന്തം ഭരതഃ പ്രിയവാദിനം
അശോകജൈഃ പ്രീതിമയൈഃ പ്രിയാവേദനസംഭവൈഃ
സിഷേച കപിമുഖ്യസ്യ ഗാത്രമേവാശ്രുബിന്ദുഭിഃ
ദേവോവാ മാനുഷോവാ ത്വമനുക്രോശാദിഹാഗതഃ
പ്രിയാഖ്യാനസ്യതേ സൌമ്യ ദദാമിബ്രുവതോവരം"

"ജ്യേഷ്ഠനിൽ അതിസ്നേഹമുള്ള ഭരതൻ അല്പസമയത്തിന്നുള്ളിൽ ആലസ്യംതീൎന്നെഴുനീററു. പ്രിയംപറഞ്ഞ ഹനുമാനോടു മറുപടി പറഞ്ഞു. പ്രിയം അറിയിച്ചതിൽനിന്നുത്ഭവിച്ചവയും, പ്രേമമയങ്ങളും, ദുഃഖജന്യങ്ങളല്ലാത്തവയുമായ കണ്ണീർത്തുള്ളികൾകൊണ്ടു വാനരശ്രേഷ്ഠന്റെ ശരീരത്തെ അഭിഷേകംചെയ്തു. കാരുണ്യത്താലിവിടെ വന്നിരിക്കു

ന്നു.ദേവനോ, മനുഷ്യനോ നീ? പ്രിയവത്തമാനം അറിയിച്ച നിന്റെ അഭീഷ്ടത്തെ ഞാൻ തരുന്നേൻ"

62. ഗവാം ശതസഹസ്രംച ഗ്രാമാണാംച ശതം വരം
സർവാഭരണസമ്പന്നാ മുഗ്ദ്ധാഃ കന്യാസ്തു ഷോഡശ

ഗവാം ശതസഹസ്രംച=നൂറായിരം ഗോക്കളേയും, ഗ്രാമാണാം ശതം ച=നൂറു ഗ്രാമങ്ങളേയും, സർവാഭരണസമ്പന്നാഃ=സർവങ്ങളായ ആഭരണങ്ങളോടുകൂടിയവരും, മുഗ്ദ്ധാഃ=സുന്ദരികളുമായ, ഷോഡശകന്യാഃ തു=പതിനാറു കന്യകളേയും, വരം ദദാമി=വരം തരുന്നേൻ.

"അഭീഷ്ടം തരുന്നേൻ" എന്നു പറഞ്ഞതിന്നു് മറുപടി പറയാതെ ഹനുമാൻ നില്ക്കുന്നതു കണ്ടു് ഭരതൻതന്നെ പറയുന്നു:—നൂറായിരം പശുക്കളെയും, നൂറു ഗ്രാമങ്ങളെയും, സർവാഭരണങ്ങൾകൊണ്ടലങ്കരിക്കപ്പെട്ട സുന്ദരികളായ പതിനാറു കന്യകളേയും ഞാൻ അനുഗ്രഹരൂപമായിട്ടു് നിണക്കു തരുന്നു.

"സൽകുലാഃ സുശുഭാചാരാ ഭാര്യാഃ കന്യാശ്ച ഷോഡശ"

"സൽകുലത്തിൽ ജനിച്ചവരും, സദാചാരത്തോടുകൂടിയവരും കന്യകമാരുമായ പതിനാറു ഭാര്യമാരെ തരുന്നേൻ" എന്നാണു് ശ്രീവാല്മീകി പറയുന്നതു്.

63. ഏവമുക്ത്വാ പുനഃപ്രാഹ ഭരതോ മാരുതാത്മജം
ബഹൂനീമാനി വർഷാണി ഗതസ്യ സുമഹദ്വനം

64. ശൃണോമ്യഹം പ്രീതികരം മമ നാഥസ്യ കീർത്തനം

ഏവം ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ടു്, ഭരതഃ=ഭരതൻ, മാരുതാത്മജം=വായുപുത്രനോടു്, പുനഃപ്രാഹ=പിന്നെയും പറഞ്ഞു, ബഹൂനി ഇമാനി വർഷാണി=ബഹുക്കളായ ഈ വർഷങ്ങളിൽ, സുമഹത് വനം=ഏററവും മഹത്തായ വനത്തെ, ഗതസ്യ=ഗമിച്ച, മമ നാഥസ്യ=എന്റെ നാഥന്റെ, പ്രീതികരം കീർത്തനം=സന്തോഷകരമായ കീർത്തനത്തെ, അഹം ശൃണോമി=ഞാൻ കേൾക്കുന്നു.

ഇങ്ങിനെ ഹനുമാൻ പ്രാത്ഥിക്കാതെതന്നെ വരംകൊടുത്തതിന്റെശേഷം ഭരതൻ പിന്നെയും ഹനുമാനോടു് പറഞ്ഞു:—"എന്റെ രക്ഷിതാവു് ഘോരവനത്തിലേക്കു പോയിട്ടു അനേക വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. അതിപ്രീതിയെ ജനിപ്പിക്കുന്ന അദ്ദേഹത്തെക്കുറിച്ചുള്ള കീർത്തനമാണിപ്പോൾ ഞാൻ കേൾക്കുന്നതു്."

കല്യാണീ ബത ഗാഥേയം ലൌകികീ പ്രതിഭാതിമേ
65. ഏതിജീവന്തമാനന്ദോ നരംവർഷശതാദപി.

ലൌകികീ ഇയംഗാഥാ=ലോകത്തിൽ സാധാരണയായ ഈ ഗാനം, മേ=എനിക്ക്, കല്യാണീപ്രതിഭാതി=ശോഭനയാണെന്ന് തോന്നുന്നു, ജീവന്തം നരം=ജീവിച്ചിരിക്കുന്ന മനുഷ്യനെ, വഷശതാത്അപി=നൂറുവഷത്തിന്നുള്ളിലെങ്കിലും, ആനന്ദം ഏതി=ആനന്ദം പ്രാപിക്കും.

"ജിവിച്ചിരിക്കുന്ന ഒരു മനുഷ്യന്ന് നൂറു വഷത്തിന്നുള്ളിലെങ്കിലും ആനന്ദം കിട്ടാതിരിക്കയില്ല" എന്ന് നാട്ടിൽ നടപ്പുള്ള ഒരു പഴഞ്ചൊല്ല് എത്രയും ശോഭനമായ ഒന്നാണെന്ന് ഞാൻ വിചാരിക്കുന്നു. ഒരുവൻ ദീഘകാലം ജീവിച്ചിരിക്കുന്നപക്ഷം, എത്രതന്നെ ദുഃഖമനുഭവിച്ചുകൊണ്ടിരിക്കുന്നവനായിരുന്നാലും, ഒരു കാലത്ത് സുഖമവന്നുമുണ്ടാകും. "സുഖസ്യാനന്തരം ദുഃഖം, ദുഃഖസ്യാനന്തരം സുഖം" "സുഖം കഴിഞ്ഞാൽ ദുഃഖം, ദുഃഖം കഴിഞ്ഞാൽ സുഖം" എന്ന രീതിയിലാണ ലോകത്തിൽ എല്ലാവരുടെയും അനുഭവം എന്നു സാരം.

രാഘവസ്യഹരീണാംച കഥമാസിൽ സമാഗമഃ
66. തത്വമാഖ്യാഹിഭദ്രംതേ വിശ്വസേയം വചസ്തവ.

രാഘവസ്യ=രാഘവന്നും, ഹരീണാംച=ഹരികൾക്കും, സമാഗമഃ=ചേച്ച്, കഥം ആസീത്=എങ്ങിനെയുണ്ടായി, തത്വം ആഖ്യാഹി=സത്യം പറഞ്ഞാലും, തവ വചഃ=നിന്റെ വചസ്സിനെ, വിശ്വസേയം=ഞാൻ വിശ്വസിക്കും, തേ ഭദ്രം=നിണക്കു മംഗളം.

വാനരന്മാക്കും മനുഷ്യക്കും തമ്മിൽ ചേച്ചയുണ്ടാവാൻ സംഗതിയില്ലല്ലൊ. ശ്രീരാമന്നും വാനരന്മാക്കും തമ്മിൽ ചേച്ചയെങ്ങിനെയുണ്ടായെന്ന സത്യത്തെ നീ പറഞ്ഞാലും. നിന്റെ വാക്കിനെ ഞാൻ വിശ്വസിക്കും. നിണക്കു മംഗളം ഭവിക്കട്ടെ.

ഏവമുക്തോഥഹനുമാൻ ഭരതേന മഹാത്മനാ
67. ആചചക്ഷേഥരാമസ്യ ചരിതം കൃത്സ്നശഃ ക്രമാത്.

മഹാത്മനാ ഭരതേന=മഹാത്മായ മനസ്സോടുകൂടിയ ഭരതനാൽ, ഏവം ഉക്തഃ ഹനുമാൻ=ഇപ്രകാരം പറയപ്പെട്ട ഹനുമാൻ, രാമസ്യചരിതം=രാമന്റെ ചരിതത്തെ, കൃത്സ്നശഃ=സംപൂർണ്ണമായിട്ട്, ക്രമാത് ആചചക്ഷേ=ക്രമത്തിൽ ആചക്ഷിച്ചു.

പരിശുദ്ധമനസ്കനായ ഭരതൻ ഇപ്രകാരം ചോദിച്ചപ്പോൾ ശ്രീരാമന്റെ വനവാസചരിത്രം മുഴുവനും ഹനുമാൻ ക്രമത്തിൽ പറഞ്ഞു.

ശ്രുത്വാതുപരമാനന്ദം ഭരതോമാരുതാത്മജാത്
68. ആജ്ഞാപയച്ഛത്രുഹനം മുദായുക്തം മുദാന്വിതഃ.

മാരുതാത്മജാത്=വായുപുത്രനിൽനിന്ന്, പരമാനന്ദം ശ്രുത്വാ=പരമാനന്ദത്തെ ശ്രവിച്ചിട്ട്, മുദാന്വിതഃ=സന്തോഷത്തോടു കൂടിയവനായിട്ട്, മുദായുക്തം=സന്തോഷത്തോടു കൂടിയ, ശത്രുഘ്നം=ശത്രുഘ്നനോട്, ആജ്ഞാപയത്=ആജ്ഞാപിച്ചു.

പരമാനന്ദകരമായ രാമചരിത്രത്തെ ഹനുമാൻ പറഞ്ഞതുകേട്ട് പരമസന്തോഷയുക്തനായ ഭരതൻ, അതുപോലെത്തന്നെ സന്തോഷിച്ചിരിക്കുന്ന ശത്രുഘ്നനോടു കല്പിച്ചു.

ദൈവതാനിച യാവന്തി നഗരേരഘുനന്ദന!
69. നാനോപഹാരബലിഭിഃ പൂജയന്തു മഹാധിയഃ.

രഘുനന്ദന!=ഹേ രഘുകുമാര! നഗരേ=നഗരത്തിൽ, യാവന്തി ദൈവതാനി=എത്ര ദേവാലയങ്ങളുണ്ടോ, താവന്തി=അവയെ, നനോപഹാരബലിഭിഃ=ബഹുവിധങ്ങളായ ഉപഹാരങ്ങൾകൊണ്ടും ബലികൾകൊണ്ടും, മഹാധിയഃ=മഹാ ബുദ്ധിമാന്മാർ, പൂജയന്തു=പൂജിക്കട്ടെ.

ഹേ രഘുനന്ദന! നമ്മളുടെ നഗരത്തിലുള്ള സകല ക്ഷേത്രങ്ങളിലും പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്മാരെ ബഹുവിധ നൈവേദ്യങ്ങളും ഉത്സവങ്ങളുംകൊണ്ട് പൂജാവിധാന കുശലന്മാർ പൂജിച്ചു തൃപ്തിപ്പെടുത്തട്ടെ.

സൂതാവൈതാലികാശ്ചൈവ വന്ദിനഃ സ്തുതിപാഠകാഃ
70. വാരമുഖ്യാശ്ചശതശോ നിര്യാന്ത്വദ്യൈവസംഘശഃ

സൂതാഃ=സൂതന്മാർ—വംശപാരമ്പര്യം പറഞ്ഞു കീർത്തിക്കുന്നവർ, വൈതാലികാഃ=സന്ദർഭോചിതം കല്പിച്ച കീർത്തനങ്ങൾകൊണ്ട് സന്തോഷിപ്പിക്കുന്നവർ, വന്ദിനഃ=വന്ദികൾ, സ്തുതിപാഠകാഃ=സ്തുതിപാഠകന്മാർ, ശതശഃ വാരമുഖ്യാഃ=അനേകം വാരസ്ത്രീകൾ, സംഘശഃ=കൂട്ടമായിട്ട്, അദ്യഏവ=ഇപ്പോൾ തന്നെ, നിര്യാന്തു=നിർഗമിക്കട്ടെ.

ശ്രീരാമൻ നഗരത്തിലേക്കു വരുന്ന സമയം ആഘോഷപൂർവം സ്വീകരിപ്പാൻ വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്യേണമെന്നു കല്പിക്കുന്നു.

സൂതന്മാർ, വൈതാലികന്മാർ, വന്ദികൾ, സ്തുതിപാഠകന്മാർ, വാരസ്ത്രീകൾ (ദാസികൾ) മുതലായവർ അനേകം പേർ സംഘം ചേർന്നു പുറപ്പെട്ട് രാമദേവനെ സ്വീകരിപ്പാൻ പോകട്ടെ.

രാജദാരാസ്തഥാമാത്യാഃ സേനാഹസ്ത്യശ്വപത്തയഃ
71. ബ്രാഹ്മണാശ്ചതഥാപൌരാ രാജാനോയേ സമാഗതാഃ
നിര്യാന്തുരാഘവസ്യാദ്യ ദ്രഷ്ടും ശശിനിഭാനനം.

രാജദാരാഃ=രാജഭാര്യമാർ, തഥാ അമാത്യാഃ=അപ്രകാരം മന്ത്രിമാർ

ഹസ്ത്യശ്വരഥപത്തയഃ സേനാഃ=ഹസ്തി, അശ്വം, രഥം, പത്തി, എന്നീ സേനകൾ, ബ്രാഹ്മണാഃ=ബ്രാഹ്മണർ, തഥാപൌരാഃ=അപ്രകാരം പൌരന്മാർ, സമാഗതാഃ=വന്നിരിക്കുന്ന, യേ രാജാനഃ=യാതൊരു രാജാക്കന്മാർ, രാഘവസ്യ=രാമന്റെ, ശശിനിഭാനനം=ചന്ദ്രസദൃശമുഖത്തെ, ദ്രഷ്ടും=ദശിപ്പാൻ, നിയ്യാന്തു=നിയ്യാണം ചെയ്യട്ടെ.

രാജഭായ്യമാർ, മന്ത്രിമാർ, ആന കുതിര തേർ, കാലാൾ, എന്ന സൈന്യങ്ങൾ, ബ്രാഹ്മണർ, പുരവാസികൾ, വന്നിരിക്കുന്ന രാജാക്കന്മാർ, എന്നിവരെല്ലാം ശ്രീരാമന്റെ ചന്ദ്രനെപ്പോലെ ആനന്ദിപ്പിക്കുന്ന മുഖം കാണ്മാൻ പോകട്ടെ.

ശ്രീരാമചന്ദ്രന്റെ ആഗമനവൃത്താന്തം ക്ഷണസമയംകൊണ്ട് രാജ്യനിവാസികൾ, അറികയും അവരെല്ലാം ഭരതാശ്രമത്തിൽ വരികയും ചെയ്തിരിക്കുന്നുവെന്ന് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

72. ഭരതസ്യവചഃ ശ്രുത്വാ ശത്രുഘ്നപരിചോദിതാഃ
അലഞ്ചക്രുശ്ചനഗരീം മുക്താരത്നമയോജ്വലൈഃ

73. തൊരണൈശ്ച പതാകാഭിർവിചിത്രാഭിരനേകധാ
അലങ്കുർവന്തിവേശ്മാനി നാനാബലിവിചക്ഷണാഃ.

74. നിയ്യാന്തിവൃന്ദശഃ സർവേ രാമദശ്നലാലസാഃ

ഭരതസ്യ=ഭരതന്റെ, വചഃ ശ്രുത്വാ=വചസ്സിനെ ശ്രവിച്ചിട്ട്, ശത്രുഘ്നപരിചോദിതാഃ=ശത്രുഘ്നനാൽ പ്രേരിക്കപ്പെട്ടവർ, മുക്താരത്നമയോജ്വലൈഃ=മുത്തുകൾ, രത്നങ്ങൾ, എന്നിവയാൽ ഉജ്വലിക്കുന്ന, തോരണൈഃ=തോരണങ്ങൾകൊണ്ടും, വിചിത്രാഭിഃ പതാകാഭിഃ=വിചിത്രകളായ കൊടിക്കൂറകൾകൊണ്ടും, അനേകധാ=ബഹുവിധത്തിൽ, നഗരീം=നഗരിയെ, അലഞ്ചക്രുഃ=അലങ്കരിച്ചു, നാനാബലിവിചക്ഷണാഃ=നാനാവിധത്തിലലങ്കരിപ്പാൻ സമത്ഥന്മാരായവർ, വേശ്മാനി=ഭവനങ്ങളെ, അലങ്കുർവന്തി=അലങ്കരിക്കുന്നു, രാമദശ്നലാലസാഃ സർവേ=രാമന്റെ ദശ്നത്തിൽ അതിതല്പരന്മാരായ സർവരും, വൃന്ദശഃ നിയ്യാന്തി=സംഘം ചേന്നു പുറപ്പെട്ടുന്നു.

ഭരതാജ്ഞയനുസരിച്ച് ശത്രുഘ്നൻ നഗരവാസികളോട് കല്പിച്ചതിനാൽ, മുത്തുകൾ, രത്നങ്ങൾ എന്നിവകൊണ്ടതീവശോഭയുള്ള തോരണങ്ങൾ വിചിത്രകളായ കൊടിക്കൂറകൾ, എന്നിവകൊണ്ട് രാജ്യത്തെ ബഹുവിധത്തിൽ അലങ്കരിച്ചു. അലങ്കരിക്കുന്നതിൽ സമത്ഥന്മാരായവർ അവരവരുടെ ഭവനങ്ങളെ ബഹുമോടിയിൽ അലങ്കരിക്കുന്ന

തിലേപ്പെട്ടു. ശ്രീരാമനെ കാണ്മാൻ അതിതല്പരന്മാരായ സകല ജനങ്ങളും കൂട്ടംകൂട്ടമായി പുറപ്പെട്ടുതുടങ്ങി.

ഹയാനാംശതസാഹസ്രം ഗജാനാമയുതംതഥാ
75. രഥാനാംദശസാഹസ്രം സ്വൎണ്ണസൂത്രവിഭൂഷിതം
പാരമേഷ്ഠീന്യുപാദായ ദ്രവ്യാണ്യുച്ചാവചാനിച.

ഹയാനാം ശതസാഹസ്രം=നൂറായിരം കുതിരകൾ, ഗജാനാം അയുതം=അയുതം ഗജങ്ങൾ, സ്വൎണ്ണസൂത്രവിഭൂഷിതം=സ്വൎണ്ണാലങ്കാരങ്ങളാൽ അലങ്കരിക്കപ്പെട്ട, രഥാനാം ദശസാഹസ്രം=പതിനായിരം രഥങ്ങൾ, പാരമേഷ്ഠീനി=രാജയോഗ്യങ്ങളും, ഉച്ചാവചാനി=ബഹുവിധത്തിലുള്ളവയുമായ, ദ്രവ്യാണി ഉപാദായ=ദ്രവ്യങ്ങളെ എടുത്തിട്ട്.

ശ്രീരാമനെ സ്വീകരിപ്പാൻ തെയ്യാറാക്കിയ സൈന്യങ്ങളിൽ ലക്ഷം കുതിരകൾ, അയുതം ആനകൾ, സ്വൎണ്ണക്കോപ്പുകൾകൊണ്ടലങ്കരിച്ച പതിനായിരം തേരുകൾ, ഉണ്ട്. എതിരേല്ക്കാൻ പോവുന്ന നഗരപ്രധാനികൾ രാജയോഗ്യങ്ങളും പലമാതിരിയിലുള്ളവയുമായ ദ്രവ്യങ്ങളെ കാഴ്ചവെപ്പാൻ കയ്യിലെടുത്തിട്ടുണ്ട്.

76. തതസ്തുശിബികാരൂഢാ നിൎയ്യയൂരാജയോഷിതഃ.

തതഃതു=അനന്തരം, ശിബികാരൂഢാഃ രാജയോഷിതഃ=ശിബികകളിൽ കയറിയ രാജസ്ത്രീകൾ, നിൎയ്യയുഃ=നിൎയ്യാണം ചെയ്തു.

സൈന്യങ്ങൾ മുമ്പിൽ, വഴിയെ നഗരപ്രധാനികൾ, അവരെത്തുടൎന്നുകൊണ്ട് ദശരഥരാജാവിന്റെ ഭാൎയ്യമാർ ഡോലികകളിൽ ഇരുന്നുകൊണ്ട്, ഇങ്ങിനെയാണ് എഴുന്നെള്ളത്ത്.

രാജഭാൎയ്യമാരുടെ സഞ്ചാരക്രമത്തെക്കുറിച്ച് "കൌസല്യാം പ്രമുഖേകൃത്വാ സുമിത്രാം ചൈവനിൎയ്യയുഃ."

കൌസല്യയെ മുമ്പിൽ, വഴിയെ സുമിത്രയേയും, സഞ്ചരിപ്പിച്ചുകൊണ്ടാണ് ഘോഷയാത്ര എന്ന് വാല്മീകി പറയുന്നു.

ഭരതഃ പാദുകേന്യസ്യ ശിരസ്യേവകൃതാംജലിഃ
77. ശത്രുഘ്നസഹിതോരാമം പാദചാരേണ നിൎയ്യയൌ.

ഭരതഃ=ഭരതൻ, പാദുകേ=പാദുകകളെ, ശിരസിഏവന്യസ്യ=ശിരസ്സിൽ തന്നെ വെച്ചിട്ട്, കൃതാംജലിഃ=അംജലിബന്ധത്തോടും, ശത്രുഘ്നസഹിതഃ=ശത്രുഘ്നനോടും കൂടിയവനായിട്ട്, പാദചാരേണ=കാൽനടയായിട്ട്, രാമംനിൎയ്യയൌ=രാമനെ പ്രാപിച്ചു.

ഭരതൻ പാദുകകളെ ശിരസ്സിൽത്തന്നെ വെച്ച് കൂപ്പുകൈകളോടും, ശത്രുഘ്നനോടുംകൂടെ ശ്രീരാമസമീപത്തിലേക്കു സഞ്ചരിച്ചു.

തദൈവദൃശ്യതേ ദൂരാദ്വിമാനം ചന്ദ്രസന്നിഭം
78. പുഷ്പകം സൂർയ്യസങ്കാശം മനസാ ബ്രഹ്മനിർമ്മിതം.

തദാഏവ=അപ്പോൾത്തന്നെ, മനസാ=മനസ്സുകൊണ്ട്, ബ്രഹ്മനിർമ്മിതം=ബ്രഹ്മാവിനാൽ നിർമ്മിക്കപ്പെട്ടതും, സൂർയ്യസങ്കാശം=സൂർയ്യനോടു സദൃശവും, ചന്ദ്രസന്നിഭം=ചന്ദ്രനോടു തുല്യവുമായ, പുഷ്പകംവിമാനം=പുഷ്പകമെന്ന വിമാനം, ദൂരാത് ദൃശ്യതെ=ദൂരത്തിൽ കാണപ്പെടുന്നു.

ബ്രഹ്മാവു് മനസ്സുകൊണ്ടു് സങ്കല്പിച്ചുണ്ടാക്കിയതും ചന്ദ്രനെപ്പോലെ മനസ്സിന്നാനന്ദത്തെ ജനിപ്പിക്കുന്നതും, സൂർയ്യനെപ്പോലെ പ്രകാശിക്കുന്നതുമായ പുഷ്പകവിമാനം അപ്പോൾത്തന്നെ ദൂരത്തിൽ കാണപ്പെടുന്നു.

ഏതസ്മിൻ ഭ്രാതരൌവീരൌ വൈദേഹ്യാ രാമലക്ഷ്മണൌ
79. സുഗ്രീവശ്ചകപിശ്രേഷ്ഠോ മന്ത്രിഭിശ്ച വിഭീഷണഃ
ദൃശ്യന്തേപശ്യതജനാ ഇത്യാഹപവനാത്മജഃ

ഏതസ്മിൻ=ഇതിൽ, വൈദേഹ്യാ=വൈദേഹിയോടുകൂടെ, ഭ്രാതരൌ=ഭ്രാതാക്കന്മാരും, വീരൌ=ശൂരന്മാരുമായ, രാമലക്ഷ്മണൌ=രാമനും ലക്ഷ്മണനും, കപിശ്രേഷ്ഠഃ സുഗ്രീവഃച=വാനരശ്രേഷ്ഠനായ സുഗ്രീവനും, മന്ത്രിഭിഃ വിഭീഷണഃച=മന്ത്രിമാരോടുകൂടെ വിഭീഷണനും, ദൃശ്യന്തേ=കാണപ്പെടുന്നു. ജനാഃ=ഹേ ജനങ്ങളെ! പശ്യത=നിങ്ങൾ കാണുവിൻ, ഇതിപവനാത്മജഃ ആഹ=എന്നു് വായുപുത്രൻ പറഞ്ഞു.

ഈ വിമാനത്തിൽ സീതയോടുകൂടെ, സഹോദരന്മാരും പരാക്രമികളുമായ രാമലക്ഷ്മണന്മാരും, വാനരാധിപനായ സുഗ്രീവനും, മന്ത്രിമാരോടുകൂടിയ വിഭീഷണനും കാണപ്പെടുന്നു അല്ലയോ ജനങ്ങളെ നിങ്ങൾ നോക്കുവിൻ.

80. തതോഹർഷസമുൽഭൂതോ നിസ്വനോദിവമസ്പൃശത്
സ്ത്രീബാലയുവവൃദ്ധാനാം രാമോയമിതികീർത്തനാത്.

തതഃ=അനന്തരം, ഹർഷസമുൽഭൂതഃ=സന്തോഷത്തിൽനിന്നുത്ഭവിച്ചതായ, നിസ്വനഃ=ശബ്ദം, ദിവം=ആകാശത്തെ, അസ്പൃശത്=സ്പർശിച്ചു. സ്ത്രീബാലയുവവൃദ്ധാനാം=സ്ത്രീകൾ, ബാലന്മാർ, യുവാക്കന്മാർ, വൃദ്ധന്മാർ ഇവരുടെ, അയംരാമഃ ഇതികീർത്തനാത്=ഇതാ രാമൻ എന്നുള്ള കീർത്തനം ഹേതുവായിട്ടു്.

സ്ത്രീകളും കുട്ടികളും യുവാക്കന്മാരും വയസ്സന്മാരും "ഇതാ രാമൻ" എന്നു് ഉച്ചത്തിൽ, പറഞ്ഞതുകൊണ്ടു്, അവരുടെ സന്തോഷത്തിൽനിന്നു പുറപ്പെട്ട ആ ശബ്ദം ആകാശത്തിൽ വ്യാപിച്ചു.

81. രഥകുഞ്ജരവാജിസ്ഥാ അവതീൎയ്യമഹീംഗതാഃ
ദദൃശുസ്തേ വിമാനസ്ഥം ജനാഃസോമമിവാംബരേ
82. പ്രാംജലിർഭരതോഭൂത്വാ പ്രഹൃഷ്ടോ രാഘവോന്മുഖഃ.

രഥകുഞ്ജരവാജിസ്ഥാഃതേജനാഃ=രഥം (തേർ) കുഞ്ജരം (ആന) വാജി (കുതിര) എന്നിവയിൽ ഇരിക്കുന്ന ആ ജനങ്ങൾ, അവതീൎയ്യ=ഇറങ്ങീട്ടു്, മഹീംഗതാഃ=ഭൂമിയിൽ നില്ക്കുന്നവരായിട്ടു്, വിമാനസ്ഥം=വിമാനത്തിലിരിക്കുന്നവനെ, അംബരേ=ആകാശത്തിൽ, സോമംഇവ=ചന്ദ്രനെയെന്നപോലെ, ദദൃശുഃ=ദൎശിച്ചു, പ്രഹൃഷ്ടഃ ഭരതഃ=അതിസന്തുഷ്ടനായ ഭരതൻ, രാഘവോന്മുഖഃ ഭൂത്വാ=രാഘവന്റെ നേർമുഖനായ്ഭവിച്ചിട്ടു്, പ്രാംജലിഃ=അംജലി ബന്ധിച്ചവനായിട്ടു്, ദദൎശ=കണ്ടു.

തേരിലും, ആനയിലും, കുതിരയിലും, ഇരിക്കുന്ന ആ ജനങ്ങൾ, അതാതിൽ നിന്നിറങ്ങി ഭൂമിയിൽ നിന്നു. വിമാനത്തിലിരിക്കുന്ന രാമനെ, ആകാശത്തിൽ ശോഭിക്കുന്ന ചന്ദ്രനെയെന്നപോലെ, കണ്ടു. അതിസന്തുഷ്ടനായ ഭരതനും, അംജലി ബന്ധിച്ചു്, രാമനു നേർമുഖമായി നിന്നു് മുഖമുയൎത്തി നോക്കിക്കണ്ടു്.

തതോവിമാനാഗ്രഗതം ഭരതോ രാഘവംമുദാ
83. വവന്ദേപ്രണതോരാമം മേരുസ്ഥമിവഭാസ്കരം.

തതഃ=അനന്തരം, മുദാപ്രണതഃ ഭരതഃ=സന്തോഷത്തോടുകൂടെ പ്രണമിച്ച ഭരതൻ, വിമാനാഗ്രഗതംരാമം=വിമാനത്തിന്റെ അഗ്രത്തിലിരിക്കുന്ന രാമനെ, മേരുസ്ഥം ഭാസ്കരം ഇവ=മേരുവിലുള്ള സൂൎയ്യനെയെന്നപോലെ, വവന്ദേ=വന്ദിച്ചു.

രാമനെക്കണ്ട ഉടനെ സന്തോഷപൂർവം ഭൂമിയിൽ വീണു നമസ്കരിച്ച ഭരതൻ വിമാനത്തിൽ വസിക്കുന്ന ശ്രീരാമനെ, മഹാമേരുവിലിരിക്കുന്ന സൂൎയ്യനെയെന്നപോലെ വന്ദിച്ചു.

തതോരാമാഭ്യനുജ്ഞാതം വിമാനമപതൽഭുവി
84. ആരോപിതോവിമാനം തൽഭരതഃ സാനുജസ്തദാ
രാമമാസാദ്യമുദിതഃ പുനരേവാഭ്യവാദയത്.

തതഃ=അനന്തരം, രാമാഭ്യനുജ്ഞാതം=രാമനാൽ അനുജ്ഞ ചെയ്യപ്പെട്ട, വിമാനം=വിമാനം, ഭുവിഅപതത്=ഭൂമിയിലിറങ്ങി, സാനുജഃ ഭരതഃ=അനുജനോടുകൂടിയ ഭരതൻ, തത്വിമാനം ആരോപിതഃ=ആ വിമാനത്തിൽ ആരോപിക്കപ്പെട്ടു, രാമം ആസാദ്യ=രാമനെ പ്രാപിച്ചിട്ടു്, മുദിതഃ=സന്തുഷ്ടനായിട്ടു്, പുനഃ ഏവ=പിന്നെയും, അഭ്യവാദയത്=അഭിവന്ദിച്ചു.

ശ്രീരാമകല്പനപ്രകാരം വിമാനം ഭൂമിയിലേക്കിറങ്ങി. ഭരതനെയും ശത്രുഘ്നനെയും അതിൽ കയററിയിരുത്തി. രാമൻെറ സമീപത്തു വന്നതുകൊണ്ട് സന്തുഷ്ടനായ ഭരതൻ പിന്നെയും രാമനെ വണങ്ങി.

85. സമുത്ഥാപ്യ ചിരാൽദൃഷ്ടം ഭരതം രഘുനന്ദനഃ
ഭ്രാതരംസ്വാങ്കമാരോപ്യ മുദാതംപരിഷസ്വജേ

ചിരാൽദൃഷ്ടം=വളരെക്കാലമായി ദശിക്കപ്പെട്ട, ഭ്രാതരം ഭരതം=ഭ്രാതാവായ ഭരതനെ, രഘുനന്ദനഃ=രാമൻ, സ്വാങ്കം ആരോപ്യ=തൻെറ അങ്കത്തിൽ ആരോപിച്ചിട്ട്, മുദാ=സന്തോഷത്തോടുകൂടെ, തം=അവനെ, പരിഷസ്വജേ=പരിഷ്വംഗം ചെയ്തു.

ബഹുകാലമായിട്ട് രാമൻ കാണാതിരിക്കുന്ന ഭരതൻ സമീപത്തു നമസ്കരിച്ചു കിടക്കുന്നതു കണ്ടപ്പോൾ പിടിച്ചെഴുനീല്പിച്ചു മടിയിലിരുത്തി സന്തോഷത്തോടുകൂടെ ആലിംഗനം ചെയ്തു.

86. തതോലക്ഷ്മണമാസാദ്യ വൈദേഹീം നാമകീർത്തയൻ
അഭ്യവാദയതപ്രീതോ ഭരതഃ പ്രേമവിഹ്വലഃ

തതഃ=അനന്തരം, പ്രേമവിഹ്വലഃ ഭരതഃ=പ്രേമത്താൽ പരവശനായ ഭരതൻ, ലക്ഷ്മണം=ലക്ഷ്മണനെയും, വൈദേഹീം=വിദേഹരാജപുത്രിയേയും, ആസാദ്യ=പ്രാപിച്ചിട്ട്, പ്രീതഃ=സന്തുഷ്ടനായിട്ട്, നാമകീർത്തയൻ=നാമം പറഞ്ഞുകൊണ്ട്, അഭ്യവാദയത=അഭിവാദ്യം ചെയ്തു.

അനന്തരം സ്നേഹപരവശനായ ഭരതൻ ലക്ഷ്മണൻെറയും സീതയുടെയും സമീപത്തു ചെന്ന്, പ്രീതിപൂർവം, തൻെറ നാമധേയം പറഞ്ഞുകൊണ്ട് നമസ്കരിച്ചു.

രാമനെ നമസ്കരിക്കുമ്പോൾ, ഗോത്രത്തിൻെറയും തൻെറയും നാമം ഉച്ചരിച്ചുകൊണ്ടും, സ്ത്രീയായതുകൊണ്ട് സീതയെ നമസ്കരിക്കുമ്പോൾ സ്വനാമധേയത്തെ മാത്രം പറഞ്ഞും നമസ്കരിച്ചുവെന്നു ധരിക്കേണം. അതാണ് ശാസ്ത്രവിധി. വയസ്സുകൊണ്ട് ഭരതന്നു താഴെയുള്ളവനാകയാൽ, ലക്ഷ്മണനെ ഭരതന്നു നമസ്കരിക്കാമോ എന്ന ശങ്കക്കവകാശമുണ്ട്. ജ്യേഷ്ഠനായ രാമനെ അനുവത്തിച്ചതുകൊണ്ട്, ലക്ഷ്മണൻ അധികഗുണവാൻ. "ജ്യേഷ്ഠനെയീവിധം ഉപചരിക്കേണം." എന്ന് പ്രവൃത്തികൊണ്ടുപദേശിച്ച ലക്ഷ്മണൻ ഗുരുതുല്യൻ എന്ന ഭാവത്താൽ ഭരതൻ നമസ്കരിച്ചതു് ഉചിതംതന്നെ. "ഗുണാഃ പൂജാസ്ഥാനം" ഗുണങ്ങളാണ് പൂജാസ്ഥാനം. "നചലിംഗം നചവയഃ" ആശ്രമാദികളെ അറിയിപ്പിക്കുന്ന മുണ്ഡനം, മുതലായ ചിഹ്നമോ വയസ്സോ പൂജാസ്ഥാനമല്ല എന്നാണ് ആപ്താഭിമതം.

86. സുഗ്രീവം ജാംബവന്തം ച യുവരാജം തഥാംഗദം
മൈന്ദദ്വിവിദ നീലാംശ്ച ഋഷഭംചൈവസസ്വജേ
87. സുഷേണംച നലംചൈവ ഗവാക്ഷം ഗന്ധമാദനം
ശരഭം പനസംചൈവ ഭരതഃ പരിഷസ്വജേ

സുഗ്രീവം=സുഗ്രീവനെയും, ജാംബവന്തം ച=ജാംബവാനെയും, യുവരാജം അംഗദം ച=യുവരാജാവായ അംഗദനെയും, മൈന്ദദ്വിവിദ നീലാൻ ച=മൈന്ദൻ, ദ്വിവിദൻ, നീലൻ ഇവരെയും, ഋഷഭം ച=ഋഷഭനേയും, ഭരതഃ സസ്വജേ=ഭരതൻ ആലിംഗനംചെയ്തു, സുഷേണം ച=സുഷേണനെയും, നലം ച ഏവ=നലനെയും, ഗവാക്ഷം=ഗവാക്ഷനെയും, ഗന്ധമാദനം=ഗന്ധമാദനനെയും, ശരഭം=ശരഭനെയും, പനസം=പനസനെയും, പരിഷസ്വജേ=ആശ്ലേഷിച്ചു.

സുഗ്രീവൻ, ജാംബവാൻ, യുവരാജാവായ അംഗദൻ, മൈന്ദൻ, ദ്വിവിദൻ, നീലൻ, ഋഷഭൻ, സുഷേണൻ, നലൻ, ഗവാക്ഷൻ, ഗന്ധമാദനൻ, ശരഭൻ, പനസൻ മുതലായ വാനരവീരന്മാരെ ഭരതൻ സ്നേഹപൂർവം ആലിംഗനംചെയ്തു.

88. സർവേ തേ മാനുഷം രൂപം കൃത്വാ ഭരതമാദൃതാഃ
പപ്രച്ഛുഃ കുശലം സൌമ്യാഃ പ്രഹൃഷ്ടാശ്ച പ്ലവംഗമാഃ

സർവേതേ=സർവന്മാരായ അവർ, മാനുഷം രൂപം കൃത്വാ=മനുഷ്യരൂപത്തെ എടുത്തിട്ട്, ഭരതം ആദൃതാഃ=ഭരതനെ ആദരിച്ചവരായി, സൌമ്യാഃ=സാധുസ്വഭാവമുള്ളവരും, പ്രഹൃഷ്ടാഃ=അധികം സന്തോഷിച്ചവരുമായ, പ്ലവംഗമാഃ=വാനരന്മാർ, കുശലം പപ്രച്ഛുഃ=കുശലം പൃച്ഛിച്ചു.

ആ എല്ലാ വാനരന്മാരും, കാമരൂപന്മാരായതുകൊണ്ട്, മനുഷ്യാകൃതി ധരിച്ച് ഭരതനെ ആദരിച്ചു. സുശീലന്മാരും അധികം സന്തോഷിച്ചവരുമായ അവർ ഭരതനോടു കുശലം ചോദിച്ചു.

89. തതഃ സുഗ്രീവമാലിംഗ്യ ഭരതഃ പ്രാഹ ഭക്തിതഃ
ത്വൽസഹായേന രാമസ്യ ജയോഭൂദ്രാവണോ ഹതഃ
90. ത്വമസ്മാകം ചതുർണാംതു ഭ്രാതാ സുഗ്രീവപഞ്ചമഃ

തതഃ ഭരതഃ=അനന്തരം ഭരതൻ, സുഗ്രീവം=സുഗ്രീവനെ, ആലിംഗ്യ=ആലിംഗനംചെയ്തിട്ട്, ഭക്തിതഃ പ്രാഹ=ഭക്തിയോടുകൂടെ പറഞ്ഞു, ത്വൽസഹായേന=അങ്ങയുടെ സഹായംകൊണ്ട്, രാമസ്യ=രാമന്ന്, ജയഃ അഭൂത്=ജയമുണ്ടായി, രാവണഃ ഹതഃ=രാവണൻ ഹനിക്കപ്പെ

ട്ട, സുഗ്രീവ! ത്വം=ഹേ സുഗ്രീവ! നീ, അസ്മാകം ചതുർണ്ണാം=ഞങ്ങൾ നാലുപേൎക്കും, പഞ്ചമഃഭ്രാതാ=അഞ്ചാമനായ സഹോദരൻ.

അതിൽപിന്നെ ഭരതൻ സുഗ്രീവനെ ഭക്തിപൂർവം ആലിംഗനം ചെയ്തു പറഞ്ഞു. "അങ്ങയുടെ സഹായത്താൽ രാമന്നു ജയമുണ്ടായി. രാവണനെ വധിക്കയും ചെയ്തു. ഹേ സുഗ്രീവ! അങ്ങുന്ന് ഞങ്ങൾ നാലുപേൎക്കും അഞ്ചാമനായ ഒരു സഹോദരൻ.

ശത്രുഘ്നശ്ചതദാരാമമഭിവാദ്യ സലക്ഷ്മണം
91. സീതായാശ്ചരണൌപശ്ചാൽ വവന്ദേ വിനയാന്വിതഃ

തദാ വിനയാന്വിതഃ=അപ്പോൾ വിനയത്തോടുകൂടിയ, ശത്രുഘ്നഃച= ശത്രുഘ്നനും, സലക്ഷ്മണം രാമം=ലക്ഷ്മണനോടുകൂടിയ രാമനെ, അഭിവാദ്യ=വന്ദിച്ചിട്ട്, പശ്ചാൽ=അനന്തരം, സീതായാഃ ചരണൌ=സീതയുടെ ചരണങ്ങളെ, വവന്ദേ=വന്ദിച്ചു.

ഭരതൻ സുഗ്രീവനോടീവിധം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, ശത്രുഘ്നൻ വിനയത്തോടുകൂടെ രാമനെയും, ലക്ഷ്മണനെയും നമസ്കരിച്ചശേഷം സീതയുടെ പാദങ്ങളെ വന്ദിച്ചു.

92. രാമോ മാതരമാസാദ്യ വിവർണ്ണാം ശോകവിഹ്വലാം
ജഗ്രാഹ പ്രണതഃ പാദൌ മനോമാതുഃ പ്രസാദയൻ

രാമഃ=രാമൻ, ശോകവിഹ്വലാം=ദുഃഖത്താൽ പരവശയും, വിവർണ്ണാം=വിഗതമായ വൎണ്ണത്തോടുകൂടിയവളുമായ, മാതരം ആസാദ്യ= മാതാവിനെ പ്രാപിച്ചിട്ട്, പ്രണതഃ=നമസ്കരിച്ചവനും, മാതുഃ മനഃ പ്രസാദയൻ=മാതാവിന്റെ മനസ്സിനെ പ്രസാദിപ്പിക്കുന്നവനുമായിട്ട്, പാദൌ ജഗ്രാഹ=പാദങ്ങളെ സ്പൎശിച്ചു.

ദുഃഖപാരവശ്യം നിമിത്തം സ്വരൂപത്തിന്നുതന്നെ മാററം തട്ടിയിരിക്കുന്ന അമ്മയുടെ സമീപത്തു ചെന്ന രാമൻ, മാതാവിന്റെ മനസ്സിൽ സന്തോഷം ജനിപ്പിക്കുവാൻ മതിയായ വാക്കുകൾ പറഞ്ഞുകൊണ്ട് പാദങ്ങളിൽ വീണു നമസ്കരിച്ചു.

93. കൈകേയീംച സുമിത്രാംച നനാമേതരമാതരൌ
ഭരതഃ പാദുകേതേ രാഘവസ്യ സുപൂജിതേ
94. യോജയാമാസ രാമസ്യ പാദയോൎഭക്തിസംയുതഃ

ഇതരമാതരൌ=ഇതരമാതാക്കളായ, കൈകേയീം സുമിത്രാംച=കൈകേയിയേയും സുമിത്രയേയും, നനാമ=നമിച്ചു, ഭരതഃ=ഭരതൻ, സുപൂജിതേ=ഏററവും പൂജിക്കപ്പെട്ടതായ, രാഘവസ്യ തേ പാദുകേ=രാഘ

വൻെറ ആ പാദുകകളെ, ഭക്തിസംയുതഃ=ഭക്തിയുക്തനായിട്ട്, രാമസ്യ പാദയോഃ=രാമൻെറപാദങ്ങളിൽ, യോജയാമാസ=യോജിപ്പിച്ചു.

കൈകേയി, സുമിത്ര എന്ന മറേറ അമ്മമാരേയും രാമൻ നമസ്കരിച്ചു. അപ്പോൾ ഭരതൻ, താനിത്രകാലവും അത്യന്തഭക്തിപൂർവം പൂജിച്ച ആ പാദുകകളെ ഭക്തിപൂർവം ശ്രീരാമപാദങ്ങളിൽ ചേർത്തി.

രാജ്യമേതന്ന്യാസഭൂതം മയാ നിര്യാപിതം തവ
95. അദ്യമേ സഫലം ജന്മഫലിതോമേ മനോരഥഃ
യൽപശ്യാമി സമായാതമയോധ്യാം ത്വാമഹംപ്രഭോ!

ന്യാസഭൂതം=എന്നിൽ വെക്കപ്പെട്ടതായ, ഏതത് രാജ്യം=ഈ രാജ്യം, മയാ=എന്നാൽ, തവ=അങ്ങെക്ക്, നിര്യാപിതം=തിരികെ സമർപ്പിക്കപ്പെട്ടു, പ്രഭോ!=അല്ലയോ പ്രഭുവായുള്ളോവേ!, അയോധ്യാം സമായാതംത്വാം=അയോധ്യയെ പ്രാപിച്ച അങ്ങയെ, അഹംപശ്യാമിയത്=ഞാൻ കാണുന്നുവെന്നുള്ള യാതൊന്നോ, അദ്യമേജന്മസഫലം=ഇപ്പോൾ എൻെറ ജന്മം സഫലമായി, മേമനോരഥഃ=എൻെറ ആഗ്രഹം, ഫലിതഃ=ഫലിച്ചു.

പ്രഭോ! എന്നെ ഏൽപിച്ചിരുന്ന ഈ രാജ്യത്തെ ഞാൻ തിരികെ അങ്ങയുടെ പാദങ്ങളിൽ സമൎപ്പിച്ചിരിക്കുന്നു. സുഖമായി മടങ്ങി അയോദ്ധ്യയിലെത്തിയ തിരുവടിയെ കാണുന്നതുകൊണ്ടെൻെറ ജന്മം സഫലമായി. എൻെറ ആഗ്രഹം സാധിച്ചു.

96. കോഷ്ഠാഗാരം ബലംകോശം കൃതം ദശഗുണംമയാ
ത്വത്തേജസാ ജഗന്നാഥ! പാലയസ്വപുരംസ്വകം.

കോഷ്ഠാഗാരം=അന്നസത്രം, ബലം കോശം=സൈന്യം,ഭണ്ഡാരം, മയാ=എന്നാൽ, ത്വത്തേജസാ=അങ്ങയുടെ അനുഗ്രഹത്താൽ, ദശഗുണംകൃതം=പത്തിരട്ടിയാക്കപ്പെട്ടു. ജഗന്നാഥ!=ഹേ ലോകസ്വാമിൻ, സ്വകംപുരം=അങ്ങയുടെ പുരത്തെ, പാലയസ്വ=പാലിച്ചാലും.

എന്നെ ഏല്പിച്ചതായ അന്നസത്രം, സൈന്യം, ഭണ്ഡാരം മുതലായവയെ പത്തിരട്ടി ഞാൻ വൎദ്ധിപ്പിച്ചിരിക്കുന്നു. അങ്ങിനെ സാധിച്ചത് എൻെറ ശക്തികൊണ്ടല്ല, അങ്ങയുടെ അനുഗ്രഹവൈഭവംകൊണ്ടു തന്നെ. ഹേ ലോകനാഥ! അങ്ങയുടെ രാജ്യത്തെ അങ്ങുന്നുതന്നെ സംരക്ഷിച്ചാലും

97. ഇതിബ്രുവാണം ഭരതംദൃഷ്ട്വാ സർവേ കപീശ്വരാഃ
മുമുചുന്നേത്രജംതോയം പ്രശശംസുർമുദാന്വിതാഃ.

ഇതിബ്രുവാണം=ഇപ്രകാരം പറയുന്ന, ഭരതംദൃഷ്ട്വാ=ഭരതനെ ദശിച്ചിട്ടു്, സർവേ കപീശ്വരാഃ=സർവന്മാരായ വാനരശ്രേഷ്ഠന്മാർ, നേത്രജംതോയം=നേത്രങ്ങളിൽ നിന്നുണ്ടായ ജലത്തെ, മുമുചുഃ=മോചിച്ചു, മുദാ അന്വിതാഃ=സന്തോഷത്തോടുകൂടിയവരായിട്ടു്, പ്രശശംസുഃ=പ്രശംസിച്ചു.

ഇങ്ങിനെ പറയുന്ന ഭരതനെക്കണ്ടിട്ടു് വാനരാധിപന്മാരെല്ലാവരുടെയും കണ്ണിൽ നിന്നു വെള്ളം ഒഴുകി. സന്തോഷയുക്തന്മാരിട്ടു് ഭരതനെ പ്രശംസിക്കയും ചെയ്തു.

98. തതോരാമഃ പ്രഹൃഷ്ടാത്മാ ഭരതംസ്വാങ്കഗംമുദാ
യയൗതേനവിമാനേന ഭരതസ്യാശ്രമംതദാ.

തതഃ പ്രഹൃഷ്ടാത്മാരാമഃ=അനന്തരം പ്രഹർഷിച്ച മനസ്സോടുകൂടിയ രാമൻ, ഭരതം=ഭരതനെ, സ്വാങ്കഗംകൃത്വാ=തന്റെ അങ്കത്തിലിരുത്തീട്ടു്, തേന വിമാനേന=ആ വിമാനത്തോടുകൂടെ, ഭരതസ്യ ആശ്രമം=ഭരതന്റെ ആശ്രമത്തെ, മുദായയൗ=സന്തോഷത്തോടുകൂടെ യാനം ചെയ്തു.

മനസ്സിന്നതിസന്തോഷം ജനിച്ച രാമൻ ഭരതനെ മടിയിലിരുത്തി, ആ വിമാനത്തിൽകൂടെ സന്തോഷപൂർവം ഭരതന്റെ ആശ്രമത്തെ പ്രാപിച്ചു.

99. അവരുഹ്യതദാരാമോ വിമാനാഗ്രാന്മഹീതലം
അബ്രവീൽപുഷ്പകം ദേവോഗച്ഛ വൈശ്രവണംവഹ.
അനുഗച്ഛാനുജാനാമി കുബേരം ധനപാലകം

തദാരാമഃ=അപ്പോൾ രാമൻ, വിമാനാഗ്രാത്=വിമാനത്തിന്റെ അഗ്രത്തിൽ നിന്നു്, മഹീതലം അവരുഹ്യ=ഭൂമിതലത്തെ അവരോഹണം ചെയ്തിട്ടു്, ദേവഃ=ദേവൻ, പുഷ്പകം അബ്രവീത്=പുഷ്പകത്തോടു പറഞ്ഞു, അനുഗച്ഛ=അനുഗമിച്ചാലും, അനുജാനാമി=അനുജ്ഞ നൽകുന്നേൻ, വൈശ്രവണം=വിശ്രവസ്സിന്റെ പുത്രനും, ധനപാലകം=ധനാധിപനുമായ, കുബേരം വഹ=കുബേരനെ വഹിച്ചാലും, ഗച്ഛ=ഗമിച്ചാലും.

ഭരതാശ്രമത്തിലെത്തിയപ്പോൾ രാമൻ വിമാനത്തിൽ നിന്നു് ഭൂമിയിലിറങ്ങിയ ശേഷം പുഷ്പകവിമാനത്തോടു പറഞ്ഞു. "നീ പോയിക്കൊൾക. ഞാൻ സമ്മതം തരുന്നു. വിശ്രവസ്സിന്റെ പുത്രനും ധനേശ്വരനുമായ കുബേരനെ വഹിച്ചുകൊൾക. പോകാം."

100. രാമോവശിഷ്ഠസ്യ ഗുരോഃ പദാംബുജം
നത്വായഥാദേവഗുരോഃ ശതക്രതുഃ
ദത്വാമഹാൎഹാസനമുത്തമംഗുരോ
രുപാവിവേശാഥ ഗുരോഃ സമീപതഃ.

രാമഃ=രാമൻ, ശതക്രതുഃ=ഇന്ദ്രൻ, ദേവഗുരോഃ യഥാ=ദേവഗുരുവിൻെറയെന്നപോലെ, ഗുരോഃ വശിഷ്ഠസ്യ=ഗുരുവായ വശി (സി)ഷ്ഠൻെറ, പദാംബുജംനത്വാ=പാദകമലത്തെ നമിച്ചിട്ടു്, ഉത്തമം മഹാൎഹാസനം=ഉത്തമമായ മഹാ പൂജ്യാസനത്തെ, ഗുരോഃ ദത്വാ=ഗുരുവിന്നു നൽകീട്ടു്, ഗുരോഃ സമീപതഃ=ഗുരുവിൻെറ സമീപത്തിൽ, അഥ ഉപാവിവേശ=അനന്തരം ഉപവേശിച്ചു.

ശ്രീരാമൻ, ദേവേന്ദ്രൻ ബൃഹസ്പതിയുടെ പാദാംബുജത്തെയെന്നപോലെ, സ്വഗുരുവായ വസിഷ്ഠരുടെ പാദാരവിന്ദത്തെ നമസ്കരിച്ചു. ഉത്തമമായ പൂജ്യാസനം ഗുരുവിന്നു നൽകി അതിന്മേൽ ഗുരുവിനെയിരുത്തിയശേഷം, ഗുരുവിൻെറ സമീപത്തിലിരിക്കയും ചെയ്തു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ ചതുൎദ്ദശോദ്ധ്യായഃ
ശുഭം ഭൂയാത്.

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പതിനഞ്ചാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. തതസ്തുകൈകയീപുത്രോ ഭരതോ ഭക്തിസംയുതഃ
ശിരസ്യഞ്ജലിമാധായ ജ്യേഷ്ഠം ഭ്രാതരമബ്രവീത്.

തതഃതു=അനന്തരം, കൈകയീപുത്രഃ=കൈകേയിയുടെ പുത്രനായ, ഭരതഃ=ഭരതൻ, ഭക്തിസംയുതഃ=ഭക്തിയോടു കൂടിയവനായിട്ടു്, ശിരസി=ശിരസ്സിൽ, അംജലിം ആധായ=അംജലിയെ ബന്ധിച്ചിട്ടു്, ജ്യേഷ്ഠം ഭ്രാതരം=ജ്യേഷ്ഠനായ ഭ്രാതാവിനോടു്, അബ്രവീത്=പറഞ്ഞു.

ശ്രീമഹാദേവൻ അരുൾചെയ്തു.

ശ്രീഗുരുവായ വസിഷ്ഠരും ശ്രീരാമചന്ദ്രനും ഒരുമിച്ചിരിക്കുന്ന ആ സമയത്തിൽ കൈകേയിയുടെ പുത്രനായ ഭരതൻ അവരുടെ സമീപത്തുചെന്നു. ഭക്തിയുക്തനായിട്ട് ശിരസ്സിൽ അംജലി ബന്ധിച്ചുകൊണ്ട് ജ്യേഷ്ഠഭ്രാതാവിനോടു പറഞ്ഞു.

2. മാതാമേസൽകൃതാരാമ! ദത്തം രാജ്യം ത്വയാമമ
ദദാമിതത്തേച പുനര്യഥാ ത്വമദദാമമ.

രാമ!=ഹേ രാമ! മേമാതാ=എന്റെ മാതാവ്, അസത്കൃതാ=അസത്തായ–അശുഭമായ–കൃതത്തോടു–കർമ്മത്തോട്–കൂടിയവൾ. ത്വയാ=നിന്തിരുവടിയാൽ, മമ=എനിക്കായ്ക്കൊണ്ട്, രാജ്യം ദത്തം=രാജ്യം ദാനംചെയ്യപ്പെട്ടു, യഥാത്വം=ഏതൊരുവിധം നിന്തിരുവടി, മമ=എനിക്ക്, അദദാഃ=ദാനംചെയ്തുവോ, തത്=അതേവിധം, തേച=അങ്ങേക്കായ്ക്കൊണ്ടും, പുനഃദദാമി=മടക്കിത്തരുന്നേൻ. (മേമാതാ സൽകൃതാ=എന്റെ മാതാവ് സൽകരിക്കപ്പെട്ടു എന്നും പദച്ഛേദംചെയ്ത് അർത്ഥം പറയാം.)

അല്ലയോ രാമ! എന്റെ അമ്മ അശുഭകർമ്മം ചെയ്തുകഴിഞ്ഞു. അതിന്റെ ഫലമായിട്ട് നിന്തിരുവടി എനിക്കു ഏതൊരു വിധത്തിൽ രാജ്യത്തെ തന്നുവോ, അതേവിധം ആ രാജ്യത്തെ ഞാൻ അങ്ങേക്കു മടക്കിത്തരുന്നു.

ഭരതന്നു രാജ്യം കൊടുക്കേണം, രാമൻ വനത്തിലേക്കു പോകേണം എന്ന് കൈകേയി ആദ്യം ചെയ്തതായ പ്രവൃത്തിയെയാണ് അശുഭകർമ്മമെന്നു ഭരതൻ പറഞ്ഞത്.

മറെറാരു വിധത്തിലും വ്യാഖ്യാനിക്കാം:—

എന്റെ അമ്മയെ നിന്തിരുവടി സൽകരിച്ചു. അമ്മ അന്യായമായും എന്റെ അറിവുകൂടാതെയും ചെയ്ത പ്രാർത്ഥനയെ സാധിപ്പിച്ചുകൊടുത്തു. അതിന്റെ ഫലമായിട്ടാണ് എന്നിൽ രാജ്യത്തെ സമർപ്പിച്ചത്. പ്രതിജ്ഞയുടെ അവധി കഴിഞ്ഞു. എന്നെ ഏല്പിച്ച രാജ്യത്തെ അതേവിധം–അഖണ്ഡമായിട്ട്–ഏല്പിച്ചതു മുഴുവനും–ഞാൻ അങ്ങേക്കു മടക്കിത്തരുന്നു.

ശ്രീവാല്മീകീയത്തിൽ കാണുന്ന ഭരതവാക്യം:—

"ശിരസ്യഞ്ജലിമാധായ കൈകേയ്യാ നന്ദിവർദ്ധനഃ
ബഭാഷേഭ്രാതരംജ്യേഷ്ഠം രാമംസത്യപരാക്രമം

പൂജിതാമാമകീമാതാ ദത്തംരാജ്യമിദംമമ
തദ്ദദാമിപുനസ്തുഭ്യം യഥാമഹ്യം ഭവാൻദദൌ.

കൈകേയിക്കാനന്ദത്തെ വൎദ്ധിപ്പിക്കുന്ന ഭരതൻ ശിരസ്സിൽ അം ജലി ബന്ധിച്ചുകൊണ്ടു ജ്യേഷ്ഠഭ്രാതാവിനോടു പറഞ്ഞു. "എന്റെ അമ്മയെ അങ്ങുന്ന് സൽകരിച്ചു. ഈ രാജ്യത്തെ എനിക്കുതന്നു. ഏതുവിധം എനിക്കു തന്നുവോ അതേവിധത്തിൽ ഞാൻ മടക്കിത്തരുന്നു."

3. ഇത്യുക്ത്വാപാദയോൎഭക്ത്യാ സാഷ്ടാംഗംപ്രണിപത്യച
ബഹുധാപ്രാൎത്ഥയാമാസ കൈകേയ്യ്യാ ഗുരുണാസഹ

ഇതിഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ടു്, ഭക്ത്യാ=ഭക്തിയോടുകൂടെ, പാദയോഃ=പാദങ്ങളിൽ, സാഷ്ടാംഗം പ്രണിപ്രത്യ=സാഷ്ടാംഗം പ്രണിപതിച്ചിട്ടു്, ഗുരുണാ കൈകേയ്യ്യാസഹ=ഗുരുവായ കൈകേയിയോടുകൂടെ, ബഹുധാ പ്രാൎത്ഥയാമാസ=ബഹുവിധത്തിൽ പ്രാൎത്ഥിച്ചു.

ഇപ്രകാരം പറഞ്ഞു് ഭക്തിയോടുകൂടെ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു. മാതാവായ കൈകേയിയോടുകൂടെ ബഹുവിധത്തിൽ പ്രാൎത്ഥിച്ചു.

എന്റെ വാക്യത്തെ പരിപാലിച്ചതുകൊണ്ടു ഞാൻ സന്തോഷിച്ചു. ഇനിമേൽ എന്റെ സ്വന്തം ഇഷ്ടാനുസരണം മടക്കിത്തരുന്നു. സ്വീകരിക്കേണം എന്നു് കൈകേയിയും ശ്രീരാമനോടു പ്രാൎത്ഥിച്ചുവെന്നു സാരം.

ഗുരുണാ കൈകേയ്യ്യാസഹ=ഗുരുവായ വസിഷ്ഠരോടും കൈകേയിയോടുംകൂടെ പ്രാൎത്ഥിച്ചു. വസിഷ്ഠരും കൈകേയിയുംകൂടെ രാമനോടു പ്രാൎത്ഥിച്ചു എന്നും വ്യാഖ്യാനിക്കാം.

4. തഥേതിപ്രതിജഗ്രാഹ ഭരതാദ്രാജ്യമീശ്വരഃ
മായാമാശ്രിത്യസകലാം നരചേഷ്ടാമുപാഗതഃ.

മായാം ആശ്രിത്യ=മായയെ ആശ്രയിച്ചിട്ടു്, സകലാം നരചേഷ്ടാം=സകലയായ നരചേഷ്ടയെ, ഉപാഗതഃ ഈശ്വരഃ=പ്രാപിച്ചിരിക്കുന്ന ഈശ്വരൻ, തഥാ ഇതി=അപ്രകാരമെന്നു പറഞ്ഞിട്ടു്, ഭരതാത്=ഭരതനിൽനിന്നു്, രാജ്യം പ്രതിജഗ്രാഹ=രാജ്യത്തെ പ്രതിഗ്രഹിച്ചു.

മായയെ സ്വീകരിച്ച് സകല മനുഷ്യവ്യാപാരത്തെ നടത്തുന്ന ഈശ്വരനായ ശ്രീരാമൻ അങ്ങിനെയാകട്ടെ എന്നു സമ്മതിച്ച്, ഭരതനിൽ നിന്നു് രാജ്യത്തെ സ്വീകരിച്ചു. രാജ്യത്തിന്റെ പ്രതിരൂപമായ രാജാസനത്തെ അലങ്കരിച്ചിരുന്നുവെന്നു സാരം.

ശ്രീവാല്മീകി ഇതിനെ സ്പഷ്ടമാക്കീട്ടുണ്ട്:—

"ഭരതസ്യ വചഃ ശ്രുത്വാ രാമഃ സത്യപരാക്രമഃ
തഥേതിസംപ്രതിശ്രുത്യ ആസനേ സമുപാവിശത്."

"ഭരതൻ പറഞ്ഞതു കേട്ട സത്യപരാക്രമനായ രാമൻ, അങ്ങിനെയാവട്ടെ, എന്ന് പ്രതിജ്ഞ ചെയ്തശേഷം രാജാസനത്തിൽ ഇരുന്നു."

5. സ്വാരാജ്യാനുഭവോയസ്യ സുഖജ്ഞാനൈകരൂപിണഃ
നിരസ്താതിശയാനന്ദരൂപിണഃ പരമാത്മനഃ
6. മാനുഷേണ തു രാജ്യേന കിം തസ്യജഗദീശിതുഃ.

യസ്യ=യാതൊരുവന്ന്, സ്വാരാജ്യാനുഭവഃ=നിജസുഖത്തിന്റെ അനുഭവം, സുഖജ്ഞാനൈകരൂപിണഃ=സുഖവും ജ്ഞാനവുമാകുന്ന ഏകരൂപത്തോടും, നിരസ്താതിശയാനന്ദരൂപിണഃ=നിരസിക്കപ്പെട്ട അതിശയാനന്ദമാകുന്ന രൂപത്തോടുംകൂടിയ, പരമാത്മനഃ=പരമാത്മാവും, ജഗദീശിതുഃ തസ്യ=ജഗത്തുകളുടെ ഈശ്വരനുമായ അവന്ന്, മാനുഷേണ രാജ്യേന തു=മനുഷ്യനെ സംബന്ധിച്ചിരിക്കുന്ന രാജ്യംകൊണ്ടാകട്ടെ, കിം=എന്തുഫലം.

യാതൊരുവൻ ആത്മസുഖത്തെ അനുഭവിക്കുന്നുവോ, യാതോരുവന്റെ സ്വരൂപം സുഖവും ജ്ഞാനവും മാത്രമായിരിക്കുന്നുവോ, മനുഷ്യാനന്ദം മുതൽ ബ്രഹ്മാവിന്റെ ആനന്ദംവരെ, ഒന്നു മറ്റൊന്നിനെ അതിശയിച്ചുകൊണ്ടിരിക്കുന്ന ശതാനന്ദങ്ങളേയും അതിശയിക്കുന്നതും തുല്യമില്ലാത്തതുമായ പരമാനന്ദം യാതൊരുവന്റെ സ്വരൂപമോ, പരമാത്മാവും ലോകേശ്വരനുമായ ആ രാമന്ന്, മനുഷ്യർക്കനുഭവിപ്പാൻ യോഗ്യമായ ഭൂലോകംകൊണ്ടെന്തൊരാവശ്യം?

യസ്യഭ്രൂഭംഗമാത്രേണ ത്രിലോകീനശ്യതിക്ഷണാൽ,
7. യസ്യാനുഗ്രഹമാത്രേണ ഭവന്ത്യാഖണ്ഡലശ്രിയഃ
ലീലാസൃഷ്ടമഹാസൃഷ്ടേഃ കിയദേതദ്രമാപതേഃ

യസ്യ=യാതൊരുവന്റെ, ഭ്രൂഭംഗമാത്രേണ=പുരികചലനമാത്രത്താൽ, ത്രിലോകീ=മൂന്നു ലോകവും, ക്ഷണാത് നശ്യതി=ക്ഷണത്തിൽ നശിക്കുന്നു, യസ്യ=യാതൊരുവന്റെ, അനുഗ്രഹമാത്രേണ=അനുഗ്രഹമാത്രത്താൽ, ആഖണ്ഡലശ്രിയഃ=ഇന്ദ്രൈശ്വര്യങ്ങൾ, ഭവന്തി=ഉണ്ടാകുന്നു, ലീലാസൃഷ്ടമഹാസൃഷ്ടേഃ=ലീലയാൽ സൃഷ്ടിക്കപ്പെട്ട ബ്രഹ്മാണ്ഡസൃഷ്ടിയോടുകൂടിയ, രമാപതേഃ=ലക്ഷ്മീഭർത്താവിന്ന്, ഏതത് കിയത്=ഇതെന്തു മാത്രം.

കാലസ്വരൂപനായിരിക്കുന്ന യാതൊരുവന്റെ പുരികങ്ങളുടെ ചലനമാത്രത്താൽ മൂന്നു ലോകങ്ങളും പെട്ടെന്നു നശിക്കുന്നുവോ, യാതൊരുവന്റെ അനുഗ്രഹമാത്രത്താൽ ഇന്ദ്രൈശ്വൎയ്യങ്ങളുണ്ടാകുന്നുവോ, യാതൊരുവൻ വിനോദമായിട്ടുതന്നെ, അനന്തബ്രഹ്മാണ്ഡങ്ങളെ കല്പിക്കുന്നുവോ, സാക്ഷാൽ ലക്ഷ്മീദേവിയുടെ കാന്തനായിരിക്കുന്ന ആ രാമന്നീയയോദ്ധ്യാരാജ്യം എന്തുമാത്രം?

8. തഥാപി ഭജതാം നിത്യം കാമപൂരവിധിത്സയാ
ലീലാമാനുഷവേഷേണ സർവമപ്യനുവൎത്തതേ

തഥാപി=എങ്കിലും, നിത്യം ഭജതാം=എപ്പോഴും ഭജിക്കുന്നവരുടെ, കാമപൂരവിധിത്സയാ=അഭിലാഷസമൂഹത്തെ പൂൎത്തിയാക്കാനുള്ള ഇച്ഛയാൽ, ലീലാമാനുഷവേഷേണ=ലീലയാ മനുഷ്യവേഷംകൊണ്ട്, സൎവ്വം അപി=സൎവ്വത്തെയും, അനുവൎത്തതേ=അനുവൎത്തിക്കുന്നു.

എങ്കിലും നിരന്തരം ഭജിക്കുന്നവരുടെ സകലാഭീഷ്ടങ്ങളെയും സാധിപ്പിക്കുവാനുള്ള കാരുണ്യത്താൽ വിനോദമായി സ്വീകരിച്ച മാനുഷരൂപത്തോടുകൂടിയ ശ്രീരാമചന്ദ്രൻ സകല മനുഷ്യസമ്പ്രദായത്തെയും അനുസരിച്ചു കളിക്കുന്നു.

ആദൎശപുരുഷനായിരുന്നു് ലോകത്തെയനുഗ്രഹിക്കുന്നുവെന്നുസാരം.

9. തതഃ ശത്രുഘ്നവചനാന്നിപുണാഃ ശ്മശ്രുകൃന്തകാഃ
സംഭാരാശ്ചാഭിഷേകാൎത്ഥമാനീതാ രാഘവസ്യഹി

തതഃ=അനന്തരം, ശത്രുഘ്നവചനാത്=ശത്രുഘ്നന്റെ വചനത്താൽ, നിപുണാഃ=സമൎത്ഥന്മാരായ, ശ്മശ്രുകൃന്തകാഃ=ക്ഷുരകന്മാർ, ആനീതാഃ=ആനയിക്കപ്പെട്ടു, രാഘവസ്യ=രാഘവന്റെ, അഭിഷേകാൎത്ഥം=അഭിഷേകത്തിന്നായിക്കൊണ്ട്, സംഭാരാഃ ച=സാധനങ്ങളും, ആനീതാഃ=ആനയിക്കപ്പെട്ടു.

ഭഗവാൻ ശ്രീരാമചന്ദ്രൻ രാജ്യത്തെ സ്വീകരിക്കാമെന്നു് കരുണ ചെയ്തപ്പോൾ, ശത്രുഘ്നന്റെ കല്പനപ്രകാരം ഭൃത്യന്മാർ വരുത്തിയ ക്ഷുരകന്മാർ രാമന്നു കേശസംസ്കാരാദികൎമ്മം നടത്തി. രാമന്റെ അഭിഷേകത്തിന്നാവശ്യമുള്ള സാധനങ്ങളും സംഭരിക്കപ്പെട്ടു. ശ്രീരാമ മഹാരാജാവിന്റെ ദിവ്യമംഗളവിഗ്രഹസ്പൎശനത്തെ ആഗ്രഹിച്ചുകൊണ്ടു് അനേകം ക്ഷുരകന്മാർ ചുററം വന്നുനിന്നു.

കേശസംസ്കാരകൎമ്മം അഭിഷേകാരംഭത്തിന്റെ ആദ്യമായ അംഗമാണെന്നു് ശ്രീവാല്മീകി സൂചിപ്പിച്ചിട്ടുണ്ടു്:—

"തതഃ ശത്രുഘ്നവചനാന്നിപുണാഃ ശ്മശ്രുവർദ്ധകാഃ
സുഖഹസ്താശ്ശീഘ്രാശ്ച രാഘവം പര്യുപാവിശൻ"

അനന്തരം ശത്രുഘ്നൻെറ കല്പനപ്രകാരം, സുഖമായും വേഗത്തിലും പ്രവൃത്തിപ്പാൻ സമർത്ഥന്മാരായ നാപിതന്മാർ (ക്ഷൌരകന്മാർ) ശ്രീരാമൻെറ ചുറ്റും വന്നുനിന്നു.

10. പൂർവം തു ഭരതേ സ്നാതേ ലക്ഷ്മണേ ച മഹാത്മനി
സുഗ്രീവേ വാനരേന്ദ്രേ ച രാക്ഷസേന്ദ്രേ വിഭീഷണേ

11. വിശോധിതജടഃ സ്നാതശ്ചിത്രമാല്യാനുലേപനഃ
മഹാർഹവസനോപേതസ്തസ്ഥൌ തത്ര ശ്രിയാ ജ്വലൻ

പൂർവം തു=ആദ്യമായിട്ട്, ഭരതേ=ഭരതനും, മഹാത്മനി ലക്ഷ്മണേ ച=മഹാത്മാവായ ലക്ഷ്മണനും, വാനരേന്ദ്രേ സുഗ്രീവേ ച=വാനരാധിപനായ സുഗ്രീവനും, രാക്ഷസേന്ദ്രേ വിഭീഷണേ=രാക്ഷസാധിപനായ വിഭീഷണനും, സ്നാതേ=സ്നാനംചെയ്തപ്പോൾ, വിശോധിതജടഃ=വിശേഷേണ ശോധിക്കപ്പെട്ട ജടയോടുകൂടിയവനും, സ്നാതഃ=സ്നാനംചെയ്തവനും, ചിത്രമാല്യാനുലേപനഃ=വിചിത്രമായ മാല്യത്തോടും അനുലേപനത്തോടും കൂടിയവനും, മഹാർഹവസനോപേതഃ=ഉൽകൃഷ്ടമായ വസ്ത്രത്തോടുകൂടിയവനും, ശ്രിയാജ്വലൻ=ശോഭകൊണ്ട് ജ്വലിക്കുന്നവനുമായിട്ട്, തത്ര തസ്ഥൌ=അവിടെ സ്ഥിതിചെയ്തു.

കേശസംസ്കാരാദി കർമ്മാനന്തരം ഭരതൻ, മഹാമനസ്കനായ ലക്ഷ്മണൻ, വാനരേശ്വരനായ സുഗ്രീവൻ, രാക്ഷസാധീശനായ വിഭീഷണൻ എന്നിവർ ആദ്യമായി സ്നാനം കഴിച്ചു. അനന്തരം ജടാഭാരത്തെ കളഞ്ഞ്, ഭംഗിയിൽ കുടുമവെച്ചും. സ്നാനംകഴിച്ച് വിശേഷമാലകൾ, കുറിക്കൂട്ട് എന്നിവ ധരിച്ചും, ഉൽകൃഷ്ടമായ വസ്ത്രമുടുത്തുംകൊണ്ട് പരമശോഭയാൽ ഉജ്ജ്വലിക്കുന്ന രാമചന്ദ്രൻ അവിടെ വന്നുനിന്നു.

12. പ്രതികർമ ച രാമസ്യ ലക്ഷ്മണസ്യ മഹാമതിഃ
കാരയാമാസ ഭരതഃ സീതായാ രാജയോഷിതഃ

13. മഹാർഹവസ്ത്രാഭരണൈരലംചക്രുഃ സുമധ്യമാം.

മഹാമതിഃ ഭരതഃ=മഹത്തായ മതിയോടുകൂടിയ ഭരതൻ, രാമസ്യ ലക്ഷ്മണസ്യ ച=രാമനും ലക്ഷ്മണനും, പ്രതികർമ്മ=അലങ്കാരം, കാരയാമാസ=ചെയ്യിച്ചു. സീതായാഃ=സീതക്ക്, രാജയോഷിതഃ=രാജസ്ത്രീകളും, മഹാർഹവസ്ത്രാഭരണൈഃ=ഉൽകൃഷ്ട വസ്ത്രാഭരണങ്ങൾകൊണ്ട്, സുമധ്യമാം=സുന്ദരിയെ, അലംചക്രുഃ=അലങ്കരിച്ചു.

മഹാ ബുദ്ധിമാനായ ഭരതൻ അലങ്കാരകുശലന്മാരെക്കൊണ്ട് ശ്രീരാമനും ലക്ഷ്മണനും അഭിഷേകത്തിന്നുചിതമായ വേഷഭൂഷണാദികളെ ചെയ്യിപ്പിച്ചു. സുന്ദരിയായ സീതയെ രാജസ്ത്രീകളും ഉൽകൃഷ്ടങ്ങളായ വസ്ത്രാഭരണങ്ങളെക്കൊണ്ടലങ്കരിച്ചു.

തതോവാനരപത്നീനാം സർവാസാമേവശോഭനാ
14. അകാരയതകൌസല്യാ സന്തുഷ്ടാ പുത്രവത്സലാ.

തതഃസർവാസാം വാനരപത്നീനാം=അനന്തരം സകല വാനരപത്നികൾക്കും, ശോഭനാ=സൽഗ്ഗുണവതിയും, പുത്രവത്സലാ=പുത്രനിൽ വാത്സല്യമുള്ളവളും, സന്തുഷ്ടാ=സന്തോഷിച്ചവളുമായ, കൌസല്യാ=കൌസല്യ, അകാരയത=ചെയ്യിച്ചു.

അതിനുശേഷം എല്ലാ വാനരന്മാരുടെ ഭാര്യമാരെയും സൽഗ്ഗുണവും പുത്രനിൽ അതിസ്നേഹവും അതിസന്തോഷവുമുള്ള കൌസല്യ, വസ്ത്രാഭരണാദികൾകൊണ്ടലങ്കരിപ്പിച്ചു.

തതഃസ്യന്ദനമാദായ ശത്രുഘ്നവചനാൽ സുധീഃ
15. സുമന്ത്രഃസൂര്യ്യസങ്കാശം യോജയിത്വാഗ്രതഃസ്ഥിതഃ.

തതഃ=അനന്തരം, ശത്രുഘ്നവചനാത്=ശത്രുഘ്നന്റെ വചനം ഹേതുവായിട്ട്, സുധീഃസുമന്ത്രഃ=ബുദ്ധിമാനായ സുമന്ത്രൻ, സൂര്യ്യസങ്കാശംസ്യന്ദനം=സൂര്യ്യതുല്യമായ രഥത്തെ, യോജയിത്വാ ആദായ=യോജിപ്പിച്ച് തെയ്യാറാക്കീട്ട്, അഗ്രതഃസ്ഥിതഃ=മുമ്പിൽ സ്ഥിതനായി.

ഉടനെ, ശത്രുഘ്നന്റെ കല്പനപ്രകാരം അതിബുദ്ധിമാനായ സുമന്ത്രൻ സൂര്യ്യനെന്നപോലെ പ്രകാശിക്കുന്ന തേരിൽ കുതിരകളെ പൂട്ടി വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്തശേഷം ശ്രീരാമന്റെ മുമ്പിൽ വന്നുനിന്നു.

ആരുരോഹരഥംരാമഃ സത്യധർമപരായണഃ
16. സുഗ്രീവോയുവരാജശ്ച ഹനുമാംശ്ച വിഭീഷണഃ
സ്നാത്വാദിവ്യാംബര ധരാദിവ്യാ ഭരണഭൂഷിതാഃ
17. രാമമനീയുരഗ്രേച രഥാശ്വഗജവാഹനാഃ
സുഗ്രീവപത്ന്യഃ സീതാചയയുര്യ്യാനൈഃ പുരംമഹത്.

സത്യധർമ്മപരായണഃ രാമഃ=സത്യത്തിലും ധർമ്മത്തിലും അതിശ്രദ്ധയോടുകൂടിയ രാമൻ, രഥം ആരുരോഹ=രഥത്തെ ആരോഹണം ചെയ്തു. സുഗ്രീവഃ=സുഗ്രീവനും, യുവരാജഃച=യുവരാജാവും, ഹനുമാൻച=ഹനുമാനും, വിഭീഷണഃ=വിഭീഷണനും, സ്നാത്വാ=സ്നാനംചെയ്ത്, ദിവ്യാംബരധരാഃ=ദിവ്യവസ്ത്രം ധരിച്ചവരും, ദിവ്യാഭരണഭൂഷിതാഃ=ദിവ്യ

ങ്ങളായ ആഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടവരും, രഥാശ്വഗജവാഹനാഃ=രഥങ്ങൾ, അശ്വങ്ങൾ, ഗജങ്ങൾ, എന്ന വാഹനങ്ങളോടു കൂടിയവരുമായിട്ട്, അഗ്രേ ച=മുമ്പിലും, രാമം അനവീയുഃ=രാമനെ അനുയാനംചെയ്തു, സുഗ്രീവപത്ന്യഃ=സുഗ്രീവന്റെ പത്നിമാരും, സീതാച=സീതയും, യാനൈഃ=വാഹനങ്ങളോടുകൂടെ, മഹത്പുരം=മഹത്തായ പുരത്തെ, യയുഃ=യാനംചെയ്തു.

സത്യധമ്മങ്ങളെ അതിമാത്രം താൽപയ്യപ്പെടുന്ന രാമൻ തേരിൽ കയറി. വാനരരാജാവായ സുഗ്രീവൻ, യുവരാജാവായ അംഗദൻ, ഹനുമാൻ, വിഭീഷണൻ, എന്നിവർ, സ്നാനംകഴിച്ച് ദിവ്യങ്ങളായ വസ്ത്രാഭരണങ്ങളെ ധരിച്ച്, തേർ, കുതിര, ആന, എന്നീ വാഹനങ്ങളിലിരുന്ന്, രാമന്റെ മുന്നിലും പിന്നിലും അകമ്പടികളായി സഞ്ചരിച്ചു. സുഗ്രീവന്റെ ഭായ്യമാരും സീതയും, ശിബികമുതലായ വാഹനങ്ങളിലിരുന്ന്, മഹനീയമായ അയോദ്ധ്യാപട്ടണത്തിലേക്കു യാത്രചെയ്തു.

18. വജ്രപാണിയ്യഥാദേവൈ ഹരിതാശ്വരഥേസ്ഥിതഃ
പ്രയയൌരഥമാസ്ഥായ തഥാരാമോ മഹൽപുരം.

ഹരിതാശ്വരഥേ=ഹരിതങ്ങളായ അശ്വങ്ങളോടുകൂടിയ രഥത്തിൽ, സ്ഥിതഃ വജ്രപാണിഃ=സ്ഥിതനായ ദേവേന്ദ്രൻ, ദേവൈഃ യഥാ=ദേവന്മാരോടുകൂടെ എപ്രകാരമോ, തഥാ രഥം ആസ്ഥായ രാമഃ=അപ്രകാരം രഥത്തിലിരുന്നിട്ട് രാമൻ, മഹത്പുരം=മഹത്തായ പുരത്തെ, പ്രയയൌ=പ്രയാണം ചെയ്തു.

പച്ചനിറമുള്ള കുതിരകളെ പൂട്ടിയ തേരിലിരിക്കുന്ന ദേവേന്ദ്രൻ ദേവന്മാരാകുന്ന അകമ്പടികളോടുകൂടെയെന്നപോലെ, തേരിലിരിക്കുന്ന രാമൻ സുഗ്രീവാദികളോടുകൂടെ മഹത്തായ അയോദ്ധ്യാപുരത്തേക്കു പോയി.

അയോദ്ധ്യാപുരത്തിലെ അലങ്കാരങ്ങളെക്കുറിച്ച് ശ്രീവാല്മീകി:—
"പതാകമാലാഭരണാംസിക്തരഥ്യാന്തരാപണാം
പുഷ്പചിത്രപഥാംരമ്യാം ബാലവൃദ്ധനിരന്തരാം.
ഹമ്മ്യപ്രാസാദവിവൃതാമുദ്യാനവനശോഭിതാം."

നിരത്തിക്കെട്ടിയിരിക്കുന്ന കൊടിക്കൂറകളാകുന്ന ആഭരണങ്ങളോടും, ജലത്താൽ നനക്കപ്പെട്ടിരിക്കുന്ന രാജവീഥികളോടും, കച്ചവടസ്ഥലങ്ങളോടും, വിചിത്രപൂമാലകൾ കെട്ടിയലങ്കരിച്ചിരിക്കുന്ന നിരത്തുകളോടും, കൂടിയും, ബാലന്മാർ മുതൽ വൃദ്ധന്മാർ വരേയുള്ള ജനങ്ങൾ

തിങ്ങിയിരിക്കുന്നതും മനസ്സിന്നും കണ്ണിന്നും ആനന്ദത്തെ നൽകുന്നതുമായ അയോദ്ധ്യയെ പ്രാപിച്ചു.

19. സാരഥ്യംഭരതശ്ചക്രേ രത്നദണ്ഡം മഹാദ്യുതിഃ
ശ്വേതാതപത്രംശത്രുഘ്നോ ലക്ഷ്മണോവ്യജനംദധേ.

മഹാദ്യുതിഃ=മഹതിയായ കാന്തിയോടുകൂടിയ, ഭരതഃ=ഭരതൻ, സാരഥ്യം ചക്രേ=സാരഥ്യത്തെ സ്വീകരിച്ചു, ശത്രുഘ്നഃ=ശത്രുഘ്നൻ, രത്നദണ്ഡം=രത്നപ്പിടിയുള്ള, ശ്വേതാതപത്രം=ശ്വേതനിറമുള്ള ആതപത്രത്തെയും, ലക്ഷ്മണഃ=ലക്ഷ്മണൻ, വ്യജനം=ആലവട്ടത്തെയും, ദധേ=ധരിച്ചു.

സന്തോഷാധിക്യത്താൽ അതിപ്രകാശത്തോടുകൂടിയ ഭരതൻ ശ്രീരാമനിരിക്കുന്ന തേർ തെളിച്ചു. രത്നപ്പിടിയുള്ള വെണ്കൊററക്കുട ശത്രുഘ്നനും, ആലവട്ടം ലക്ഷ്മണനും പിടിച്ചു.

സാരഥ്യത്തെക്കുറിച്ച് ശ്രീവാല്മീകി:—

"ജഗ്രാഹഭരതോരശ്മീൻ ശത്രുഘ്നശ്ഛത്രമാദദേ
ലക്ഷ്മണോവ്യജനംഗൃഹ്യ രാഘവം പൎയ്യവീജയത്."

കുതിരകളുടെ കടിഞ്ഞാണുകളെ ഭരതൻ പിടിച്ചു. ശത്രുഘ്നൻ വെൺകൊററക്കുട പിടിച്ചു. ലക്ഷ്മണൻ ആലവട്ടം പിടിച്ച് രാമന്നു വീശിക്കൊടുത്തു.

ഈ ഘട്ടത്തെ ഭാഗവതത്തിൽ പുതിയ രീതിയിൽ വർണിച്ചു കാണുന്ന പദ്യങ്ങൾ.

"പാദുകേഭരതോഗൃഹ്ണാൽ ചാമരവ്യജനോത്തമേ
വിഭീഷണഃ സസുഗ്രീവഃ ശ്വേതച്ഛത്രം മരുൽസുതഃ
ധനുന്നിഷംഗാംച്ഛത്രുഘ്നഃ സീതാതീൎത്ഥകമണ്ഡലും
അബിഭ്രദംഗദഃ ഖഡ്ഗം ഹൈമംചൎമ്മൎക്ഷരാട്നൃപ."

"ഭരതൻ പാദുകകളേയും, വിഭീഷണൻ ആലവട്ടത്തെയും, സുഗ്രീവൻ വെൺചാമരത്തെയും, ഹനുമാൻ വെൺകൊററക്കുടയേയും, ശത്രുഘ്നൻ വില്ലിനെയും ആവനാഴിയേയും, സീത തീൎത്ഥകമണ്ഡലുവിനേയും, അംഗദൻ ഖഡ്ഗത്തെയും, ജാംബവാൻ സ്വർണപ്പരിശയേയും, പിടിച്ചിരുന്നു."

20. ചാമരംച സമീപസ്ഥോ ന്യവീജയദരിംദമഃ
ശശിപ്രകാശംതപരംജഗ്രാഹാസുരനായകഃ

സമീപസ്ഥഃ=സമീപത്തിലിരിക്കുന്ന, അരിംദമഃ=ശത്രുക്കളെ നശിപ്പി

ക്കുന്നവൻ—സുഗ്രീവൻ, ചാമരം ച=വെൺചാമരത്തെയും, ന്യവീജയത്=വീശി, അസുരനായകഃ=അസുരാധിപൻ, ശശിപ്രകാശം അപരം തു=ചന്ദ്രനെപ്പോലെ പ്രകാശത്തോടുകൂടിയ മറെറാന്നിനെയും, ജഗ്രാഹ=ഗ്രഹിച്ചു.

രാമസമീപത്തിലിരിക്കുന്നവനും, ശത്രുക്കളെ നശിപ്പിക്കുന്നവനുമായ സുഗ്രീവൻ വേറൊരു വെൺചാമരം വീശിയിരുന്നു. അസുരാധിപനായ വിഭീഷണനൻ ആലവട്ടത്തെയും പിടിച്ചിരുന്നു.

21. ദിവിജൈഃ സിദ്ധസംഘൈശ്ച ഋഷിഭിർദ്ദിവ്യദർശനൈഃ
സ്തൂയമാനസ്യരാമസ്യ ശുശ്രുവേ മധുരധ്വനിഃ.

ദിവിജൈഃ=ദേവന്മാരാലും, സിദ്ധസംഘൈഃ ച=സിദ്ധസമൂഹങ്ങളാലും, ദിവ്യദർശനൈഃ=ദിവ്യമായ ദർശനത്തോടുകൂടിയ, ഋഷിഭിഃ ച=ഋഷികളാലും, സ്തൂയമാനസ്യരാമസ്യ=സ്തുതിക്കപ്പെടുന്ന രാമന്റെ, മധുരധ്വനിഃ=മധുരശബ്ദം, ശുശ്രുവേ=ശ്രവിക്കപ്പെട്ടു.

ദേവന്മാരും, സിദ്ധസംഘങ്ങളും, ലോകത്തിൽ കാണ്മാൻ കഴിയാത്തവിധം മാഹാത്മ്യമധികമുള്ള ഋഷികളും രാമനെ സ്തുതിക്കുന്നതായ മധുരശബ്ദം കേട്ടു.

ദേവന്മാർ ചെയ്ത സ്തുതിയെക്കുറിച്ച് ശ്രീവാല്മീകി:—

"ഋഷിസംഘൈസ്തദാകാശേ ദേവൈശ്ചസമരുൽഗണൈഃ
സ്തൂയമാനസ്യ രാമസ്യ ശുശ്രുവേ മധുരധ്വനിഃ

അപ്പോൾ ആകാശത്തിൽ വന്നിരിക്കുന്ന ഋഷിസമൂഹങ്ങളും മരുൽഗണങ്ങളോടുകൂടിയ ദേവന്മാരും രാമനെ സ്തുതിക്കുന്ന മനോഹരശബ്ദം കേട്ടു.

22. മാനുഷംരൂപമാസ്ഥായ വാനരാഗജവാഹനാഃ
ഭേരീശംഖനിനാദൈശ്ച മൃദംഗപണവാനകൈഃ

23. പ്രയയൌരാഘവശ്രേഷ്ഠസ്താംപുരീം സമലങ്കൃതാം.

മാനുഷംരൂപം ആസ്ഥായ=മാനുഷമായ രൂപത്തെ സ്വീകരിച്ചിട്ട്, ഗജവാഹനാഃ വാനരാഃ=ഗജങ്ങളിലിരിക്കുന്ന വാനരന്മാർ, ഭേരീശംഖനിനാദൈഃ ച=ഭേരി, ശംഖം, എന്നിവയുടെ ശബ്ദങ്ങളോടുകൂടെയും, മൃദംഗപണവാനകൈഃ=മൃദംഗം, പണവം, ആനകം, എന്നിവയോടും, രാഘവശ്രേഷ്ഠഃ=രാഘവന്മാരിൽ—രഘുകുലജാതന്മാരിൽ— ശ്രേഷ്ഠനായവൻ, സമലംകൃതാം താംപുരീം=ഏററവും അലങ്കരിക്കപ്പെട്ട ആ പുരിയെ, പ്രയയൌ=പ്രയാണം ചെയ്തു.

വാനരന്മാർ മനുഷ്യാകൃതി കൈക്കൊണ്ട് ഗജങ്ങളിലിരുന്നു സഞ്ച

രിച്ചു. ഭേരി, ശംഖം, മൃദംഗം, പണവം, ആനകം എന്ന വാദ്യഘോഷങ്ങളോടുകൂടെ രഘുവംശത്തിൽ ജനിച്ച രാജാക്കന്മാരിൽ അതിശ്രേഷ്ഠനായ ശ്രീരാമചന്ദ്രൻ, അതിമനോഹരമായലംകരിക്കപ്പെട്ടിരിക്കുന്ന അയോദ്ധ്യാപട്ടണത്തിൽ പ്രവേശിച്ചു.

വാനരന്മാരുടെ സഞ്ചാരത്തെക്കുറിച്ച് ശ്രീവാല്മീകി:—

"നാഗശ്രേഷ്ഠസഹസ്രാണി യയുരാസ്ഥായ വാനരാഃ
മാനുഷംവിഗ്രഹംകൃത്വാ സർവാഭരണ ഭൂഷിതാഃ"

മനുഷ്യാകൃതി ധരിച്ച് സർവാഭരണങ്ങളെക്കൊണ്ടലംകരിച്ച വാനരന്മാർ ശ്രേഷ്ഠങ്ങളായ അനേകായിരം ആനകളുടെ പുറത്തിരുന്ന് സഞ്ചരിച്ചു.

ദദൃശുസ്തേസമായാന്തം രാഘവം പുരവാസിനഃ

24. ദൂർവാദളശ്യാമതനും മഹാർഹ
കിരീടരത്നാഭരണാചിതാംഗം
ആരക്തകംജായതലോചനാന്തം
ദൃഷ്ട്വായയുർമോദമതീവപുണ്യാഃ.

സമായാന്തം രാഘവം=സമാഗമിക്കുന്ന രാഘവനേ, തേ പുരവാസിനഃ=ആ പുരവാസികൾ, ദദൃശുഃ=ദശിച്ചു, ദൂർവാദളശ്യാമതനും=ദൂർവാദളംപോലെ, ശ്യാമയായ തനുവോടുകൂടിയും, മഹാർഹകിരീടരത്നാഭരണാചിതാംഗം=മഹാർഹങ്ങളായ കിരീടരത്നാഭരണങ്ങളാൽ വ്യാപിക്കപ്പെട്ട അവയവങ്ങളോടുകൂടിയും, ആരക്തകംജായതലോചനാന്തം=അല്പം രക്തവർണമായും താമരപോലെ ആയതമായുമിരിക്കുന്ന നേത്രാന്തത്തോടുകൂടിയും, രാമം ദൃഷ്ട്വാ=രാമനെ ദശിച്ചിട്ട്, അതീവപുണ്യാഃ=ഏററവും പുണ്യമുള്ള അവർ, മോദംയയുഃ=മോദത്തെ പ്രാപിച്ചു.

വനത്തിലേക്കു പോകുന്ന സമയം അതിദുഃഖിതന്മാരായിരുന്ന ആ പുരവാസികൾ, രഥത്തിലിരുന്നെഴുനെള്ളുന്ന രാമനെക്കണ്ടു. ദൂർവാദളംപോലെ ശ്യാമളനിറമുള്ള ദേഹത്തോടും ശിരസ്സിൽ രത്നകിരീടത്തോടും അവയവങ്ങളിൽ രത്നാഭരണങ്ങളോടും അല്പം ചുടുത്തും താമരദളംപോലെ നീണ്ടുമിരിക്കുന്ന നേത്രാന്തങ്ങളോടുംകൂടിയ ശ്രീരാമചന്ദ്രനെക്കണ്ടതുകൊണ്ട് മഹാ പുണ്യവാന്മാരായ അവർ ഏററവും സന്തോഷിച്ചു.

25. വിചിത്രരത്നാഞ്ചിതസൂത്രനദ്ധ-
പീതാംബരം പീനഭുജാന്തരാളം

അനഘ്യമുക്താഫല ദിവ്യഹാരൈ
വിരോചമാനം രഘുനന്ദനംപ്രജാഃ.

വിചിത്രരത്നാഞ്ചിതസൂത്രനദ്ധപീതാംബരം=വിചിത്രങ്ങളായ രത്നങ്ങളാൽ അഞ്ചിതമായ (മനോഹരമായ) സൂത്രത്താൽ (പൊൻനൂലിനാൽ) നദ്ധമായ (ബന്ധിക്കപ്പെട്ട) പീതാംബരത്തോടുകൂടിയും, അനഘ്യമുക്താഫലദിവ്യഹാരൈഃ=അനഘ്യങ്ങളായ (വിലമതിപ്പാൻ കഴിയാത്ത) മുക്താഫലങ്ങൾകൊണ്ട് [മുത്തുകൾകൊണ്ട്] ഉണ്ടാക്കപ്പെട്ട ദിവ്യഹാരങ്ങളാൽ, വിരോചമാനം=വിശേഷമായി ശോഭിക്കുന്ന, പീനഭുജാന്തരാളം=പീനങ്ങളായ (നീണ്ടുരുണ്ടു തടിച്ചിരിക്കുന്ന) ഭുജങ്ങളുടെ (കൈകളുടെ) അന്താളത്തോട് (മദ്ധ്യസ്ഥലത്തോടു) കൂടിയവനുമായ, രഘുനന്ദനം=രാമനെ, പ്രജാഃ=പ്രജകൾ, ദദൃശുഃ=ദശിച്ചു.

ബഹുവിധത്തിൽ ശോഭിക്കുന്ന രത്നങ്ങൾ പതിച്ച് പണിചെയ്ത സ്വർണ്ണനൂൽ മീതെ ധരിച്ചു മുറിക്കിയിരിക്കുന്ന മഞ്ഞപ്പട്ടുകൊണ്ടു ശോഭിക്കുന്ന അരക്കെട്ടോടും വിലമതിപ്പാൻ കഴിയാത്ത മുത്തുകൾകൊണ്ടുണ്ടാക്കിയ ദിവ്യഹാരങ്ങൾകൊണ്ടു ശോഭിക്കുന്ന മാറിടത്തോടും, നീണ്ടുരുണ്ടു തടിച്ചു കൈകളോടുംകൂടിയ രാമനെ പ്രജകൾ കണ്ടു.

26. സുഗ്രീവമുഖ്യൈർഹരിഭിഃ പ്രശസ്തൈ
ന്നിഷേവ്യമാണംരവിതുല്യഭാസം
കസ്തൂരികാചന്ദനലിപ്തഗാത്രം
നിവീതകല്പദ്രുമപുഷ്പമാലം.

പ്രശസ്തൈഃ=പ്രസിദ്ധന്മാരും, സുഗ്രീവമുഖ്യൈഃ=സുഗ്രീവനാകുന്ന മുഖ്യനോടുകൂടിയവരുമായ, ഹരിഭിഃ=വാനരന്മാരാൽ, നിഷേവ്യമാണം=സേവിക്കപ്പെടുന്നവനും, രവിതുല്യഭാസം=സൂയ്യതുല്യമായ ഭാസ്സോടുകൂടിയവനും, കസ്തൂരികാചന്ദനലിപ്തഗാത്രം=കസ്തൂരി ചേത്തുണ്ടാക്കിയ ചന്ദനത്താൽ ലേപനം ചെയ്യപ്പെട്ട ശരീരത്തോടും, നിവീതകല്പദ്രുമപുഷ്പമാലം=ധരിക്കപ്പെട്ടിരിക്കുന്ന കല്പകവൃക്ഷപ്പൂമാലയോടുകൂടിയവനുമായ, രാമംപ്രജാഃ ദദൃശുഃ=രാമനെ പ്രജകൾ ദശിച്ചു.

കീത്തിപ്പെട്ടവരും സുഗ്രീവമുഖ്യന്മാരുമായ വാനരന്മാരാൽ സാദരം സേവിക്കപ്പെടുന്നവനും സൂയ്യനെപ്പോലെ ശരീരകാന്തിയോടുകൂടിയവനും, കസ്തൂരി മുതലായ സുഗന്ധവസ്തുക്കൾ ചേത്തുണ്ടാക്കിയ ചന്ദനം പൂശിയിരിക്കുന്ന ശരീരത്തോടും, കണ്ഠത്തിൽ ധരിച്ചിരിക്കുന്ന കല്പകവൃക്ഷപ്പൂമാലയോടുംകൂടിയ ശ്രീരാമചന്ദ്രനെ പ്രജകൾ കണ്ടു.

27. ശ്രുത്വാസ്ത്രിയോ രാമമുപാഗതംമുദാ
പ്രഹർഷവേഗോൽകലിതാനനശ്രിയഃ
അപാസ്യസർവം ഗൃഹകാൎയ്യമാഹിതം
ഹർമ്യാണിചൈവാരുരുഹുഃ സ്വലങ്കൃതാഃ

ഉപാഗതം രാമം=സമീപത്തെത്തുന്ന രാമനെ, ശ്രുത്വാ=ശ്രവിച്ചിട്ടു്, പ്രഹർഷവേഗോൽകലിതാനനശ്രിയഃ=പ്രഹർഷത്തിൻെറ (അതിസന്തോഷത്തിൻെറ) വേഗത്താൽ (ശക്തിയാൽ) ഉൽകലിതയായ (അഭിവൃദ്ധിയെ പ്രാപിച്ച) ആനനശ്രീയോടു് (മുഖകാന്തിയോടു) കൂടിയ, സ്ത്രിയഃ=സ്ത്രീകൾ, ആഹിതം=അത്യാവശ്യകമായ, സർവം ഗൃഹകാൎയ്യം=സർവമായ ഗൃഹകാൎയ്യത്തെ, അപാസ്യ=ഉപേക്ഷിച്ചിട്ടു്, മുദാ=സന്തോഷത്തോടുകൂടെ, സ്വലംകൃതാഃ=നന്നായലങ്കരിക്കപ്പെട്ടവരായിട്ടു്, ഹൎമ്മ്യാണി ഏവ=പ്രാസാദങ്ങളെത്തന്നെ, ആരുരുഹുഃ ച=ആരോഹണം ചെയ്തു.

രാമൻ സമീപമെത്തിയിരിക്കുന്നുവെന്നു് കേട്ട സ്ത്രീകൾ സന്തോഷാധിക്യത്തിൻെറ ആവേശത്താൽ മുഖകാന്തി വൎദ്ധിച്ചവരും, ഏൎപ്പെട്ടിരുന്ന അത്യാവശ്യക ഗൃഹകൃത്യങ്ങളെയെല്ലാമുപേക്ഷിച്ചു്, സന്തോഷത്തോടുകൂടെ, വിശേഷവസ്ത്രാഭരണങ്ങളെ ധരിച്ചവരുമായിട്ടു് ദൂരത്തിൽ വെച്ചുതന്നെ രാമചന്ദ്രനെ കാണ്മാനുണ്ടായ കൌതുകത്താൽ അവരുടെ മണിമാളികമുകളിൽ കയറിനിന്നു നോക്കി. വസ്ത്രാഭരണങ്ങളിൽ സ്ത്രീകളുടെ പ്രകൃതിസിദ്ധമായ ആഗ്രഹത്തെ അത്ര ബദ്ധപ്പാടുള്ള സമയത്തിൽകൂടെ അവരുപേക്ഷിച്ചില്ല എന്നും സൂചിപ്പിച്ചിരിക്കുന്നു.

28. ദൃഷ്ട്വാഹരിം സർവദൃഗുൽസവാകൃതിം
പുഷ്പൈഃകിരന്ത്യഃ സ്മിതശോഭിതാനനാഃ
ദൃഗ്ഭിഃപപുൎന്നേത്ര മനോരസായനം
സ്വാനന്ദമൂൎത്തിം മനസാഭിരേമിരേ.

സർവദൃഗുൽസവാകൃതിം=സർവരുടെയും ദൃക്കുകൾക്കു് (കണ്ണുകൾക്കു്) ഉത്സവത്തെ ജനിപ്പിക്കുന്ന ആകൃതിയോടുകൂടിയ, ഹരിം=ഹരിയെ, ദൃഷ്ട്വാ=ദൎശിച്ചിട്ടു്, പുഷ്പൈഃ=പുഷ്പങ്ങൾകൊണ്ടു്, കിരന്ത്യഃ=വൎഷിക്കുന്നവരും, സ്മിതശോഭിതാനനാഃ=സ്മിതത്താൽ ശോഭിച്ച മുഖത്തോടു കൂടിയവരുമായിട്ടു്, നേത്രമനോരസായനം=നേത്രങ്ങൾക്കും മനസ്സിന്നും രസായനമായിരിക്കുന്നവനെ, ദൃഗ്ഭിഃപപുഃ=ദൃക്കുകൾകൊണ്ടു് പാനം ചെയ്തു, മനസാ=മനസ്സുകൊണ്ടു്, അഭിരേമിരേ=ആനന്ദിച്ചു.

സകല പ്രാണികളുടെ നേത്രങ്ങൾക്കും അത്യാനന്ദത്തെ നൽകുന്ന ലോകോത്തര സൌന്ദൎയ്യശാലിയായ ശ്രീഹരിയെ—സർവസന്താപഹരനായ ശ്രീരാമചന്ദ്രനെ—കണ്ടപ്പോൾ സ്ത്രീകൾ പ്രാസാദാഗ്രങ്ങളിൽനിന്ന് പുഷ്പങ്ങളെ വർഷിച്ചു. മന്ദഹാസവ്യാപ്തിയാൽ അവരുടെ മുഖകാന്തിയധികരിച്ചു. നേത്രങ്ങൾക്കും മനസ്സിന്നും അത്യാനന്ദപ്രദമായ ആ രൂപത്തെ എത്രയധികനേരം നോക്കീട്ടും അവൎക്ക മതിവന്നില്ല. ആ ആനന്ദരൂപത്തെ സങ്കല്പശക്തിയാൽ ഹൃദയാന്തർഭാഗത്തിലുറപ്പിച്ചാനന്ദമനുഭവിച്ചു.

29 രാമഃസ്മിതസ്നിഗ്ദ്ധദൃശാ പ്രജാസ്തഥാ
പശ്യൻപ്രജാനാഥ ഇവാപരഃപ്രഭുഃ
ശനൈർജഗാമാഥ പിതുഃസ്വലങ്കൃതം
ഗൃഹംമഹേന്ദ്രാലയസന്നിഭംഹരിഃ.

പ്രഭുഃ ഹരിഃ രാമഃ=മഹാരാജാവും സന്താപഹരനുമായ രാമൻ, അപരഃ പ്രജാനാഥഃ ഇവ=മറെറാരു ബ്രഹ്മാവെന്നപോലെ, സ്മിതസ്നിഗ്ദ്ധദൃശാ= മന്ദസ്മിതത്താൽ ആർദ്രമായ ദൃക്കുകൊണ്ടു(നേത്രംകൊണ്ട്), പ്രജാഃ= പ്രജകളെ, തഥാ പശ്യൻ=അപ്രകാരം നോക്കുന്നവനായിട്ട്, മഹേന്ദ്രാലയസന്നിഭം-മഹേന്ദ്രന്റെ ആലയത്തിന്നു തുല്യവും, സ്വലംകൃതം=നന്നായലങ്കരിക്കപ്പെട്ടതുമായ, പിതുഃ ഗൃഹം=പിതാവിന്റെ ഗൃഹത്തെ, അഥശനൈഃ ജഗാമ=അനന്തരം മന്ദം മന്ദം ഗമിച്ചു.

എല്ലാം സാധിപ്പിക്കുവാൻ സമൎത്ഥനായ മഹാരാജാവും, സർവസന്താപങ്ങളെ സംഹരിച്ചാനന്ദിപ്പിക്കുന്നവനുമായ ശ്രീരാമചന്ദ്രൻ, എല്ലാവരിലും സമസ്നേഹമുള്ള മറെറാരു ബ്രഹ്മാവെന്നപോലെ, മന്ദസ്മിതാർദ്രമായ കടക്കണ്ണുകൊണ്ട്, തുല്യപ്രേമത്തോടുകൂടെ പ്രജകളെയെല്ലാവരെയും നോക്കിക്കൊണ്ട്, മഹേന്ദ്രഭവനത്തിന്നു സദൃശവും വിശേഷമായലങ്കരിക്കപ്പെട്ടതുമായ പിതാവിന്റെ ഭവനത്തെ മെല്ലെ മെല്ലെ പ്രാപിച്ചു.

30. പ്രവിശ്യവേശ്മാന്തരസംസ്ഥിതോ മുദാ
രാമോവവന്ദേ ചരണൌസ്വമാതുഃ.
ക്രമേണസർവാഃ പിതൃയോഷിതഃ പ്രഭു
ന്നനാമഭക്ത്യാ രഘുവംശകേതുഃ.

പ്രവിശ്യ=പ്രവേശിച്ചിട്ട്, വേശ്മാന്തരസംസ്ഥിതഃ=ഭവനത്തിന്റെ അന്തൎഭാഗത്തിൽ സ്ഥിതനായിട്ട്, പ്രഭുഃ രാമഃ=പ്രഭുവായ രാമൻ,

സ്വമാതുഃ ചരണൌ=സ്വമാതാവിൻെറ ചരണങ്ങളെ, മുദാ വവന്ദേ= സന്തോഷത്തോടുകൂടെ വന്ദിച്ചു, രഘുവംശകേതുഃ=രഘുകുലശ്രേഷ്ഠൻ, സർവാഃ പിതൃയോഷിതഃ=സർവകളായ പിതൃഭാൎയ്യമാരെ, ക്രമേണ= ക്രമത്തിൽ, ഭക്ത്യാ നനാമ=ഭക്തിയോടെ നമിച്ചു.

സർവേശ്വരനായ രാമചന്ദ്രൻ പിതൃഭവനത്തിൻെറ അന്തഃഭാഗത്തിൽ പ്രവേശിച്ച് സുഖമായിരുന്നു. ഉടൻതന്നെ എഴുനീററ്, തൻെറ അമ്മയുടെ പാദാരവിന്ദങ്ങളെ സന്തോഷത്തോടുകൂടെ നമസ്കരിച്ചു. രഘുവംശത്തിന്നലങ്കാരഭൂതനായ ഭഗവാൻ പിതാവിൻെറ ഭാൎയ്യമാരെയെല്ലാം ക്രമത്തിൽ ഭക്തിപൂർവം വന്ദിച്ചു.

കൌസല്യ മുതലായ രാജപത്നിമാർ മന്ദിരാന്തഃഭാഗത്തിൽ മുമ്പെ തന്നെ പ്രവേശിച്ചു. ഭഗവാൻ സർവപ്രജകളോടും സമുചിതമായി സംഭാഷണംചെയ്ത് അവരെ സന്തോഷിപ്പിക്കുവാൻ ബഹിർഭാഗത്ത് കുറെ താമസിച്ചശേഷം ഉള്ളിലേക്കു കടന്നുവെന്ന് അൎത്ഥാൽ സിദ്ധിക്കുന്നു.

31. തതോ ഭരതമാഹേദം രാമഃ സത്യപരാക്രമഃ
സർവസമ്പൽ സമായുക്തം മമ മന്ദിരമുത്തമം

32. മിത്രായ വാനരേന്ദ്രായ സുഗ്രീവായ പ്രദീയതാം
സർവേഭ്യഃ സുഖവാസാൎത്ഥം മന്ദിരാണി പ്രകല്പയ.

സത്യപരാക്രമഃ രാമഃ=സത്യപരാക്രമനായ രാമൻ, തതഃ=അനന്തരം, ഭരതം=ഭരതനോട്, ഇദം ആഹ=ഇങ്ങിനെ പറഞ്ഞു, സർവസമ്പൽ സമായുക്തം=സർവസമ്പത്തുകളോടുകൂടിയതും, ഉത്തമം=ശ്രേഷ്ഠവുമായ, മമ മന്ദിരം=എൻെറ രാജധാനിയെ, വാനരേന്ദ്രായ=വാനരാധിപനും, മിത്രായ=ബന്ധുവുമായ, സുഗ്രീവായ=സുഗ്രീവന്ന്, പ്രദീയതാം=പ്രദാനം ചെയ്യപ്പെട്ടാലും, സർവേഭ്യഃ=സർവന്മാൎക്കും, സുഖവാസാൎത്ഥം=സുഖവാസത്തിന്നായ്ക്കൊണ്ട്, മന്ദിരാണി=ഭവനങ്ങളെ, പ്രകല്പയ=നിശ്ചയിച്ചാലും.

അതിഥികളെ മഹാരാജാക്കന്മാർ ഏതുവിധം സൽകരിക്കേണമെന്ന് ശ്രീരാമചന്ദ്രൻ സ്പഷ്ടമായാചരിച്ച്കാണിക്കുന്നു.

സത്യമാർഗത്തിൽനിന്നു തെററാതെയെല്ലാം നടത്തുവാൻ മതിയായ പരാക്രമമുള്ള രാമൻ അനന്തരം ഭരതനോടിപ്രകാരം പറഞ്ഞു. "ഉത്തമമിത്രവും വാനരാധീശ്വരനുമായ സുഗ്രീവന്നു വസിപ്പാൻ സകല സാമഗ്രികളും സമ്പൂൎണ്ണമായിരിക്കുന്ന എൻെറ ഉൽകൃഷ്ടരാജധാനിയെ

നൽകുക. മററുള്ളവക്കെല്ലാം സുഖമായി വസിപ്പാൻ തക്കതായ സ്ഥാനങ്ങളെ നിശ്ചയിച്ചുകൊൾക."

33. രാമേണൈവം സമാദിഷ്ടോ ഭരതശ്ച തഥാകരോത്
ഉവാചച മഹാതേജാഃ സുഗ്രീവം രാഘവാനുജഃ

രാമേണ=രാമനാൽ, ഏവം സമാദിഷ്ടഃ=ഇപ്രകാരം സമാദേശിക്കപ്പെട്ട, ഭരതഃ ച=ഭരതനും, തഥാ അകരോത്=അപ്രകാരംചെയ്തു, മഹാതേജാഃ=മഹാതേജസ്വിയായ, രാഘവാനുജഃ=രാമാനുജൻ, സുഗ്രീവം=സുഗ്രീവനോട്, ഉവാച ച=പറകയും ചെയ്തു.

രാമൻ ഇപ്രകാരം കല്പിച്ചതുകേട്ട ഭരതൻ അപ്രകാരം ചെയ്തു. മഹാതേജസ്വിയായ രാമാനുജൻ സുഗ്രീവനോടിപ്രകാരം പറഞ്ഞു.

വാസസ്ഥാനത്തെ നിശ്ചയിക്കേണ്ടതിനെക്കുറിച്ച് ശ്രീവാല്മീകി:—

"അഥാബ്രവീദ്രാജപുത്രം ഭരതം ധമ്മചാരിണം
അത്ഥസംഹിതയാവാചാ ധമ്മഹേത്വത്ഥയുക്തയാ
യച്ചതൽ ഭവനശ്രേഷ്ഠമശോകവനികം മഹത്
വൈഡൂയ്യകനകാസ്തീർണം സുഗ്രീവസ്തത്രമോദതു
യച്ചതൽസുമഹദ്ദിവ്യമുപസ്ഥാനഗൃഹം ശുഭം
വിഭീഷണായ തൽസൌമ്യ ദീയതാം സുവിഭൂഷിതം
തഥൈവ വാനരേന്ദ്രാണാം യഥാക്രമവിഹാരിണാം
ദീയന്താം ക്ഷിപ്രമാവാസാ യഥേപ്സിതമരിംദമ!"

അനന്തരം ധമ്മതൽപരനും, രാജപുത്രനുമായ ഭരതനോട് അത്ഥഗംഭീരവും, ധമ്മസഹിതവും, കാരണം കാണിക്കുന്നതുമായ വാക്കോടുകൂടെ രാമൻ പറഞ്ഞു. "ഹേ വീര! ഭവനങ്ങളിൽവെച്ച് ഉൽകൃഷ്ടവും, അശോകവനികയുള്ളതും, കനകം, വൈഡൂയ്യം മുതലായവ പട്ടുത്ത് മഹത്തായിരിക്കുന്നതുമായ ആ ഭവനത്തിൽ സുഗ്രീവൻ വസിച്ചു സന്തോഷിക്കട്ടെ. അതിന്നു തൊട്ടതും, ദിവ്യമായലങ്കരിക്കപ്പെട്ടതുമായ ശോഭനഭവനം വിഭീഷണന്ന് വസിപ്പാൻ കൊടുക്കുക. അതുപോലെ വാനരശ്രേഷ്ഠന്മാക്കെല്ലാം അവരുടെ സുഖവിഹാരങ്ങൾക്ക് മതിയായ വിധത്തിൽ വാസസ്ഥാനങ്ങളെ കല്പിച്ചുകൊടുക്കുക."

34. രാഘവസ്യാഭിഷേകാത്ഥം ചതുഃ സിന്ധുജലം ശുഭം
ആനേതും പ്രേഷയസ്വാശു ദൂതാംസ്ത്വരിതവിക്രമാൻ

രാഘവസ്യ=രാമന്റെ, അഭിഷേകാത്ഥം=അഭിഷേകത്തിന്നായിക്കൊണ്ട്, ശുഭം ചതുഃസിന്ധുജലം=ശോഭനമായ നാലു സമുദ്രജലത്തെ, ആനേ

ളം=ആനയിപ്പാൻ, ത്വരിതവിക്രമാൻ=വേഗവും പരാക്രമവുമുള്ള, ദൂതാൻ=ദൂതന്മാരെ, ആശു പ്രേഷയസ്വ=വേഗം പ്രേഷിച്ചാലും.

ശ്രീരാമചന്ദ്രന്റെ അഭിഷേകത്തിന്നുവേണ്ടി, മംഗളകരമായ ജലം നാലു സമുദ്രത്തിൽനിന്നും കൊണ്ടുവരുവാൻ ശീഘ്രഗതിയിൽ സമൎത്ഥന്മാരായ വീരദൂതന്മാരെ വേഗം അയച്ചാലും.

35. പ്രേഷയാമാസ സുഗ്രീവോ ജാംബവന്തം മരുൽസുതം
അംഗദംച സുഷേണംച തേ ഗത്വാ വായുവേഗതഃ

36. ജലപൂൎണ്ണാം ശാതകുംഭകലശാംശ്ച സമാനയൻ

സുഗ്രീവഃ=സുഗ്രീവൻ, ജാംബവന്തം=ജാംബവാനെയും, മരുൽസുതം=വായുപുത്രനെയും, അംഗദം=അംഗദനെയും, സുഷേണം ച=സുഷേണനെയും, പ്രേഷയാമാസ=പ്രേഷിച്ചു, തേ=അവർ, വായുവേഗതഃ ഗത്വാ=വായുവേഗത്തിൽ ഗമിച്ചിട്ട്, ജലപൂൎണ്ണാൻ=ജലംനിറച്ച, ശാതകുംഭകലശാൻ=സ്വൎണ്ണഘടങ്ങളെ, സമാനയൻ=സമാനയിച്ചു.

ജാംബവാൻ, ഹനുമാൻ, അംഗദൻ, സുഷേണൻ എന്ന നാലു പേരെ സുഗ്രീവൻ, ഓരോ സമുദ്രത്തിലേക്കുമയച്ചു. അവർ വായുവേഗത്തിൽ പാഞ്ഞുചെന്ന് ജലപൂൎണ്ണങ്ങളായ സ്വൎണ്ണകലശങ്ങളെ കൊണ്ടുവന്നു.

സമുദ്രജലം കൊണ്ടുവരുവാൻ അയച്ചവരെക്കുറിച്ചുള്ള ശ്രീവാല്മീകിവചനം ഇതിന്നനുസരിച്ചല്ല.

"ജാംബവാംശ്ചസുഷേണശ്ച വേഗദൎശീചവാനരഃ
ഋഷഭശ്ചമഹാബാഹുശ്ചത്വാരോപിവനൌകസഃ"

ജാംബവാൻ, സുഷേണൻ, വേഗദൎശി, ഋഷഭൻ, എന്ന നാലു വാനരന്മാരെ സുഗ്രീവൻ അയച്ചു.

ഓരോ സമുദ്രത്തിൽ നിന്നും, ആർ, ഏതുവിധം പാത്രങ്ങളിൽ ജലം കൊണ്ടുവന്നുവെന്നതിനെ ശ്രീവാല്മീകി പറയുന്നു:—

"ഋഷഭോദക്ഷിണാത്തൂൎണ്ണം സമുദ്രാൽ ജലമാനയത്
രക്തചന്ദനശാഖാഭിഃ സംവൃതേകാഞ്ചനേഘടേ
ജാംബവാൻപശ്ചിമാത്തോയമാജഹാരസസാഗരാത്
രത്നകുംഭേനമഹതാഗരുപല്ലവശോഭിനാ
വേഗദൎശിപരിക്രാന്ത ഉത്തരാദുദധേൎജ്ജലം
ശോഭിതംഫുല്ലശാഖാഭിരചിരാദാനയച്ഛിവം
സുഷേണോംഗദകേയൂരൈരമ്മണ്ഡിതംകലശംതഥാ
പാനീയമാനയത്തത്ര സമുദ്രാദിതരാൽത്വരൻ."

തെക്കേ സമുദ്രത്തിൽ നിന്ന് ഋഷഭൻ സ്വർണ്ണഘടത്തിൽ ജലം വേഗം കൊണ്ടുവന്നു. രക്തചന്ദനശാഖകൾകൊണ്ട് ആ ഘടം മൂടപ്പെട്ടുമിരുന്നു. പടിഞ്ഞാറുള്ള സമുദ്രത്തിൽ നിന്ന് ജാംബവാൻ മഹത്തായ രത്നഘടത്തിൽ ജലം കൊണ്ടുവന്നു. അഗരുപല്ലവങ്ങൾകൊണ്ട് ഘടം മൂടിയിരുന്നു. വേഗദർശി വടക്കേ സമുദ്രത്തിൽ നിന്ന് പൂങ്കൊത്തുള്ള ശാഖകൾകൊണ്ട് മൂടപ്പെട്ട ഘടത്തിൽ ജലം കൊണ്ടുവന്നു. സുഷേണൻ കിഴക്കേ സമുദ്രത്തിൽ നിന്ന് അംഗദം കേയൂരം എന്ന ആഭരണങ്ങളുടെ ആകൃതിയിൽ വിചിത്രചിത്രങ്ങളുള്ള കലശത്തിൽ ജലം കൊണ്ടുവന്നു."

ആനീതംതീർത്ഥസലിലം ശത്രുഘ്നോ മന്ത്രിഭിഃ സഹ
37. രാഘവസ്യാഭിഷേകാർത്ഥം വസിഷ്ഠായ ന്യവേദയത്

ആനീതം=ആനയിക്കപ്പെട്ട, തീർത്ഥസലിലം=തീർത്ഥജലം, മന്ത്രിഭിഃസഹശത്രുഘ്നഃ=മന്ത്രികളോടുകൂടെ ശത്രുഘ്നൻ, വസിഷ്ഠായ=വസിഷ്ഠന്നായ്ക്കൊണ്ട്, ന്യവേദയത്=സമർപ്പിച്ചു.

വാനരന്മാർ കൊണ്ടുവന്ന തീർത്ഥജലത്തെ ശത്രുഘ്നനും മന്ത്രിമാരുംകൂടെയൊരുമിച്ചു ചെന്ന് വസിഷ്ഠരെ ഏല്പിച്ചു.

തതസ്തുപ്രയതോവൃദ്ധോ വസിഷ്ഠോ ബ്രാഹ്മണൈഃ സഹ
38. രാമംരത്നമയേപീഠേ സസീതംസന്ന്യവേശയത്

വസിഷ്ഠോവാമദേവശ്ച ജാബാലിർഗൌതമസ്തഥാ.
39. വാല്മീകിശ്ചതഥാചക്രുഃ സർവേരാമാഭിഷേചനം.

തതഃ=അനന്തരം, പ്രയതഃ=ഭക്തിയുക്തനും, വൃദ്ധഃ വസിഷ്ഠഃ=വയസ്സനായ വസിഷ്ഠൻ, ബ്രാഹ്മണൈഃ സഹ=ബ്രാഹ്മണരോടുകൂടെ, സസീതംരാമം=സീതാസഹിതനായ രാമനെ, രത്നമയേ പീഠേ=രത്നംകൊണ്ടുള്ള പീഠത്തിൽ, സന്ന്യവേശയത്=സന്നിവേശിപ്പിച്ചു, വസിഷ്ഠഃ=വസിഷ്ഠനും, വാമദേവഃ ച=വാമദേവനും, ജാബാലിഃ=ജാബാലിയും, തഥാ ഗൌതമഃ=അപ്രകാരം ഗൌതമനും, വാല്മീകിഃ ച=വാല്മീകിയും, സർവേ=സർവരും, രാമാഭിഷേചനം ചക്രുഃ=രാമാഭിഷേചനത്തെ ചെയ്തു.

അനന്തരം അതിഭക്തനും വൃദ്ധനുമായ വസിഷ്ഠൻ ബ്രാഹ്മണരോടുകൂടെ രാമനേയും സീതയേയും രത്നമയമായ ഏകാസനത്തിൽ വേണ്ടുംവിധം ഇരുത്തി. വസിഷ്ഠൻ, വാമദേവൻ, ജാബാലി, ഗൌതമൻ, വാല്മീകി, ഇവരെല്ലാവരും രാമനെ അഭിഷേകം ചെയ്തു.

അഭിഷേകം ചെയ്ത ബ്രാഹ്മണരുടെ നാമനിർണ്ണയത്തിൽ ശ്രീ വാല്മീകി:—

"വസിഷ്ഠോവാമദേവശ്ച ജാബാലിർവിജയസ്തഥാ
കശ്യപോഗൌതമശ്ചാപി തഥാകാത്യായനോദ്വിജഃ
വിശ്വാമിത്രശ്ചതേജസ്വീ തഥാന്യേ ദ്വിജപുംഗവാഃ
അഭ്യഷിഞ്ചന്നരവരം പ്രസന്നേന സുഗന്ധിനാ."

വസിഷ്ഠൻ, വാമദേവൻ, ജാബാലി, വിജയൻ, കശ്യപൻ, ഗൌതമൻ, കാത്യായനൻ, തേജസ്വിയായ വിശ്വാമിത്രൻ, അതുപോലെയുള്ള മററ ചില ബ്രാഹ്മണശ്രേഷ്ഠന്മാരും തെളിഞ്ഞതും സുഗന്ധദ്രവ്യം കലൎന്നതുമായ ജലംകൊണ്ട് രാജാവിനെ അഭിഷേകം ചെയ്തു.

പത്മപുരാണത്തിൽ കാണുന്ന വിഭിന്നാഭിപ്രായം.

"വസിഷ്ഠോവാമദേവശ്ച ജാബാലിരഥകാശ്യപഃ
മാൎക്കണ്ഡേയശ്ചമൌൽഗല്യഃ പർവതോ നാരദസ്തഥാ
ഏതേമഹൎഷയസ്തത്ര ജപഹോമപുരസ്സരം
അഭിഷേകംശുഭം ചക്രുർമുനയോ രാജസത്തമം."

വസിഷ്ഠാദികളെക്കൂടാതെ കാശ്യപൻ, മാൎക്കണ്ഡേയൻ, മൌൽഗല്യൻ, പർവതൻ, നാരദൻ, മുതലായ മഹൎഷിമാർ ജപം ഹോമം മുതലായ കൎമ്മങ്ങളോടുകൂടെ രാജസത്തമന്റെ ശുഭമായ അഭിഷേകം നടത്തി.

കുശാഗ്രതുലസീയുക്തപുണ്യഗന്ധജലൈർമുദാ
40. അഭ്യഷിഞ്ചൻരഘുശ്രേഷ്ഠം വാസവം വസവോയഥാ
ഋത്വിഗ്ഭിഃ ബ്രാഹ്മണൈഃ ശ്രേഷ്ഠൈഃകന്യാഭിഃ സഹമന്ത്രിഭിഃ
41. സർവൌഷധിരസൈശ്ചൈവ•ദേവതൈൎന്നഭസിസ്ഥിതൈഃ
ചതുർഭിർലോകപാലൈശ്ച സ്തുവൽഭിഃ സഗണൈസ്തഥാ.

കുശാഗ്രതുലസീയുക്തപുണ്യഗന്ധജലൈഃ=കുശാഗ്രങ്ങളോടും തുലസിയോടും ചേൎന്നതിനാൽ പുണ്യഗന്ധമുള്ള ജലങ്ങൾകൊണ്ട്, രഘുശ്രേഷ്ഠം=രഘുശ്രേഷ്ഠനെ, വസവഃ=വസുക്കൾ, വാസവം യഥാ=ഇന്ദ്രനെയെന്നപോലെ, ഋത്വിഗ്ഭിഃ=ഋത്വിക്കുകളോടും, ശ്രേഷ്ഠൈഃ ബ്രാഹ്മണൈഃ=ശ്രേഷ്ഠന്മാരായ ബ്രാഹ്മണരോടും, കന്യാഭിഃ=കന്യകകളോടും, മന്ത്രിഭിഃ സഹ=മന്ത്രികളോടുംകൂടെ, സർവൌഷധിരസൈഃ ച ഏവ=സർവങ്ങളായ ഔഷധിരസങ്ങൾകൊണ്ടും, നഭസിസ്ഥിതൈഃ=ആകാശത്തിൽ സ്ഥിതന്മാരും, സഗണൈഃ=ഗണങ്ങളോടുകൂടിയവരുമായ,

ദേവതൈഃ=ദേവന്മാരാലും, സ്തുവത്ഭിഃ=സ്തുതിചെയ്യുന്ന, ചതുർഭിഃ ലോകപാലൈഃ ച=നാലു ലോകപാലന്മാരോടുംകൂടെ, മുദാ അഭ്യഷിഞ്ചൻ=സന്തോഷത്തോടുകൂടെ അഭിഷേകം ചെയ്തു.

ദർഭപ്പുല്ലുകൾ, തുളസീദളങ്ങൾ ഇവയുടെ ചേച്ചുകൊണ്ട് പുണ്യഗന്ധമുള്ള ജലങ്ങൾകൊണ്ടും സർവൌഷധിരസങ്ങൾകൊണ്ടും രഘുപതിയെ സന്തോഷത്തോടുകൂടെ, ഹോമാദിവൈദികകർമ്മങ്ങളെ നടത്തിയ ഋത്വിക്കുകളും ശ്രേഷ്ഠന്മാരായ ബ്രാഹ്മണരും, കന്യകകളും, അഷ്ടവസുക്കൾ ഇന്ദ്രനെയെന്നപോലെ, അഭിഷേകം ചെയ്തു. അപ്പോൾ ഗന്ധർവാപ്സരസ്സുകളോടുകൂടെ ദേവന്മാരും, ഇന്ദ്രാദികളായ നാലു ലോകപാലന്മാരും ആകാശത്തിൽ നിന്ന് ശ്രീരാമനെ സ്തുതിച്ചു.

42. ഛത്രം ചതസ്യജഗ്രാഹ ശത്രുഘ്നഃ പാണ്ഡരംശുഭം
സുഗ്രീവരാക്ഷസേന്ദ്രൌ തൌദധതുഃ ശ്വേതചാമരേ

ശത്രുഘ്നഃ=ശത്രുഘ്നൻ, തസ്യ=അവന്ന്, പാണ്ഡരം=ശുഭ്രവർണത്തോടുകൂടിയ, ശുഭം ഛത്രം=മംഗളകരമായ ഛത്രത്തെ, ജഗ്രാഹ=ഗ്രഹിച്ചു, തൌസുഗ്രീവരാക്ഷസേന്ദ്രൌ=ആ സുഗ്രീവനും രാക്ഷസാധിപനും, ശ്വേതചാമരേ=വെഞ്ചാമരങ്ങളെ, ദധതുഃ=ധരിച്ചു.

ശത്രുഘ്നൻ, രാമന്ന് മംഗളകരമായ വെൺകൊററക്കുട പിടിച്ചു. സുഗ്രീവനും വിഭീഷണനും പാർശ്വഭാഗങ്ങളിൽ വെൺചാമരങ്ങൾ പിടിച്ചു വീശിക്കൊണ്ടു നിന്നു.

ഛത്രചാമരാദികളെ പിടിച്ചവരെ കുറിച്ച് പത്മപുരാണത്തിൽ കാണുന്ന ഭാഗം:—

"ഛത്രംച ചാമരംദിവ്യം ധൃതവാംല്ലക്ഷ്മണസ്തദാ
പാർശ്വേഭരതശത്രുഘ്നൌ താലവൃന്തൌ വിരേജതുഃ
ദർപ്പണംപ്രദദൌശ്രീമാൻ രാക്ഷസേന്ദ്രോ വിഭീഷണഃ
ദധാരപൂർണകലശം സുഗ്രീവോ വാനരേശ്വരഃ
ജാംബവാംശ്ച മഹാതേജാഃ പുഷ്പമാലാം മനോഹരാം
ബാലിപുത്രസ്തു താംബൂലം സകർപ്പൂരം ദദൌഹരേഃ
ഹനുമാൻ ദീപകാൻ ദിവ്യാൻ സുഷേണശ്ചധ്വജം ശുഭം"

ദിവ്യമായ ഛത്രത്തേയും ചാമരത്തേയും ലക്ഷ്മണൻ പിടിച്ചു. പാർശ്വഭാഗങ്ങളിൽ ഭരതനും, ശത്രുഘ്നനും ആലവട്ടങ്ങൾ വീശി. രാക്ഷസേന്ദ്രനായ വിഭീഷണൻ കണ്ണാടി പിടിച്ചു കാട്ടിക്കൊടുത്തു. വാനരേശ്വരനായ സുഗ്രീവൻ പൂർണകലശം ധരിച്ചു. മഹാതേജസ്വിയാ

യ ജാംബവാൻ മനോഹരമായ പുഷ്പമാല രാമചന്ദ്രന്റെ കണ്ഠത്തിൽ സമൎപ്പിച്ചു. അംഗദൻ പച്ചക്കർപ്പൂരം മുതലായ സുഗന്ധദ്രവ്യങ്ങളോടു കൂടെ താംബൂലം നൽകി. ഹനുമാൻ ദിവ്യങ്ങളായ ദീപങ്ങളെ പിടിച്ചു. സുഷേണൻ ശോഭനമായ കൊടിക്കൂറ പിടിച്ചു.

43. മാലാം ച കാഞ്ചനീം വായുർദ്ദദൌ വാസവചോദിതഃ
സർവരത്നസമായുക്തം മണികാഞ്ചന ഭൂഷിതം

44. ദദൌ ഹാരം നരേന്ദ്രായ സ്വയം ശക്രസ്തു ഭക്തിതഃ

വാസവചോദിതഃ=വാസവനാൽ(ഇന്ദ്രനാൽ)പ്രേരിക്കപ്പെട്ട, വായുഃ=വായുദേവൻ, കാഞ്ചനീം മാലാം=സ്വർണമാലയെ, ദദൌ=ദാനംചെയ്തു, ശക്രഃതുസ്വയം=ദേവേന്ദ്രനാകട്ടെ നേരിട്ടുവന്നു്, സർവരത്നസമായുക്തം=എല്ലാ രത്നങ്ങളോടുകൂടിയതും, മണികാഞ്ചനഭൂഷിതം=രത്നം കൊണ്ടും സ്വർണംകൊണ്ടും അലങ്കരിക്കപ്പെട്ടതുമായ, ഹാരം=ഹാരത്തെ, ഭക്തിതഃ=ഭക്തിപൂർവം, നരേന്ദ്രായ=രാജാവിന്നായിക്കൊണ്ടു്, ദദൌ=ദാനംചെയ്തു.

ദേവേന്ദ്രന്റെ പ്രേരണപ്രകാരം വായുദേവൻ ഒരു സ്വൎണ്ണമാല രാമന്നു നൽകി. നവരത്നങ്ങളോടുകൂടിയതും, രത്നങ്ങളെയും, സ്വൎണ്ണങ്ങളേയും കൂട്ടിയിണക്കിയലങ്കരിച്ചിരിക്കുന്നതുമായ ഒരു മുത്തുമാല ദേവേന്ദ്രൻതന്നെ പ്രത്യക്ഷമായി വന്നു് ഭക്തിപൂർവം രാമന്നു് നൽകി.

മുത്തുമാല ഇന്ദ്രനാൽ പ്രേരിക്കപ്പെട്ട കുബേരനാണ് കൊടുത്തതു്, ഇന്ദ്രൻ നേരിട്ടല്ല, എന്നാണ് പ്രാച്യരാമായണാഭിമതം.

"യക്ഷാധ്യക്ഷഃ സമാഗമ്യ മണിരത്നസമായുതം
മുക്താഹാരം ച രാമായ ദദൌ ശക്രപ്രദേശിതഃ"

ശക്രപ്രേരിതനായ യക്ഷാധിപൻ (കുബേരൻ) വിശേഷരത്നങ്ങളോടുകൂടിയ മുത്തുമാലയെ രാമന്നു നൽകി എന്നതിൽ കാണുന്നു. പാശ്ചാത്യരാമായണത്തിലും, ഇന്ദ്രപ്രേരിതനായ ഒരുവൻ കൊടുത്തുവെന്നു പറഞ്ഞിരിക്കുന്നു. രണ്ടിലും ശക്രൻ നേരിട്ടുകൊടുത്തതായി പറഞ്ഞിട്ടില്ലാത്തതിനാൽ ഇന്ദ്രകല്പനപ്രകാരം കുബേരൻ കൊടുത്തുവെന്നാണ് വ്യാഖ്യാതാക്കന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നത്.

പ്രജഗുർദ്ദേവഗന്ധർവാ നനൃതുശ്ചാപ്സരോഗണാഃ

45. ദേവദുന്ദുഭയോനേദുഃ പുഷ്പവൃഷ്ടിഃ പപാത ഖാത്

ദേവഗന്ധർവാഃ=ദേവഗന്ധർവന്മാർ, പ്രജഗുഃ=പ്രകർഷേണ ഗാനം

ചെയ്തു, അപ്സരോഗണാഃ=അപ്സരസ്സുകളുടെ സംഘങ്ങൾ, നനൃതുഃ=നൃത്തനംചെയ്തു, ദേവദുന്ദുഭയഃ=ദേവന്മാരുടെ ദുന്ദുഭികൾ, നേദുഃ=ശബ്ദിച്ചു, ഖാത്=ആകാശത്തിൽനിന്ന്, പുഷ്പവൃഷ്ടിഃ=പുഷ്പവർഷം, പപാത=പതിച്ചു.

ദേവവർഗത്തിലുൾപ്പെട്ട ഗന്ധർവന്മാർ ആനന്ദകരമായി പാടി. അപ്സരസ്ത്രീസംഘങ്ങൾ കളിച്ചു. ദേവവാദ്യങ്ങൾ മുഴങ്ങി. ആകാശത്തിൽനിന്ന പുഷ്പവൃഷ്ടിയുണ്ടായി.

46. നവദൂർവാദലശ്യാമം പത്മപത്രായതേക്ഷണം
രവികോടിപ്രഭായുക്തകിരീടേന വിരാജിതം

47. കോടികന്ദർപ്പലാവണ്യം പീതാംബര സമാവൃതം
ദിവ്യാഭരണസമ്പന്നം ദിവ്യചന്ദനലേപനം

48. അയുതാദിത്യസങ്കാശം ദ്വിഭുജം രഘുനന്ദനം
വാമഭാഗേസമാസീനാം സീതാം കാഞ്ചനസന്നിഭാം

49. സർവാഭരണസമ്പന്നാം വാമാങ്കേ സമുപസ്ഥിതാം
രക്തോൽപലകരാംഭോജാം വാമേനാലിംഗ്യസംസ്ഥിതം

50. സർവാതിശയശോഭാഢ്യം ദൃഷ്ട്വാ ഭക്തിസമന്വിതഃ
ഉമയാസഹിതോദേവഃ ശങ്കരോ രഘുനന്ദനം
സർവദേവഗണൈര്യുക്തഃ സ്തോത്രം സമുപചക്രമേ

നവദൂർവാദലശ്യാമം=നൂതനമായ ദൂർവാദലംപോലെ ശ്യാമലനിറമുള്ളവനും, പത്മപത്രായതേക്ഷണം=താമരദളംപോലെ ആയതങ്ങളായ ഈക്ഷണങ്ങളോടുകൂടിയവനും, രവികോടിപ്രഭായുക്തകിരീടേന=കോടി സൂര്യപ്രഭയുള്ള കിരീടത്താൽ, വിരാജിതം=ശോഭിക്കുന്നവനും, കോടികന്ദർപ്പലാവണ്യം=കോടി മന്മഥന്നു തുല്യമായ സൌന്ദര്യമുള്ളവനും, പീതാംബരസമാവൃതം=മഞ്ഞപ്പട്ടു ധരിച്ചവനും, ദിവ്യാഭരണസമ്പന്നം=ദിവ്യങ്ങളായ ആഭരണങ്ങളോടു കൂടിയവനും, ദിവ്യചന്ദനലേപനം=ദിവ്യമായ ചന്ദനത്തെ ലേപനം ചെയ്തവനും, അയുതാദിത്യസങ്കാശം=അയുതം സൂര്യന്നു തുല്യനും, ദ്വിഭുജം=രണ്ടു കൈകളോടുകൂടിയവനും, വാമഭാഗേ=ഇടത്തുഭാഗത്തിൽ, സമാസീനാം=ഇരിക്കുന്നവളും, കാഞ്ചനസന്നിഭാം=സ്വർണ്ണതുല്യയും, സർവാഭരണസമ്പന്നാം=സർവാഭരണങ്ങളെ ധരിച്ചവളും, രക്തോൽപലകരാംഭോജാം=ചെന്താമരപ്പൂവുള്ള കരകമലത്തോടുകൂടിയവളും, വാമാങ്കേ=ഇടത്തെ മടിയിൽ, സമാസീനാം=സുഖമായിരിക്കുന്നവളുമായ, സീതാം=സീത

യെ, വാമേന ആലിംഗ്യ=ഇടത്തുകൈകൊണ്ടാലിംഗനം ചെയ്തിട്ട്, സമുപസ്ഥിതം=ഇരിക്കുന്നവനും, സർവാതിശയശോഭാഢ്യം=സർവത്തെയും അതിശയിക്കുന്ന ശോഭയോടുകൂടിയവനുമായ, രഘുനന്ദനം=രഘുനന്ദനനെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, ഭക്തിസംയുതഃ=ഭക്തിയോടുകൂടിയവനും, ഉമയാസഹിതഃ=ഉമയോടു ചേർന്നിരിക്കുന്നവനുമായ, ദേവഃ ശങ്കരഃ=ഭഗവാൻ ശിവൻ, സർവദേവഗണൈഃ യുക്തഃ=സർവദേവഗണങ്ങളോട് കൂടിയവനായിട്ട്, സ്തോതും=സ്തുതിപ്പാൻ, ഉപചക്രമേ=ആരംഭിച്ചു.

വാടാത്ത ദൂർവാദളംപോലെ ശ്യാമളനിറമുള്ളവനും, താമരദളംപോലെ നീണ്ടും വികസിച്ചുമിരിക്കുന്ന നേത്രങ്ങളോടുകൂടിയവനും, കോടിസൂൎയ്യകാന്തിയുള്ള കിരീടത്താൽ പ്രശോഭിക്കുന്നവനും, കോടിമന്മഥനെപ്പോലെ സുന്ദരനും, മഞ്ഞപ്പട്ടുടുത്തവനും, ദിവ്യങ്ങളായ ആഭരണങ്ങളെ ധരിച്ചവനും, ദിവ്യമായ ചന്ദനം ശരീരത്തിൽ പൂശിയിരിക്കുന്നവനും, പതിനായിരം സൂൎയ്യനെപ്പോലെ വിളങ്ങുന്നവനും, രണ്ടു കൈകളോടു കൂടിയവനും, ഇടത്തുഭാഗത്ത് ഇടത്തെ മടിയിലിരിക്കുന്നവളും, സ്വർണവൎണ്ണമുള്ളവളും, കയ്യിൽ ചെന്താമരപ്പൂപ്പിടിച്ചിരിക്കുന്നവളും, സർവാഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടവളുമായ സീതയെ, ഇടത്തുകൈകൊണ്ടാലിംഗനം ചെയ്തിരിക്കുന്നവനും, സർവത്തെയും അതിശയിക്കുന്ന തേജസ്സോടുകൂടിയവനുമായ രഘുപതിയെക്കണ്ടിട്ട് ഭക്തിയുക്തനും, പാർവതീസഹിതനുമായ ഭഗവാൻ ശ്രീശങ്കരൻ, സർവദേവഗണങ്ങളോടു സഹിതനായിട്ട് സ്തുതിപ്പാനാരംഭിച്ചു.

## ശ്രീമഹാദേവ ഉവാച.

51. നമോസ്തു രാമായ സശക്തികായ
നീലോൽപലശ്യാമലകോമലായ
കിരീടഹാരാംഗദ ഭൂഷണായ
സിംഹാസനസ്ഥായ മഹാപ്രഭായ

സശക്തികായ=ശക്തിയായ സീതയോടു കൂടിയവനും, നീലോൽപലശ്യാമലകോമലായ=നീലത്താമരപോലെ ശ്യാമളനും കോമളനുമായിരിക്കുന്നവനും, കിരീടഹാരാംഗദഭൂഷണായ=കിരീടം, ഹാരം, അംഗദങ്ങൾ, ആകുന്ന ഭൂഷണങ്ങളോടു കൂടിയവനും, സിംഹാസനസ്ഥായ=സിംഹാസനത്തിലിരിക്കുന്നവനും, മഹാപ്രഭായ=മഹത്തിയായ പ്രഭയോടു കൂടിയവനുമായ, രാമായ നമഃ അസ്തു=രാമന്നായ്ക്കൊണ്ടു നമസ്സു ഭവിക്കട്ടെ.

വിട്ടുപിരിയാതിരിക്കുന്ന മഹാലക്ഷ്മിയുടെ അവതാരമായ സീതാദേവിയോടുകൂടിയും, നീലത്താമരപ്പൂപ്പോലെ ശ്യാമളനിറംകൊണ്ടു് മനോഹരനായും, ശിരസ്സിൽ കിരീടം, മാറിടത്തിൽ ഹാരം, കൈകളിൽ അംഗദങ്ങൾ എന്ന ആഭരണങ്ങളെ ധരിച്ചും, മഹാ പ്രഭയോടുകൂടെ സിംഹാസനത്തിലിരിക്കുന്നവനുമായ രാമന്നായ്ക്കൊണ്ടു നമസ്കാരം.

"ശിവായനമഃ'' എന്നു് ശിവപഞ്ചാക്ഷരമന്ത്രം.

"രാമായനമഃ'' എന്നു് വിഷ്ണുപഞ്ചാക്ഷരമന്ത്രം.

"ശിവായനമഃ'' എന്ന മന്ത്രത്താൽ ഭജനീയനായ ശ്രീശിവൻ "രാമായനമഃ" എന്ന മന്ത്രം ഉച്ചരിച്ചു് രാമനെ ഭജിച്ചിരിക്കുന്നതുകൊണ്ടു് സർവോപാസ്യനായ ദേവൻ ശ്രീരാമചന്ദ്രൻ എന്നു സൂചിപ്പിച്ചിരിക്കുന്നു.

52. ത്വമാദിമധ്യാന്തവിഹീനഏകഃ
സൃജസ്യവസ്യൽസിച ലോകനാഥ!
സ്വമായയാ തേന നലിപ്യസേ ത്വം
യൽ സ്വേസുഖേജസ്രരതോനവദ്യഃ

ലോകനാഥ!=ഹേ ലോകരക്ഷക!, ആദിമധ്യാന്തവിഹീനഃ=ആദി, മധ്യം, അന്തം ഇല്ലാത്തവനും, ഏകഃ=അദ്വിതീയനുമായ, ത്വം=നിന്തിരുവടി, സ്വമായയാ=അങ്ങയുടെ മായകൊണ്ടു്, സൃജസി=സൃഷ്ടിക്കുന്നു, അവസി=രക്ഷിക്കുന്നു, അൽസി=നശിപ്പിക്കുന്നു, തേന=അതുകൊണ്ടു്, നലിപ്യസേ=സ്പശിക്കപ്പെടുന്നില്ല, യൽ=എന്തുകൊണ്ടെന്നാൽ, സ്വേസുഖേ=സ്വരൂപസുഖത്തിൽ, അജസ്രരതഃ=സദാ രമിക്കുന്നവനും, അനവദ്യഃ=ദോഷരഹിതനുമാകുന്നു.

ആദ്യം സന്തോഷാധിക്യത്താൽ, കണ്ടമാതിരിയിൽ സ്തുതിച്ചശേഷം, ശ്രീരാമന്റെ സാക്ഷാൽ സത്യസ്വരൂപത്തെ പ്രകാശിപ്പിച്ചുകൊണ്ടു് പിന്നെ സ്തുതിക്കുന്നു. ഉൽപത്തി, വളച്ച, നാശം എന്ന ഭാവങ്ങളില്ലാതെ അദ്വിതീയനായിരിക്കുന്ന നിന്തിരുവടി, മായയെ സ്വേച്ഛയാ സ്വീകരിച്ചിട്ടു്, ലോകങ്ങളെ സൃഷ്ടിച്ചു് രക്ഷിച്ചു് സംഹരിക്കുന്നു. എങ്കിലും, സദാ നിജാനന്ദനിമഗ്നനും ശരീരമില്ലാത്തവനുമായ നിന്തിരുവടി കമ്മത്തിൽ ചേരാതെയുമിരിക്കുന്നു.

53. ലീലാം വിധത്സേ ഗുണസംവൃതസ്ത്വം
പ്രപന്നഭക്താനുവിധാനഹേതോഃ
നാനാവതാരൈഃ സുരമാനുഷാദ്യൈഃ
പ്രതീയസേജ്ഞാനിഭിരേവനിത്യം

ഗുണസംവൃതഃ ത്വം=ഗുണങ്ങളെ വരിച്ചിരിക്കുന്ന നിന്തിരുവടി, (അഗു ണസംവൃതഃ അപി ത്വം=ഗുണങ്ങളാൽ മറക്കപ്പെടാത്തവനാകുന്നുവെ ങ്കിലും നിന്തിരുവടി, എന്നും ആവാം) പ്രപന്നഭക്താനുവിധാനഹേ തോഃ=പ്രപന്നന്മാരായ—ശരണം പ്രാപിക്കുന്ന—ഭക്തന്മാരുടെ അനു വിധാനത്തിന്നുവേണ്ടി, സുരമാനുഷാദ്യൈഃ=സുരൻ, മാനുഷൻ ആദി യായ, നാനാവതാരൈഃ=ബഹുവിധാവതാരങ്ങൾകൊണ്ടു്, ലീലാം= ലീലയെ, വിധത്സേ=ചെയ്യുന്നു, ജ്ഞാനിഭിഃ ഏവ=ജ്ഞാനികളാൽ മാ ത്രം, നിത്യം പ്രതീയസേ=എപ്പോഴും അറിയപ്പെടുന്നു.

"നിത്യാനന്ദനിമഗ്നനായ ഭഗവാൻ എന്തിനായിട്ടു് സ്വരൂപ ത്തെ ധരിക്കുന്നു" എന്ന ശങ്കക്കു സമാധാനം:—ഗുണമയിയായ മായ യെ, സ്വയമേവ സ്വീകരിച്ചിരിക്കുന്ന നിന്തിരുവടി (ഗുണമയിയായ മായയാൽ മറക്കപ്പെടാത്തവനാകുന്നുവെങ്കിലും, നിന്തിരുവടി) സർവാ ത്മനാ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്ന ഭക്തന്മാരെ അനുഗ്രഹി ച്ചു്, പരമപുരുഷാൎത്ഥത്തെ അവൎക്കു നൽകുവാൻവേണ്ടീട്ടു്, ദേവമനു ഷ്യാദിയോനികളിൽ ജനിക്കുന്നു. അല്ലാതെ കൎമ്മംനിമിത്തം അങ്ങെ ക്കു് ജനനമരണാദികളില്ലെന്നു് ജ്ഞാനികൾമാത്രമറിയുന്നു. മൂഢന്മാരാ കട്ടെ അങ്ങയെ സാധാരണ മനുഷ്യനെന്നു് കരുതുന്നു. ഇങ്ങിനെ ലോ കസൃഷ്ട്യാദി ലീലയെ നിന്തിരുവടി ലോകാനുഗ്രഹത്തിന്നായി നട ത്തുന്നു.

വാമനാദ്യവതാരം ദേവയോനികളിൽ. രാമകൃഷ്ണാദ്യവതാരം മ നുഷ്യയോനികളിൽ.

അവതാരസ്വരൂപനായ ഭഗവാൻ ഏതുവിധം കൎമ്മങ്ങളെ ആ ചരിക്കുന്നുവോ, ആവിധത്തിൽ കൎമ്മംചെയ്യുന്ന ഭക്തന്മാൎക്കു് പുനർജ ന്മമില്ലാത്തതായ പരമപുരുഷാൎത്ഥം ലഭിക്കുന്നു. നിഷ്കാമകൎമ്മപദ്ധതി യെ ലോകത്തിന്നുപദേശിപ്പാനാണു് ഭഗവാൻ അവതരിക്കുന്നതും, ക ൎമ്മങ്ങളെ ചെയ്യുന്നതും.

സൃഷ്ടിലീലയില്ലെങ്കിൽ അസുരന്മാരുടെ ഉൽപത്തിയുമില്ല. അ പ്പോൾ അവതാരത്തിന്റെ ആവശ്യവുമില്ല. അവതാരമില്ലെങ്കിൽ ഭക്തന്മാൎക്കു് ആദൎശപുരുഷനായവരെയനുഗ്രഹിപ്പാനോ, അവൎക്കു ഭജിക്കുവാനോ കഴികയില്ല. ഭജിക്കാതെയിരിക്കുന്നവൎക്കു മുക്തിയുമി ല്ല. അതുകൊണ്ടു് ഭക്തലോകാനുഗ്രഹമാണു് ലീലാപ്രയോജനമെന്നഭി പ്രായം.

ഈ സംഗതിയെ ഭഗവാൻ ശ്രീകൃഷ്ണൻ ഭക്തനായ അൎജ്ജുനനോടു സ്പഷ്ടമായുപദേശിച്ചിരിക്കുന്ന പദ്യങ്ങൾ:—

"യദ്യദാചരതിശ്രേഷ്ഠസ്തത്തദേവേതരോജനഃ
സയൽ പ്രമാണം കുരുതേ ലോകസ്തദനുവൎത്തതേ
നമേ പാൎത്ഥാസ്തികൎത്തവ്യം ത്രിഷുലോകേഷുകിംചന
നാനവാപ്തമവാപ്തവ്യം വൎത്തഏവച കൎമ്മണി
യദിഹ്യഹംന വൎത്തേയം ജാതുകൎമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവൎത്തന്തേ മനുഷ്യാഃ പാൎത്ഥസർവശഃ
ഉൽസീദേയുരിമേ ലോകാഃ നകുൎയ്യാം കൎമ്മചേദഹം
സങ്കരസ്യച കൎത്താസ്യാമുപഹന്യാമിമാഃപ്രജാഃ"

ലോകത്തിൽ ശ്രേഷ്ഠനെന്നു് സമ്മതനായ ഒരുവൻ ഏതുവിധം ആചരിക്കുന്നുവോ, ആ വിധം പ്രാകൃതജനവും ആചരിക്കും. ശ്രേഷ്ഠൻ ഏതൊന്നിനെ പ്രമാണമാക്കുന്നുവോ, ലോകം അതിനെ അനുസരിച്ചു നടക്കും. ഹേ അൎജ്ജുന! എനിക്കു് മൂന്നുലോകങ്ങളിലും, ചെയ്യേണ്ടതായ പ്രവൃത്തിയൊന്നുമില്ല. ആവശ്യം വല്ലതുമാണല്ലോ പ്രവൃത്തിക്കു് കാരണം. നിത്യതൃപ്തനായ എനിക്കു് സമ്പാദിക്കേണ്ടതായിട്ടൊന്നുമില്ലാത്തതിനാൽ പ്രവൎത്തിക്കേണ്ടതായ ആവശ്യവുമില്ല. എങ്കിലും ഞാൻ കൎമ്മം ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു. ഞാൻ ഉത്സാഹയുക്തനായി കൎമ്മത്തിലേൎപ്പെടാതിരിക്കുന്നപക്ഷം, മനുഷ്യന്മാർ എല്ലായ്പോഴും എന്നെപ്പോലെതന്നെ കൎമ്മം ചെയ്യാതിരിക്കും. അതുകൊണ്ടു് ഞാൻ കൎമ്മം ചെയ്യാതിരുന്നാൽ ഈ ലോകം നശിക്കും. കൎമ്മത്തിന്നൊരു വിഹിതപദ്ധതിയില്ലാതാകും. തോന്നിയവിധത്തിൽ ഓരോരുത്തരും എന്തെങ്കിലും പ്രവൃത്തിക്കും. അപ്പോൾ കൎമ്മശ്രദ്ധയില്ലാത്ത ഞാൻ ലോകത്തിലെ ജനങ്ങളെ നശിപ്പിച്ചു മട്ടിലായ്ത്തീരും. അതുകൊണ്ടു് ക്ഷത്രിയനായ നീ വിഹിതകൎമ്മത്തെ അനുഷ്ഠിക്കുകതന്നെ വേണം എന്നാണു് ഭഗവന്മതം.

ലോകസംരക്ഷക്കായി സ്വീകരിക്കുന്ന അവതാരമൂൎത്തികളെക്കൊണ്ടു നിന്തിരുവടി ചെയ്ത ഉൽകൃഷ്ടകൎമ്മങ്ങളെ കീൎത്തിക്കുകയും കേൾക്കുകയും, ആ ദിവ്യസൌന്ദൎയ്യമുള്ള മൂൎത്തികളെ ധ്യാനിക്കുകയും, ചെയ്യുന്ന ഭക്തന്മാരുടെ മനസ്സ് ശുദ്ധമാകുകയും, തന്നിമിത്തം നിന്തിരുവടിയിൽ പരമപ്രേമം അവൎക്കുണ്ടാകുകയും തദ്വാരാ മുക്തന്മാരായ്ഭവിക്കയും ചെയ്യും. അങ്ങിനെ ലോകത്തെ അനുഗ്രഹിപ്പാൻ വേണ്ടീട്ടാണവതാരമെന്നു സാരം.

54. സ്വാംശേനലോകം സകലം വിധായതം
ബിഭൎഷിചത്വം തദധഃ ഫണീശ്വരഃ
ഉപൎയ്യധോഭാന്വനിലോഡുപൌഷധീ-
പ്രവൎഷരൂപോവസിനൈകധാ ജഗത്.

സകലം ലോകം=സകല ലോകത്തെ, സ്വാംശേന വിധായ=തന്റെ അംശംകൊണ്ടു നിൎമ്മിച്ചിട്ടു്, തദധഃ=അതിന്റെ അധോഭാഗത്തിൽ, ഫണീശ്വരഃ ത്വം=ആദിശേഷനായ നിന്തിരുവടി, ബിഭൎഷിച=ഭരിക്കയും ചെയ്യുന്നു, ഉപൎയ്യധഃ=ഉപരിഭാഗത്തും അധോഭാഗത്തും, ഭാന്വനിലോഡുപൌഷധീപ്രവൎഷരൂപഃ=ഭാനു (സൂൎയ്യൻ) അനിലൻ (വായു) ഉഡുപൻ (ചന്ദ്രൻ) ഔഷധികൾ (സസ്യങ്ങൾ) പ്രവൎഷം (മേഘം) എന്ന രൂപങ്ങളോടു കൂടിയവനായിട്ടു്, നൈകധാ=അനേകരൂപത്തിൽ, ജഗത്=ജഗത്തിനെ, അവസി=അവനം ചെയ്യുന്നു.

നിഷ്കാമകൎമ്മപദ്ധതിയെ, അവതാരസ്വരൂപംകൊണ്ടു് ലോകത്തിലുറപ്പിച്ചു രക്ഷിക്കുന്ന നിന്തിരുവടിതന്നെ സമഷ്ടിലോകത്തെ മററുവിധത്തിലും രക്ഷിക്കുന്നുവെന്നു് സ്തുതിക്കുന്നു. ലോകസൃഷ്ടികൎത്താവായ ബ്രഹ്മാവു് നിന്തിരുവടിയുടെ അംശമാകയാൽ, അങ്ങെയാൽത്തന്നെ സൃഷ്ടമായ ലോകത്തെ, അധോഭാഗത്തിൽ, ആദിശേഷസ്വരൂപനായ നിന്തിരുവടിതന്നെ വഹിക്കയും ചെയ്യുന്നു. മേൽഭാഗത്തിൽ, സൂൎയ്യൻ, വായു, നക്ഷത്രങ്ങൾ, നക്ഷത്രാധിപനായ ചന്ദ്രൻ മേഘം എന്ന രൂപങ്ങളെയും, അധോഭാഗത്തിൽ സസ്യാദിരൂപങ്ങളെയും വഹിച്ചിരിക്കുന്ന നിന്തിരുവടി, ലോകത്തെ പരിപാലിപ്പാൻ ബഹുരൂപനായിരിക്കുന്നു.

55. ത്വമിഹദേഹഭൃതാം ശിഖിരൂപഃ
പചസിഭുക്തമശേഷമജസ്രം
പവനപഞ്ചകരൂപസഹായോ
ജഗദഖണ്ഡമനേന ബിഭൎഷി.

ദേഹഭൃതാം=ദേഹം ധരിച്ചിരിക്കുന്നവരുടെ, ഇഹ=ഇതിൽ—ദേഹത്തിൽ, ശിഖിരൂപഃ ത്വം=അഗ്നിസ്വരൂപനായ അങ്ങുന്നു്, പവനപഞ്ചകരൂപസഹായഃ=അഞ്ചു വായുക്കളുടെ രൂപമാകുന്നസഹായത്തോടു കൂടിയവനായിട്ടു്, ഭുക്തം അശേഷം=ഭുജിക്കപ്പെട്ട സമസ്തത്തെ, അജസ്രം=എപ്പോഴും, പചസി=പചിപ്പിക്കുന്നു, അനേന=ഇതുകൊണ്ടു്, അഖണ്ഡം ജഗത്=സമസ്തമായ ലോകത്തെ, ബിഭൎഷി=ഭരിക്കുന്നു.

സൂര്യ്യചന്ദ്രാഗ്ന്യാദിരൂപേണ സമഷ്ടിലോകത്തെ രക്ഷിക്കുന്ന നിന്തിരുവടിതന്നെ, അതിലുള്ള ഓരോ വ്യക്തികളിലും അതേ സ്വരൂപത്തിലിരുന്നു രക്ഷിക്കുന്നുവെന്നു് കാണിച്ചു് സ്തുതിക്കുന്നു.

ശരീരം ധരിച്ചിരിക്കുന്ന എല്ലാവരിലും നിന്തിരുവടി ജാഠരാഗ്നിരൂപനായിരിക്കുന്നു. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, എന്ന അഞ്ചുവിധം വായുക്കളായിവരിലിരിക്കുന്നതും നിന്തിരുവടിതന്നെ. അഗ്നിയും വായുക്കളും അന്യോന്യസഹായികളായി ഭവിച്ചിട്ടു്, പ്രാണികൾ ഭക്ഷിക്കുന്ന പദാർത്ഥങ്ങളെ പാകം വരുത്തിക്കൊണ്ടു് ഓരോ ശരീരത്തെയും സംരക്ഷിക്കുന്നു. ഈവിധത്തിൽ, അനേക വ്യക്തികളടങ്ങിയിരിക്കുന്ന അഖണ്ഡമായ ലോകത്തെ-സമഷ്ടിലോകത്തെ-പരിപാലിക്കുന്നു.

ഈ സംഗതിയെ പ്രകാശിപ്പിക്കുന്ന ശ്രീകൃഷ്ണവാക്യം:—

"അഹംവൈശ്വാനരോഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ പചാമ്യന്നംചതുർവിധം."

ഞാൻ വൈശ്വാനരസ്വരൂപനായിട്ടു (ജാഠരാഗ്നിയായിട്ടു) പ്രാണികളുടെ ശരീരത്തിലിരുന്നു്, പ്രാണൻ, അപാനൻ, എന്ന വായുക്കളോടു ചേർന്നു് അവർ ഭക്ഷിക്കുന്ന ചതുർവിധപദാർത്ഥങ്ങളെ ദഹിപ്പിച്ചു് ശരീരങ്ങളെ നിലനിർത്തുന്നു.

56. ചന്ദ്രസൂര്യ്യശിഖിമദ്ധ്യഗതംയ
ത്തേജഈശ! ചിദശേഷതനൂനാം
പ്രാഭവത്തനുഭൃതാമിഹധൈര്യ്യം
ശൌര്യ്യമായുരഖിലംതവസത്വം.

ഈശ!=അല്ലയോ ഈശ്വര! ചന്ദ്രസൂര്യ്യശിഖിമദ്ധ്യഗതം=ചന്ദ്രന്റെയും, സൂര്യ്യന്റെയും, അഗ്നിയുടെയും മദ്ധ്യത്തിൽ, യത് തേജഃ=യാതൊരു തേജസ്സുണ്ടോ, അശേഷതനൂനാം=സകല ശരീരങ്ങളുടെ, ചിത് യാ=ചേതന യാതൊന്നോ, തനുഭൃതാം=ദേഹം ധരിച്ചിരിക്കുന്നവരുടെ, ധൈര്യ്യം=ധീരത, ശൌര്യ്യം=ശൂരത, ആയുഃ=ആയുസ്സ്, എന്നിവ, പ്രാഭവത്=ഉണ്ടായി, അഖിലം=എല്ലാം, തവ=അങ്ങയുടെ, സത്വം= സൽഭാവം.

അല്ലയോ സർവേശ്വര! ചന്ദ്രൻ, സൂര്യ്യൻ, അഗ്നി, എന്നിവയുടെ മദ്ധ്യത്തിൽ കാണപ്പെടുന്ന തേജസ്സും, സകല ശരീരാന്തർഭാഗത്തിൽ പ്രകാശിക്കുന്ന ചൈതന്യവും, സർവ ശരീരികളുടെ, ധൈര്യ്യം, ശൌര്യ്യം,

ആയുസ്സ് എന്നിവ സകലവും, നിന്തിരുവടി ആ സർവത്തിൻെറയും ഉള്ളിലിരിക്കുന്നവെന്നതിൻെറ ലക്ഷണമാകുന്നു.

ഈ സംഗതിയെ പ്രകാശിപ്പിക്കുന്ന ഗീതാപദ്യം:—

"യദാദിത്യഗതം തേജോ ജഗൽഭാസയതേഖിലം
യച്ചന്ദ്രമസിയച്ചാഗ്നൌ തത്തേജോ വിദ്ധിമാമകം."

സകല ലോകത്തെയും പ്രകാശിപ്പിക്കുന്ന സൂൎയ്യതേജസ്സ് യാതൊന്നോ, ചന്ദ്രനിലും അഗ്നിയിലുമിരിക്കുന്ന തെജസ്സ് യാതൊന്നോ, ആ എല്ലാ തെജസ്സും എൻെറതാണെന്നറിഞ്ഞുകൊള്ളുക.

57. ത്വംവിരിഞ്ചിശിവ വിഷ്ണുവിഭേദാൽ
കാലകൎമ്മശശി സൂൎയ്യവിഭാഗാത്
വാദിനാംപൃഥഗിവേശവിഭാസി
ബ്രഹ്മനിശ്ചിതമനന്യദിഹൈകം.

ഈശ=ഹേ ഈശ്വര, ത്വം=നിന്തിരുവടി, വിരിഞ്ചിശിവവിഷ്ണുവിഭേദാത്=വിരിഞ്ചൻ, ശിവൻ, വിഷ്ണുവെന്ന വിശേഷഭേദം ഹേതുവായിട്ടും, കാലകൎമ്മശശിസൂൎയ്യവിഭാഗാത്=കാലം, കൎമ്മം, ശശി, സൂൎയ്യൻ, എന്ന, വിഭാഗം ഹേതുവായിട്ടും, വാദിനാം=വാദിക്കുന്നവൎക്ക്, പൃഥക് ഇവ= വെവ്വേറെ എന്നപോലെ, വിഭാസി=ശോഭിക്കുന്നു, ഇഹ=ഈ ലോകത്തിൽ, അനന്യത്=അന്യത്തോടു കൂടാത്തതും, ഏകം=ഏകവുമായ, ബ്രഹ്മ നിശ്ചിതം=ബ്രഹ്മമെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

"ലോകത്തിൻെറ സൃഷ്ടിസ്ഥിത്യാദികൾക്കു കാരണഭൂതൻ ഞാനെന്നു പറയുന്നതു സത്യമല്ല. സൃഷ്ടികൎത്താവ് ബ്രഹ്മാവ്, പാലിക്കുന്നവൻ വിഷ്ണു, സംഹരിക്കുന്നവൻ ശിവനായ നിന്തിരുവടി, ബാല്യയൌവനവാൎദ്ധക്യാദിരൂപേണ ശരീരപരിണാമത്തിന്നും സസ്യാദികളുടെ ഉത്പത്ത്യാദികൾക്കും കാരണം കാലം, ഇതിന്നെല്ലാം കാരണം കൎമ്മം, ലോകത്തെ പ്രകാശിപ്പിക്കുന്നതു സൂൎയ്യാദിഗോളങ്ങൾ, എന്നതു പ്രസിദ്ധമായിരിക്കേ, എല്ലാം ഞാനാണെന്നുള്ള വാക്യം എങ്ങിനെ സത്യമാകും?" എന്നുള്ള വാദത്തിന്നുത്തരമായിട്ടു സ്തുതിക്കുന്നു.

ബ്രഹ്മാവ്, വിഷ്ണു, ശിവൻ, എന്ന മൂൎത്തിഭേദങ്ങളും, കാലം, കൎമ്മം, ചന്ദ്രൻ, സൂൎയ്യൻ, എന്നിങ്ങിനെയുള്ള വിഭാഗങ്ങളും, വാദിക്കുന്നവരുടെ ദൃഷ്ടിയിൽ വെവ്വേറെയുള്ളവയെന്നു തോന്നിയാലും, ലോകത്തിൽ എല്ലാമായി വിളങ്ങുന്ന ഏകമായ ബ്രഹ്മചൈതന്യത്തെ കൂടാതെ അന്യമായിട്ടൊന്നുമില്ല. വസ്തുതത്വത്തെ നന്നായറിയാത്ത വാദി

കൾ ബ്രഹ്മാവാദികളെ വെവ്വേറെ കാണുന്നതുകൊണ്ട് അവരവരുടെ വാദത്തെ ഉറപ്പിക്കുവാൻ അവർ ചെയ്യുന്ന പരിശ്രമം വസ്തുതത്വത്തെ മറെറാരു വിധത്തിലാക്കിത്തീക്കുവാൻ മതിയായ്വരികയില്ല. എല്ലാമായ്വിളങ്ങുന്ന സത്യവസ്തു നിന്തിരുവടി ഏകൻ തന്നെയാകുന്നു. "മത്തോന്യന്നാസ്തികിംചന" എന്നിൽ നിന്നന്യമായിട്ടു യാതൊന്നുമില്ല എന്ന് ഭഗവൽഗീതാവചനം.

58. മത്സ്യാദിരൂപേണ യഥാത്വമേകഃ
ശ്രുതൌപുരാണേഷുച ലോകസിദ്ധഃ
തഥൈവസർവം സദസദ്വിഭാഗ
സ്ത്വമേവനാന്യൽ ഭവതോവിഭാതി.

ശ്രുതൌ=ശ്രുതിയിലും, പുരാണേഷുച=പുരാണങ്ങളിലും, മത്സ്യാദിരൂപേണ=മത്സ്യം ആദിയായ രൂപംകൊണ്ട്, യഥാ=ഏതുവിധം, ഏകഃ ത്വം ഏവ=ഏകനായ നിന്തിരുവടിതന്നെ, ലോകസിദ്ധഃ=ലോകപ്രസിദ്ധനായിരിക്കുന്നുവോ, തഥാ ഏവ=അപ്രകാരംതന്നെ, സദസദ്വിഭാഗഃ=സത്തിൻെറയും അസത്തിൻെറയും വിഭാഗം, സർവം=എല്ലാം, ത്വം ഏവ=നിന്തിരുവടിതന്നെ, ഭവതഃ=ഭവാനിൽ നിന്ന്, അന്യത്=മറെറാന്ന്, നവിഭാതി=വിളങ്ങുന്നില്ല.

എല്ലാം ഏകമായ ബ്രഹ്മമാണെന്നു പറഞ്ഞതിനെ ദൃഷ്ടാന്തപ്പെടുത്തിക്കാണിക്കുന്നു.

ഏകനായ നിന്തിരുവടി, മത്സ്യം, കൂൎമ്മം, വരാഹം എന്നിങ്ങിനെ പത്തവതാരങ്ങളെ സ്വീകരിച്ചിരിക്കുന്നുവെന്ന് വേദത്തിൽ നിന്നും പുരാണങ്ങളിൽ നിന്നും ലോകപ്രസിദ്ധമായിരിക്കുന്നതുപോലെത്തന്നെ കാരണം, കാൎയ്യം, എന്ന രൂപത്തിൽ കാണപ്പെടുന്ന സർവമായിട്ടും വിളങ്ങുന്നുവെന്നല്ലാതെ മറെറാരു വിധത്തിൽ തോന്നുന്നില്ല. ഭവാനിൽ നിന്നന്യത്തായിട്ട് യാതൊന്നുമില്ല. എല്ലാം ഏകനായ നിന്തിരുവടിതന്നെ.

അവ്യാവൃത്താനനുഗതം വസ്തുബ്രഹ്മേതിഭണ്യതേ
ബ്രഹ്മാത്ഥോദുർല്ലഭസ്തസ്മാൽ ദ്വിതീയേസതിവസ്തുനി.

പിരിക്കപ്പെടുവാൻ കഴിയാത്തതും, ഒന്നോടും ബന്ധപ്പെടാതിരിക്കുന്നതുമായ സത്യവസ്തു യാതൊന്നോ അതിനെ ബ്രഹ്മമെന്നു പറയുന്നു. രണ്ടാമതൊന്നുണ്ടെന്നു വന്നാൽ ബ്രഹ്മശബ്ദത്തിന്നൎത്ഥമില്ലെന്നു വരും. അപ്പോൾ "ഏകമേവാദ്വിതീയംബ്രഹ്മ" അദ്വിതീയമായ ബ്രഹ്മം ഒ

ന്നുമാത്രം സത്യം. അന്യമായിട്ടൊന്നുമില്ല എന്നർത്ഥമായ ശ്രുതി-ഈശ്വരവാക്യം-നിരർത്ഥകം എന്നു വരും. അങ്ങിനെ വരാവുന്നതുമല്ല. അതിനാൽ നിന്തിരുവടി ഏകനല്ലാതെ രണ്ടാമതൊന്നില്ലെന്നു സിദ്ധാന്തം.

59. യദ്യൽസമുൽപന്നമനന്തസൃഷ്ടൌ
ഉൽപൽസ്യതേയച്ചഭവച്ചയച്ച
നദൃശ്യതേസ്ഥാവരജംഗമാദൌ
ത്വയാവിനാതഃ പരതഃ പരസ്ത്വം.

അനന്തസൃഷ്ടൌ=അവധിയില്ലാത്ത സൃഷ്ടിയിൽ, യത് യത്=യാതൊന്ന് യാതൊന്ന്, സമുൽപന്നം=ഉണ്ടായിട്ടുണ്ടോ, യത് ഉൽപൽസ്യതെ ച=യാതൊന്നുണ്ടാകയും ചെയ്യുമോ, യത് ഭവത് ച=യാതൊന്നിപ്പോൾ ഭവിക്കുന്നുവോ, സ്ഥാവരജംഗമാദൌ=സ്ഥാവരജംഗമാദിയിൽ, ത്വയാ വിനാ=അങ്ങയോടുകൂടാതെ, നദൃശ്യതേ=കാണപ്പെടുന്നില്ല, അതഃ=അതുകൊണ്ട്, ത്വം=നിന്തിരുവടി, പരതഃ പരഃ=പരങ്ങളിൽ നിന്നും പരൻ.

അവസാനമില്ലാത്തതായ സൃഷ്ടിയിൽ മുമ്പുണ്ടായിരുന്നതും മേലിലുണ്ടാകുന്നതും, ഇപ്പോൾ ഉള്ളതുമായ സർവവും നിന്തിരുവടിയല്ലാതെ മറെറാന്നും ഇല്ല. സ്ഥാവരജംഗമരൂപേണ കാണപ്പെടുന്ന സൃഷ്ടിവർഗ്ഗത്തിൽ നിന്തിരുവടിയല്ലാതെ മറെറാന്നും കാണപ്പെടാത്തതുകൊണ്ട് പരങ്ങളായ പ്രകൃതി പുരുഷന്മാരിൽ നിന്നും പരനായിരിക്കുന്നവൻതന്നെ നിന്തിരുവടി.

സൃഷ്ടിക്കവസാനമില്ലെന്നു കാണിക്കുന്ന പാതഞ്ജലസൂത്രം:—"സർവഥാസൃഷ്ട്യാദ്യുച്ഛേദോ നൈവ, കൃതാർത്ഥമുക്തം പ്രത്യേവതുതന്നിവൃത്തിഃ" സർവ പ്രകാരത്തിലും സൃഷ്ടിസ്ഥിതിനാശങ്ങൾക്കു മുറിവില്ല. ആത്മസാക്ഷാൽകാരലാഭത്താൽ കൃതാർത്ഥനായ് ഭവിച്ചവന്നു മാത്രം സൃഷ്ട്യാദികളിൽ നിന്നു നിവൃത്തി കിട്ടുന്നു. അവന്നു ജന്മാദിഭാവങ്ങളില്ലെന്നു സാരം.

"അനാദിർഭഗവാൻ കാലോനാന്തോസ്യ ദ്വിജവിദ്യതേ
അവ്യുച്ഛിന്നാസ്തതസ്ത്വേതേ സർഗസ്ഥിത്യന്തസംയമാഃ"

കാലസ്വരൂപനായ ഭഗവാന്ന് ആദിയും അന്തവുമില്ല. അതുകൊണ്ട് ഈ കാണപ്പെടുന്ന സൃഷ്ടി സ്ഥിതിസംഹാരങ്ങൾക്കവസാനവുമില്ല എന്നു സ്മൃതിയിലും കാണുന്നു.

സർവവും നിന്തിരുവടിതന്നെ എന്നു പറഞ്ഞതിനെ "പുരുഷഏവേദം സർവംയൽഭൂതം യച്ചഭാവ്യം" ഉണ്ടായതും ഉണ്ടാവാൻ പോകുന്നതുമായി ഈ കാണപ്പെടുന്നതു സർവ്വവും വിരാട്പുരുഷൻതന്നെ

എന്നത്ഥമായ പുരുഷസൂക്തവാക്യവും ഉറപ്പിക്കുന്നു. എന്നാൽ, എല്ലാം ഭഗവാൻതന്നെയെന്നു വരുമ്പോൾ എല്ലാററിലും കാണപ്പെടുന്ന വികാരം ഭഗവാന്നുമുണ്ടെന്നുള്ള ദോഷശങ്കക്കവകാശമുണ്ട്. അതിനെ പരിഹരിപ്പാൻ "പരതഃപരഃ" പരത്തിൽവെച്ചും പരൻ നിന്തിരുവടി എന്നു പറഞ്ഞിരിക്കുന്നു. "പുരുഷാന്നപരം കിഞ്ചിൽ സാകാഷ്ഠാ സാ പരാ ഗതിഃ" പുരുഷനെ അതിക്രമിക്കുന്നതായിട്ട് യാതൊന്നുമില്ല, എല്ലാററിൻെറ അവധിയായതു പുരുഷൻ, പുരുഷസാക്ഷാൽകാരം സിദ്ധിക്കുന്നതുതന്നെ മോക്ഷം എന്നത്ഥമായ കഠശ്രുതിവാക്യം പ്രമാണം. വേറെ ഒരുവിധത്തിൽ പറയുന്നതായാൽ, ലോകം കാൎയ്യവും പ്രകൃതിപുരുഷന്മാർ കാരണവുമായതുകൊണ്ട് ലോകം പ്രകൃതിപുരുഷാത്മകം എന്നു പറയുന്നതല്ലെയോ സമുചിതം എന്ന ശങ്കയെ പരിഹരിപ്പാൻ "പരതഃപരഃ" പരങ്ങളായ പ്രകൃതിപുരുഷന്മാരിൽനിന്നും പരനായിരിക്കുന്നതുകൊണ്ട് അവക്കും അധിഷ്ഠാനസ്വരൂപനായിരിക്കുന്ന നിന്തിരുവടിക്കു വികാരമേയില്ല, എന്നുറപ്പിച്ചിരിക്കുന്നു.

60. തത്വംനജാനന്തി പരാത്മനസ്തേ
ജനാഃ സമസ്താസ്തവ മായയാതഃ
ത്വൽഭക്തസേവാമലമാനസാനാം
വിഭാതിതത്വം പരമേകമൈശം.

തവമായയാ=അങ്ങയുടെ മായകൊണ്ട്, ജനാഃ=ജനങ്ങൾ, പരാത്മനഃതേ തത്വം=പരമാത്മാവായ നിന്തിരുവടിയുടെ സത്യാവസ്ഥയെ, നജാനന്തി=അറിയുന്നില്ല, ത്വൽഭക്തസേവാമലമാനസാനാം=അങ്ങയുടെ ഭക്തന്മാരുടെ സേവകൊണ്ട് അമലമായ മാനസത്തോടു കൂടിയവൎക്ക്, ഐശംപരം ഏകംതത്വം=ഈശ്വരനെ സംബന്ധിച്ചതും പരമോൽകൃഷ്ടവും ഏകവുമായ തത്വം—സത്യസ്ഥിതി, വിഭാതി=പ്രകാശിക്കുന്നു.

ഇപ്രകാരമിരിക്കുന്ന പരതത്വസ്വരൂപനായ രാമനെ ദാശരഥി-ദശരഥപുത്രൻ-എന്ന് ജനങ്ങൾ വിചാരിക്കുവാനെന്തു കാരണം. എന്തുകൊണ്ടവൎക്കു രാമൻെറ സത്യാവസ്ഥയെ അറിവാൻ കഴിയുന്നില്ല എന്നതിന്നു സമാധാനം.

നിന്തിരുവടിയുടെ ജഗന്മോഹിനിയായ മായയുടെ ശക്തിക്കധീനന്മാരായ ജനങ്ങൾ, മായാതീതനും പരമാത്മാവുമായ നിന്തിരുവടിയുടെ സത്യാവസ്ഥയെ-പരമാത്ഥ ബ്രഹ്മസ്വരൂപൻ എന്ന നിലയെ-അറിയുന്നില്ല. അതുകൊണ്ടവർ അങ്ങയെ ദശരഥപുത്രനെന്നു വിചാരിക്കു

ന്നു. അങ്ങയെ അറിവാൻ കഴിയാതെയാക്കുന്ന മായയെ അതിക്രമിപ്പാൻ മാർഗമെന്തെന്നാൽ, നിന്തിരുവടിയുടെ ഭക്തന്മാരെ നിരന്തരം സേവിക്കുകതന്നെ. അപ്പോൾ അവരുടെ മാനസം നിർമലമായ്വരും. കാമക്രോധാദികളുടെ ബാധയവർക്കില്ലാതെയാകും. അങ്ങിനെ നിർമ്മലമായ മനസ്സിൽ ഈശ്വരനായ നിന്തിരുവടിയെ സംബന്ധിച്ചതും സർവോൽകൃഷ്ടവുമായ ഏകതത്വം പ്രകാശിക്കും. അങ്ങിനെ അറിഞ്ഞാലല്ലാതെ സംസാരസങ്കടനിവൃത്തിയുണ്ടാകുന്നതല്ല.

"തമേവവിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാവിദ്യതേയനായ."

അവനെത്തന്നെ—പരമേശ്വരനെത്തന്നെ—അറിഞ്ഞിട്ട് മൃത്യുവിനെ അതിക്രമിക്കുന്നു. പരമഗതിക്ക് മറ്റൊരു മാർഗ്ഗവുമില്ല. ഏതുകാലംവരെ രാമതത്വം അറിയാതിരിക്കുന്നുവോ അത്ര കാലവും സംസാരചക്രത്തിലകപ്പെട്ട് ചുററിത്തിരിയുകതന്നെ വേണം എന്നർത്ഥമായ ശ്വേതാശ്വതരോപനിഷദ്വാക്യം പ്രമാണം.

61. ബ്രഹ്മാദയസ്തേനവിദുഃ സ്വരൂപം
ചിദാത്മതത്വം ബഹിരർത്ഥഭാവാഃ
തതോബുധസ്ത്വാമിദമേവരൂപം
ഭക്ത്യാഭജൻ മുക്തിമുപൈത്യദുഃഖഃ.

ബഹിരർത്ഥഭാവാഃ=ബാഹ്യാർത്ഥത്തിൽ ഭാവത്തോടുകൂടിയ, ബ്രഹ്മാദയഃ=ബ്രഹ്മാവു മുതലായവർ, തേ=അങ്ങയുടെ, ചിദാത്മതത്വം സ്വരൂപം=ചിൽസ്വരൂപമായ ആത്മതത്വമായിരിക്കുന്ന സ്വരൂപത്തെ, ന വിദുഃ=അറിയുന്നില്ല, തതഃ=അതുകൊണ്ട്, ബുധഃ=അറിവുള്ളവൻ, (അബുധഃ=അറിവില്ലാത്തവൻകൂടെ എന്നുമാവാം) ഇദംഏവരൂപം ത്വാം=ഈ രൂപമായ്ത്തന്നെയിരിക്കുന്ന അങ്ങയെ, ഭക്ത്യാ ഭജൻ=പരമപ്രേമത്തോടുകൂടെ ഭജിക്കുന്നവനായിട്ട്, അദുഃഖഃ=ദുഃഖമില്ലാത്തവനായിട്ട്, മുക്തിം ഉപൈതി=മുക്തിയെ പ്രാപിക്കുന്നു.

നിന്തിരുവടിയുടെ പരമാർത്ഥതത്വത്തെ ലോകത്തിലുള്ള സാധാരണജനം അറികയില്ലെന്നുള്ളതിരിക്കട്ടെ. ബ്രഹ്മാവു മുതലായവർകൂടെ നിന്തിരുവടിയുടെ ജ്ഞാനസ്വരൂപമായ പരമാർത്ഥതത്വത്തെ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ അവർക്കും ദേഹാദികളായ ബാഹ്യാർത്ഥങ്ങളിൽ ഭാവനയുണ്ട്. ദേഹഭാവനയുള്ളവർക്ക ദേഹത്തെ അതിക്രമിച്ചിരിക്കുന്ന ചിൽസ്വരൂപത്തെ അറിവാൻ പ്രയാസമാണെന്നറിവുള്ള

വിഭോൻ നിന്തിരുവടിയുടെ ഈ രൂപത്തെത്തന്നെ പരമപ്രേമത്തോടു കൂടെ ധ്യാനിക്കുന്നവനായിട്ടു് സംസാരസങ്കടങ്ങളെ അതിക്രമിച്ചവനായിട്ടു് പരമപുരുഷാൎത്ഥമായ മോക്ഷത്തെ പ്രാപിക്കുന്നു. അറിവുള്ളവന്നു മാത്രമല്ല, അറിവില്ലാത്ത സാധാരണ ജനങ്ങൾക്കുംകൂടെ ഭജിക്കാവുന്നതുകൊണ്ടു അവർക്കും മുക്തിയെ പ്രാപിക്കാം.

"അവ്യക്താഹിഗതിർദുഃഖം ദേഹവത്ഭിരവാപ്യതേ"

അവ്യക്തമായ തത്വത്തെ ദേഹഭാവനയുള്ളവൎക്കറിവാൻ പ്രയാസം നന്നെയുണ്ടെന്നു് ഭഗവൽഗീത.

പരമശാന്തി ലഭിക്കേണമെങ്കിൽ ശരീരാതീതമായ അവ്യക്തതത്വസാക്ഷാൽകാരമുണ്ടാകുകതന്നെ വേണം. അതിന്നേറ്റവും സഹായമായിരിക്കുന്നതു് അവതാരസ്വരൂപഭജനമാണെന്നു സാരം.

62. അഹംഭവന്നാമ ഗൃണൻകൃതാൎത്ഥോ
വസാമികാശ്യാമനിശം ഭവാന്യാ
മുമൂൎഷമാണസ്യ വിമുക്തയേഹം
ദിശാമിമന്ത്രം തവരാമനാമ

രാമ!=ഹേ രാമ, ഭവന്നാമ=ഭവാന്റെ നാമത്തെ, ഗൃണൻ=ഉച്ചരിക്കുന്നവനും, കൃതാൎത്ഥഃ അഹം=കൃതകൃത്യനുമായ ഞാൻ, ഭവാന്യാ=ഭവാനിയോടുകൂടെ, കാശ്യാം=കാശിയിൽ, അനിശം വസാമി=എപ്പോഴും വസിക്കുന്നേൻ, മുമൂൎഷമാണസ്യ=മരിപ്പാൻ ഇച്ഛിക്കുന്നവന്നു്, വിമുക്തയെ=മോക്ഷത്തിന്നായ്ക്കൊണ്ടു്, തവ നാമമന്ത്രം=അങ്ങയുടെ നാമമായ മന്ത്രത്തെ, അഹം ദിശാമി=ഞാൻ ഉപദേശിക്കുന്നേൻ.

അങ്ങയെ ഭജിക്കുന്നതുകൊണ്ടു് കൃതാൎത്ഥത സിദ്ധിക്കുമെന്നതിൽ തന്റെ അനുഭവംതന്നെ പ്രമാണമായിരിക്കുന്നുവെന്നറിയിക്കുന്നു:— ഹേ രാമ! ഞാൻ നിന്തിരുവടിയുടെ നാമോച്ചാരണംകൊണ്ടുതന്നെ ചെയ്യേണ്ടതെല്ലാം ചെയ്തവനായിട്ടു് പത്നിയായ പാർവതീദേവിയോടുകൂടെ ശ്രീകാശിയിൽത്തന്നെ വസിക്കുന്നേൻ. സദാ വസിക്കുന്നതിന്റെ ആവശ്യമെന്തെന്നു കാണിക്കുന്നു. ശ്രീകാശിയിൽത്തന്നെ മരിപ്പാനിച്ഛിക്കുന്നവന്റെ പരമപുരുഷാൎത്ഥപ്രാപ്തിക്കായ്ക്കൊണ്ടു് ഭവന്നാമമായ മന്ത്രത്തെ—താരകമന്ത്രമായ രാമനാമത്തെ—യുപദേശിക്കുന്നേൻ.

ഉച്ചാരണംകൊണ്ടുതന്നെ കൃതാൎത്ഥനെന്നു പറഞ്ഞിരിക്കയാൽ ധ്യാനം, ധാരണ മുതലായവയൊന്നുംക്രൂടാതെതന്നെ സാധിക്കേണ്ടതെല്ലാം നാമജപംകൊണ്ടുമാത്രം സാധിക്കും. രാമനാമോച്ചാരണം മുക്തി

ക്കുള്ള സുലഭമാർഗം. അതിലും വിശേഷിച്ച്, ശ്രീകാശിയിൽവെച്ച്, മരണം സംഭവിക്കുന്നതായാൽ ശ്രീപരമേശ്വരൻതന്നെ പരമഗുരുവായ്യുന്ന് രാമനാമമന്ത്രത്തെ മരിക്കുന്നവൻെറ വലത്തെ കർണ്ണത്തിലുപദേശിക്കും. "കാശ്യാംതു മരണാൽമുക്തിഃ" ശ്രീകാശിയിൽവെച്ചു മരിക്കുന്നവനു മുക്തി സിദ്ധിക്കുമെന്നുള്ള ആപ്തവാക്യം മേൽകാണിച്ച സംഗതിയെ അടിസ്ഥാനപ്പെടുത്തീട്ടുണ്ടായതാകുന്നു. ശ്രീകാശിയിൽ—വാരാണസിയിൽ—വരുണ, അസി, എന്ന രണ്ടു ഘട്ടങ്ങളുടെ മദ്ധ്യത്തിലുള്ള പഞ്ചക്രോശത്തിന്നുള്ളിൽ—മരണം പ്രാപിക്കുന്ന ഏതൊരു പ്രാണിയുടേയും വലത്തേ കർണ്ണം മേല്പെട്ടുവരത്തക്കവിധം ഇടത്തുഭാഗം ചരിഞ്ഞുകിടക്കുന്നതായിട്ട് കണ്ടറിവാൻ സാധിക്കുന്നതുമാണ്. അതിന്നു കാരണം ലോകഗുരുവായ ശ്രീകാശി വിശ്വനാഥസ്വാമി അവിടെ മരിക്കുന്നവരുടെ വലത്തേ കർണ്ണത്തിൽ ശ്രീരാമനാമമന്ത്രം-സംസാരസങ്കടത്തെ മൂലച്ഛേദം ചെയ്യുന്നതുകൊണ്ട് താരകമെന്നു സുപ്രസിദ്ധമായിരിക്കുന്ന മഹാമന്ത്രം-ഉപദേശിക്കുന്നതാണെന്നനുമാനിക്കയും ചെയ്യാം.

"ത്വൽപാദാംബുജമർച്ചയാമിപരമം ത്വാം ചിന്തയാമ്യന്വഹം
ത്വാമേകംശരണംവ്രജാമി മനസാത്വാമേവ യാചേവിഭോ!
വീക്ഷാംമേദിശചാക്ഷുഷീം സകരുണാം ദിവ്യൈശ്ചിരംപ്രാർത്ഥിതാം
ശംഭോലോകഗുരോ മദീയമനസഃ സൌഖ്യോപദേശംകുരു."

"നിന്തിരുവടിയുടെ പാദാരവിന്ദത്തെ ഞാൻ പൂജിക്കുന്നേൻ (കായികവ്യാപാരം) പരമോൽകൃഷ്ടനായ നിന്തിരുവടിയെ എപ്പോഴും ചിന്തിക്കുന്നേൻ (മാനസവ്യാപാരം)ഏകനായ നിന്തിരുവടിയെത്തന്നെ മനസ്സുകൊണ്ട് ശരണം പ്രാപിക്കുന്നേൻ, നിന്തിരുവടിയോടുതന്നെ പ്രാർത്ഥിക്കുന്നേൻ (വാചികവ്യാപാരം) ദിവ്യന്മാർ ചിരകാലം പ്രാർത്ഥിക്കുന്നതായ കരുണാകടാക്ഷത്തെ എനിക്കു നൽകേണം. എൻെറ മനസ്സിന്ന് പരമശാന്തിയെ അനുഭവപ്പെടുത്തുന്ന പരമോപദേശം തരേണം" എന്ന് പരമാനന്ദസാക്ഷാൽകാരം സിദ്ധിച്ചിരിക്കുന്ന ആദിശങ്കരാചാര്യസ്വാമികൾ ശിവാനന്ദലഹരിയിലെ ശ്ലോകംകൊണ്ട് ശ്രീശിവൻെറ ലോകഗുരുഭാവത്തെ ജനങ്ങളെ ധരിപ്പിക്കുന്നു.

63. ഇമംസ്തവംനിത്യമനന്യഭക്ത്യാ
ശൃണ്വന്തിഗായന്തി ലിഖന്തിയേവൈ
തേസർവസൌഖ്യം പരമംചലബ്ധ്വാ
ഭവൽപദംയാന്തു ഭവൽപ്രസാദാത്.

ഇമം സ്തവം=ഈ സ്തോത്രത്തെ, യേ വൈ=യാതൊരുത്തർ, നിത്യം=ദിവസന്തോറം, അനന്യഭക്ത്യാ=അന്യ വിഷയത്തിൽ ചലിക്കാത്തതായ പ്രേമത്തോടുക്രൂടെ, ശൃണ്വന്തി=ശ്രവിക്കുന്നുവോ, ഗായന്തി=കീത്തിക്കുന്നുവോ, ലിഖന്തി=എഴുതുന്നുവോ, ഭവൽപ്രസാദാത്=ഭവാന്റെ അനുഗ്രഹത്താൽ, തേ=അവർ, സർവസൌഖ്യം ലബ്ധ്വാ=സർവസൌഖ്യത്തെ ലഭിച്ചിട്ട്, പരമം ഭവൽപദം=സർവോൽകൃഷ്ടമായ ഭവാന്റെ സ്ഥാനത്തെ, യാന്തു=യാനം ചെയ്യട്ടെ.

ഏതൊരുത്തർ അന്യങ്ങളായ വിഷയസുഖങ്ങളിൽ മനസ്സിനെ ചലിപ്പിക്കാതെ, ഏകാഗ്രതയോടുക്രൂടെ, ഈ സ്തോത്രത്തെ കേൾക്കുകയോ, കീത്തിക്കുകയോ, എഴുതുകയോ, ചെയ്യുന്നുവോ, അവർ, നിന്തിരുവടിയുടെ അനുഗ്രഹത്തിന്നു പാത്രീഭൂതന്മാരായിട്ട് ഇഹത്തിൽ സർവസൌഖ്യത്തെ ലഭിച്ചിട്ട് ദേഹാവസാനത്തിൽ പരമോൽകൃഷ്ടമായ അങ്ങയുടെ വൈകുണ്ഠലോകത്തെ പ്രാപിക്കട്ടെ.

## ഇന്ദ്ര ഉവാച.

64. രക്ഷോധിപേനാഖിലദേവസൌഖ്യം
ഹൃതം ചമേ ബ്രഹ്മവരേണദേവ!
പുനശ്ചസർവം ഭവതഃ പ്രസാദാൽ
പ്രാപ്തംഹതോ രാക്ഷസദുഷ്ടശത്രുഃ.

### ഇന്ദ്രൻ പറഞ്ഞു.

രക്ഷോധിപേന=രാക്ഷസാധിപനാൽ, ബ്രഹ്മവരേണ=ബ്രഹ്മവരം നിമിത്തം, മേ അഖിലദേവസൌഖ്യം=എന്റെ സമസ്തദേവരാജ്യരൂപമായ സുഖസാമഗ്രി, ഹൃതം=ഹരിക്കപ്പെട്ടു, ദേവ! ഭവതഃ പ്രസാദാത്=ഹേ ദേവ! ഭവാന്റെ പ്രസാദത്താൽ, സർവം പുനഃ ച പ്രാപ്തം=എല്ലാം പിന്നെയും പ്രാപിക്കപ്പെട്ടു, രാക്ഷസദുഷ്ടശത്രുഃഹതഃ=രാക്ഷസനാകുന്ന ദുഷ്ടശത്രു ഹനിക്കപ്പെട്ടു.

രാക്ഷസാധിപനായ രാവണൻ ബ്രഹ്മാവു നൽകിയ വരബലത്താൽ സകല ദേവലോകാധിപത്യമാകുന്ന എന്റെ സുഖസാധനത്തെ അപഹരിച്ചു. അങ്ങയുടെ അനുഗ്രഹത്താൽ അതെനിക്കു രണ്ടാമതും കിട്ടി. രാക്ഷസനാകുന്ന ആ ദുഷ്ടശത്രു നിന്തിരുവടിയാൽ ഹനിക്കപ്പെട്ടുവല്ലൊ.

മനുഷ്യരിൽ പലരും യാഗാദികമ്മങ്ങൾചെയ്തു സമ്പാദിപ്പാനാഗ്രഹിക്കുന്ന സ്വർഗലോകത്തിന്റെ അധിപനായ ദേവേന്ദ്രൻ ഈ മാ

തിരി സങ്കടമനുഭവിക്കുന്നതിനെ ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നതിനെ പുരാണശ്രദ്ധയുള്ളവർ ധരിക്കേണ്ടതാണ്. ബ്രഹ്മാദിസ്തംബപയ്യന്തമുള്ള ശരീരങ്ങളെ ധരിച്ചവക്കും ദുഃഖമുള്ളതിനാൽ വിഷയസുഖാനുഭവത്തിൽ വിരക്തിയും, ഭഗവൽപാദാരവിന്ദത്തിൽ നിഷ്കാമഭക്തിയും, തദ്വാരാ ജ്ഞാനവും സമ്പാദിപ്പാൻ പരിശ്രമിക്കുന്നവർ മാത്രമേ ജന്മസാഫല്യത്തെ പ്രാപിക്കുകയുള്ളുവെന്നു പുരാണകഥകൾ ഉപദേശിക്കുന്നതിനെ ശ്രദ്ധാപൂർവം ധരിക്കേണ്ടതാകുന്നു.

## ദേവാ ഊചുഃ

65. ഹൃതായജ്ഞഭാഗാ ധരാദേവദത്താ
മുരാരേ ഖലേനാദിദൈത്യേന വിഷ്ണോ.
ഹതോദ്യത്വയാനോവിതാനേഷുഭാഗാഃ
പുരാവൽഭവിഷ്യന്തിയുഷ്മൽ പ്രസാദാത്.

മുരാരേ വിഷ്ണോ!=ഹേ മുരാസുരനെ സംഹരിച്ച വിഷ്ണോ!, ധരാദേവദത്താഃ നഃയജ്ഞഭാഗാഃ=ഭൂമിദേവന്മാരാൽ നൽകപ്പെട്ട ഞങ്ങളുടെ യജ്ഞഭാഗങ്ങൾ, ഖലേന ആദിദൈത്യേന ഹൃതാഃ=ദുഷ്ടനായ രാവണനാൽ ഹരിക്കപ്പെട്ടു, അദ്യ ത്വയാ ഹതഃ=ഇപ്പോൾ അങ്ങെയാൽ ഹനിക്കപ്പെട്ടു, യുഷ്മൽ പ്രസാദാത്=അങ്ങയുടെ അനുഗ്രഹത്താൽ, വിതാനേഷു നഃ ഭാഗാഃ=യാഗങ്ങളിൽ ഞങ്ങളുടെ ഭാഗങ്ങൾ, പുരാവത് ഭവിഷ്യന്തി=മുമ്പേത്തെപ്പോലെ ഭവിക്കും.

അന്നന്നുണ്ടാകുന്ന ദേവവൈരികളെ സംഹരിച്ച് ദേവന്മാരെ രക്ഷിക്കുന്ന ഹേ സർവവ്യാപിയായ ഭഗവൻ! അഭിജ്ഞന്മാരായ ബ്രാഹ്മണർ ഞങ്ങൾക്കായി സമപ്പിക്കുന്ന യാഗാംശങ്ങളെ അപഹരിച്ചിരുന്ന ദുഷ്ടനായ രാവണൻ ഇപ്പോൾ അങ്ങെയാൽ ഹനിക്കപ്പെട്ടുവെല്ലൊ. നിന്തിരുവടിയുടെ അനുഗ്രഹം ഞങ്ങളിലുണ്ടായതുകൊണ്ട് ഇനിമേൽ പണ്ടേത്തെപ്പോലെ യാഗാംശങ്ങൾ ഞങ്ങൾക്കു ലഭിക്കും.

ദാരിദ്ര്യാദി ദുഃഖങ്ങളനുഭവിച്ച് ദുഃഖിക്കുന്ന മനുഷ്യക്കും ദേവന്മാക്കും തമ്മിൽ എത്രത്തോളം വ്യത്യാസമുണ്ടെന്ന് ദേവന്മാരുടെ ഈ സ്തുതിയിൽനിന്ന് ധരിക്കാൻ സാധിക്കുന്ന മനുഷ്യർ ദേവത്വത്തെ ആഗ്രഹിക്കുമോ? വിഷയവിരക്തിയെ ജനിപ്പിക്കേണമെന്നുതന്നെയാണ് പുരാണകത്താക്കളുടെ സാരമായ അഭിപ്രായമെന്ന് പലവിധത്തിലും അവർ വെളിപ്പെടുത്തിയിരിക്കുന്നതിൽ ശ്രദ്ധവെക്കാതെ വെറും കഥാശ്രവണം മാത്രം ചെയ്യുന്നവർ, പുരാണശ്രവണഫലത്തെത്തികച്ചും അനുഭവിക്കുവാൻ തരമില്ലെന്നു ധരിക്കേണ്ടതാണ്.

പിതര ഊചുഃ

66. ഹതോദ്യത്വയാ ദുഷ്ടദൈത്യോ മഹാത്മൻ
ഗയാദൌ നരൈർദ്ദത്തപിണ്ഡാദികാന്നഃ
ബലാദത്തി ഹത്വാ ഗൃഹീത്വാ സമസ്താ
നിദാനീം പുനർല്ലബ്ധസത്വാഭവാമഃ.

മഹാത്മൻ!=ഹേ മഹാത്മാവേ!, ത്വയാ അദ്യ ദുഷ്ടദൈത്യഃ ഹതഃ=നിന്തിരുവടിയാൽ ഇപ്പോൾ ദുഷ്ടനായ അസുരൻ ഹനിക്കപ്പെട്ടു, നരൈഃ=മനുഷ്യരാൽ, നഃ ഗയാദൌ ദത്തപിണ്ഡാൻ=ഞങ്ങൾക്ക് ഗയ മുതലായ സ്ഥലങ്ങളിൽ നൽകപ്പെടുന്ന പിണ്ഡങ്ങളെ, ബലാൽ അത്തി=ബലാൽകാരേണ അടിക്കുന്നു, സമസ്താൻ ഗൃഹീത്വാ ഹത്വാ=സമസ്തന്മാരെയും പിടിച്ചു ഹനിച്ചിട്ട്, പുനഃവയം ലബ്ധസത്വാഃ ഭവാമഃ= പിന്നെയും ഞങ്ങൾ ലഭിക്കപ്പെട്ട ബലത്തോടുകൂടിയവരായി ഭവിക്കുന്നു.

പിതൃക്കൾ പറഞ്ഞു.

ഹേ മഹാത്മൻ! നിന്തിരുവടി ഇപ്പോൾ ദുഷ്ടനായ അസുരനെ— രാവണനെ—വധിച്ചു. ഞങ്ങൾക്കു ഗയാദിപുണ്യസ്ഥലങ്ങളിൽ മനുഷ്യർ നൽകിയിരുന്ന പിണ്ഡങ്ങളെ ആ ദുഷ്ടൻ ബലാൽകാരേണ അപഹരിച്ചിരുന്നതിനാൽ ഞങ്ങൾക്കു ഭക്ഷണം കിട്ടിയിരുന്നില്ല. ആ ദുഷ്ടന്മാരെയെല്ലാം നിന്തിരുവടി സംഹരിച്ചതുകൊണ്ട് പിണ്ഡാന്നം ഞങ്ങൾക്കുതന്നെ ലഭിക്കയാൽ വീണ്ടും ഞങ്ങൾ ബലവാന്മാരായി ഭവിച്ചു. പിതൃലോകപ്രാപ്തിയേയും മനുഷ്യർ ആഗ്രഹിക്കരുതെന്നു സൂചിപ്പിച്ചു.

യക്ഷാ ഊചുഃ.

67. സദാവിഷ്ടികർമ്മണ്യനേനാഭിയുക്താ
വഹാമോദശാസ്യം ബലാദ്ദുഃഖയുക്താഃ
ദുരാത്മാഹതോ രാവണോ രാഘവേശ!
ത്വയാതേ വയംദുഃഖജാതാദ്വിമുക്താഃ.

അനേന ബലാൽ വിഷ്ടികർമ്മണി അഭിയുക്താഃ ദുഃഖയുക്താഃ വയം= ഇവനാൽ ബലാൽകാരേണ ദാസ്യകർമ്മത്തിൽ ഏപ്പെടുത്തപ്പെട്ട ദുഃഖത്തോടുകൂടിയ ഞങ്ങൾ, ദശാസ്യം വഹാമഃ=രാവണനെ വഹിച്ചിരുന്നു, രാഘവേശ!=ഹേ രഘുകുലശ്രേഷ്ഠ!, ദുരാത്മാ രാവണഃ ഹതഃ=ദുഷ്ടചിത്തനായ രാവണൻ ഹനിക്കപ്പെട്ടു, തേ വയം ദുഃഖജാതാത്=ആ

ഞങ്ങൾ ദുഃഖസമൂഹത്തിൽ നിന്നു്, വിമുക്താഃ=വിമോചിപ്പിക്കപ്പെട്ടു, വിഷ്ടികൎമ്മം=ശമ്പളം കൂടാതെ വേല ചെയ്യുന്നതായ പ്രവൃത്തി.

ഹേ രഘൂത്തമ! രാവണൻ ഞങ്ങളെ ബലാൽകാരേണ പ്രതിഫലമില്ലാതെ ദാസ്യം ചെയ്വാൻ നിൎബ്ബന്ധിച്ചിരുന്നതുകൊണ്ടു് അവന്റെ പല്ലക്ക മുതലായ വാഹനങ്ങളെ വഹിച്ചവരായിരുന്നു ഞങ്ങൾ. നിന്തിരുവടി ദുഷ്ടനായ അവനെ സംഹരിച്ചു് ആ ഞങ്ങളെ ദുഃഖത്തിൽ നിന്നു മോചിപ്പിച്ചു.

ഗന്ധൎവാ ഊചുഃ.

68. വയംസംഗീതനിപുണാ ഗായന്തസ്തേ കഥാമൃതം
ആനന്ദാമൃതസന്ദോഹയുക്താഃ പൂൎണ്ണാഃ സ്ഥിതാഃപുരാ

69. പശ്ചാദ്ദുരാത്മനാരാമ! രാവണേനാഭിവിദ്രുതാഃ
തമേവഗായമാനാശ്ച തദാരാധനതൽപരാഃ.

സംഗീതനിപുണാഃ വയം=സംഗീതസമൎത്ഥന്മാരായ ഞങ്ങൾ, തേ കഥാമൃതം ഗായന്തഃ=അങ്ങയുടെ കഥാമൃതത്തെ ഗാനം ചെയ്യുന്നവരും, ആനന്ദാമൃതസന്ദോഹയുക്താഃ=ആനന്ദാമൃതപ്രവാഹത്തിൽ കിടക്കുന്നവരും, പൂൎണ്ണാഃ=പൂൎണ്ണന്മാരുമായിട്ടു്, പുരാസ്ഥിതാഃ=പണ്ടു വസിച്ചവരായിരുന്നു, പശ്ചാൽ ദുരാത്മനാ രാവണേന=അനന്തരം ദുഷ്ടചിത്തനായ രാവണനാൽ, അഭിവിദ്രുതാഃ=ഓട്ടിക്കപ്പെട്ടവരും, തം ഏവ ഗായമാനാഃ=അവനെത്തന്നെ കീൎത്തിക്കുന്നവരും, തദാരാധനതൽപരാഃ=അവനെ ആരാധിക്കുന്നതിൽ തൽപരന്മാരുമായിരുന്നു.

ഗന്ധൎവന്മാർ പറഞ്ഞു.

സംഗീതവിദ്യയിൽ നിപുണന്മാരായ ഞങ്ങൾ പണ്ടു് നിന്തിരുവടിയുടെ കഥാമൃതത്തെ ഗാനം ചെയ്യുന്നവരും, അതുകൊണ്ടുണ്ടാകുന്ന ആനന്ദാമൃതപ്രവാഹത്തിൽ മുങ്ങി സംതൃപ്തിയെ പ്രാപിച്ചവരുമായിരുന്നു. അനന്തരം ദുഷ്ടനായ രാവണൻ ഞങ്ങളെ സ്ഥാനങ്ങളിൽ നിന്നു് തള്ളിവിട്ടതിനാൽ അവനെക്കുറിച്ചു തന്നെ കീൎത്തിക്കുന്നവരും അവനെ ആരാധിക്കുന്നവരുമായിരിക്കേണ്ടിവന്നു.

70. സ്ഥിതാസ്ത്വയാ പരിത്രാതാ ഹതോയം ദുഷ്ടരാക്ഷസഃ
ഏവംമഹോരഗാഃ സിദ്ധാഃ കിന്നരാമരുതസ്തഥാ.

71. വസവോമുനയോഗാവോ ഗുഹ്യകാശ്ചപതത്രിണഃ
സപ്രജാപതയശ്ചൈതേ തഥാചാപ്സരസാംഗണാഃ.

72. സർവേരാമംസമാസാദ്യ ദൃഷ്ട്വാനേത്ര മഹോത്സവം
സ്തുത്വാപൃഥക്പൃഥക്സർവേ രാഘവേണാഭിവന്ദിതാഃ.
73. യയുഃസ്വംസ്വംപദംസർവേ ബ്രഹ്മരുദ്രാദയസ്തഥാ
പ്രശംസന്തോമുദാരാമം ഗായന്തസ്തസ്യചേഷ്ടിതം.
74. ധ്യായന്തസ്ത്വഭിഷേകാർദ്രം സീതാലക്ഷ്മണ സംയുതം
സിംഹാസനസ്ഥംരാജേന്ദ്രം യയുഃ സർവേഹൃദിസ്ഥിതം.

സ്ഥിതാഃ=സ്ഥിതന്മാരായിരുന്ന, ത്വയാ പരിത്രാതാഃ=അങ്ങയാൽ രക്ഷിക്കപ്പെട്ടവരായി, അയം ദുഷ്ടരാക്ഷസഃ ഹതഃ=ഈ ദുഷ്ടരാക്ഷസൻ ഹനിക്കപ്പെട്ടു, ഏവം=ഇപ്രകാരം, സപ്രജാപതയഃ=പ്രജാപതികളോടുകൂടിയവർ, സർവേ രാമം സമാസാദ്യ=സർവന്മാരും രാമനെ പ്രാപിച്ചിട്ട്, നേത്രമഹോത്സവം ദൃഷ്ട്വാ=നേത്രങ്ങൾക്ക മഹോത്സവമായിരിക്കുന്നവനെ ദശിച്ചിട്ട്, പൃഥക് പൃഥക് സ്തുത്വാ=വെവ്വേറെ സ്തുതിച്ചിട്ട്, രാഘവേണ അഭിവന്ദിതാഃ=രാഘവനാൽ അഭിവന്ദിക്കപ്പെട്ടവരായിട്ട്, ബ്രഹ്മരുദ്രാദയഃ സർവേ=ബ്രഹ്മരുദ്രാദികളായ സർവന്മാരും, സ്വം സ്വം പദം യയുഃ=അവരവരുടെ സ്ഥാനത്തെ യാനംചെയ്തു, മുദാ രാമം പ്രശംസന്തഃ=മൂത്തോടുകൂടെ രാമനെ പ്രശംസിക്കുന്നവരും, തസ്യ ചേഷ്ടിതം ഗായന്തഃ=അവന്റെ പ്രവൃത്തിയെ കീത്തിക്കുന്നവരും, അഭിഷേകാർദ്രം=അഭിഷേകത്താൽ ആർദ്രനും, സീതാലക്ഷ്മണ സംയുതം=സീതയോടും ലക്ഷ്മണനോടും കൂടിയവനും, സിംഹാസനസ്ഥം ഹൃദിസ്ഥിതം രാജേന്ദ്രം=സിംഹാസനത്തിലിരിക്കുന്നവനും ഹൃദയത്തിലിരിക്കുന്നവനുമായ രാജശ്രേഷ്ഠനെ, ധ്യായന്തഃ=ധ്യാനിക്കുന്നവരുമായിട്ട്, സർവേയയുഃ=സർവന്മാരും യാനം ചെയ്തു.

അപ്രകാരമിരുന്ന ഞങ്ങളെ നിന്തിരുവടി രക്ഷിച്ചു. ദുഷ്ടനായ ഈ രാക്ഷസൻ അങ്ങയാൽ ഹനിക്കപ്പെട്ടു. ഇപ്രകാരം മഹോരഗങ്ങൾ, സിദ്ധന്മാർ, കിന്നരന്മാർ, മരുദ്ദേവന്മാർ, വസുക്കൾ, മുനിമാർ, ഗോക്കൾ, ഗുഹ്യകന്മാർ, പക്ഷികൾ, അപ്സരസ്സുകളുടെ സംഘങ്ങൾ, പ്രജാപതികൾ, എന്നിവരെല്ലാം രാമസന്നിധിയിൽ വന്നു് നേത്രാനന്ദകരമായ ആ ദിവ്യവിഗ്രഹത്തെക്കണ്ടു്, വെവ്വേറെ സ്തുതിക്കയും രാമനാൽ വന്ദിക്കപ്പെടുകയും ചെയ്തവരായിട്ട് അവരവരുടെ സ്ഥാനങ്ങളിലേക്കു പോയി. ബ്രഹ്മാവു, ശിവൻ മുതലായ സർവരും രാമനെ സന്തോഷപൂർവം പ്രശംസിക്കുകയും രാമചേഷ്ടിതത്തെ കീത്തിക്കുകയും, അഭിഷേകത്താൽ ആർദ്രഗാത്രനും സീതാലക്ഷ്മണസമേതനും സിംഹാ

സനത്തിലിരിക്കുന്നവനുമായ രാമചന്ദ്രനെ ഹൃദയത്തിൽ ധ്യാനിച്ചുംകൊണ്ടു് അവരവരുടെ സ്ഥാനങ്ങളെ പ്രാപിച്ചു.

75. ഖേവാദ്യേഷുധ്വനൽസുപ്രമുദിതഹൃദയൈ
ർദ്ദേവവൃന്ദൈഃസ്തുവത്ഭിഃ
വർഷത്ഭിഃ പുഷ്പവൃഷ്ടിം ദിവിമുനിനികരൈ
രീഡ്യമാനഃ സമന്താത്
രാമഃ ശ്യാമഃ പ്രസന്നസ്മിതരുചിരമുഖഃ
സൂര്യ്യകോടിപ്രകാശഃ
സീതാ സൌമിത്രിവാതാത്മജമുനിഹരിഭിഃ
സേവ്യമാനോ വിഭാതി.

ഖേ=ആകാശത്തിൽ, വാദ്യേഷു=വാദ്യങ്ങൾ, ധ്വനൽസു=ശബ്ദിച്ചുകൊണ്ടിരിക്കുമ്പോൾ, പുഷ്പവൃഷ്ടിം=പുഷ്പവൃഷ്ടിയെ, വർഷത്ഭിഃ=വർഷിക്കുന്നവരും, പ്രമുദിതഹൃദയൈഃ=പ്രമോദിച്ചിരിക്കുന്ന ഹൃദയത്തോടുകൂടിയവരും, സ്തുവത്ഭിഃ=സ്തുതിക്കുന്നവരുമായ, ദേവവൃന്ദൈഃ=ദേവസമൂഹങ്ങളാലും, ദിവിമുനിനികരൈഃ=ആകാശത്തിൽ നിൽക്കുന്ന മുനിസമൂഹങ്ങളാലും, ഈഡ്യമാനഃ=സ്തുതിക്കപ്പെടുന്നവനും, പ്രസന്നസ്മിതരുചിരമുഖഃ=പ്രസാദിച്ചും സ്മിതത്താൽ മനോഹരമായുമിരിക്കുന്ന മുഖത്തോടുകൂടിയവനും, സൂര്യ്യകോടിപ്രകാശഃ=കോടി സൂര്യ്യനെപ്പോലെ പ്രകാശത്തോടുകൂടിയവനും, സീതാ സൌമിത്രി വാതാത്മജ മുനിഹരിഭിഃ സേവ്യമാനഃ=സീതാ, ലക്ഷ്മണൻ, ഹനുമാൻ, മുനിമാർ, വാനരന്മാർ ഇവരാൽ സേവിക്കപ്പെടുന്നവനുമായ, ശ്യാമഃ രാമഃ വിഭാതി=ശ്യാമളനിറമുള്ള രാമൻ പ്രകാശിക്കുന്നു.

ദേവമുനിമാരാൽ സ്തുതിക്കപ്പെടുന്ന രാമന്റെ നാലുഭാഗത്തും പുഷ്പവർഷം ചെയ്തു സ്തുതിക്കുന്നവരും, സന്തുഷ്ടഹൃദയന്മാരുമായ ദേവന്മാർ ആകാശത്തിൽ വാദ്യഘോഷം ചെയ്തുകൊണ്ടിരിക്കുമ്പോൾ, സീതാ, ലക്ഷ്മണൻ, ഹനുമാൻ, മുനിമാർ, വാനരന്മാർ എന്നിവരാൽ സേവിക്കപ്പെടുന്നവനും, പ്രസന്നവും, മന്ദഹാസത്താൽ മനോഹരവുമായ മുഖത്തോടും, കോടിസൂര്യ്യസദൃശപ്രകാശത്തോടുംകൂടിയ ശ്യാമളവർണനായ രാമൻ വിളങ്ങുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡേ പഞ്ചദശസർഗ്ഗഃ
ശുഭം ഭൂയാത്.

---

ഓം നമോഭഗവതേ

# ശ്രീരാമചന്ദ്രായ



## ശ്രീമദദ്ധ്യാത്മരാമായണം യുദ്ധകാണ്ഡം.

## പതിനാറാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. രാമേഭിഷിക്തേ രാജേന്ദ്രേ സർവലോകസുഖാവഹേ
വസുധാസസ്യസമ്പന്നാ ഫലവന്തോ മഹീരുഹാഃ

സർവലോകസുഖാവഹേ രാമേ=സർവലോകങ്ങൾക്കും സുഖത്തെ ജനിപ്പിക്കുന്ന രാമൻ, രാജേന്ദ്രേ അഭിഷിക്തേ=രാജേന്ദ്രനായഭിഷേകം ചെയ്യപ്പെട്ടപ്പോൾ, വസുധാ=ഭൂമി, സസ്യസമ്പന്നാ=സസ്യാഭിവൃദ്ധിയുള്ളതും, മഹീരുഹാഃ=വൃക്ഷങ്ങൾ, ഫലവന്തഃ=ഫലവത്തുക്കളുമായിരുന്നു.

ശ്രീമഹാദേവൻ അരുൾചെയ്തു.

എല്ലാ ലോകങ്ങൾക്കും സൌഖ്യം നൽകുന്ന പരമാത്മാവായ ശ്രീരാമചന്ദ്രനെ ഭൂലോകത്തിൽ രാജാധിരാജനായഭിഷേകം ചെയ്തപ്പോൾ ധർമ്മം തെററാതെയുള്ള പരിപാലനം നിമിത്തം ഭൂമിയിൽ സസ്യാഭിവൃദ്ധിയും വൃക്ഷലതാദികളിൽ ഫലപുഷ്പാഭിവൃദ്ധിയുമുണ്ടായി.

രാജ്യത്തിൽ ധനാദ്യഭിവൃദ്ധി നിമിത്തം ജനക്ഷേമത്തിന്നും, അതില്ലായ്മനിമിത്തം, ദാരിദ്ര്യാദിദുഃഖങ്ങൾക്കും കാരണം രാജാവാകുന്നു. ഭൂമിയുടെ അന്തർഭാഗത്തിലിരിക്കുന്ന ധനത്തെ ഭൂമിദേവി പുറമെ പ്രകാശിപ്പിക്കേണമെങ്കിൽ രാജാവിൻെറ പരിപാലനം ധർമ്മം തെററാത്തതായിരിക്കേണം. ഗൃഹനായിക സന്തോഷത്തോടുകൂടെ ആഭരണാദികൾകൊണ്ടലങ്കൃതയായിട്ട്, ഭർത്താവിനെ സന്തോഷിപ്പിക്കേണമെങ്കിൽ, ഭർത്താവ് നീതിമാനും ഗുണവാനുമായിരിക്കുകതന്നെ വേണമെന്നു സാരം. ധർമ്മത്തിന്നും ക്ഷേമത്തിന്നും തമ്മിലുള്ള ചേർച്ചയെ സൂക്ഷ്മ

ബുദ്ധികൊണ്ടു കാണ്മാൻ സമൎത്ഥന്മാരല്ലാത്ത രാജാക്കന്മാരുടെ പരിപാലനകാലത്തിൽ പ്രജകൾ പലവിധത്തിൽ ക്ലേശമനുഭവിക്കുകതന്നെ വേണ്ടിവരും. ഇതിനെ അടിസ്ഥാനപ്പെടുത്തീട്ടാണ് "യഥാരാജാ തഥാപ്രജാഃ" എന്ന പ്രമാണം സുപ്രസിദ്ധമായിരിക്കുന്നത്.

ഇവിടെ ശ്രീവാല്മീകിയുടെ പദ്യങ്ങളിൽ കുറേക്കൂടെ സാരമടങ്ങിയതായിട്ടു കാണാം.

"അഭിഷേകേ പ്രവൃത്തേതുതദാ രാമസ്യധീമതഃ
മഹീസസ്യവതീ ചൈവരസവന്തി ഫലാനിച

ഗന്ധവന്തിച മാല്യാനി" ധീമാനായ രാമന്റെ അഭിഷേകം കഴിഞ്ഞ ഉടൻതന്നെ ഭൂമിയിൽ സസ്യസമൃദ്ധിയും വൃക്ഷങ്ങളിൽ ഫലസമൃദ്ധിയും ഫലങ്ങൾക്ക് രസപുഷ്ടിയും പുഷ്പങ്ങൾക്ക് വാസനാഭിവൃദ്ധിയുമുണ്ടായിയെന്നു പറയുന്നു. ഭൎത്താവിന്റെ അന്തരംഗത്തെ അറിവാൻ ശക്തയായ നായിക, നായകാഗമനത്തിൽത്തന്നെ സന്തുഷ്ടയായി സാദരമുപചരിക്കുന്ന രീതിയെ സരസമായി പ്രകാശിപ്പിച്ചിരിക്കുന്നു.

2. ഗന്ധഹീനാനിപുഷ്പാണി ഗന്ധവന്തിചകാശിരേ
സഹസ്രശതമശ്വാനാം ധേനൂനാംചഗവാംതഥാ

3. ദദൌശതവൃഷാൻപൂൎവം ദ്വിജേഭ്യോ രഘുനന്ദനഃ
ത്രിംശൽകോടിം സുവൎണ്ണസ്യ ബ്രാഹ്മണേഭ്യോ ദദൌപുനഃ
വസ്ത്രാഭരണരത്നാനിബ്രാഹ്മണേഭ്യോ മുദാതഥാ.

ഗന്ധഹീനാനി പുഷ്പാണി=ഗന്ധമില്ലാത്ത പുഷ്പങ്ങൾ, ഗന്ധവന്തി=വിശേഷ ഗന്ധമുള്ളവയായിട്ട്, ചകാശിരേ=ശോഭിച്ചു, പൂൎവം ശതവൃഷാൻ=ആദ്യം നൂറു കാളകളെയും, അശ്വാനാം സഹസ്രശതം=നൂറായിരം കുതിരകളെയും, തഥാധേനൂനാം ഗവാം ച=അപ്രകാരം ധേനുക്കളെയും ഗോക്കളെയും, രഘുനന്ദനഃ=രാമൻ, ദ്വിജേഭ്യഃ=ദ്വിജന്മാൎക്കായ്ക്കൊണ്ട്, ദദൌ=ദാനംചെയ്തു, പുനഃസുവൎണ്ണസ്യ ത്രിംശൽകോടിം=പിന്നെയും മുപ്പതുകോടി സുവൎണ്ണവും, ബ്രാഹ്മണേഭ്യഃദദൌ=ബ്രാഹ്മണൎക്കു ദാനംചെയ്തു. വസ്ത്രാഭരണരത്നാനി=വസ്ത്രാഭരണരത്നങ്ങളെയും, മുദാ=സന്തോഷത്തോടുകൂടെ, ബ്രാഹ്മണേഭ്യഃ=ബ്രാഹ്മണൎക്കായ്ക്കൊണ്ട്, തഥാദദൌ=അപ്രകാരം ദാനംചെയ്തു.

രാമൻ രാജാവായി വരുന്നതിനുമുമ്പേ വാസനയില്ലാതിരുന്ന പുഷ്പങ്ങൾ ഇപ്പോൾ അതി സുരഭിലങ്ങളായിട്ടു ശോഭിച്ചു. അഭിഷേകാരംഭത്തിൽത്തന്നെ രാമചന്ദ്രൻ നൂറായിരം കുതിരകൾ, അത്രതന്നെ

ധേനുക്കൾ, ഗോക്കൾ, നൂറു കാളകൾ എന്നിവയെ ബ്രാഹ്മണൎക്കു ദാനംചെയ്തിരിക്കുന്നു. പിന്നെയും മുപ്പത്തുകോടി സ്വൎണ്ണവും, വസ്ത്രാഭരണങ്ങളും സന്തോഷപൂൎവ്വം നൽകി. ബ്രാഹ്മണൎക്കു ദാനംചെയ്തതിനെ കുറിച്ച്, ധേന്വാദികൾക്കു പുറമെ "യാനാഭരണവസ്ത്രാണിശയനാന്യാസനാനിച ബ്രാഹ്മണേഭ്യോ ദദൌ ഹൃഷ്ടോ ഗ്രാമാംശ്ച ബഹുശോ ബഹൂൻ" വാഹനങ്ങൾ, ആഭരണങ്ങൾ, വസ്ത്രങ്ങൾ, ശയനസാധനങ്ങൾ, ആസനങ്ങൾ, ഗ്രാമങ്ങൾ എന്നിവയെ അതിസന്തുഷ്ടനായിട്ട് അധികംപേൎക്കു കൊടുത്തു എന്നുകൂടെ ശ്രീവാല്മീകിയത്തിൽ കാണുന്നുണ്ട്. സൎവ്വലോകക്ഷേമത്തിന്നായി സൎവ്വദാ ഈശ്വരാരാധനാദി സൽകൎമ്മങ്ങളിൽ പ്രവൎത്തിക്കുന്ന ബ്രാഹ്മണരുടെ സൎവ്വസുഖസൌകൎയ്യങ്ങൾക്കും ആവശ്യമുള്ള സാധനങ്ങൾ നൽകി അവരെ സന്തോഷിപ്പിക്കേണ്ടത് രാജകൃത്യത്തിലുൾപ്പെടുന്നുണ്ടെന്നതിനെ സൂചിപ്പിച്ചിരിക്കുന്നു.

4. സൂൎയ്യകാന്തിസമപ്രഖ്യാം സൎവ്വരത്നമയീം സ്രജം
സുഗ്രീവായ ദദൌ പ്രീത്യാ രാഘവോ ഭക്തവത്സലഃ

5. അംഗദായ ദദൌ ദിവ്യേ അംഗദേ രഘുനന്ദനഃ

സൂൎയ്യകാന്തിസമപ്രഖ്യാം=സൂൎയ്യന്റെ കാന്തിക്കു സമാനയായ പ്രഭയോടുകൂടിയ, സൎവ്വരത്നമയീം സ്രജം=സൎവ്വ രത്നങ്ങൾകൊണ്ടുള്ള സ്രക്കിനെ(മാലയെ), ഭക്തവത്സലഃ രാഘവഃ=ഭക്തന്മാരിൽ വാത്സല്യമുള്ള രാഘവൻ, പ്രീത്യാ=പ്രീതിയോടുകൂടെ, സുഗ്രീവായ ദദൌ=സുഗ്രീവന്നായിക്കൊണ്ട് ദാനംചെയ്തു, ദിവ്യേ അംഗദെ=ദിവ്യങ്ങളായ രണ്ടു തോൾവളകളെ, രഘുനന്ദനഃ=രാമൻ, അംഗദായ ദദൌ=അംഗദന്നായിക്കൊണ്ട് ദാനംചെയ്തു.

സൂൎയ്യന്നുതുല്യം പ്രകാശിക്കുന്നതും, എല്ലാവിധ രത്നങ്ങൾകൊണ്ടുണ്ടാക്കിയതുമായ ഒരു മാലയെ സുഗ്രീവന്നും, ദിവ്യങ്ങളായ രണ്ടംഗദങ്ങളെ അംഗദന്നും ഭക്തന്മാരിൽ വാത്സല്യമുള്ള ഭഗവാൻ രാമചന്ദ്രൻ പ്രീതിപൂൎവ്വം കൊടുത്തു.

ചന്ദ്രകോടി പ്രതീകാശം മണിരത്ന വിഭൂഷിതം

6. സീതായൈ പ്രദദൌഹാരം പ്രീത്യാ രഘുകുലോത്തമഃ

ചന്ദ്രകോടിപ്രതീകാശം=കോടി ചന്ദ്രന്നു തുല്യവും, മണിരത്നവിഭൂഷിതം=മണിരത്നങ്ങളാൽ അലങ്കരിക്കപ്പെട്ടതുമായ, ഹാരം=ഹാരത്തെ, രഘുകുലോത്തമഃ=രഘുകുലശ്രേഷ്ഠൻ, പ്രീത്യാ=പ്രീതിയോടുകൂടെ, സീതായൈ=സീതക്കായിക്കൊണ്ട്, പ്രദദൌ=പ്രദാനംചെയ്തു.

കോടിചന്ദ്രനെപ്പോലെ ആനന്ദകരമായി പ്രകാശിക്കുന്നതും, മണിരത്നങ്ങൾകൊണ്ടലങ്കരിച്ചതുമായ ഒരു മുത്തുമാലയെ പരമോദാരനായ രഘുപതി, സീതയുടെ കണ്ഠത്തിലൎപ്പിച്ചു.

അവമുച്യാത്മനഃ കണ്ഠാദ്ധാരം ജനകനന്ദിനീ
7. അവൈക്ഷത ഹരീൻ സർവാൻ ഭൎത്താരം ച മുഹുർമുഹുഃ

ജനകനന്ദിനീ=ജനകന്റെ പുത്രി, ആത്മനഃ കണ്ഠാൽ=തന്റെ കണ്ഠത്തിൽനിന്നു്, ഹാരം അവമുച്യ=ഹാരത്തെ ഊരിപ്പിടിച്ചിട്ടു്, സർവാൻ ഹരീൻ=സർവവാനരന്മാരെയും, ഭൎത്താരം ച=ഭൎത്താവിനെയും, മുഹുഃ മുഹുഃ=വീണ്ടും വീണ്ടും, അവൈക്ഷത=ഈക്ഷിച്ചു.

അത്യുദാരനായ ജനകമഹാരാജാവിന്റെ പുത്രി, ആ മുത്തുമാലയെ തന്റെ കഴുത്തിൽനിന്നൂരി കയ്യിൽപ്പിടിച്ചുകൊണ്ടു് സകല വാനരന്മാരെയും ശ്രീരാമനെയും പലപ്രാവശ്യം നോക്കി. വാനരന്മാരിൽ ഒരുവന്നു് ഹാരം കൊടുക്കേണമെന്നുള്ള തന്റെ അഭിപ്രായത്തെ ഭൎത്താവിനെ കടാക്ഷത്താലറിയിച്ചുവെന്നു സാരം.

രാമസ്താമാഹ വൈദേഹീമിംഗിതജ്ഞോ വിലോകയൻ
8. വൈദേഹി! യസ്യ തുഷ്ടാസി ദേഹി തസ്മൈ വരാനനേ!

ഇംഗിതജ്ഞഃ=ഇംഗിതത്തെ (അഭിപ്രായത്തെ) അറിയുന്ന, രാമഃ=രാമൻ, താം വൈദേഹീം=ആ വിദേഹരാജപുത്രിയെ, വിലോകയൻ=നോക്കുന്നവനായിട്ടു്, വൈദേഹി!=ഹേ വിദേഹരാജപുത്രി!, യസ്യ=യാതൊരുവന്റെ പേരിൽ, തുഷ്ടാ അസി=സന്തുഷ്ടയായിരിക്കുന്നുവോ, വരാനനേ!=ഹേ സുന്ദരി!, തസ്മൈ ദേഹി=അവന്നായ്ക്കൊണ്ടു് ദാനം ചെയ്താലും.

നോക്കുന്നതിന്റെ അഭിപ്രായമറിഞ്ഞു് രാമൻ ആ വിദേഹരാജപുത്രിയെ കടാക്ഷിച്ചുംകൊണ്ടു് "ഹേ വൈദേഹി! വരാനനെ! ഭവതി ആരിൽ അധികം സന്തോഷിച്ചിരിക്കുന്നുവോ അവന്നു് ആ ഹാരത്തെ കൊടുത്തുകൊൾക" എന്നു പറഞ്ഞു,

ശ്രീവാല്മീകി:—

"താനീംഗിതാനി സംപ്രേക്ഷ്യ ബഭാഷേ രാഘവഃ പ്രിയാം
പ്രയച്ഛ സുഭഗേ ഹാരം യസ്യ തുഷ്ടാസി മൈഥിലി!"

സീതയുടെ ആ അഭിപ്രായങ്ങളെ നന്നായറിഞ്ഞ രാഘവൻ "ഹേ സുഭഗേ! ഭവതിക്കാരിൽ അധികം സന്തോഷം തോന്നിയിരിക്കുന്നുവോ, ഹേ മൈഥിലി! അവന്നു് ആ ഹാരം കൊടുത്തുകൊൾക" എന്നു് പ്രിയയോടു് പറഞ്ഞു.

ഹനൂമതേ ദദൌഹാരം പശ്യതോരാഘവസ്യച
9 തേനഹാരേണശുശുഭേമാരുതിർഗൌരവേണച.

രാഘവസ്യപശ്യതഃ=രാഘവൻ നോക്കിയിരിക്കേ, ഹാരം=ഹാരത്തെ, ഹനൂമതെ=ഹനൂമാന്നായ്ക്കൊണ്ടു്, ദദൌ=ദാനംചെയ്തു, മാരുതിഃ=വായുപുത്രൻ, തേനഹാരേണ=ആ ഹാരംകൊണ്ടും, ഗൌരവേണ ച=ഗൌരവംകൊണ്ടും, ശുശുഭേ=ശോഭിച്ചു.

ശ്രീരാമചന്ദ്രൻ നോക്കിക്കൊണ്ടിരിക്കേ, സീത, ഹാരം ഹനുമാന്നു് കൊടുത്തു. ആ ഹാരംകൊണ്ടും ഗൌരവംകൊണ്ടും ഹനുമാൻ ഏററവും വിളങ്ങി.

മററുള്ള വാനരന്മാൎക്കും രാക്ഷസന്മാൎക്കും ഋക്ഷന്മാൎക്കുമെല്ലാം ആഭരണാദികളെ രാമചന്ദ്രൻതന്നെ നൽകി സന്തോഷിപ്പിച്ചതിനെ ശ്രീവാല്മീകി വിവരിക്കുന്നു.

"തതോദ്വിവിദനീലാഭ്യാം മൈന്ദായപനസായച
സർവകാമഗുണാൻദേയാൻ പ്രദദൌവസുധാധിപഃ
സർവവാനരവൃദ്ധേഭ്യോ യേചാന്യേ വാനരേശ്വരാഃ
സതേഭ്യഃപ്രദദൌരാമോ ഭൂഷണാനിയഥാർഹതഃ
ഏവംതേ പൂജിതാഃസർവ്വേ കാമൈ രത്നൈശ്ചപുഷ്കലൈഃ
ഉഷിത്വാവാനരാവാസം രാക്ഷസർക്ഷാസ്തഥൈവച
പ്രസ്ഥിതംതുഹനൂമന്തമുവാചരഘുനന്ദനഃ
ഹനൂമംസ്ത്വം മയാനാതിസൽകൃതോഹരിപുംഗവ!
തസ്മാദ്വരംവൃണീഷ്വാദ്യ മഹൽകർമ്മകൃതംത്വയാ."

ദ്വിവിദൻ, നീലൻ, മൈന്ദൻ, പനസൻ ഇവൎക്കും, സർവവാനരവൃദ്ധന്മാൎക്കും, മററു വാനരാധീശന്മാൎക്കും, ആഭരണാദികളേയും രത്നങ്ങളേയും, സമ്പൂൎണ്ണമായി ശ്രീരാമചന്ദ്രൻതന്നെ നൽകി സന്തോഷിപ്പിച്ചു. അവരെല്ലാം പുറപ്പെട്ട കൂട്ടത്തിലുള്ള ഹനുമാനെ നോക്കി "ഹനുമൻ! നിന്നെ ഞാൻ വേണ്ടതുപോലെ അധികം സൽക്കരിച്ചില്ല. മഹൽകർമ്മം ചെയ്തിരിക്കുന്ന നീ അഭീഷ്ടവരം വരിച്ചുകൊൾക" എന്നു് പറഞ്ഞു.

രാമോപി മാരുതിം ദൃഷ്ട്വാ കൃതാംജലിമുപസ്ഥിതം
10. ഭക്ത്യാ പരമയാതുഷ്ട ഇദംവചനമബ്രവീത്

കൃതാംജലിം=അംജലിയോടുകൂടെ, ഉപസ്ഥിതം മാരുതിം=സമീപത്തു നില്ക്കുന്ന വായുപുത്രനെ, ദൃഷ്ട്വാ=ദൎശിച്ചിട്ടു്, പരമയാ ഭക്ത്യാ=പരമ

യായ ഭക്തികൊണ്ടു്, തുഷ്ടഃ രാമഃ=സന്തോഷിച്ച രാമൻ, ഇദംവചനം=ഈ വാക്യത്തെ, അബ്രവീത്=പറഞ്ഞു.

അംജലി ബന്ധിച്ചു സമീപത്തു നില്ക്കുന്ന ഹനുമാനെ നോക്കി പരമഭക്തികണ്ടു സന്തുഷ്ടനായ രാമനിപ്രകാരം പറഞ്ഞു.

ഹനുമംസ്തേപ്രസന്നോസ്മി വരംവരയകാംക്ഷിതം
11. ദാസ്യാമിദേവൈരപിയൽ ദുർല്ലഭം ഭുവനത്രയേ.

ഹനുമൻ!=ഹേ ഹനുമൻ!, തേ=നിൻെറ പേരിൽ, പ്രസന്നഃ അസ്മി=ഞാൻ പ്രസന്നനായിരിക്കുന്നു, കാംക്ഷിതം വരം=കാംക്ഷിക്കുന്ന വരത്തെ, വരയ=വരിച്ചുകൊൾക, ഭുവനത്രയേ=ഭുവനത്രയത്തിൽ, ദേവൈഃ അപി=ദേവന്മാരാലും, യത് ദുർല്ലഭം=യാതൊന്നു് ലഭിക്കപ്പെട്ടുവാൻ പ്രയാസമുള്ളതോ, തത് ദാസ്യാമി=അതിനെ ദാനംചെയ്യുന്നേൻ.

ഹേ ഹനുമൻ! ഞാൻ നിന്നെക്കുറിച്ചു് സന്തോഷിച്ചിരിക്കുന്നു. ആഗ്രഹിക്കുന്ന വരം ചോദിച്ചുകൊൾക. ദേവന്മാൎക്കുകൂടെ, മൂന്നുലോകത്തിലും ലഭിപ്പാൻ പ്രയാസമുള്ളതു് യാതൊന്നോ, അതിനെ ഞാൻ നിണക്കു തരാം.

ഹനുമാനപിതംപ്രാഹ നത്വാരാമം പ്രഹൃഷ്ടധീഃ
12. ത്വന്നാമസ്മരതോരാമ! നതൃപ്യതി മനോമമ
അതസ്ത്വന്നാമസതതം സ്മരൻ സ്ഥാസ്യാമിഭൂതലേ
യാവൽസ്ഥാസ്യതി തേ നാമ ലോകേതാവൽ കലേവരം
13. മമതിഷ്ഠതുരാജേന്ദ്ര! വരോയം മേഭികാംക്ഷിതഃ.

പ്രഹൃഷ്ടധീഃ=പ്രഹൎഷിച്ച മനസ്സോടുകൂടിയ, ഹനുമാൻ അപി=ഹനുമാനും, രാമം നത്വാ=രാമനെ നമിച്ചിട്ടു്, തംപ്രാഹ=അവനോടു പറഞ്ഞു, രാമ!=ഹേ രാമ! ത്വന്നാമ=നിന്തിരുവടിയുടെ നാമത്തെ, സ്മരതഃ മമ=സ്മരിക്കുന്ന എൻെറ, മനഃ ന തൃപ്യതി=മനസ്സ് തൃപ്തിപ്പെടുന്നില്ല. അതഃ=അതുകൊണ്ടു്, സതതം=എപ്പോഴും, ത്വന്നാമ സ്മരൻ=നിന്തിരുവടിയുടെ നാമത്തെ സ്മരിക്കുന്നവനായിട്ടു്, ഭൂതലേ=ഭൂമിയിൽ, സ്ഥാസ്യാമി=ഞാൻ സ്ഥിതി ചെയ്യുന്നേൻ, ലോകേ=ലോകത്തിൽ, തേനാമ=നിന്തിരുവടിയുടെ നാമം, യാവൽസ്ഥാസ്യതി=ഏതുവരേ സ്ഥിതി ചെയ്യുമോ, താവൽ=അതുവരേ, മമകലേവരം=എൻെറ ശരീരം, തിഷ്ഠതു=സ്ഥിതിചെയ്യട്ടെ, രാജേന്ദ്ര!=ഹേ രാജാധിരാജ! അയംവരഃ=ഈ വരം, മേ അഭികാംക്ഷിതഃ=എനിക്കേററവും ഇഷ്ടമുള്ളതാകുന്നു.

അതിസന്തുഷ്ടനായ ഹനുമാനും രാമനോടു പറഞ്ഞു:—ഹേ രാമ!

നിന്തിരുവടിയുടെ നാമത്തെ സ്മരിച്ചുകൊണ്ടിരിക്കുന്ന എന്റെ മനസ്സിന്ന് മതിയെന്നു തോന്നുന്നില്ല. അതുകൊണ്ട് അങ്ങയുടെ നാമത്തെ എപ്പൊഴും സ്മരിച്ചുകൊണ്ടു് ഭൂമിയിൽ ഞാനിരിപ്പാനാഗ്രഹിക്കുന്നു. ലോകത്തിൽ നിന്തിരുവടിയുടെ നാമം ഏതുകാലംവരേ നിലനില്ക്കുമോ ആ കാലംവരേ എന്റെ ദേഹവും നിലനില്ക്കേണം. ഹേ രാജാധിരാജ! ഈ വരമാണെനിക്കേററവും ഇഷ്ടമുള്ളത്.

രാമസ്തഥേതിതംപ്രാഹ മുക്തസ്തിഷ്ഠ യഥാസുഖം

14. കല്പാന്തേ മമ സായൂജ്യം പ്രാപ്സ്യസേ നാത്ര സംശയഃ

തഥാ=അങ്ങിനെയാകട്ടെ, മുക്തഃ=മുക്തനായിട്ട്, യഥാസുഖം തിഷ്ഠ=സുഖമാകുംവണ്ണം സ്ഥിതി ചെയ്താലും, കല്പാന്തേ=കല്പാവസാനത്തിൽ, മമ സായൂജ്യം=എന്റെ സായൂജ്യത്തെ, പ്രാപ്സ്യസേ=നീ പ്രാപിക്കും, അത്ര ന സംശയഃ=ഇതിൽ സംശയമില്ല, ഇതി രാമഃ തം പ്രാഹ=എന്ന് രാമൻ അവനോട്ട് പറഞ്ഞു.

അങ്ങിനെ സംഭവിക്കട്ടെ. ജീവന്മുക്തനായിട്ട് സുഖമായി വസിച്ചുകൊൾക. കല്പാവസാനത്തിൽ നീയെന്നോടു ചേരുകയും ചെയ്യും. ഇതിൽ സംശയമില്ല. എന്ന് രാമൻ ഹനുമാനോട്ട് പറഞ്ഞു.

തമാഹജാനകീപ്രീതാ യത്രകുത്രാപി മാരുതേ!

15. സ്ഥിതംത്വാ മനുയാസ്യന്തി ഭോഗാഃ സർവേമമാജ്ഞയാ.

പ്രീതാ ജാനകീ=സന്തുഷ്ടയായ ജനകപുത്രി, തം ആഹ=അവനോട്ട് പറഞ്ഞു, മാരുതേ!=ഹേ വായുസൂനോ! യത്രകുത്രാപിസ്ഥിതം ത്വാം=ഏതു സ്ഥലത്തിലിരിക്കുന്നതായാലും നിന്നെ, സർവേ ഭോഗാഃ=സർവങ്ങളായ ഭോഗങ്ങൾ, മമ ആജ്ഞയാ=എന്റെ ആജ്ഞകൊണ്ടു്, അനുയാസ്യന്തി=അനുയാനം ചെയ്യും.

സന്തുഷ്ടയായ സീതാദേവി ഹനുമാനോട്ട് പറഞ്ഞു:—"ഹേ മാരുതേ! നീയേതുദിക്കിലിരിക്കുന്നതായാലും അവിടെ സർവസുഖസാധനങ്ങളും എന്റെ ആജ്ഞാനുസരണം നിന്നെ ആശ്രയിച്ചു വരും."

ഇത്യുക്തോമാരുതിസ്താഭ്യാമീശ്വരാഭ്യാം പ്രഹൃഷ്ടധീഃ

ആനന്ദാശ്രുപരീതാക്ഷോ ഭൂയോഭൂയഃ പ്രണമ്യതൌ

16. കൃച്ഛ്രാദ്വ്യയൌതപസ്തപ്തും ഹിമവന്തം മഹാമതിഃ.

ഈശ്വരാഭ്യാം താഭ്യാം=ഈശ്വരന്മാരായ ആ രണ്ടു പേരാൽ, ഇതി ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, മാരുതിഃ=വായുപുത്രൻ, ആനന്ദാശ്രുപരീതാക്ഷഃ=ആനന്ദം നിമിത്തമുണ്ടായ അശ്രുവിനാൽ നിറയപ്പെട്ട അ

ക്ഷികളോടു കൂടിയവനായി, പ്രഹൃഷ്ടധീഃ=ഏറ്റവും സന്തോഷിച്ച ബുദ്ധിയോടുകൂടിയവനായിട്ട്, തൌ=അവർ രണ്ടുപേരെ, ഭൂയഃഭൂയഃ=വീണ്ടുംവീണ്ടും, പ്രണമ്യ=പ്രണമിച്ചിട്ട്, തപഃതപ്തും=തപസ്സചെയ്യാനായ്ക്കൊണ്ട്, മഹാമതിഃ=മഹാബുദ്ധിമാൻ, കൃച്ഛ്രാത്=ക്ലേശത്തോടുകൂടെ, ഹിമവന്തം യയൌ=ഹിമവാനെ യാനംചെയ്തു.

ഈശ്വരനായ ശ്രീരാമചന്ദ്രനും ഈശ്വരിയായ ശ്രീസീതാദേവിയും പ്രസന്നന്മാരായിട്ടിപ്രകാരം പറഞ്ഞപ്പോൾ ഹനുമാന്നുണ്ടായ പരമാനന്ദം നിമിത്തം നേത്രങ്ങളിൽ ജലം നിറഞ്ഞു. സീതാരാമചരണാരവിന്ദങ്ങളിൽ പലവുരു നമസ്കരിച്ചു. പിരിഞ്ഞുപോവാനുള്ള ക്ലേശംനിമിത്തം അതിപ്രയാസത്തോടുകൂടെ മഹാ ബുദ്ധിമാനായ ഹനുമാൻ തപസ്സിന്നായിട്ട് ഹിമവൽപൎവ്വതത്തിലേക്കു പോയി.

ശ്രീമദ്രാമായണ മഹാമാലയിലെ ഒരു രത്നമായി ശോഭിക്കുന്ന ശ്രീഹനുമാന്റെ നിഷ്കാമഭക്തിയെ സ്പഷ്ടമാക്കുന്ന ചില ഭാഗങ്ങളെ താഴെ കാണിക്കാം.

"രാജ്യോത്സവാഗതജനായ രഘുപ്രവീരഃ
പ്രീത്യാത്വനേകമണിരത്നവിഭൂഷണാനി
ദത്വാനിലാത്മജമവാപ്യ വിദേഹജായൈ
മാലാംദദൌരഘുപതിഃ പരമാദരേണ"

അഭിഷേക മഹോത്സവത്തിന്നു വന്നിരുന്ന ജനത്തിന്നു ശ്രീരഘുപതി സന്തോഷപൂൎവ്വം അനേകവിധത്തിലുള്ള രത്നാഭരണാദികളെ നൽകിയശേഷം ശ്രീഹനുമാന്റെ സമീപത്തെത്തിയപ്പോൾ പരമാദരപൂർവം തന്റെ കണ്ഠത്തിൽ അലങ്കരിച്ചിരിക്കുന്ന രത്നമാലയെ ശ്രീസീതാദേവിയുടെ കയ്യിൽ കൊടുത്തു.

"തയാഹനുമതേദത്താ സൈവമാലാഹ്യമൂലികാ
ദശനൈഃശകലീകൃത്യ ത്യക്താതേനജലാശയേ."

ദേവി ഹനുമാന്നു വിലമതിപ്പാൻ കഴിയാത്തതായ ആ മാല കൊടുത്ത ഉടനെ ഓരോ രത്നത്തെ കടിച്ചു പൊടിയാക്കി ജലാശയത്തിലേക്ക് ഹനുമാൻ എറിഞ്ഞുകളഞ്ഞു.

"ഹാഹേതിജല്പിതംസർവൈ സ്തദാസസുരവാനരൈഃ
സ്വജാതീയമരേകർമ ത്വയാകൃതമരിംദമ!"

അപ്പോൾ അവിടെയുണ്ടായിരുന്ന ദേവന്മാർ വാനരന്മാർ മുതലായ സർവരും, ഏടാ വീരനായ വിഡ്ഢി! നിന്റെ ജാതിസ്വഭാവത്തെ നീ സ്പഷ്ടമാക്കിയെന്നു പറഞ്ഞു പരിഹസിച്ചു.

"രാമസ്തതോമാരുതിമത്യുദാര മാഹൂയ ചാരാദഭിവത്തമാനം
പപ്രച്ഛ കസ്മാന്മഹതീ സുമാലാത്യക്താത്വയാബ്രൂഹി
വിദേഹജാർപിതാ"

അത്യുദാരനും സമീപത്തു നില്ക്കുന്നവനുമായ ശ്രീഹനുമാനെ ഭഗവാൻ സമീപത്തു വരുത്തി ചോദിച്ചു "വൈദേഹി സമ്മാനിച്ച മനോഹരമാലയെയുപേക്ഷിപ്പാനെന്തു കാരണം പറയുക."

"ബ്രഹ്മേതിയൽ ബ്രഹ്മവിദോവദന്തി
ഹ്യാത്മേശ്വരശ്ചേതി വദന്തിസന്തഃ
സീതാപതേത്വം തദസീതിബുദ്ധ്യാ
ത്യക്താമയേയം സകലാത്തിരൂപാ"

ബ്രഹ്മജ്ഞാനികൾ ബ്രഹ്മമെന്നു പറയുന്ന വസ്തു യാതൊന്നോ, ഭക്തന്മാരായ സജ്ജനങ്ങൾ ആത്മാവെന്നും ഈശ്വരനെന്നും ആരെ പറയുന്നുവോ, ആ വസ്തു, (സച്ചിദാനന്ദസ്വരൂപം) ഹേ സീതാപതേ! നിന്തിരുവടിയാകുന്നു എന്നുള്ള ഉറപ്പുണ്ടായതുകൊണ്ട്, സകല ദുഃഖങ്ങളുടെ സ്വരൂപമായി വിളങ്ങുന്ന ഈ രത്നമാലയെ ഞാനുപേക്ഷിച്ചുവെന്ന് ഹനുമാൻ പറഞ്ഞു.

ഹനൂമൻയദിമത്തസ്ത്വം വരംകിമപിനേച്ഛസി
തവേച്ഛാംതർഹിനിർമുക്താം കരിഷ്യാമിചനിഷ്ഫലാം"

ഹേ ഹനുമൻ നീയെന്നിൽനിന്ന് യാതൊരു വരവും ഇച്ഛിക്കുന്നില്ലെങ്കിൽ സർവവിഷയങ്ങളിൽനിന്നും വേറിട്ടിരിക്കുന്ന നിന്റെ ഇച്ഛയെ ഞാൻ ഫലമില്ലാത്തതാക്കിത്തീക്കും. നീയെന്തെങ്കിലും ഒരു വരം എന്നിൽനിന്നു വരിക്കുകതന്നെ വേണം എന്ന് ഭഗവാൻ നിർബ്ബന്ധിച്ചു.

"ശ്രീരാമശ്രവണേദാസ്യേ മമാസ്തുസഫലാസ്പൃഹാ
തസ്യാവിരോധിനീയാതു നിർമൂലാം കുരുതാംപ്രഭോ!"

ശ്രീരാമകഥാശ്രവണത്തിലും, ശ്രീരാമദാസ്യത്തിലും എനിക്കുള്ള ഇച്ഛ സഫലയായ്വരുവാൻ പ്രഭുവായ നിന്തിരുവടി അനുഗ്രഹിക്കേണം. ഹേ പ്രഭോ! അതിന്നു വിരോധിയായിരിക്കുന്ന ഇച്ഛയെ മൂലത്തോടുകൂടെ നശിപ്പിക്കുകയും വേണം.

"മമസ്വാന്തേ സദൈവത്വം സീതയാസഹതിഷ്ഠസി
അദ്യൈവസർവേപശ്യന്തു സ്ഥിതം ത്വാം ജാനകീപതേ."

എന്റെ ഹൃദയത്തിൽ നിന്തിരുവടി സീതാദേവിയോടുകൂടെ എ

പ്പോഴുമിരിക്കുന്നു. ഹേ ജാനകീ പ്രാണനാഥ! എൻെറ ഹൃദയത്തിലിരിക്കുന്ന നിന്തിരുവടിയെ ഇപ്പോൾത്തന്നെ എല്ലാവരും കണ്ടുകൊള്ളട്ടെ.

"വിദീൎയ്യവക്ഷഃ സ്ഥലമഞ്ജനീസുതഃ
പ്രദശ്യാമാസചരാമമദ്വയം
ഹൃദംബുജേ സംസ്ഥിതമബ്ജലോചനം
മഹീസുതാരാധിത പാദപങ്കജം."

എന്നു പറഞ്ഞു ഹനുമാൻ തൻെറ മാറിടം പെട്ടെന്നു കൈനഖം കൊണ്ട് പിളൎന്ന് ഹൃദയാരവിന്ദത്തിൽ വസിക്കുന്നവനും, സീതാദേവിയാൽ സേവിക്കപ്പെടുന്നപാദാരവിന്ദത്തോടുകൂടിയവനും, അദ്വയാനന്ദസ്വരൂപനും, ഭക്താനുഗ്രഹാൎത്ഥം പുണ്ഡരീകാക്ഷനുമായിരിക്കുന്ന ശ്രീരാമചന്ദ്രനെ എല്ലാവൎക്കും കാട്ടിക്കൊടുത്തു.

"മാരുതേവൈഭവംദൃഷ്ട്വാ സർവേസന്തോഷമാഗതാഃ
രാമേണാലിംഗിതഃ ശ്രീമാൻ ഹനുമാനഞ്ജനീസുതഃ."

ഹനുമാൻെറ ഭക്തിമാഹാത്മ്യത്തെക്കണ്ടറിഞ്ഞു സർവരും അതീവ സന്തോഷിച്ചു. അംജനീപുത്രനും ശ്രീമാനുമായ ഹനുമാനെ ശ്രീരാമചന്ദ്രൻ ആലിംഗനം ചെയ്തു.

"ജയശബ്ദോമഹാനാസീൽ തദാരാഘവമണ്ഡപേ
സീതാപ്രമുദിതാതസ്മൈ വരാനഭയദാൻദദൌ."

അപ്പോൾ ശ്രീരാഘവമണ്ഡപത്തിൽ ജയശബ്ദം മുഴങ്ങി. സന്തുഷ്ടയായ സീതാദേവി ഹനുമാന്ന് സർവഭയനിവൎത്തകങ്ങളായ വരങ്ങൾ കൊടുത്തു.

"രാമലീലാമൃതംചൈതൽ പരമാനന്ദദായകം
ശ്രോതൄണാംചാഥഗൃണതാം പാപസംഘവിഘാതകം."

പരമാനന്ദപ്രദമായ ഈ രാമലീലാമൃതത്തെ കേൾക്കുന്നവരുടെയും ഉച്ചരിക്കുന്നവരുടെയും വിഷയവാസനാരൂപമായ പാപങ്ങളെല്ലാം നശിക്കും. ഭക്തൻെറയും നിഷ്കാമഭക്തിയുടെയും മാഹാത്മ്യത്തെ ലീലയാ ശ്രീരാമചന്ദ്രൻ പ്രദശിപ്പിച്ചു.

ശ്രീരാമചന്ദ്രൻ ഹനുമാന്നു കൊടുത്ത വരത്തെക്കുറിച്ച് ശ്രീവാല്മീകി:—

"ഏവംതസ്യ വചഃ ശ്രുത്വാ രാമോവചനമബ്രവീത്
ഏവംഭവതു ഭദ്രംതേ യാവൽഭൂമിർധരിഷ്യതി
പർവതാശ്ചസമുദ്രാശ്ച താവദായുരവാപ്നുഹി
ബലവാൻ നീരുജശ്ചൈവ തരുണോനജരാന്വിതഃ."

ഇപ്രകാരം ഹനുമാന്റെ വാക്കുകേട്ട രാമചന്ദ്രൻ പറഞ്ഞു. "ആഗ്രഹം സഫലമാകട്ടെ. നിനക്കു മംഗളം. ഭൂമിയും പർവതങ്ങളും സമുദ്രങ്ങളും നില നില്ക്കുന്നേടത്തോളം കാലം നീ ജീവിച്ചിരിക്കും. ബലവാനും അരോഗദൃഢഗാത്രനും യുവാവുമായിരിക്കും. നിന്നെ ജര ബാധിക്കുകയില്ല."

സീത കൊടുത്ത വരത്തെക്കുറിച്ച് ശ്രീവാല്മീകി:—

"മൈഥില്യപി തദാ ചൈന മുവാച വരമുത്തമം
ഉപസ്ഥാസ്യന്തി ഭോഗാസ്ത്വാം സ്വയമേവേഹ മാരുതേ!
ദേവദാനവഗന്ധർവ്വാ സ്തഥൈവാപ്സരസാംഗണാഃ
യത്രതിഷ്ഠസി തത്ര ത്വാം സേവിഷ്യന്തേ യഥാമരം
ഫലാന്യമൃതകല്പാനി തോയാനി വിമലാനി ച
ഉൽപത്സ്യന്തി യഥാകാമം സ്മരണേന തവാനഘ!"

അപ്പോൾ സീതാദേവിയും ഹനുമാന്ന് ഉത്തമവരം കൊടുത്തു. ഹേ മാരുതേ! ഇഹലോകഭോഗങ്ങൾ സ്വയമേവ നിന്നെ വരിക്കും. ദേവന്മാർ ദാനവന്മാർ ഗന്ധർവ്വന്മാർ അപ്സരസ്സുകൾ നീയിരിക്കുന്ന ദിക്കിൽവന്ന് ദേവേന്ദ്രനെയെന്നപോലെ നിന്നെ സേവിക്കും. നിന്റെ സ്മരണമാത്രത്താൽ ഫലങ്ങൾ അമൃതസമാനങ്ങളും ജലങ്ങൾ നിർമലങ്ങളുമായ് ഭവിക്കും. നീയാഗ്രഹിക്കുന്നതെല്ലാം സാധിക്കും.

തതോ ഗുഹം സമാസാദ്യ രാമഃ പ്രാഞ്ജലിമബ്രവീത്
17. സഖേ! ഗച്ഛ പുരം രമ്യം ശൃംഗവേരമനുത്തമം

തതഃ=അനന്തരം, രാമഃ=രാമൻ, പ്രാംജലിം ഗുഹം=അംജലിചെയ്തു നില്ക്കുന്ന ഗുഹനെ, സമാസാദ്യ=പ്രാപിച്ചിട്ട്, അബ്രവീത്=പറഞ്ഞു. സഖേ!=ഹേ സ്നേഹിത! അനുത്തമം=അത്യന്തം ഉത്തമവും, രമ്യം=മനോഹരവുമായ, ശൃംഗവേരം പുരം=ശൃംഗവേരപുരത്തെ, ഗച്ഛ=ഗമിച്ചാലും.

ഹനുമാനെ അനുഗ്രഹിച്ചതിൽപ്പിന്നെ ശ്രീരാമചന്ദ്രൻ, കൈകൂപ്പിത്തൊഴുതു നില്ക്കുന്ന ഗുഹന്റെ സമീപത്തുചെന്നു പറഞ്ഞു "ഹേ സഖേ! അതിശ്രേഷ്ഠവും മനോഹരവുമായ ശൃംഗവേരമെന്ന പുരത്തിലേക്കു പോയികൊൾക."

മാമേവ ചിന്തയൻ നിത്യം ഭുംക്ഷ്വ ഭോഗാൻ നിജാർജിതാൻ
18. അന്തേ മമൈവ സാരൂപ്യം പ്രാപ്സ്യസേ ത്വം ന സംശയഃ.

നിത്യം മാം ഏവ=എപ്പോഴും എന്നെത്തന്നെ, ചിന്തയൻ=ചിന്തിക്കുന്നവനായിട്ട്, നിജാർജിതാൻ=നിന്നാൽ സമ്പാദിക്കപ്പെട്ടിരിക്കുന്ന,

ഭോഗാൻ=ഭോഗങ്ങളെ, ഭുംക്ഷ്വ=ഭുജിച്ചുകൊൾക, അന്തേ=അവസാനത്തിൽ, മമസാരൂപ്യം ഏവ=എന്റെ സാരൂപ്യത്തെത്തന്നെ, ത്വം പ്രാപ്സ്യസേ=നീ പ്രാപിക്കും, ന സംശയഃ=സംശയമില്ല.

നിന്റെ ജന്മാന്തരകർമ്മഫലമായി വന്നുചേർന്നിരിക്കുന്ന ഭോഗങ്ങളെ—പ്രാരബ്ധകർമ്മാനുസരണം വന്നുചേരുന്ന സുഖദുഃഖങ്ങളെ-അനുഭവിച്ചുകൊൾക. ദേഹാവസാനത്തിൽ എന്റെ സാരൂപ്യമുക്തി നിണക്കു ലഭിക്കും സംശയമില്ല.

ഇത്യുക്ത്വാപ്രദദൌതസ്മൈ ദിവ്യാന്യാഭരണാനിച
രാജ്യംച വിപുലംദത്വാ വിജ്ഞാനംച ദദൌവിഭുഃ.
19. രാമേണാലിംഗിതോഹൃഷ്ടോ യയൌസ്വഭവനംഗുഹഃ.

ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ടു്, തസ്മൈ=അവന്നായിക്കൊണ്ടു്, ദിവ്യാനി ആഭരണാനി=ദിവ്യങ്ങളായ ആഭരണങ്ങളെ, പ്രദദൌ=പ്രദാനം ചെയ്തു, വിഭുഃ=ഈശ്വരൻ, വിപുലം രാജ്യംച ദത്വാ=വിസ്താരമായ രാജ്യത്തെയും ദാനം ചെയ്തിട്ടു്, വിജ്ഞാനംച ദദൌ=വിശേഷജ്ഞാനത്തെയും ദാനം ചെയ്തു, രാമേണ=രാമനാൽ, ആലിംഗിതഃ=ആലിംഗനം ചെയ്യപ്പെട്ട, ഗുഹഃ=ഗുഹൻ, ഹൃഷ്ടഃ=സന്തോഷിച്ചവനായിട്ടു്, സ്വഭവനം=തന്റെ ഭവനത്തെ, യയൌ=യാനം ചെയ്തു.

ഈവിധം പറഞ്ഞതിൽപ്പിന്നെ ഭഗവാൻ ഗുഹന്നു് ദിവ്യാഭരണങ്ങളെയും ഭരിപ്പാൻ വിസ്താരമേറിയ ഭൂമിഭാഗത്തെയും കൊടുത്തു, ആത്മജ്ഞാനമുണ്ടാവാൻ അനുഗ്രഹിച്ചാലിംഗനം ചെയ്തു. രാമാശ്ലേഷലാഭത്താൽ അതിസന്തുഷ്ടനായ ഗുഹൻ സ്വസ്ഥാനത്തെക്കു പോയി.

യേചാന്യേവാനരാഃ ശ്രേഷ്ഠാ അയോദ്ധ്യാം സമുപാഗതാഃ
20. അമൂല്യാഭരണൈർവസ്ത്രൈഃ പൂജയാമാസരാഘവഃ

അയോധ്യാം=അയോധ്യയെ, സമുപാഗതാഃ=സംപ്രാപിച്ച, അന്യേ ശ്രേഷ്ഠാഃ വാനരാഃ യേ=അന്യന്മാരായ ശ്രേഷ്ഠവാനരന്മാർ യാതൊരുത്തരോ, താൻ=അവരെ, രാഘവഃ=രാഘവൻ, അമൂല്യാഭരണൈഃ വസ്ത്രൈഃ=അമൂല്യങ്ങളായ ആഭരണങ്ങൾകൊണ്ടും വസ്ത്രങ്ങൾകൊണ്ടും, പൂജയാമാസ=പൂജിച്ചു.

അഭിഷേകമഹോത്സവത്തിന്നായി അയോധ്യയിൽ വന്നിരിക്കുന്ന മറ്റെല്ലാ ശ്രേഷ്ഠന്മാരായ വാനരന്മാരെയും, വിലമതിപ്പാൻ കഴിയാത്ത വസ്ത്രാഭരണങ്ങൾകൊണ്ടു ശ്രീരാഘവൻ സൽക്കരിച്ചു.

സുഗ്രീവപ്രമുഖാഃ സർവ്വേ വാനരാഃസവിഭീഷണാഃ
21. യഥാർഹംപൂജിതാസ്തേന രാമേണ പരമാത്മനാ.

പ്രഹൃഷ്ടമനസഃ സർവേ ജഗ്മുരേവ യഥാഗതം
22. സുഗ്രീവപ്രമുഖാഃ സർവേ കിഷ്കിന്ധാം പ്രയയുർമുദാ

സുഗ്രീവപ്രമുഖാഃ=സുഗ്രീവൻ മുതലായ, സർവേ വാനരാഃ=സർവ വാനരന്മാരും, സവിഭീഷണാഃ=വിഭീഷണനോടു കൂടിയവരായിട്ട്, പരമാത്മനാ തേനരാമേണ=പരമാത്മാവായ ആ രാമനാൽ, യഥാർഹം പൂജിതാഃ=യോഗ്യതാനുസരണം പൂജിക്കപ്പെട്ടവരായിട്ട്, പ്രഹൃഷ്ടമനസഃ=പ്രഹർഷിച്ച മനസ്സോടുകൂടിയവരായിട്ട്, സർവേ യഥാഗതം ജഗ്മുഃ=സർവരും വന്നതുപോലെ പോയി, സുഗ്രീവപ്രമുഖാഃ സർവേ=സുഗ്രീവൻ മുതലായ സർവരും, മുദാ=സന്തോഷത്തോടുകൂടെ, കിഷ്കിന്ധാം പ്രയയുഃ=കിഷ്കിന്ധയെ പ്രയാണം ചെയ്തു.

സുഗ്രീവാദികളായ സകല വാനരന്മാരെയും, വിഭീഷണനെയും യോഗ്യതാനുസരണം പരമാത്മാവായ ആ രാമൻ സൽകരിച്ചു. അവരെല്ലാം വളരെ സന്തോഷിച്ചു. വന്നവഴിക്കു പോകയും ചെയ്തു. സുഗ്രീവാദിവാനരന്മാരെല്ലാം സന്തോഷപൂർവം കിഷ്കിന്ധയിൽ പ്രവേശിച്ചു.

വിഭീഷണസ്തു സംപ്രാപ്യ രാജ്യംനിഹതകണ്ടകം
23. രാമേണപൂജിതഃ പ്രീത്യാ യയൌലങ്കാമനിന്ദിതഃ.

വിഭീഷണഃ തു=വിഭീഷണനാകട്ടെ, നിഹതകണ്ടകം=നിഹനിക്കപ്പെട്ട ശത്രുക്കളോടുകൂടിയ, രാജ്യം സംപ്രാപ്യ=രാജ്യത്തെ സംപ്രാപിച്ചിട്ട് രാമേണ പൂജിതഃ=രാമനാൽ പൂജിക്കപ്പെട്ടവനും, അനിന്ദിതഃ=മാനിക്കപ്പെടുന്നവനുമായിട്ട്, പ്രീത്യാ=പ്രീതിയോടുകൂടെ, ലങ്കാംയയൌ=ലങ്കയെ യാനം ചെയ്തു.

രാമനാൽ സൽക്കരിക്കപ്പെട്ടവനും സജ്ജനങ്ങളാൽ മാനിക്കപ്പെടുന്നവനുമായ വിഭീഷണനാകട്ടെ, ശത്രുക്കളാരുമില്ലാത്തതായ രാജ്യലാഭത്തോടുകൂടെ സന്തോഷപൂർവം ലങ്കയിലും പ്രവേശിച്ചു.

രാഘവോരാജ്യമഖിലം ശശാസാഖിലവത്സലഃ
അനിച്ഛന്നപിരാമേണ യൌവരാജ്യേഭിഷേചിതഃ
24. ലക്ഷ്മണഃ പരയാഭക്ത്യാ രാമസേവാപരോഭവത്

അഖിലവത്സലഃ രാഘവഃ=അഖിലന്മാരിലും വാത്സല്യത്തോടുകൂടിയ രാഘവൻ, അഖിലം രാജ്യം=സമസ്തമായ രാജ്യത്തെ, ശശാസ=ശാസിച്ചു, അനിച്ഛൻ അപി=ഇച്ഛിക്കാത്തവനാണെങ്കിലും, രാമേണ=രാമനാൽ, യൌവരാജ്യേ=യുവരാജസ്ഥാനത്തിൽ, അഭിഷേചിതഃ ലക്ഷ്മണഃ=അഭിഷേകം ചെയ്യപ്പെട്ട ലക്ഷ്മണൻ, പരയാ ഭക്ത്യാ=പരയായ

ഭക്തിയോടുകൂടെ, രാമസേവാപരഃ അഭവത്=രാമസേവയിൽ തൽപരനായ്ഭവിച്ചു.

എല്ലാവരെയും സ്നേഹിക്കുന്ന രാമൻ സമസ്തരാജ്യത്തെയും പരിപാലിച്ചു. ഇച്ഛിക്കാതേയിരിക്കേ രാമനാൽ യുവരാജസ്ഥാനത്തിൽ അഭിഷേകം ചെയ്യപ്പെട്ട ലക്ഷ്മണൻ രാമസേവയിൽത്തന്നെ താൽപൎയ്യമുള്ളവനായ്ഭവിച്ചു.

യുവരാജാവായിട്ട് ലക്ഷ്മണനെ രാമൻ അഭിഷേകം ചെയ്തുവെന്നതു് ശ്രീവാല്മീകിയുടെ അഭിപ്രായത്തിന്ന് വിരോധമാണ്.

"ആതിഷ്ഠ ധൎമ്മജ്ഞ മയാസഹേമാം
ഗാം പൂൎവരാജാധ്യുഷിതാംബലേന
തുല്യംയഥാ ത്വം പിതൃഭിഃ പുരസ്താൽ
തൈൎയ്യൌവരാജ്യേ ധുരമുദ്വഹസ്വ
സൎവാത്മനാപൎയ്യനുനീയമാനോ
യദാനസൌമിത്രിരുപൈതിയോഗം
നിയുജ്യമാനോഭുവി യൌവരാജ്യേ
തതോഭ്യഷിഞ്ചൽ ഭരതംമഹാത്മാ."

"ഹേ ലക്ഷ്മണ! ധൎമ്മമറിയുന്ന നീ എന്നോടുകൂടെ ഈ ഭൂമിയിൽ യുവരാജസ്ഥാനത്തെ അധിവസിച്ചുകൊൾക. പൂൎവരാജാക്കന്മാർ ബലത്താൽ അധിവസിച്ച രാജ്യമാണിത്. നീയും പൂൎവന്മാരെപ്പോലെ ബലവാനാകുന്നു. യുവരാജസ്ഥാനത്തെ സ്വീകരിക്കുക. സൎവപ്രകാരത്തിലും ലക്ഷ്മണനെക്കൊണ്ട് സ്വീകരിപ്പിക്കുവാൻ പരിശ്രമിച്ചു. ജ്യേഷ്ഠനായ ഞാനിരിക്കുന്നതുകൊണ്ട് നീ യുവരാജസ്ഥാനത്തെ നിഷേധിക്കേണ്ട. നീതന്നെ ആ സ്ഥാനത്തെ സ്വീകരിക്കേണം എന്ന് ഭരതനും നിർബന്ധിച്ചു. ഒരുവിധത്തിലും ലക്ഷ്മണൻ സ്വീകരിക്കാത്തതുകൊണ്ട് ഭരതനെ യുവരാജാവായിട്ട് മഹാത്മാവായ രാമൻ നിശ്ചയിച്ചു" എന്നാണ് വാല്മീകി പറഞ്ഞിരിക്കുന്നത്. വനവാസത്തിൽ ഒരുമിച്ചു പോയതുകൊണ്ട് ലക്ഷ്മണനെ യുവരാജസ്ഥാനത്തിൽ നിയമിച്ചുവെന്ന സംഗതി രാമന്റെ മാഹാത്മ്യത്തിന്നു ഹാനി വരുത്തും. ഭരണനിപുണനായ ഭരതന്റെ ധൎമ്മ്യമായ സ്ഥാനത്തെ ലക്ഷ്മണൻ സ്വീകരിച്ചാൽ അതു ലക്ഷ്മണന്റെ ഗുണത്തിലും ഒരു കളങ്കമായ്വരും. അതുകൊണ്ട് അദ്ധ്യാത്മരാമായണത്തിൽ കാണുന്ന ആ ഭാഗത്തിന്ന് കഷ്ടപ്പെട്ടും മറെറാരു വിധത്തിൽ അൎത്ഥം സാധിക്കേണം.

മഹാത്മാവായ രാമചന്ദ്രൻ ലക്ഷ്മണൻെറ ധമ്മശ്രദ്ധയേയും ഭരതൻെറ ജ്യേഷ്ഠഭക്തിയേയും പൌരന്മാരെ ധരിപ്പിക്കുവാൻ വേണ്ടി യുവരാജപട്ടം ലക്ഷ്മണന്നു നൽകുവാൻ നിശ്ചയിച്ചു. ലക്ഷ്മണൻ സ്വീകരിച്ചില്ല. ഭരതനും ലക്ഷ്മണനെ നിർബന്ധിച്ചു. രാജ്യത്തിൽ മോഹമില്ലെന്നും, ധമ്മപ്രകാരം ഭരതനാണതിന്നവകാശിയെന്നും ലക്ഷ്മണൻ സിദ്ധാന്തിക്കുകയാൽ ഭരതനെ തന്നെ യുവരാജാവായി നിശ്ചയിച്ചു. ലക്ഷ്മണൻ രാമസേവാതൽപരനായ്ത്തന്നെയിരുന്നു, എന്ന് അദ്ധ്യാത്മരാമായണത്തിലെ ആ പദ്യങ്ങൾക്കത്ഥം കല്പിക്കേണം. ഈ അത്ഥം സിദ്ധിപ്പാൻ കുറെ ക്ലേശമുണ്ടെങ്കിലും, ലക്ഷ്മണൻെറയും ഭരതൻെറയും ശ്രീരാമചന്ദ്രൻെറയും ഗുണത്തിന്നു കളങ്കം വരുത്തുന്നതായ യഥാശ്രുതാത്ഥത്തെ ധരിക്കാതെ കഴിപ്പാൻ ഇങ്ങിനെതന്നെ അത്ഥകല്പന വേണ്ടതായിരിക്കുന്നു.

രാമസ്തുപരമാത്മാപി കമ്മാദ്ധ്യക്ഷോപി നിമ്മലഃ
25. കത്തൃത്വാദിവിഹീനോപി നിർവികാരോപി സർവദാ
സ്വാനന്ദേനാപിതുഷ്ടഃ സൻലോകാനാമുപദേശകൃത്
അശ്വമേധാദിയജ്ഞൈശ്ച സർവൈർവിപുലദക്ഷിണൈഃ
26. അയജൽപരമാനന്ദോ മാനുഷംവപുരാശ്രിതഃ

രാമഃ തു=രാമനാകട്ടെ, പരമാത്മാ അപി=പരമാത്മാവും, കർമാദ്ധ്യക്ഷഃ അപി=സർവകർമസാക്ഷിയും, നിർമലഃ=രാഗാദിദോഷരഹിതനും, കത്തൃത്വാദിവിഹീനഃ=കത്തൃത്വം മുതലായവയോടു കൂടാത്തവനും, സർവദാ നിർവികാരഃ അപി=എപ്പോഴും വികാരമില്ലാത്തവനും, സ്വാനന്ദേന=ആത്മാനന്ദത്താൽ, തുഷ്ടഃ അപിസൻ=സന്തോഷിച്ചവനമാണെങ്കിലും, മാനുഷം വപുഃ ആശ്രിതഃ=മനുഷ്യശരീരത്തെ ആശ്രയിച്ചവനും, ലോകാനാം=ലോകങ്ങൾക്ക്, ഉപദേശകൃത്=ഉപദേശിക്കുന്നവനുമായിട്ട്, വിപുലദക്ഷിണൈഃ=വിപുലയായ ദക്ഷിണയോടു കൂടിയ, സർവൈഃ അശ്വമേധാദിയജ്ഞൈഃ=സർവങ്ങളായ അശ്വമേധാദിയജ്ഞങ്ങൾകൊണ്ട്, പരമാനന്ദഃ=പരമാനന്ദസ്വരൂപൻ, അയജത്=യജിച്ചു.

പരമാനന്ദസ്വരൂപനും, പരമാത്മാവും, സർവകമ്മങ്ങളുടെ സാക്ഷിയും, കാമാദിവൃത്തികളാകുന്ന ചളി പററാതിരിക്കുന്നവനും, കത്താവ്, ഭോക്താവ് എന്ന ഭാവത്തെ അതിക്രമിച്ചിരിക്കുന്നവനും, എല്ലായ്പോഴും നിർവികാരനും, ആത്മാനന്ദത്താൽ സന്തുഷ്ടനുമാണെന്നിരി

ക്കിലും, മനുഷ്യശരീരത്തെ ധരിച്ചിരിക്കുന്ന രാമനാകട്ടെ ലോകത്തിലു ള്ളവക്കു രാജധമ്മത്തെ അനുഷ്ഠാനപൂർവം ഉപദേശിപ്പാൻ വേണ്ടീട്ട്, അധികം ദക്ഷിണകൾ കൊടുത്തു നടത്തേണ്ടവയും നടത്തിക്കേണ്ടവ യുമായ അശ്വമേധാദിസർവയാഗങ്ങൾകൊണ്ട് സർവേശ്വരനെ ആ രാധിച്ചു. യാഗംകൊണ്ട് സാധിക്കേണ്ടതായിട്ടൊന്നുമില്ലെന്നിരിക്കിലും തനിക്കാരാധ്യനായ ഈശ്വരൻ അന്യനായിട്ടില്ലെന്നിരിക്കിലും ലോക ത്തിലുണ്ടാകുന്ന രാജാക്കന്മാർ നടക്കേണ്ടതായ രീതിയെ പ്രകാശിപ്പി ക്കുവാനീവിധം യാഗം നടത്തിയെന്നു സാരം.

നപയ്യ്ദേവൻവിധവാനച വ്യാലകൃതംഭയം
27. നവ്യാധിജംഭയംചാസീദ്രാമേരാജ്യം പ്രശാസതി

രാമേ=രാമൻ, രാജ്യം പ്രശാസതി=രാജ്യത്തെ പ്രകർഷേണ ശാസിക്കുന്ന കാലത്തിൽ, വിധവാഃ=വിധവകൾ, നപയ്യ്ദേവൻ=പരിദേവനം ചെയ്തില്ല, വ്യാലകൃതം ഭയം=സർപ്പം നിമിത്തമുള്ള ഭയം, ന ആ സീത്=ഉണ്ടായില്ല, വ്യാധിജം ഭയം ച=വ്യാധിയിൽനിന്നുള്ള ഭയവും, ന ആസീത്=ഉണ്ടായില്ല.

രാമൻ രാജ്യപരിപാലനം ചെയ്യുന്ന കാലത്തിൽ ഭർത്തൃമരണം നി മിത്തം പരിതപിക്കാനിടവന്ന വിധവകളുണ്ടായില്ല. സർപ്പാദികളിൽ നിന്നും, വ്യാധി മുതലായതിൽനിന്നും ജനങ്ങൾക്ക് ഭയമുണ്ടായില്ല. അ കാലവൈധവ്യമോ, അകാലമരണമോ, അപമൃത്യുബാധയോ ഉണ്ടായി ല്ലെന്നു സാരം.

ലോകേദസ്യുഭയം നാസീദനർത്ഥോ നാസ്തികശ്ചന
വൃദ്ധേഷു സൽസുബാലാനാം നാസീന്മൃത്യുഭയം തഥാ.
28. രാമപൂജാ പരാഃ സർവേ സർവേ രാഘവചിന്തകാഃ

ലോകേ=ലോകത്തിൽ, ദസ്യുഭയം=ചോരഭീതി, ന ആസീത്=ഉണ്ടാ യില്ല, കശ്ചന അനർത്ഥഃ=യാതൊരനർത്ഥവും, നാസ്തി=ഇല്ല, വൃദ്ധേഷു സൽസു=വൃദ്ധന്മാർ ജീവിച്ചിരിക്കുമ്പോൾ, ബാലാനാം=ബാലന്മാക്ക്, മൃത്യുഭയം ന ആസീത്=മരണഭയം ഉണ്ടായില്ല, സർവേ=എല്ലാവരും, രാമപൂജാപരാഃ=രാമനെ പൂജിക്കുന്നതിൽ തല്പരന്മാരും, രാഘവചിന്ത കാഃ=രാഘവനെ ചിന്തിക്കുന്നവരും.

ലോകത്തിൽ കള്ളന്മാരിൽനിന്ന് ഭയമുണ്ടായില്ല. പരദ്രവ്യത്തെ അപഹരിക്കുന്നവരുണ്ടായില്ല എന്നു സാരം. എന്നുവേണ്ട, ജനങ്ങളുടെ സുഖസ്ഥിതിക്കു വിരോധമായിട്ടുള്ള അനർത്ഥം യാതൊന്നുമില്ല. വയസ്സ

ന്മാർ ജീവിച്ചിരിക്കുമ്പോൾ ബാലന്മാർ മരിക്കുകയെന്ന ദോഷവുമില്ല. എല്ലാ ജനങ്ങളും രാമനെ ചിന്തിക്കുന്നവരും ആരാധിക്കുന്നവരുമായിരുന്നു.

വവർഷുർജലദാസ്തോയം യഥാകാലം യഥാരുചി
29. പ്രജാഃ സ്വധർമനിരതാ വർണാശ്രമഗുണാന്വിതാഃ.

ജലദാഃ=മേഘങ്ങൾ, യഥാകാലം=കാലം അതിക്രമിക്കാതെയും, യഥാരുചി=ആവശ്യത്തിന്നനുസരിച്ചും, തോയം വവർഷുഃ=ജലത്തെ വർഷിച്ചു, പ്രജാഃ=ജനങ്ങൾ, സ്വധർമനിരതാഃ=അവരവരുടെ ധർമ്മത്തിൽ തൽപരന്മാരും, വർണാശ്രമഗുണാന്വിതാഃ=വർണാശ്രമഗുണങ്ങളോടുകൂടിയവരുമായിരുന്നു.

കാലം തെററാതെയും ആവശ്യത്തിന്നു മതിയായ വിധത്തിലും മേഘങ്ങൾ ജലം വർഷിച്ചു. രാജ്യനിവാസികൾ അവരവരുടെ മുറകൾ നടത്തുന്നതിൽ താല്പര്യമുള്ളവരും വർണാശ്രമഗുണങ്ങളെ അനുസരിച്ചു നടക്കുന്നവരുമായിരുന്നു.

രാമൻ രാജാവായിരുന്ന കാലത്തിൽ പ്രജകളുടെ സ്ഥിതിയെക്കുറിച്ച് ശ്രീവാല്മീകി:—

"ഹൃഷ്ടഃ പ്രമുദിതോ ലോകസ്തുഷ്ടഃ പുഷ്ടഃ സുധാർമികഃ
നിരാമയോവിശോകശ്ച ദുർഭിക്ഷായാസവർജിതഃ
നപുത്രമരണംകേചിത് പശ്യന്തിസ്മ നരാഃ കചിത്
നാര്യശ്ചാവിധവാനിത്യം പതിശുശ്രൂഷണേരതാഃ
നവാതജംഭയം കിഞ്ചിന്നാപ്സുമജ്ജന്തിജന്തവഃ
നചാഗ്നിജംഭയംകിഞ്ചിത് യഥാകൃതയുഗേതഥാ
നതസ്യരാജ്യേബധിരാ നാനാഥാസ്തത്രനാബുധഃ
നദുർഗതോനകൃപണോ നവ്യാധ്യാർത്തോഭവന്നരഃ."

"ലോകത്തിലുള്ള ജനങ്ങൾ സന്തോഷം, പ്രമോദം, തുഷ്ടി, പുഷ്ടി, ധർമ്മനിഷ്ഠ, അരോഗത, ശോകമില്ലായ്മ, ദുർഭിക്ഷബാധയില്ലായ്മ, എന്നിവനിമിത്തം സുഖപൂർത്തിയുള്ളവരായിരുന്നു. പുത്രമരണദുഃഖം ആർക്കും അനുഭവിക്കേണ്ടതായ്വന്നില്ല. സ്ത്രീകൾ വിധവകളായിരുന്നില്ല. ഭർത്തൃശുശ്രൂഷണത്തിൽ തൽപരകളായിരുന്നു. കൊടുങ്കാററ്, വെള്ളപ്പൊക്കം, അഗ്നിബാധ, എന്നിവ നിമിത്തം, ആപത്തുകൾ ലോകത്തിലുണ്ടായിരുന്നില്ല. കൃതയുഗത്തിലെന്നപോലെ സർവ്വത്ര സുഖസമൃദ്ധിയുണ്ടായിരുന്നു. ചെകിടു കേൾക്കാത്തവരോ, നാഥനില്ലാത്തവരോ, വിദ്യാവിഹീനനോ, ദരിദ്രനോ, കൃപണനോ, രോഗപീഡിതനോ, അക്കാലത്തുണ്ടായിരുന്നില്ല."

ഔരസാനിവരാഃമാപി ജുഗോപ പിതൃവൽപ്രജാഃ
സർവലക്ഷണസംയുക്താഃ സർവധർമ്മപരായണാഃ
30. ദശവർഷസഹസ്രാണി രാമോരാജ്യമുപാസ്തസഃ.

ഔരസാൻ ഇവപ്രജാഃ=സ്വന്തപുത്രന്മാരെയെന്നപോലെ പ്രജകളെ, സഃരാമഃ അപി=ആ രാമനും, പിതൃവത്=പിതാവെന്നപോലെ, ജുഗോപ=രക്ഷിച്ചു. സർവ്വലക്ഷണസംയുക്താഃ=സർവ്വങ്ങളായ ലക്ഷണങ്ങളോടു കൂടിയവരും, സർവ്വധർമ്മപരായണാഃ=സർവ്വങ്ങളായ ധർമ്മങ്ങളിൽ ശ്രദ്ധയുള്ളവരുമായിരുന്നു. ദശവർഷസഹസ്രാണി=പതിനായിരം സംവത്സരകാലം, രാമഃരാജ്യം ഉപാസ്ത=രാമൻ രാജ്യത്തെ ഉപാസിച്ചു.

പിതാവ്, സന്താനങ്ങളെയെന്നപോലെ, ആ രാമൻ പ്രജകളെ പരിപാലിച്ചു. എല്ലാ ജനങ്ങളും സർവ്വലക്ഷണം തികഞ്ഞവരും, സർവ്വധർമ്മപരിപാലനത്തിൽ ശ്രദ്ധാലുക്കളുമായിരുന്നു. ഇങ്ങിനെ രാമൻ പതിനായിരം സംവത്സരകാലം രാജ്യസേവചെയ്തു. പതിനായിരം വർഷമെന്നു പറഞ്ഞതു് പാശ്ചാത്യരാമായണ സമ്മതമാണ്. പ്രാച്യരാമായണത്തിൽ

"ദശവർഷസഹസ്രാണി ദശവർഷശതാനിച
രാമോരാജ്യമുപാസ്യാസൌ വിഷ്ണുലോകം ഗമിഷ്യതി."

പതിനോരായിരംവർഷം രാമൻ രാജ്യസേവ ചെയ്തിട്ടു് വിഷ്ണു ലോകം പ്രാപിക്കുമെന്നാണ് കാണുന്നത്.

ഇദംരഹസ്യം ധനധാന്യുദ്ധിമ
ദീർഘായുരാരോഗ്യകരം സുപുണ്യദം
പവിത്രമാദ്ധ്യാത്മിക സംജ്ഞിതംപുരാ
31. രാമായണം ഭാഷിതമാദിശംഭുനാ.

ധനധാന്യുദ്ധിമത്=ധനധാന്യാഭിവൃദ്ധിയെ ജനിപ്പിക്കുന്നതും, ദീർഘായുരാരോഗ്യകരം=ദീർഘായുസ്സിനേയും, ആരോഗ്യത്തെയും ഉണ്ടാക്കുന്നതും, സുപുണ്യദം=ശോഭനമായ പുണ്യത്തെ നൽകുന്നതും, പവിത്രം=പരിശുദ്ധവും, രഹസ്യം=ഗോപ്യവും, ആദ്ധ്യാത്മികസംജ്ഞിതം=അദ്ധ്യാത്മം എന്ന സംജ്ഞയോടു കൂടിയതുമായ, ഇദംരാമായണം=ഈ രാമായണം, ആദിശംഭുനാ=ആദിശിവനാൽ, ഭാഷിതം=പറയപ്പെട്ടതാകുന്നു.

അതിഗോപ്യവും ധനധാന്യാദികളുടെ അഭിവൃദ്ധിയെ ജനിപ്പിക്കുന്നതും, ദീർഘായുസ്സിനെയും അരോഗതയെയും ഉണ്ടാക്കിത്തീർക്കുന്നതും, ശോഭനമായ പുണ്യകർമ്മശ്രദ്ധയെയുണ്ടാക്കിത്തീർക്കുന്നതും, അത്യന്തം പരിശുദ്ധവുമായ ഈ അദ്ധ്യാത്മരാമായണം ആദിഗുരുവായ ശ്രീശിവനാൽ അരുളിചെയ്യപ്പെട്ടതാകുന്നു.

ശൃണോതിഭക്ത്യാമനുജഃ സമാഹിതോ
ഭക്ത്യാപഠേ ദ്വാപരിതുഷ്ടമാനസഃ
സർവ്വാഃസമാപ്നോതി മനോഗതാശിഷോ
32. വിമുച്യതേ പാതകകോടിഭിഃക്ഷണാത്.

സമാഹിതഃ=മനസ്സിനെ അടക്കിയവനും, പരിതുഷ്ടമാനസഃ=പരിതോഷിച്ച മനസ്സോടുകൂടിയവനുമായ, മനുജഃ=മനുഷ്യൻ, ഭക്ത്യാ=പരമപ്രേമത്തോടുകൂടെ, പഠേത്‌വാ=പഠിക്കുകയോ, ശൃണോതിവാ=ശ്രവിക്കുകയോ ചെയ്താൽ, സർവാഃ=സർവകളായ, മനോഗതാശിഷഃ=മനസ്സിലുള്ള ആശിസ്സുകളെ, സമാപ്നോതി=പ്രാപിക്കുന്നു. പാതകകോടിഭിഃ=കോടി പാതകങ്ങളാൽ, ക്ഷണാത് വിമുച്യതേ=ക്ഷണത്തിൽ വിമോചിക്കപ്പെടുന്നു.

അധ്യാത്മരാമായണത്തെ, മനശ്ചാഞ്ചല്യം കൂടാതെ, ഭജനാനന്ദത്തെ അനുഭവിച്ചുകൊണ്ട് ഭക്തിപൂർവ്വം പഠിക്കുകയോ കേൾക്കുകയൊ, ചെയ്യുന്ന മനുഷ്യൻ, ആഗ്രഹിച്ചതു മുഴുവനും പ്രാപിക്കും. അവൻ സകല പാപങ്ങളിൽനിന്നും മുക്തനാകും.

രാമാഭിഷേകം പ്രയതഃ ശൃണോതിയോ
ധനാഭിലാഷീലഭതേ മഹദ്ധനം
പുത്രാഭിലാഷീസുതമാര്യ്യസമ്മതം
33. പ്രാപ്നോതി രാമായണമാദിതഃ പഠൻ

രാമായണം=രാമായണത്തെ, ആദിതഃ പഠൻ=ആദിമുതൽ പഠിക്കുന്നവനും, പ്രയതഃ=ഭക്തിയുക്തനുമായിട്ട്, യഃ=യാതൊരുവൻ, രാമാഭിഷേകം ശൃണോതി=രാമാഭിഷേകത്തെ ശ്രവിക്കുന്നുവോ, ധനാഭിലാഷീ=ധനത്തെ അഭിലഷിക്കുന്നവൻ, മഹത്‌ധനം=മഹത്തായ ധനത്തെ, ലഭതേ=ലഭിക്കുന്നു, പുത്രാഭിലാഷീ=പുത്രനെ അഭിലഷിക്കുന്നവൻ, ആര്യ്യസമ്മതം സുതം=ആര്യ്യന്മാൎക്ക് സമ്മതനായ സുതനെ, പ്രാപ്നോതി=പ്രാപിക്കും.

ഭക്തിയുക്തനായ യാതൊരുവൻ രാമായണം ആദിമുതൽ രാമാഭിഷേകംവരെ പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നുവോ, അവൻ ധനത്തെ കാംക്ഷിക്കുന്നവനായിരുന്നാൽ മഹത്തായ ധനത്തെയും, പുത്രനെ ആഗ്രഹിക്കുന്നവനായിരുന്നാൽ സജ്ജനസമ്മതനായ സൽപുത്രനേയും പ്രാപിക്കും.

ആഗ്രഹപൂൎത്തിക്കുവേണ്ടി ചെയ്യുന്ന കൎമ്മയജ്ഞത്തെക്കാൾ, പുരാണപഠനശ്രവണരൂപമായ ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു. കൎമ്മയജ്ഞം ഹിംസയോടുകൂടിയതാകയാൽ ശ്രേഷ്ഠമല്ല. സാധിപ്പാൻ ക്ലേശവുമധികമുണ്ട്. ജ്ഞാനയജ്ഞമാകട്ടെ ഹിംസയില്ലാത്തതും സുഖാവഹവും അഭീഷ്ടപ്രദവുമാണെന്നു സാരം. ഭഗവൽപ്രസാദമാണ് അഭീഷ്ടസിദ്ധികാരണം. ചിത്തശുദ്ധിയെ നിഷ്പ്രയാസം സാധിപ്പിക്കുന്ന ജ്ഞാനയജ്ഞംകൊണ്ടെന്നപോലെ, കൎമ്മയജ്ഞംകൊണ്ട് ഭഗവൽപ്രസാദമുണ്ടാകയുമില്ലെന്നുകൂടെ ധരിക്കേണ്ടതാകുന്നു.

ശൃണോതിയോധ്യാത്മിക രാമസംഹിതാം
പ്രാപ്നോതിരാജാഭുവമൃദ്ധസമ്പദം
ശത്രൂൻവിജിത്യാരിഭിരപ്രധൃഷിതോ
34. വ്യപേതദുഃഖോവിജയീഭവേന്നൃപഃ

യഃ നൃപഃ=യാതൊരു രാജാവ്, അധ്യാത്മിക രാമസംഹിതാം=അദ്ധ്യാത്മികരാമസംഹിതയെ, ശൃണോതി=ശ്രവിക്കുന്നുവോ, ഋദ്ധസമ്പദം=വൎദ്ധിച്ച സമ്പത്തോടുകൂടിയ, ഭുവം=ഭൂമിയേയും, രാജ്യം=രാജ്യത്തെയും, പ്രാപ്നോതി=പ്രാപിക്കുന്നു, അരിഭിഃ=ശത്രുക്കളാൽ, അപ്രധൃഷിതഃ=അതിക്രമിക്കപ്പെടാത്തവനും, വ്യപേതദുഃഖഃ=ദുഃഖമില്ലാത്തവനും, ശത്രൂൻവിജിത്യ=ശത്രുക്കളെ ജയിച്ചിട്ട്, വിജയീ=വിജയത്തോടുകൂടിയവനുമായി, ഭവേത്=ഭവിക്കും.

അദ്ധ്യാത്മരാമായണപഠനശ്രവണാദികൾകൊണ്ടുള്ള സാമാന്യഫലം പറഞ്ഞതിന്നുശേഷം, പ്രത്യേകം ഓരോരുത്തൎക്ക് സിദ്ധിക്കുന്ന ഫലത്തെ പറയുന്നു:—ഏതൊരു രാജാവ് അദ്ധ്യാത്മരാമായണസംഹിതയെ കേൾക്കുന്നുവോ ആ രാജാവിന്ന് സമ്പൽസമൃദ്ധിയുള്ള ഭൂമിയും രാജ്യവും ലഭിക്കും. ആ രാജാവ് ശത്രുക്കളെ ജയിക്കും. ശത്രുക്കൾക്ക് ആ രാജാവിനെ അതിക്രമിക്കുവാൻ സാധിക്കുകയില്ല. ദുഃഖങ്ങളൊന്നും ആ രാജാവിനെ ബാധിക്കുകയില്ല. എല്ലാ കാൎയ്യങ്ങളിലും വിജയമുണ്ടാകും.

സ്ത്രീയോപിശൃണ്വന്ത്യധിരാമസംഹിതാം
ഭവന്തിതാജീവസുതാശ്ചപൂജിതാഃ
വന്ധ്യാപിപുത്രംലഭതേസുരൂപിണം
36. കഥാമിമാം ഭക്തിയുതാശൃണോതിയാ.

അധിരാമസംഹിതാം=അദ്ധ്യാത്മരാമായണസംഹിതയെ, സ്ത്രീയഃ അപി=സ്ത്രീകളും, ശൃണ്വന്തി=ശ്രവിക്കുന്നു, താഃ=അവർ, ജീവസുതാഃ=ജീ

വിക്കുന്ന പുത്രന്മാരോടുകൂടിയവരും, പൂജിതാഃ=പൂജിക്കപ്പെട്ടുന്നവരുമായിട്ട്, ഭവന്തി=ഭവിക്കുന്നു, ഇമാം കഥാം=ഈ കഥയെ, ഭക്തിയുതാ=ഭക്തിയോടുകൂടിയവളായിട്ട്, യാ=യാതൊരുത്തി, ശൃണോതി=ശ്രവിക്കുന്നുവോ, സാവന്ധ്യാ അപി=അവൾ വന്ധ്യയാണെങ്കിലും, സുരൂപിണം പുത്രം=സുന്ദരനായ പുത്രനെ, ലഭതെ=ലഭിക്കും.

അധ്യാത്മരാമായണം കേൾക്കുന്ന സ്ത്രീകളും പുത്രമരണ ദുഃഖമനുഭവിക്കാത്തവരും ലോകത്തിൽ മാനിക്കപ്പെട്ടുന്നവരുമായ് ഭവിക്കും. യാതൊരു സ്ത്രീ ഭക്തിയുക്തയായിട്ടീകഥ കേൾക്കുന്നുവോ, അവൾ വന്ധ്യയായിരുന്നാൽകൂടെ, സർവലക്ഷണയുക്തനായ പുത്രനവൾക്കുണ്ടാകും.

37. ശ്രദ്ധാന്വിതോയഃശൃണുയാൽ പഠേന്നരോ
വിജിത്യകോപം ചതഥാ വിമൽസരഃ
ദുർഗ്ഗാണിസർവ്വാണി വിജിത്യനിർഭയോ
ഭവേൽസുഖീരാഘവഭക്തിസംയുതഃ.

യഃനരഃ=യാതൊരു നരൻ, ശ്രദ്ധാന്വിതഃ=ശ്രദ്ധയോടു കൂടിയവനായിട്ട്, കോപം ചവിജിത്യ=കോപത്തെയും വിജയിച്ചിട്ട്, തഥാവിമൽസരഃ=അപ്രകാരം മൽസരവുമില്ലാത്തവനായിട്ട്, ശൃണുയാത്=ശ്രവിക്കുമോ, പഠേത്=പഠിക്കുമോ, സഃ=അവൻ, സർവാണിദുർഗ്ഗാണി=സർവ്വങ്ങളായ ദുർഗ്ഗങ്ങളെ, വിജിത്യ=വിജയിച്ചിട്ട്, രാഘവഭക്തിസംയുതഃ=രാഘവനിൽ ഭക്തിയോടുകൂടിയവനും, നിർഭയഃ=ഭയമില്ലാത്തവനും, സുഖീ=സുഖമുള്ളവനുമായി, ഭവേത്=ഭവിക്കും.

ഏതൊരു മനുഷ്യൻ, ശ്രദ്ധായുക്തനും. കാമക്രോധമത്സരാദി സകല ദോഷവൃത്തികളെ, നിശ്ശേഷം നശിപ്പിച്ചവനുമായിട്ട്, അധ്യാത്മരാമായണ കഥ കേൾക്കുകയോ പഠിക്കുകയോ ചെയ്യുമോ അവൻ സകല ദുഃഖസ്ഥാനങ്ങളെയും അതിക്രമിച്ച്, സകല ഭയനിർമ്മുക്തനും ശ്രീരാമനിൽ പരമപ്രേമലക്ഷണയായ ഭക്തിയുള്ളവനും ആത്മസുഖമനുഭവിക്കുന്നവനുമായ് ഭവിക്കും.

38. സുരാഃ സമസ്താ അപിയാന്തിതുഷ്ടതാം
വിഘ്നാഃ സമസ്താ അപയാന്തിശൃണ്വതാം
അധ്യാത്മരാമായണമാദിതോനൃണാം
ഭവന്തിസർവാഅപി സമ്പദഃ പരാഃ.

അധ്യാത്മരാമായണം=അദ്ധ്യാത്മരാമായണത്തെ, ആദിതഃ=ആദിമുതൽ, ശൃണ്വതാം നൃണാം=ശ്രവിക്കുന്ന നരന്മാരുടെ നേരേ, സമസ്താഃ

സുരാഃ അപി=സമസ്തന്മാരായ സുരന്മാരും, സന്തുഷ്ടതാംയാന്തി=സന്തുഷ്ടന്മാരാവുക എന്നവസ്ഥയെ പ്രാപിക്കും, സമസ്താഃ വിഘ്നാഃ=സകല വിഘ്നങ്ങളും, അപയാന്തി=അപഗമിക്കും, പരാഃ=ഉൽകൃഷ്ടകളായ, സൎവ്വാഃ സമ്പദഃ അപി=സൎവ്വ സമ്പത്തുകളും, ഭവന്തി=ഉണ്ടാകും.

അദ്ധ്യാത്മരാമായണം ആദിമുതൽ അവസാനംവരേ കേൾക്കുന്നവരുടെ പേരിൽ സകല ദേവന്മാരും സന്തോഷിക്കും. സൎവ്വേശ്വരനായ ശ്രീരാമൻ പ്രസാദിക്കും. അപ്പോൾ ഭഗവാൻെറ അംശസംഭൂതന്മാരായ സകല ദേവന്മാരും പ്രസാദിക്കുമെന്നു സാരം. അവരേപ്പെട്ടുന്ന കാൎയ്യങ്ങൾക്കു വിഘ്നാതങ്ങളൊന്നും നേരിടുകയില്ല. ഉൽകൃഷ്ടകളായ സകല സമ്പത്തുകളും അവൎക്കുണ്ടാകും.

39. രജസ്വലാവായദിരാമതൽപരാ
ശൃണോതിരാമായണമേതദാദിതഃ
പുത്രംപ്രസൂതേഋഷഭംചിരായുഷം
പതിവ്രതാലോകസുപൂജിതാഭവേത്.

രജസ്വലാവാ=രജസ്വലയാകട്ടെ, രാമതൽപരാ=രാമനിൽ ഭക്തിയുക്തയായിട്ടു്, ഏതത്=ഇതിനെ, ആദിതഃ=ആദിമുതൽ, ശൃണോതി യദി=കേൾക്കുന്നുവെങ്കിൽ, ഋഷഭം=ശ്രേഷ്ഠനും, ചിരായുഷം=ദീൎഘായുഷ്മാനുമായ, പുത്രംപ്രസൂതേ=പുത്രനെ പ്രസവിക്കും, പതിവ്രതാ=ഭൎത്തൃഭക്തയായിട്ടു്, ലോകസുപൂജിതാ=ലോകത്താൽ മാനിക്കപ്പെടുന്നവളായി, ഭവേത്=ഭവിക്കും.

രജസ്വലയായി സ്നാനം കഴിഞ്ഞു ശുദ്ധയായ സ്ത്രീ രാമഭക്തിയുക്തയായിട്ടു് ഗൎഭകാലമായ 12 ദിവസം അധ്യാത്മരാമായണം ആദിമുതൽ ശ്രവിക്കുന്നതായാൽ ശ്രേഷ്ഠനും ദീൎഘായുഷ്മാനുമായ പുത്രനെ പ്രസവിക്കും. ഭൎത്തൃഭക്തയായ അവളെ ലോകം മാനിക്കുകയും ചെയ്യും.

40. പൂജയിത്വാതുയേഭക്ത്യാ നമസ്കുൎവന്തിനിത്യശഃ
സൎവൈഃ പാപൈൎവ്വിനിൎമ്മുക്താ വിഷ്ണോൎയ്യാന്തിപരംപദം.

യേ=യാതൊരുത്തർ, നിത്യശഃ പൂജയിത്വാ=നിത്യവും പൂജിച്ചിട്ടു്, നമസ്കുൎവന്തി=നമസ്കരിക്കുന്നുവോ, തേ=അവർ, സൎവൈഃ പാപൈഃ=സൎവ്വ പാപങ്ങളാൽ, വിനിൎമുക്താഃ=വിമോചിക്കപ്പെട്ടവരായിട്ടു്, വിഷ്ണോഃ=വിഷ്ണുവിൻെറ, പരംപദം=പരമപദത്തെ, യാന്തി=പ്രാപിക്കും.

ഏതൊരുത്തർ അധ്യാത്മരാമായണഗ്രന്ഥത്തെ നിത്യവും പൂജിച്ചു നമസ്കരിക്കുന്നുവോ അവർ സൎവ്വപാപനിൎമ്മുക്തന്മാരായിട്ടു് ശ്രീവൈകുണ്ഠലോകത്തെ പ്രാപിക്കും.

41. അദ്ധ്യാത്മരാമചരിതം കൃത്സ്നം ശൃണ്വന്തിഭക്തിതഃ
പഠന്തിവാസ്വയംഭക്ത്യാ തേഷാംരാമഃ പ്രസീദതി.

അദ്ധ്യാത്മരാമചരിതം=ആത്മസ്വരൂപനായ രാമന്റെ ചരിതത്തെ, കൃത്സ്നം=സമ്പൂൎണ്ണമായിട്ട്, യേ ഭക്തിതഃ ശൃണ്വന്തി=യാതൊരുത്തർ ഭക്തിയോടെ ശ്രവിക്കുന്നുവോ, ഭക്ത്യാസ്വയംപഠന്തിവാ=ഭക്തിയോടു കൂടെ തങ്ങൾതന്നെ പഠിക്കുന്നുവോ, തേഷാം=അവരുടെ പേരിൽ, രാമഃ പ്രസീദതി=രാമൻ പ്രസാദിക്കും.

ആത്മാവായിരിക്കുന്ന ശ്രീരാമന്റെ ചരിതത്തെ സംപൂൎണ്ണമായി കേൾക്കുകയോ തങ്ങൾതന്നെ പഠിക്കുകയോ ചെയ്യുന്നവരിൽ ശ്രീരാമൻ പ്രസാദിക്കും.

42. രാമഏവപരംബ്രഹ്മ തസ്മിം സ്തുഷ്ടേഖിലാത്മനി
ധർമാൎത്ഥകാമമോക്ഷാണാം യദ്യദിച്ഛതിതൽഭവേത്.

രാമഃ ഏവ=രാമൻതന്നെ, പരംബ്രഹ്മ=സർവാതീതമായ ബ്രഹ്മം, അഖിലാത്മനി തസ്മിൻ=സകലരിലും ആത്മാവായിരിക്കുന്ന അവൻ, തുഷ്ടേ=സന്തോഷിച്ചിരിക്കുമ്പോൾ, ധൎമ്മാൎത്ഥകാമമോക്ഷാണാം=ധർമം അൎത്ഥം കാമം മോക്ഷം എന്നിവയുടെ മദ്ധ്യത്തിൽ, യത്യത് ഇച്ഛതി=ഏതൊന്നിനെ ഇച്ഛിക്കുന്നുവോ, തത് ഭവേത്=അതു ഭവിക്കും.

എങ്ങും നിറഞ്ഞും എല്ലാററിന്നും അധിഷ്ഠാനമായും ഒന്നോടും ബന്ധപ്പെടാതെയുമിരിക്കുന്ന അഖണ്ഡസച്ചിദാനന്ദബ്രഹ്മം രാമൻ തന്നെയാകുന്നു. സർവാത്മാവായ ആ ഭഗവാൻ പ്രസാദിച്ചാൽ ധർമാൎത്ഥകാമമോക്ഷങ്ങളിൽ ഏതിനെ ആഗ്രഹിക്കുന്നുവോ അതു സിദ്ധിക്കും.

43. ശ്രോതവ്യംനിയമേനൈത ദ്രാമായണമഖണ്ഡിതം
ആയുഷ്യമാരോഗ്യകരം കല്പകോട്യഘനാശനം.

ഏതത് രാമായണം=ഈ രാമായണം, നിയമേന=വ്രതമായിട്ടുതന്നെ, അഖണ്ഡിതം=മുടക്കം വരുത്താതെ, ശ്രോതവ്യം=ശ്രവിക്കപ്പെടേണം, ആയുഷ്യം=ആയുസ്സിനെ വൎദ്ധിപ്പിക്കുന്നതും, ആരോഗ്യകരം=ആരോഗ്യത്തെ ഉണ്ടാക്കുന്നതും, കല്പകോട്യഘനാശനം=കല്പകോടി ജന്മങ്ങളിലെ പാപങ്ങളെ നശിപ്പിക്കുന്നതും ആകുന്നു.

അദ്ധ്യാത്മരാമായണം പതിവായിട്ടും മുടക്കം വരുത്താതെയും കേൾക്കേണ്ടതാകുന്നു. അങ്ങിനെ കേൾക്കുന്നവൎക്കും, പഠിക്കുന്നവൎക്കും ദീൎഘായുസ്സും, ആരോഗ്യവുമുണ്ടാകും, ബഹുജന്മങ്ങളിൽ സംഭവിച്ച പാപങ്ങൾ ഒന്നായിട്ടു നശിക്കും. പുരാണ ശ്രവണപഠനാ

ദികൾകൊണ്ടു് പാപങ്ങൾ നശിക്കുമെന്നു പറയുന്നതു് "രോചനാർത്ഥാ ഫലശ്രുതിഃ" എന്ന വചനപ്രകാരം പുരാണശ്രദ്ധ ജനിപ്പാൻ വേണ്ടീട്ടാണെന്നൊരു പക്ഷമുണ്ടു്. അങ്ങിനെയായാൽ ഋഷിവാക്യം നിരർത്ഥകം എന്ന ദോഷവും നേരിടും. അതിനാൽ ഈ സംഗതിയെ അല്പം വിശദമാക്കേണ്ടതായിരിക്കുന്നു. അനുഷ്ഠാനമാർഗത്തിൽ കൊണ്ടുവരുവാൻ ശ്രമിക്കാത്തവരെക്കുറിച്ചല്ല ഫലശ്രുതിയുണ്ടായിരിക്കുന്നതു്. യഥാർത്ഥശ്രദ്ധയും ദോഷങ്ങളെനീക്കി പരിശുദ്ധനാവാനുള്ള താൽപര്യവുമുള്ളവർ പുരാണ ശ്രവണകീർത്തനാദികളിൽനിന്നു് ഈശ്വരതത്വത്തെ ഗ്രഹിക്കും. അപ്പോൾ ദേഹത്തിലുണ്ടായിരുന്ന അഹംഭാവം നശിക്കയും ആത്മസ്വരൂപം മനസ്സിലാകുകയും ചെയ്യും. പരോക്ഷമായ ആ ബോധത്തെ നിരന്തരനിരൂപണാദികൾകൊണ്ടു് ബലപ്പെടുത്തും. അങ്ങിനെ ദേഹോഹമെന്ന ഭാവം നശിച്ചു് ആത്മജ്ഞാനമുറക്കും. കർത്താവും ഭോക്താവുമല്ലാതിരിക്കുന്ന ആത്മാവിന്നു് പാപപുണ്യങ്ങളുടെ സംസർഗം തന്നെയുണ്ടായിട്ടില്ലെന്നനുഭവപ്പെടുന്നതുകൊണ്ടു് കല്പകോടി ജന്മങ്ങൾക്കു കാരണമായിരുന്ന അജ്ഞാനം നശിക്കയാൽ പുണ്യപാപങ്ങളും നശിച്ചു. പ്രാരബ്ധം നശിക്കുന്നതുവരെ ശരീരം നിലനില്ക്കും. വെളിച്ചവും ഇരുട്ടും ഒരേസമയത്തിൽ ഒരു ദിക്കിലും കാണപ്പെടാത്തതുപോലെ ആത്മബോധ സൂര്യോദയത്തിന്നുശേഷം, ദേഹഭാവനാരൂപമായ അജ്ഞാനാന്ധകാരം ആ ഹൃദയാന്തർഭാഗത്തിൽ പ്രവൃത്തിക്കുകയില്ല. അതിനാൽ പ്രാരബ്ധാവസാനംവരെ സുഖജീവിതവും, ദേഹാപായത്തിൽ മോക്ഷവും ലഭിക്കുമെന്നു പറഞ്ഞിരിക്കുന്നതിൽ അയുക്തിയില്ല. ഫലശ്രുതിയിൽ അർത്ഥവാദം, അതിശയോക്തി, എന്ന ദോഷങ്ങൾക്കു് സ്ഥാനവുമില്ല. ശ്രവണകീർത്തനാദികളിൽ ഏർപ്പെടുന്നവരുടെ ഹൃദയത്തിന്റെ ശുദ്ധിയെയും അശുദ്ധിയെയും അനുസരിച്ചായിരിക്കും ഫലപ്രാപ്തിയെന്നതു് പറയാതെതന്നെ മനസ്സിലാക്കുവാൻ കഴിയുന്നതുമാണു്. "ശ്രദ്ധാവാൻ ലഭതേജ്ഞാനം തൽപരഃ സംയതേന്ദ്രിയഃ" ശ്രദ്ധയുള്ളവന്നു് ജ്ഞാനമുണ്ടാകും. അതിന്നാവശ്യമായ അനുഷ്ഠാനവും, അതു സാധിപ്പാൻ ഇന്ദ്രിയനിഗ്രഹവും ഉണ്ടായിരിക്കേണം. എന്നർത്ഥമുള്ള ഗീതാവചനം എല്ലാ സൽകാര്യങ്ങൾക്കും സംബന്ധിക്കുന്ന സാരോപദേശമാണെന്നു വിശ്വസിക്കുന്നതു് ഗുണകരമായിരിക്കും.

44. ദേവാശ്ചസർവ്വേതുഷ്യന്തി ഗ്രഹാഃസർവ്വേമഹർഷയഃ
രാമായണസ്യ ശ്രവണേതുഷ്യന്തി പിതരസ്തഥാ.

രാമായണസ്യ=രാമായണത്തിന്റെ, ശ്രവണേ=ശ്രവണത്തിൽ, സർവ്വേ

ദേവാഃ=സർവദേവന്മാരും, ഗ്രഹാഃ=ഗ്രഹങ്ങളും, മഹഷയഃ=മഹഷികളും, തഥാപിതരഃ=അപ്രകാരം പിതൃക്കളും, തുഷ്യന്തി=സന്തോഷിക്കും.

രാമായണം കേൾക്കുന്നതുകൊണ്ടും, കീത്തിക്കുന്നതുകൊണ്ടും, സർവദേവന്മാരും, സൂയ്യാദി നവഗ്രഹങ്ങളും, മഹാന്മാരായ ഋഷികളും, കുലപൂവ്വന്മാരായ പിതൃക്കളും സന്തോഷിക്കും.

ദേവന്മാരെ സന്തോഷിപ്പിക്കുവാൻ വിധിച്ചിരിക്കുന്ന യാഗാദികമ്മങ്ങളുടെയും, നവഗ്രഹങ്ങളെ പ്രീതിപ്പെടുത്തുവാൻ വിധിച്ചിരിക്കുന്ന ശാന്തികമ്മങ്ങളുടെയും, ഋഷികളെ സന്തോഷിപ്പിക്കുവാനാവശ്യമായി പറയപ്പെട്ടിരിക്കുന്ന വേദാധ്യയനത്തിന്റെയും, പിതൃപ്രീതി വരുത്തുവാനായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഗൃഹസ്ഥാശ്രമസ്വീകാരം സന്തത്യുൽപാദനം മുതലായതിന്റെയും ഫലപ്രാപ്തി, പുരാണശ്രവണകീത്തനാദികളിൽനിന്നുണ്ടാകുമെന്നു സാരം.

45. അധ്യാത്മരാമായണ മേതദത്ഭുതം
വൈരാഗ്യവിജ്ഞാനയുതം പുരാതനം
പഠന്തിശൃണ്വന്തി ലിഖന്തിയേനരാ
തേഷാംഭവേസ്മിൻ നപുനർഭവോഭവേത്.

വൈരാഗ്യവിജ്ഞാനയുതം=വൈരാഗ്യത്തെയും വിജ്ഞാനത്തെയും ജനിപ്പിക്കുന്നതും, പുരാതനം=പണ്ടുപണ്ടേയുള്ളതും, അത്ഭുതം=ആശ്ചയ്യകരവുമായ, ഏതത് അധ്യാത്മരാമായണം=ഈ അധ്യാത്മരാമായണത്തെ, യേനരാഃ=യാതൊരു നരന്മാർ, പഠന്തി=പഠിക്കുന്നു. ശൃണ്വന്തി=ശ്രവിക്കുന്നു, ലിഖന്തി=എഴുതുന്നു, തേഷാം=അവക്കു, അസ്മിൻഭവേ=ഈ സംസാരത്തിൽ, പുനർഭവഃ=രണ്ടാമതു ജന്മം, നഭവേത്=ഭവിക്കയില്ല.

നിസ്സാരങ്ങളായ ലൌകിക സുഖഭോഗങ്ങളിൽ വിരക്തിയേയും, ആത്മബോധത്തെയും ജനിപ്പിക്കുന്നതും, ആദികാലംമുതൽ ലോകത്തിൽ നിലനില്ക്കുന്നതും, അത്ഭുതമായ ഫലത്തെ നൽകുന്നതുമായ ഈ അധ്യാത്മരാമായണത്തെ ഏതൊരു മനുഷ്യന്മാർ കീത്തിക്കുകയോ, കേൾക്കുകയോ എഴുതുകയൊ ചെയ്യുന്നുവോ അവക്കു ഈ സംസാരത്തിൽ രണ്ടാമതൊരു ജന്മം വേണ്ടിവരികയില്ല.

46. ആലോഡ്യാഖിലവേദരാശിമസകൃൽ
യത്താരകം ബ്രഹ്മതത്
രാമോവിഷ്ണുരഹസ്യമൂത്തിരിതിയോ
വിജ്ഞായഭൂതേശ്വരഃ.

ഉദ്ധൃത്യാഖിലസാരസംഗ്രഹമിദം
സംക്ഷേപതഃ പ്രസ്ഫുടം
ശ്രീരാമസ്യ നിഗ്ഗൂഢതത്വമഖിലം
പ്രാഹപ്രിയായൈഭവഃ.

ഭൂതേശ്വരഃഭവഃ=ഭൂതങ്ങളുടെ ഈശ്വരനായ ശിവൻ, അഖിലവേദരാശിം=സമസ്തവേദസമൂഹത്തെ, അസകൃത് ആലോഡ്യ=പലപ്രാവശ്യം പരിചിന്തിച്ചിട്ട്, താരകം ബ്രഹ്മയത്=താരകബ്രഹ്മം യാതൊന്നോ, തത്=അതു്, വിഷ്ണുരഹസ്യമൂത്തിഃ യഃരാമഃ=വിഷ്ണുവിൻെറ രഹസ്യമൂത്തിയായ യാതൊരു രാമനോ, സഃഏവ ഇതിവിജ്ഞായ=അവൻതന്നെ എന്നറിഞ്ഞിട്ട്, സംക്ഷേപതഃ അഖിലസാരസംഗ്രഹം=ചുരുക്കത്തിൽ സകല സാരസംഗ്രഹമായ, ഇദം=ഇതിനെ, പ്രസ്ഫുടം ഉദ്ധൃത്യ=ഏററവും സ്പഷ്ടമായവിധത്തിൽ ഉദ്ധരിച്ചിട്ട്, ശ്രീരാമസ്യ=ശ്രീരാമൻെറ, അഖിലം നിഗ്ഗൂഢതത്വം=സമസ്തമായ നിഗ്ഗൂഢതത്വത്തെ, ഉദ്ധൃത്യ=ഉദ്ധരിച്ചിട്ട്, പ്രിയായൈപ്രാഹ=പ്രിയയോടു പറഞ്ഞു.

സകല ചരാചരഭൂതങ്ങളുടെയും ഈശ്വരനായ പരമശിവൻ, എല്ലാ വേദസമൂഹങ്ങളെയും പലപ്രാവശ്യം പരിശോധിച്ചു. വേദത്തിൽ പ്രതിപാദിച്ചിരിക്കുന്ന താരകബ്രഹ്മം, വിഷ്ണുവിൻെറ രഹസ്യമൂത്തിയായിരിക്കുന്ന ശ്രീരാമൻ തന്നെയാണെന്നു നിശ്ചയിച്ചു. വേദങ്ങളുടെ ഏററവും ചുരുക്കമായ സാരസംഗ്രഹരൂപമായിരിക്കുന്ന ശ്രീരാമൻെറ നിഗ്ഗൂഢമായ സകല തത്വത്തെയും സമുദ്ധരിച്ചു്, പ്രിയയായ ശ്രീപാവ്വതീദേവിയോടരുളിച്ചെയ്തു.

വേദങ്ങളിൽനിന്നു് ശ്രീശിവൻ തിരഞ്ഞെടുത്ത സാരസംഗ്രഹമാണീരാമായണമെന്നു സാരം. ശ്രീശിവൻ ശ്രീപാവ്വതീദേവിയോടുപദേശിക്കുന്നതിനെ കേട്ടിരുന്ന ശിവശിഷ്യന്മാരിൽ ഒരാളുടെ വാക്കെന്ന നിലയിൽ കവി, ഗ്രന്ഥാവസാനത്തിൽ നിബന്ധിച്ചിരിക്കുന്നു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
യുദ്ധകാണ്ഡേ (അഥവാ–ലങ്കാകാണ്ഡേ)
ഷോഡശോദ്ധ്യായഃ.
ശുഭം ഭവതു.

---

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ



## ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## ഒന്നാം സർഗം.

---

1. ജയതി രഘുവംശതിലകഃ കൌസല്യാഹൃദയനന്ദനോരാമഃ
ദശവദനനിധനകാരീ ദാശരഥിഃ പുണ്ഡരീകാക്ഷഃ

രഘുവംശതിലകഃ=രഘുവംശത്തിന്നലങ്കാരഭൂതനും, കൌസല്യാഹൃദയനന്ദനഃ=കൌസല്യയുടെ ഹൃദയത്തെ ആനന്ദിപ്പിക്കുന്നവനും, ദശവദന നിധനകാരീ=ദശവദനനെ-രാവണനെ-സംഹരിച്ചവനും, ദാശരഥിഃ=ദശരഥപുത്രനും, പുണ്ഡരീകാക്ഷഃ=പുണ്ഡരീകംപോലിരിക്കുന്ന അക്ഷികളോടുകൂടിയവനുമായ, രാമഃ ജയതി=രാമൻ ജയിക്കുന്നു.

ഉത്തരകാണ്ഡത്തിൻെറ ആരംഭത്തിൽ രാമസ്മൃതിരൂപമായ മംഗളത്തെ കവി, നിബന്ധിച്ചിരിക്കുന്നു.

രഘുവംശത്തിന്നലങ്കാരഭൂതനും, ലോകരക്ഷാരൂപമായ സ്വധമ്മാനുഷ്ഠാനത്താൽ മാതാവായ കൌസല്യയുടെ മനസ്സിനെ ആനന്ദിപ്പിക്കുന്നവനും, ലോകങ്ങളെ കരയിച്ചിരുന്ന രാവണനെ സംഹരിച്ച്, ധമ്മത്തെ പ്രതിഷ്ഠിച്ചവനും, ദശരഥപുത്രനും, താമരദളംപോലെ വികസിച്ച നേത്രങ്ങളാൽ അഭിരാമനുമായ ശ്രീരാമചന്ദ്രൻ സർവോൽകഷേണ വത്തിക്കുന്നു.

പുണ്ഡരീകാക്ഷൻ=സർവ ജനങ്ങളുടെ ഹൃദയപുണ്ഡരീകത്തിൽ അക്ഷികളോടുകൂടിയവൻ-നോക്കുന്നവൻ-അന്തൎയ്യാമിയായ കമ്മസാക്ഷിയെന്നും വ്യാഖ്യാനിക്കാം. സർവരുടേയും മനോവൃത്തികൾക്കു സാക്ഷിഭൂതൻ എന്ന് പുണ്ഡരീകാക്ഷൻ എന്ന വിശേഷണത്തിൻെറ സാരം. ജയതി എന്ന പദത്താൽ പ്രകൃതിഗുണങ്ങൾ നിമിത്തമുണ്ടാകുന്ന സകല വിഷമങ്ങളേയും, വികാരങ്ങളേയും അതിക്രമിച്ചിരിക്കുന്നവൻ എന്ന് സൂചിപ്പിച്ചു.

സർവസാക്ഷിയും, പരമാനന്ദസ്വരൂപനും, നിർവികാരനുമായ സച്ചിദാനന്ദപരബ്രഹ്മശ്രീരാമചന്ദ്രനെ സ്മരിച്ചുംകൊണ്ട്, കവി ഉത്ത

രകാണ്ഡത്തിൽ പ്രവേശിക്കുന്നു. അവതാരം മുതൽ അഭിഷേകംവരെയുള്ള കഥാഭാഗത്തെ പൂർവകാണ്ഡമെന്നും, അതിന്നുശേഷം സ്വർഗ്ഗാരോഹണംവരെയുള്ള കഥാഭാഗത്തെ ഉത്തരകാണ്ഡമെന്നും സംജ്ഞ ചെയ്തിരിക്കുന്നു.

## പാർവത്യുവാച.

2. അഥരാമഃകിമകരോൽ കൌസല്യാനന്ദിവൎദ്ധനഃ
ഹത്വാമൃധേ രാവണാദീൻ രാക്ഷസാൻ ഭീമവിക്രമഃ

അഥ=അനന്തരം, കൌസല്യാനന്ദിവൎദ്ധനഃ ഭീമവിക്രമഃ രാമഃ=കൌസല്യയുടെ പുത്രനും ഭയങ്കരപരാക്രമമുള്ളവനുമായ രാമൻ, മൃധേ=യുദ്ധത്തിൽ, രാവണാദീൻ രാക്ഷസാൻ=രാവണൻ ആദിയായ രാക്ഷസന്മാരെ, ഹത്വാ=ഹനിച്ചിട്ട്, കിം അകരോത്=എന്തുചെയ്തു.

പാർവതി പറഞ്ഞു.

രാജ്യം പ്രാപിച്ചതിൽപിന്നെയുള്ള രാമവൃത്താന്തത്തെ ശ്രീപാർവ്വതി ചോദിച്ചു.

ശത്രുക്കൾക്കു ഭയം ജനിപ്പിക്കുന്ന മഹാപരാക്രമമുള്ള കൌസല്യാപുത്രനായ രാമൻ യുദ്ധത്തിൽ രാവണൻ മുതലായ രാക്ഷസന്മാരെ സംഹരിച്ചശേഷം എന്തുചെയ്തു. മാനുഷഭാവത്താൽ രാജ്യഭോഗാസക്തി നിമിത്തം നിജതത്വത്തെ വിസ്മരിച്ചുവോ, അതോ നിസ്പൃഹനായിത്തന്നെയിരുന്നുവോ എന്ന് ചോദ്യാഭിപ്രായം.

3. അഭിഷിക്തസ്ത്വയോദ്ധ്യായാം സീതയാസഹ രാഘവഃ
മായാമാനുഷതാം പ്രാപ്യകതിവൎഷാണി ഭൂതലേ
സ്ഥിതവാംല്ലീലയാദേവഃ പരമാത്മാ സനാതനഃ

അയോധ്യായാം=അയോധ്യയിൽ, അഭിഷിക്തഃ=അഭിഷേകംചെയ്യപ്പെട്ട, രാഘവഃ=രാഘവൻ, പരമാത്മാ=പരമാത്മാവും, സനാതനഃ=ശാശ്വതനുമായ, ദേവഃ=ദേവൻ, മായാമാനുഷതാംപ്രാപ്യ=മായാമനുഷ്യഭാവത്തെ പ്രാപിച്ചിട്ട്, ഭൂതലേ=ഭൂതലത്തിൽ, സീതയാ സഹ=സീതയോടുകൂടെ, ലീലയാ=ലീലയോടുകൂടെ, കതിവൎഷാണി=എത്ര സംവത്സരം, സ്ഥിതവാൻ=സ്ഥിതിചെയ്തു.

പരമാത്മാവും, ശാശ്വതദേവനുമായ രാമൻ മായകൊണ്ട് മനുഷ്യഭാവത്തെ സ്വീകരിച്ച്, അയോദ്ധ്യയിൽ മഹാരാജാവായഭിഷേകം ചെയ്യപ്പെട്ടശേഷം ഭൂമിയിൽ സീതാസഹിതനായി ലീലയോടുകൂടെ എത്രകാലമിരുന്നു.

"ലീലയാ" എന്ന പദത്താൽ സ്വേഛാമാത്രത്താൽ സർവവും നടത്തുവാൻ ശക്തനായ രാമന്റെ ഭൂതലവാസവും, തിരോധാനവും സ്വാധീനമാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

4. അത്യജന്മാനുഷംലോകം കഥമന്തേ രഘൂദ്വഹഃ
ഏതദാഖ്യാഹി ഭഗവൻ ശ്രദ്ദധത്യാമമപ്രഭോ!

രഘൂദ്വഹഃ=രഘുശ്രേഷ്ഠൻ, അന്തേ=അവസാനത്തിൽ, മാനുഷംലോകം=മനുഷ്യലോകത്തെ, കഥം അത്യജത്=എങ്ങിനെ ത്യജിച്ചു, പ്രഭോ! ഭഗവൻ!=പ്രഭുവായ ഭഗവാനെ! ശ്രദ്ദധത്യാഃ മമ=ശ്രദ്ധയോടിരിക്കുന്ന എന്നോട്, ഏതത് ആഖ്യാഹി=ഇതിനെ ആഖ്യാനം ചെയ്താലും.

രഘുപതി ഒടുവിൽ ഈ മനുഷ്യലോകത്തെ ഏതുവിധത്തിൽ വിട്ടുപോയി. കേൾപ്പാൻ ശ്രദ്ധയോടിരിക്കുന്ന എന്നോട് ഹേ പ്രഭോ! ഭഗവൻ! ഈ സംഗതി അരുൾ ചെയ്യേണമേ.

5. കഥാപീയൂഷമാസ്വാദ്യ തൃഷ്ണാമേതീവ വർദ്ധതേ
രാമചന്ദ്രസ്യ ഭഗവൻ! ബ്രൂഹി വിസ്തരശഃ കഥാം.

കഥാപീയൂഷം ആസ്വാദ്യ=കഥാമൃതത്തെ ആസ്വദിച്ചിട്ട്, മേ തൃഷ്ണാ=എനിക്ക് ദാഹം, അതീവ വർദ്ധതേ=ഏററവും അധികമായ്വരുന്നു, ഭഗവൻ!=ഭഗവാനേ! രാമചന്ദ്രസ്യകഥാം=രാമചന്ദ്രന്റെ കഥയെ, വിസ്തരശഃ ബ്രൂഹി=വിസ്തരിച്ചു പറഞ്ഞാലും.

നിന്തിരുവടിയരുൾചെയ്ത കഥയാകുന്ന അമൃതപാനത്താൽ എനിക്കു മതിവരുന്നില്ല. ഹേ ഭഗവൻ ശ്രീരാമചന്ദ്രന്റെ കഥ വിസ്തരിച്ചു പറവാൻ കൃപയുണ്ടാകേണം.

അമൃതത്തെ അതിശയിക്കുന്നതാണ് രാമകഥയെന്നു സാരം. അമൃതം പാനംചെയ്താൽ ദാഹം ശമിക്കും. അപ്പോൾ മതിവരും. കഥാസ്വാദത്താൽ മതിവരുന്നില്ല. അതിനാൽ അമൃതത്തെക്കാൾ അധികം രസം കഥക്കുണ്ടെന്നു സിദ്ധിച്ചു.

## ശ്രീമഹാദേവ ഉവാച.

6. രാക്ഷസാനാം വധംകൃത്വാ രാജ്യം രാമഉപസ്ഥിതേ
ആയയുർമ്മുനയഃ സർവേ ശ്രീരാമമഭിവന്ദിതും

രാക്ഷസാനാം വധംകൃത്വാ=രാക്ഷസന്മാരുടെ വധത്തെ ചെയ്തിട്ട്, രാമേ=രാമൻ, രാജ്യം ഉപസ്ഥിതേ=രാജ്യത്തെ പ്രാപിച്ചപ്പോൾ, സർവേ മുനയഃ=സർവന്മാരായ മുനിമാർ, രാമം അഭിവന്ദിതും=രാമനെ അഭിവന്ദിപ്പാൻ, ആയയുഃ=ആഗമിച്ചു.

രാക്ഷസന്മാരെ സംഹരിച്ചശേഷം രാമൻ രാജ്യാധിപത്യം വഹിച്ചപ്പോൾ രാമനെ അഭിനന്ദിച്ച് സ്തുതിച്ച് വണങ്ങുവാൻ എല്ലാ മുനിമാരും വന്നു.

7. വിശ്വാമിത്രോസിതഃ കണ്വോ ദുർവാസാഭൃഗുരംഗിരാഃ
കശ്യപോവാമദേവോത്രിസ്തഥാസപ്തഷയോമലാഃ.

8. അഗസ്ത്യഃ സഹശിഷ്യൈശ്ച മുനിഭിഃ സഹിതോഭ്യഗാത്
ദ്വാരമാസാദ്യരാമസ്യ ദ്വാരപാലമഥാബ്രവീത്.

ശിഷ്യൈഃ മുനിഭിഃ സഹിതഃ=ശിഷ്യന്മാരായ മുനിമാരോട് സഹിതനായിട്ട്, അഗസ്ത്യഃച അഭ്യഗാത്=അഗസ്ത്യനും അഭിഗമിച്ചു, ദ്വാരം ആസാദ്യ=ദ്വാരത്തെ പ്രാപിച്ചിട്ട്, രാമസ്യ=രാമന്റെ, ദ്വാരപാലം=ദ്വാരപാലനോട്, അഥ അബ്രവീത്=അനന്തരം പറഞ്ഞു.

വിശ്വാമിത്രൻ, അസിതൻ, കണ്വൻ, ദുർവാസസ്സ്, ഭൃഗു, അംഗീരസ്സ്, കശ്യപൻ, വാമദേവൻ, അത്രി, മുതലായി നിൎമ്മലന്മാരായ സപ്തൎഷികളും ശിഷ്യന്മാരായ മുനിമാരോടുകൂടെ അഗസ്ത്യമുനിയും വന്നു. രാജധാനിയുടെ ഗോപുരത്തിൽ നിന്നിട്ട്, രാമന്റെ ദ്വാരപാലകനോട് പറഞ്ഞു.

8. ബ്രൂഹിരാമായ മുനയഃ സമാഗത്യ ബഹിഃ സ്ഥിതാഃ
അഗസ്ത്യപ്രമുഖാഃ സർവേ ആശീർഭിരഭിനന്ദിതും.

അഗസ്ത്യപ്രമുഖാഃ=അഗസ്ത്യൻ മുതലായ, സർവേമുനയഃ=സർവ മുനിമാരും, ആശീർഭിഃ അഭിനന്ദിതും=ആശിസ്സുകൊണ്ടഭിനന്ദിപ്പാൻ, സമാഗത്യ=സമാഗമിച്ചിട്ട്, ബഹിഃ സ്ഥിതാഃ=പുറത്തു നില്ക്കുന്നുവെന്ന്, രാമായബ്രൂഹി=രാമനോട് പറഞ്ഞാലും.

"അഗസ്ത്യർ മുതലായ മുനിമാർ ആശീർവാദം ചെയ്തഭിനന്ദിച്ചു വന്ദിപ്പാൻ പുറത്തു വന്നു നില്ക്കുന്നുവെന്ന് രാമനെ അറിയിച്ചാലും."

വാല്മീകി വിസ്തരിച്ചു പറഞ്ഞിരിക്കുന്ന മുനിമാരെ താഴെ കാണിക്കാം:—

"കൌശികോഥയവക്രീതോ ഗാർഗ്ഗ്യോഗാലവ ഏവച
കണ്വോമേധാതിഥേഃ പുത്രഃപൂൎവ്വസ്യാം ദിശിയേസ്ഥിതാഃ.
സ്വസ്ത്യാത്രേയശ്ചഭഗവാൻ നമുചോവിമുഖസ്തഥാ
ആജഗ്മുസ്തേസഹാഗസ്ത്യാ യേശ്രിതാദക്ഷിണാംദിശം
നൃഷംഗഃകവഷോധൌമ്യഃ കൌശേയശ്ച മഹാനൃഷിഃ
തേപ്യാജഗ്മുഃസശിഷ്യാവൈ യേശ്രിതാഃ പശ്ചിമാംദിശം

വസിഷ്ഠഃകശ്യപോഥാത്രിർവിശ്വാമിത്രഃ സഗൌതമഃ
ജമദഗ്നിർഭരദ്വാജസ്തേപി സപ്തർഷയസ്തഥാ
ഉദീച്യാംദിശിസപ്തൈതേ നിത്യമേവനിവാസിനഃ."

"കൌശികൻ, യവക്രീതൻ, ഗാർഗ്ഗ്യൻ, ഗാലവൻ, മേധാതിഥിയുടെ പുത്രനായ കണ്വൻ, മുതലായി കിഴക്കുദിക്കിലുള്ളവരും, സ്വസ്തി, ഭഗവാൻ ആത്രേയൻ, സുമുഖൻ, വിമുഖൻ, അഗസ്ത്യൻ മുതലായി തെക്കുദിക്കിലുള്ളവരും, നൃഷംഗൻ, കവഷൻ, ധൌമ്യൻ, മഹാനായ കൌശേയമൂഷി, മുതലായി പടിഞ്ഞാറ ദിക്കിലുള്ളവരും, വസിഷ്ഠൻ, കശ്യപൻ, അത്രി, വിശ്വാമിത്രൻ, ഗൌതമൻ, ജമദഗ്നി, ഭരദ്വാജൻ, മുതലായി വടക്കുദിക്കിൽ നിത്യവും വസിക്കുന്ന സപ്തർഷികളും വന്നു."

പ്രാച്യവാല്മീകീയത്തിൽ

"കഥോമേധാതിഥേഃപുത്രഃ" "മുമുചുഃ പ്രമുചുസ്തഥാ"
"ഉഷൽഗുഃകമഠോ" "രൌദ്രാശ്വശ്ച മഹാതപാഃ"

എന്ന പേരുകൾ അധികമായിട്ടും കാണുന്നുണ്ട്.

9. പ്രതീഹാരസ്തതോരാമമഗസ്ത്യവചനാൽദ്രുതം
നമസ്കൃത്യാബ്രവീദ്വാക്യം വിനയാവനതഃപ്രഭും

തതഃ പ്രതീഹാരഃ=അനന്തരം ദ്വാരപാലൻ, അഗസ്ത്യവചനാത്=അഗസ്ത്യരുടെ വാക്കിനാൽ, ദ്രുതം=വേഗം, പ്രഭുംരാമം=പ്രഭുവായ രാമനെ, നമസ്കൃത്യ=നമസ്കരിച്ചിട്ട്, വിനയാവനതഃ=വിനയത്താൽ താഴ്മയുള്ളവനായിട്ട്, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു.

അനന്തരം കാവൽക്കാരൻ അഗസ്ത്യരുടെ വാക്യാനുസരണം വേഗം മഹാരാജാവായ രാമനെ ചെന്നു നമസ്കരിച്ചു. വിനയത്തെ പ്രകാശിപ്പിച്ച് താഴ്മയോടുകൂടെ ഈവിധം പറഞ്ഞു.

10. കൃതാംജലിരുവാചേദമഗസ്ത്യോമുനിഭിഃ സഹ
ദേവ! ത്വദ്ദർശനാർത്ഥായ പ്രാപ്തോബഹിരുപസ്ഥിതഃ.

കൃതാംജലിഃ=ചെയ്യപ്പെട്ട അംജലിയോടുകൂടിയവനായിട്ട്, ഇദം ഉവാച=ഇങ്ങിനെ പറഞ്ഞു, ദേവ!=മഹാരാജാവേ! ത്വദ്ദർശനാർത്ഥായ=നിന്തിരുവടിയെ കാണ്മാനായിക്കൊണ്ട്, മുനിഭിഃ സഹ=മുനിമാരോടുകൂടെ, പ്രാപ്തഃ അഗസ്ത്യഃ=പ്രാപിച്ചിരിക്കുന്ന അഗസ്ത്യർ, ബഹിഃ ഉപസ്ഥിതഃ=പുറത്തു നില്ക്കുന്നുണ്ട്.

ദ്വാരപാലൻ കൈകളെ ശിരസ്സിൽ വെച്ചു തൊഴുതുണർത്തിച്ചു "ഹേ മഹാരാജാവേ! അവിടുത്തെ കാണ്മാൻ മുനിമാരോടുകൂടെ ആശ്ര

മത്തിൽ നിന്നു വന്നിരിക്കുന്ന അഗസ്ത്യർ പുറത്തു് സമയം കാത്തുനില്ക്കുന്നുണ്ടു്."

11. തമുവാച ദ്വാരപാലം പ്രവേശയ യഥാസുഖം
പൂജിതാ വിവിശുർവേശ്മ നാനാരത്ന വിഭൂഷിതം.

തം ദ്വാരപാലം=ആ ദ്വാരപാലനോടു്, ഉവാച=പറഞ്ഞു, യഥാസുഖം പ്രവേശയ=സുഖമാകുംവണ്ണം പ്രവേശിപ്പിച്ചാലും, പൂജിതാഃ=പൂജിക്കപ്പെട്ട അവർ, നാനാരത്നവിഭൂഷിതം=നാനാരത്നങ്ങളാൽ അലങ്കരിക്കപ്പെട്ട, വേശ്മ=ഭവനത്തെ, വിവിശുഃ=പ്രവേശിച്ചു.

ആ ദ്വാരപാലനോടു് ശ്രീരാമചന്ദ്രൻ പറഞ്ഞു. "അവരെ സുഖമാകുംവിധം പ്രവേശിപ്പിക്കുക". കല്പനകേട്ട കാവൽക്കാരൻ മുനിമാരെ വന്ദിച്ചു. ബഹുവിധരത്നങ്ങൾകൊണ്ടലങ്കരിച്ചിരിക്കുന്ന രാജധാനിയിൽ അഗസ്ത്യരും ശിഷ്യന്മാരും പ്രവേശിച്ചു.

12. ദൃഷ്ട്വാരാമോമുനീൻശീഘ്രം പ്രത്യുത്ഥായകൃതാഞ്ജലിഃ
പാദ്യാൎഘ്യാദിഭിരാപൂജ്യ ഗാംനിവേദ്യ യഥാവിധി

13. നത്വാതേഭ്യോദദൌ ദിവ്യാന്യാസനാനിയഥാൎഹതഃ
ഉപവിഷ്ടാഃ പ്രഹൃഷ്ടാശ്ച മുനയോ രാമപൂജിതാഃ.

രാമഃ മുനീൻ ദൃഷ്ട്വാ=രാമൻ മുനിമാരെ ദൎശിച്ചിട്ടു്, ശീഘ്രം പ്രത്യുത്ഥായ=വേഗം പ്രത്യുത്ഥാനം ചെയ്തിട്ടു്, കൃതാഞ്ജലിഃ=ചെയ്യപ്പെട്ട അഞ്ജലിയോടുകൂടിയവനായിട്ടു്, പാദ്യാൎഘ്യാദിഭിഃ=പാദ്യം, അൎഘ്യം എന്നിവകൊണ്ടു്, ആപൂജ്യ=ഏററവും പൂജിച്ചിട്ടു്, യഥാവിധി ഗാംനിവേദ്യ=വിധിപ്രകാരം ഗോവിനെ നിവേദിച്ചിട്ടു്, തേഭ്യഃ നത്വാ=അവൎക്കായ്ക്കൊണ്ടു് നമസ്കരിച്ചിട്ടു്, ദിവ്യാനി ആസനാനി=ദിവ്യങ്ങളായ ആസനങ്ങളെ, യഥാൎഹതഃ ദദൌ=യോഗ്യതാനുസരണം ദാനംചെയ്തു.

മുനിമാരെക്കണ്ട ഉടനെ രാമൻ എഴുനീററെതിരേററു. അഞ്ജലികൂപ്പിത്തൊഴുതു. വിധിപ്രകാരം അൎഘ്യപാദ്യാദികൾ നൽകി പൂജിച്ചു. പശുവിനെ സമൎപ്പിച്ചു. യോഗ്യതാനുസരണം എല്ലാപേൎക്കും ആസനങ്ങൾകൊടുത്തു. എത്രയും മാനനീയന്മാരായ മഹാരാജാക്കന്മാരും, ജ്ഞാനവൃദ്ധന്മാരായ താപസന്മാരെ ബഹുമാനിക്കേണ്ടതാണെന്നു് ഭഗവാൻ അനുഷ്ഠാനത്താൽ ലോകത്തിന്നുപദേശിച്ചു.

"വൃഷഭംചമഹോക്ഷംവാ മഹാജംവാ
ശ്രോത്രിയായോപകല്പയേത്"

"ശ്രോത്രിയന്നു് കാളക്കുട്ടിയേയോ, വലിയ കാളയേയോ, വലി

യ ആട്ടിനേയോ സമപ്പിക്കേണം." എന്ന സ്മതിപ്രകാരം വൃഷഭത്തെ സമപ്പിച്ചതാകുന്നു.

ആസനത്തെക്കുറിച്ച് ശ്രീവാല്മീകി:—

"തേഷുകാഞ്ചനചിത്രേഷു സ്വാസ്തീർണേഷു സുഖേഷുച
കുശോത്തരേഷ്വഥാസീനാഃ ആസനേഷ്വൃഷിപുംഗവാഃ"

സ്വർണവേലകൊണ്ട് വിചിത്രങ്ങളും നല്ലവണ്ണം വിരിക്കപ്പെട്ടവയുമായ ആസനങ്ങളിലും, ദർഭാസനങ്ങൾ മീതെയിട്ടിട്ടുള്ള ആസനങ്ങളിലും ഋഷിശ്രേഷ്ഠന്മാർ ഇരുന്നു.

14. സംപൃഷ്ടകുശലാഃ സർവേ രാമം കുശലമബ്രുവൻ
കുശലം തേ മഹാബാഹോ! സർവത്ര രഘുനന്ദന!
ദിഷ്ട്യേദാനീം പ്രപശ്യാമോ ഹതശത്രുമരിംദമ!
നഹിഭാരഃസ തേരാമ! രാവണോ രാക്ഷസേശ്വരഃ

സംപൃഷ്ടകുശലാഃ സർവേ=സമ്യക്കാംവണ്ണം പൃച്ഛിക്കപ്പെട്ട കുശലത്തോടുകൂടിയ സർവരും, രാമം കുശലം അബ്രുവൻ=രാമനോട് കുശലംചോദിച്ചു, മഹാബാഹോ! രഘുനന്ദന!=മഹാ പരാക്രമിയായ രാമ!, തേ സർവത്രകുശലം=അങ്ങേക്ക് എല്ലാ വിഷയങ്ങളിലും കുശലമോ, അരിംദമ!=ഹേ ശത്രുനിഷൂദന!, ഇദാനീം=ഇപ്പോൾ, ദിഷ്ട്യാ=ഭാഗ്യത്താൽ, ഹതശത്രും ത്വാം=ഹനിക്കപ്പെട്ട ശത്രുക്കളോടുകൂടിയ അങ്ങയെ, പശ്യാമഃ=ഞങ്ങൾ കാണുന്നു, രാക്ഷസേശ്വരഃ സഃ രാവണഃ=രാക്ഷസരാജാവായ ആ രാവണൻ, തേ നഹി ഭാരഃ=അങ്ങേക്ക് ഭാരമായിരുന്നില്ല.

ശ്രീരാമനാൽ കുശലം ചോദിക്കപ്പെട്ട ഋഷിമാരെല്ലാവരും രാമനോടും, "ഹേ വീരാഗ്രഗണ്യനായ രാമ! അങ്ങേയ്ക്കും രാജ്യത്തിലും കുശലമോ" എന്ന് ചോദിച്ചു. "ഹേ ശത്രുക്കളെ സംഹരിപ്പാൻ സമത്ഥനായ രാമ! സകല ശത്രുക്കളേയും വധിച്ചിരിക്കുന്ന അങ്ങയെയിപ്പോൾ കാമ്മാൻ സാധിച്ചതു് ഭാഗ്യമാണെന്ന് ഞങ്ങൾ കരുതുന്നു. രാക്ഷസാധീശ്വരനായ രാവണന്റെ വധം അങ്ങേക്ക് ഭാരമായിരുന്നില്ല.

16. സധനുസ്ത്വംഹി ലോകാംസ്ത്രീൻ വിജേതുംശക്ത ഏവ ച
ദിഷ്ട്യാ ത്വയാ ഹതാഃ സർവേ രാക്ഷസാ രാവണാദയഃ

സധനുഃ ത്വം ഹി=ധനുസ്സോടുകൂടിയ അങ്ങുന്ന് നിശ്ചയമായും, ത്രീൻ ലോകാൻ=മൂന്നുലോകങ്ങളെ, വിജേതും=വിജയിക്കുവാൻ, ശക്തഃ ഏവ ച=ശക്തൻതന്നെ, ദിഷ്ട്യാ=ഭാഗ്യത്താൽ, രാവണാദയഃ=രാവണൻ

ആദിയായ, സർവേ രാക്ഷസാഃ=സർവ രാക്ഷസന്മാരും, ത്വയാ ഹതാഃ=അങ്ങയാൽ ഹനിക്കപ്പെട്ടു.

എന്തുകൊണ്ടെന്നാൽ, വില്ലെടുത്തുപിടിച്ചാൽ മൂന്നുലോകങ്ങളേയും ജയിപ്പാൻ അങ്ങുന്ന് നിശ്ചയമായും സമൎത്ഥൻതന്നെ. രാവണാദികളായ സർവ രാക്ഷസന്മാരും അങ്ങയാൽ സംഹരിക്കപ്പെട്ടതു ഭാഗ്യമായി.

17. ശക്യമേതന്മഹാബാഹോ! രാവണസ്യ നിബർഹണം
അശക്യമേതൽസംപ്രാപ്തം രാവണേൎയ്യന്നിഷൂദനം

മഹാബാഹോ!=മഹത്തുക്കളായ ബാഹുക്കളോടുകൂടിയോവേ!, എതത് രാവണസ്യ നിബർഹണം=ഈ രാവണവധം, ശക്യം=സാധിക്കുന്നതുതന്നെ, രാവണേഃ=രാവണിയുടെ, നിഷൂദനം യത്=വധം യാതൊന്നോ, അശക്യം ഏതത്=അസാധ്യമായ ഇതു്, സംപ്രാപ്തം=സാധിച്ചു.

ഹേ മഹാ പരാക്രമശാലിൻ! രാവണസംഹാരം സാധിക്കാവുന്നതുതന്നെ. രാവണപുത്രനായ ഇന്ദ്രജിത്തിന്റെ അസാധ്യമായ വധം സാധിച്ചുവല്ലോ. അതാണ് ഭാഗ്യമായതു്.

18. അന്തകപ്രതിമാഃ സർവേ കുംഭകർണാദയോമൃധേ
അന്തകപ്രതിമൈർബാണൈർഹതാസ്തേ രഘുസത്തമ!

അന്തകപ്രതിമാഃ=അന്തകന്നു തുല്യന്മാരായ, കുംഭകർണാദയഃസർവേ=കുംഭകർണാദികൾ സർവരും, അന്തകപ്രതിമൈഃ ബാണൈഃ=അന്തകതുല്യങ്ങളായ ബാണങ്ങൾകൊണ്ടു്, തേ ഹതാഃ=അങ്ങയാൽ ഹനിക്കപ്പെട്ടു.

യമനെപ്പോലെ ഭയങ്കരന്മാരായിരുന്ന കുംഭകർണാദി സൎവ്വരാക്ഷസന്മാരും, യുദ്ധത്തിൽ, അന്തകനെപ്പോലെ തടുക്കപ്പെട്ടുവാൻ കഴിയാത്തതായ ശക്തിയുള്ള അങ്ങയുടെ ബാണങ്ങളാൽ വധിക്കപ്പെട്ടു.

19. ദത്താചേയം ത്വയാസ്മാകം പുരാഹ്യഭയദക്ഷിണാ
ഹത്വാരക്ഷോഗണാൻ സംഖ്യേകൃതകൃത്യോദ്യജീവസി.

പുരാ=പണ്ടു്, ത്വയാ=അങ്ങയാൽ, അസ്മാകം=ഞങ്ങൾക്ക്, ഇയംഅഭയദക്ഷിണാ=ഈ അഭയരൂപമായ ദക്ഷിണ, ദത്താച=നൽകപ്പെട്ടുകയുംചെയ്തു, സംഖ്യേ=യുദ്ധത്തിൽ, രക്ഷോഗണാൻ=രാക്ഷസസമൂഹങ്ങളെ, ഹത്വാ=ഹനിച്ചിട്ടു്, കൃതകൃത്യഃ അദ്യജീവസി=കൃതകൃത്യനായിപ്പോൾ ജീവിക്കുന്നു.

പണ്ടു ഞങ്ങൾ ദണ്ഡകവനത്തിൽവെച്ചു്, രാക്ഷസന്മാരിൽനിന്നുള്ള ഭയത്തെ അറിയിച്ചസമയം ഭയംതീൎത്തു രക്ഷിക്കാമെന്നുള്ള അന്നു

ഗ്രഹരൂപമായ ദക്ഷിണ ഞങ്ങൾക്കങ്ങുന്നു നൽകിയിരുന്നു. ഇപ്പോൾ യുദ്ധത്തിൽ സർവ്വരാക്ഷസസമൂഹങ്ങളെയും സംഹരിച്ച അങ്ങുന്ന് കൃതകൃത്യനായിരിക്കുന്നു." പ്രതിജ്ഞാപരിപാലനത്താൽ അങ്ങയുടെ ജീവനം ശ്ലാഘ്യം എന്നു സാരം.

20. ശ്രുത്വാതുഭാഷിതം തേഷാംമുനീനാം ഭാവിതാത്മനാം
വിസ്മയംപരമംഗത്വാ രാമഃപ്രാംജലിരബ്രവീത്.

ഭാവിതാത്മനാം=ഭാവിക്കപ്പെട്ട ആത്മാവോടുകൂടിയ, തേഷാംമുനീനാം=ആ മുനിമാരുടെ, ഭാഷിതം=വചനത്തെ, ശ്രുത്വാതു=കേട്ടിട്ടാവട്ടെ. പരമം വിസ്മയം=അത്യന്തം ആശ്ചര്യത്തെ, ഗത്വാ=പ്രാപിച്ചിട്ട്, പ്രാംജലിഃരാമഃ=അംജലിയോടുകൂടിയ രാമൻ, അബ്രവീത്=പറഞ്ഞു.

നിരന്തരം ആത്മാവിനെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ആ മുനിമാരുടെ വാക്കു കേട്ടപ്പോൾ അത്യാശ്ചര്യപ്പെട്ട രാമൻ അഞ്ജലികൂപ്പിത്തൊഴുതു പറഞ്ഞു.

"ഭാവിതാത്മാക്കൾ" എന്ന വിശേഷണത്താൽ മുനിമാർ ഭംഗിവാക്കുപറഞ്ഞു സന്തോഷിപ്പിക്കുന്നവരല്ലെന്നു കാണിച്ചിരിക്കുന്നു. ഇന്ദ്രജിത്തിന്റെ വധം സുഖസാദ്ധ്യമല്ലെന്നവർ പറഞ്ഞതിൽ വിശേഷമുണ്ടായിരിക്കുമെന്ന വിചാരമാണ് ആശ്ചര്യത്തിന്നു കാരണം. ഇന്ദ്രജിത്തിന്റെ വധത്തെക്കുറിച്ച് മഹർഷിമാർ രാമനോടു പറഞ്ഞ വാക്യം പാശ്ചാത്യ വാല്മീകീയത്തിൽ:—

"ദിഷ്ട്യാത്വസ്യമഹാബാഹോ കാലസ്യേവാഭിധാവതഃ
മുക്തഃസുരരിപോർവ്വീര പ്രാപ്തശ്ചവിജയസ്ത്വയാ
അഭിനന്ദാമതേസർവ്വേ സംശ്രുത്യേന്ദ്രജിതോവധം
അവധ്യഃസർവ്വഭൂതാനാം മഹാമായാധരോയുധി
വിസ്മയസ്ത്വേഷചാസ്മാകം തച്ഛ്രുത്വേന്ദ്രജിതോവധം."

"കാലനെന്നപോലെ യുദ്ധഭൂമിയിൽ നാലുഭാഗത്തും പായുന്ന ദേവശത്രുവായ ഇന്ദ്രജിത്തിന്റെ പിടുത്തത്തിൽനിന്ന് അങ്ങക്ക് മോചനവും വിജയവും സിദ്ധിച്ചതു ഭാഗ്യം. അങ്ങുന്ന് ഇന്ദ്രജിത്തിനെ വധിച്ചതായറിയുന്ന ഞങ്ങളെല്ലാവരും അങ്ങയെ അഭിനന്ദിക്കുന്നു. യുദ്ധത്തിൽ മഹാമായാ പ്രയോഗകുശലനായ അവനെ ഒരു പ്രാണിക്കും വധിക്കാൻ സാധിക്കുന്നതല്ല. ആ, ഇന്ദ്രജിത്തിനെ അങ്ങുന്നു വധിച്ചതായി കേട്ട ഞങ്ങൾക്കത്ഭുതം തോന്നി."

21. രാവണാദീനതിക്രമ്യ കുംഭകർണ്ണാദിരാക്ഷസാൻ
ത്രിലോകജയിനോഹിത്വാകിം പ്രശംസഥരാവണിം.

ത്രിലോകജയിനഃ=മൂന്നുലോകങ്ങളെയും ജയിച്ചവരായ, രാവണാദീൻ= രാവണാദികളെയും, അതിക്രമ്യ=അതിക്രമിച്ചിട്ട്, കുംഭകർണാദി രാക്ഷസാൻ ഹിത്വാ=കുംഭകർണാദി രാക്ഷസന്മാരെ, വിട്ടിട്ട്, രാവണിം= രാവണപുത്രനെ, കിംപ്രശംസഥ=എന്തുകൊണ്ടു നിങ്ങൾ പ്രശംസിക്കുന്നു.

"മൂന്നുലോകങ്ങളെയും ജയിച്ച രാവണൻ കുംഭകർണ്ണൻ മുതലായ രാക്ഷസന്മാരെ വിട്ടുകളഞ്ഞിട്ട് ഇന്ദ്രജിത്തിനെ നിങ്ങൾ പ്രശംസിപ്പാൻ കാരണമെന്താകുന്നു?"

രാമൻെറ ചോദ്യം വാല്മീകീയത്തിൽ:—

"മഹാബലംകുംഭകർണ്ണം രാവണംച നിശാചരം
അതിക്രമ്യമഹാവീര്യം കിം പ്രശംസഥരാവണിം
കീദൃശോവൈപ്രഭാവോസ്യ കിം ബലംകഃ പരാക്രമഃ
കേനവാകാരണേനൈഷ രാവണാദതിരിച്യതേ."

"മഹാബലവാനായ കുംഭകർണ്ണനെയും രാവണനെയും അതിക്രമിച്ച്, മഹാവീര്യവാനായ ഇന്ദ്രജിത്തിനെ നിങ്ങൾ എന്തുകൊണ്ട് പ്രശംസിക്കുന്നു. ഇന്ദ്രജിത്തിൻെറ പ്രഭാവം ഏതുവിധം? ബലം എന്താകുന്നു? പരാക്രമം എത്രത്തോളമുണ്ട്? എന്തു കാരണത്താൽ ഇന്ദ്രജിത്ത് രാവണനെക്കാൾ മീതെയുള്ളവനെന്നു വന്നിരിക്കുന്നു?

22. തതസ്തദ്വചനംശ്രുത്വാ രാഘവസ്യ മഹാത്മനഃ
കുംഭയോനിർമഹാതേജാ രാമം പ്രീത്യാവചോബ്രവീത്.

തതഃ മഹാത്മനഃ രാഘവസ്യ=അനന്തരം മഹാത്മാവായ രാഘവൻെറ, തത് വചനം=ആ വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, മഹാതേജാഃ=മഹത്തായ തേജസ്സോടുകൂടിയ, കുംഭയോനിഃ=അഗസ്ത്യൻ, പ്രീത്യാ=പ്രീതിയോടുകൂടെ, രാമം=രാമനോട്, വചഃ അബ്രവീത്=വചസ്സിനെ പറഞ്ഞു.

അനന്തരം മഹാത്മാവായ രാമൻെറ ആ ചോദ്യം കേട്ട മഹാതപസ്വിയായ അഗസ്ത്യർ സന്തോഷപൂർവം രാമനോട് പറഞ്ഞു.

23. ശൃണുരാമ! യഥാവൃത്തം രാവണേ രാവണസ്യച
ജന്മകർമ്മവരാദാനം സംക്ഷേപാൽഗദതോമമ.

രാമ!=ഹേ രാമ, രാവണേഃ=രാവണപുത്രൻെറയും, രാവണസ്യച=രാവണൻെറയും, ജന്മകർമവരാദാനം=ജനനം, പ്രവൃത്തി, വരഗ്രഹണം, ഇവയെ, സംക്ഷേപാത്=ചുരുക്കമായിട്ട്, യഥാവൃത്തം ഗദതഃ മമ=ഉണ്ടായവിധം പറയുന്ന എന്നിൽനിന്ന്, ശൃണു=ശ്രവിച്ചാലും.

"ഹേ രാമ! ഇന്ദ്രജിത്തിന്റെയും രാവണന്റെയും ഉൽപത്തി, തപസ്സ് ബ്രഹ്മാവിൽനിന്ന് വരഗ്രഹണം മുതലായതിനെ ഉണ്ടായവിധത്തിൽ ചുരുക്കമായിട്ട് ഞാൻ പറയാം, കേട്ടുകൊൾക."

വാല്മീകീയത്തിൽ കാണുന്ന അഗസ്ത്യവചനം:—

"ശൃണുരാജൻ യഥാവൃത്തം തസ്യതേജോ ബലംമഹത്
ജഘാന ചരിപൂൻഃയന യഥാവധ്യശ്ചശത്രുഭിഃ
അഹന്തുരാവണസ്യേദം കുലംജന്മചരാഘവ
വരപ്രദാനംചയഥാതഥാ സർവംബ്രവീമിതേ."

ഹേ രാജാവേ ഇന്ദ്രജിത്തിന്റെ തേജസ്സ്, മഹത്തായ ബലം എന്നിവയേയും, എങ്ങിനെ അവന്റെ ശത്രുക്കളെ അവൻ ഹനിച്ചു, എങ്ങിനെ അവൻ ശത്രുക്കളാൽ വധിക്കപ്പെട്ടുവാൻ കഴിയാത്തവനായ്തീർന്നുവെന്നതിനേയും രാവണന്റെ കുലം ജനനം, വരഗ്രഹണം, മുതലായ സർവവും ഞാനങ്ങയോടു പറയാം. കേട്ടുകൊൾക.

24. പുരാകൃതയുഗേരാമ! പുലസ്ത്യോ ബ്രഹ്മണഃ സുതഃ
തപസ്തപ്തുംഗതോവിദ്വാൻ മേരോഃ പാർശ്വംമഹാമതിഃ

രാമ!=ഹേ രാമ! പുരാകൃതയുഗേ=പണ്ട് കൃതയുഗത്തിൽ, ബ്രഹ്മണഃ സുതഃ മഹാമതിഃ വിദ്വാൻ പുലസ്ത്യഃ=ബ്രഹ്മാവിന്റെ പുത്രനും മഹാബുദ്ധിമാനും വിദ്വാനുമായ പുലസ്ത്യൻ, തപഃ തപ്തും=തപസ്സു ചെയ്യാനായ്ക്കൊണ്ട്, മേരോഃ പാർശ്വം=മേരുവിന്റെ പാർശ്വത്തെ, ഗതഃ=ഗമിച്ചു.

അല്ലയോ രാമ! പണ്ട് കൃതയുഗത്തിൽ, ബ്രഹ്മാവിന്റെ പുത്രനും മഹാ ബുദ്ധിമാനും വിദ്വാനുമായ പുലസ്ത്യൻ തപസ്സു ചെയ്വാൻ മേരുപർവ്വതത്തിന്റെ താഴ്വരയിൽ ചെന്നു.

25. തൃണബിന്ദോരാശ്രമേസൌ ന്യവസന്മുനിപുംഗവഃ
തപസ്തേപേമഹാതേജാഃ സ്വാധ്യായനിരതഃ സദാ.

സദാസ്വാധ്യായനിരതഃ=എല്ലായ്പോഴും വേദപാഠത്തിൽ തൽപരനും, മഹാതേജാഃ=മഹാതേജസ്വിയും, മുനിപുംഗവഃ=മുനിശ്രേഷ്ഠനുമായ, അസൌ=ഇവൻ, തൃണബിന്ദോഃ ആശ്രമേ=തൃണബിന്ദുവിന്റെ ആശ്രമത്തിൽ, ന്യവസത്=നിവസിച്ചു, തപഃ തേപേ=തപസ്സു ചെയ്തു.

മഹാതേജസ്വിയായ പുലസ്ത്യൻ തൃണബിന്ദുവിന്റെ ആശ്രമത്തിൽ വസിച്ചു. എപ്പോഴും വേദപാഠതൽപരനായിട്ട് തപസ്സുചെയ്തു. മുനിമാരിൽവെച്ച് ശ്രേഷ്ഠനായ്ഭവിച്ചു.

26. തത്രാശ്രമേമഹാരമ്യേ ദേവഗന്ധർവകന്യകാഃ
ഗായന്ത്യോനനൃതുസ്തത്ര ഹസന്ത്യോവാദയന്തിച
പുലസ്ത്യസ്യതപോവിഘ്നം ചക്രുഃ സർവാഅനിന്ദിതാഃ

മഹാരമ്യേ തത്ര ആശ്രമേ=ഏററവും രമണീയമായ ആ ആശ്രമത്തിൽ, അനിന്ദിതാഃ ദേവഗന്ധർവകന്യകാഃ=സുന്ദരികളായ ദേവഗന്ധർവകന്യകമാർ, ഗായന്ത്യഃ=ഗാനം ചെയ്യുന്നവരും, ഹസന്ത്യഃ=ഹസിക്കുന്നവരുമായിട്ട്, പുലസ്ത്യസ്യ=പുലസ്ത്യന്റെ, തപോവിഘ്നം ചക്രുഃ=തപസ്സിന്നു വിഘ്നംചെയ്തു, വാദയന്തിച=വാദ്യഘോഷങ്ങളുമുണ്ടാക്കി, സർവാഃ തത്ര നനൃതുഃ=എല്ലാവരും അവിടെ നൎത്തനം ചെയ്തു.

മനസ്സിന്നത്യാനന്ദം നൽകുന്ന ആ ആശ്രമസമീപത്തിൽ അതിസുന്ദരികളായ ദേവഗന്ധർവകന്യകമാർ വന്നു. പാട്ടും, ചിരിയും, വാദ്യഘോഷവും, കളിയുംകൊണ്ട് പുലസ്ത്യന്റെ തപസ്സിനെ വിഘ്നപ്പെടുത്തി.

"ഗായന്ത്യോവാദയന്ത്യശ്ച ലാസയന്ത്യസ്തഥൈവ ച
മുനേസ്തപസ്വിനസ്തസ്യ വിഘ്നംചക്രുരനിന്ദിതാഃ."

"പാടുന്നവരും, ആടുന്നവരും വാദ്യം മുഴക്കുന്നവരുമായിട്ട് ആ സുന്ദരിമാർ തപസ്സുചെയ്യുന്ന ആ മുനിക്കു വിഘ്നമുണ്ടാക്കി" എന്നു ശ്രീവാല്മീകീയവചനം.

27. തതഃ ക്രുദ്ധോമഹാതേജാ വ്യാജഹാരവചോൎത്ഥവത്
യാമേദൃഷ്ടിപഥംഗച്ഛേത് സാഗൎഭംധാരയിഷ്യതി.
താഃ സർവാഃ ശാപസംവിഗ്നാ നതംദേശംപ്രചക്രമുഃ

തതഃ ക്രുദ്ധഃ മഹാതേജാഃ=അനന്തരം ക്രോധിച്ച മഹാതേജസ്വി, അൎത്ഥവത് വചഃ=മഹത്തായ അൎത്ഥമുള്ള വചസ്സിനെ, വ്യാജഹാര=വ്യാഹരിച്ചു, മേദൃഷ്ടിപഥം=എന്റെ ദൃഷ്ടിമാർഗത്തെ, യാഗച്ഛേത്=യാതൊരുവൾ പ്രവേശിക്കുമോ, സാ ഗൎഭം ധാരയിഷ്യതി=അവൾ ഗൎഭം ധരിക്കും, ശാപസംവിഗ്നാഃ=ശാപത്താൽ ഭയപ്പെട്ട, താഃ സർവാഃ=ആ സർവരും, തം ദേശം=ആ ദേശത്തെ, നപ്രചക്രമുഃ=പ്രക്രമിച്ചില്ല.

തപസ്സുകൊണ്ടുജ്ജ്വലിക്കുന്ന പുലസ്ത്യന്ന് കോപമധികരിച്ചു. സ്ത്രീകൾക്ക് അവമാനം വരുത്തിത്തീക്കുന്നതായ അൎത്ഥം അടങ്ങീട്ടുള്ള വാക്കുകൊണ്ട് ശപിച്ചു. "എന്റെ ദൃഷ്ടിമാർഗത്തിൽ അകപ്പെടുന്ന സ്ത്രീ ഗൎഭിണിയായ്ഭവിക്കും." ഈ ശാപത്താൽ ഭയപ്പെട്ട ആ സ്ത്രീകൾ പിന്നെ ആ സ്ഥലത്തിൽ വന്നില്ല.

28. തൃണബിന്ദോസ്തുരാജർഷേഃ കന്യാതന്നാശൃണോദ്വചഃ
വിചചാരമുനേരഗ്രേ നിർഭയാ തം പ്രപശ്യതീ.

29. ബഭ്രുവപാണ്ഡുരതനുർവ്യഞ്ജിതാന്തഃ ശരീരജാ
ദൃഷ്ട്വാസാദേഹവൈവർണ്ണ്യം ഭീതാപിതരമന്വഗാത്.

രാജർഷേഃ തൃണബിന്ദോഃ=രാജർഷിയായ തൃണബിന്ദുവിൻെറ, കന്യാതു= കന്യയാകട്ടെ, തത് വചഃ=ആ വചസ്സിനെ, ന അശൃണോത്=ശ്രവിച്ചില്ല, നിർഭയാ=ഭയരഹിതയായിട്ട്, തം പ്രപശ്യതീ=അവനെ നോക്കുന്നവളായിട്ട്, മുനേഃ അഗ്രേ=മുനിയുടെ മുമ്പിൽ, വിചചാര=വിചരിച്ചു, വ്യഞ്ജിതാന്തഃ ശരീരജാ=സൂചിപ്പിക്കുന്ന ഗർഭലക്ഷണത്തോടുകൂടിയിരിക്കുന്ന, പാണ്ഡുരതനുഃ ബഭ്രുവ=പാണ്ഡുരനിറത്തോടുകൂടിയ ദേഹത്തോടുകൂടിയവളായ്ഭവിച്ചു, സാ=അവൾ, ദേഹവൈവർണ്ണ്യം= ദേഹവിവർണതയെ, ദൃഷ്ട്വാ=ദർശിച്ച്, ഭീതാ=ഭയപ്പെട്ടവളായിട്ട്, പിതരം=പിതാവിനെ, അന്വഗാത്=പ്രാപിച്ചു.

രാജർഷിയായ തൃണബിന്ദുവിൻെറ പുത്രി ഈ ശാപവൃത്താന്തം കേട്ടിരുന്നില്ല. ഒരു ദിവസം അവൾ ശങ്കാലേശവുമില്ലാതെ മുനിയെ നോക്കിക്കൊണ്ട് മുൻഭാഗത്തുകൂടെ സഞ്ചരിച്ചു. ഉടനെ അവൾക്കു ഗർഭലക്ഷണം മനസ്സിലാകത്തക്കവിധം ശരീരത്തിന്നു വർണ്ണവ്യത്യാസം കണ്ടു. ഭയത്തോടുകൂടെ അവൾ പിതൃസമീപത്തു ഗമിച്ചു.

30. തൃണബിന്ദുശ്ചതാം ദൃഷ്ട്വാ രാജർഷിരമിതദ്യുതിഃ
ധ്യാത്വാമുനികൃതം സർവമവൈൽവിജ്ഞാനചക്ഷുഷാ.

അമിതദ്യുതിഃ=അമിതയായ ദ്യുതിയോടുകൂടിയ, രാജർഷിഃ തൃണബിന്ദുഃ= രാജർഷിയായ തൃണബിന്ദു, ധ്യാത്വാ=ധ്യാനിച്ചിട്ട്, വിജ്ഞാനചക്ഷുഷാ=അറിവാകുന്ന ചക്ഷുസ്സുകൊണ്ട്, മുനികൃതം സർവം=മുനിയാൽ ചെയ്യപ്പെട്ടതായ സർവത്തെയും, അവൈത്=അറിഞ്ഞു.

അമിതപ്രഭാവമുള്ള രാജർഷിയായ തൃണബിന്ദു ആ അവസ്ഥയിലിരിക്കുന്ന അവളെക്കണ്ടു ചോദിച്ചപ്പോൾ കാരണമറിയാത്ത അവൾ മൌനംപൂണ്ടു നിന്നു. രാജർഷി പുത്രിയുടെ ആ അവസ്ഥക്കു കാരണമെന്തെന്ന് ഏകാഗ്രചിത്തനായി ധ്യാനിച്ചു. പുലസ്ത്യമുനിയുടെ ശാപവും മററു സകലസംഗതിയും ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു.

ശ്രീവാല്മീകീയത്തിൽ വ്യക്തമാക്കിയിരിക്കുന്ന പദ്യങ്ങൾ:—

"താംതുദൃഷ്ട്വാതഥാഭൂതാം തൃണബിന്ദുരഥാബ്രവീത്
കിംത്വമേതദസദൃശം ധാരയസ്യാത്മനോവപുഃ

സാഥകൃതാഞ്ജലിൎദ്ദീനാ കന്യോവാചതപോധനം
നജാനേകാരണം താതയേനമേരൂപമീദൃശം
കിന്തുപൂൎവ്വംഗതാസ്മ്യേകാ മഹൎഷേൎഭാവിതാത്മനഃ
പുലസ്ത്യസ്യാശ്രമപദമന്വേഷ്ടും സ്വസഖീജനം
നചപശ്യാമ്യഹംതത്ര കാംചിദഭ്യാഗതാംസഖീം
രൂപസ്യതുവിപൎയ്യാസം ലബ്ധ്വൈവാഹമിഹാഗതാ
തൃണബിന്ദുസ്തുരാജൎഷി സ്തപസാദ്യോതിതപ്രഭഃ
ധ്യാനംവിവേശതച്ചാപി ദദൎശമുനിശാപജം."

"ആ വിധത്തിലിരിക്കുന്ന പുത്രിയെക്കണ്ട തൃണബിന്ദു ചോദിച്ചു. 'നിന്റെ സ്ഥിതിക്കുചിതമല്ലാത്ത വിധത്തിലിരിക്കുന്ന ശരീരത്തെ നീ ധരിച്ചിരിക്കുന്നതിന്നു കാരണമെന്താകുന്നു?' അപ്പോൾ കൈകൾ ശിരസ്സിൽവെച്ചു തൊഴുതുകൊണ്ടു കന്യക പറഞ്ഞു. 'ഹേ പിതാവേ എന്റെ രൂപത്തിന്നീമാററം വരുവാനുള്ള കാരണം ഞാനറിയുന്നില്ല. എന്നാൽ ഒരു സംഗതിയുണ്ടായതു പറയാം. എന്റെ സഖികളെ അന്വേഷിപ്പാൻ ആത്മജ്ഞാനിയായിരിക്കുന്ന പുലസ്ത്യമഹൎഷിയുടെ ആശ്രമസ്ഥാനത്തിൽ ഞാൻ പ്രവേശിച്ചു. അവിടെ എന്റെ സഖികളിൽ ആരും വന്നതായിട്ടു കണ്ടില്ല. എന്റെ ആകൃതി ഈ വിധം വിപരീതമായി കാണപ്പെടുകയും ചെയ്തു. ഞാനിതാ ഇവിടെ വന്നിരിക്കുന്നു.' തപസ്സുകൊണ്ടു ഉൾക്കണ്ണിന്നു വെളിച്ചം കിട്ടീട്ടുള്ള തൃണബിന്ദു ധ്യാനത്തിൽ പ്രവേശിച്ചു. പുലസ്ത്യമഹൎഷി ചെയ്തിരിക്കുന്ന ശാപമാണു കാരണമെന്നറികയും ചെയ്തു."

31. താംകന്യാംമുനിവൎയ്യായ പുലസ്ത്യായദദൌപിതാ
താംപ്രഗൃഹ്യാബ്രവീൽകന്യാം ബാഢമിത്യേവസദ്വിജഃ

താംകന്യാം=ആ കന്യയെ, പിതാ=പിതാവു്, മുനിവൎയ്യായ പുലസ്ത്യായ=മുനിശ്രേഷ്ഠനായ പുലസ്ത്യന്നു്, ദദൌ=ദാനംചെയ്തു, താംകന്യാം=ആ കന്യയെ, പ്രഗൃഹ്യ=ഗ്രഹിച്ചിട്ടു്, ബാഢംഇതിഏവ=അങ്ങിനെയാകട്ടെ എന്നുതന്നെ, സഃ ദ്വിജഃ അബ്രവീത്=ആ ദ്വിജൻ പറഞ്ഞു.

ആ പുത്രിയെ, പിതാവായ തൃണബിന്ദു മുനിമാരിൽ ശ്രേഷ്ഠനായ പുലസ്ത്യന്നു് കൊടുത്തു. ആ ബ്രാഹ്മണൻ അങ്ങിനെയാകട്ടെയെന്നു സമ്മതിച്ചു് കന്യകയെ സ്വീകരിച്ചു.

32. ശുശ്രൂഷണപരാംദൃഷ്ട്വാ മുനിഃപ്രീതോബ്രവീദ്വചഃ
ദാസ്യാമിപുത്രമേകംതേ ഉഭയോൎവംശവൎദ്ധനം.

ശുശ്രൂഷണപരാം ദൃഷ്ട്വാ=ശുശ്രൂഷണത്തിൽ തൽപരയായവളെ ദർശിച്ചിട്ട്, പ്രീതഃമുനിഃ=സന്തോഷിച്ച മുനി, ഉഭയോഃ=രണ്ടുപേരുടെ, വംശവർദ്ധനം=വംശത്തെ വർദ്ധിപ്പിക്കുന്ന, ഏകംപുത്രം=ഒരു പുത്രനെ, തേദാസ്യാമി=നിണക്കു ദാനംചെയ്യുന്നേൻ, എന്ന്, വചഃഅബ്രവീത്=വചസ്സിനെ പറഞ്ഞു.

ശുശ്രൂഷ ചെയ്യുന്നതിൽ ശ്രദ്ധയോടിരിക്കുന്ന അവളെക്കണ്ട് സന്തുഷ്ടനായ മുനി ഇങ്ങിനെ പറഞ്ഞു "നമ്മൾ രണ്ടുപേരുടെയും വംശത്തെ അഭിവൃദ്ധിപ്പെടുത്തുന്ന ഒരുപുത്രനെ ഞാൻ നിണക്കുതരുന്നുണ്ട്."

33. തതഃ പ്രാസൂതസാപുത്രം പുലസ്ത്യാൽ ലോകവിശ്രുതം
വിശ്രവാഇതിവിഖ്യാതഃ പൌലസ്ത്യോബ്രഹ്മവിന്മുനിഃ

തതഃ സാ=അനന്തരം അവൾ, പുലസ്ത്യാത്=പുലസ്ത്യനിൽനിന്ന്, ലോകവിശ്രുതംപുത്രം=ലോകത്തിൽ കീർത്തിപ്പെട്ട പുത്രനെ, പ്രാസൂത=പ്രസവിച്ചു, വിശ്രവാഃ ഇതി=വിശ്രവസ്സെന്ന്, വിഖ്യാതഃ പൌലസ്ത്യഃ=വിഖ്യാതിയെ പ്രാപിച്ച പുലസ്ത്യപുത്രൻ, ബ്രഹ്മവിത് മുനിഃ=ബ്രഹ്മത്തെ അറിഞ്ഞ മുനിയായി.

അനന്തരം അവൾ പുലസ്ത്യനിൽനിന്ന് ലോകത്തിൽ പ്രസിദ്ധനായ്ഭവിച്ച ഒരു പുത്രനെ പ്രസവിച്ചു. വിശ്രവസ്സെന്ന നാമധേയത്താൽ കീർത്തിപ്പെട്ട പുലസ്ത്യപുത്രൻ ബ്രഹ്മസാക്ഷാൽകാരം ലഭിച്ച മുനിയാകുന്നു.

പുലസ്ത്യപുത്രന്ന് വിശ്രവസ്സെന്ന നാമമുണ്ടാവാൻ ശ്രീവാല്മീകി പറയുന്ന കാരണം:—

"യസ്മാത്തുവിശ്രുതോവേദസ്ത്വയേഹാധ്യയതോമമ
തസ്മാൽസവിശ്രവാനാമ ഭവിഷ്യതി നസംശയഃ"

"ഞാനിവിടെയിരുന്ന് വേദം അധ്യയനംചെയ്യുന്നതിനെ നീ കേട്ടതുകൊണ്ട് നീ പ്രസവിക്കുന്ന ആ പുത്രൻ വിശ്രവസ്സെന്ന പേരുള്ളവനായ്വരും സംശയമില്ല."

34. തസ്യ ശീലാദികം ദൃഷ്ട്വാ ഭരദ്വാജോ മഹാമുനിഃ
ഭാര്യാർത്ഥം സ്വാം ദുഹിതരം ദദൌ വിശ്രവസേമുദാ

തസ്യ=അവന്റെ, ശീലാദികം ദൃഷ്ട്വാ=ശീലം മുതലായതിനെ ദർശിച്ചിട്ട്, മഹാമുനിഃ ഭരദ്വാജഃ=മഹാനായ മുനിയായ ഭരദ്വാജൻ, സ്വാം ദുഹിതരം=തന്റെ പുത്രിയെ, വിശ്രവസേ=വിശ്രവസ്സിന്ന്, ഭാര്യാർത്ഥം=ഭാര്യയായിട്ട്, മുദാ ദദൌ=സന്തോഷത്തോടുകൂടെ ദാനംചെയ്തു,

വിശ്രവസ്സിന്റെ സൌശീല്യാദിഗുണം കണ്ട് സന്തോഷിച്ച ഭരദ്വാജമഹാമുനി, സ്വപുത്രിയെ വിശ്രവസ്സിന്ന് ഭാൎയ്യയായിട്ട് നൽകി.

35. തസ്യാംതുപുത്രഃ സംജജ്ഞേ പൌലസ്ത്യാൽ ലോകസമ്മതഃ
പിതൃതുല്യോ വൈശ്രവണോ ബ്രഹ്മണാചാനുമോദിതഃ

തസ്യാം തു=അവളിൽ, പൌലസ്ത്യാത്=പുലസ്ത്യപുത്രനിൽനിന്ന്, ലോകസന്മതഃ പുത്രഃ=ലോകസമ്മതനായ പുത്രൻ, സംജജ്ഞേ=ജനിച്ചു, പിതൃതുല്യഃ വൈശ്രവണഃ=പിതാവിനോട് തുല്യനായ വൈശ്രവണൻ, ബ്രഹ്മണാ ച=ബ്രഹ്മാവിനാലും, അനുമോദിതഃ=അനുമോദിക്കപ്പെട്ടു.

ഭരദ്വാജന്റെ പുത്രിയിൽ വിശ്രവസ്സിൽനിന്ന് ലോകസമ്മതനായ ഒരു പുത്രനുണ്ടായി. പിതാവിനോട് സദൃശനായ ആ വൈശ്രവണനെ ബ്രഹ്മാവും അനുമോദിച്ചു.

വൈശ്രവണനെന്ന് നാമകരണം ചെയ്തതു് ബ്രഹ്മാവാണെന്ന് ശ്രീവാല്മീകി പറഞ്ഞിരിക്കുന്ന പദ്യം:—

"തസ്മിൻ ജാതേതു സന്തുഷ്ടഃ സബഭൂവ പിതാമഹഃ
നാമചാസ്യാകരോൽപ്രീതഃ സാൎദ്ധം ദേവൎഷിഭിസ്തദാ
യസ്മാൽ വിശ്രവസോപത്യം സാദൃശ്യാൽ വിശ്രവാഇവ
തസ്മാൽ വൈശ്രവണോനാമ ഭവിഷ്യത്യേഷ വിശ്രുതഃ"

"അവൻ ജനിച്ചപ്പോൾ ബ്രഹ്മാവ് സന്തോഷിച്ചു. ദേവൎഷികളോടുകൂടെ വന്ന് നാമകരണംചെയ്തു. വിശ്രവസ്സിന്റെ പുത്രനായതുകൊണ്ടും, വിശ്രവസ്സിന്റെ സാദൃശ്യമുള്ളതുകൊണ്ടും, വൈശ്രവണൻ എന്ന പേരോടുകൂടെ ഇവൻ ലോകത്തിൽ കീൎത്തിമാനായ്വരും."

36. ദദൌ തത്തപസാതുഷ്ടോ ബ്രഹ്മാതസ്മൈ വരം ശുഭം
മനോഭിലഷിതം തസ്യ ധനേശത്വമഖണ്ഡിതം

തത്തപസാ=അവന്റെ തപസ്സുകൊണ്ട്, തുഷ്ടഃ ബ്രഹ്മാ=സന്തോഷിച്ച ബ്രഹ്മാവ്, തസ്മൈ=അവന്ന്, തസ്യ മനോഭിലഷിതം=അവന്റെ മനസ്സാൽ അഭിലഷിക്കപ്പെട്ടിരുന്ന, അഖണ്ഡിതം ധനേശത്വം=സംപൂൎണ്ണമായ ധനാധിപത്യരൂപമായ, ശുഭം വരം=ശോഭനവരത്തെ, ദദൌ=ദാനംചെയ്തു.

വൈശ്രവണന്റെ തപസ്സുകൊണ്ട് സന്തോഷിച്ച ബ്രഹ്മാവ് പ്രത്യക്ഷനായി. പരിപൂർണമായ ധനത്തിന്നീശ്വരനായ്വരേണമായിരുന്നു അവന്റെ ആഗ്രഹം. ശോഭനമായ ആ വരം ബ്രഹ്മാവവന്നുകൊടുത്തു.

37. തതോലബ്ധവരഃ സോപി പിതരംദ്രഷ്ടുമാഗതഃ
പുഷ്പകേണധനാദ്ധ്യക്ഷോ ബ്രഹ്മദത്തേനഭാസ്വതാ.

തതഃ ലബ്ധവരഃ സഃ ധനാദ്ധ്യക്ഷഃ അപി=അനന്തരം ലഭിച്ച വരത്തോടുകൂടിയ ആ ധനാധിപതി, ബ്രഹ്മദത്തേന=ബ്രഹ്മാവിനാൽ ദാനം ചെയ്യപ്പെട്ട, ഭാസ്വതാ പുഷ്പകേണ=അതിപ്രഭയുള്ള പുഷ്പകത്തോടുകൂടെ, പിതരം ദ്രഷ്ടും=പിതാവിനെ ദശിപ്പാൻ, ആഗതഃ=ആഗമിച്ചു.

അതിൽപ്പിന്നെ, ബ്രഹ്മാവിൽ നിന്ന് വരം ലഭിച്ച ആ ധനേശ്വരൻ ബ്രഹ്മാവു കൊടുത്തതും അതിപ്രഭയോടുകൂടിയതുമായ പുഷ്പകവിമാനത്തിൽക്കൂടെ പിതാവിനെ കാണ്മാൻ വന്നു.

കുബേരനു ലഭിച്ച പുഷ്പകത്തെക്കുറിച്ച് ശ്രീവാല്മീകി:—

"ഏതച്ചപുഷ്പകംദിവ്യം വിമാനം സൂൎയ്യസന്നിഭം
പ്രതിഗൃഹ്ണീഷ്വയാനാൎത്ഥം ത്രിദശൈഃ സമതാംവ്രജ."

"സൂൎയ്യനെപ്പോലെ പ്രകാശിക്കുന്ന ദിവ്യമായ ഈ പുഷ്പകവിമാനത്തെ സഞ്ചാരത്തിന്നായി സ്വീകരിച്ചുകൊൾക. ഇതിലിരുന്ന് ആകാശത്തിൽക്കൂടെ സഞ്ചരിപ്പാൻ കഴിയുന്നതുകൊണ്ട് നീ ദേവസാദൃശ്യത്തെ പ്രാപിച്ചുകൊൾക, എന്നു പറഞ്ഞ് പുഷ്പകവിമാനം ബ്രഹ്മാവു കുബേരനു കൊടുത്തു."

38. നമസ്കൃത്യാഥപിതരം നിവേദ്യതപസഃ ഫലം
പ്രാഹമേ ഭഗവാൻ ബ്രഹ്മാദത്വാവരമനിന്ദിതം

39. നിവാസായനമേസ്ഥാനം ദത്തവാൻ പരമേശ്വരഃ
ബ്രൂഹിമേനിയതംസ്ഥാനം ഹിംസായത്രനകസ്യചിത്.

അഥ പിതരം നമസ്കൃത്യ=അനന്തരം പിതാവിനെ നമസ്കരിച്ചിട്ട്, തപസഃ ഫലം നിവേദ്യ=തപസ്സിന്റെ ഫലത്തെ അറിയിച്ചിട്ട്, പ്രാഹ=പറഞ്ഞു, ഭഗവാൻ ബ്രഹ്മാ=ഭഗവാനായ ബ്രഹ്മാവ്, മേ, അനിന്ദിതം വരം ദത്വാ=എനിക്ക് ശ്രേഷ്ഠമായ വരത്തെ ദാനം ചെയ്തിട്ട്, പരമേശ്വരഃ=പരമേശ്വരൻ, നിവാസായ=നിവാസത്തിന്നായ്ക്കൊണ്ട്, സ്ഥാനം=സ്ഥാനത്തെ, മേ ന ദത്തവാൻ=എനിക്കു ദാനം ചെയ്തില്ല, യത്ര=യാതൊരു ദിക്കിൽ, കസ്യചിത്=ആരുടെയും, ഹിംസാനസ്യാൽ=ഹിംസയുണ്ടാകയില്ലയോ, നിയതം സ്ഥാനം=സ്ഥിരമായ സ്ഥാനത്തെ, മേ ബ്രൂഹി=എന്നോടു പറഞ്ഞാലും.

ധനേശ്വരൻ പിതാവിനെ നമസ്കരിച്ചു. തപസ്സുകൊണ്ടു ലഭിച്ച ഫലത്തെ അറിയിച്ചശേഷം ഇപ്രകാരം പറഞ്ഞു. "പരമേശ്വരനായ

ഭഗവാൻ ബ്രഹ്മാവ് എനിക്ക് ഉൽകൃഷ്ടമായ വരംതന്നു. എന്നാൽ വാസത്തിന്നായി സ്ഥാനം നിശ്ചയിച്ചുതന്നില്ല. അതുകൊണ്ടു് എനിക്ക് സ്ഥിരമായ ഒരു വാസസ്ഥാനത്തെ കല്പിച്ചുതന്നാലും. എനിക്കാ സ്ഥാനത്തിൽ മററാരുടേയും ഉപദ്രവമുണ്ടാകാതെയിരിക്കേണം."

40. വിശ്രവാ അപിതംപ്രാഹ ലങ്കാനാമ പുരീശുഭാ
രാക്ഷസാനാംനിവാസായ നിർമിതാ വിശ്വകർമണാ.

വിശ്രവാഃ അപി=വിശ്രവസ്സും, തംപ്രാഹ=അവനോടു് പറഞ്ഞു, രാക്ഷസാനാം നിവാസായ=രാക്ഷസന്മാരുടെ നിവാസത്തിന്നായിക്കൊണ്ടു്, വിശ്വകൎമ്മണാ=വിശ്വകൎമ്മാവിനാൽ, ലങ്കാനാമ ശുഭാപുരീ=ലങ്കയെന്ന പേരായ ശുഭയായ പുരി, നിൎമ്മിതാ=നിൎമ്മിക്കപ്പെട്ടു.

വിശ്രവസ്സും ധനാധിപതിയോടു പറഞ്ഞു "രാക്ഷസന്മാൎക്ക വസിപ്പാൻ ലങ്കയെന്ന പേരായ നല്ലൊരു രാജധാനി വിശ്വകൎമ്മാവുണ്ടാക്കി

41. ത്യക്ത്വാവിഷ്ണുഭയാൽദൈത്യാ വിവിശുസ്തേരസാതലം
സാപുരീദുഷ്പ്രധൎഷാന്യൈർമദ്ധ്യേസാഗരമാസ്ഥിതാ
തത്രവാസായ ഗച്ഛത്വം നാന്യൈഃ സാധിഷ്ഠിതാപുരാ.

തേ ദൈത്യാഃ=ആ ദിതിപുത്രന്മാർ, വിഷ്ണുഭയാത്=വിഷ്ണുവിൽ നിന്നുള്ള ഭയം ഹേതുവായിട്ടു്, രസാതലം വിവിശുഃ=രസാതലത്തെ പ്രവേശിച്ചു, മദ്ധ്യേസാഗരം=സമുദ്രമദ്ധ്യത്തിൽ, ആസ്ഥിതാ സാപുരീ=ഇരിക്കുന്ന ആ രാജധാനി, അന്യൈഃ ദുഷ്പ്രധൎഷാ=അന്യന്മാരാൽ അതിക്രമിക്കപ്പെടുവാൻ കഴിയാത്തതാകുന്നു, തത്ര=അതിൽ, വാസായ=വസിപ്പാൻ, ത്വം ഗച്ഛ=നീ ഗമിച്ചാലും, പുരാ അന്യൈഃ=പണ്ടു് അന്യന്മാരാൽ, സാ ന അധിഷ്ഠിതാ=അത് അധിവസിക്കപ്പെട്ടിട്ടില്ല.

ദിതിപുത്രന്മാരായ ആ രാക്ഷസന്മാർ, വിഷ്ണുവിൽനിന്നുള്ള ഭയം നിമിത്തം ആ പുരിയെയുപേക്ഷിച്ചു് രസാതലം പ്രവേശിച്ചു. സമുദ്രമദ്ധ്യത്തിലുള്ള ആ പുരിയെ അന്യന്മാൎക്കാക്രമിപ്പാൻ കഴികയില്ല. നീയവിടെച്ചെന്നു വസിച്ചുകൊൾക. രാക്ഷസന്മാർ ഉപേക്ഷിച്ചുപോയതിൽപ്പിന്നെ മററാരും അവിടെച്ചെന്നു വസിച്ചിട്ടുമില്ല."

42. പിത്രാദിഷ്ടസ്ത്വസൌ ഗത്വാ താം പുരീം ധനദോവിശത്
സ തത്ര സുചിരം കാലമുവാസ പിതൃസന്മതഃ

പിത്രാ ആദിഷ്ടഃ അസൌ ധനദഃതു=പിതാവിനാൽ ആദേശിക്കപ്പെട്ട ഈ കുബേരനാകട്ടെ, താം പുരീം=ആ പുരിയെ, അവിശത്=പ്രവേശി

ച്ചു, പിതൃസമ്മതഃ സഃ=പിതാവിന്ന് സമ്മതനായ അവര്, തത്ര സു ചിരം കാലം=അവിടെ അനേകകാലം, ഉവാസ=വസിച്ചു.

പിതാവിന്റെ ആജ്ഞാനുസരണം ആ വൈശ്രവണൻ ആ പുരിയിൽ പ്രവേശിച്ചു. വളരെക്കാലം അവിടെ വസിച്ചു.

43. കസ്യചിത്ത്വഥകാലസ്യ സുമാലീ നാമ രാക്ഷസഃ
രസാതലാന്മർത്ത്യലോകം ചചാരപിശിതാശനഃ

44. ഗൃഹീത്വാ തനയാം കന്യാം സാക്ഷാൽദേവീമിവശ്രിയം
അപശ്യദ്ധനദം ദേവം ചരന്തം പുഷ്പകേണസഃ

അഥ കസ്യചിത് കാലസ്യ തു=അനന്തരം കുറേക്കാലംകഴിഞ്ഞപ്പോൾ, സുമാലീനാമ പിശിതാശനഃ രാക്ഷസഃ=സുമാലിയെന്നു പേരായ മാംസഭക്ഷകനായ രാക്ഷസൻ, രസാതലാത്=രസാതലത്തിൽനിന്ന്, സാക്ഷാൽശ്രിയം ദേവീം ഇവ=സാക്ഷാൽ ശ്രീദേവിയെന്നപോലിരിക്കുന്ന, തനയാം കന്യാം ഗൃഹീത്വാ=പുത്രിയായ കന്യകയെ എടുത്തിട്ട്, മർത്ത്യലോകം ചചാര=മനുഷ്യലോകത്തിൽ ചരിച്ചു, സഃ=അവൻ, പുഷ്പകേണ ചരന്തം=പുഷ്പകത്തിൽക്കൂടെ ചരിക്കുന്ന, ധനദം ദേവം=കുബേരദേവനെ, അപശ്യത്=കണ്ടു.

അങ്ങിനെ കുറേകാലം വൈശ്രവണൻ ലങ്കയിൽ വസിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരുനാൾ മാംസഭക്ഷകനായ സുമാലിയെന്നു പേരായ രാക്ഷസൻ, വിവാഹം കഴിയാത്തവളും, സാക്ഷാൽ ലക്ഷ്മീദേവിയെന്നപോലെ സർവലക്ഷണസമ്പന്നയുമായ പുത്രിയോടുകൂടെ, രസാതലത്തിൽനിന്ന് മനുഷ്യലോകത്തിൽ സഞ്ചരിച്ചു. പുഷ്പകവിമാനത്തിലിരുന്നു സഞ്ചരിക്കുന്ന കുബേരദേവനെ അവൻ കണ്ടു.

45. ഹിതായ ചിന്തയാമാസ രാക്ഷസാനാം മഹാമനാഃ
ഉവാച തനയാം തത്ര കൈകസീം നാമ നാമതഃ

മഹാമനാഃ സഃ=മഹത്തായ മനസ്സോടുകൂടിയ അവൻ, രാക്ഷസാനാം ഹിതായ=രാക്ഷസന്മാരുടെ ഹിതത്തിന്നായ്ക്കൊണ്ട്, ചിന്തയാമാസ= ചിന്തിച്ചു, തത്ര നാമതഃ കൈകസീംനാമ തനയാം=അവിടെവെച്ച് നാമത്താൽ കൈകസിയെന്ന് പ്രസിദ്ധയായ തനയയോട്, ഉവാച= പറഞ്ഞു. ഇവളുടെ പേർ "നൈകഷീ" എന്ന് പ്രാച്യവാല്മീകിയം. "കകസീ" എന്ന് പാശ്ചാത്യവാല്മീകീയം.

സ്വജനങ്ങളായ രാക്ഷസന്മാരുടെ ഹിതത്തിന്നുപകരിക്കുന്നതായ സംഗതിയെക്കുറിച്ച് മഹാമനസ്കനായ സുമാലി ചിന്തിച്ചു. കൈകസി

യെന്ന് സുപ്രസിദ്ധയായ തന്റെ പുത്രിയോട്, കുബേരനെക്കണ്ട തായ ആ സ്ഥലത്തിൽവെച്ച് പറഞ്ഞു.

46. വത്സേ! വിവാഹകാലസ്തേ യൌവനംചാതിവൎത്തതേ
പ്രത്യാഖ്യാനാച്ചഭീതൈസ്ത്വം നവരൈൎഗ്ഗൃഹ്യസേ ശുഭേ!

വത്സേ!=പുത്രീ!, തേ വിവാഹകാലഃ=നിണക്ക് വിവാഹത്തിന്ന് കാലമായിരിക്കുന്നു, യൌവനം അതിവൎത്തതേച=യൌവനം അതിക്രമിക്കയും ചെയ്യുന്നു. പ്രത്യാഖ്യാനാത്=നിരാകരണത്തിൽനിന്ന്, ഭീതൈഃ വരൈഃ=ഭയപ്പെട്ടിരിക്കുന്ന വരന്മാരാൽ, ശുഭേ!=ശോഭനേ!, ത്വം ന ഗൃഹ്യസേ=നീ ഗ്രഹിക്കപ്പെടുന്നില്ല.

പുത്രി! നിന്റെ യൌവനകാലമായിരിക്കുന്നുവെന്ന് മാത്രമല്ല യൌവനം അതിക്രമിക്കയും ചെയ്യുന്നു. ഞാൻ നിരാകരിക്കുമോ എന്നുള്ള ഭയം നിമിത്തം വരിപ്പാനാഗ്രഹിക്കുന്നവരാരും ഇതുവരേ എന്റെ അരികത്തു വന്ന് ചോദിച്ചിട്ടില്ല.

47. സാത്വംവരയഭദ്രംതേ മുനിംബ്രഹ്മകുലോത്ഭവം
സ്വയമേവതതഃപുത്രാ ഭവിഷ്യന്തിമഹാബലാഃ
ഈദൃശാഃസൎവ്വശോഭാഢ്യാ ധനദേനസമാഃശുഭേ!

സാത്വം=ആ നീ, സ്വയംഏവ=സ്വമനസാതന്നെ, ബ്രഹ്മകുലോത്ഭവം മുനിം=ബ്രഹ്മകുലത്തിൽ ഉത്ഭവിച്ച മുനിയെ, വരയ=വരിച്ചാലും, തേ ഭദ്രം=നിണക്കു മംഗളം, മഹാബലാഃ=മഹത്തായ ബലമുള്ളവരും, സൎവ്വശോഭാഢ്യാഃ=സൎവ്വശോഭകൾകൊണ്ട് ശ്രേഷ്ഠന്മാരും, ധനദേനസമാഃ=കുബേരനോടു തുല്യന്മാരുമായ, ഈദൃശാഃപുത്രാഃ=ഈ മാതിരി പുത്രന്മാർ, ശുഭേ=ശോഭനേ! തതഃഭവിഷ്യന്തി=അവനിൽനിന്നുണ്ടാകും.

വിവാഹകാലം അതിക്രമിച്ചിരിക്കുന്ന നീ നിന്റെ ഇഷ്ടപ്രകാരം തന്നെ ബ്രഹ്മകുലത്തിൽ ജനിച്ചിരിക്കുന്ന ആ മുനിയെ വരിച്ചുകൊൾക. നിണക്കു മംഗളംഭവിക്കട്ടെ. ആ മുനിയിൽനിന്ന് മഹാ ബലവാന്മാരും സൎവ്വവിധ യോഗ്യതകളും തികഞ്ഞവരും കുബേരതുല്യന്മാരുമായ ഈ വിധത്തിലുള്ള പുത്രന്മാർ, ഹേ ശോഭനേ! നിണക്കുണ്ടാകും.

48. തഥേതിസാശ്രമംഗത്വാ മുനേരഗ്രേവ്യവസ്ഥിതാ
ലിഖന്തീഭുവമഗ്രേണ പാദേനാധോമുഖീസ്ഥിതാ.

തഥാഇതിസാ=അങ്ങിനെയാവാമെന്നു പറഞ്ഞ അവൾ, ആശ്രമംഗത്വാ=ആശ്രമത്തെ ഗമിച്ചിട്ട് മുനേഃഅഗ്രേ=മുനിയുടെ അഗ്രത്തിൽ, വ്യവസ്ഥിതാ=ഉറച്ചുനിന്നു. അഗ്രേണപാദേന=അഗ്രപാദംകൊണ്ട്,

ഭുവംലിഖന്തീ=ഭൂമിയിൽ ലേഖനം ചെയ്യുന്നവളായിട്ട്, അധോമുഖീസ്ഥിതാ=കീഴ്മുഖമായിട്ട് നിന്നു.

പിതൃവാക്യത്തെ അംഗീകരിച്ച അവൾ ആശ്രമത്തിൽചെന്ന് മുനിയുടെ മുമ്പിൽനിന്ന് ലജ്ജാപരവശയായിട്ട കാൽനഖംകൊണ്ട ഭൂമിയിൽ വരച്ചുംകൊണ്ട് താഴത്തെക്ക നോക്കിനിന്നു.

49. താമപൃച്ഛന്മുനിഃകാത്വം കസ്യാസിവരവർണ്ണിനി!
സാബ്രവീൽപ്രാംജലിർബ്രഹ്മൻ ധ്യാനേനജ്ഞാതുമർഹസി

മുനിഃതാം അപൃച്ഛത്=മുനി അവളോട ചോദിച്ചു, വരവർണ്ണിനി=ഹേ ഉത്തമേ, ത്വംകാ=നീയാരാകുന്നു, കസ്യഅസി=ആരുടെ പുത്രി, പ്രാംജലിഃസാ=അംജലിചെയ്ത അവൾ, ബ്രഹ്മൻ!=ഹേ ബ്രഹ്മജ്ഞ! ധ്യാനേന=ധ്യാനത്താൽ, ജ്ഞാതുംഅർഹസി=അറിവാൻ അങ്ങുന്നർഹനാകുന്നു എന്ന്, സാഅബ്രവീത്=അവൾ പറഞ്ഞു.

മുമ്പിൽ വന്നുനില്ക്കുന്ന അവളോട മുനി ചോദിച്ചു "ഹേ ഉത്തമേ നി ആരാകുന്നു? ആരുടെപുത്രി?" കൈക്രൂപ്പിത്തൊഴുതുകൊണ്ടവൾ പറഞ്ഞു. "ഹേ ബ്രഹ്മൻ നിന്തിരുവടിക്കതന്നെ ധ്യാനദൃഷ്ടികൊണ്ടറിയാമെല്ലൊ."

മുനിചെയ്ത ചോദ്യത്തെക്കുറിച്ച് ശ്രീവാല്മീകി വാക്യം:—

"ഭദ്രേകസ്യാസിദുഹിതാ കുതോവാത്വമിഹാഗതാ
കിംകാര്യംകസ്യവാഃഹതോ സ്തത്വതോബ്രൂഹിതച്ഛുഭേ!"

"ഭദ്രേ നീയാരുടെപുത്രി? എവിടെനിന്ന് നീയിവിടെ വന്നു? എന്താണാവശ്യം? എന്തു കാരണത്താൽ? ഹേ ശുഭേ! സത്യം പറയുക."

അവൾ പറഞ്ഞ മറുപടിയിൽ ശ്രീവാല്മീകിയുടെ പ്രത്യേകത:—

"ഏവമുക്താതുസാകന്യാ കൃതാഞ്ജലിരഥാബ്രവീത്
രാക്ഷസീംവിദ്ധിമാംബ്രഹ്മൻ ശാസനാൽ പിതുരാഗതാ
നൈകസീമിതിനാമ്നാവൈ ശേഷംത്വം ജ്ഞാതുമർഹസി
തപഃപ്രഭാവേണമുനേയ ദത്ഥമഹമാഗതാ."

മഹർഷി ചോദിച്ചപ്പോൾ ആ കന്യക കൈക്രൂപ്പിത്തൊഴുതിങ്ങിനെ പറഞ്ഞു "ഹേ ബ്രഹ്മൻ ഞാൻ ഒരു രാക്ഷസിയാണെന്നറിഞ്ഞാലും. അച്ഛന്റെ കല്പനപ്രകാരമാണിവിടെ വന്നിരിക്കുന്നത്. നൈകസീയെന്നാണെന്റെ പേർ. ഞാൻ വന്നിരിക്കുന്നതെന്തിനാണെന്നുള്ള ബാക്കികാര്യം, ഹേ മുനേ! അങ്ങയുടെ തപോമാഹാത്മ്യത്താൽ അങ്ങെക്കതന്നെ അറിവാൻ സാധിക്കും."

50. തതോധ്യാത്വാ മുനിഃ സർവം ജ്ഞാത്വാ താം പ്രത്യഭാഷത
ജ്ഞാതം തവാഭിലഷിതം മത്തഃ പുത്രാനഭീപ്സസി

51. ദാരുണായാംതുവേലായാമാഗതാസി സുമധ്യമേ!
അതസ്ത്വേ ദാരുണൌ പുത്രൌ രാക്ഷസൌ സംഭവിഷ്യതഃ

തതഃ ധ്യാത്വാ=അനന്തരം ധ്യാനിച്ചിട്ട്, സർവം ജ്ഞാത്വാ=സർവവുമറിഞ്ഞിട്ട്, മുനിഃ താം പ്രത്യഭാഷത=മുനി അവളോട് മറുവടി പറഞ്ഞു, തവ അഭിലഷിതം=നിന്റെ ആഗ്രഹം, ജ്ഞാതം=അറിയപ്പെട്ടു, മത്തഃ=എന്നിൽനിന്ന്, പുത്രാൻ അഭീപ്സസി=പുത്രന്മാരെ നീ അഭിലഷിക്കുന്നു. സുമധ്യമേ=ഹേ സുന്ദരി!, ദാരുണായാം വേലായാംതു=ദാരുണയായ വേലയിൽ, ആഗതാ അസി=നീ ആഗതയായിരിക്കുന്നു, അതഃ=അതുകൊണ്ട്, ദാരുണൌ രാക്ഷസൌ പുത്രൌ=ദാരുണന്മാരായ രണ്ടു രാക്ഷസപുത്രന്മാർ, സംഭവിഷ്യതഃ=സംഭവിക്കും.

അനന്തരം മുനി ധ്യാനത്താൽ സംഗതി സകലവും അറിഞ്ഞശേഷം അവളോട് മറുപടി പറഞ്ഞു. "നിന്റെ ആഗ്രഹം ഞാനറിഞ്ഞു. എന്നിൽനിന്ന് പുത്രന്മാരേ നീയാഗ്രഹിക്കുന്നു. എന്നാൽ നീ വന്നിരിക്കുന്നതു് ഭയങ്കരമായ സമയത്തിലായതുകൊണ്ട് ഭയങ്കര രാക്ഷസന്മാരായ രണ്ടു പുത്രന്മാർ നിണക്കുണ്ടാകും."

വന്ന സമയം നന്നായില്ല, ദാരുണസമയത്തിലാണ് വന്നിരിക്കുന്നതു് എന്നു പറവാൻ ശ്രീവാല്മീകി പറയുന്ന കാരണം:—

"ഏതസ്മിന്നന്തരേ രാമ! പുലസ്ത്യതനയോദ്വിജഃ
അഗ്നിഹോത്രമുപാതിഷ്ഠച്ചതുർത്ഥഇവ പാവകഃ
സാതുതം ദാരുണം കാലമബുദ്ധ്വാ പിതൃഗൌരവാത്
ഉപസൃത്യാഗ്രതസ്തസ്യ ചരണോധോമുഖീസ്ഥിതാ"

ഈയവസരത്തിൽ, ഹേ രാമ! പുലസ്ത്യപുത്രനായ വിശ്രവസ്സ് അഗ്നിഹോത്രം ആചരിച്ചശേഷം നാലാമതായ അഗ്നിയെന്നപോലെ ഉജ്ജ്വലിച്ചിരിക്കുന്നുണ്ടായിരുന്നു. ആ ദാരുണമായ കാലത്തെ, പിതൃവാക്യപരിപാലനത്തിൽ ശ്രദ്ധിച്ചിരുന്ന അവളറിഞ്ഞില്ല. അതുകൊണ്ടപ്പോൾതന്നെ മുനിയുടെ സമീപത്തുചെന്ന് ലജ്ജകൊണ്ടധോമുഖിയായിനിന്നു. അപ്പോൾ മുനിപറഞ്ഞ മറുപടിയെക്കുറിച്ച് ശ്രീവാല്മീകി:—

"സുതാഭിലാഷോമത്തസ്തേ മത്തമാതംഗഗാമിനി
ദാരുണായാംതു വേലായാം യസ്മാൽ ത്വം സമുപസ്ഥിതാ
ശൃണുതസ്മാൽ സുതാൻ ഭദ്രേയാദൃശാൻ ജനയിഷ്യതി

ദാരുണാൻ ദാരുണാചാരാൻ ദാരുണാഭിജനപ്രിയാൻ
ജനയിഷ്യസി സുശ്രോണി രാക്ഷസാൻ ക്രൂരകർമ്മണഃ"

"ഹേ മത്തഗജഗാമിനി! എന്നിൽനിന്ന് പുത്രലാഭമാണ് നിന്റെ ആഗ്രഹം. എന്നാൽ നീ വന്നിരിക്കുന്ന സമയം ദാരുണമായതുകൊണ്ട് നിണക്കേതുവിധത്തിലുള്ള പുത്രന്മാരുണ്ടാകുമെന്ന് കേട്ടുകോൾക. കണ്ടാൽ ഭയങ്കരന്മാരും, ഭയങ്കരാചാരത്തോടുകൂടിയവരും, ഭയങ്കരന്മാരായ ജനങ്ങളെ ഇഷ്ടപ്പെടുന്നവരും, ക്രൂരകർമ്മം ചെയ്യുന്നവരുമായ പുത്രന്മാരെ, ഹേ സുന്ദരി, നീ ജനിപ്പിക്കും."

52. സാബ്രവീൽ മുനിശാർദ്ദൂലത്വത്തോപ്യേവം വിധൌസുതൌ
താമാഹപശ്ചിമോയസ്തേ ഭവിഷ്യതി മഹാമതിഃ

53. മഹാഭാഗവതഃ ശ്രീമാൻ രാമഭക്ത്യേകതൽപരഃ

സാ അബ്രവീത്=അവൾ പറഞ്ഞു, മുനിശാർദ്ദൂല!=ഹേ മുനിശ്രേഷ്ഠ! ത്വത്തഃ അപി=അങ്ങയിൽനിന്നും, ഏവം വിധൌ സുതൌ=ഇപ്രകാരമുള്ള പുത്രന്മാരോ?, താം ആഹ=അവളോട് പറഞ്ഞു, യഃ തേ പശ്ചിമഃ=യാതൊരുവൻ നിന്റെ അവസാനത്തേവൻ, സഃ മഹാമതിഃ= അവൻ മഹതിയായ ബുദ്ധിയുള്ളവനും, മഹാ ഭാഗവതഃ=മഹാനായ ഭഗവൽഭക്തനും, ശ്രീമാൻ=കല്യാണഗുണശാലിയും, രാമഭക്ത്യേകതല്പരഃ=രാമഭക്തിയിൽമാത്രം താല്പര്യമുള്ളവനും, ഭവിഷ്യതി=ആയിഭവിക്കും.

അവളപ്പോൾ പറഞ്ഞു. "ഹേ മുനിശ്രേഷ്ഠ! അങ്ങയിൽനിന്നും ഈ മാതിരി രണ്ടു പുത്രന്മാരോ എനിക്കുണ്ടാവേണ്ടതു്. അനന്തരം മുനി അവളോട് പറഞ്ഞു. "നിണക്കൊടുവിലുണ്ടാകുന്ന ഒരു പുത്രൻ മഹാ ബുദ്ധിശാലിയും, മഹാനായ ഭഗവൽഭക്തനും, ശ്രീമാനും, ശ്രീരാമഭക്തിയിൽ മാത്രം താല്പര്യമുള്ളവനുമായ് ഭവിക്കും."

നൈകസിയുടെ പ്രാർത്ഥനയുടെ ഗൌരവത്തെ അറിഞ്ഞ വിശ്രവസ്സ് പറയുന്ന മറുപടിയെക്കുറിച്ച് ശ്രീവാത്മീകി:—

"പശ്ചിമോയസ്തവസുതോ ഭവിഷ്യതി ശുഭാനനേ
മമവംശാനുരൂപഃ സധർമ്മാചാരോനസംശയഃ"

"ഹേ ശോഭനേ! നിണക്കൊടുവിലുണ്ടാകുന്ന പുത്രൻ എന്റെ വംശത്തിന്നനുസരിച്ചവനും, ശുഭാചാരനുമായ് ഭവിക്കും സംശയമില്ല"

ഇത്യുക്താസാതദാകാലേ സുഷുവേ ദശകന്ധരം

54. രാവണം വിംശതിഭുജം ദശശീഷം സുദാരുണം
തദ്രക്ഷോജാതമാത്രേണ ചചാലച വസുന്ധരാ
55. ബഭ്രുവുന്നാശഹേതൂനി നിമിത്താന്യഖിലാന്യപി.

ഇതിഉക്താ സാ=ഇപ്രകാരം പറയപ്പെട്ട അവൾ, ദശകന്ധരം=പത്തു ശിരസ്സുകളോടും, വിംശതിഭുജം=ഇരുപതു കൈകകളോടും കൂടിയവനും, സുദാരുണം=ഏററവും ഭയങ്കരനമായ, രാവണനം=രാവണനെ, കാലേ സുഷുവേ=കാലത്തിൽ പ്രസവിച്ചു, തദ്രക്ഷോജാതമാത്രേണ=ആ രക്ഷസ്സിൻെറജനനംകൊണ്ടുതന്നെ, വസുന്ധരാ=ഭൂമി, ചചാല ച=ചലിക്കയും ചെയ്തു, നാശഹേതൂനി=നാശകാരണങ്ങളായ, അഖിലാനി നിമിത്താനി=അഖിലങ്ങളായ നിമിത്തങ്ങൾ, ബഭ്രുവുഃ=ഉണ്ടായി.

ഇങ്ങിനെ മുനിയാൽ പറയപ്പെട്ട അവൾ ഗർഭംപൂർത്തിവന്ന സമയത്തിൽ പത്തു ശിരസ്സുകളും ഇരുപതു കൈകളുമുള്ള ഭയങ്കരസ്വരൂപനായ രാവണനെ പ്രസവിച്ചു. ആ രാക്ഷസൻ ജനിച്ച ഉടനെതന്നെ ഭൂമി ചലിച്ചു. നാശങ്ങളെ സൂചിപ്പിക്കുന്ന പല ലക്ഷണങ്ങളുമുണ്ടായി.

ജാതമാത്രനായ രാവണൻെറ ആകൃതിയെ ചിത്രീകരിച്ചിരിക്കുന്ന ശ്രീവാല്മീകിവചനം:—

"ഏവമുക്താതു സാകന്യാ രാമ! കാലേന കേനചിത്
ജനയാമാസബീഭത്സം രക്ഷോരൂപം സുദാരുണം
ദശശീഷം മഹാദംഷ്ട്രം നീലാഞ്ജനചയോപമം
താമ്രൌഷ്ഠം വിംശതിഭുജം മഹാസ്യം ദീപ്തമൂർദ്ധജം."

ഹേ രാമ! മുനിയാൽ ഇപ്രകാരം പറയപ്പെട്ട ആ കന്യക അല്പകാലംകൊണ്ട് ഒരു ഭയങ്കരസ്വരൂപത്തെ ജനിപ്പിച്ചു. അതിഭയങ്കരമായ ആ രാക്ഷസസ്വരൂപത്തിൽ പത്തു ശിരസ്സുകളും, ഇരുപതു കൈകളും മഹാദംഷ്ട്രങ്ങളുമുണ്ട്. നീലാഞ്ജനമലപോലെയിരിക്കുന്ന ആ സ്വരൂപത്തിന്നു വലിയ മുഖങ്ങളും തുടുത്ത ചുണ്ടുകളും ചെമ്പിച്ച തലമുടികളുമാണുള്ളത്.

നാശസൂചകങ്ങളായ ലക്ഷണങ്ങളെക്കുറിച്ച് വാല്മീകി:—

"വവർഷരുധിരംദേവോ മേഘാശ്ചഖരനിസ്സ്വനാഃ
പ്രബഭൌനചവൈസൂര്യോ മഹോല്കാശ്ചാപതൻഭുവി
ചകമ്പേജഗതീചൈവ വവുർവാതാശ്ചദാരുണാഃ
അക്ഷോഭ്യഃ ക്ഷോഭിതശ്ചൈവ സമുദ്രഃ സരിതാംപതിഃ"

"രക്തവർഷമുണ്ടായി. മേഘങ്ങളിൽ നിന്നു ക്രൂരശബ്ദങ്ങൾ പുറപ്പെട്ടു. സൂര്യൻ നന്നായി ശോഭിച്ചില്ല. ആകാശത്തിൽ നിന്നു ഭൂമി

യിൽ കൊള്ളിമീൻ വീണു. ഭൂമി ഇളകി. കൊടുങ്കാററു വീശി, സമുദ്രം കലങ്ങിമറിഞ്ഞു ക്ഷോഭിച്ചു.

കുംഭകർണ്ണസ്തതോജാതോ മഹാപർവതസന്നിഭഃ
56. തതഃ ശൂർപ്പണഖാ നാമജാതാ രാവണസോദരീ
തതോവിഭീഷണോജാതഃ ശാന്താത്മാസൌമ്യദർശനഃ
57. സ്വാദ്ധ്യായീനിയതാഹാരോ നിത്യധർമ്മപരായണഃ.

തതഃ മഹാപർവതസന്നിഭഃ=അനന്തരം മഹാപർവതതുല്യനായ, കുംഭകർണ്ണഃ ജാതഃ=കുംഭകർണ്ണൻ ജനിച്ചു, തതഃ ശൂർപ്പണഖാ നാമ=അനന്തരം ശൂർപ്പണഖയെന്നു പേരായ, രാവണസോദരീജാതാ=രാവണന്റെ സഹോദരി ജാതയായി, തതഃ വിഭീഷണഃ ജാതഃ=അനന്തരം വിഭീഷണൻ ജാതനായി, ശാന്താത്മാ=ശാന്തമായ അന്തഃകരണത്തോടും, സൌമ്യദർശനഃ=സൌമ്യമായ ദർശനത്തോടും, സ്വാദ്ധ്യായീ=സ്വാദ്ധ്യായത്തോടും, നിയതാഹാരഃ=നിശ്ചിതമായ ആഹാരത്തോടും, നിത്യധർമപരായണഃ=നിത്യവും ധർമത്തിൽ ശ്രദ്ധയോടുംകൂടിയവനായിരുന്നു.

പിന്നെ പർവതതുല്യനായ കുംഭകർണ്ണനും, അതിന്നു ശേഷം ശൂർപ്പണഖയെന്നു പേരായ രാവണസഹോദരിയും ഒടുവിൽ വിഭീഷണനും ജനിച്ചു. വിഭീഷണന്റെ അന്തഃകരണം ശാന്തമായും ആകൃതി സൌമ്യമായുമിരുന്നു. വേദാഭ്യാസത്തിൽ നിഷ്ഠയും, ആഹാരക്രമത്തിൽ നിശ്ചയവും നിത്യവും ധർമ്മത്തിൽ പരമശ്രദ്ധയുമുള്ളവനായിരുന്നു.

ആഹാരനിയമത്തെക്കുറിച്ചുള്ള പ്രമാണം:—

"ദ്വൌഭാഗൌപൂരയേദന്നൈ സ്തോയേനൈകം പ്രപൂരയേത്
മാരുതസ്യപ്രചാരാർത്ഥം ചതുർത്ഥമവശേഷയേൽ"

രണ്ടുഭാഗം അന്നംകൊണ്ടും ഒരുഭാഗം ജലംകൊണ്ടും പൂരിച്ചശേഷം വായുസഞ്ചാരത്തിന്നായി ഒരു ഭാഗം ഒഴിച്ചുവിട്ടിരിക്കേണം.

കുംഭകർണ്ണസ്തുദുഷ്ടാത്മാദ്വിജാൻ സന്തുഷ്ടചേതസഃ
58. ഭക്ഷയന്നൃഷിസംഘാംശ്ച വിചചാരാതിദാരുണഃ

ദുഷ്ടാത്മാകുംഭകർണ്ണഃതു=ദുഷിച്ച മനസ്സോടുകൂടിയ കുംഭകർണ്ണൻ, സന്തുഷ്ടചേതസഃദ്വിജാൻ=സന്തോഷിച്ച മനസ്സോടുകൂടിയ ദ്വിജന്മാരെയും, ഋഷിസംഘാൻച=ഋഷിസമൂഹങ്ങളെയും, ഭക്ഷയൻ=ഭക്ഷിക്കുന്നവനായിട്ട്, അതിദാരുണഃ=അത്യന്തം ഭയങ്കരനായിട്ട്, വിചചാര=വിചരിച്ചു.

ദുഷ്ടവിചാരത്തോടുകൂടിയ അതിഭയങ്കരനായ കുംഭകർണ്ണൻ യദൃച്ഛാലാഭത്താൽ സന്തോഷിച്ചുകൊണ്ടിരിക്കുന്ന മഹാന്മാരായ ബ്രാഹ്മണരെയും തപസ്സുചെയ്തുകൊണ്ടിരിക്കുന്ന മഹൎഷിമാരെയും കൊന്നു തിന്നുന്നവനായിട്ട് സഞ്ചരിച്ചു.

കുംഭകർണ്ണന്റെ ശരീരവലിപ്പത്തെക്കുറിച്ച് ശ്രീവാല്മീകി—

"തസ്യ്വതഥാനന്തരംജാതഃ കുംഭകർണ്ണോനാമമഹാബലഃ
പ്രമാണാദ്യസ്യവിപുലം പ്രമാണംനേഹവിദ്യതേ."

"രാവണജനനാനന്തരം മഹാബലവാനായ കുംഭകർണ്ണൻ ജനിച്ചു. അവനേക്കാൾ വമ്പിച്ച ശരീരമുള്ള ഒരുവൻ ഈ ലോകത്തിലില്ല."

59. രാവണോപിമഹാസത്ത്വഃ ലോകാനാം ഭയദായകഃ
വവൃധേലോകനാശായ ഹ്യാമയോദേഹിനാമിവ

മഹാസത്ത്വഃ=മഹത്തായ മനശ്ശക്തിയുള്ള, രാവണഃഅപി=രാവണനും, ലോകാനാം ഭയദായകഃ=ലോകങ്ങൾക്കു ഭയത്തെ ജനിപ്പിക്കുന്നവനായിട്ട്, ദേഹിനാം ആമയഃഇവ=ദേഹികളുടെ വ്യാധിയെന്നപോലെ, ലോകനാശായ=ലോകങ്ങളുടെ നാശത്തിന്നായിക്കൊണ്ട്, വവൃധേ=വൎദ്ധിച്ചു.

മനശ്ശക്തിയധികമുള്ള രാവണനും ലോകങ്ങളിലുള്ളവൎക്കു ഭയം ജനിപ്പിക്കുന്നവനായിട്ട് ശരീരികളെ ബാധിച്ചിരിക്കുന്ന മഹാരോഗമെന്നപോലെ ലോകങ്ങളെ നശിപ്പിക്കുവാനായിക്കൊണ്ട് വളൎന്നുവന്നു.

60. രാമത്വംസകലാന്തരസ്ഥമഖിലതോജാനാസി
വിജ്ഞാനദൃക്
സാക്ഷീസർവഹൃദിസ്ഥിതോഹി പരമോ
നിത്യോദിതോനിൎമ്മലഃ.
ത്വംലീലാമനുജാകൃതിഃ സ്വമഹിമാ
മായാഗുണൈൎന്നാജ്യസേ
ലീലാൎത്ഥം പരിചോദിതോദ്യഭവതാ
വക്ഷ്യാമിരക്ഷോത്ഭവം.

രാമ! വിജ്ഞാനദൃക്ത്വം=ഹേ രാമ! വിജ്ഞാനമാകുന്ന ദൃഷ്ടിയോടുകൂടിയിരിക്കുന്ന നിന്തിരുവടി, അഖിലതഃ സകലാന്തരസ്ഥം ജാനാസി=എല്ലാദിക്കിലുമുള്ള സകലരുടെയും അന്തൎഭാഗത്തുള്ളതിനെ അറിയുന്നു. സൎവ്വഹൃദിസ്ഥിതഃ=സൎവ്വരുടെയും ഹൃദയത്തിലിരിക്കുന്നവനും, നിത്യോദിതഃ=എപ്പോഴും ഉദയത്തോടുകൂടിയവനും, നിൎമ്മലഃ=മലരഹിതനും, പര

മഃ=എല്ലാററിനേയും കടന്നിരിക്കുന്നവനുമായ, സാക്ഷീഹി=സാക്ഷിതന്നെ. ലീലാമനുജാകൃതിഃ=ക്രീഡക്കായ്ക്കൊണ്ടു് മനുഷ്യാകൃതിയോടു കൂടിയവനും, സുമഹിമാ=അതിശയമായ മഹിമയോടു കൂടിയവനുമായ, ത്വം=നിന്തിരുവടി, മായാഗുണൈഃ=മായയുടെ ഗുണങ്ങളാൽ, നഋജ്യസേ=സ്പൃശിക്കപ്പെടുന്നില്ല, അദ്യഭവതാ=ഇപ്പോൾ ഭവാനാൽ, ലീലാൎത്ഥം=വിനോദത്തിന്നായ്ക്കൊണ്ടു്, പരിചോദിതഃഅഹം=സാദരം ചോദിക്കപ്പെട്ട ഞാൻ, രക്ഷോൽഭവം=രാക്ഷസന്മാരുടെ ഉൽപത്തിയെ, വക്ഷ്യാമി=പറയുന്നേൻ.

വിനയത്തെ പ്രകാശിപ്പിച്ചുംകൊണ്ടു് അഗസ്ത്യമുനി രാമതത്വത്തെപ്പറയുന്നു. ഹേ രാമ! ജ്ഞാനമാകുന്ന ദൃഷ്ടിയോടുകൂടിയ നിന്തിരുവടി സകലഹൃദയവ്യാപാരത്തേയും അറിയുന്നു. എങ്ങിനെ അറിയുന്നുവെന്നാൽ, അങ്ങുന്നു് സകല ഹൃദയത്തിലുമിരിക്കുന്നവനും, ഒരു സമയത്തിലും അസ്തമിക്കാതെയിരിക്കുന്നതും എപ്പോഴും ഉദിച്ചുകൊണ്ടിരിക്കുന്നതുമായ ജ്ഞാനപ്രകാശമാകുന്ന നിന്തിരുവടിയുടെ സ്വരൂപം. സത്വാദിഗുണങ്ങളെ അതിക്രമിച്ചിരിക്കുന്നവനാകയാൽ സർവോൽകൃഷ്ടനും, രാഗാദിമാലിന്യങ്ങൾനിമിത്തം മറവില്ലാതിരിക്കുന്നവനുമായതുകൊണ്ടു് എല്ലാററിനേയും കണ്ടുകൊണ്ടുതന്നെയിരിക്കുന്നു. ലോകരക്ഷാരൂപമായ ലീലയെ സാധിപ്പാൻ മനുഷ്യാകൃതി ധരിച്ചിരിക്കുന്ന മഹാമഹിമയോടുകൂടിയ അങ്ങയെ മായാഗുണങ്ങൾ സ്പൃശിക്കുന്നതുമില്ല. ആകയാൽ നിന്തിരുവടിക്കെന്നിൽനിന്നു് കേട്ടറിയേണ്ടതായിട്ടൊന്നുമില്ല. എങ്കിലും മനുഷ്യലീലയെ അഭിനയിക്കുവാനായിട്ടു് എന്നോടു് പറവാൻ സാദരം കല്പിച്ചതുകൊണ്ടു് രാക്ഷസന്മാരുടെ ഉല്പത്തിയെക്കുറിച്ചു് ഞാൻപറയുന്നതാകുന്നു.

61. ജാനാമികേവലമനന്തമചിന്ത്യശക്തിം
ചിന്മാത്രമക്ഷരമജം വിദിതാത്മതത്വം
ത്വാം രാമഗൂഢനിജരൂപമനുപ്രവൃത്തോ
മൂഢോപ്യഹം ഭവദനുഗ്രഹതശ്ചരാമി.

രാമ!=ഹേ രാമ! മൂഢ അപിഃ അഹം=മൂഢനാകുന്നുവെങ്കിലും ഞാൻ, ത്വാം=നിന്തിരുവടിയെ, കേവലം=ഏകനും, അനന്തം=അന്തമില്ലാത്തവനും, അചിന്ത്യശക്തിം=ചിന്തിക്കപ്പെടുവാൻ കഴിയാത്ത ശക്തിയോടുകൂടിയവനും, ചിന്മാത്രം=ജ്ഞാനസ്വരൂപനും, അക്ഷരം=നാശമില്ലാത്തവനും, അജം=ജന്മമില്ലാത്തവനും, വിദിതാത്മതത്വം=അറിയപ്പെട്ട

ആത്മസ്വരൂപത്തോടുകൂടിയവനും, ഗൂഢനിജരൂപം=മറക്കപ്പെട്ട സ്വന്തം രൂപത്തോടുകൂടിയവനുമായിട്ട്, ഭവദനുഗ്രഹതഃ=ഭവാന്റെ അനുഗ്രഹത്താൽ, ജാനാമി=അറിയുന്നു, അനുപ്രവൃത്തഃ ചരാമി=അനുസരിച്ചു പ്രവൃത്തിക്കുന്നവനായിട്ട് ചരിക്കുന്നേൻ.

"ലീലക്കായിക്കൊണ്ടുള്ള മനുഷ്യാകൃതിയെന്നെന്തിനായിപ്പറയുന്നു. സത്യമായിട്ടുള്ള മനുഷ്യാകൃതിയെന്നുതന്നെ പറവാൻ എന്തു വിരോധം?" എന്നുള്ള ശങ്കയെ പരിഹരിച്ചുകൊണ്ട് ശ്രീരാമന്റെ സൂക്ഷ്മരൂപത്തെ വിശദമാക്കുന്നു:—

ഹേ രാമ! ഞാനറിവില്ലാത്ത മൂഢബുദ്ധിയാണെങ്കിലും നിന്തിരുവടി അദ്വിതീയനും, അപരിച്ഛിന്നനും, ഊഹിപ്പാൻപോലും കഴിയാത്ത മഹാശക്തിയുള്ളവനും, ജ്ഞാനാഢ്യനും, നാശരഹിതനും, ജനനമില്ലാത്തവനും, സ്വരൂപത്തെ അറിഞ്ഞിരിക്കുന്നവനും, അന്യർക്കറിവാൻ കഴിയാത്തവിധം ആത്മസ്വരൂപത്തെ മറച്ചുവെച്ചുകൊണ്ട് മനുഷ്യവേഷം അഭിനയിക്കുന്നവനുമാണെന്ന് ഞാൻ അങ്ങയുടെ അനുഗ്രഹത്താലറിയുന്നു. എങ്കിലും നിന്തിരുവടിയുടെ ആജ്ഞയെ അനുസരിച്ച് ലോകത്തിൽ പ്രവൃത്തിമാർഗപരനായിട്ട് ഞാൻ സഞ്ചരിക്കുകയും ചെയ്യുന്നു.

62. ഏവംവദന്തമിനവംശപവിത്രകീർത്തിഃ
കുംഭോൽഭവം രഘുപതിഃ പ്രഹസൻബഭാഷേ
മായാശ്രിതംസകലമേതദനന്യകത്വാൽ
മൽകീർത്തനംജഗതി പാപഹരംനിബോധ.

ഏവം വദന്തം=ഇപ്രകാരം പറയുന്ന, കുംഭോൽഭവം=അഗസ്ത്യരോട്, ഇനവംശപവിത്രകീർത്തിഃ=സൂര്യവംശത്തിൽ പവിത്രയായ കീർത്തിയോടുകൂടിയ, രഘുപതിഃ=രാമൻ, പ്രഹസൻ=ചിരിച്ചുകൊണ്ട്, ബഭാഷേ=ഭാഷിച്ചു, അനന്യകത്വാൽ=അന്യമായിട്ടൊന്നുമില്ലാത്തതുകൊണ്ട്, ഏതത് സകലം=ഇതു സകലവും, മായാശ്രിതം=മായയെ ആശ്രയിച്ചതാകുന്നു, മൽകീർത്തനം=എന്നെക്കീർത്തിക്കുന്നതു്, ജഗതി=ജഗത്തിൽ, പാപഹരം=പാപത്തെ ഹരിക്കുന്നതാണെന്ന്, നിബോധ=ബോധിച്ചാലും.

ഇപ്രകാരം പറയുന്ന അഗസ്ത്യമുനിയോട് സൂര്യവംശത്തിൽ അവതരിച്ച് പരമ പരിശുദ്ധകീർത്തിയോടുകൂടിയ ശ്രീരാമൻ മന്ദഹാസം ചെയ്തുകൊണ്ട് പറഞ്ഞു. ഞാനേകൻ മാത്രമല്ലാതെ അന്യമായിട്ട് യാ

തൊന്നുമില്ലാത്തതിനാൽ നാനാവിധത്തിൽ കാണപ്പെടുന്ന ഈ ലോകം മായയെ ആശ്രയിച്ചിരിക്കുന്നതാകുന്നു. മായനിമിത്തം ബഹുരൂപത്തിൽ കാണപ്പെടുന്നതാണെന്നു സാരം. എന്റെ അവതാരത്തിന്റെ പരമപ്രയോജനം, ജീവരാശികൾ എന്നെക്കുറിച്ച് കീർത്തനാദികൾ ചെയ്തു, മായാബാധാരൂപമായ പാപത്തിൽനിന്ന് മുക്തരായി സ്വരൂപബോധത്തോടുകൂടെ ആനന്ദികളായ്തീരുവാനാണെന്നറിഞ്ഞാലും.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
ഉത്തരകാണ്ഡേ പ്രഥമഃസർഗഃ
ശുഭം ഭവതു.

---

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം ഉമാമഹേശ്വരസംവാദം ഉത്തരകാണ്ഡം.

## രണ്ടാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. ശ്രീരാമവചനംശ്രുത്വാ പരമാനന്ദനിർഭരഃ
മുനിഃപ്രോവാചസദസി സർവ്വേഷാം തത്രശൃണ്വതാം.

ശ്രീരാമവചനം=ശ്രീരാമന്റെ വചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, പരമാനന്ദനിർഭരഃമുനിഃ=പരമാനന്ദപൂർണ്ണനായ മുനി, തത്രസദസി=ആ സദസ്സിൽ, സർവ്വേഷാം ശൃണ്വതാം=സർവ്വന്മാരും ശ്രവിച്ചിരിക്കേ, പ്രോവാച=പറഞ്ഞു.

ശ്രീമഹാദേവൻ അരുൾചെയ്തു.

ശ്രീരാമവാക്യം കേട്ടപ്പോൾ അത്യാനന്ദഭരിതനായ അഗസ്ത്യമുനി ആ സഭയിലുള്ളവരെല്ലാം കേട്ടുകൊണ്ടിരിക്കേ ഇങ്ങിനെ പറഞ്ഞു.

2. അഥവിത്തേശ്വരോദേവസ്തത്ര കാലേനകേനചിത്
ആയയൌപുഷ്പകാരൂഢഃ പിതരംദ്രഷ്ടുമോജസാ.

അഥവിത്തേശ്വരഃദേവഃ=അനന്തരം വിത്താധിപനായ ദേവൻ, കേനചിത്കാലേന=കാലക്രമത്തിൽ, പുഷ്പകാരൂഢഃ=പുഷ്പകത്തിൽ ആ

രോഹണം ചെയ്തവനായിട്ട്, ഓജസാ=തേജസ്സോടുകൂടെ, തത്രപിതരം ദ്രഷ്ടും=അവിടെ പിതാവിനെ ദൎശിപ്പാൻ, ആയയൌ=ആഗമിച്ചു.

അനന്തരം ധനാധിപനായ കുബേരൻ കുറെകാലം കഴിഞ്ഞെപ്പോൾ പിതാവിനെ കാണ്മാൻ, പുഷ്പകവിമാനത്തിലിരുന്ന് മഹാ തേജസ്സോടുകൂടെ ആ ആശ്രമത്തിൽ വന്നു.

3. ദൃഷ്ട്വാതംകൈകസീതത്ര ഭ്രാജമാനം മഹൌജസം
രാക്ഷസീപുത്രസാമീപ്യം ഗത്വാരാവണമബ്രവീത്.

രാക്ഷസീകൈകസീ=രാക്ഷസിയായ കൈകസി, തത്രഭ്രാജമാനം=അവിടെ പ്രകാശിക്കുന്ന, മഹൌജസംതം=മഹാ തേജസ്വിയായ അവനെ, ദൃഷ്ട്വാ=ദൎശിച്ചിട്ട്, പുത്രസാമീപ്യംഗത്വാ=പുത്രസമീപം ഗമിച്ചിട്ട്, രാവണം അബ്രവീത്=രാവണനോടു പറഞ്ഞു.

ആ ആശ്രമത്തിൽ അത്യന്തം പ്രഭാവത്തോടുകൂടെ വന്നിരിക്കുന്ന കുബേരനെ രാക്ഷസിയായ കൈകസി കണ്ടപ്പോൾ, സ്വപുത്രനായ രാവണന്റെ സമീപത്തുപോയി പറഞ്ഞു.

ഇവിടെ ശ്രീവാല്മീകി വചനം:—

"തംദൃഷ്ട്വാകൈകസീതത്ര ജ്വലന്തമിവതേജസാ
ആഗത്യരാക്ഷസീംബുദ്ധിം ദശഗ്രീവമുവാചഹ
പുത്രവൈശ്രവണംപശ്യ ഭ്രാതരം തേജസാവൃതം
ഭ്രാതൃഭാവേസമേചാപി പശ്യാത്മാനംത്വമീദൃശം.
ദശഗ്രീവതഥായത്നം കുരുഷ്വാമിതവിക്രമ
യഥാത്വമപിമേപുത്ര ഭവേൎവൈശ്രവണോപമഃ"

തേജസ്സുകൊണ്ടുജ്ജ്വലിക്കുന്ന ആ കുബേരനെ അവിടെക്കണ്ടപ്പോൾ കൈകസിക്ക് രാക്ഷസീബുദ്ധിയുദിച്ചു. രാവണനോടു പറഞ്ഞു. "ഹേ പുത്ര! തേജസ്സുകൊണ്ടു മൂടിയിരിക്കുന്ന വൈശ്രവണനെ നോക്കുക. നിയ്യും അവനും ഒരച്ഛന്റെ മക്കളാണെങ്കിലും നിന്റെ ഈ എളിയ സ്ഥിതിയെക്കുറിച്ചു നീ ചിന്തിച്ചുനോക്കുക. ദശാനന! ഹേ അമിതപരാക്രമശാലിൻ! എന്റെ പുത്രനായ നിയ്യും കുബേരസദൃശനായ്തീരുവാൻ തക്കവിധം പരിശ്രമിച്ചാലും." പരശ്രീ കണ്ടുകൂടായ്മയാണ് രാക്ഷസീബുദ്ധിയുടെ സ്വഭാവമെന്ന് കവികുലഗുരു എത്രയും ഭംഗിയിൽ പ്രകാശിപ്പിച്ചിരിക്കുന്നു.

4. പുത്രപശ്യധനാധ്യക്ഷം ജ്വലന്തം സ്വേനതേജസാ
ത്വമപ്യേവംയഥാഭൂയാസ്തഥായത്നം കുരുപ്രഭോ!

പുത്ര!=ഹേ പുത്ര! സ്വേനതേജസാ=സ്വന്തം തേജസ്സുകൊണ്ട്, ജ്വലന്തം ധനാധ്യക്ഷം=ജ്വലിക്കുന്ന ധനാധിപനെ, പശ്യ=നോക്കിയാലും, പ്രഭോ തദപി=ഹേ സമർത്ഥ! നീയും, യഥാഏവം ഭൂയാഃ=ഏതു വിധമായാൽ ഇങ്ങിനെ വരുമോ, തഥായത്നംകുരു=അപ്രകാരം യത്നിച്ചാലും.

മകനേ! സ്വന്തം തേജസ്സുകൊണ്ട് ജ്വലിക്കുന്ന ധനാധിപനെ നോക്കുക. ഹേ പ്രഭോ! നീയ്യും ഇതുപോലെ ആയ്യരുവാൻ തക്കവിധം പരിശ്രമിച്ചാലും.

"പ്രഭോ" എന്നതിന്നു പകരം "ദ്രുതം" എന്ന പാഠഭേദം കാണുന്നുണ്ട്. വേഗം ശ്രമിച്ചാലും എന്നാണപ്പോൾ അർത്ഥം. പ്രഭോ എന്ന് സംബോധനം ചെയ്ത മാതാവ് തന്റെ അനുഗ്രഹശക്തികൊണ്ട് മകന്ന് പ്രഭുത്വത്തെ-എന്തും ചെയ്യാനുള്ള സാമർത്ഥ്യത്തെ-നൽകുകയാണ് ചെയ്യുന്നത്. മാതാവിന്റെ അനുഗ്രഹമനുസരിച്ച് പുത്രൻ മഹാസമർത്ഥനായ്ത്തീരികയും ചെയ്യുന്നു. അതുകൊണ്ട് "പ്രഭോ" എന്നതന്നെയാണധികം നല്ലതെന്നു വിചാരിക്കുന്നു. രുചിഭേദം തോന്നുന്നവക്ക "ദ്രുതം" എന്ന പാഠം സ്വീകരിക്കയും ചെയ്യാം.

5. തച്ഛ്രുത്വാ രാവണോരോഷാൽ പ്രതിജ്ഞാമകരോൽദ്രുതം
ധനദേനസമോവാപി ഹ്യധികോവാചിരേണതു

6. ഭവിഷ്യാമ്യംബമാംപശ്യ സന്താപം ത്യജസുവ്രതേ!

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, രാവണഃ=രാവണൻ, രോഷാൽ=കോപത്തോടുകൂടേ, ദ്രുതം പ്രതിജ്ഞാം അകരോത്=വേഗം പ്രതിജ്ഞയെ ചെയ്തു, ധനദേനസമഃ വാ=ധനപതിയോടു സമനോ, അധികഃ അപിവാ=അധികനോ ആയിട്ട്, അചിരേണ ഭവിഷ്യാമി=വേഗം ഭവിക്കുന്നേൻ, അംബ!=ഹേ മാതാവേ! മാം പശ്യ=എന്നെ കടാക്ഷിച്ചാലും, സുവ്രതേ!=ഹേ പതിവ്രതേ! സന്താപം ത്യജ=സന്താപത്തെ ത്യജിച്ചാലും.

മാതൃവാക്യം കേട്ട രാവണൻ കോപാധിക്യത്തോടുകൂടെ ശീഘ്രം ശപഥം ചെയ്തു, "കാലതാമസം ഒട്ടും വരുത്താതെ ഞാൻ കുബേരനോടു തുല്യനോ, അവനേക്കാൾ മീതെയുള്ളവനോ ആയ്യരുന്നുണ്ട്. ഹേ മാതാവേ! എന്നെ കരുണയോടുകൂടെ കടാക്ഷിച്ചാലും, ഹേ പതിവ്രതേ! വ്യസനത്തെയുപേക്ഷിച്ചാലും."

ഇത്യുക്ത്വാദുഷ്കരംകത്തും തപഃ സദശകന്ധരഃ

7. ആഗമൽഫലസിദ്ധ്യർത്ഥം ഗോകർണം തു സഹാനുജഃ.

ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ടു്, ദുഷ്കരം തപഃ കൎത്തും=ക്ലേശകരമായ തപസ്സ ചെയ്യാൻ, സഃ ദശകന്ധരഃ=ആ ദശാനനൻ, സഹാനുജഃ=അനുജന്മാരോടുകൂടെ, ഫലസിദ്ധ്യൎത്ഥം=ഫലസിദ്ധിക്കായ്ക്കൊണ്ടു്, ഗോകൎണ്ണം തു ആഗമത്=ഗോകൎണ്ണത്തെ ആഗമിച്ചു.

ഇങ്ങിനെ പറഞ്ഞ രാവണൻ മററാൎക്കും സാധിക്കാത്ത വിധത്തിൽ ക്ലേശകരമായ തപസ്സ ചെയ്യാൻ അനുജന്മാരോടുകൂടെ തീൎത്ഥമാഹാത്മ്യത്താൽ ഫലം വേഗം സിദ്ധിപ്പാൻവേണ്ടി ഗോകൎണ്ണത്തിലേക്കു വന്നു.

8. സ്വം സ്വംനിയമമാസ്ഥായ ഭ്രാതരസ്തേതപോമഹത്
ആസ്ഥിതാദുഷ്കരംഘോരം സൎവലോകൈകതാപനം.

സ്വം സ്വം നിയമം ആസ്ഥായ=അവരവരുടെ നിയമത്തെ സ്വീകരിച്ചിട്ടു്, തേ ഭ്രാതരഃ=ആ ഭ്രാതാക്കൾ, ദുഷ്കരം=ചെയ്യാൻ പ്രയാസമുള്ളതും, ഘോരം=ഭയങ്കരവും, സൎവലോകൈകതാപനം=സൎവ ലോകങ്ങളെ മുഖ്യമായി തപിപ്പിക്കുന്നതുമായ, മഹത് തപഃ=മഹത്തായ തപസ്സ്, ആസ്ഥിതാഃ=ആചരിച്ചു.

ജ്യേഷ്ഠാനുജന്മാരായ അവർ മൂന്നുപേരും, അവരവരുടെ വാസനക്കനുസരിച്ചു രാജസ, താമസ, സാത്വിക നിയമത്തെ നിശ്ചയിച്ചു്, അതിക്ലേശസാദ്ധ്യവും മഹാഭയങ്കരവും ലോകങ്ങളെ അത്യന്തം തപിപ്പിക്കുന്നതുമായ മഹത്തായ തപസ്സാചരിച്ചു.

9. ദശ്വൎഷസഹസ്രാണി കുംഭകൎണ്ണോകരോൽതപഃ
വിഭീഷണോപിധൎമ്മാത്മാ സത്യധൎമ്മപരായണഃ
പഞ്ചവൎഷസഹസ്രാണി പാദേനൈകേനതസ്ഥിവാൻ

കുംഭകൎണ്ണഃ=കുംഭകൎണ്ണൻ, ദശവൎഷസഹസ്രാണി=പതിനായിരം വൎഷം, തപഃ അകരോത്=തപസ്സചെയ്തു, സത്യധൎമ്മപരായണഃ=സത്യത്തെയും ധൎമ്മത്തെയും പ്രധാനമായി ആശ്രയിച്ചവനും, ധൎമ്മാത്മാ=ധൎമ്മത്തിൽ മനസ്സോടുകൂടിയവനുമായ, വിഭീഷണഃ അപി=വിഭീഷണനും, പഞ്ചവൎഷസഹസ്രാണി=അയ്യായിരം സംവത്സരം, ഏകേനപാദേന=ഒരു പാദംകൊണ്ടു്, തസ്ഥിവാൻ=സ്ഥിതി ചെയ്തു.

കുംഭകൎണ്ണൻ പതിനായിരം സംവത്സരം തപസ്സചെയ്തു. ധൎമ്മസ്വഭാവനും, സത്യധൎമ്മങ്ങളിൽ പരമതൽപരനുമായ വിഭീഷണൻ അയ്യായിരം വൎഷം ഒററക്കാലുമ്മിനിന്നു തപസ്സചെയ്തു.

കുംഭകർണ്ണന്റെ തപസ്സിനെകുറിച്ച് ശ്രീവാല്മീകി:—

"കുംഭകർണ്ണസ്തദാത്യർത്ഥം സത്യധർമ്മപരായണഃ
അതപ്യൽ ഗ്രീഷ്മകാലേവൈസോഗ്നിഭിഃ സൂര്യ്യപഞ്ചമൈഃ
മേഘാംബുസിക്തോവർഷാസുവീരാസനമസേവത
നിത്യംചശിശിരേകാലേ ജലമദ്ധ്യപ്രതിശ്രയഃ
ഏവം വർഷസഹസ്രാണി ദശതസ്യാതദായയുഃ
സത്യേ ധർമേ ച രക്തസ്യ സൽപഥാധിഷ്ഠിതസ്യ ച"

സത്യധർമ്മങ്ങളിൽ തൽപരനായ കുംഭകർണ്ണൻ വേനൽകാലത്തിൽ പഞ്ചാഗ്നിമദ്ധ്യത്തിലും, (സൂര്യൻ അഞ്ചാമത്തേതഗ്നി) വർഷകാലങ്ങളിൽ മഴ നനഞ്ഞുകൊണ്ട് വീരാസനത്തിലിരുന്നും, ശീതകാലത്തിൽ ജലമദ്ധ്യത്തിൽനിന്നുകൊണ്ടും പതിനായിരം വർഷം കഴിച്ചു. സത്യത്തിലും ധർമ്മത്തിലും അനുരക്തനും സന്മാർഗത്തിൽ സ്ഥിരനുമായിരുന്നു.

വിഭീഷണതപസ്സിനെക്കുറിച്ച് ശ്രീവാല്മീകി:—

"വിഭീഷണശ്ചധർമ്മാത്മാ നിത്യം ധർമപ്രവ്രതഃ ശുചിഃ
പഞ്ചവർഷസഹസ്രാണി പാദേനൈകേന തസ്ഥിവാൻ
സമാപ്തേ നിയമേ തസ്മിൻ നനൃതുശ്ചാപ്സരോഗണാഃ
പപാത പുഷ്പവർഷംച തുഷ്ടുവുശ്ചൈവ ദേവതാഃ
പഞ്ചവർഷസഹസ്രാണി സൂര്യ്യമേവാനുവർത്തയൻ
തസ്ഥാവൂർദ്ധ്വശിരോബാഹുഃ സ്വാദ്ധ്യായാസക്തചേതനഃ
ഏവം വിഭീഷണസ്യാപി ഗതാനിസുമഹാത്മനഃ
ദശവർഷസഹസ്രാണി സ്വർഗസ്ഥസ്യേവ നന്ദനേ."

"ധർമ്മസ്വഭാവനായ വിഭീഷണനും, നിത്യവും ധർമ്മനിഷ്ഠയോടും ശുദ്ധിയോടുംകൂടെ അയ്യായിരം വർഷം ഒററക്കാൽകൊണ്ടുനിന്ന് തപസ്സുചെയ്തു. ആ നിയമം സമാപ്തമായപ്പോൾ അപ്സരസ്സുകളുടെ സംഘങ്ങൾ നർത്തനംചെയ്തു. പുഷ്പവൃഷ്ടിയുണ്ടായി. ദേവതകൾ സ്തുതിച്ചു. അയ്യായിരം വർഷം സൂര്യ്യനെ നോക്കിക്കൊണ്ടും, ശിരസ്സിനേയും, കൈകളേയും ഉയർത്തിക്കൊണ്ടും, മനസാ വേദം ഉച്ചരിച്ചുകൊണ്ടും തപസ്സുചെയ്തു. ഇങ്ങിനെ പതിനായിരം വർഷം സ്വർഗലോകത്തിൽ നന്ദനമെന്ന ഉദ്യാനത്തിലിരിക്കുന്നവനെന്നപോലെ സുഖമായി കഴിച്ചു.

10. ദിവ്യം വർഷസഹസ്രംതു നിരാഹാരോ ദശാനനഃ
പൂർണ്ണേ വർഷസഹസ്രേതു ശീർഷമഗ്നൌജുഹാവസഃ
ഏവം വർഷസഹസ്രാണിനവതസ്യാതിചക്രമുഃ

ദശാനനഃ തു=രാവണനാകട്ടെ, നിരാഹാരഃ=ആഹാരമില്ലാത്തവനായിട്ട്, ദിവ്യം വൎഷസഹസ്രം=ദിവ്യമായ ആയിരം വൎഷം, പൂൎണ്ണേ വൎഷസഹസ്രേ=ആയിരംവത്സരം പൂൎണ്ണമായാൽ, സഃ=അവൻ, ശീൎഷം=ശിരസ്സിനെ, അഗ്നൌ ജുഹാവ=അഗ്നിയിൽ ഹോമിച്ചു, ഏവം വൎഷസഹസ്രാണിനവ=ഇങ്ങിനെ ഒമ്പതിനായിരം വൎഷം, തസ്യ=അവന്റെ, അതി ചക്രമുഃ=അതിക്രമിച്ചു.

രാവണനാകട്ടെ ആഹാരമൊന്നുമില്ലാതെ ആയിരം ദിവ്യസംവത്സരംകാലം തപസ്സചെയ്തു, ആയിരംവൎഷം കഴിയുമ്പോൾ ഒരു ശിരസ്സിനെ താൻതന്നെ ഛേദിച്ച് അഗ്നിയിൽ ഹോമിക്കും. ഇങ്ങിനെ അവന്റെ ഒമ്പതിനായിരം വൎഷം കഴിഞ്ഞു. ആയിരം ദിവ്യസംവത്സരം എന്നത് മനുഷ്യമാനപ്രകാരം മൂന്നുലക്ഷത്തി അറുപതിനായിരം സംവത്സരമാണെന്നു കാണുന്നു.

11. അഥവൎഷസഹസ്രേതു ദശമേ ദശമംശിരഃ
ഛേത്തുകാമസ്യ ധൎമ്മാത്മാ പ്രാപ്തശ്ചാഥ പ്രജാപതിഃ

അഥ ദശമേ വൎഷസഹസ്രേതു=അനന്തരം പതിനായിരാമത്തു വൎഷത്തിൽ, ദശമം ശിരഃ=പത്താമത്തെ ശിരസ്സിനെ, ഛേത്തുകാമസ്യ=ഛേദിപ്പാനാഗ്രഹിക്കുന്നവന്റെ മുമ്പിൽ, ധൎമാത്മാ പ്രജാപതിഃ=ധൎമ്മസ്വരൂപനായ ബ്രഹ്മാവ്, പ്രാപ്തഃച=പ്രാപിക്കയും ചെയ്തു.

പതിനായിരാമത്തു വൎഷം തികഞ്ഞപ്പോൾ പത്താമത്തെ ശിരസ്സിനെ മുറിക്കാൻ ഭാവിക്കുന്ന രാവണന്റെ മുമ്പിൽ ധൎമ്മസ്വരൂപനായ ബ്രഹ്മദേവൻ പ്രത്യക്ഷനായി.

12. വത്സ! വത്സ! ദശഗ്രീവ! പ്രീതോസ്മീത്യഭ്യഭാഷത
വരം വരയ ദാസ്യാമി യത്തേ മനസികാംക്ഷിതം

പ്രീതഃ അസ്മി=ഞാൻ സന്തുഷ്ടനായ്ഭവിച്ചിരിക്കുന്നു, ഇതി അഭ്യഭാഷത=എന്ന് അഭിഭാഷണംചെയ്തു, വരം വരയ=വരത്തെ വരിച്ചാലും, തേ മനസി=നിന്റെ മനസ്സിൽ, കാംക്ഷിതം യത്=കാംക്ഷിക്കപ്പെട്ടതു് യാതൊന്നോ, തത് ദാസ്യാമി=അതിനെ ദാനംചെയ്യുന്നേൻ.

ഹേ വത്സ! വത്സ! രാവണ! ഞാൻ സന്തോഷിച്ചിരിക്കുന്നു. നിന്റെ മനസ്സിൽ ആഗ്രഹിക്കുന്ന വരം വരിച്ചുകൊൾക. ഞാൻ തരുന്നുണ്ട് എന്ന് ബ്രഹ്മാവു പറഞ്ഞു

13. ദശഗ്രീവോപിതച്ഛ്രുത്വാ പ്രഹൃഷ്ടേനാന്തരാത്മനാ
അമരത്വം വൃണോമീശ വരദോയദിമേ ഭവാൻ

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, ദശഗ്രീവഃ അപി=രാവണനും, പ്രഹൃഷ്ടേന അന്തരാത്മനാ=അധികം സന്തോഷിച്ച അന്തഃകരണത്തോടുകൂടെ, ഈശ!=ഹേ ഈശ്വര!, ഭവാൻ=നിന്തിരുവടി, മേ വരദഃ യദി=എനിക്ക് വരം തരുന്നവനാണെങ്കിൽ, അമരത്വം വൃണോമി=മരണമില്ലായ്മയേ വരിക്കുന്നേൻ.

അതു കേട്ട രാവണൻ മനസ്സന്തോഷത്തോടുകൂടെ പറഞ്ഞു. ഹേ ഭഗവൻ! നിന്തിരുവടി എനിക്കു വരം തരുന്നപക്ഷം മരണമില്ലായ്മയെ ഞാൻ വരിക്കുന്നേൻ.

14. സുപർണ്ണനാഗയക്ഷാണാം ദേവതാനാം തഥാസുരൈഃ
അവധ്യത്വംതുമേദേഹി തൃണഭൂതാഹിമാനുഷാഃ.

സുപർണ്ണനാഗയക്ഷാണാം=ഗരുഡൻ, സർപ്പങ്ങൾ, യക്ഷന്മാർ ഇവക്കും, ദേവതാനാം=ദേവന്മാക്കും, തഥാഅസുരൈഃ=അപ്രകാരം അസുരന്മാരാലും, അവധ്യത്വം=വധിക്കപ്പെടുവാൻ കഴിയാത്തവനെന്നവസ്ഥയെ, മേദേഹി=എനിക്കു ദാനംചെയ്താലും, മാനുഷാഃ=മനുഷ്യന്മാർ, തൃണഭൂതാഃഹി=തൃണമായിരിക്കുന്നവർതന്നെ.

ഗരുഡൻ, സർപ്പങ്ങൾ, യക്ഷന്മാർ, ദേവന്മാർ, അസുരന്മാർ ഇവരാൽ ഞാൻ അവധ്യനെന്ന വരം തന്നാലും; മനുഷ്യരാകട്ടെ എനിക്കു തൃണപ്രായന്മാരാകുന്നു.

15. തഥാസ്ത്വിതിപ്രജാധ്യക്ഷഃ പുനരാഹദശാനനം
അഗ്നൌഹുതാനിശീർഷാണി യാനിതേസുരസത്തമ!
ഭവിഷ്യന്തിയഥാപൂർവ്വമക്ഷയാണിചസത്തമ!

തഥാ അസ്തു=അങ്ങിനെ ഭവിക്കട്ടെ, ഇതി=എന്നുപറഞ്ഞ, പ്രജാധ്യക്ഷഃ=ബ്രഹ്മാവ്, ദശാനനം പുനഃ ആഹ=രാവണനോട് പിന്നേയും പറഞ്ഞു, അസുരസത്തമ!=ഹേ അസുരശ്രേഷ്ഠ!, തേയാനിശീർഷാണി=നിന്റെ യാതൊരു ശിരസ്സുകൾ, അഗ്നൌ ഹുതാനി=അഗ്നിയിൽ ഹോമിക്കപ്പെട്ടുവോ, താനി=അവ, യഥാപൂർവം=മുമ്പേത്തെപ്പോലെ, ഭവിഷ്യന്തി=ഭവിക്കും, സത്തമ!=ഹേ ശ്രേഷ്ഠ! അക്ഷയാണിച=അക്ഷയങ്ങളായുമിരിക്കും.

അപ്രകാരം ഭവിക്കട്ടെ എന്നനുഗ്രഹിച്ചശേഷം ബ്രഹ്മാവ് പിന്നേയും രാവണനോട് പറഞ്ഞു. "ഹേ അസുരശ്രേഷ്ഠ! അഗ്നിയിൽ ഹോമിക്കപ്പെട്ട നിന്റെ ആ ശിരസ്സുകൾ മുമ്പേത്തെപ്പോലെയുണ്ടായ്വരും. ഹേ സത്തമ! അവക്ക് ക്ഷയം വരികയുമില്ല."

രാവണൻ വരം ചോദിച്ചതിനെയും ബ്രഹ്മാവ് നൽകിയതിനേയുംകുറിച്ച് ശ്രീവാല്മീകി:—

“തതോബ്രവീൽ ദശഗ്രീവഃ പ്രഹൃഷ്ടേനാന്തരാത്മനാ
പ്രണമ്യ ശിരസാദേവം ഹൎഷഗൽഗദയാ ഗിരാ
ഭഗവൻപ്രാണിനാം നിത്യം മാന്യത്ര മരണാൽഭയം
നഹിമൃത്യുസമഃ ശത്രു രമരത്വ മതോവൃണേ
ഏവമുക്തസ്തതോബ്രഹ്മാ ദശഗ്രീവമുവാചഹ
നാസ്തിസർവാമരത്വം തേ വരമന്യം വൃണീഷ്വവൈ
ഏവമുക്തസ്തദാരാമ! ബ്രഹ്മണാ ലോകകൎത്തൃണാ
ദശഗ്രീവഉവാചേദം കൃതാഞ്ജലി രഥാഗ്രതഃ
സുപർണ്ണയക്ഷനാഗാനാം ദൈത്യദാനവരക്ഷസാം
അവധ്യഃ സ്യാം പ്രജാധ്യക്ഷ ദേവതാനാംച സർവശഃ
നഹിചിന്താമമാന്യേഷു പ്രാണിഷുപ്രപിതാമഹ
തൃണഭൂതാഹിതേസർവേ പ്രാണിനോമാനുഷാദയഃ
ഭവിഷ്യത്യേതദേവംവൈ തവരാക്ഷസപുംഗവ!
ശൃണുചാപിവചോഭൂയഃ പ്രീതസ്യേഹഹിതംമമ
ഹുതാനിയാനിശീഷാണി പൂർവമഗ്നൌത്വയാനഘ
അക്ഷയാണിഭവിഷ്യന്തി തഥൈവതവസർവശഃ
വിതരാമിചതേസൌമ്യ വരമന്യം സുദുർല്ലഭം
ഛന്ദതോവിനുഭദ്രംതേ രൂപമന്യദ്യദിച്ഛസി.”

“പ്രത്യക്ഷനായ ബ്രഹ്മാവിനെ നമസ്കരിച്ചു. മനസ്സന്തോഷംനിമിത്തം ഗൽഗാക്ഷരങ്ങളോടുകൂടിയ വാക്കുകൊണ്ടു പറഞ്ഞു. “ഭഗവൻ പ്രാണികൾക്ക് നിത്യമായ ഭയം മരണത്തേക്കുറിച്ചാകയാൽ മരണമില്ലായ്മയെ ഞാൻ വരിക്കുന്നു” എന്നു പറഞ്ഞ രാവണനോടു ബ്രഹ്മാവു പറഞ്ഞു. “ഒരു വിധത്തിലും മരണമില്ലെന്ന സ്ഥിതി നിണക്കു കിട്ടുകയില്ല. മറെറാരു വരം വരിച്ചുകൊൾക” എന്നു പറഞ്ഞ ബ്രഹ്മാവിന്റെ മുമ്പിൽ കൈകൂപ്പിത്തൊഴുതു നില്ക്കുന്ന രാവണൻ പ്രാൎത്ഥിച്ചു. “സുപർണ്ണയക്ഷദൈത്യദാനവദേവാദികളിൽ നിന്ന് മരണം വരാതിരിക്കട്ടെ, അന്യ പ്രാണികളിൽ എനിക്കു ചിന്തയില്ല. മനുഷ്യർ മുതലായ പ്രാണികൾ എനിക്ക് തൃണപ്രായന്മാരാകയാൽ അവരിൽനിന്നെനിക്ക് ഭയമില്ല.” അങ്ങിനെയാകട്ടെ എന്നനുഗ്രഹിച്ച ബ്രഹ്മാവ് സന്തോഷത്താൽ രാവണൻ പ്രാൎത്ഥിക്കാതെതന്നെ “അഗ്നിയിൽ നീ ഹോമിച്ച

ശിരസ്സുകൾ പൂർവരീതിയിൽ രണ്ടാമതും നിണക്കുണ്ടാകട്ടെ, അവ അക്ഷയങ്ങളായുമിരിക്കട്ടെ. ദുർല്ലഭമായ അന്യവരംകൂടെ തരാം. നീ ഏതു രൂപത്തെ ആഗ്രഹിക്കുന്നുവോ ആ രൂപം നിണക്കുണ്ടാകും. മംഗളം ഭവിക്കട്ടെ" എന്നനുഗ്രഹിച്ചു.

16. ഏവമുക്ത്വാ തതോരാമ! ദശഗ്രീവം പ്രജാപതിഃ
വിഭീഷണമുവാചേദം പ്രണതം ഭക്തവത്സലഃ.

ദശഗ്രീവം ഏവംഉക്ത്വാ തതഃ=രാവണനോട് ഇപ്രകാരം വചിച്ചതിൽപ്പിന്നെ, രാമ!=ഹേ രാമ! ഭക്തവത്സലഃ പ്രജാപതിഃ=ഭക്തന്മാരിൽ വാത്സല്യമുള്ള ബ്രഹ്മാവ്, പ്രണതം വിഭീഷണം=പ്രണമിച്ച വിഭീഷണനോട്, ഇദം ഉവാച=ഇങ്ങിനെ പറഞ്ഞു.

രാവണനോടിപ്രകാരം പറഞ്ഞശേഷം ഭക്തവത്സലനായ ബ്രഹ്മാവ്, നമസ്കരിച്ച വിഭീഷണനോടിങ്ങിനെ പറഞ്ഞു.

17. വിഭീഷണത്വയാവത്സ കൃതം ധർമ്മാർത്ഥമുത്തമം
തപസ്തതോ വരംവത്സ വൃണീഷ്വാഭിമതംഹിതം.

വത്സവിഭീഷണ!=പ്രിയനായ വിഭീഷണ! ത്വയാ=നിന്നാൽ, ധർമ്മാർത്ഥം=ധർമ്മത്തിന്നായിക്കൊണ്ട്, ഉത്തമം തപഃ കൃതം=ശ്രേഷ്ഠമായ തപസ്സനുഷ്ഠിക്കപ്പെട്ടു, തതഃ=അതുകൊണ്ട്, അഭിമതം ഹിതം വരം=ആഗ്രഹിക്കുന്ന നന്മയായ വരത്തെ, വൃണീഷ്വ=വരിച്ചാലും.

ഹേ വത്സ! വിഭീഷണ! ധർമ്മസിദ്ധിക്കുവേണ്ടി ഉത്തമമായ തപസ്സു ചെയ്തിരിക്കുന്ന നീ ആഗ്രഹിക്കുന്ന നന്മയായ വരം വരിച്ചുകൊൾക.

18. വിഭീഷണോപിതംനത്വാ പ്രാഞ്ജലിർവാക്യമബ്രവീത്
ദേവമേസർവദാബുദ്ധിർധർമ്മേതിഷ്ഠതുശാശ്വതീ

19. മാരോചയത്വധർമ്മേ മേ ബുദ്ധിഃ സർവത്രസർവദാ.

വിഭീഷണഃ അപി=വിഭീഷണനും, തം നത്വാ=അവനെ നമിച്ചിട്ട്, പ്രാംജലിഃ=അഞ്ജലി ചെയ്തവനായിട്ട്, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു, ദേവ!=ഹേ ദേവനായുള്ളോവേ! സർവദാ മേബുദ്ധിഃ=എല്ലായ്പോഴും എന്റെ ബുദ്ധി, ധർമ്മേശാശ്വതീ തിഷ്ഠതു=ധർമ്മത്തിൽ ഇളക്കമില്ലാത്തതായിരിക്കട്ടെ, അധർമ്മേ സർവത്ര=അധർമ്മമായ സർവത്തിലും, സർവദാ=ഒരു കാലത്തിലും, മേ ബുദ്ധിഃ=എന്റെ ബുദ്ധി, മാരോചയതു=ഇഷ്ടപ്പെടരുതു്.

വിഭീഷണനും ബ്രഹ്മാവിനെ നമസ്കരിച്ച് അഞ്ജലി കൂപ്പിപ്പറഞ്ഞു. "അല്ലയോ ദേവ! എന്റെ ബുദ്ധി ധൎമ്മത്തിൽ ഇളക്കമില്ലാത്തതായിട്ടെപ്പോഴുമിരിക്കട്ടെ. അധൎമ്മമായ യാതൊന്നിലും ഒരു കാലത്തിലും എന്റെ ബുദ്ധി താല്പൎയ്യപ്പെടാതെയുമിരിക്കട്ടെ.

തതഃ പ്രജാപതിഃ പ്രീതോ വിഭീഷണമഥാബ്രവീത്
20. വത്സ ത്വം ധൎമ്മശീലോസി തഥൈവ ച ഭവിഷ്യസി
അയാചിതോപി തേ ദാസ്യേ ഹ്യമരത്വം വിഭീഷണ!

തതഃ പ്രീതഃ പ്രജാപതിഃ=അനന്തരം സന്തുഷ്ടനായ ബ്രഹ്മാവ്, വിഭീഷണം=വിഭീഷണനോട്, അഥ അബ്രവീത്=അനന്തരം പറഞ്ഞു, വത്സ! ത്വം ധൎമ്മശീലഃ അസി=കുട്ടി നീ ധൎമ്മസ്വഭാവനാകുന്നു, തഥാ ഏവ ഭവിഷ്യസി ച=അപ്രകാരംതന്നെ ഭവിക്കയും ചെയ്യും, അയാചിതഃ അപി=യാചിക്കപ്പെട്ടില്ലെങ്കിലും, വിഭീഷണ!=ഹേ വിഭീഷണ! അമരത്വം=മരണമില്ലായ്മ, തേ ദാസ്യേ=നിണക്കു ദാനം ചെയ്യുന്നേൻ.

അപ്പോൾ ഏററവും സന്തോഷിച്ചു ബ്രഹ്മാവ് വിഭീഷണനോട് പറഞ്ഞു. "വത്സ! നീ ധൎമ്മസ്വഭാവൻതന്നെ. മേലിലും അങ്ങിനെതന്നെയിരിക്കും. നീ എന്നോട് ചോദിക്കാതെതന്നെ നിണക്കു മരണമില്ലായ്മയേ ഞാൻ തരുന്നേൻ."

വിഭീഷണൻ വരം പ്രാൎത്ഥിച്ചതിനെകുറിച്ച് ശ്രീവാല്മീകി:—

"ഭഗവൻകൃതമേതാവൽ യന്മേ ലോകേശ്വരഃ പ്രഭുഃ
പ്രീതോമേ യദി ദാതവ്യോ വരോയം ശൃണു സുവ്രത!
പരമാപൽഗതസ്യാപി ധൎമ്മേ ഏവ ധൃതിർഭവേൽ
അശിക്ഷിതം ച ഭഗവൻ ബ്രഹ്മാസ്ത്രം പ്രതിഭാതു മേ
യാ യാ ജായേത മേ ബുദ്ധിസ്സ്വേഷു തേഷ്വാശ്രമേഷു ച
സാ സാ ഭവതു ധൎമ്മിഷ്ഠാ തം തം ധൎമ്മം ഭജേ ത ച."

ഹേ ഭഗവൻ ഇത്രത്തോളമായതുതന്നെ ധാരാളമായി. ലോകേശ്വരനായ നിന്തിരുവടി പ്രസാദിച്ചുവെല്ലൊ. വരദനായ നിന്തിരുവടി എനിക്കീവരം തരേണം. എത്ര വമ്പിച്ച ആപത്തിൽ ഞാനകപ്പെട്ടാലും ധൎമ്മത്തിൽത്തന്നെ ഇളകാതെ ഞാനിരിക്കേണം. പഠിപ്പിക്കപ്പെടാതെതന്നെ ബ്രഹ്മാസ്ത്രം എന്റെ പേരിൽ പ്രകാശിക്കേണം. ഏതേതാശ്രമങ്ങളിൽ ഏതേതു ബുദ്ധിയെനിക്കുണ്ടാകുന്നുവോ ആ വിചാരമെല്ലാം ധൎമ്മത്തിൽനിന്നു തെററാത്തതായിരിക്കേണം. അതാതാശ്രമധൎമ്മത്തെ അനുഷ്ഠിക്കയും വേണം.

21. കുംഭകർണ്ണമഥോവാച വരം വരയസുവ്രത!
വാണ്യാവ്യാപ്തോഥതംപ്രാഹ കുംഭകർണ്ണഃ പിതാമഹം.
22. സ്വപ്സ്യാമിദേവഷണ്മാസാൻ ദിനമേകം തു ഭോജനം
ഏവമസ്ത്വിതിതംപ്രാഹ ബ്രഹ്മാദൃഷ്ട്വാദിവൌകസഃ.
സരസ്വതീച തദ്വക്ത്രാന്നിർഗതാ പ്രയയൌദിവം

അഥ കുംഭകർണ്ണം ഉവാച=അനന്തരം കുംഭകർണ്ണനോട് പറഞ്ഞു, സുവ്രത! വരം വരയ=ഹേ സുവ്രത! വരം വരിച്ചാലും, വാണ്യാ=വാണിദേവിയാൽ, വ്യാപ്തഃ=വ്യാപിക്കപ്പെട്ടവനായിട്ട്, കുംഭകർണ്ണഃ=കുംഭകർണ്ണൻ, തം പിതാമഹം പ്രാഹ=ആ പിതാമഹനോട് പറഞ്ഞു, ദേവ! ഷണ്മാസാൻ സ്വപ്സ്യാമി=ഹേ ദേവ! ആറുമാസം ഉറങ്ങേണം, ഏകംദിനം തു ഭോജനം=ഒരു ദിവസം മാത്രം ഭക്ഷണം, ഏവം അസ്തു ഇതി=അങ്ങിനെ ഭവിക്കട്ടെയെന്ന്, ദിവൌകസഃ ദൃഷ്ട്വാ=ദേവന്മാരെ ദശിച്ചിട്ട്, ബ്രഹ്മാ തം പ്രാഹ=ബ്രഹ്മാവവനോട് പറഞ്ഞു, സരസ്വതീച=സരസ്വതിയും, തദ്വക്ത്രാത്=അവന്റെ മുഖത്തിൽനിന്ന്, നിർഗതാ=പുറപ്പെട്ടവളായിട്ട്, ദിവം പ്രയയൌ=സ്വർഗത്തെ യാനംചെയ്തു.

പിന്നെ കുംഭകർണ്ണനോട് പറഞ്ഞു. "ഹേ സുവ്രത! വരം വരിച്ചുകൊൾക." അപ്പോൾ വാണീദേവി കുംഭകർണ്ണനിൽ പ്രവേശിച്ചു. അതുനിമിത്തം കുംഭകർണ്ണൻ ആ ബ്രഹ്മാവിനോടപേക്ഷിച്ചു. "ഹേ ദേവ! ആറുമാസംകാലം ഉറക്കവും, ഒരുദിവസം ഭക്ഷണവുമുണ്ടാകേണം." അങ്ങിനെ ആവട്ടെയെന്ന് ദേവന്മാരെ നോക്കിക്കൊണ്ട് ബ്രഹ്മാവ് കുംഭകർണ്ണനോട് പറഞ്ഞു. സരസ്വതീദേവിയും കുംഭകർണ്ണന്റെ മുഖത്തിൽനിന്നിറങ്ങി സ്വർഗത്തിലേക്കു പോകയുംചെയ്തു.

"വാണ്യാവ്യാപ്തഃ" എന്നിവിടെ പറഞ്ഞിരിക്കുന്നതിനെ ശ്രീവാല്മീകി വ്യക്തമാക്കീട്ടുണ്ട്. വരംകൊടുപ്പാൻ ഭാവിച്ച ബ്രഹ്മാവിനെ നോക്കി ദേവന്മാർ പ്രാത്ഥിക്കുന്നു:—

"നതാവൽകുംഭകർണ്ണായ പ്രദാതവ്യോവരസ്ത്വയാ
ജാനാസിഹിയഥാലോകാംസ്ത്രാസയത്യേഷരാക്ഷസഃ
നന്ദനേപ്സരസഃ സപ്തമഹേന്ദ്രാനുചരാസ്തഥാ
അനേന ഭക്ഷിതാബ്രഹ്മൻ ഋഷയോ മാനുഷാസ്തഥാ
തച്ഛദ്മാപോ വരനാമാസ്മൈ ദീയതാമമിതപ്രഭ
ലോകേഭ്യഃ സ്വസ്തിചൈവംസ്യാൽ ഭവേത്തസ്യചസന്മതിഃ"

"അങ്ങുന്ന് കുംഭകർണ്ണന്ന് വരം കൊടുക്കരുതേ." ഈ രാക്ഷസൻ ലോകങ്ങളെ ഏതുവിധം ഭയപ്പെടുത്തുന്നുവെന്നങ്ങുന്നറിയുമെല്ലോ. മഹേന്ദ്രനെ അനുസരിച്ചിരുന്ന ഏഴപ്സരസ്ത്രീകളെ ഇന്ദ്രോദ്യാനത്തിൽവെച്ചിവൻ ഭക്ഷിച്ചിരിക്കുന്നു. ഋഷികളും, മനുഷ്യരും ഇവനാൽ ഭക്ഷിക്കപ്പെട്ടിട്ടുണ്ട്. ഹേ മഹാപ്രഭാവമുള്ളോവേ! വരമാണെന്ന പേരിൽ ഇവന്ന് ശാപമാണങ്ങുന്നു കൊടുക്കേണ്ടതു്. എന്നാൽ ലോകങ്ങൾക്ക് സ്വാസ്ഥ്യയും ഇവന്നു് സമ്മതവുമുണ്ടാകും."

"ഏവമുക്തഃ സുരൈർബ്രഹ്മാ ചിന്തയൻ പത്മസംഭവഃ
ദേവീം സരസ്വതീം ദേവഃ പത്മാക്ഷീം പത്മസംഭവാം
ത്രൈലോക്യേ സർവഭൂതേഷു ജിഹ്വാബുദ്ധിർധൃതിഃ സ്മൃതിഃ
ചിന്തിതാചോപതസ്ഥേസാപാർശ്വേ ദേവീ സരസ്വതീ
വാണീ ത്വം രാക്ഷസസ്യാസ്യ ഭവവാഗ്ദേവതേപ്സിതാ
ഇത്യുക്താസാ പ്രണമ്യാഥ തം വിവേശ നിശാചരം."

ദേവന്മാരീവിധം പ്രാത്ഥിച്ചപ്പോൾ പത്മസംഭവനായ ബ്രഹ്മദേവൻ, പത്മസംഭവയും പത്മനേത്രയുമായ സരസ്വതിയെ സ്മരിച്ചു. ത്രിലോകത്തിലുള്ള സർവ പ്രാണികളിലും വിചാരിച്ച മാത്രത്തിൽ ജിഹ്വ, ബുദ്ധി, ധൃതി, സ്മൃതി എന്നിവയിൽ വസിക്കുന്ന സരസ്വതീദേവി ബ്രഹ്മാവിൻെറ സമീപത്തുവന്നു. "ഹേ വാണി! ഈ രാക്ഷസൻെറ വാക്കിൽ നീ ചെന്നിരിക്കുക." എന്ന് കല്പനകേട്ട ഉടനെ സരസ്വതി ആ രാക്ഷസനിൽ പ്രവേശിച്ചു.

23. കുംഭകർണസ്തു ദുഷ്ടാത്മാ ചിന്തയാമാസ ദുഃഖിതഃ
അനഭിപ്രേതമേവാസ്യാൽ കിം നിർഗതമഹോവിധിഃ

ദുഷ്ടാത്മാ കുംഭകർണഃ=ദുഷ്ടബുദ്ധിയായ കുംഭകർണ്ണൻ, ദുഃഖിതഃ=ദുഃഖിക്കുന്നവനായിട്ടു്, ചിന്തയാമാസ=ചിന്തിച്ചു, ആസ്യാത്=മുഖത്തിൽനിന്നു്, അനഭിപ്രേതം ഏവ=വിചാരിക്കാത്തതുതന്നെ, നിർഗതം=നിർഗമിച്ചു, വിധിഃ അഹോ=അദൃഷ്ടം ആശ്ചര്യംതന്നെ.

സരസ്വതീദേവി മുഖത്തിൽനിന്ന് വേർപിരിഞ്ഞുപോയപ്പോൾ, ദുർബുദ്ധിയായ കുംഭകർണനൻ ബ്രഹ്മാവിനോടു് വരം ചോദിച്ചതിനെക്കുറിച്ച് വ്യസനിച്ച് വിചാരിച്ചു. കഷ്ടം! ഞാൻ വിചാരിക്കാത്തതാണ് എൻെറ മുഖത്തിൽനിന്ന് പുറപ്പെട്ടതു്. അദൃഷ്ടശക്തി ആശ്ചര്യംതന്നെ.

24. സുമാലീ വരലബ്ധാംസ്താൻ ജ്ഞാത്വാ പൌത്രാൻ നിശാചരാൻ
പാതാലാന്നിർഭയഃ പ്രായാൽ പ്രഹസ്താദിഭിരന്വിതഃ
ദശഗ്രീവം പരിഷ്വജ്യ വചനംചേദമബ്രവീത്

താൻ പൌത്രാൻ നിശാചരാൻ=പുത്രിയുടെ പുത്രന്മാരായ ആ രാക്ഷസന്മാരെ, വരലബ്ധാൻ ജ്ഞാത്വാ=ലഭിക്കപ്പെട്ട വരത്തോടുകൂടിയവരായി അറിഞ്ഞിട്ടു, സുമാലീ=സുമാലി, നിർഭയഃ=ഭയരഹിതനായിട്ട്, പ്രഹസ്താദിഭിഃ അന്വിതഃ=പ്രഹസ്തൻ മുതലായവരോടുകൂടിയവനായിട്ട്, പാതാലാത്=പാതാലത്തിൽനിന്ന്, പ്രായാത്=പ്രയാണംചെയ്തു, ദശഗ്രീവം പരിഷ്വജ്യ=രാവണനെ ആലിംഗനംചെയ്തിട്ട്, ഇദം വചനം അബ്രവീത് ച=ഈ വചനത്തെ പറകയുംചെയ്തു.

പുത്രിയുടെ ആ പുത്രന്മാക്ക് വരം ലഭിച്ച സംഗതിയറിഞ്ഞ സുമാലി പേടികൂടാതെ പ്രഹസ്തൻ മുതലായവരോടുകൂടെ പാതാലത്തിൽനിന്ന് വന്നു. രാവണനെ ആലിംഗനംചെയ്തശേഷം ഇങ്ങിനെ പറഞ്ഞു.

പ്രഹസ്താദികളെ ശ്രീവാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു.

"മാല്യവാംശ്ചപ്രഹസ്തശ്ച വിരൂപാക്ഷോ മഹോദരഃ
സചിവാഃപരിവാര്യൈന മതിഷ്ഠൻസുമാലിനം"

മാല്യവാൻ, പ്രഹസ്തൻ, വിരൂപാക്ഷൻ, മഹോദരൻ, എന്ന മന്ത്രിമാർ സുമാലിയെ പിന്തുടൎന്നുകൊണ്ട്, ഭൂലോകത്തിലേക്കു വന്നു.

25. ദിഷ്ട്യാതേപുത്രസംവൃത്തോ വാഞ്ഛിതോമേ മനോരഥഃ
യൽഭയാച്ചവയംലങ്കാം ത്യക്ത്വായാതാരസാതലം
തൽഗതംനോമഹാബാഹോ മഹദ്വിഷ്ണുകൃതംഭയം.

മേവാഞ്ഛിതഃമനോരഥഃ=ഞാൻ ആഗ്രഹിച്ച മനോരഥം, പുത്ര!=അല്ലെയോ പുത്ര! ദിഷ്ട്യാതേ സംവൃത്തഃ=ഭാഗ്യത്താൽ നിണക്കു സാധിച്ചു, യൽഭയാൽ=യാതൊരുവനിൽനിന്നുള്ള ഭയത്താൽ, വയം=ഞങ്ങൾ, ലങ്കാംത്യക്ത്വാ=ലങ്കയെ ത്യജിച്ചിട്ട്, രസാതലം യാതാഃ=രസാതലത്തെ പ്രാപിച്ചുവോ, വിഷ്ണുകൃതം തൽമഹത്നഃഭയം=വിഷ്ണുവിനാൽ ചെയ്യപ്പെട്ട ആ മഹത്തായ ഞങ്ങളുടെ ഭയം, മഹാബാഹോ!=ഹേ വീര! ഗതം=പോയി.

ഹേ പുത്ര! ഞാനാഗ്രഹിച്ച മനോരഥം ഭാഗ്യത്താൽ നിണക്കു സാധിച്ചിരിക്കുന്നു. യാതൊരുവനിൽനിന്നുള്ള ഭയത്താൽ ഞങ്ങൾ ലങ്കയെയുപേക്ഷിച്ച് രസാതലത്തിൽചെന്നു വസിച്ചുവോ, വിഷ്ണുവിൽനി

നുള്ള ആ മഹത്തായ ഞങ്ങളുടെ ഭയം, ഹേ വീര! നീ നിമിത്തം ഇപ്പോൾ അവസാനിച്ചിരിക്കുന്നു.

26. അസ്മാഭിഃപൂൎവ്വമുഷിതാ ലങ്കേയംധനദേനതേ
ഭ്രാത്രാക്രാന്താമിദാനീം ത്വംപ്രത്യാനേതുമിഹാൎഹസി
സാമ്നാവാഥബലേനാപി രാജ്ഞാംബന്ധുഃ കുതഃസുഹൃത്.

അസ്മാഭിഃ=ഞങ്ങളാൽ, പൂൎവ്വംഇയം ലങ്കാഉഷിതാ=പണ്ട് ഈ ലങ്ക വസിക്കപ്പെട്ടു, തേഭ്രാത്രാധനദേന=നിന്റെ ഭ്രാതാവായ കുബേരനാൽ, ഇദാനീം ആക്രാന്താം=ഇപ്പോൾ ആക്രമിക്കപ്പെട്ടിരിക്കുന്നതിനെ, സാമ്നാവാ=സാമംകൊണ്ടോ, അഥബലേനഅപി=അല്ലെങ്കിൽ ബലംകൊണ്ടോ, പ്രത്യാനേതും=തിരികെ കൊണ്ടുവരുവാൻ, ത്വംഇഹ അൎഹസി=നീയിപ്പോൾ അൎഹനാകുന്നു. രാജ്ഞാം=രാജാക്കന്മാൎക്ക്, ബന്ധുഃ സുഹൃത്കുതഃ=ബന്ധുവോ സുഹൃത്തോ എവിടെ.

പണ്ട് ഈ ലങ്കയിൽ ഞങ്ങളാണ് വസിച്ചിരുന്നത്. ആ വഴിക്ക് ആ രാജ്യം നിന്റെ ധനമാണെന്നറിഞ്ഞുകൊൾകയെന്നു സാരം. നിന്റെ ജ്യേഷ്ഠനായ കുബേരനിപ്പോൾ കയ്യേറിപ്പാൎത്തു വരുന്ന ആ രാജ്യത്തെ സാമോപായത്താലോ, അഥവാ ബലംകൊണ്ടോ മടക്കിയെടുക്കുവാൻ നീയൎഹനാകുന്നു. ജ്യേഷ്ഠഭ്രാതാവല്ലേയോ? ബലം ഉപയോഗിക്കുന്നതു യോഗ്യമോ എന്ന വിചാരം ആവശ്യമില്ല. രാജാക്കന്മാൎക്ക് ബന്ധുവുമില്ല സുഹൃത്തുമില്ല. അവരെ ഉപദ്രവിച്ചുകൊണ്ടുതന്നെ രാജാക്കന്മാൎക്ക് പ്രവൃത്തി നടത്തേണ്ടതായിരുന്നതു് സാധാരണമാകുന്നു.

വിഷ്ണുകൃതമായ ഭയത്തെക്കുറിച്ച് സുമാലി പറയുന്ന വാക്യം വാല്മീകീയത്തിൽ:—

"അസകൃൽയേനഭഗ്നാഹി പരിത്യജ്യസ്വമാലയം
വിദ്രുതാഃസഹിതാഃസർവേ പ്രവിഷ്ടാഃസ്മോരസാതലം"

യാതൊരുവനാൽ പലപ്രാവശ്യവും തോൽപിക്കപ്പെട്ടു ഞങ്ങൾ ഒന്നിച്ചുചേൎന്ന് വാസസ്ഥലത്തെയുപേക്ഷിച്ച് രസാതലത്തെക്കു പോയതാകുന്നു.

27. ഇത്യുക്തോരാവണഃപ്രാഹ നാൎഹസ്യേവം പ്രഭാഷിതും
വിത്തേശോഗുരുരസ്മാകമേവം ശ്രുത്വാതമബ്രവീത്
പ്രഹസ്തഃപ്രശ്രിതംവാക്യം രാവണംദശകന്ധരം

ഇതിഉക്തഃ രാവണഃ=ഇപ്രകാരം പറയപ്പെട്ട രാവണൻ, പ്രാഹ=പറഞ്ഞു. ഏവംപ്രഭാഷിതും=ഇപ്രകാരം പറവാൻ, നഅൎഹസി=അങ്ങുന്ന്

അർഹനല്ല, വിത്തേശഃ=കുബേരൻ, അസ്മാകംഗുരുഃ=ഞങ്ങളുടെ ഗുരുവാകുന്നു. ഏവംശ്രുത്വാ=ഇപ്രകാരം ശ്രവിച്ചിട്ട്, പ്രഹസ്തഃ=പ്രഹസ്തൻ, പ്രശ്രിതംവാക്യം=താഴ്മയായ വാക്യത്തെ, ദശകന്ധരംതംരാവണം=ദശകന്ധരനായ ആ രാവണനോട്, അബ്രവീത്=പറഞ്ഞു.

ഇപ്രകാരം സുമാലി പറഞ്ഞപ്പോൾ "ഇങ്ങിനെ അങ്ങുന്നു പറയുന്നതുചിതമല്ല. കുബേരൻ ഞങ്ങളുടെ ജ്യേഷ്ഠഭ്രാതാവായതുകൊണ്ട് ഗുരുവാകുന്നു" എന്നു രാവണൻ പറഞ്ഞസമയം പ്രഹസ്തൻ വിനയത്തോടുകൂടിയ വാക്യത്തെ ദശകന്ധരനായ ആ രാവണനോടുപറഞ്ഞു.

28. ശൃണു രാവണയത്നേന നൈവം ത്വം വക്തുമർഹസി
നാധീതാ രാജധർമ്മാസ്തേ നീതിശാസ്ത്രം തഥൈവ ച
സുരാണാം നഹി സൌഭ്രാത്രം ശൃണുമേ വദതഃ പ്രഭോ!

രാവണ!=ഹേ രാവണ!, യത്നേന ശൃണു=മനസ്സിരുത്തി ശ്രവിച്ചാലും, ഏവം വക്തും=ഇപ്രകാരം പറയുവാൻ, ത്വം ന അർഹസി=നീ അർഹനല്ല, തേ=നിന്നാൽ, രാജധർമ്മാഃ=രാജധർമ്മങ്ങൾ, ന അധീതാഃ=പഠിക്കപ്പെട്ടിട്ടില്ല, നീതിശാസ്ത്രംച തഥാ ഏവ=നീതിശാസ്ത്രവും അങ്ങിനെതന്നെ, സുരാണാം=ദേവന്മാൎക്ക്, സൌഭ്രാത്രം=സഹോദരസ്നേഹം, നഹി=ഇല്ല, പ്രഭോ! വദതഃ മേ ശൃണു=അല്ലയോ പ്രഭുവായുള്ളോവേ! പറയുന്ന എന്നിൽനിന്ന് ശ്രവിച്ചാലും.

രാവണ! നീ മനസ്സിരുത്തികേൾക്കുക. നീ ഇങ്ങിനെ പറയുന്നതു ധർമ്മമല്ല. രാജധർമ്മങ്ങളോ, നീതിശാസ്ത്രമോ നീ പഠിച്ചിട്ടില്ല. ദേവന്മാൎക്ക് സഹോദരസ്നേഹമെന്നതില്ല. സംഗതി ഞാൻ പറയാം കേൾക്കുക.

29. കശ്യപസ്യസുതാദേവാ രാക്ഷസാശ്ച മഹാബലാഃ
പരസ്പരമയുധ്യന്ത ത്യക്ത്വാ സൌഹൃദമായുധൈഃ
നൈവേദാനീന്തനം രാജൻ വൈരം ദേവൈരനുഷ്ഠിതം

കശ്യപസ്യസുതാഃ=കശ്യപന്റെ പുത്രന്മാരായ, ദേവാഃ മഹാബലാഃ രാക്ഷസാഃച=ദേവന്മാരും മഹാബലവാന്മാരായ രാക്ഷസന്മാരും, സൌഹൃദം ത്യക്ത്വാ=സൌഹാർദ്ദത്തെ ത്യജിച്ചിട്ട്, ആയുധൈഃ=ആയുധങ്ങൾകൊണ്ട്, പരസ്പരം അയുധ്യന്ത=അന്യോന്യം യുദ്ധംചെയ്തു, രാജൻ=ഹേ രാജാവേ!, ദേവൈഃ അനുഷ്ഠിതം വൈരം=ദേവന്മാരാൽ അനുഷ്ഠിക്കപ്പെട്ട വൈരം, ഇദാനീന്തനം ന ഏവ=ഇപ്പോഴുള്ളതുതന്നെയല്ല.

കശ്യപന്റെ പുത്രന്മാരായ ദേവന്മാരും മഹാ ബലവാന്മാരായ രാക്ഷസന്മാരും സ്നേഹത്തെയുപേക്ഷിച്ച് അന്യോന്യം ആയുധങ്ങൾ കൊണ്ടു യുദ്ധം ചെയ്തിട്ടുണ്ട്. ദേവന്മാർ രാക്ഷസന്മാൎക്കു ചെയ്തുകൊണ്ടിരിക്കുന്ന വിരോധം ഇപ്പോഴുള്ളതല്ല. പണ്ടുകാലം മുതൽക്കുതന്നെ അവർ അന്യോന്യം വിരോധികളാണെന്നു സാരം.

ശ്രീവാല്മീകി പ്രഹസ്തൻ പറഞ്ഞതിനെ വ്യക്തമാക്കുന്നു.

"അദിതിശ്ചദിതിശ്ചൈവദൌ ഭഗിന്യൌബഭൂവതുഃ
ഭാൎയ്യേപരമരൂപിണ്യൌ കശ്യപസ്യപ്രജാപതേഃ
അദിത്യാംജജ്ഞിരേദേവാ സ്ത്രദാത്രിഭുവനേശ്വരാഃ
ദിതിസ്ത്വജനയൽദൈത്യാൻ കശ്യപാദാത്മസംഭവാൻ
ദൈത്യാനാംകിലധൎമ്മജ്ഞ പുരേയംസവനാൎണവാ
ആസീൽസപൎവതാഭൂമിസ്തേ ഭവൻപ്രഭവിഷ്ണവഃ
തതസ്തേനിഹതാഃസൎവേ വിഷ്ണുനാപ്രഭവിഷ്ണുനാ
ദേവാനാംവശംനീതം ത്രൈലോക്യമിദമവ്യയം
തഥാവൈരമപശ്യന്തം ഗരുഡസ്യോരഗൈഃസഹ
ഭ്രാതൃഭിഃസംപ്രസക്തംഹി സംഹാരോയസ്യനാഭവത്
നൈതദേകോഭവാനദ്യ കരിഷ്യതിവിപൎയ്യയം
ശൂരൈരാചരിതംപൂൎവം കുരുഷ്വൈതദ്വചോമമ"

"അദിതിയെന്നും ദിതിയെന്നും രണ്ടു സഹോദരിമാരുണ്ടായിരുന്നു. പരമസുന്ദരികളായ ആ രണ്ടുപേരും കശ്യപ പ്രജാപതിയുടെ ഭാൎയ്യമാരായി. അദിതിയിൽ ദേവന്മാർ ജനിച്ചു. അപ്പോളവർ ത്രിലോകാധിപന്മാരായി. ദിതി കശ്യപനിൽനിന്ന് ദൈത്യന്മാരെ ജനിപ്പിച്ചു. ഹേ ധൎമ്മജ്ഞ! പണ്ട് സമുദ്രവനപൎവ്വതങ്ങളടങ്ങിയ ഈ ഭൂമി ദൈത്യന്മാരുടെതായ്പുന്നു. അപ്പോൾ അവരായി അധിപന്മാർ. ഉടനെ പ്രഭുവായ വിഷ്ണു ദൈത്യന്മാരെ സംഹരിച്ച് ത്രിലോകത്തേയും ദേവന്മാരുടെ അധീനത്തിലാക്കി. അതുപോലെതന്നെ കശ്യപസന്താനങ്ങളായ ഗരുഡനും, സൎപ്പങ്ങൾക്കും തമ്മിൽ അവസാനിക്കാത്ത വൈരമുണ്ട്. സഹോദരന്മാൎക്ക് തമ്മിൽ വൈരം ആൎക്കാണില്ലാതിരുന്നിട്ടുള്ളതു്. ഭവാൻ ഏകൻമാത്രം, ഇപ്പോൾ പുതിയതായാരംഭിക്കുന്നതല്ല ഈ വിപരീതപ്രവൃത്തി. ശൂരന്മാരെല്ലാം മുമ്പേ ചെയ്തിട്ടുള്ളതുതന്നെ. ഇപ്പോൾ ഭവാനും ഞാൻ പറയുന്നതനുസരിച്ചു ചെയ്യുക."

30. പ്രഹസ്തസ്യ വചഃശ്രുത്വാ ദശഗ്രീവോ ദുരാത്മനഃ
തഥേതി ക്രോധതാമ്രാക്ഷസ്ത്രികൂടാചലമന്വഗാത്

ദുരാത്മനഃ പ്രഹസ്തസ്യ=ദുർബ്ബുദ്ധിയായ പ്രഹസ്തന്റെ, വചഃശ്രുത്വാ=വചസ്സിനെ ശ്രവിച്ചിട്ട്, ദശഗ്രീവഃ=രാവണൻ, തഥാ ഇതി=അങ്ങിനെയാകട്ടെ എന്നു പറഞ്ഞ്, ക്രോധതാമ്രാക്ഷഃ=ക്രോധത്താൽ ചുകന്ന കണ്ണുകളോടുകൂടിയവനായിട്ട്, ത്രികൂടാചലം അനുപഗാത്=ത്രികൂടപർവതത്തെ അനുഗമിച്ചു.

ദുരുപദേശം ചെയ്തു ഫലിപ്പിക്കുവാൻ സമർത്ഥനായ പ്രഹസ്തന്റെ വാക്കുകേട്ട രാവണൻ അതുപ്രകാരം പ്രവൃത്തിപ്പാൻ സമ്മതിച്ചു. ക്രോധത്താൽ കണ്ണുകൾ ചുകന്നു. ത്രികൂടപർവതത്തിലേക്കു പോയി.

"ക്രോധതാമ്രാക്ഷഃ" എന്ന വിശേഷണം ശ്രീവാല്മീകിയുടെ അഭിപ്രായത്തിന്നു വിരോധമാണ്.

"സതുതേനൈവ ഹർഷേണ തസ്മിന്നഹനിവീര്യവാൻ
ലങ്കാംയാതോദശഗ്രീവഃ സംഹതൈഃ ക്ഷണദാചരൈഃ"

വീര്യവാനായ രാവണൻ അതിസന്തോഷത്തോടുകൂടെ ആ ദിവസത്തിൽത്തന്നെ ആ രാക്ഷസന്മാരോടുകൂടെ ലങ്കയെ പ്രാപിച്ചു." എന്ന വാക്യത്താൽ രാവണന്ന് സന്തോഷമാണുണ്ടായതെന്ന് വാല്മീകി പറയുന്നു. രാവണൻ ദൂതനായിട്ടയച്ച പ്രഹസ്തന്റെ വാക്കു കേട്ട ഉടനെ കുബേരൻ ലങ്കയെ വിട്ടുകൊടുത്തുവെന്നും പറവാൻ പോകുന്നവസ്ഥക്ക് ക്രോധത്തിന്നു കാരണം കാണുന്നതുമില്ല.

31\. ദൂതംപ്രഹസ്തം സംപ്രേഷ്യ നിഷ്കാസ്യ ധനദേശ്വരം
ലങ്കാമാക്രമ്യസചിവൈഃ രാക്ഷസൈഃ സുഖമാസ്ഥിതഃ.

പ്രഹസ്തം=പ്രഹസ്തനെ, ദൂതം സംപ്രേഷ്യ ദൂതനായയച്ചിട്ട്, ധനദേശ്വരം=കുബേരനാകുന്ന അധിപനെ, നിഷ്കാസ്യ=ഓടിച്ചിട്ട്, ലങ്കാം ആക്രമ്യ=ലങ്കയെ ആക്രമിച്ചിട്ട്, സചിവൈഃ രാക്ഷസൈഃ=സചിവന്മാരായ രാക്ഷസന്മാരോടുകൂടെ, സുഖം ആസ്ഥിതഃ=സുഖമായി സ്ഥിതിചെയ്തു.

രാവണൻ പ്രഹസ്തനെ ദൂതനായിട്ടയച്ച്, ലങ്കാധിപനായ കുബേരനെ പുറത്താക്കി ലങ്കയെ ബലാൽ കൈവശപ്പെടുത്തി മന്ത്രിമാരായ രാക്ഷസന്മാരോടുകൂടെ അവിടെ വസിച്ചു.

"പുറത്താക്കി" "ആക്രമിച്ചു" എന്നു പറവാൻ അവകാശമില്ലെന്നു കാണിക്കുന്ന ശ്രീവാല്മീകിവാക്യം:—

"ബ്രൂഹിഗച്ഛ ദശഗ്രീവം പുരീം രാജ്യം ചയന്മമ
തവാപ്യേതന്മഹാബാഹോ ഭുംക്ഷ്വാപ്യകണ്ടകം

അവിഭക്തം ത്വയാസാദ്ധം രാജ്യംയച്ചാസ്തിമേവസു
അഹംഗച്ഛാമികൈലാസം നിവാസായ മഹാഗിരിം
ലങ്കാമാവസ ഭദ്രംതേ സ്വധൎമ്മം ത്വമ്പാലയ
ഏവമുക്ത്വാ ധനാദ്ധ്യക്ഷോ ബലേന മഹതാവൃതഃ
സ പൌരദാരഃ സാമാത്യഃ സവാഹനധനോഗതഃ"

രാവണൻ ദൂതനായിട്ടയച്ച പ്രഹസ്തനോട് കുബേരൻ പറയുന്നു "രാവണന്റെ അരികത്തുപോയി പറയുക. ഈ രാജധാനി, രാജ്യം, എന്നിങ്ങിനെയുള്ള എന്റെ ധനത്തെ ശത്രുഭീതിയില്ലാത്തവിധം നീയനുഭവിച്ചുകൊൾക. എനിക്കുള്ളതെല്ലാം നിന്നോടുകൂടെ വിഭജിക്കപ്പെടാത്തതാകുന്നു. എന്റെ ധനത്തിന്നു നീയും അവകാശിതന്നെയെന്നു സാരം. ഞാൻ കൈലാസമെന്ന മഹാപൎവതത്തിൽ വസിപ്പാൻ പോകുന്നു. നീ ലങ്കയിൽ വസിച്ച് ധൎമ്മത്തെ പരിപാലിക്കുക" എന്നു പറഞ്ഞ കുബേരൻ മഹത്തായ സൈന്യത്തോടും പട്ടണവാസികളോടും മന്ത്രിമാരോടും ഭാൎയ്യയോടും, വാഹനങ്ങളോടും ധനത്തോടുംകൂടെ പോകയുംചെയ്തു.

എന്നു പറഞ്ഞിരിക്കയാൽ, കുബേരനെ പുറത്താക്കുവാനോ ലങ്കയെ ആക്രമിക്കാനോ അവകാശമില്ല. കുബേരൻ സൌഹാൎദ്ദത്തോടു കൂടെ ഒഴിഞ്ഞു് രാവണന്നു കൊടുത്തു.

32. ധനദഃ പിതൃവാക്യേന ത്യക്ത്വാലങ്കാം മഹായശാഃ
ഗത്വാകൈലാസശിഖരം തപസാതോഷയച്ഛിവം.

മഹായശാഃ ധനദഃ=മഹായശസ്വിയായ ധനദൻ, പിതൃവാക്യേന=പിതാവിന്റെ വാക്യത്താൽ, ലങ്കാംത്യക്ത്വാ=ലങ്കയെ ത്യജിച്ചിട്ട്, കൈലാസശിഖരംഗത്വാ=കൈലാസശിഖരത്തെ ഗമിച്ചിട്ട്, തപസാ=തപസ്സുകൊണ്ട്, ശിവം അതോഷയത്=ശിവനെ തോഷിപ്പിച്ചു.

പ്രഹസ്തൻ ദൂതനായ്വന്നു് രാവണവാക്യത്തെ കുബേരനോടു പറഞ്ഞു. കുബേരൻ പിതാവായ വിശ്രവസ്സിന്റെ സമീപത്തുപോയി വിവരമറിയിച്ചപ്പോൾ, പിതാവിന്റെ ഉപദേശപ്രകാരം ലങ്കയെയുപേക്ഷിച്ച്, കൈലാസമെന്നു പേരായ ഹിമാലയശിഖരത്തിൽ പ്രവേശിച്ച് തപസ്സുചെയ്തു് ശിവനെ സന്തോഷിപ്പിച്ചു.

അധ്യാത്മരാമായണത്തിലെ ഈയഭിപ്രായപ്രകാരം നോക്കുമ്പോഴും നിഷ്കാസനത്തിന്നും ആക്രമണത്തിന്നും കാരണമില്ല. പിതൃവാക്യാനുസരണം ഒഴിഞ്ഞുപോയ കുബേരനെ ഒഴിപ്പിച്ചയച്ചു, ലങ്കയെ ബലാൽ കൈവശപ്പെടുത്തിയെന്നു് പറയുന്നതിൽ ഔചിത്യം കാണുന്നില്ല.

33. തേനസഖ്യമനുപ്രാപ്യ തേനൈവ പരിപാലിതഃ
അലകാം നഗരീം തത്ര നിർമമേ വിശ്വകർമണാ
ദിക്പാലത്വം ചകാരാത്ര ശിവേന പരിപാലിതഃ

തേന=അവനോടുകൂടെ, സഖ്യം അനുപ്രാപ്യ=സഖ്യത്തെ പ്രാപിച്ചിട്ട്, തേന ഏവ പരിപാലിതഃ=അവനാൽ തന്നെ പരിപാലിക്കപ്പെട്ടവനായിട്ട്, തത്ര=അവിടെ, വിശ്വകർമ്മണാ=വിശ്വകർമ്മാവിനെക്കൊണ്ട്, അലകാം നഗരീം=അലകാനഗരിയെ, നിർമമെ=നിർമ്മിപ്പിച്ചു, ശിവേന പരിപാലിതഃ=ശിവനാൽ പരിപാലിക്കപ്പെട്ടവനായിട്ട്, അത്ര=ഇവിടെ, ദിക്പാലത്വം ചകാര=ദിക്പാലൻ എന്ന അവസ്ഥയെ ഉണ്ടാക്കി.

കുബേരൻ ക്രമത്തിൽ ശിവസഖ്യം സമ്പാദിച്ചു. ശിവനാൽ തന്നെ സംരക്ഷിക്കപ്പെട്ടുകയും ചെയ്തു. വിശ്വകർമ്മാവിനെക്കൊണ്ട് കൈലാസശിഖരത്തിൽ അലകയെന്ന് പേരായ രാജധാനിയുണ്ടാക്കിച്ച് കുബേരന്റെ വാസസ്ഥാനമായിട്ട് ശ്രീശിവൻ നിശ്ചയിച്ചു. വടക്കുദിക്കിന്റെ പരിപാലകൻ എന്ന പദവിയും കുബേരന്ന് നൽകി.

34. രാവണോ രാക്ഷസൈഃ സാൎദ്ധമഭിഷിക്തഃ സഹാനുജൈഃ
രാജ്യംചകാരാസുരാണാം ത്രിലോകീം ബാധയൻഖലഃ

അനുജൈഃ സഹ=അനുജന്മാരോടുകൂടേയും, രാക്ഷസൈഃ സാൎദ്ധം=രാക്ഷസന്മാരോടുകൂടേയും, അഭിഷിക്തഃ ഖലഃ രാവണഃ=അഭിഷേകം ചെയ്യപ്പെട്ട ദുഷ്ടനായ രാവണൻ, ത്രിലോകീം=മൂന്നുലോകത്തേയും, ബാധയൻ=ഉപദ്രവിക്കുന്നവനായിട്ട്, അസുരാണാം രാജ്യം ചകാര=അസുരന്മാരുടെ രാജ്യത്തെ ശാസിച്ചു.

അനുജന്മാരോടും, രാക്ഷസന്മാരോടുംകൂടെ രാവണനെ ലങ്കാധിപനായിട്ടഭിഷേകംചെയ്തു. ഇങ്ങിനെ ദുഷ്ടനായ രാവണൻ മൂന്നു ലോകങ്ങളേയും ഉപദ്രവിച്ചുകൊണ്ട് അസുരന്മാരുടെ രാജ്യത്തെ പരിപാലിച്ചു.

ക്രൂരകർമ്മങ്ങൾ ചെയ്യുന്നതിൽ രാക്ഷസന്മാൎക്കും അസുരന്മാൎക്കും സാമ്യമുള്ളതുകൊണ്ട്, രാക്ഷസന്മാരെ അസുരന്മാരെന്നും അസുരന്മാരെ രാക്ഷസന്മാരെന്നും കവികൾ പറയാറുണ്ട്. അതുകൊണ്ടാണ് രാക്ഷസരാജാവെന്നു പറയേണ്ടതിന്നു പകരം അസുരരാജാവെന്നിവിടെ പറഞ്ഞിരിക്കുന്നത്.

35. ഭഗിനീംകാലഖഞ്ജായ ദദൌ വികടരൂപിണീം
വിദ്യുജ്ജിഹ്വായ നാമ്നാസൌ മഹാമായീ നിശാചരഃ

വികടരൂപിണീം ഭഗിനീം=വികടമായ രൂപത്തോടുകൂടിയ സഹോദരിയെ, നാമ്നാവിദ്യുജ്ജിഹ്വായ കാലഖഞ്ജായ=പേരുകൊണ്ട് വിദ്യുജ്ജിഹ്വനായ കാലഖഞ്ജന്നായിക്കൊണ്ട്, ദദൌ=ദാനംചെയ്തു, അസൌ നിശാചരഃ=ഈ രാക്ഷസൻ, മഹാമായീ=മഹത്തിയായ മായയോടു കൂടിയവനാകുന്നു.

ഭയങ്കരാകൃതിയോടുകൂടിയ രാവണസഹോദരിയെ-ശൂർപ്പണഖയെ കാലഖഞ്ജവംശത്തിൽ ജനിച്ച വിദ്യുജ്ജിഹ്വൻ എന്ന പേരായ രാക്ഷസന്ന് കല്യാണം കഴിച്ചുകൊടുത്തു.

"കാലകേയൻ" എന്നാണ് ശ്രീവാല്മീകിവചനം.

36. തതോമയോ വിശ്വകർമ്മാ രാക്ഷസാനാം ദിതേഃ സുതഃ
സുതാംമന്ദോദരീംനാമ്നാ ദദൌലോകൈകസുന്ദരീം
രാവണായപുനഃ ശക്തി മമോഘാം പ്രീതമാനസഃ.

തതഃ=അനന്തരം, രാക്ഷസാനാം വിശ്വകർമ്മാ=രാക്ഷസന്മാരുടെ ശില്പിയായ, ദിതേഃ സുതഃ മയഃ=ദിതിയുടെ പുത്രൻ മയൻ, ലോകൈകസുന്ദരീം=ലോകത്തിൽ ഏകസുന്ദരിയും, നാമ്നാമന്ദോദരീം=നാമംകൊണ്ട് മന്ദോദരിയുമായ, സുതാം=സുതയെ, രാവണായ ദദൌ=രാവണന്നായിക്കൊണ്ട് ദാനം ചെയ്തു, പുനഃ പ്രീതമാനസഃ=പിന്നെയും പ്രീതിപ്പെട്ട മനസ്സോടുകൂടിയവനായിട്ട്, അമോഘാംശക്തിം=നിഷ്ഫലയാകാത്തതായ ശക്തിയേയും, ദദൌ=ദാനംചെയ്തു.

അതിൽപ്പിന്നെ, രാക്ഷസന്മാരുടെ ശില്പിയും ദിതിപുത്രനുമായ മയൻ, ലോകൈകസുന്ദരിയായ, മന്ദോദരിയെന്ന പുത്രിയെയും, അതിസന്തോഷംനിമിത്തം, ഒരു ദിക്കിലും നിഷ്ഫലമായ്വരാത്തതായ ശക്തിയെന്ന ആയുധത്തെയും രാവണന്നു കൊടുത്തു.

37. വൈരോചനസ്യദൌഹിത്രീം വൃത്രജ്വാലേതിവിശ്രുതാം
സ്വയംദത്താമുദവഹൽ കുംഭകർണ്ണായരാവണഃ

വൈരോചനസ്യ=വിരോചനന്റെ പുത്രന്റെ, ദൌഹിത്രീം=പുത്രിയുടെ പുത്രിയും, വൃത്രജ്വാലാഇതിവിശ്രുതാം=വൃത്രജ്വാലയെന്ന് പ്രസിദ്ധയും, സ്വയംദത്താം=പിതാവിനാൽ സ്വമനസാദാനം ചെയ്യപ്പെട്ടവളുമായവളെ, കുംഭകർണ്ണായ=കുംഭകർണ്ണന്നുവേണ്ടി, രാവണഃ ഉദവഹത്=രാവണൻ സ്വീകരിച്ചു.

വിരോചനപുത്രനായ ബലിയുടെ പുത്രിയുടെ പുത്രിയും, വൃത്രജ്വാലയെന്ന നാമധേയത്താൽ പ്രസിദ്ധയും, പിതാവിനാൽത്തന്നെ സ്വമനസാദാനം ചെയ്യപ്പെട്ടവളുമായ കന്യകയെ കുംഭകർണ്ണന്റെ ഭാര്യ

യാക്കുവാൻ രാവണൻ സ്വീകരിച്ചു. കുംഭകർണ്ണനെക്കൊണ്ട് രാവണൻ അവളെ വിവാഹം കഴിപ്പിച്ചുവെന്നു സാരം.

"വൃത്രജ്വാലാ" എന്നതിന്റെ സ്ഥാനത്തിൽ "വിദ്യുജ്ജ്വാലാ" എന്നാണ് ശ്രീവാല്മീകി പറയുന്നത്.

38. ഗന്ധർവരാജസ്യസുതാം ശൈലൂഷസ്യമഹാത്മനഃ
വിഭീഷണസ്യഭാര്യ്യാർത്ഥം ധർമ്മജ്ഞാംസമുദാവഹത്
സരമാംനാമസുഭഗാം സർവലക്ഷണസംയുതാം.

മഹാത്മനഃ=മഹാത്മാവും, ഗന്ധർവ്വരാജസ്യ=ഗന്ധർവ്വരാജാവുമായ, ശൈലൂഷസ്യ=ശൈലൂഷന്റെ, ധർമ്മജ്ഞാം=ധർമ്മം നന്നായറിയുന്നവളും, സർവ്വലക്ഷണസംയുതാം=സർവ്വലക്ഷണങ്ങളുള്ളവളും, സരമാംനാമ=സരമയെന്നു പേരുള്ളവളും, സുഭഗാം=സുന്ദരിയുമായ, സുതാം=സുതയെ വിഭീഷണസ്യ ഭാര്യ്യാർത്ഥം=വിഭീഷണന്റെ ഭാര്യ്യയാക്കുവാൻ, സമുദാവഹത്=സ്വീകരിച്ചു.

മഹാമനസ്കനും ഗന്ധർവ്വന്മാരുടെ രാജാവുമായ ശൈലൂഷന്റെ പുത്രിയും സർവ്വലക്ഷണം തികഞ്ഞവളും ധർമ്മജ്ഞയുംസരമയെന്ന പേരുള്ളവളുമായ സുന്ദരിയെ വിഭീഷണന്നു കല്യാണം കഴിപ്പാനായി രാവണൻ സ്വീകരിച്ചു.

"സരമാ" എന്ന നാമധേയമുണ്ടാവാൻ ശ്രീവാല്മീകി പറയുന്ന കാരണം:—

"തീരേവൈസരസഃ സാഹിമാനസസ്യവ്യജായത
മാനസം ചസരസ്തദൈവ വവൃധേജലദാഗമേ
മാത്രാതസ്യാസ്തുകന്യായാഃ പുരാസ്നേഹാൽ തയാവചഃ
ഉക്തംസരോ മാ വർഷേതി തതഃസാസരമാഭവത്."

അവൾ മാനസസരസ്സിന്റെ തീരത്തിലാണ് ജനിച്ചത്. വർഷകാലത്തിൽ മാനസസരസ്സിൽ വെള്ളം വർദ്ധിച്ചു. അപ്പോൾ അവളുടെ മാതാവ് പുത്രീസ്നേഹംനിമിത്തം "സരോമാവർഷ ഇതിവചഃ" അല്ലയോ സരസ്സേ ജലമിങ്ങിനെ വർദ്ധിപ്പിക്കരുതേയെന്നുച്ചരിച്ചു. അതുകൊണ്ടവൾക്ക് "സരമാ"യെന്നു പേരുമിട്ടു.

39. തതോമന്ദോദരീപുത്രം മേഘനാദമജീജനത്
ജാതമാത്രസ്തുയോനാദം മേഘവൽപ്രമുമോചഹ
തതഃസർവേബ്രുവൻ മേഘനാദോയമിതിചാസകൃത്.

തതഃമന്ദോദരീ=അനന്തരം മന്ദോദരി, മേഘനാദം=മേഘനാദനെ, അജീജനത്=ജനിപ്പിച്ചു, യഃ=യാതൊരുവൻ, ജാതമാത്രഃതു=ജനിച്ച

പ്പോൾതന്നെ, മേഘവൽ=മേഘമെന്നപോലെ, നാദംപ്രമുമോച=നാദത്തെ മോചിച്ചു. തതഃ=അതുകൊണ്ടു്, അയംമേഘനാദഃഇതി=ഇവൻ മേഘനാദനെന്നു്, സൎവ്വേ=സൎവ്വരും, അസകൃത് അബ്രുവൻ=പലപ്പോഴും പറഞ്ഞു.

രാവണാദികളുടെ വിവാഹം കഴിഞ്ഞതിന്നുശേഷം മണ്ഡോദരി മേഘനാദനെന്നു പേരായ പുത്രനെ ജനിപ്പിച്ചു. ആ പേരുണ്ടായതിന്നു കാരണം, ജനിച്ച സമയത്തുതന്നെ ആ ശിശു, മേഘമെന്നപോലെ അത്യുച്ചമായ ശബ്ദം പുറപ്പെടുവിച്ചു. അതു കേട്ടവരെല്ലാം, ഇവൻ മേഘനാദൻ എന്നു പലപ്പോഴും പറഞ്ഞു. അതുകൊണ്ടു്, മേഘനാദനെന്ന പേരവന്നുണ്ടായി.

"സൎവ്വേ" എന്നതിന്നു പകരം "പിതാ" എന്നാണ് ശ്രീവാല്മീകീയവചനം:—

"ജഡീകൃതായാം ലങ്കായാം തേനനാദേന തസ്യവൈ
പിതാതസ്യാകരോന്നാമ മേഘനാദ ഇതിപ്രഭോ."

ഹേ പ്രഭോ രാമചന്ദ്ര! ജനിച്ചു ഉടനെ അവൻ പുറപ്പെടുവിച്ച നാദത്താൽ ലങ്ക മുഴുവനും നടുങ്ങിപ്പോയതിനാൽ പിതാവായ രാവണൻ "മേഘനാദൻ" എന്ന പേർ അവന്നു നിശ്ചയിച്ചു.

40. കുംഭകൎണ്ണസ്തതഃപ്രാഹ നിദ്രാമേ ബാധതേ പ്രഭോ
തതശ്ചകാരയാമാസ ഗൃഹാം ദീൎഘാം സുവിസ്തരാം
തത്ര സുഷ്വാപമൂഢാത്മാ കുംഭകൎണ്ണോ വിഘൂൎണ്ണിതഃ

തതഃ കുംഭകൎണ്ണഃ=അനന്തരം കുംഭകൎണ്ണൻ, പ്രഭോ!=ഹേ മഹാരാജാവേ!, മാം നിദ്രാബാധതേ=എന്നെ നിദ്ര ബാധിക്കുന്നുവെന്നു്, പ്രാഹ=പറഞ്ഞു. തതഃ=പിന്നെ, സുവിസ്തരാം ദീൎഘാം ഗൃഹാം=അത്യന്തം വിസ്താരവും ദീൎഘവുമുള്ള ഗുഹാഗൃഹത്തെ, കാരയാമാസ=ഉണ്ടാക്കിച്ചു, മൂഢാത്മാ കുംഭകൎണ്ണഃ=മൂഢബുദ്ധിയായ കുംഭകൎണ്ണൻ, വിഘൂൎണ്ണിതഃ=കൂൎക്കം വലിച്ചുംകൊണ്ടു്, തത്ര സുഷ്വാപ=അതിലുറങ്ങി.

അല്പകാലം കഴിഞ്ഞപ്പോൾ ഒരുനാൾ, കുംഭകൎണ്ണൻ പ്രഭോ എനിക്കുറക്കംവരുന്നുവെന്നു് രാവണനോടു് പറഞ്ഞു. വളരെ വീതിയും നീളവുമുള്ള ഗുഹപോലിരിക്കുന്ന ഭവനം രാവണൻ പണിചെയ്യിച്ചു. മൂഢബുദ്ധിയായ കുംഭകൎണ്ണൻ അതിൽ കൂൎക്കംവലിച്ചു് കിടന്നുറങ്ങി.

കുംഭകൎണ്ണന്നുറങ്ങാനുണ്ടാക്കിച്ച ഭവനത്തെക്കുറിച്ചു് ശ്രീവാല്മീകി:—

"വിനിയുക്താസ്തതോരാജ്ഞാ ശില്പിനോ വിശ്വകൎമ്മവൽ
അകുൎവ്വൻ കുംഭകൎണ്ണസ്യ കൈലാസാകാരമാലയം

ദ്വികിഷ്കു ശതവിസ്തീർണ്ണം തതഃ ഷഡ്ഗുണമായതം
ശയനീയം ഗൃഹാകാരം കുംഭകർണ്ണസ്യ ചക്രിരേ!
കാഞ്ചനൈഃ സ്ഫാടികൈശ്ചൈവ സ്തംഭൈഃ സർവത്രശോഭിതം
വൈഡൂര്യകൃതസോപാനം കിങ്കിണീ ജാലശോഭിതം
ദാന്തതോരണവിന്യസ്തം വജ്രഗ്രഥിതവേദികം
സർവത്തു സുഖദം നിത്യം മേരോഃ പ്രാഗ്യാം ഗൃഹാമിവ."

"അനന്തരം രാജാവായ രാവണൻ വിശ്വകർമ്മാവിന്നു തുല്യന്മാരായ ശില്പികളെ നിയമിച്ചു. കൈലാസതുല്യമായ വമ്പിച്ച ഭവനം കുംഭകർണ്ണന്നുറങ്ങുവാൻ അവർ നിർമ്മിച്ചു. ഇരുനൂറു കിഷ്കു (200മുഴം) വിസ്താരവും അതിൽ ആറിരട്ടി (1200 മുഴം)നീളവും ഉള്ള ഗുഹപോലിരിക്കുന്ന ഗൃഹം അവരുണ്ടാക്കി. അതിലേല്ലാഭാഗത്തും, സ്വർണ്ണംകൊണ്ടും സ്ഫടികംകൊണ്ടുമുള്ള സ്തംഭങ്ങൾ ശോഭിച്ചിരുന്നു. പടവുകൾ വൈഡൂര്യംകൊണ്ടായിരുന്നു നിർമ്മിച്ചിരുന്നതു്. നാലുഭാഗത്തും വമ്പിച്ച മണികൾ തൂക്കിയിരുന്നു. നിലത്തു് വജ്രമണികളും, ആനക്കൊമ്പുകൾകൊണ്ടുള്ള വിചിത്രവേലകളും ചെയ്തിരുന്നു. എല്ലാ കാലത്തിലും എല്ലാ ഋതുക്കളിലുമുണ്ടാകുന്ന പുഷ്പഫലാദികൾകൊണ്ടു് സുഖപ്രദമായിരുന്ന ആ ഗുഹാഗൃഹം മേരുവിന്റെ കിഴക്കുള്ള ഗുഹപോലെ എപ്പോഴും പ്രഭയുള്ളതായിരുന്നു. കിഷ്കുവെന്നതു് 24 വിരൽ നീളമുള്ള ആശാരിക്കോലാണെന്നും പക്ഷമുണ്ടു്.

41. നിദ്രിതേ കുംഭകർണ്ണേതു രാവണോ ലോകരാവണഃ
ബ്രാഹ്മണാനൃഷിമുഖ്യാംശ്ച ദേവദാനവകിന്നരാൻ
ദേവസ്ത്രിയോ മനുഷ്യാംശ്ച നിജഘ്നേ സമഹോരഗാൻ

കുംഭകർണ്ണേ നിദ്രിതേ=കുംഭകർണ്ണൻ നിദ്രയിലായിരുന്നപ്പോൾ, ലോകരാവണഃ രാവണഃ=ലോകങ്ങളെ കരയിക്കുന്ന രാവണൻ, ബ്രാഹ്മണാൻ=ബ്രാഹ്മണരെയും, ഋഷിമുഖ്യാൻ ച=ഋഷിമുഖ്യന്മാരെയും, ദേവദാനവകിന്നരാൻ=ദേവദാനവ കിന്നരന്മാരെയും, ദേവസ്ത്രിയഃ=ദേവന്മാരുടെ ഐശ്വര്യങ്ങളെയും, മനുഷ്യാൻ ച=മനുഷ്യരെയും, സമഹോരഗാൻ=മഹോരഗങ്ങളോടുകൂടെ, നിജഘ്നേ=നിഹനിച്ചു.

കുംഭകർണ്ണൻ ഉറക്കത്തിലകപ്പെട്ടിരുന്ന കാലത്തിൽ ലോകങ്ങളിലുള്ള സകലരെയും കരയിക്കുവാൻ തക്കവിധം ദുഷിച്ച പരാക്രമമുള്ള രാവണൻ, ബ്രാഹ്മണർ, ഋഷികൾ, ദേവന്മാർ, ദാനവന്മാർ, കിന്നരന്മാർ, മനുഷ്യർ, ഉരഗങ്ങൾ എന്നിവരെയും, ദേവന്മാരുടെ ഐശ്വര്യങ്ങളെയും നശിപ്പിക്കുകയും അപഹരിക്കുകയും ഉപദ്രവിക്കുകയും ചെയ്തുകൊണ്ടിരുന്നു.

42. ധനദോപി തതഃ ശ്രുത്വാ രാവണസ്യാക്രമംപ്രഭുഃ
അധർമംമാകുരുഷ്വേതി ദൂതവാക്യൈർന്യവാരയത്.

തതഃ=അനന്തരം, പ്രഭുഃ ധനദഃ അപി=പ്രഭുവായ കുബേരനും, രാവണസ്യ അക്രമംശ്രുത്വാ=രാവണന്റെ അക്രമത്തെ ശ്രവിച്ചിട്ട്, അധർമം മാകുരുഷ്വഇതി=അധമ്മം ചെയ്യരുതെന്ന്, ദൂതവാക്യൈഃ=ദൂതവാക്യങ്ങൾ മുഖാന്തരം, ന്യവാരയത്=നിവാരണം ചെയ്തു.

അനന്തരം പ്രഭുവായ കുബേരൻ രാവണന്റെ അക്രമപ്രവൃത്തികളെ കേട്ടപ്പോൾ അക്രമം ചെയ്യാതിരിക്കേണ്ടതാണെന്ന് ദൂതനെ അയച്ചറിയിക്കുകയും രാവണന്റെ പ്രവൃത്തികളെക്കുറിച്ചുണ്ടായ പ്രതിഷേധത്തെ പ്രകാശിപ്പിക്കയും ചെയ്തു.

കുബേരനയച്ച ദൂതനെ രാവണൻ വധിച്ചുവെന്ന് ശ്രീവാല്മീകി കാണിക്കുന്നു:—

"ഛിത്വാസരോഷതാമ്രാക്ഷോ ദൂതംഖഡ്ഗേന രാക്ഷസഃ
ദദൌഭക്ഷയിതുംതത്ര രാക്ഷസേഭ്യോ നിശാചരഃ"

ആ രാക്ഷസൻ കോപിച്ച കണ്ണുകൾ കലങ്ങിയവനായിട്ട് വാൾകൊണ്ടു ദൂതനെ മുറിച്ചു കഷണങ്ങളാക്കീട്ട് അവിടെയുള്ള രാക്ഷസന്മാർക്ക് ഭക്ഷിപ്പാൻ കൊടുത്തു. ദൂതനെ വധിച്ചുകൂടായെന്നുള്ള ധമ്മത്തെയും അതിക്രമിച്ചു. ദുർജ്ജനങ്ങളോട് സദുപദേശം ചെയ്യുന്നതിന്റെ ഫലത്തെ കവി വെളിപ്പെടുത്തി.

43. തതഃ ക്രുദ്ധോദശഗ്രീവോ ജഗാമധനദാലയം
വിനിർജ്ജിത്യധനാധ്യക്ഷം ജഹാരോത്തമപുഷ്പകം.

തതഃ ക്രുദ്ധഃ ദശഗ്രീവഃ=അനന്തരം ക്രോധിച്ച രാവണൻ, ധനദാലയം=കുബേരഭവനത്തെ, ജഗാമ=പ്രാപിച്ചു, ധനാധ്യക്ഷം=ധനാധിപനെ, വിനിർജ്ജിത്യ=ജയിച്ചിട്ട്, ഉത്തമപുഷ്പകം=ഉൽകൃഷ്ടമായ പുഷ്പകത്തെ, ജഹാര=അപഹരിച്ചു.

ഉടനെ കോപിച്ച രാവണൻ കുബേരൻ വസിക്കുന്ന സ്ഥാനത്തിൽ പ്രവേശിച്ചു. ധനേശ്വരനോട് യുദ്ധംചെയ്തു ഉത്തമവാഹനമായ പുഷ്പകത്തെ അപഹരിച്ചു.

"ഉത്തമം" എന്ന വിശേഷണത്താൽ സൂചിപ്പിച്ചിരിക്കുന്ന വിശേഷഗുണങ്ങളെ ശ്രീവാല്മീകി സ്പഷ്ടമാക്കിയിരിക്കുന്നു:—

"നിർജ്ജിത്യരാക്ഷസേന്ദ്രസ്തു ധനദംഹൃഷ്ടമാനസഃ
പുഷ്പകംതസ്യജഗ്രാഹ വിമാനം ജയലക്ഷണം
കാഞ്ചനസ്തംഭസംവീതം വൈഡൂര്യമണിതോരണം
മുക്താജാലപ്രതിച്ഛന്നം സർവകാമഫലപ്രദം

മനോജവം കാമഗമം കാമരൂപം വിഹംഗമം
മണികാഞ്ചനസോപാനം തപ്തകാഞ്ചനവേദികം
ദേവോപവാഹ്യമക്ഷുണ്ണം സദാദൃഷ്ടി മനഃസുഖം
ബഹ്വാശ്ചര്യം ഭക്തിചിത്രം ബ്രഹ്മണാപരിനിർമ്മിതം
നിർമിതം സർവകാമൈസ്തു മനോരമമനുത്തമം
നചശീതം നചൈവോഷ്ണം സർവർത്തുസുഖദംശുഭം."

രാക്ഷസേന്ദ്രനായ ധനാധിപനെ ജയിച്ചശേഷം സന്തോഷിച്ച രാവണൻ, ജയലക്ഷണത്തോടുകൂടിയതും, സ്വർണ്ണതൂണുകൾ നാലുഭാഗത്തുമുള്ളതും, വൈഡൂര്യരത്നംകൊണ്ടുണ്ടാക്കിയ തോരണത്താൽ അലങ്കരിക്കപ്പെട്ടതും, മുത്തുകൾകൊണ്ടു മൂടപ്പെട്ടതും, ആഗ്രഹിച്ചതിനെയെല്ലാം കൊടുക്കുന്നതും, മനോവേഗത്തിൽ, ആഗ്രഹിച്ച സ്ഥലത്തെത്തിക്കുന്നതും, ആകാശത്തിൽ സഞ്ചരിക്കുന്നതും, രത്നംകൊണ്ടും സ്വർണ്ണം കൊണ്ടുമുള്ള കോണിപ്പടിയുള്ളതും, സ്വർണ്ണം പതിച്ചിട്ടുള്ള തറയോടുകൂടിയതും, ദേവന്മാരാൽ വഹിക്കപ്പെടുവാൻ യോഗ്യമായതും, ക്ഷോഭിക്കാതെ സുഖമായി സഞ്ചരിക്കുന്നതും, നേത്രങ്ങൾക്കും മനസ്സിന്നും ആനന്ദത്തെ നൽകുന്നതും, ബഹുവിധങ്ങളായ ആശ്ചര്യപ്പണികളുള്ളതും, കൊത്തുവേലകൾകൊണ്ടു വിചിത്രവും, ബ്രഹ്മാവിനാൽ മനസ്സിരുത്തിയുണ്ടാക്കപ്പെട്ടതും, അതിശീതവും അത്യുഷ്ണവുമല്ലാതിരിക്കുന്നതും, എല്ലാ ഋതുക്കളിലും സുഖപ്രദവുമായിരിക്കുന്ന അത്യുത്തമപുഷ്പകവിമാനത്തെ അപഹരിക്കയും ചെയ്തു.

44. തതോയമം ചവരുണം നിർജിത്യ സമരേസുരഃ
സ്വർഗലോകമഗാത്തൂർണം ദേവരാജജിഘാംസയാ.

തതഃ=അനന്തരം, യമം വരുണം ച=യമനെയും വരുണനെയും, സമരേ നിർജിത്യ=സമരത്തിൽ ജയിച്ചിട്ട്, ദേവരാജജിഘാംസയാ=ദേവരാജനെ ഹനിപ്പാൻ ഇച്ഛയോടുകൂടെ, അസുരഃ=അസുരൻ, തൂർണം=ശീഘ്രം, സ്വർഗലോകം അഗാത്=സ്വർഗലോകത്തെ ഗമിച്ചു.

അതിന്നുശേഷം യമനെയും വരുണനെയും ജയിച്ച രാവണൻ ദേവേന്ദ്രനെ ജയിപ്പാനാഗ്രഹത്തോടുകൂടെ സ്വർഗലോകത്തെ പ്രാപിച്ചു. മഹാമേരുവിന്റെ ഊർദ്ധ്വഭാഗത്തിലുള്ള ശക്രലോകത്തിന്റെ താഴത്താണ് യമലോകവും വരുണലോകവും എന്നു സൂചിപ്പിച്ചു.

യമനെ രാവണൻ ജയിപ്പാൻ ശ്രമിക്കുന്ന അവസരത്തിൽ യമന്നും ബ്രഹ്മാവിന്നും തമ്മിലുണ്ടായ ഒരു സംവാദത്തെ ശ്രീവാല്മീകി കൌതുകാവഹമായി വർണ്ണിച്ചിട്ടുണ്ട്:—

"വൈവസ്വതമഹാബാഹോ നഖല്വമിതവിക്രമ!
നഹന്തവ്യസ്ത്വയൈതേന ദണ്ഡേനൈഷനിശാചരഃ
വരഃ ഖലുമയൈതസ്മൈ ദത്തസ്ത്രിദശപുംഗവ!
സത്യംയാനാനൃതഃ കാൎയ്യോ യന്മയാവ്യാഹൃതംവചഃ"

ക്രോധിച്ച യമൻ രാവണനെ നശിപ്പിക്കുവാൻ ദണ്ഡമെന്ന ആയുധം പ്രയോഗിപ്പാനെടുത്തപ്പോൾ ബ്രഹ്മാവ് യമനോടു പറയുന്നു. "ഹേ വിവസ്വാന്റെ (സൂൎയ്യന്റെ) പുത്ര! ഹേ മഹാബാഹോ! ഹേ അമിതവിക്രമ! ഈ ദണ്ഡായുധംകൊണ്ട് ഈ രാക്ഷസനെ നീ വധിക്കരുതെ. ഹേ ദേവശ്രേഷ്ഠ! ഞാനിവന്നു കൊടുത്ത വരം നീ നിഷ്ഫലമാക്കാതിരിക്കേണം" എന്നു ബ്രഹ്മാവു പറഞ്ഞപ്പോൾ യമൻ പറയുന്നു:—

"ഏഷവ്യാവൎത്തിതോദണ്ഡഃ പ്രഭവിഷ്ണുൎഹിനോഭവാൻ
കിന്ത്വിദാനീംമയാശക്യം കൎത്തുംരണഗതേനഹി.
നമയായദ്യയംശക്യോ ഹന്തുംവരപുരസ്കൃതഃ
ഏഷതസ്മാൽപ്രലായിഷ്യേ ദൎശനാദസ്യരക്ഷസഃ
ഇത്യുക്ത്വാസരഥഃ സാശ്വസ്തത്രൈവാന്തരധീയത."

ഈ ദണ്ഡം ഞാൻ ചുഴററിക്കഴിഞ്ഞു. നിന്തിരുവടിയോ ഞങ്ങളുടെ പ്രഭു. യുദ്ധത്തിലേൎപ്പെട്ടിരിക്കുന്ന ഞാനിപ്പോൾ എന്താ ചെയ്യേണ്ടത്? അങ്ങയുടെ വരമുള്ളവനെ വധിച്ചുകൂടായെങ്കിൽ ഈ ഞാൻ ഇവന്റെ ദൃഷ്ടിയിൽപ്പെടാതിരിപ്പാൻ ഓടിക്കളയാം എന്നു പറഞ്ഞ യമൻ തേർ കുതിര എന്നിവയോടുകൂടെ അവിടെത്തന്നെ മറഞ്ഞുകളഞ്ഞു.

45. തതോഭവന്മഹദ്യുദ്ധമിന്ദ്രേണ സഹദൈവതൈഃ
തതോരാവണമഭ്യേത്യ ബബന്ധ ത്രിദശേശ്വരഃ.

തതഃ ഇന്ദ്രേണ സഹദേവതൈഃ=അനന്തരം ഇന്ദ്രനോടുകൂടിയ ദേവന്മാരോട്, മഹത്യുദ്ധം=മഹത്തായ യുദ്ധം, അഭവത്=ഉണ്ടായി, തതഃ ത്രിദശേശ്വരഃ=അപ്പോൾ ദേവേന്ദ്രൻ, രാവണം അഭ്യേത്യ=രാവണനെ അഭിയാനം ചെയ്തിട്ട്, ബബന്ധ=ബന്ധിച്ചു.

സ്വൎഗ്ഗലോകത്തിൽ പ്രവേശിച്ച രാവണൻ ഇന്ദ്രസഹിതന്മാരായ ദേവന്മാരോട് വമ്പിച്ച യുദ്ധം നടത്തി. അപ്പോൾ ദേവേന്ദ്രൻ നേരിട്ടുവന്ന് രാവണനെ ബന്ധിച്ചു.

46. തച്ഛ്രുത്വാ സഹസാഗത്യ മേഘനാദഃ പ്രതാപവാൻ
കൃത്വാഘോരം മഹദ്യുദ്ധം ജിത്വാ ത്രിദശപുംഗവാൻ

47. ഇന്ദ്രം ഗൃഹീത്വാ ബദ്ധ്വാസ്യൌ മേഘനാദോ മഹാബലഃ
മോചയിത്വാതുപിതരം ഗൃഹീത്വേന്ദ്രം യയൌ പുരം

പ്രതാപവാൻ മേഘനാദഃ=പരാക്രമിയായ മേഘനാദൻ, തത് ശ്രുത്വാ=അതുകേട്ടിട്ട്, സഹസാ ആഗത്യ=പെട്ടെന്നാഗമിച്ചിട്ട്, ഘോരം മഹത് യുദ്ധം കൃത്വാ=ഭയങ്കരമായ മഹായുദ്ധം ചെയ്തിട്ട്, ത്രിദശപുംഗവാൻ ജിത്വാ=ദേവശ്രേഷ്ഠന്മാരെ ജയിച്ചിട്ട്, മഹാബലഃ അസൌ മേഘനാദഃ=മഹാബലവാനായ ഈ മേഘനാദൻ, ഇന്ദ്രം ഗൃഹീത്വാ ബദ്ധ്വാ=ഇന്ദ്രനെ പിടിച്ചുകെട്ടീട്ട്, പിതരം മോചയിത്വാ=പിതാവിനെ മോചിപ്പിച്ചിട്ട്, ഇന്ദ്രം ഗൃഹീത്വാ=ഇന്ദ്രനെ ഗ്രഹിച്ചിട്ട്, പുരം യയൌ=പുരത്തെ യാനംചെയ്തു.

മഹാപ്രതാപശാലിയായ മേഘനാദൻ ദേവേന്ദ്രൻ രാവണനെ ബന്ധിച്ചിരിക്കുന്നതു കേട്ട ഉടനെ ദേവലോകത്തിൽ പ്രവേശിച്ചു. മഹത്തായ യുദ്ധത്തിൽ ദേവശ്രേഷ്ഠന്മാരെയെല്ലാം ജയിച്ചു. മഹാബലവാനായ ഈ മേഘനാദൻ ഇന്ദ്രനെ പിടിച്ചുകെട്ടി. പിതാവിനെ ബന്ധനത്തിൽനിന്ന് വേർപെടുത്തി. ഇന്ദ്രനെ എടുത്തുകൊണ്ട് ലങ്കാപുരം പ്രാപിച്ചു.

48. ബ്രഹ്മാതു മോചയാമാസ ദേവേന്ദ്രം മേഘനാദതഃ
ദത്വാ വരാൻ ബഹൂംസ്തസ്മൈ ബ്രഹ്മാ സ്വഭവനം യയൌ

ബ്രഹ്മാതു=ബ്രഹ്മാവാകട്ടെ, ഇന്ദ്രം=ഇന്ദ്രനെ, മേഘനാദതഃ=മേഘനാദനിൽനിന്ന്, മോചയാമാസ=മോചിപ്പിച്ചു, തസ്മൈ=അവന്നായ്ക്കൊണ്ട്, ബഹൂൻ വരാൻ ദത്വാ=ബഹുക്കളായ വരങ്ങളെ ദാനംചെയ്തിട്ട്, ബ്രഹ്മാ=ബ്രഹ്മാവ്, സ്വഭവനം യയൌ=സ്വലോകം പ്രാപിച്ചു.

ബ്രഹ്മാവ് മേഘനാദനിൽനിന്ന് ഇന്ദ്രനെ മോചിപ്പിച്ചു. മേഘനാദന്ന് അനേകം വരങ്ങൾ കൊടുത്ത് സ്വലോകത്തെ പ്രാപിക്കയും ചെയ്തു.

ബ്രഹ്മാവ് ഇന്ദ്രനെ വിട്ടയപ്പാൻ പറഞ്ഞ സമയം ബ്രഹ്മാവിനോട് ഇന്ദ്രജിത്ത് പറയുന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"അഥാബ്രവീദ്വിമാനസ്ഥ മിന്ദ്രജിൽപ്രഭുമവ്യയം
ശ്രൂയതാംയോഭവേൽസന്ധിഃ ശതക്രതുവിമോക്ഷണേ
മമേഷ്ടോദഹനോനിത്യം ഹവ്യൈഃ സംപൂജ്യമന്ത്രവത്
യം പ്രവർത്തേയസംഗ്രാമം നചമേസ്യാൽ പരാജയഃ
തം യദാത്വസമാപ്യാഹം ജപ്യം ഹോമം വിഭാവസൌ
യുദ്ധ്യേയം ദേവസംഗ്രാമേ തദാമേസ്യാൽ പരാജയഃ

സർവോഹിതപ്രസാദേവ വൃണോത്യമരതാംപുമാൻ
വിക്രമേണാർജിതംചേദ മമരത്വം മയാപ്രഭോ
ഏവമസ്തചിതിതംപ്രാഹ വാക്യം ദേവഃ പ്രജാപതിഃ
മുക്തശ്ചേന്ദ്രജിതാശക്രോ ഗതാശ്ച ത്രിദിവംസുരാഃ"

വിമാനത്തിലിരിക്കുന്ന നാശരഹിതനായ പ്രഭുവിനോട് ഇന്ദ്രജിത്തു് പറഞ്ഞു. ദേവ! ഇന്ദ്രനെ വിട്ടയക്കുന്ന കാര്യത്തിൽ സന്ധിനിശ്ചയം ഞാൻ പറയുന്നതിനെ നിന്തിരുവടി കേൾക്കേണം. ഹവ്യങ്ങൾകൊണ്ടു് മന്ത്രപൂർവ്വം അഗ്നിയെ ആരാധിച്ചശേഷം ഞാനേൎപ്പെടുന്ന യുദ്ധത്തിൽ അപജയം എനിക്കുണ്ടാകാതിരിക്കേണം. ജപഹോമവിധിയെ വേണ്ടവിധം ഞാൻ സമാപ്തിവരുത്താതെ ഏൎപ്പെടുന്ന യുദ്ധത്തിൽ പരാജയം എനിക്കു് വന്നുകൊള്ളട്ടെ. ഹേ ദേവ! എല്ലാ മനുഷ്യരും തപസ്സുകൊണ്ടു് സമ്പാദിക്കുന്ന മരണമില്ലായ്മയെ വിക്രമത്താൽ ഞാൻ സമ്പാദിച്ചിരിക്കുന്നു, എന്നു് പറഞ്ഞപ്പോൾ അങ്ങിനെ ഭവിക്കട്ടെ എന്നു് ബ്രഹ്മാവു് പറഞ്ഞു. ഇന്ദ്രജിത്തു് ഇന്ദ്രനെ വിട്ടയച്ചു. ദേവന്മാർ സ്വർഗത്തിലേക്കു് പോകയുംചെയ്തു. ഈ ഒരുവരം മാത്രമേ ശ്രീവാല്മീകിയത്തിൽ കാണുന്നുള്ളു. "ബഹൂൻ വരാൻ" എന്നു് അദ്ധ്യാത്മത്തിൽ കാണുന്നതിന്നു് ആസ്പദമെന്താണെന്നറിയുന്നില്ല.

49. രാവണോ വിജയീ ലോകാൻ സർവാൻ ജിത്വാ ക്രമേണതു
കൈലാസം തോലയാമാസ ബാഹുഭിഃ പരിഘോപമൈഃ

വിജയീ രാവണഃ=വിജയത്തോടുകൂടിയ രാവണൻ, സർവാൻ ലോകാൻ=സർവ ലോകങ്ങളെ, ക്രമേണ ജിത്വാ=ക്രമത്തിൽ ജയിച്ചിട്ടു്, പരിഘോപമൈഃ ബാഹുഭിഃ=പരിഘതുല്യങ്ങളായ ബാഹുക്കൾകൊണ്ടു്, കൈലാസം=കൈലാസപർവതത്തെ, തോലയാമാസ=തുലനം ചെയ്തു.

ജയശീലനായ രാവണൻ ഇങ്ങിനെ ക്രമത്തിൽ സകലലോകങ്ങളേയും ജയിച്ചതിൽപ്പിന്നെ, ഇരിമ്പുകൊണ്ടുള്ള പരിഘായുധംപോലെ ബലിഷ്ഠങ്ങളായ കൈകൾകൊണ്ടു് കൈലാസപർവതത്തെ ഉദ്ധരിച്ചു.

50. തത്രനന്ദീശ്വരേണൈവം ശപ്തോയം രാവണേശ്വരഃ
വാനരൈർമാനുഷൈശ്ചൈവ നാശംഗച്ഛേതികോപിനാ.

തത്രകോപിനാനന്ദീശ്വരേണ=അവിടെ കോപിച്ച നന്ദീശ്വരനാൽ, അയം രാവണേശ്വരഃ=ഈ രാവണേശ്വരൻ, ശപ്തഃ=ശപിക്കപ്പെട്ടു.

വാനരൈഃ മാനുഷൈഃ ച=വാനരന്മാരാലും മാനുഷന്മാരാലും, നാശംഗച്ഛ ഇതി=നാശം പ്രാപിച്ചാലുമെന്ന്.

കൈലാസത്തിൽവെച്ച് രാവണന്റെ നേരെ കോപിച്ച നന്ദീശ്വരൻ, വാനരന്മാരാലും മനുഷ്യന്മാരാലും നിണക്കു നാശം ഭവിക്കട്ടെയെന്നു ശപിച്ചു.

ശാപകാരണവും ശാപപ്രകാരവും ശ്രീവാല്മീകീയത്തിൽനിന്ന്:-

"ദൃഷ്ട്വാതംവാനരമുഖമവജ്ഞായ സ രാക്ഷസഃ
പ്രഹാസംമുമുചേതത്ര സതോയഇവതോയദഃ
സക്രുദ്ധോഭഗവാൻനന്ദീ ശങ്കരസ്യാപരാതനുഃ
അബ്രവീദ്രാക്ഷസേന്ദ്രംച ദശഗ്രീവമുപസ്ഥിതം
യസ്മാൽവാനരമൂൎത്തിംമാം ദൃഷ്ട്വാരാക്ഷസദുർമതേ
മോഹാദിഹനജാനീഷേ പ്രഹാസംചൈവമുഞ്ചസി
തസ്മാൽമദ്രൂപസംയുക്താ മദ്വീൎയ്യസമതേജസഃ
ഉൽപൽസ്യന്തേവധാൎത്ഥംതേ കുലസ്യതവവാനരാഃ.
നഖദംഷ്ട്രായുധാഃ ക്രൂരാമനഃ പവനരംഹസഃ
യുദ്ധോന്മത്താബലോദഗ്രാഃ ശൈലാഇവ വിസർപിണഃ
തേരാക്ഷസബലം ദർപമുൽസേധംച പൃഥഗ്വിധം
വ്യപനേഷ്യന്തിസംഭൂയ സഹാമാത്യസുതസ്യതേ."

"കൈലാസത്തിൽ വാനരമുഖനായ നന്ദീശ്വരനെക്കണ്ടപ്പോൾ രാവണൻ ഇടിശബ്ദംപോലെ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. അപ്പോൾ പരമേശ്വരന്റെ മറെറാരു ശരീരമാത്തന്നെയിരിക്കുന്ന ഭഗവാൻ നന്ദീശ്വരൻ കോപിച്ച് രാവണനോടു പറഞ്ഞു. "ദുർബ്ബുദ്ധിയായ രാക്ഷസ! വാനരമൂൎത്തിയായ എന്നെ നീയറിഞ്ഞില്ലെന്നു മാത്രമല്ല, അവജ്ഞാഭാവത്തോടുകൂടെ പൊട്ടിച്ചിരിക്കയും ചെയ്യുന്നു. അതുകൊണ്ട്, എന്നെപ്പോലെ ആകൃതിയുള്ളവരും എന്നെപ്പോലെ പരാക്രമതേജസ്സുള്ളവരും നഖങ്ങളും ദംഷ്ട്രകളും ആയുധമായിരിക്കുന്നവരും മനോവേഗം വായുവേഗം ഉള്ളവരും യുദ്ധത്തിൽ മദമുള്ളവരും ഉൽകൃഷ്ടബലശാലികളും സഞ്ചരിക്കുന്ന പൎവ്വതങ്ങളെന്നപോലെ മഹാശരീരങ്ങളുള്ളവരുമായ വാനരന്മാർ നിന്റെ വംശം നശിപ്പിക്കുവാനായിട്ടു ഭൂമിയിൽ ജനിക്കും. അവർ നിന്റെ പലതരത്തിലുള്ള അഹങ്കാരത്തെയും നശിപ്പിക്കും. നീയും നിന്റെ മന്ത്രിമാരും പുത്രന്മാരുമെല്ലാം നശിക്കും."

51. ശപ്തോപ്യഗണയൻവാക്യം യയൌഹൈഹയപത്തനം
തേനബദ്ധോദശഗ്രീവഃ പുലസ്ത്യേനവിമോചിതഃ

ശപ്തഃഅപി=ശപിക്കപ്പെട്ടുവെങ്കിലും, വാക്യം അഗണയൻ=വാക്യത്തെ ഗണിക്കാത്തവനായിട്ട്, ഹൈഹയപത്തനം=ഹൈഹയരാജധാനിയെ, യയൌ=യാനംചെയ്തു, തേനബദ്ധഃ ദശഗ്രീവഃ=അവനാൽ ബന്ധിക്കപ്പെട്ട ദശഗ്രീവൻ, പുലസ്ത്യേന=പുലസ്ത്യനാൽ, വിമോചിതഃ=വിമോചിപ്പിക്കപ്പെട്ടു.

നന്ദീശ്വരൻ ചെയ്ത ശാപത്തെ നിസ്സാരമായിക്കരുതിയ രാവണൻ ആയിരം കൈകളുള്ള കാൎത്തവീൎയ്യാൎജ്ജുനന്റെ ആവാസനഗരിയെ-ഹൈഹയപട്ടണത്തെ-പ്രാപിച്ചു. അൎജ്ജുനനാൽ ബന്ധിക്കപ്പെട്ട രാവണനെ പുലസ്ത്യമഹൎഷി വന്നു മോചിപ്പിച്ചു.

കാൎത്തവീൎയ്യാൎജ്ജുനൻ രാവണനെ ബന്ധിച്ചതിനെക്കുറിച്ച് ശ്രീവാല്മീകി:—

"തംവിഹ്വലിതമാലോക്യ ദശഗ്രീവം തതോൎജ്ജുനഃ
സഹസാപ്ലുത്യജഗ്രാഹ ഗരുത്മാനിവപന്നഗം
സതംബാഹുസഹസ്രേണ ബലാദാദായരാവണം
ബബന്ധബലവാൻ രാജാബലിം നാരായണോയഥാ"

"യുദ്ധത്തിൽ രാവണൻ പരവശനായതു കണ്ടറിഞ്ഞ കാൎത്തവീൎയ്യാൎജ്ജുനൻ പെട്ടെന്നു രാവണന്റെനേൎക്കു ചാടിവീണു. ഗരുഡൻ പാമ്പിനെയെന്നപോലെ പിടിച്ചു. ബലവാനായ ആ രാജാവ് ആയിരം കൈകൾകൊണ്ട് ശ്രീനാരായണൻ മഹാബലിയെയെന്നപോലെ ബന്ധിച്ചു." .

പുലസ്ത്യമഹൎഷി രാവണനെ മോചിപ്പിച്ചതിനെയും രാവണൻ അൎജ്ജുനനോടു സഖ്യംചെയ്തതിനെയും കുറിച്ച് ശ്രീവാല്മീകി.

"തൽപുത്രകയശഃസ്ഫീതം ലോകേ വിശ്രാവിതം ത്വയാ
മദ്വാക്യം പാലയത്വദ്യ മുഞ്ചതാത ദശാനനം
പുലസ്ത്യാജ്ഞാം ഗൃഹീത്വാസ ന കിഞ്ചിദ്വചനോൎജ്ജുനഃ
അമുഞ്ചൽ പാൎത്ഥിവേന്ദ്രസ്തം രാക്ഷസേന്ദ്രം പ്രഹൃഷ്ടവത്"

"സതം വിമുച്യത്രിദശാരിമൎജ്ജുനഃ
പ്രപൂജ്യ ദിവ്യാഭരണാംബരൈഃ സ്രഗ്ഭിഃ
അഹിംസയാ സഖ്യമുപേത്യസാഗ്നികം
പ്രണമ്യസബ്രഹ്മസുതം വ്യസൎജ്ജയത്'.

"ഹേ പുത്ര! നീ ലോകത്തിൽ നിന്റെ അധികരിച്ച കീൎത്തിയെ വ്യാപിപ്പിച്ചിരിക്കുന്നു. ഞാനിപ്പോൾ പറയുന്നതിനെ പരിപാലിക്കുക.

രാവണനെ വിട്ടയക്കുക എന്ന പുലസ്ത്യകല്പന കേട്ട ഉടനെ ഏതൊരുവാക്കും പറയാതെ ആ മഹാരാജാവു് രാക്ഷസാധിപനെ സന്തോഷപൂർവം വിട്ടയച്ചു. ദേവവൈരിയായ രാവണനെ വിട്ടയക്കുക മാത്രമല്ല, മംഗളകരങ്ങളായ ദിവ്യാഭരണവസ്ത്രാദികളെ സമ്മാനിച്ചശേഷം അഗ്നിസാക്ഷികമായി രാവണനോടു് സഖ്യവും ചെയ്തിട്ടു്, ബ്രഹ്മപുത്രനായ പുലസ്ത്യമഹർഷിയെ നമസ്കരിച്ചു് യാത്ര അയക്കയും ചെയ്തു.

52. തതോപി ബലമാസാദ്യ ജിഘാംസുർഹരിപുംഗവം
ധൃതസ്തേനൈവ കക്ഷേണ ബാലിനാ ദശകന്ധരഃ

തതഃ അപിബലം=അവനേക്കാൾ ബലവാനായ, ഹരിപുംഗവം=വാനരാധിപനെ, ജിഘാംസുഃ ആസാദ്യ=ഹനിപ്പാൻ ഇച്ഛിക്കുന്നവനായി പ്രാപിച്ചിട്ടു്, ദശകന്ധരഃ=ദശാനനൻ, തേന ബാലിനാ ഏവ=ആ വാലിയാൽത്തന്നെ, കക്ഷേണ ധൃതഃ=കക്ഷംകൊണ്ടു് ധരിക്കപ്പെട്ടു.

അനന്തരം രാവണൻ, കാർത്തവീര്യാർജ്ജുനനെക്കാൾ ബലവാനായ ബാലിയെ ഹനിപ്പാനിച്ഛയോടുകൂടെ പ്രവേശിച്ചു. ആ ബാലിതന്നെ രാവണനെ കക്ഷംകൊണ്ടു് ബന്ധിച്ചു. ബാലിയെ വധിപ്പാനാഗ്രഹിച്ചുപോയ രാവണൻ ബാലിയുടെ കക്ഷത്തിൽ കിടക്കേണ്ടതായ്വന്നുവെന്നു സാരം.

53. ഭ്രാമയിത്വാ തു ചതുരഃ സമുദ്രാൻ രാവണം ഹരിഃ
വിസർജയാമാസ തതസ്തേന സഖ്യം ചകാര സഃ.

ഹരിഃ=വാനരൻ, രാവണം=രാവണനെ, ചതുരഃ സമുദ്രാൻ ഭ്രാമയിത്വാ=നാലു സമുദ്രങ്ങളെ ചുററിത്തിരിയിച്ചിട്ടു്, വിസർജയാമാസ=വിട്ടയച്ചു, തതഃ സഃ തേനസഖ്യം ചകാര=അനന്തരം അവൻ അവനോടു് സഖ്യംചെയ്തു.

ബാലി രാവണനെ നാലു സമുദ്രത്തിലും ചുററിത്തിരിയിച്ചശേഷം വിട്ടയച്ചു. രാവണൻ വാലിയോടുകൂടെ സഖ്യംചെയ്തു.

രാവണൻ വാലിയെ വധിപ്പാനിച്ഛിച്ചുപോയതിനേയും ബാലി രാവണനെ ബന്ധനത്തിലാക്കിയതിനേയുംകുറിച്ചു് ശ്രീവാല്മീകി:—

"ഹന്തുംപ്രാപ്തം തു തം ദൃഷ്ട്വാ പദശബ്ദേനരാവണം
പ്രാങ്മുഖസ്തംനിജഗ്രാഹ ബാലീസർപമിവാണ്ഡജഃ
ഗ്രഹീതുകാമമാസാദ്യ രക്ഷസാമീശ്വരംഹരിഃ
ഖമുൽപപാതവേഗേന കൃത്വാകക്ഷാവലംബിനം."

കിഴക്കു നോക്കിയിരുന്നു് സൂര്യോപാസ്തി ചെയ്യുന്ന ബാലി, കാലടിശബ്ദംകൊണ്ടു് തന്നെ വധിപ്പാനാഗ്രഹിച്ചുവരുന്ന രാവണനാണെ

ന്നറിഞ്ഞു. കിഴക്ക നോക്കിയിരുന്നുകൊണ്ടുതന്നെ ഗരുഡൻ സൎപ്പത്തെ യെന്നപോലെ ബാലി രാവണനെ വാൽകൊണ്ട് പിടിച്ചു ബന്ധിച്ചു കക്ഷത്തിലിട്ടമൎത്തിക്കൊണ്ട് ആകാശത്തിലേക്ക ചാടി.

രാവണനെ ബാലി നാലു സമുദ്രത്തിലിട്ട് ചുററിച്ചതിനെക്കുറിച്ച് ശ്രീവാല്മീകി:—

"സഭാജ്യമാനോ ഭൂതൈസ്തു ഖേചരൈഃ ഖേചരോഹരിഃ
പശ്ചിമം സാഗരം ബാലീ ആജഗാമസരാവണഃ
തത്ര സന്ധ്യാമുപാസ്യാസൌ ജപ്ത്വാ ജപ്യംച വാനരഃ
ഉത്തരം സാഗരം പ്രായാദ്വഹമാനോ നിശാചരം
ബഹുയോജനസാഹസ്രം തമധ്വാനം മഹാകപിഃ
വായുവച്ചമനോവച്ച ജഗാമ സഹശത്രുണാ
ഉത്തരേ സാഗരേ സന്ധ്യാ മുപാസ്യൈവ വിധാനതഃ
പ്രയയൌ വേഗവാൻ ബാലീ പൂർവമംബുമഹാനിധിം
തത്രാപി സന്ധ്യാമന്വാസ്യ വാസവിഃ സഹരീശ്വരഃ
കിഷ്കിന്ധാഭിമുഖം രക്ഷോ ഗൃഹീത്വാ പുനരാഗമത്"

രാവണനെ കക്ഷത്തിലാക്കി ആകാശത്തിൽക്കൂടെ സഞ്ചരിക്കുന്ന ബാലി, ആകാശസഞ്ചാരികളായ ഭൂതങ്ങളാൽ വന്ദിക്കപ്പെടുന്നവനായിട്ട് പടിഞ്ഞാറെ സമുദ്രത്തിലേക്ക വന്നു. അവിടെ സന്ധ്യാവന്ദനവും മന്ത്രജപവും കഴിഞ്ഞശേഷം, രാവണനെ വഹിച്ചുകൊണ്ടുതന്നെ വടക്കെ സമുദ്രത്തെ പ്രാപിച്ചു. അനേകായിരം നാഴികദൂരം ശത്രുവായ രാവണനെ കക്ഷത്തിലിട്ടുകൊണ്ടുതന്നെ വായുവേഗത്തിലും മനോവേഗത്തിലും സഞ്ചരിച്ചു. വടക്കെ സമുദ്രത്തിലും വിധിപ്രകാരം സന്ധ്യാവന്ദനം കഴിച്ചശേഷം അവിടെനിന്ന് കിഴക്കെ സമുദ്രത്തിലേക്ക സഞ്ചരിച്ചു. ഇന്ദ്രപുത്രനായ ആ വാനരൻ അവിടെയും സന്ധ്യാവന്ദനം കഴിച്ചശേഷം രാക്ഷസനെയെടുത്തുകൊണ്ടുതന്നെ കിഷ്കിന്ധാഭിമുഖനായിട്ട് യാത്രചെയ്തു.

"തതഃ പ്രജ്വാല്യതാവഗ്നിം തത്രാഭൌ ഹരിരാക്ഷസൌ
ഭ്രാതൃത്വമുപപന്നൌതൌ പരിഷ്വജ്യ പരസ്പരം
സതത്രമാസമുഷിതോ ബാലിനാ സഹ രാവണഃ
അമാത്യൈ രാവണോ നീതസ്ത്രൈലോക്യോച്ഛാദനാൎത്ഥിഭിഃ"

അനന്തരം കിഷ്കിന്ധയിൽവെച്ച് രാവണനും, ബാലിയും അഗ്നിസാക്ഷികമായിട്ട് അന്യോന്യം സഹോദരന്മാരെപ്പോലെ സ്നേഹമായി കഴിപ്പാൻ വേണ്ടുന്ന സംഖ്യവുംചെയ്തു. മന്ത്രിമാരവിടെവന്ന് രാവണ

നെക്കൂട്ടിക്കൊണ്ടുപോയി, എന്നു് സഖ്യത്തെക്കുറിച്ചും വാല്മീകി പറഞ്ഞിരിക്കുന്നു.

54. രാവണഃ പരമപ്രീതഃ ഏവം ലോകാൻ മഹാബലഃ
ചകാരസ്വവശേരാമ ബുഭുജേ സ്വയമേവതാൻ

ഏവം മഹാബലഃ പരമപ്രീതഃ രാവണഃ=ഇപ്രകാരം മഹാബലവാനും, പരമസന്തുഷ്ടനുമായ രാവണൻ, രാമ!=ഹേരാമ!, ലോകാൻ=ലോകങ്ങളെ, സ്വവശേ ചകാര=സ്വാധീനമാക്കി, സ്വയം ഏവ=അവൻ തന്നെ, താൻ ബുഭുജേ=അവയെ ഭുജിച്ചു.

ഹേ രാമ! ഇപ്രകാരം മഹാബലവാനായ രാവണൻ ലോകങ്ങളെയെല്ലാം സ്വാധീനപ്പെടുത്തിയത്യന്തം സന്തുഷ്ടനായിട്ടു് മൂന്നുലോകങ്ങളിലുമുള്ള സുഖഭോഗങ്ങളെ അനുഭവിക്കയും ചെയ്തു.

55. ഏവംപ്രഭാവോരാജേന്ദ്ര! ദശഗ്രീവഃ സഹേന്ദ്രജിത്
ത്വയാവിനിഹതഃ സംഖ്യേരാവണോ ലോകരാവണഃ.

രാജേന്ദ്ര!=ഹേ രാജാധിരാജ! ഏവംപ്രഭാവഃ=ഇപ്രകാരം പ്രഭാവത്തോടു കൂടിയവനും, സഹേന്ദ്രജിത്=ഇന്ദ്രജിത്തിനോടു സഹിതനും, ലോകരാവണഃ=ലോകങ്ങളെ കരയിക്കുന്നവനും, ദശഗ്രീവഃ=പത്തു ശിരസ്സുകളോടു കൂടിയവനുമായ, രാവണഃ=രാവണൻ, സംഖ്യേ=യുദ്ധത്തിൽ, ത്വയാവിനിഹതഃ=അങ്ങയാൽ ഹനിക്കപ്പെട്ടു.

ഹേ രാജാധിരാജാവേ! ഇപ്രകാരം പരാക്രമശാലിയും ഇന്ദ്രജിത്തിനോടു ചേർന്നവനും, സകല ലോകങ്ങളെയും ഉപദ്രവിച്ചു കരയിക്കുന്നവനുമായിരുന്ന രാവണനെ അങ്ങുന്നു യുദ്ധത്തിൽ സംഹരിച്ചുവല്ലൊ.

56. മേഘനാദശ്ചനിഹതോ ലക്ഷ്മണേനമഹാത്മനാ
കുംഭകർണശ്ചനിഹതസ്ത്വയാ പർവതസന്നിഭഃ.

മഹാത്മനാ ലക്ഷ്മണേന=മഹാത്മാവായ ലക്ഷ്മണനാൽ, മേഘനാദഃ ച=മേഘനാദനും, നിഹതഃ=നിഹനിക്കപ്പെട്ടു, പർവതസന്നിഭഃ കുംഭകർണഃ ച=പൎവ്വതതുല്യനായ കുംഭകർണനും, ത്വയാനിഹതഃ=അങ്ങയാൽ ഹനിക്കപ്പെട്ടു.

മഹാത്മാവായ ലക്ഷ്മണൻ മേഘനാദനെയും, നിന്തിരുവടി തന്നെ, പൎവ്വതസദൃശനായ കുംഭകർണനെയും സംഹരിച്ചു. ഈ വർണനംകൊണ്ടു് രാവണനെ ബന്ധിച്ച ഇന്ദ്രനെയും ബന്ധിച്ച മേഘനാദൻ രാവണനെക്കാൾ ബലവാൻ എന്നു സൂചിപ്പിച്ചു.

57. ഭവാൻനാരായണഃ സാക്ഷാൽ ജഗതാമാദികൃദ്വിഭുഃ
തൽസ്വരൂപമിദംസർവ്വം ജഗൽസ്ഥാവരജംഗമം.

ഭവാൻ=നിന്തിരുവടി, ജഗതാം ആദികൃത്=ജഗത്തുക്കളുടെ ആദികർത്താവും, വിഭുഃ=സർവ്വവ്യാപിയുമായ, സാക്ഷാത് നാരായണഃ=സാക്ഷാത്തായ നാരായണനാകുന്നു, സ്ഥാവരജംഗമം=സഞ്ചരിക്കാത്തതും സഞ്ചരിക്കുന്നതുമായ, ഇദംസർവംജഗത്=ഈ സമസ്തലോകവും, തൽസ്വരൂപം=നിന്തിരുവടിയുടെ രൂപമാകുന്നു.

സർവജ്ഞനും പരമേശ്വരനുമായ ശ്രീരാമന്റെ മുമ്പിൽ ഉപദേശിക്കുന്നവന്റെ നിലയിൽ താൻ സംസാരിച്ചത് നന്നായില്ല എന്ന വിചാരത്തോടുകൂടെ തന്റെ അവിവേകത്തെ പൊറുത്തനുഗ്രഹിക്കേണമെന്നു പ്രാർത്ഥിക്കുവാൻ ഭാവിക്കുന്ന അഗസ്ത്യമുനി ശ്രീരാമന്റെ പരമാർത്ഥസ്വരൂപത്തെക്കുറിച്ചു സ്തുതിക്കുന്നു:—

നിന്തിരുവടി ലോകങ്ങളുടെ ആദികർത്താവും എങ്ങും നിറഞ്ഞിരിക്കുന്നവനുമായ സാക്ഷാൽ ശ്രീനാരായണനാകുന്നു. ചരാചരാത്മകമായ ഈ സർവജഗത്തും അങ്ങയുടെ സ്വരൂപംതന്നെ.

58. ത്വന്നാഭികമലോൽപന്നോ ബ്രഹ്മാലോകപിതാമഹഃ
അഗ്നിസ്തേമുഖതോജാതോ വാചാസഹരഘൂത്തമ!

ലോകപിതാമഹഃ ബ്രഹ്മാ=ലോകങ്ങളുടെ പൂർവപിതവായ ബ്രഹ്മാവ്, ത്വന്നാഭികമലോൽപന്നഃ=അങ്ങയുടെ നാഭികമലത്തിൽനിന്നുത്ഭവിച്ചവൻ, രഘൂത്തമ!=ഹേ രഘുശ്രേഷ്ഠ! അഗ്നിഃ=വഹ്നി, വാചാസഹ=വാക്കോടുകൂടെ, തേ മുഖതഃ=അങ്ങയുടെ മുഖത്തിൽ നിന്ന്, ജാതഃ=ജനിച്ചു.

ചരാചരാത്മകമായ ലോകം നിന്തിരുവടിയുടെ സ്വരൂപമെന്നു പറഞ്ഞതിനെ വ്യക്തമാക്കുന്നു:—ഹേ രഘുശ്രേഷ്ഠ! ലോകങ്ങളുടെ സൃഷ്ടികർത്താവായ ബ്രഹ്മദേവൻ നിന്തിരുവടിയുടെ നാഭികമലത്തിൽനിന്നുണ്ടായി. അങ്ങയുടെ മുഖത്തിൽ നിന്നു അഗ്നിയും വാക്കുമുണ്ടായി. വാക്കിന്റെ അധിഷ്ഠാനദേവത അഗ്നിയാണെന്നു സാരം. "മുഖാദഗ്നിരജായത" "മുഖത്തിൽ നിന്നഗ്നിയുണ്ടായി" എന്ന് പുരുഷസൂക്തം. "അഗ്നിം വാഗപ്യേതി" ലയക്രമത്തെ പറയുമ്പോൾ, വാക്ക് അഗ്നിയിൽ ലയിക്കും എന്ന് ബൃഹദാരണ്യകശ്രുതിയും ഉപദേശിക്കുന്നു.

59. ബാഹുഭ്യാം ലോകപാലൌഘാശ്ചക്ഷുർഭ്യാം ചന്ദ്രഭാസ്കരൌ
ദിശശ്ചവിദിശശ്ചൈവ കർണാഭ്യാംതേ സമുത്ഥിതാഃ.

ബാഹുഭ്യാം=രണ്ടു ബാഹുക്കളിൽനിന്നു്, ലോകപാലൌഘാഃ=ലോക പാലന്മാരുടെ സമൂഹങ്ങൾ, ചക്ഷുർഭ്യാം=രണ്ടു കണ്ണുകളിൽ നിന്നു്, ച ന്ദ്രഭാസ്കരൌ=ചന്ദ്രസൂര്യ്യന്മാർ, തേ കർണാഭ്യാം=അങ്ങയുടെ രണ്ടു ക ർണ്ണങ്ങളിൽ നിന്നു്, ദിശഃ വിദിശഃ ചഏവ=ദിക്കുകളും വിദിക്കുകളും.

അങ്ങയുടെ രണ്ടു കൈകളിൽ നിന്നു് ദിക്പാലന്മാരുടെ സമൂഹ ങ്ങളും നേത്രങ്ങളിൽ നിന്നു ചന്ദ്രസൂര്യ്യന്മാരും, കർണങ്ങളിൽ നിന്നു് ദിക്കുകളും വിദിക്കുകളുമുണ്ടായി.

അഷ്ടദിക്പാലന്മാരായ ഇന്ദ്രാദികളേയും അവരുടെ അംശഭൂത ന്മാരായി പരിപാലനശക്തിയുള്ള മററു ക്ഷത്രിയന്മാരെയും ഉൾപ്പെടു ത്തുവാനാണ് ലോകപാലസമൂഹങ്ങളെന്നു പറഞ്ഞിരിക്കുന്നത്.

60. ഘ്രാണാൽപ്രാണഃ സമുൽപന്നശ്ചാശ്വിനൌ ദേവസത്തമൌ
ജംഘാജാനൂരുജഘനാൽ ഭുവർല്ലോകാദയോഭവൻ

ഘ്രാണാൽ=മൂക്കിൽനിന്നു്, പ്രാണഃ=പ്രാണൻ, സമുൽപന്നഃ=സമുൽഭ വിച്ചു, ദേവസത്തമൌ അശ്വിനൌ ച=ദേവശ്രേഷ്ഠന്മാരായ അശ്വി കളും, ജംഘാജാനൂരുജഘനാൽ=ജംഘകൾ, ജാനുക്കൾ, ഊരുക്കൾ, ജഘനം, എന്നിവയിൽനിന്നു്, ഭുവർല്ലോകാദയഃ അഭവൻ=ഭുവർ ല്ലോകം ആദിയായവ ഉണ്ടായി.

നിന്തിരുവടിയുടെ മൂക്കിൽനിന്നു് പ്രാണവായുവും, ദേവശ്രേഷ്ഠ ന്മാരായ അശ്വികളും ഉണ്ടായി. കണങ്കാൽ, മുട്ടുകൾ, തുടകൾ, അര ക്കെട്ട്, എന്നീ ഭാഗങ്ങളിൽ നിന്നു് ഭുവർല്ലോകം തുടങ്ങിയ മേൽലോ കങ്ങളുണ്ടായി.

61. കുക്ഷിദേശാൽസമുൽപന്നാ ശ്ചത്വാരഃ സാഗരാഹരേ!
സ്തനാഭ്യാമിന്ദ്രവരുണൌ ബാലഖില്യാശ്ചരേതസഃ.

കുക്ഷിദേശാത്=കുക്ഷിപ്രദേശത്തിൽനിന്നു്, ചത്വാരഃ സാഗരാഃ=നാലു സമുദ്രങ്ങൾ, സമുൽപന്നാഃ=ഉണ്ടായി, സ്തനാഭ്യാം=സ്തനങ്ങളിൽനിന്നു്, ഇന്ദ്രവരുണൌ=ഇന്ദ്രവരുണന്മാർ, രേതസഃ=രേതസ്സിൽ നിന്നു്, ബാല ഖില്യാഃ ച=ബാലഖില്യന്മാരും.

അങ്ങയുടെ കുക്ഷിദേശത്തിൽ നിന്നു് നാലു സമുദ്രങ്ങളും സ്തനങ്ങ ളിൽനിന്നു് ഇന്ദ്രവരുണന്മാരും രേതസ്സിൽ നിന്നു് ബാലഖില്യന്മാരു മുണ്ടായി.

62. മേഢ്റാദ്യമോ ഗുദാന്മൃത്യു മ്മന്യോരുദ്രസ്ത്രിലോചനഃ
അസ്ഥിഭ്യഃ പർവതാജാതാഃ കേശേഭ്യോമേഘസംഹതിഃ

മേഢ്റാത്=മേഢ്റത്തിൽനിന്ന്, യമഃ=യമനും, ഗുദാത്=ഗുദത്തിൽനിന്ന്, മൃത്യുഃ=മൃത്യുവും, മന്യോഃ=മന്യുവിൽനിന്ന്, ത്രിലോചനഃ രുദ്രഃ=മൂന്നു കണ്ണുകളുള്ള രുദ്രനും, അസ്ഥിഭ്യഃ=അസ്ഥികളിൽ നിന്ന്, പർവതാഃ=പർവതങ്ങളും, കേശേഭ്യഃ=കേശങ്ങളിൽ നിന്ന്, മേഘസംഹതിഃ=മേഘസമൂഹവും, ജാതാഃ=ഉണ്ടായി.

ഗുഹ്യസ്ഥാനത്തിൽ നിന്ന് യമനും, ഗുദസ്ഥാനത്തിൽനിന്നു മൃത്യുവും, ക്രോധത്തിൽ നിന്ന് മുക്കണ്ണനായ രുദ്രനും, എല്ലുകളിൽനിന്ന് പർവതങ്ങളും, തലരോമങ്ങളിൽ നിന്ന് മേഘസമൂഹവുമുണ്ടായി.

63. ഓഷധ്യസ്തവരോമഭ്യോ നഖേഭ്യശ്ചഖരാദയഃ
ത്വംവിശ്വരൂപഃ പുരുഷോ മായാശക്തി സമന്വിതഃ
നാനാരൂപഇവാഭാസി ഗുണവ്യതികരേസതി.

തവരോമഭ്യഃ=അങ്ങയുടെ രോമങ്ങളിൽ നിന്ന്, ഓഷധ്യഃ=ഓഷധികളും, നഖേഭ്യഃ=നഖങ്ങളിൽ നിന്ന്, ഖരാദയഃ=ഖരാദികളും. ഗുണവ്യതികരേസതി=ഗുണങ്ങളുടെ സംബന്ധമുള്ളപ്പോൾ, മായാശക്തിസമന്വിതഃ ത്വം=മായാശക്തിയോട് ചേർന്നിരിക്കുന്ന നിന്തിരുവടി, വിശ്വരൂപഃ പുരുഷഃ=വിശ്വസ്വരൂപനായ പുരുഷനായിട്ട്, നാനാരൂപഃ ഇവ=ബഹുസ്വരൂപനെന്നപോലെ, ആഭാസി=ആഭാസിക്കുന്നു.

അങ്ങയുടെ ശരീരരോമങ്ങളിൽ നിന്ന് ഓഷധികളും നഖങ്ങളിൽനിന്ന് കഴുത മുതലായ മൃഗങ്ങളുമുണ്ടായി. സത്വാദിഗുണങ്ങളുടെ സംബന്ധമുള്ളപ്പോൾ മായാശക്തിയോട് ചേർന്നിരിക്കുന്ന നിന്തിരുവടി ജഗന്മയനായ വിരാട്പുരുഷനായിട്ട് നാനാരൂപത്തോടുകൂടിയവനെന്നപോലെ പ്രകാശിക്കുന്നു. വാസ്തവത്തിൽ അങ്ങുന്നേകൻ മാത്രമല്ലാതെ അന്യമായിട്ട് യാതൊന്നുമില്ല. അതുകൊണ്ട് നിർവികാരബ്രഹ്മസ്വരൂപനും, മായാസംബന്ധത്താൽ സവികാരജഗൽസ്വരൂപനുമായി വിളങ്ങുന്ന അങ്ങയുടെ മാഹാത്മ്യം അറിവാൻ കഴിയാത്തതുതന്നെയെന്നു സാരം.

64. ത്വാമാശ്രിത്യൈവ വിബുധാഃ പിബന്ത്യമൃതമധ്വരേ
ത്വയാസൃഷ്ടമിദംസർവം വിശ്വം സ്ഥാവരജംഗമം.

വിബുധാഃ=ദേവന്മാർ, ത്വാം ആശ്രിത്യ ഏവ=അങ്ങയെ ആശ്രയിച്ചിട്ടുതന്നെ, അധ്വരേ=യാഗത്തിൽ, അമൃതം=അമൃതത്തെ, പിബന്തി=പാനംചെയ്യുന്നു, സ്ഥാവരജംഗമാത്മകം=സ്ഥാവരജംഗമസ്വരൂപമായ, ഇദം സർവം വിശ്വം=ഈ സർവമായ ലോകം, ത്വയാ=നിന്തിരുവടിയാൽ, സൃഷ്ടം=സൃഷ്ടിക്കപ്പെട്ടു.

അങ്ങയുടെ മാഹാത്മ്യത്തെ ആശ്രയിച്ചിട്ടുതന്നെ ദേവന്മാർ യാഗത്തിൽ യജ്ഞശേഷമായ അമൃതത്തെ പാനം ചെയ്യുന്നു. എന്നു മാത്രമല്ല, ചരാചരസ്വരൂപമായ ഈ സർവലോകം അങ്ങയാൽത്തന്നെ സൃഷ്ടിക്കപ്പെട്ടതാകുന്നു.

65. ത്വാമാശ്രിത്യൈവജീവന്തി സർവേസ്ഥാവരജംഗമാഃ
ത്വദ്യുക്തമഖിലംവസ്തു വ്യവഹാരോപിരാഘവ.

സ്ഥാവരജംഗമാഃ സർവേ=സ്ഥാവരജംഗമങ്ങളായ സർവവും, ത്വാം ആശ്രിത്യ ഏവ=അങ്ങയെ ആശ്രയിച്ചിട്ടുതന്നെ, ജീവന്തി=ജീവിക്കുന്നു, രാഘവ!=ഹേ രാമ, അഖിലംവസ്തു=സമസ്തവസ്തുവും, വ്യവഹാരഃ അപി=വ്യവഹാരവും, ത്വദ്യുക്തം=അങ്ങയോട്ട് ചേൎന്നിരിക്കുന്നു.

സ്ഥാവരജംഗമങ്ങളായ സർവവും അങ്ങയെ ആശ്രയിച്ചുതന്നെ ജീവിക്കുന്നു. "യതോവാ ഇമാനിഭൂതാനി ജായന്തെ യേനജാതാനി ജീവന്തി" "യാതൊരുവനിൽനിന്നു് ഈ ഭൂതങ്ങളുണ്ടായി. യാതൊരുവനെക്കൊണ്ടു് ഈ ഭൂതങ്ങൾ ജീവിക്കയും ചെയ്യുന്നു." എന്നൎത്ഥമായ തൈത്തിരീയശ്രുതിയുടെ സാരം വ്യക്തമാക്കി. ഉപാദാനകാരണമായിരിക്കുന്ന നിന്തിരുവടിയുടെ സ്വരൂപംതന്നെ ഈ ലോകമെന്നും, നിമിത്തകാരണസ്വരൂപനായ നിന്തിരുവടി ഈ ലോകത്തെ സൃഷ്ടിച്ചുവെന്നും പറഞ്ഞിരിക്കുന്നതിൽ ചേൎച്ചകേടൊന്നുമില്ല. സകലവസ്തുവും അങ്ങയോടു ചേൎന്നതായിരിക്കുന്നു. അതിനാൽ നിന്തിരുവടി സർവഗതനെന്നു സാരം. അങ്ങയോടു ചേൎന്നതുകൊണ്ടുതന്നെ സർവവസ്തുക്കളും വ്യാപരിക്കുന്നു. സത്താസാമാന്യസ്വരൂപനായ നിന്തിരുവടിയോട്ട് ചേൎന്നതുകൊണ്ടു് സകലവസ്തുക്കൾക്കും സത്വം (ഉണ്ടെന്ന അവസ്ഥ) സിദ്ധിച്ചു. ഭാരൂപനായ നിന്തിരുവടിയെ ആശ്രയിച്ചതുകൊണ്ടു് വസ്തുക്കൾക്കു പ്രകാശവും ലഭിച്ചു. ചൈതന്യസ്വരൂപനായ നിന്തിരുവടിയെ ആശ്രയിച്ചതുകൊണ്ടു് സർവത്തിന്നും പ്രവൃത്തിപ്പാൻ സാമൎത്ഥ്യവുമുണ്ടായിരിക്കുന്നു.

66. ക്ഷീരമധ്യഗതംസൎപ്പിൎയ്യഥാ വ്യാപ്യാഖിലംപയഃ
ത്വൽഭാസാഭാസ്യതേൎക്കാദിൎന്നത്വം തേനാഭിഭാസ്യതേ

ക്ഷീരമധ്യഗതംസൎപ്പിഃ=ക്ഷീരത്തിൻെറ മധ്യത്തിലിരിക്കുന്ന സൎപ്പിസ്സ്, അഖിലംപയഃ=സമസ്തമായ പയസ്സിനെ, യഥാവ്യാപ്യതിഷ്ഠതി=വ്യാപിച്ചിരിക്കുന്നതുപോലെ, അൎക്കാദിഃ=സൂൎയ്യൻ മുതലായതു്, ത്വൽഭാസാ=അങ്ങയുടെ ഭാസ്സിനാൽ, ഭാസ്യതേ=ഭാസിക്കപ്പെടുന്നു, ത്വംതേന ന അഭിഭാസ്യതേ=നിന്തിരുവടി അതിനാൽ ഭാസിപ്പിക്കപ്പെടുന്നില്ല.

"എല്ലാ വസ്തുക്കളിലും വ്യാപിച്ചിരിക്കുന്നു നിന്തിരുവടി" എന്നു പറഞ്ഞതിനെ ദൃഷ്ടാന്തപ്പെടുത്തി ധരിപ്പിക്കുന്നു:—പാലിന്റെ മദ്ധ്യത്തിൽ നിന്നെടുക്കപ്പെടുന്ന വെണ്ണ പാലിന്റെ സകല അണുക്കളിലും വ്യാപിച്ചിരിക്കുന്നതുപോലെ നിന്തിരുവടി ചരാചരവ്യക്തികളിലും വ്യാപിച്ചിരിക്കുന്നു. സൂൎയ്യൻ ചന്ദ്രൻ മുതലായ തേജോഗോളങ്ങളെല്ലാം നിന്തിരുവടിയുടെ തേജസ്സിനെ ആശ്രയിച്ചു വിളങ്ങുന്നു. ആ തേജോഗോളങ്ങൾ അങ്ങയെ പ്രകാശിപ്പിക്കുന്നില്ല. "തമേവഭാന്തമനുഭാതിസൎവ്വം തസ്യഭാസാസൎവ്വമിദംവിഭാതി" പ്രകാശസ്വരൂപനായ അവനെത്തന്നെ ആശ്രയിച്ച് സൎവ്വവും ശോഭിക്കുന്നു. അവന്റെ തേജസ്സുകൊണ്ട് ഇക്കാണപ്പെടുന്ന സകലവും വിളങ്ങുന്നു. എന്ന് കഠശ്രുതി. "ദൃഷ്ടേർദ്ദ്രഷ്ടാരംനപശ്യേഃ" "കണ്ണിന്നും കണ്ണായിരിക്കുന്നവനെ കണ്ണുകൊണ്ടു നീ കാണുകയില്ല." എന്ന് ബൃഹദാരണ്യകശ്രുതി. സ്വയമേവ ശോഭിക്കയും അന്യവസ്തുക്കളെ ശോഭിപ്പിക്കുകയും ചെയ്യുന്നവൻ ശ്രീരാമനെന്നു സാരം.

67. സൎവ്വഗംനിത്യമേകംത്വാം ജ്ഞാനചക്ഷുൎവ്വിലോകയേത്
നാജ്ഞാനചക്ഷുസ്ത്വാം പശ്യേദന്ധദൃഗ്ഭാസ്കരംയഥാ.

സൎവ്വഗം=എങ്ങും നിറഞ്ഞവനും, നിത്യം=നാശരഹിതനും, ഏകം=അദ്വിതീയനുമായ, ത്വാം=അങ്ങയെ, ജ്ഞാനചക്ഷുഃ=ജ്ഞാനമാകുന്ന കണ്ണോടുകൂടിയവൻ, വിലോകയേത്=കാണും, അന്ധദൃക്=കണ്ണിന്നു കാഴ്ചയില്ലാത്തവൻ, ഭാസ്കരംയഥാ=സൂൎയ്യനെയെന്നപോലെ, അജ്ഞാനചക്ഷുഃ=ജ്ഞാനമാകുന്ന കണ്ണില്ലാത്തവൻ, ത്വാം ന പശ്യേത്=അങ്ങയെ കാണുകയില്ല.

എന്നാലെന്തുകൊണ്ടെല്ലാപേൎക്കും ആ വിധം അനുഭവപ്പെടുന്നില്ല എന്നതിന്നുത്തരം:—

എല്ലാവസ്തുക്കളെവ്യാപിച്ചും, ആ വസ്തുക്കളുടെ നാശാവസ്ഥയിൽ നശിക്കാതെ എന്നെന്നുമുള്ളവനും, അദ്വിതീയനുമായ നിന്തിരുവടിയെ ജ്ഞാനമാകുന്ന കണ്ണുള്ളവൻ മാത്രം കാണുന്നു. കണ്ണിന്നു് കാഴ്ചയില്ലാത്തവൻ സൂൎയ്യനെയെന്നപോലെ ജ്ഞാനമാകുന്ന വെളിച്ചമില്ലാത്തവൻ—അജ്ഞാനി—അങ്ങയെ കാണുകയില്ല.

68. യോഗിനസ്ത്വാം വിചിന്വന്തി സ്വദേഹേ പരമേശ്വരം
അതന്ദ്രിതസനമുഖൈർവേദശീൎഷൈരഹൎന്നിശം
69, തൽപാദഭക്തിലേശേന ഗൃഹീതായദിയോഗിനഃ
വിചിന്വന്തോഹി പശ്യന്തി ചിന്മാത്രം ത്വാംനചാന്യഥാ

യോഗിനഃ=യോഗികൾ, അതന്നിരസനമുഖൈഃ=തത്=അത്=ചൈതന്യം, അതത്=അതല്ലാത്തത്=ചൈതന്യമില്ലാത്തത്=ജഡം, മുഖം=ഉപായം, ജഡത്തിനെ നീക്കംചെയ്യുന്നതിന്നുപായത്തെ ഉപദേശിക്കുന്ന, വേദശീർഷൈഃ=വേദശിരസ്സുകൾകൊണ്ടു്,- വേദാന്തവാക്യങ്ങൾകൊണ്ടു്, സ്വദേഹേ=സ്വശരീരത്തിൽ, പരമേശ്വരം ത്വാം=പ്രേരകനായിരിക്കുന്ന നിന്തിരുവടിയെ, അഹന്നിശം=എല്ലായ്പോഴും, വിചിന്വന്തി=അന്വേഷിക്കുന്നു, ത്വൽപാദഭക്തിലേശേന=അങ്ങയുടെ പാദഭക്തിലേശത്താൽ. ഗൃഹീതാഃ യദി=ഗ്രഹിക്കപ്പെട്ടുവെങ്കിൽ, വിചിന്വന്തഃ യോഗിനഃ=അന്വേഷിക്കുന്ന യോഗികൾ, ചിന്മാത്രം ത്വാം=ജ്ഞാനസ്വരൂപനായ അങ്ങയെ, പശ്യന്തിഹി=കാണുന്നു നിശ്ചയം, അന്യഥാ ന=മററുവിധത്തിൽ ഇല്ല.

ദേഹം, ഇന്ദ്രിയങ്ങൾ, അന്തഃകരണം എന്നിവ ഏതൊരാത്മാവിന്റെ സാമീപ്യം നിമിത്തം വിഷയങ്ങളിൽ പ്രവൃത്തിക്കുന്നുവോ, ആ ആത്മാവാകുന്ന സത്യവസ്തുവിനെ അവധിയാക്കീട്ടു് ദേഹേന്ദ്രിയാദി ജഡങ്ങളെ നീക്കംചെയ്യാനുള്ള മാർഗ്ഗത്തെ ഉപദേശിക്കുന്ന വേദാന്തവാക്യങ്ങളുടെ—ശ്രവണമനനാദികൾകൊണ്ടു് സ്വശരീരത്തിലിരിക്കുന്ന സർവ്വേശ്വരനായ നിന്തിരുവടിയെ ജ്ഞാനയോഗികൾ അന്വേഷിക്കുന്നു. സാക്ഷാത്തായറിവാനാഗ്രഹിക്കുന്നു. അതുകൊണ്ടുമാത്രം അവൎക്കറിവാൻ കഴികയില്ല. നിന്തിരുവടിയുടെ പാദാരവിന്ദത്തിലുള്ള ഭക്തിക്കവരധീനരായ്വന്നാൽ മാത്രമെ നിശ്ചയമായിട്ടവർ അങ്ങയെ സാക്ഷാത്തായറികയുള്ളു. അന്യമാർഗ്ഗം അത്യന്തം പ്രയാസം. ഭക്തിമാർഗ്ഗം സുഗമം എന്നു സാരം. ഇതിനെ കുറെക്കൂടെ സ്പഷ്ടമാക്കാം:—ഏതുകാലംവരെ ദേഹത്തിൽ ഞാനെന്നഭാവം നിലനില്ക്കുന്നുവോ അതുവരെ നിന്തിരുവടി അന്തൎഭാഗത്തിൽത്തന്നെയിരിക്കുന്നുവെങ്കിലും, അവൎക്കങ്ങയെ അറിവാൻ കഴികയില്ല. ഉപനിഷദ്വാക്യാൎത്ഥനിരൂപണത്താൽ ദേഹാദിയിലുള്ള അഹംഭാവം നീങ്ങിയാൽ, ശുദ്ധയായ ബുദ്ധിവൃത്തിയിൽ, നിൎമ്മലാകാശത്തിൽ സൂൎയ്യനെന്നപോലെ, നിന്തിരുവടി പ്രകാശിക്കും. ഇതാണങ്ങയെ അറിവാനുപായമായിരിക്കുന്ന ജ്ഞാനമാർഗ്ഗം. ഇതു വിഷമബഹുളമാകയാൽ സാമാന്യന്മാൎക്കു് സാദ്ധ്യമല്ല. തീവ്രമായ മോക്ഷേച്ഛയുള്ളവർ ക്രമത്തിൽ വിചാരം ചെയ്തറിയും. വിഷയാശമാത്രമുള്ളവർ അങ്ങയെ അറികയില്ല. ഭാഗ്യവശാൽ അവൎക്കും അങ്ങയുടെ പാദാരവിന്ദഭക്തി ലേശമുണ്ടായ്വന്നാൽ, ക്രമത്തിൽ നിരന്തരഭക്തിയുക്തന്മാരായിട്ടങ്ങയെ അറിവാൻ കഴിയും. ഭക്തിമാർഗ്ഗം വിഷയി

കളെക്കൂടെ ആകർഷിക്കുന്നതാകയാൽ അതുതന്നെയാണ് ഏവർക്കും സമുചിതവും സുഗമവുമായ മാർഗ്ഗം. ഒന്നുകൂടെ വ്യക്തമാക്കുന്നപക്ഷം, ജീവന്മുക്തന്മാർ, മുമുക്ഷുക്കൾ, വിഷയികൾ, ഇങ്ങിനെ മൂന്നു തരത്തിലുള്ളവർ മൂന്നു വിധത്തിൽ ഭഗവാനെ പ്രാപിക്കുന്നു. ജ്ഞാനദൃഷ്ടികൊണ്ടു ജീവന്മുക്തന്മാരും, വിചാരദാർഢ്യത്താൽ മുമുക്ഷുക്കളും, ഭക്തിയാൽ വിഷയികളും, ഭഗവാനെ പ്രാപിക്കുന്നുവെന്നു സാരം.

70. മയാപ്രലപിതം കിഞ്ചിൽ സർവജ്ഞസ്യ തവാഗ്രതഃ
ക്ഷന്തുമർഹസിദേവേശ തവാനുഗ്രഹഭാഗഹം.

സർവജ്ഞസ്യതവ=സർവജ്ഞനായ അങ്ങയുടെ, അഗ്രതഃ=മുമ്പിൽ, മയാകിഞ്ചിത് പ്രലപിതം=എന്നാൽ അല്പം പ്രലപിക്കപ്പെട്ടു്, ദേവേശ!=അല്ലയോ ദേവശ്രേഷ്ഠ! ക്ഷന്തും അർഹസി=അങ്ങുന്നു് ക്ഷമിപ്പാൻ അർഹിക്കുന്നു, അഹം=ഞാൻ, തവഅനുഗ്രഹഭാക്=അങ്ങയുടെ അനുഗ്രഹത്തിന്നു് പാത്രം.

സർവജ്ഞനായ നിന്തിരുവടിയുടെ മുമ്പാകെ ഞാൻ അർത്ഥമില്ലാത്ത വിധത്തിൽ ചിലതെല്ലാം പറഞ്ഞുപോയി. ഞാനവിടുത്തെ അനുഗ്രഹപാത്രമാണെന്നു കരുതി അങ്ങുന്നതിനെ ക്ഷമിക്കേണം.

71. ദിഗ്ദേശകാലപരിഹീനമനന്യമേകം
ചിന്മാത്രമക്ഷരമജം ചലനാദിഹീനം
സർവജ്ഞമീശ്വരമനന്തഗുണം വ്യുദസ്ത-
മായം ഭജേ രഘുപതിം ഭജതാമഭിന്നം.

ദിഗ്ദേശകാലപരിഹീനം=ദിക്കു്, ദേശം, കാലം ഇവയോടു കൂടാത്തവനും, അനന്യം=അന്യവസ്തുവോടു് കൂടാത്തവനും, ഏകം=ധർമ്മാദിലക്ഷണമില്ലാത്തവനും, ചിന്മാത്രം=ജ്ഞാനസ്വരൂപനും, അക്ഷരം=നാശരഹിതനും, അജം=ജന്മരഹിതനും, ചലനാദിഹീനം=ഗമനം മുതലായവയില്ലാത്തവനും, സർവജ്ഞം=എല്ലാം അറിയുന്നവനും, ഈശ്വരം=നിയന്താവും, അനന്തഗുണം=അവധിയില്ലാത്ത ഗുണങ്ങളുള്ളവനും, വ്യുദസ്തമായം=മായയെ നിരസിച്ചിരിക്കുന്നവനും, ഭജതാം അഭിന്നം=ഭജിക്കുന്നവർക്കു് അഭിന്നനുമായിരിക്കുന്ന, രഘുപതിം=രാമനെ, ഭജേ=ഞാൻ ഭജിക്കുന്നു.

ഇന്നദിക്കിൽ, ഇന്നദേശത്തിൽ, ഇന്നകാലത്തിൽ, ഉള്ളവൻ എന്നു് പരിച്ഛേദത്തെ അതിക്രമിച്ചു്, എല്ലാ ദിക്കിലും ദേശത്തിലും കാലത്തിലുമുള്ള പരിപൂർണ്ണസ്വരൂപനും, സ്വവ്യതിരിക്തമായ വസ്തുവോടു കൂടാത്തവനും, ഇന്നവിധത്തിലിരിക്കുന്നവൻ എന്നുറപ്പിച്ചു

പറവാൻ ആവശ്യമായ യാതൊരു ലക്ഷണവുമില്ലാതെ കേവലജ്ഞാനം മാത്രമായിരിക്കുന്നവനും, ജനനം മരണം എന്ന വികാരങ്ങളില്ലാത്തവനും, ഗമനാഗമനാദിചലനമില്ലാത്തവനും, എല്ലാമറിഞ്ഞിരിക്കുന്നവനും എല്ലാം ചെയ്വാൻ സമർത്ഥനും, എല്ലാവരെയും പ്രവൃത്തിപ്പിക്കുന്നവനും, സകല കല്യാണഗുണങ്ങൾ തികഞ്ഞവനും, മായയെ അതിക്രമിച്ചിരിക്കുന്നവനുമായ ശ്രീരാമചന്ദ്രനെ ഞാൻ ഭജിക്കുന്നേൻ. പരിച്ഛിന്നനെന്നപോലെ കാണപ്പെടുന്നുവെങ്കിലും അപരിച്ഛിന്നബ്രഹ്മസ്വരൂപനാണ് ശ്രീരാമചന്ദ്രനെന്നു സാരം.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
ഉത്തരകാണ്ഡേ ദ്വിതീയഃസർഗഃ
ശുഭം ഭവതു.

---

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## മൂന്നാം സർഗം.

---

### ശ്രീരാമ ഉവാച.

1. ബാലിസുഗ്രീവയോർജന്മ ശ്രോതുമിച്ഛാമി തത്വതഃ
രവീന്ദ്രൗ വാനരാകാരൗ ജജ്ഞാതേ ഇതിനഃശ്രുതം

ബാലിസുഗ്രീവയോഃജന്മ=ബാലിസുഗ്രീവന്മാരുടെ ജന്മത്തെ, തത്വതഃ ശ്രോതും=ശരിയായിട്ട് കേൾപ്പാൻ, ഇച്ഛാമി=ഞാനിച്ഛിക്കുന്നു, രവീന്ദ്രൗ=സൂര്യനും ഇന്ദ്രനും, വാനരാകാരൗ=വാനരാകൃതിയെടുത്തവരായിട്ട്, ജജ്ഞാതേ ഇതി=ജനിച്ചുവെന്ന്, നഃ ശ്രുതം=ഞങ്ങൾ കേട്ടിരിക്കുന്നു.

ശ്രീരാമൻ പറഞ്ഞു.

ബാലിസുഗ്രീവന്മാരുടെ ജനനത്തെ യഥാർത്ഥമായി കേൾക്കേണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. സൂര്യനും, ദേവേന്ദ്രനും വാനരരൂപമെടുത്ത് ഭൂമിയിൽ ജനിച്ചിരിക്കുകയാണെന്ന് ഞങ്ങൾ കേട്ടിരിക്കുന്നു.

"ആത്മാവൈ പുത്രനാമാസി" പിതാവിന്റെ മറെറാരു രൂപം തന്നെയാണ് പുത്രൻ എന്നൎത്ഥമായ കൌഷീതകീസ്മൃതിവാക്യാനുസരണമാണ് സൂൎയ്യനും ഇന്ദ്രനുമാണ് വാനരാകൃതിയിൽവന്നിരിക്കുന്നതെന്ന് പറഞ്ഞതു്.

ശ്രീരാമൻ അഗസ്ത്യരോടുചെയ്ത ഈ ചോദ്യം പാശ്ചാത്യവാല്മീകീയത്തിൽ:—

"ഏതച്ഛ്രുത്വാതുനിഖിലം രാഘവോഗസ്ത്യമബ്രവീത്
യദ്യേഷൎക്ഷരജാനാമ ബാലിസുഗ്രീവയോഃ പിതാ
ജനനീകാച ഭഗവൻനതയാ പരികീൎത്തിതാ
ബാലിസുഗ്രീവയോശ്ചാപി നാമനീകേനഹേതുനാ"

അഗസ്ത്യർ പറഞ്ഞതെല്ലാംകേട്ട രാമൻ ചോദിച്ചു. "ബാലിസുഗ്രീവന്മാരുടെ പിതാവെന്ന് പറഞ്ഞ ഋക്ഷരജസ്സെന്ന് പേരുള്ളവൻ ആരാകുന്നു? അവരുടെ അമ്മയാരാണ് എന്നും നിന്തിരുവടി പറഞ്ഞില്ലല്ലൊ. ബാലി സുഗ്രീവൻ എന്ന പേരുണ്ടാവാനെന്തു കാരണം."

2. മേരോഃ സ്വൎണ്ണമയസ്യാദ്രേൎമദ്ധ്യശൃംഗേമണിപ്രഭേ
തസ്മിൻ സഭാസ്തേ വിസ്തീൎണ്ണാ ബ്രഹ്മണഃ ശതയോജനാ

സ്വൎണ്ണമയസ്യ മേരോഃ അദ്രേഃ=സ്വൎണ്ണമയമായ മേരുപൎവ്വതത്തിന്റെ, മണിപ്രഭേ തസ്മിൻ മദ്ധ്യശൃംഗേ=മണിപോലെ സ്വച്ഛമായ പ്രഭയോടുകൂടിയ ആ മദ്ധ്യശൃംഗത്തിൽ, ശതയോജനാ ബ്രഹ്മണഃ സഭാ ആസ്തേ=നൂറുയോജനവിസ്താരത്തോടുകൂടിയ ബ്രഹ്മാവിന്റെസഭയുണ്ട്.

സ്വൎണ്ണവികാരമായ മഹാമേരുപൎവ്വതത്തിന്റെ, നിൎമ്മലശോഭയുള്ള മദ്ധ്യശൃംഗത്തിൽ നൂറുയോജന വിസ്താരമുള്ള ബ്രഹ്മദേവന്റെ സഭാസ്ഥാനമുണ്ട്.

ബ്രഹ്മസഭയെക്കുറിച്ച് ശ്രീവാല്മീകി:—

"മേരുൎന്നഗവരഃ ശ്രീമാൻ ജാംബൂനദമയഃ ശുഭഃ
തസ്യയന്മദ്ധ്യമം ശൃംഗം സൎവ്വദൈവതപൂജിതം
തസ്മിൻ ദിവ്യാസഭാരമ്യാ ബ്രഹ്മണഃ ശതയോജനാ
തസ്യാമാസ്തേ സദാദേവഃ പത്മയോനിശ്ചതുൎമ്മുഖഃ"

സ്വൎണ്ണമയവും അതിശോഭനവുമായ മേരുവെന്നു പേരായ ഒരു പൎവ്വതമുണ്ട്. അതിന്റെ മദ്ധ്യത്തിലുള്ള ശൃംഗത്തെ സകല ദേവന്മാരും പൂജിക്കും. അതിൽ അതിമനോഹരവും, നൂറുയോജന വിസ്താരവുമുള്ള ബ്രഹ്മസഭയുണ്ട്. അതിൽ പത്മയോനിയായ ചതുൎമ്മുഖബ്രഹ്മദേവൻ എപ്പോഴുമിരിക്കുന്നു.

3. തസ്യാം ചതുർമുഖഃസാക്ഷാൽ കദാചിദ്യോഗമാസ്ഥിതഃ
നേത്രാഭ്യാം പതിതം ദിവ്യമാനന്ദസലിലം ബഹു

സാക്ഷാൽ ചതുർമുഖഃ=സാക്ഷാൽ ബ്രഹ്മദേവൻ, കദാചിത് തസ്യാം=ഒരുനാളതിൽ, യോഗം ആസ്ഥിതഃ=യോഗത്തിലിരുന്നു, നേത്രാഭ്യാം=രണ്ടുകണ്ണുകളിൽനിന്നും, ദിവ്യം ആനന്ദസലിലം=ദിവ്യമായ ആനന്ദജലം, ബഹു പതിതം=അധികം പതിച്ചു.

ആ സഭാസ്ഥാനത്തിൽ ഒരുനാൾ ബ്രഹ്മദേവൻ ധ്യാനത്തിലിരുന്നു. യോഗത്തിലിരിക്കുന്ന ആ ബ്രഹ്മദേവന്റെ രണ്ടു കണ്ണുകളിൽനിന്നും, ബ്രഹ്മസാക്ഷാൽകാരത്തിൽനിന്നുണ്ടായ ആനന്ദത്തെ സൂചിപ്പിക്കുന്ന ജലം ഒഴുകി.

4. തൽഗൃഹീത്വാകരേബ്രഹ്മാ ധ്യാത്വാകിഞ്ചിത്തദാസൃജത്
ഭൂമൗപതിതമാത്രേണ തസ്മാൽജാതോ മഹാകപിഃ.

ബ്രഹ്മാ=ബ്രഹ്മാവ്, തത് കരേഗൃഹീത്വാ=അതിനെ കരത്തിൽ ഗ്രഹിച്ചിട്ട്, കിഞ്ചിത് ധ്യാത്വാ=അല്പം ധ്യാനിച്ചിട്ട്, തദാഅസൃജത്=അപ്പോൾ ഒഴിച്ചുകളഞ്ഞു. ഭൂമൗ പതിതമാത്രേണ=ഭൂമിയിൽ പതിച്ചഉടനെ, തസ്മാൽ=അതിൽനിന്ന്, മഹാകപിഃ=വലിയ ഒരു വാനരൻ, ജാതഃ=ജനിച്ചു.

ഒഴുകുന്ന ആ നേത്രജലത്തെ ബ്രഹ്മദേവൻ കയ്യിൽ പിടിച്ചു. കുറെനേരം ധ്യാനിച്ചശേഷം ഭൂമിയിൽഒഴിച്ചു. ഉടനെ അതു കട്ടിയായി. അതിൽനിന്ന് വലിയൊരു വാനരനുണ്ടായി.

ഇവിടെ ശ്രീവാല്മീകി:—

"യോഗമഭ്യസതസ്തസ്യ നേത്രാഭ്യാം യദസ്രുസ്രവത്
തൽഗൃഹീതംഭഗവതാ പാണിനാചച്ഛിതം തുതത്
നിക്ഷിപ്തമാത്രംതൽഭൂമൗ ബ്രഹ്മണാലോകകർത്തൃണാ
തസ്മിന്നശ്രുകണേരാമ വാനരഃ സംബഭൂവഹ

ധ്യാനയോഗത്തിലിരിക്കുന്ന ബ്രഹ്മദേവന്റെ നേത്രങ്ങളിൽനിന്നൊഴുകിയ ജലത്തെ കയ്യിൽപിടിച്ച് കുറെ ജപിച്ചശേഷം ഭൂമിയിലൊഴിച്ചു. ലോകകർത്താവായ ബ്രഹ്മാവിന്റെ സങ്കല്പശക്തിയാൽ ഹേ രാമ! ആ നേത്രജലത്തിൽനിന്ന് ഒരു വാനരനുണ്ടായി.

5. തമാഹദ്രുഹിണോവത്സ! കിഞ്ചിൽകാലം വസാത്രമേ
സമീപേസർവശോഭാഢ്യേ തതഃശ്രേയോഭവിഷ്യതി
ഇത്യുക്തോന്യവസത്തത്ര ബ്രഹ്മണാവാനരോത്തമഃ.

ദ്രുഹിണഃ=ബ്രഹ്മാവ്, തംആഹ=അവനോടു പറഞ്ഞു. വത്സ!=ബാല! മേസമീപേ=എന്റെ സമീപത്തിൽ, സർവശോഭാഢ്യേഅത്ര=സർവ ശോഭകൊണ്ട് രമണീയമായ ഇതിൽ, കിഞ്ചിൽകാലം വസ=കുറെകാലം വസിച്ചാലും, തതഃശ്രേയഃ ഭവിഷ്യതി=അതുകൊണ്ട് ശ്രേയസ്സുണ്ടാകും, ബ്രഹ്മണാ=ബ്രഹ്മാവിനാൽ, ഇതിഉക്തഃ വാനരോത്തമഃ=ഇപ്രകാരം പറയപ്പെട്ട വാനരശ്രേഷ്ഠൻ, തത്ര=അതിൽ, ന്യവസത്=നിവസിച്ചു.

ബ്രഹ്മദേവൻ അവനോടു പറഞ്ഞു. "ഹേ വത്സ! എന്റെ സമീപത്തിൽ സൎവ്വശോഭകളാൽ രമ്യമായിരിക്കുന്ന ഈ പൎവ്വതത്തിൽ കുറെകാലം വസിക്കുക. അതുകൊണ്ടു നിനക്കു് ശ്രേയസ്സുണ്ടാകും" എന്ന് ബ്രഹ്മാവിനാൽ പറയപ്പെട്ട വാനരൻ അതിൽ വസിച്ചു.

പാശ്ചാത്യവാല്മീകീയത്തിൽ:—

"പശ്യശൈലംസുവിസ്തീൎണ്ണം സുരൈരധ്യുഷിതംസദാ-
തസ്മിൻരമ്യേഗിരിവരേ ബഹുമൂലഫലാശനഃ
മമാന്തികചരോനിത്യം ഭവവാനരപുംഗവ!
കഞ്ചിൽകാലമിഹാസ്വതാം തതഃശ്രേയോഭവിഷ്യതി"

നോക്കുക അതിവിസ്താരമുള്ള പൎവ്വതം. ദേവന്മാർ എപ്പോഴും ഇതിൽ വസിക്കുന്നു. ആ മനോഹരപൎവ്വതത്തിൽ ആവശ്യമുള്ള ഫലമൂലങ്ങളെ ഭക്ഷിച്ചുകൊണ്ടു്, ഹേ വാനരശ്രേഷ്ഠ! എന്റെ സമീപത്തു് സഞ്ചരിച്ചുകൊണ്ടു് കുറെകാലം നീയിവിടെ വസിക്കുക. അതുകൊണ്ടു് നിനക്കു് ശ്രേയസ്സുണ്ടാകും.

6. ഏവംബഹുതിഥേ കാലേഗതേ ഋക്ഷാധിപഃസുധീഃ
കദാചിൽപൎയ്യടന്നദ്രൌ ഫലമൂലാൎത്ഥമുദ്യതഃ
അപശ്യൽദിവ്യസലിലാം വാപീംമണിശിലാന്വിതാം.

ഏവം=ഇപ്രകാരം, ബഹുതിഥേകാലേ=ബഹുദിവസം കാലം, ഗതേ=കഴിഞ്ഞപ്പോൾ, സുധീഃ ഋക്ഷാധിപഃ=ശോഭനബുദ്ധിമാനായ ഋക്ഷാധിപൻ, കദാചിൽ=ഒരുനാൾ, ഫലമൂലാൎത്ഥം ഉദ്യതഃ=ഫലമൂലങ്ങൾക്കുവേണ്ടി പരിശ്രമിക്കുന്നവനായിട്ടു്, അദ്രൌപൎയ്യടൻ=അദ്രിയിൽ സഞ്ചരിക്കുന്നവനായിട്ടു്, ദിവ്യസലിലാം=ദിവ്യമായ സലിലത്തോടും, മണിശിലാന്വിതാം=രത്നശിലകളോടും കൂടിയ, വാപീംഅപശ്യത്=കുളംകണ്ടു.

ഇങ്ങിനെ കുറെകാലം കഴിഞ്ഞപ്പോൾ ഒരുനാൾ അതിബുദ്ധിമാനായ ആ ഋക്ഷാധിപൻ ഫലമൂലങ്ങൾ സമ്പാദിക്കുവാൻ പരിശ്രമി

ച്ചുകൊണ്ട് പർവതശിഖരത്തിൽ സഞ്ചരിക്കുമ്പോൾ രത്നശിലകൾ കൊണ്ട് പടവുകളും ദിവ്യമായ ജലവുമുള്ള ഒരു കുളം കണ്ടു.

അദ്രിശിഖരത്തിലാണെന്നു കാണിക്കുന്ന വാല്മീകിവചനം:—

"കദാചിത്തസ്യകാലസ്യ സമതീതസ്യരാഘവ
ഋക്ഷരാഡ്വാനരശ്രേഷ്ഠ സ്തൃഷയാ പരിപീഡിതഃ
ഉത്തരംമേരുശിഖരം ഗതസ്തത്ര ദദൃഷ്ടവാൻ."

ഹേ രാമ! കുറെക്കാലം കഴിഞ്ഞപ്പോൾ ഒരുനാൾ വാനരശ്രേഷ്ഠനായ ഋക്ഷരാജന്ന് ദാഹം സഹിക്കവയ്യാതെ ബാധിച്ചു. അപ്പോൾ വടക്കുഭാഗത്തുള്ള മേരുശിഖരത്തിൽ കയറി അവിടെ ജലാശയം കണ്ടു.

7. പാനീയം പാതുമാഗച്ഛ ത്തത്രഛായാമയംകപിം
ദൃഷ്ട്വാപ്രതികപിംമത്വാ നിപപാതജലാന്തരേ

പാനീയം=ജലം, പാതും=പാനംചെയ്യാൻ, ആഗച്ഛൽ=ആഗമിച്ചു, തത്ര=അതിൽ, ഛായാമയം കപിം=പ്രതിബിംബമായ വാനരനെ, ദൃഷ്ട്വാ=ദശിച്ചിട്ട്, പ്രതികപിംമത്വാ=പ്രതികൂലനായ വാനരനെന്ന് വിചാരിച്ചിട്ട്, ജലാന്തരേ=ജലത്തിന്നുള്ളിൽ, നിപപാത=നിപതിച്ചു.

ആ ജലാശയത്തിൽ ജലം കുടിപ്പാനായി തീരത്തുചെന്നു ജലത്തിൽ നോക്കിയപ്പോൾ സ്വപ്രതിബിംബം അതിൽക്കണ്ട്. തനിക്കു വിരോധം ചെയ്വാൻ ഒരുങ്ങിയ ഒരു വാനരനാണെന്നു കരുതി വെള്ളത്തിന്നുള്ളിലേക്കു ചാടി.

ശത്രുവായ മറ്റൊരു വാനരനാണെന്നു കരുതിട്ടാണ് വെള്ളത്തിൽച്ചാടിയതെന്ന് സ്പഷ്ടമാക്കുന്ന ശ്രീവാല്മീകിവചനം:—

"ദദശ്തസ്മിൻസരസി വക്ത്രച്ഛായാമഥാത്മനഃ
കോയമസ്മിന്മമരിപുർവസത്യന്തർജലേമഹാൻ
രൂപംചാന്തർഗതംതത്ര വീക്ഷ്യതസ്യസ്വതോഹരിഃ
ക്രോധാവിഷ്ടമനാഹ്യേഷ നിയതംമാവമന്യതേ."

തീരത്തുചെന്ന് ജലത്തിൽ നോക്കിയ ഋക്ഷരാജൻ തന്റെ മുഖപ്രതിബിംബമതിൽ കണ്ടു. ഈ ജലാന്തർഭാഗത്തിൽ എന്റെ ശത്രുവായ്വസിക്കുന്ന ഇവൻ ആരായിരിക്കും? സ്വതേ ജലത്തിൽ പ്രതിഫലിച്ച തന്റെ ആ രൂപത്തെകണ്ട് കോപാവിഷ്ടനായിട്ട്, ഇവൻ നിശ്ചയമായിട്ടും എന്നെ അവമാനിക്കുന്നുവെന്ന് വിചാരിച്ചു.

8. തത്രാദൃഷ്ട്വാകപിംശീഘ്രം പുനരുൽപ്ളുത്യവാനരഃ
അപശ്യൽസുന്ദരീംരാമാ മാത്മാനംവിസ്മയംഗതഃ.

തത്രകപിം അദൃഷ്ട്വാ=അതിൽ കപിയെ ദർശിക്കാതെ, പുനഃ ഉൽപ്ലുത്യ=പിന്നെ ഉപരിഭാഗത്തു വന്നിട്ട്, ആത്മാനം=തന്നെ,-തന്റെ സ്വരൂപത്തെ, രാമാം സുന്ദരീം അപശ്യത്=മനോഹരിയായ സുന്ദരിയായിട്ട് കണ്ട്, വിസ്മയംഗതഃ=ആശ്ചര്യത്തെ പ്രാപിച്ചു.

അവിടെ വാനരനെക്കാണാതായപ്പോൾ മേല്പോട്ട് കയറി. സ്വശരീരം അതിമനോഹരമായ ഒരു സുന്ദരീരൂപമായിട്ട് കാണപ്പെട്ട് പരമാശ്ചര്യം തോന്നി.

ആ സ്ത്രീരൂപത്തെ ശ്രീവാല്മീകി വർണിക്കുന്നു:—

"മനോജ്ഞരൂപാസാ നാരീലാവണ്യലലിതാശുഭാ
വിസ്തീർണജഘനാ സുഭ്രൂന്നീല കുന്തലമൂർദ്ധജാ
മന്ദസസ്മിതവക്ത്രാച പീനസ്തനതടാശുഭാ
ഹ്രദതീരേചസാഭാതി ഋജുയഷ്ടിർലതായഥാ
ത്രിലോകസുന്ദരീകാന്താ സർവചിത്തപ്രമാഥിനീ
ലക്ഷ്മീവ പത്മരഹിതാ ചന്ദ്രജ്യോൽസ്നേവ നിർമ്മലാ
രൂപേണാപ്യഭവൽസാതുശ്രിയം ദേവീമുമായഥാ
ദ്യോതയന്തീദിശഃ സർവാസ്തത്രാഭൂൽസാവരാംഗനാ.

മനോഹരമായ രൂപവും, ലാവണ്യവുംകൊണ്ടു കാണികളെ ആകർഷിക്കുന്ന ഒരു സുന്ദരി, കടിപശ്ചാൽഭാഗം അതിവിസ്തീർണം. നീണ്ട പുരികങ്ങൾ, നീലനിറത്തിലുള്ള തലമുടി, സുന്ദരവും മന്ദഹാസം സ്ഫുരിക്കുന്നതുമായ മുഖം, തടിച്ചു കുചതടം ആകപ്പാടെ സർവലക്ഷണം തികഞ്ഞ ആ സുന്ദരി തടാകതീരത്തിൽ ഊന്നുവടിയിൽ ചുററിപ്പിടിച്ചു ഒരു ലതപോലെ ശോഭിച്ചു. അതിമനോജ്ഞാംഗിയായ ആ ത്രിലോകസുന്ദരി സർവജനങ്ങളുടേയും മനസ്സിനെ ഇളക്കിത്തീക്കുവാൻ കഴിയുന്നവൾതന്നെ. താമരപ്പൂമാത്രം കയ്യിൽപ്പിടിച്ചിട്ടില്ലാത്ത സാക്ഷാൽ ലക്ഷ്മീദേവി. പാർവതീദേവിയെപ്പോലെയും, ലക്ഷ്മീദേവിയെപ്പോലെയുമിരിക്കുന്ന ആ ഉത്തമസ്ത്രീ സ്വദേഹകാന്തികൊണ്ട് സർവദിക്കുകളേയും ശോഭിപ്പിക്കുന്നവളായ് ഭവിച്ചു.

9. തതഃ സുരേശോ ദേവശം പൂജയിത്വാ ചതുർമുഖം
ഗച്ഛൻ മധ്യാഹ്നസമയേ ദൃഷ്ട്വാ നാരീം മനോരമാം
10. കന്ദർപശരവിദ്ധാംഗസ്യക്തവാൻ വീര്യമുത്തമം
താമപ്രാപ്യൈവ തൽബീജം ബാലദേശേപതൽഭുവി
11. ബാലീ സമഭവത്തത്ര ശക്രതുല്യപരാക്രമഃ
തസ്യ ദത്വാ സുരേശാനഃ സ്വർണമാലാം ദിവംഗതഃ

തതഃ സുരേശഃ=അനന്തരം ദേവേന്ദ്രൻ, ദേവേശം ചതുർമുഖം=ദേവന്മാരുടെ ഈശ്വരനായ ചതുർമുഖനെ, പൂജയിത്വാ=പൂജിച്ചിട്ട്, ഗച്ഛൻ=ഗമിക്കുന്നവനായിട്ട്, മദ്ധ്യാഹ്നസമയേ=ഉച്ചനേരത്തിൽ, മനോരമാം നാരീം ദൃഷ്ട്വാ=മനസ്സിനെ രമിപ്പിക്കുന്ന സ്ത്രീയിനെ ദർശിച്ചിട്ട്, കന്ദർപ്പശരവിദ്ധാംഗഃ=മന്മഥബാണത്താൽ വേധിക്കപ്പെട്ട അംഗത്തോടുകൂടിയവനായിട്ട്, താം അപ്രാപ്യ ഏവ=അവളെ പ്രാപിക്കാതെതന്നെ, ഉത്തമം വീര്യം ത്യക്തവാൻ=ഉൽകൃഷ്ടമായ വീര്യത്തെ ത്യജിച്ചു, തത് ബീജം ബാലദേശേ=ആ വീര്യം ബാലപ്രദേശത്തിലും, ഭുവി=ഭുവിലും, അപതത്=പതിച്ചു, തത്ര=അതിൽ, ശക്രതുല്യപരാക്രമഃ ബാലീ=ഇന്ദ്രന്നു തുല്യമായ പരാക്രമത്തോടുകൂടിയ ബാലി, സമഭവത്=സംഭവിച്ചു, സുരേശാനഃ=സുരാധിപൻ, തസ്യ സ്വർണമാലാം ദത്വാ=അവന്നു സ്വർണമാലയെ ദാനംചെയ്തിട്ട്, ദിവംഗതഃ=സ്വർഗത്തെ ഗതനായി.

ഋക്ഷരാജൻ മനോഹരസുന്ദരിയായ്ഭവിച്ചതിന്റെ ശേഷം ഒരു നാൾ ഇന്ദ്രൻ നാൽമുഖനായ ബ്രഹ്മദേവനെ പൂജിച്ചുപോകുമ്പോൾ മദ്ധ്യാഹ്നസമയത്തിൽ മനസ്സിന്നാനന്ദത്തെ വർദ്ധിപ്പിക്കുന്ന ആ സുന്ദരിയെകണ്ടു മന്മഥബാണപീഡിതനായ്ഭവിച്ചു. അവളോട് ചേരുന്നതിന്നുമുമ്പേതന്നെ നിഷ്ഫലമാകാത്തതായ ഉൽകൃഷ്ടവീര്യം സ്ഖലിച്ചു. ആ ബീജം ബാലദേശത്തിലും, അവിടെനിന്നു ഭൂമിയിലുംവീണു. അതിൽനിന്ന് ഇന്ദ്രതുല്യപരാക്രമമുള്ള ഒരു വാനരനുണ്ടായി. അവനാകുന്നു ബാലി. ബാലദേശത്തിൽ വീണതായ ഇന്ദ്രവീര്യത്തിൽനിന്ന് ജനിച്ചതുകൊണ്ടാണ് ഈ നാമധേയമുണ്ടായതെന്നുകൂടെ സ്പഷ്ടമാക്കിയിരിക്കുന്നു.

12. ഭാനുരപ്യാഗതസ്തത്ര തദാനീമേവഭാമിനീം
ദൃഷ്ട്വാ കാമവശോഭൂത്വാഗ്രീവാദേശേസൃജന്മഹത്

13. ബീജംതസ്യാസ്തതഃ സദ്യോമഹാകായോഭവദ്ധരിഃ
തസ്യദത്വാ ഹനുമന്തം സഹായാർത്ഥം ഗതോരവിഃ

14. പുത്രദ്വയം സമാദായ ഗത്വാസാനിദ്രിതാക്വചിത്
പ്രഭാതേപശ്യദാത്മാനം പൂർവവദ്വാനരാകൃതിം

തത്രതദാനീം ഏവ=അവിടെ അപ്പോൾത്തന്നെ, ഭാനുഃ അപി=സൂര്യനും, ആഗതഃ=ആഗമിച്ചു, ഭാമിനീം ദൃഷ്ട്വാ=സുന്ദരിയെ ദർശിച്ചിട്ട്, കാമവശഃ ഭൂത്വാ=കാമാധീനനായ്ഭവിച്ചിട്ട്, തസ്യാഃ=അവളുടെ, ഗ്രീവാദേശേ=ഗ്രീവാസ്ഥാനത്തിൽ, മഹത് ബീജം=മഹത്തായ വീര്യം,

അസൃജത്=സ്ഖലിച്ചു, സദ്യഃ മഹാകായഃ ഹരിഃ അഭവത്=ഉടനെ വമ്പിച്ച ശരീരത്തോടുകൂടിയ വാനരനായ്ഭവിച്ചു, തസ്യ=അവന്നു്, ഹനൂമന്തം=ഹനുമാനെ, സഹായാൎത്ഥം ദത്വാ=സഹായത്തിന്നായി കൊടുത്തിട്ടു്, രവിഃ ഗതഃ=സൂൎയ്യൻ പോയി, പുത്രദ്വയം=രണ്ടു പുത്രന്മാരെ, സമാദായ=സ്വീകരിച്ചിട്ടു്, ഗത്വാ=ഗമിച്ചിട്ടു്, ക്വചിത് നിദ്രിതാ=ഒരേടത്തു് നിദ്രയെ പ്രാപിച്ചു, പ്രഭാതെ=പ്രഭാതമായപ്പോൾ, ആത്മാനം=തന്നെ, പൂർവവത് വാനരാകൃതിം അപശ്യത്=മുമ്പേത്തെപ്പോലെ വാനരാകൃതിയായിട്ടു് കണ്ടു്.

ഇന്ദ്രൻ പോയപ്പോൾത്തന്നെ ആ സുന്ദരി നില്ക്കുന്ന സ്ഥാനത്തിൻെറ നേർ മുകളിൽ, സൂൎയ്യനെത്തി. ഉത്തമയായ അവളെക്കണ്ടു മന്മഥപരവശനായതിനാൽ നിഷ്ഫലമാകാത്തതായ വീൎയ്യം അവളുടെ ഗ്രീവാ (കഴുത്തു്) സ്ഥാനത്തിലും അവിടെനിന്നു ഭൂമിയിലും വീണു്. അതിൽനിന്നു് വമ്പിച്ച ശരീരമുള്ള ഒരു വാനരനുണ്ടായി. സുഗ്രീവനെന്നു നാമകരണം ചെയ്തു. അവന്നു സഹായമായിട്ടു് ഹനുമാനെ കൊടുത്തു സൂൎയ്യദേവൻ പോകയുംചെയ്തു. രണ്ടു പുത്രന്മാരെയും എടുത്തു് വാസസ്ഥാനത്തിൽ ചെന്ന ആ സുന്ദരി രാത്രിയുറങ്ങി നേരം പുലൎന്നപ്പോൾ തൻെറ ശരീരം മുമ്പേത്തെപ്പോലെ വാനരാകൃതിയായിരിക്കുന്നതു കണ്ടു്.

"ബാലേഷുപതിതംബീജം ബാലീനാമബ്ഭൂവസഃ"
"ഗ്രീവായാംപതിതംബീജം സുഗ്രീവഃ സമജായത"

ഇന്ദ്രവീൎയ്യം ബാലരോമങ്ങളിൽ വീണു. അതിൽനിന്നുണ്ടായവൻ ബാലിയെന്നും, സൂൎയ്യബീജം ഗ്രീവയിൽ വീണു്. അതിൽനിന്നുത്ഭവിച്ചവൻ, സുഗ്രീവനെന്നും പേരുള്ളവരായ്ഭവിച്ചു, എന്നാണ് വാല്മീകിവചനം.

15. ഫലമൂലാദിഭിഃ സാർദ്ധം പുത്രാഭ്യാം സഹിതഃ കപിഃ
നത്വാചതുർമ്മുഖസ്യാഗ്രേ ഋക്ഷരാജഃ സ്ഥിതഃ സുധീഃ.

ഫലമൂലാദിഭിഃ സാർദ്ധം=ഫലമൂലങ്ങളോടും, പുത്രാഭ്യാം സഹിതഃ=പുത്രന്മാരോടും കൂടിയവനായിട്ടു്, സുധീഃ കപിഃ ഋക്ഷരാജഃ=ബുദ്ധിമാനും കപിയുമായ ഋക്ഷരാജൻ, ചതുർമുഖസ്യ അഗ്രേ=ബ്രഹ്മാവിൻെറ മുമ്പിൽ, നത്വാ സ്ഥിതഃ=നമസ്കരിച്ചു നിന്നു.

കുറെ ഫലമൂലങ്ങളെയും രണ്ടു പുത്രന്മാരെയും എടുത്തുകൊണ്ടു്, ബുദ്ധിമാനായ ഋക്ഷരാജൻ ബ്രഹ്മാവിൻെറ മുമ്പിൽ ചെന്നു നമസ്കരിച്ചുനിന്നു.

16. തതോബ്രവീൽ സമാശ്വാസ്യ ബഹുശഃ കപികുഞ്ജരം
തത്രൈകംദേവതാദൂത മാഹൂയാമരസന്നിഭം.

17. ഗച്ഛദൂതമയാദിഷ്ടോ ഗൃഹീത്വാവാനരോത്തമം
കിഷ്കിന്ധാം ദിവ്യനഗരീം നിർമിതാം വിശ്വകർമണാ.

18. സർവസൌഭാഗ്യ വലിതാം ദേവൈരപിദുരാസദാം
തസ്യാംസിംഹാസനേവീരം രാജാനമഭിഷേചയ.

തതഃ കപികുഞ്ജരം=അനന്തരം വാനരശ്രേഷ്ഠനേ, ബഹുശഃ സമാശ്വാസ്യ=ബഹുപ്രാവശ്യം സമാശ്വസിപ്പിച്ചിട്ട്, അമരസന്നിഭം=ദേവതുല്യനായ, ഏകം ദേവതാദൂതം ആഹൂയ=ഒരു ദേവദൂതനെ വിളിച്ചിട്ട്, അബ്രവീൽ=പറഞ്ഞു, ദൂത!=ഹേ ദൂത! മയാ ആദിഷ്ടഃ=എന്നാൽ ആദേശിക്കപ്പെട്ടവനായിട്ട്, വാനരോത്തമം ഗൃഹീത്വാ=വാനരശ്രേഷ്ഠനെ ഗ്രഹിച്ചീട്ട്, വിശ്വകർമണാ നിർമിതാം=വിശ്വകർമാവിനാൽ നിർമിക്കപ്പെട്ടതും, സർവസൌഭാഗ്യവലിതാം=സകല സൌഭാഗ്യങ്ങൾ നിറഞ്ഞതും, ദേവൈഃ അപി=ദേവന്മാരാലും, ദുരാസദാം=ആക്രമിപ്പാൻ കഴിയാത്തതുമായ, കിഷ്കിന്ധാം ദിവ്യനഗരീം=കിഷ്കിന്ധയെന്ന ദിവ്യനഗരിയെ, ഗച്ഛ=ഗമിച്ചാലും, തസ്യാം=അതിൽ, സിംഹാസനേ=സിംഹാസനത്തിൽ, വീരം രാജാനം അഭിഷേചയ=വീരനെ രാജാവായഭിഷേകം ചെയ്താലും.

ദുഃഖിച്ചുനിൽക്കുന്ന ഋക്ഷരാജനെ ബഹുപ്രകാരത്തിൽ സമാശ്വസിപ്പിച്ചശേഷം ബ്രഹ്മദേവൻ ദേവതുല്യനായ ഒരു ദേവദൂതനെ വിളിച്ചിപ്രകാരം പറഞ്ഞു. ഹേ ദൂത! എന്റെ കല്പനപ്രകാരം ഈ വാനരശ്രേഷ്ഠനോടുകൂടെ നീ വിശ്വകർമ്മാവു നിർമ്മിച്ചതും സർവ്വ സമ്പൽസമൃദ്ധിയുള്ളതും ദേവന്മാർക്കുകൂടെ ആക്രമിപ്പാൻ കഴിയാത്തതുമായ കിഷ്കിന്ധയെന്നു പേരായ ദിവ്യനഗരിയിൽ പ്രവേശിച്ച് വീരനായ ഈ വാനരനെ അതിൽ രാജാവായിട്ട് സിംഹാസനത്തിലിരുത്തിയഭിഷേകം ചെയ്യുക.

19. സപ്തദ്വീപഗതായേയേ വാനരാഃസന്തിദുർജ്ജയാഃ
സർവ്വേതേഋക്ഷരാജസ്യ ഭവിഷ്യന്തിവശേനുഗാഃ.

സപ്തദ്വീപഗതാഃ=ഏഴു ദ്വീപുകളിൽ വസിക്കുന്നവരും, ദുർജയാഃ=അന്യരാൽ ജയിക്കപ്പെടുവാൻ കഴിയാത്തവരുമായ, യേയേവാനരാഃസന്തി=ഏതേതു വാനരന്മാരുണ്ടോ, സർവ്വേതേ=സർവ്വന്മാരായ അവർ, ഋക്ഷരാജസ്യവശേ=ഋക്ഷരാജാധീനത്തിൽ, അനുഗാഃ=അനുഗാമികളായിട്ട്, ഭവിഷ്യന്തി=ഭവിക്കും.

ലോകത്തിലുള്ള ഏഴു ദ്വീപുകളിൽ വസിക്കുന്നവരും അന്യരാൽ ജയിക്കപ്പെടുവാൻ കഴിയാത്തവിധം പരാക്രമശാലികളുമായ സകല വാനരന്മാരും ഋക്ഷരാജന്റെ അധീനത്തിൽ അനുഗാമികളായ്ഭവിക്കും.

20. യദാനാരായണഃ സാക്ഷാദ്രാമോ ഭൂത്വാസനാതനഃ
ഭൂഭാരാസുരനാശായ സംഭവിഷ്യതിഭൂതലേ

21. തദാസൎവ്വേസഹായാൎത്ഥേ തസ്യഗച്ഛന്തുവാനരാഃ
ഇത്യുക്തോബ്രഹ്മണാദൂതോ ദേവാനാംസമഹാമതിഃ
യഥാജ്ഞപ്തസ്തഥാ ചക്രേ ബ്രഹ്മണാതം ഹരീശ്വരം.

യദാ=എപ്പോൾ, സനാതനഃ സാക്ഷാൽ നാരായണഃ=ശാശ്വതസ്വരൂപനായ സാക്ഷാൽ നാരായണൻ, രാമഃഭൂത്വാ=രാമനായ്ഭവിച്ചിട്ട്, ഭൂഭാരാസുരനാശായ=ഭൂമിക്കു ഭാരമായ അസുരന്മാരുടെ നാശത്തിന്നായ്ക്കൊണ്ട്, ഭൂതലേസംഭവിഷ്യതി=ഭൂതലത്തിൽ സംഭവിക്കുമോ, തദാസൎവ്വേവാനരാഃ=അപ്പോൾ സൎവ്വന്മാരായ വാനരന്മാർ, സഹായാൎത്ഥേ ഗച്ഛന്തു=സഹായത്തിന്നായിട്ടു ഗമിക്കട്ടെ, ബ്രഹ്മണാഇതിഉക്തഃ=ബ്രഹ്മാവിനാൽ ഇപ്രകാരം പറയപ്പെട്ട, മഹാമതിഃ സഃദേവാനാംദൂതഃ=മഹാബുദ്ധിമാനായ ആ ദേവദൂതൻ, ബ്രഹ്മണായഥാആജ്ഞപ്തഃ=ബ്രഹ്മാവിനാൽ ഏതുവിധം ആജ്ഞാപിക്കപ്പെട്ടുവോ, തംഹരീശ്വരം=ആ വാനരാധിപനെ, തഥാ ചക്രേ=ആവിധം ചെയ്തു.

ഏതുകാലത്തും നാശമില്ലാതിരിക്കുന്ന സാക്ഷാൽ ശ്രീനാരായണൻ ഭൂമിക്കു ഭാരമായ്ഭവിച്ച അസുരന്മാരെ സംഹരിപ്പാൻ ശ്രീരാമനായിട്ടു ഭൂമിയിൽ അവതരിക്കുന്ന കാലത്തിൽ എല്ലാ വാനരന്മാരും ശ്രീരാമന്റെ സഹായത്തിൽ പ്രവൃത്തിക്കട്ടെ. ബ്രഹ്മാവിനാൽ ഇപ്രകാരം പറയപ്പെട്ട മഹാ ബുദ്ധിമാനായ ആ ദേവദൂതൻ ആ വാനരനെ ബ്രഹ്മകല്പനപ്രകാരം കിഷ്കിന്ധയിൽ രാജാവായിട്ടഭിഷേകം ചെയ്തു.

22. ദേവദൂതസ്തതോഗത്വാ ബ്രഹ്മണേ തന്ന്യവേദയത്
തദാഹി വാനരാണാം സാ കിഷ്കിന്ധാ ഭൂന്നൃപാശ്രയാ

തതഃ ദേവദൂതഃ ഗത്വാ=അനന്തരം ദേവദൂതൻ ഗമിച്ചിട്ട്, തത്=അതിനെ, ബ്രഹ്മണേ=ബ്രഹ്മാവിന്നായ്ക്കൊണ്ട്, ന്യവേദയത്=നിവേദിപ്പിച്ചു, തദാ=അപ്പോൾ, സാ കിഷ്കിന്ധാ=ആ കിഷ്കിന്ധ, വാനരാണാം നൃപാശ്രയാ അഭൂത്=വാനരന്മാരുടെ രാജാവിന്നാശ്രയമായ്ഭവിച്ചു

ദേവദൂതൻ ബ്രഹ്മസമീപത്തിൽവന്നു്, കല്പനപ്രകാരം ചെയ്തിരിക്കുന്നുവെന്നുണർത്തിച്ചു. അന്നുമുതൽ കിഷ്കിന്ധാനഗരി വാനരരാജാവിന്നാശ്രയസ്ഥാനമായ്ഭവിച്ചു.

23. സർവേശ്വരസ്ത്വമേവാസീരിദാനീം ബ്രഹ്മണാർത്ഥിതഃ
ഭൂമേർഭാരോഹൃതഃ കൃത്സ്നസ്ത്വയാ ലീലാനൃദേഹിനാ

24. സർവഭൂതാന്തരസ്ഥസ്യ നിത്യമുക്തചിദാത്മനഃ
അഖണ്ഡാനന്ദരൂപസ്യകിയാനേഷ പരാക്രമഃ

ബ്രഹ്മണാഅർത്ഥിതഃ=ബ്രഹ്മാവിനാൽ പ്രാർത്ഥിക്കപ്പെട്ട, സർവേശ്വരഃ=സർവേശ്വരൻ, ഇദാനീം ത്വം ഏവ ആസീഃ=ഇപ്പോൾ അങ്ങുന്നായിട്ടുതന്നെയിരിക്കുന്നു, ലീലാ നൃദേഹിനാത്വയാ=വിനോദത്താൽ മനുഷ്യശരീരത്തോടുകൂടിയ അങ്ങയാൽ, ഭൂമേഃ കൃത്സ്നഃ ഭാരഃ=ഭൂമിയുടെ സമസ്തമായ ഭാരം, ഹൃതഃ=ഹരിക്കപ്പെട്ടു, സർവഭൂതാന്തരസ്ഥസ്യ=സർവഭൂതങ്ങളുടെ ഉള്ളിലിരിക്കുന്നവനും, നിത്യമുക്തചിദാത്മനഃ=നിത്യമുക്തനും ചിൽസ്വരൂപനുമായിരിക്കുന്ന, അഖണ്ഡാനന്ദരൂപസ്യ=പരിപൂർണ്ണാനന്ദസ്വരൂപന്നു്, ഏഷഃ പരാക്രമഃ കിയാൻ=ഈ പരാക്രമം എന്തുമാത്രം.

ബ്രഹ്മാവിനാൽ പ്രാർത്ഥിക്കപ്പെട്ട സർവ്വേശ്വരനാകുന്നു ഇപ്പോൾ നിന്തിരുവടി. മായാവിനോദത്താൽ ക്രീഡാമനുഷ്യരൂപത്തെ അംഗീകരിച്ചു നിന്തിരുവടി ഭൂമിയുടെ ഭാരത്തെ നിശ്ശേഷം നശിപ്പിച്ചുകഴിഞ്ഞു. സകല പ്രാണികളുടെ ഹൃദയത്തിലിരിക്കുന്നവനും, നിത്യമുക്തനും ജ്ഞാനസ്വരൂപനുമായ അഖണ്ഡാനന്ദമൂർത്തിയുടെ അസുരവധസ്വരൂപമായ ഈ പരാക്രമം എന്തുമാത്രം. ഈ പ്രവൃത്തി നിന്തിരുവടിക്ക് എത്രയും നിസ്സാരം.

25. തഥാപിവർണ്യതേസത്ഭിർലീലാ മാനുഷരൂപിണഃ
യശസ്തേസർവ്വലോകാനാം പാപഹത്യൈസുഖായച.

തഥാപി=എങ്കിലും, ലീലാമാനുഷരൂപിണഃതേ=ലീലകൊണ്ടു മാനുഷരൂപത്തെ ധരിച്ചിരിക്കുന്ന അങ്ങയുടെ, യശഃ=യശസ്സ്, സർവ്വലോകാനാം പാപഹത്യൈ=സകല ലോകങ്ങളുടെ പാപനാശത്തിന്നായ്ക്കൊണ്ടും, സുഖായ ച=സുഖത്തിന്നായ്ക്കൊണ്ടും, സദ്ഭിഃ=സത്തുക്കളാൽ, വർണ്യതേ=വർണ്ണിക്കപ്പെടുന്നു.

എങ്കിലും, വിനോദമായി മനുഷ്യരൂപം ധരിച്ചിരിക്കുന്ന അങ്ങയുടെ കീർത്തിയെ, സകല ലോകങ്ങളുടെ പാപം നശിപ്പാനും ആനന്ദം സിദ്ധിപ്പാനുമായിട്ടു സജ്ജനങ്ങൾ വർണ്ണിക്കുന്നു.

26. യഇദംകീർത്തയേന്മർത്ത്യോ ബാലിസുഗ്രീവയോർമ്മഹത്
ജന്മതവദാശ്രയതവാൽ സമുച്യതേസർവ്വപാതകൈഃ.

യഃമർത്ത്യഃ=യാതൊരു മനുഷ്യൻ, ബാലിസുഗ്രീവയോഃ=ബാലിസുഗ്രീവന്മാരുടെ, തവദാശ്രയതവാത് മഹത്ജന്മ=അങ്ങയുടെ ആശ്രയഭാവം നിമിത്തം മഹത്തായ ജന്മത്തെ, കീർത്തയേത്=കീർത്തിക്കുമോ, സഃസർവ്വപാതകൈഃ മുച്യതേ=അവൻ സർവപാപങ്ങളാൽ മോചിക്കപ്പെടുന്നു.

യാതൊരു മനുഷ്യൻ ബാലിയുടെയും സുഗ്രീവന്റെയും, അങ്ങയുടെ അവതാരകഥാസംബന്ധം നിമിത്തം മഹത്തായ ജന്മത്തെ കീർത്തിക്കുമോ, അവന്റെ സർവ്വപാപങ്ങളും നശിക്കും.

27. അഥാന്യാംസംപ്രവക്ഷ്യാമി കഥാംരാമതവദാശ്രയാം
സീതാഹൃതായദർത്ഥംസാ രാവണേന ദുരാത്മനാ.

രാമ!=ഹേ രാമ, അഥ=അനന്തരം, തവദാശ്രയാം=അങ്ങയെ ആശ്രയിച്ചിരിക്കുന്ന അന്യാംകഥാം=മറെറാരു കഥയെ, സംപ്രവക്ഷ്യാമി=സമ്യക്കാകുംവണ്ണം വചിക്കുന്നേൻ, ദുരാത്മനാ രാവണേന=ദുർബ്ബുദ്ധിയായ രാവണനാൽ, സാസീതാ യദർത്ഥംഹൃതാ=ആ സീത യാതൊന്നിന്നായ പഹരിക്കപ്പെട്ടു.

ഹേ രാമ! ദുർബ്ബുദ്ധിയായ രാവണൻ ആ സീതാദേവിയെ എന്തിനായിട്ടപഹരിച്ചുവെന്ന് അങ്ങയെ സംബന്ധിച്ചിരിക്കുന്ന മറെറാരു കഥ ഞാനിനിപ്പറയാം.

28. പുരാകൃതയുഗേരാമ പ്രജാപതിസുതംവിഭും
സനൽകുമാരമേകാന്തേ സമാസീനം ദശാനനഃ
വിനയാവനതോഭൂത്വാ ഹ്യഭിവാദ്യേദമബ്രവീത്.

രാമ!=അല്ലെയോ രാമ! പുരാകൃതയുഗെ=പണ്ടു കൃതയുഗത്തിൽ, ഏകാന്തേസമാസീനം=ഏകാന്തത്തിലിരിക്കുന്ന, വിഭും=തത്വജ്ഞാനിയും, പ്രജാപതിസുതം=ബ്രഹ്മപുത്രനമായ, സനൽകുമാരം=സനൽകുമാരനെ, ദശാനനഃ=രാവണൻ, അഭിവാദ്യ=അഭിവന്ദിച്ച്, വിനയാവനതഃഭൂത്വാ=വിനയത്താൽ നമിച്ചവനായിട്ട്, ഇദംഅബ്രവീത്=ഇങ്ങിനെ പറഞ്ഞു.

ഹേ രാമ! പണ്ട് കൃതയുഗത്തിൽ ഏകാന്തസ്ഥാനത്തിലിരിക്കുന്ന മഹാജ്ഞാനിയും ബ്രഹ്മപുത്രനമായ സനൽകുമാരമുനിയെ നമസ്കരിച്ചു വിനീതനായിട്ടു രാവണനിപ്രകാരം പറഞ്ഞു.

കോന്വസ്മിൻപ്രവരോലോകേ ദേവാനാംബലവത്തരഃ
29. ദേവാശ്ചയംസമാശ്രിത്യ യുദ്ധേശത്രുംജയന്തിഹി.

അസ്മിൻലോകേ=ഈ ലോകത്തിൽ, ദേവാനാം പ്രവരഃബലവത്തരഃ=ദേവന്മാരിൽ ശ്രേഷ്ഠനും അതിബലവാനും, കോസ=ആരാകുന്നു, ദേവാഃച=ദേവന്മാരും, യംസമാശ്രിത്യ=യാതൊരുവനെ സമാശ്രയിച്ചിട്ട്, യുദ്ധേ=യുദ്ധത്തിൽ, ഹി ശത്രുംജയന്തി=നിശ്ചയമായും ശത്രുവിനെ ജയിക്കുന്നു.

ഈ ലോകത്തിൽ ദേവന്മാരുടെ കൂട്ടത്തിൽ ബലാധിക്യം നിമിത്തം ശ്രേഷ്ഠനാരാകുന്നു. ദേവന്മാർകൂടെ ആരെ ആശ്രയിച്ചിട്ടു നിശ്ചയമായിട്ടും അവരുടെ ശത്രുവിനെ ജയിക്കുന്നു.

30. കംയജന്തിദ്വിജാനിത്യം കംധ്യായന്തിചയോഗിനഃ
ഏതന്മേശംസഭഗവൻ പ്രശ്നംപ്രശ്നവിദാംവര!

ദ്വിജാഃ=ബ്രാഹ്മണർ, നിത്യംകംയജന്തി=എപ്പോഴും ആരെ യജിക്കുന്നു, യോഗിനഃച=യോഗികളും, കംധ്യായന്തി=ആരെ ധ്യാനിക്കുന്നു, പ്രശ്നവിദാംവര! ഭഗവൻ!=ചോദ്യമറിയുന്നവരിൽ ശ്രേഷ്ഠനായ ഭഗവാനേ! മേഏതത് പ്രശ്നം=എന്റെ ഈ പ്രശ്നത്തെ, ശംസ=പറഞ്ഞാലും.

ബ്രാഹ്മണർ നിത്യവും ആരെ അഗ്നിയിലാരാധിക്കുന്നു. യോഗികളും ആരെ നിത്യവും ധ്യാനിക്കുന്നു. ചോദ്യത്തിന്നുത്തരം പറവാനറിയുന്നവരിൽവെച്ച് ശ്രേഷ്ഠനായ ഭഗവാൻ! അങ്ങുന്ന് ഞാൻ ചെയ്ത ഈ ചോദ്യത്തിന്നുത്തരം പറയേണം.

31. ജ്ഞാത്വാതസ്യഹൃദിസ്ഥം യത്തദശേഷേണയോഗദൃക്
ദശാനനമുവാചേദം ശൃണുവക്ഷ്യാമിപുത്രക!

യോഗദൃക്=യോഗദൃഷ്ടിയുള്ളവൻ, തസ്യഹൃദിസ്ഥംയത്=അവന്റെ ഹൃദയത്തിലിരിക്കുന്നത് യാതൊന്നോ, തത് അശേഷേണജ്ഞാത്വാ=അതിനെ സമസ്തമായറിഞ്ഞിട്ടു, ദശാനനം ഇദംഉവാച=രാവണനോടിതു പറഞ്ഞു, പുത്രക! ശൃണു=ഹേ പുത്ര! കേട്ടാലും, വക്ഷ്യാമി=പറയാം.

യോഗദൃഷ്ടികൊണ്ട് അന്യന്മാരുടെ ഹൃദയത്തിലുള്ളതിനെ അറിവാൻ കഴിയുന്ന സനൽകുമാരമുനി രാവണന്റെ ചോദ്യത്തിൽ അവൻ വിചാരിച്ചിരിക്കുന്നതിനെ മുഴുവനുമറിഞ്ഞതുകൊണ്ടിങ്ങിനെ പറഞ്ഞു. അല്ലയോ പുത്ര! കേട്ടുകൊൾക. ഞാൻ പറയാം.

32. ഭർത്താ‌യോജഗതാംനിത്യം യസ്യജന്മാദികംനഹി
സുരാസുരൈർന്തോനിത്യം ഹരിന്നാരായണോവ്യയഃ.

യഃ=യാതൊരുവൻ, നിത്യംജഗതാംഭൎത്താ=എപ്പോഴും ലോകങ്ങളെ ഭരിക്കുന്നവനോ, യസ്യ=യാതൊരുവന്നു്, ജന്മാദികംനഹി=ജന്മാദിയില്ലയോ, സുരാസുരൈഃ=സുരന്മാരാലും അസുരന്മാരാലും, നിത്യംസ്തുതഃ=എപ്പോഴും സ്തുതിക്കപ്പെടുന്ന. അവ്യയഃ=നിൎവ്വികാരനും, ഹരിഃ=സങ്കടങ്ങളെത്തീൎക്കുന്നവനുമായ, നാരായണഃ=നാരായണനാകുന്നു.

എല്ലായ്പോഴും എല്ലാ ലോകങ്ങളുടെയും രക്ഷകൎത്താവായിരിക്കുന്നവൻ യാതൊരുവനോ, യാതൊരുവന്നു് ജനനം മരണം മുതലായതില്ലയോ, ദേവന്മാരും അസുരന്മാരും യാതൊരുവനെ എപ്പോഴും സ്തുതിക്കുന്നുവോ ആ ദേവൻ നാശരഹിതനും സകല ദുഃഖങ്ങളെയും സംഹരിക്കുന്നവനുമായ ശ്രീനാരായണനാകുന്നു.

33. യന്നാഭിപങ്കജാൽജാതോ ബ്രഹ്മാവിശ്വസൃജാംപതിഃ
സൃഷ്ടംയേനൈവസകലം ജഗൽസ്ഥാവരജംഗമം.

യന്നാഭിപങ്കജാത്=യാതൊരുവന്റെ നാഭിപങ്കജത്തിൽ നിന്നു്, വിശ്വസൃജാംപതിഃ=ലോകങ്ങളെ സൃഷ്ടിക്കുന്നവരുടെയിടയിൽ ശ്രേഷ്ഠനായ, ബ്രഹ്മാ=ബ്രഹ്മാവു്, ജാതഃ=ജനിച്ചു, യേനഏവ=യാതൊരുവനാൽത്തന്നെ, സ്ഥാവരജംഗമം സകലംജഗത്=സ്ഥിരമായും ചരമായുമിരിക്കുന്ന സകല ജഗത്തും, സൃഷ്ടം=സൃഷ്ടിക്കപ്പെട്ടു്.

യാതൊരുവന്റെ നാഭിസ്ഥാനത്തിൽ നിന്നു പുറപ്പെട്ട താമരയിൽ നിന്നു വിശ്വസൃഷ്ടി ചെയ്യുന്നവരിൽ മുഖ്യനായ ബ്രഹ്മാവുണ്ടായി, യാതൊരുവനാൽത്തന്നെ ചരാചരാത്മകമായ സകല ലോകവും സൃഷ്ടിക്കപ്പെട്ടു.

34. തം സമാശ്രിത്യ വിബുധാ ജയന്തി സമരേരിപൂൻ
യോഗിനോധ്യാനയോഗേന തഃമവാനുജപന്തിഹി.

വിബുധാഃ=ദേവന്മാർ, തം സമാശ്രിത്യ=അവനെ സമാശ്രയിച്ചിട്ടു്, സമരേ=യുദ്ധത്തിൽ, രിപൂൻ=ശത്രുക്കളെ, ജയന്തി=ജയിക്കുന്നു, യോഗിനഃ=യോഗികൾ, ധ്യാനയോഗേന=ധ്യാനയോഗംകൊണ്ടു്, തം ഏവ=അവനെത്തന്നെ, അനുജപന്തി ഹി=നിരന്തരം ജപിക്കുന്നു.

ദേവന്മാർ അവനെ ആശ്രയിച്ചിട്ടു് യുദ്ധത്തിൽ ശത്രുക്കളെ ജയിക്കുന്നു. യോഗികൾ ധ്യാനയോഗംകൊണ്ടു് നിരന്തരം അവനെത്തന്നെ ധ്യാനിക്കുകയും ജപിക്കുകയും ചെയ്യുന്നു.

35. മഹൎഷേർവചനംശ്രുത്വാ പ്രത്യുവാച ദശാനനഃ
ദൈത്യദാനവരക്ഷാംസി വിഷ്ണുനാനിഹതാനിച
കാം വാഗതിംപ്രപദ്യന്തെ പ്രേത്യതേ മുനിപുംഗവ!

മഹർഷേഃ വചനംശ്രുത്വാ=മഹർഷിയുടെ വചനത്തെ ശ്രവിച്ചിട്ട്, ദശാനനഃ=രാവണൻ, പ്രത്യുവാച=പ്രതിവചിച്ചു, വിഷ്ണുനാ=വിഷ്ണുവിനാൽ, നിഹതാനി=നിഹനിക്കപ്പെടുന്ന, ദൈത്യദാനവരക്ഷാംസി=ദൈത്യന്മാർ, ദാനവന്മാർ, രക്ഷസ്സുകൾ എന്നിവർ, മുനിപുംഗവ!=ഹേ മുനിശ്രേഷ്ഠ! പ്രേത്യ=മരിച്ചശേഷം, കാംവാഗതിം=ഏതൊരു ഗതിയെ, പ്രപദ്യന്തെ=പ്രാപിക്കും.

മഹർഷി പറഞ്ഞതുകേട്ട രാവണൻ പിന്നെയും ചോദിച്ചു. "ഹേ മുനിശ്രേഷ്ഠ! വിഷ്ണുവിനാൽ സംഹരിക്കപ്പെടുന്ന ദിതിപുത്രന്മാർക്കും ദനുപുത്രന്മാർക്കും രാക്ഷസന്മാർക്കും മരണാനന്തരം സിദ്ധിക്കുന്ന ഗതിയെന്താകുന്നു.

36. തമുവാചമുനിശ്രേഷ്ഠോ രാവണം രാക്ഷസാധിപം
ദൈവതൈർന്നിഹതാനിത്യം ഗത്വാസ്വർഗമനുത്തമം
ഭോഗക്ഷയേപുനസ്തസ്മാൽ ഭ്രഷ്ടാഭൂമൌഭവന്തിതേ.

മുനിശ്രേഷ്ഠഃ=മുനിശ്രേഷ്ഠൻ, രാക്ഷസാധിപം രാവണം=രാക്ഷസാധിപനായ രാവണനോട്, ഉവാച=പറഞ്ഞു, ദൈവതൈഃ=ദേവന്മാരാൽ, നിത്യം നിഹതാഃ=എപ്പോഴും സംഹരിക്കപ്പെടുന്നവർ, അനുത്തമം സ്വർഗം ഗത്വാ=അത്യന്തം ഉത്തമമായ സ്വർഗത്തെ ഗമിച്ചിട്ട്, ഭോഗക്ഷയേ=ഭോഗക്ഷയത്തിൽ, തസ്മാൽ=അതിൽനിന്ന്, തേ=അവർ, ഭ്രഷ്ടാഃ=ഭ്രംശിച്ചവരായിട്ട്, പുനഃ ഭൂമൌ ഭവന്തി=പിന്നെയും ഭൂമിയിൽ ഭവിക്കുന്നു.

ശ്രേഷ്ഠനായ ആ മുനി രാവണനോട് പറഞ്ഞു. "ദേവന്മാരിൽനിന്നു മരണം ലഭിക്കുന്നവർ സർവ സുഖഭോഗങ്ങളുടെ സ്ഥാനമായ ഉത്തമസ്വർഗലോകത്തെ പ്രാപിച്ച് അവിടെ സുഖമനുഭവിക്കുന്നു. അവിടെയിരിപ്പാൻ മതിയായ പുണ്യം, സ്വർഗസുഖാനുഭവം നിമിത്തം ക്ഷയിക്കുമ്പോൾ അവർ അവിടെനിന്നു മടങ്ങി ഭൂലോകത്തിൽ പിറക്കുന്നു.

37. പൂർവാർജ്ജിതൈഃ പുണ്യപാപൈഃ മ്രിയന്തേചോൽഭവന്തിച
വിഷ്ണുനായേഹതാസ്തേതു പ്രാപ്നുവന്തിഹരേർഗതിം

പൂർവാർജ്ജിതൈഃ പുണ്യപാപൈഃ=പൂർവത്തിൽ സമ്പാദിച്ച പുണ്യപാപങ്ങൾ ഹേതുവായിട്ട്, മ്രിയന്തേച ഉൽഭവന്തിച=മരിക്കയും ഉൽഭവിക്കയും ചെയ്യുന്നു, യേ വിഷ്ണുനാ ഹതാഃ=യാതൊരുത്തർ വിഷ്ണുവിനാൽ ഹനിക്കപ്പെടുന്നുവോ, തേ=അവർ, ഹരേഃ ഗതിം=ഹരിയുടെ ഗതിയെ, പ്രാപ്നുവന്തി=പ്രാപിക്കുന്നു.

ജന്മാന്തരങ്ങളിൽ സമ്പാദിച്ച പുണ്യപാപങ്ങളെയനുസരിച്ച് ജനിക്കയും മരിക്കയും ചെയ്യും. വിഷ്ണുവിനാൽ സംഹരിക്കപ്പെടുന്നവർ മരണാനന്തരം വിഷ്ണുഗതിയെ—മുക്തിയെ—പ്രാപിക്കും.

38. ശ്രുത്വാ മുനിമുഖാൽ സർവം രാവണോ ഹൃഷ്ടമാനസഃ
യോത്സ്യേഽഹം ഹരിണാസാൎദ്ധ മിതിചിന്താപരോഭവത്.

മുനിമുഖാൽ=മുനിയുടെ മുഖത്തിൽനിന്ന്, സർവംശ്രുത്വാ=സർവത്തെയും ശ്രവിച്ചിട്ട്, ഹൃഷ്ടമാനസഃ രാവണഃ=സന്തോഷിച്ച മാനസത്തോടുകൂടിയ രാവണൻ, അഹം=ഞാൻ, ഹരിണാസാൎദ്ധം=ഹരിയോടുകൂടെ, യോത്സ്യേ=യുദ്ധം ചെയ്യുന്നേൻ, ഇതിചിന്താപരഃ അഭവത്=എന്ന വിചാരത്തിൽ മനസ്സു വെച്ചവനായ് ഭവിച്ചു.

മുനി പറഞ്ഞതെല്ലാം കേട്ട രാവണന്റെ മനസ്സിൽ സന്തോഷമുണ്ടായി. ഞാൻ വിഷ്ണുവിനോട് യുദ്ധം ചെയ്യുന്നേൻ എന്ന വിചാരത്തോടുകൂടിയവനായിരുന്നു.

39 മനഃ സ്ഥിതം പരിജ്ഞാത്വാ രാവണസ്യ മഹാമുനിഃ
ഉവാചവത്സ!തേഭീഷ്ടം ഭവിഷ്യതി ന സംശയഃ

രാവണസ്യ=രാവണന്റെ, മനഃ സ്ഥിതം=മനസ്സിലുള്ളതിനെ, പരിജ്ഞാത്വാ=നന്നായറിഞ്ഞിട്ട്, മഹാമുനിഃ ഉവാച=മഹാനായ മുനി പറഞ്ഞു, വത്സ!=അല്ലയോ ബാല! തേ അഭീഷ്ടം= നിന്റെ ആഗ്രഹം, ഭവിഷ്യതി=ഭവിക്കും, ന സംശയഃ=സംശയമില്ല.

രാവണന്റെ വിചാരമിന്നതാണെന്ന് നന്നായറിഞ്ഞ മഹാനായ മുനി പറഞ്ഞു. "ഹേ വത്സ നിന്റെ ആഗ്രഹം സാധിക്കും. സംശയമില്ല."

40. കഞ്ചിൽകാലം പ്രതീക്ഷസ്വ സുഖീഭവദശാനന!
ഏവമുക്ത്വാമഹാബാഹോ! മുനിഃപുനരുവാചതം.

കഞ്ചിൽകാലം=കുറെകാലം, പ്രതീക്ഷസ്വ=കാത്തിരുന്നാലും, ദശാനന!=ഹേ രാവണ! സുഖീഭവ=സുഖമുള്ളവനായി ഭവിച്ചാലും, മഹാബാഹോ!=അല്ലെയോ മഹത്തുക്കളായ കൈകളോടു കൂടിയോവേ! ഏവംഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, മുനിഃപുനഃ=മുനി പിന്നെയും, തം ഉവാച=അവനോടു പറഞ്ഞു.

"കുറച്ചുകാലം കാത്തിരിക്കുക. ഹേ രാവണ നിനക്കു സുഖമുണ്ടാകട്ടെ." എന്നു പറഞ്ഞശേഷം ഹേ രാമ! പിന്നെയും മുനി രാവണനോടു പറഞ്ഞു. "സുഖമുണ്ടാകട്ടെ" എന്നു പറഞ്ഞതിൽ മരണാനന്തരം ആനന്ദമുണ്ടാകട്ടെ എന്നാണ് മുനിയുടെ അഭിപ്രായം.

41. തസ്യസ്വരൂപം വക്ഷ്യാമിഹ്യരൂപസ്യാപിമായിനഃ
സ്ഥാവരേഷുച സർവേഷു നദേഷുച നദീഷുച
42. ഓങ്കാരശ്ചൈവ സത്യംച സാവിത്രീ പൃഥിവീചസഃ
സമസ്ത ജഗദാധാരഃ ശേഷരൂപധരോഹിസഃ

അരൂപസ്യ അപി=രൂപമില്ലാത്തവനാണെങ്കിലും, മായിനഃ തസ്യ=മായാവിയായ അവന്റെ, സ്വരൂപം വക്ഷ്യാമി=സ്വരൂപത്തെ ഞാൻ വചിക്കാം, സർവേഷു സ്ഥാവരേഷു=സർവങ്ങളായ സ്ഥാവരങ്ങളിലും, നദേഷുച നദീഷുച=നദങ്ങളിലും നദികളിലും, സഃ ഏവ=അവൻതന്നെ, ഓങ്കാരഃ ച=ഓങ്കാരവും, സത്യം ച=സത്യവും, സാവിത്രീ ച=സാവിത്രിയും, പൃഥിവീ ച=പൃഥിവിയും, സഃ=അവൻ, സമസ്തജഗദാധാരഃ=സകല ലോകങ്ങളുടെ ആധാരമായിരിക്കുന്ന, ശേഷരൂപധരഃ=ആദിശേഷരൂപൻ, സഃ ഹി=അവൻതന്നെ.

രൂപമില്ലാത്തവനാണെങ്കിലും, മായയെ ആശ്രയിച്ചിട്ട് ബഹുരൂപനായിരിക്കുന്ന അവന്റെ സ്വരൂപത്തെ നിന്നോട് ഞാൻ പറയാം. സകല സ്ഥാവരങ്ങളിലും, നദങ്ങളിലും, നദികളിലും അവനിരിക്കുന്നു. ഓങ്കാരവും, മൂന്നുകാലത്തിലും നശിക്കാതിരിക്കുന്ന വസ്തുവും, സാവിത്രിയും, ഭൂമിയും, സകല ലോകത്തിന്നാധാരഭൂതനായിരിക്കുന്ന ആദിശേഷനും അവൻതന്നെ. കിഴക്കോട്ട് ഒഴുക്കമുള്ളത് നദി, പടിഞ്ഞാട്ടൊഴുക്കമുള്ളത് നദം.

43. സർവേദേവാഃ സമുദ്രാശ്ചകാലഃ സൂര്യശ്ചചന്ദ്രമാഃ
സൂര്യോദയോ ദിവാരാത്രിഃ യമശ്ചൈവ തഥാനിലഃ
44. അഗ്നിരിന്ദ്രസ്തഥാമൃത്യുഃ പർജന്യോ വസവസ്തഥാ
ബ്രഹ്മാരുദ്രാദയശ്ചൈവ യേചാന്യേ ദേവദാനവാഃ
45. വിദ്യോതതിജ്വലത്യേഷ പാതിചാത്തീതി വിശ്വകൃത്
ക്രീഡാംകരോത്യവ്യയാത്മാ സോയം വിഷ്ണുഃ സനാതനഃ

സർവേ ദേവാഃ=സർവന്മാരായ ദേവന്മാരും, സമുദ്രാഃ ച=സമുദ്രങ്ങളും, കാലഃ സൂര്യഃ ചന്ദ്രമാഃ ച=കാലനും സൂര്യനും, ചന്ദ്രമസ്സും, സൂര്യോദയഃ ദിവാ രാത്രിഃ ച=സൂര്യന്റെ ഉദയവും പകലും രാത്രിയും, യമഃ ച തഥാ അനിലഃ ച=യമനും അപ്രകാരം വായുവും, അഗ്നിഃ ഇന്ദ്രഃ തഥാമൃത്യുഃ=അഗ്നിയും ഇന്ദ്രനും മൃത്യുവും, പർജന്യഃ=പർജന്യവും, വസവഃ=വസുക്കളും, ബ്രഹ്മാ രുദ്രാദയഃ ച=ബ്രഹ്മാവും രുദ്രാദികളും, അന്യേ ദേവദാനവാഃ യേ ച=അന്യന്മാരായ ദേവന്മാരും ദാനവന്മാരുമായവർ യാതൊരുത്തരോ, ഏഷഃ വിദ്യോതതി=ഇവൻ വിദ്യോതിക്കുന്നു, ജ്വലതി=

ജ്വലിക്കുന്നു, പാതി=പാലിക്കുന്നു, അത്തി=അഭിക്കുന്നു, ഇതി വിശ്വകൃത്=ഇപ്രകാരം വിശ്വത്തെ ഉണ്ടാക്കുന്നവനും, അവ്യയാത്മാ=വികാരമില്ലാത്ത സ്വരൂപത്തോടുകൂടിയവനും, സനാതനഃ=ശാശ്വതനുമായ, അയം വിഷ്ണുഃ=ഈ വിഷ്ണു, ക്രീഡാം കരോതി=ക്രീഡയെ ചെയ്യുന്നു.

സകല ദേവന്മാരും, സമുദ്രങ്ങളും, കാലവും, സൂൎയ്യനും, ചന്ദ്രനും, സൂൎയ്യോദയവും, പകലും, രാത്രിയും, യമനും, വായുവും, അഗ്നിയും, ഇന്ദ്രനും, മൃത്യുവും, പൎജന്യനും(വൎഷദേവത), അഷ്ടവസുക്കളും, ബ്രഹ്മാവും, രുദ്രാദികളും, അന്യന്മാരായ ദേവദാനവന്മാരും അവൻതന്നെ. വിശ്വത്തെ ജനിപ്പിക്കുന്ന ഇവൻ വിശേഷമായിട്ടു പ്രകാശിക്കുന്നു. ജ്വലിക്കുന്നു രക്ഷിക്കുന്നു. സംഹരിക്കുന്നു. ഇങ്ങിനെ ബഹുരൂപനായും, നിൎവികാരനായും, ശാശ്വതനായുമിരിക്കുന്ന ആ വിഷ്ണു ലീലചെയ്യുന്നു.

46. തേന സൎവമിദം വ്യാപ്തം ത്രൈലോക്യം സചരാചരം
നീലോൽപലദലശ്യാമോ വിദ്യുദ്വൎണാംബരാവൃതഃ
47. ശുദ്ധജാംബൂനദപ്രഖ്യാം ശ്രിയം വാമാങ്കസംസ്ഥിതാം
സദാനപായിനീം ദേവീം പശ്യന്നാലിംഗ്യതിഷ്ഠതി

തേന=അവനാൽ, സചരാചരം=ചരങ്ങളോടും അചരങ്ങളോടുംകൂടിയ, ഇദംസൎവം ത്രൈലോക്യം=ഈ സൎവമായ ത്രിലോകം, വ്യാപ്തം=വ്യാപിക്കപ്പെട്ടതാകുന്നു, നീലോത്പലദലശ്യാമഃ=നീലത്താമരദളംപോലെ ശ്യാമലവൎണമുള്ളവനും, വിദ്യുദ്വൎണാംബരാവൃതഃ=മിന്നലിന്റെ വൎണ്ണമുള്ള വസ്ത്രത്താൽ ആവരണംചെയ്യപ്പെട്ടവനും, സദാനപായിനീം=എപ്പോഴും വിട്ടുപിരിയാത്തവളും, വാമാങ്കസംസ്ഥിതാം=വാമാങ്കത്തിലിരിക്കുന്നവളും, ശുദ്ധജാംബൂനദപ്രഖ്യാം=ശുദ്ധമായ സ്വൎണ്ണത്തിന്റെ കാന്തിയോടുകൂടിയവളുമായ, ശ്രിയം=ശ്രീദേവിയെ, പശ്യൻ ആലിംഗ്യ=നോക്കി ആലിംഗനംചെയ്തിട്ടു്, തിഷ്ഠതി=സ്ഥിതിചെയ്യുന്നു.

ഇക്കാണപ്പെടുന്ന ചരാചരങ്ങളടങ്ങിയ സൎവമായ ത്രിലോകവും അവനാൽ വ്യാപിക്കപ്പെട്ടതാകുന്നു. ഈ സ്വരൂപം ധ്യാനിപ്പാൻ സാധിക്കുകയില്ലെങ്കിൽ മറെറാരു വിധത്തിലിരിക്കുന്ന സ്വരൂപത്തെപ്പററയാമെന്നഭിപ്രായത്തോടുകൂടെ പിന്നെയും പറയുന്നു. നീലത്താമരദളംപോലെ ശ്യാമളനിറത്തോടും മിന്നൽപോലെ വിളങ്ങുന്ന വസ്ത്രത്തെ ധരിച്ചുകൊണ്ടുമിരിക്കുന്ന വിഷ്ണു ഒരു സമയത്തും വിട്ടുപിരിയാതെ ഇടത്തെ മടിയിലിരിക്കുന്ന ശുദ്ധസ്വൎണകാന്തിയോടുകൂടിയ ശ്രീദേവിയെ കടാക്ഷിച്ചും ആലിംഗനം ചെയ്തുംകൊണ്ടു് വസിക്കുന്നു.

പാശ്ചാത്യവാല്മീകീയത്തിൽ ഇവിടെ കാണിച്ച രീതിയിൽ എല്ലാം പറഞ്ഞശേഷം ഒടുവിൽ.

"അഥവാ ബഹുനാനേന കിമുക്തേന ദശാനന!
തേനസർവമിദംവ്യാപ്തം ത്രൈലോക്യം സ ചരാചരം."

ഹേ രാവണ! ഇങ്ങിനെ അധികം പറഞ്ഞിട്ടെന്തുഫലം. ചരാചരങ്ങളടങ്ങിയ ഈ മൂന്നു ലോകവും അവനാൽ വ്യാപിക്കപ്പെട്ടതാകുന്നു" എന്നുതന്നെ പറഞ്ഞിരിക്കുന്നു. ശ്രീദേവിയെപ്പററിപ്പറഞ്ഞിരിക്കുന്നതിൽ അല്പം ചമൽകാരം അധികം കാണുന്നുണ്ട്.

"തസ്യനിത്യം ശരീരസ്ഥാ മേഘസ്യേവ ശതഹ്രദാ
സംഗ്രാമരൂപിണീ ലക്ഷ്മീർദ്ദേഹമാവൃത്യതിഷ്ഠതി."

അവന്റെ ശരീരത്തിൽ എപ്പോഴും, മേഘത്തിൽ മിന്നലെന്നപോലെ യുദ്ധസ്വരൂപിണിയായ ലക്ഷ്മി മുഴുവൻ ശരീരത്തെയും വ്യാപിച്ചു വസിക്കുന്നു. അവനിൽ വീരശ്രീ വിളയാടുന്നുവെന്നു സാരം.

48. ദ്രഷ്ടുംനശക്യതേ കൈശ്ചിൽ ദേവദാനവപന്നഗൈഃ
യസ്യപ്രസാദംകുരുതേ സചൈനം ദ്രഷ്ടുമർഹതി

ദേവദാനവപന്നഗൈഃ കൈശ്ചിൽ=ദേവന്മാർ, ദാനവന്മാർ, പന്നഗങ്ങൾ, എന്നിവരാൽ, ദ്രഷ്ടും നശക്യതേ=ദർശിപ്പാൻ സാധിക്കയില്ല, യസ്യപ്രസാദം കുരുതേ=യാതൊരുവന്റെ പേരിൽ പ്രസാദിക്കുന്നുവോ, സഃ=അവൻ, ഏനം=ഇവനെ, ദ്രഷ്ടും അർഹതി=ദർശിപ്പാൻ അർഹിക്കുന്നു.

ദേവന്മാർ, അസുരന്മാർ പന്നഗങ്ങൾ മുതലായ യാതൊരുത്തൎക്കും അവനെ കാണ്മാൻ സാധിക്കുകയില്ല. ആരുടെ നേരെ അവൻ പ്രസാദിക്കുന്നുവോ, അവന്നുമാത്രം വിഷ്ണുവിനെ കാണ്മാൻ കഴിയും. "യമേവൈഷവൃണുതേ തേനലഭ്യഃ" "യാതൊരുവനെ ഇവൻ വരിക്കുന്നുവോ അവന്നുമാത്രം ലഭിക്കും" എന്നൎത്ഥമായ ശ്രുതിയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

49. നചയജ്ഞതപോഭിർവാ നദാനാധ്യയനാദിഭിഃ
ശക്യതേ ഭഗവാൻദ്രഷ്ടു മുപായൈരിതരൈരപി.

യജ്ഞതപോഭിഃ വാ=യജ്ഞം, തപസ്സ്, എന്നിവകൊണ്ടോ, ദാനാധ്യയനാദിഭിഃ=ദാനം അധ്യയനം മുതലായവകൊണ്ടോ, ഇതരൈഃ ഉപായൈഃ അപി=ഇതരങ്ങളായ ഉപായങ്ങൾകൊണ്ടോ, ഭഗവാൻ ദ്രഷ്ടും നശക്യതെ=ഭഗവാൻ കാണപ്പെടുവാൻ കഴിയുന്നവനല്ല.

യാഗം തപസ്സ്, ദാനം, വേദാധ്യയനം, മുതലായവകൊണ്ടോ, മറേറതെങ്കിലും ഉപായങ്ങൾകൊണ്ടോ ഭഗവാനെക്കാണ്മാൻ കഴികയില്ല.

50. തൽഭക്തൈസ്തൽ ഗതപ്രാണൈ സ്തച്ചിത്തൈർധൂതകല്മഷൈഃ
ശക്യതേഭഗവാൻവിഷ്ണു ൎവേദാന്താമലദൃഷ്ടിഭിഃ

തൽഭക്തൈഃ=അവന്റെ ഭക്തന്മാരും, തൽഗതപ്രാണൈഃ=അവനിൽ പ്രവേശിച്ചിരിക്കുന്ന പ്രാണനോടുകൂടിയവരും, തച്ചിത്തൈഃ=അവനിൽത്തന്നെ ചിത്തത്തോടുകൂടിയവരും, ധൂതകല്മഷൈഃ=പാപം നശിച്ചവരും, വേദാന്താമലദൃഷ്ടിഭിഃ=വേദാന്താൎത്ഥവിചാരത്താൽ ബുദ്ധിവൃത്തി തെളിഞ്ഞവരുമായവരാൽ, ഭഗവാൻ വിഷ്ണുഃ=ഭഗവാനായ വിഷ്ണു,ദ്രഷ്ടും ശക്യതേ=കാണപ്പെടുവാൻ കഴിയും.

എന്നാൽ പിന്നെ കാണ്മാൻ കഴിയുന്നവരാരാകുന്നുവെന്നതിനെപ്പറയുന്നു:—

അവനിൽ പരമപ്രേമത്തോടുകൂടെ ഇന്ദ്രിയവൃത്തികളെയും മനസ്സിനെയും അവനിൽത്തന്നെ സമൎപ്പിക്കുക നിമിത്തം പാപം നിശ്ശേഷം നശിക്കുകയാൽ വേദാന്തവാക്യാൎത്ഥവിചാരത്തിന്നു യോഗ്യത സിദ്ധിച്ച നിൎമ്മലാന്തഃകരണമുള്ളവൎക്ക ഭഗവാനായ ശ്രീവിഷ്ണുവിനെ കാണ്മാൻ കഴിയും. വിശേഷണങ്ങൾകൊണ്ട് ഭക്തി, കൎമ്മ, ധ്യാന, ജ്ഞാന, യോഗങ്ങളെ സൂചിപ്പിച്ചിരിക്കുന്നു.

പാശ്ചാത്യരാമായണത്തിലെ പദ്യം: —

"തൽഭക്തൈ സ്തൽഗതപ്രാണൈ സ്തച്ചിത്തൈ സ്തൽപരായണൈഃ
ശക്യതേഭഗവാൻദ്രഷ്ടും ജ്ഞാനനിൎദ്ധൂത കില്ബിഷൈഃ"

പദങ്ങൾക്കും അൎത്ഥത്തിന്നും വ്യത്യാസമില്ല.

51. യദ്വാവാദ്രഷ്ടുമിച്ഛാതേ ശൃണുത്വം പരമേശ്വരം
ത്രേതാമുഖേസദേവേശോ ഭവിതാനൃപവിഗ്രഹഃ.

യദ്വാവാ=പക്ഷേ, തേദ്രഷ്ടും ഇച്ഛാ=നിണക്ക് ദൎശിപ്പാൻ ഇച്ഛയുണ്ടെങ്കിൽ, ത്വം ശൃണു=നീ കേട്ടാലും, സഃ ദേവേശഃ=ആ ദേവേശൻ, ത്രേതാമുഖേ=ത്രേതായുഗാദിയിൽ, നൃപവിഗ്രഹഃ ഭവിതാ=രാജശരീരനായ് ഭവിക്കും.

ഈയുപായങ്ങളൊന്നും കൂടാതെതന്നെ കാണണമെന്നു നീയാഗ്രഹിക്കുന്നുവെങ്കിൽ പറയാം കേൾക്കുക. ത്രേതായുഗത്തിന്റെ ആദിയിൽ ആ ഭഗവാൻ ഒരു രാജാവായിട്ടവതരിക്കും.

52. ഹിതാൎത്ഥം ദേവമൎത്ത്യാനാ മിക്ഷ്വാകൂണാംകുലേഹരിഃ
രാമോദാശരഥിർഭൂത്വാ മഹാസത്വ പരാക്രമഃ.

53. പിതുൎന്നിയോഗാൽസഭ്രാത്രാ ഭാൎയ്യയാദണ്ഡകേവനേ
വിചരിഷ്യതിധൎമ്മാത്മാ ജഗന്മാത്രാസ്വമായയാ.

ദേവമൎത്ത്യാനാം ഹിതാൎത്ഥം=ദേവന്മാരുടെയും മൎത്ത്യന്മാരുടെയും ഹിതത്തിന്നായ്ക്കൊണ്ട്, ഇക്ഷ്വാകൂണാംകുലേ=ഇക്ഷ്വാകുക്കളുടെ കുലത്തിൽ, ഹരിഃ=ശ്രീമഹാവിഷ്ണു, മഹാസത്വപരാക്രമഃ=മഹത്തായ സത്വത്തോടും പരാക്രമത്തോടുംകൂടിയ, ദാശരഥിഃ രാമഃ ഭൂത്വാ=ദശരഥപുത്രനായി രാമനായി ഭവിച്ചിട്ട്, പിതുഃ നിയോഗാൽ=പിതാവിന്റെ നിയോഗത്താൽ, ഭ്രാത്രാജഗന്മാത്രാസ്വമായയാ ഭാൎയ്യയാ=ഭ്രാതാവിനോടും ലോകമാതാവും സ്വമായയുമായിരിക്കുന്ന ഭാൎയ്യയോടുംകൂടെ, ധൎമ്മാത്മാസഃ=ധൎമ്മസ്വരൂപനായ അവൻ, ദണ്ഡകേവനേ=ദണ്ഡകവനത്തിൽ, വിചരിഷ്യതി=വിചരിക്കും.

ശ്രീമഹാവിഷ്ണു, ദേവന്മാരുടെയും മനുഷ്യരുടെയും ഹിതത്തിന്നായിട്ട്, ഇക്ഷ്വാകുവംശത്തിൽ ദശരഥപുത്രനായി രാമനെന്ന നാമധേയത്തോടുകൂടെ അവതരിക്കും. മഹത്തായ സത്വശുദ്ധിയും പരാക്രമവുമുള്ള ധൎമ്മസ്വരൂപനായ ആ ദേവൻ സഹോദരനോടും, ലോകജനനിയും, തന്റെ മായാശക്തിയുമായ ഭാൎയ്യയോടുംകൂടെ ദണ്ഡകവനത്തിൽ സഞ്ചരിക്കും.

54. ഏവംതേസൎവമാഖ്യാതം മയാരാവണവിസ്തരാൽ
ഭജസ്വ ഭക്തിഭാവേന തദാരാമം ശ്രിയായുതം.

രാവണ!=അല്ലയോ രാവണ!, തേ=നിന്നോട്, ഏവം=ഇപ്രകാരം, മയാ=എന്നാൽ, സൎവം വിസ്തരാൽ ആഖ്യാതം=എല്ലാം വിസ്തരിച്ചു പറയപ്പെട്ടു, തദാ=അപ്പോൾ, ശ്രിയായുതംരാമം=ശ്രീദേവിയോട് ചേൎന്നിരിക്കുന്ന രാമനെ, ഭക്തിഭാവേന=ഭക്തിഭാവത്തോടുകൂടെ, ഭജസ്വ=ഭജിച്ചാലും.

അല്ലയോ രാവണ! നിന്റെ ചോദ്യത്തിന്നനുസരിച്ചു മറുപടി വിസ്തരിച്ചു ഞാൻ നിന്നോടിപ്രകാരം പറഞ്ഞുകഴിഞ്ഞു. ആ അവതാരസമയത്തിൽ ശ്രീദേവിയോട് ചേൎന്നിരിക്കുന്ന രാമനെ ഭക്തിഭാവത്തോടുകൂടെ ഭജിച്ചുകൊൾക.

55. ഏവംശ്രുത്വാസുരാദ്ധ്യക്ഷോ ധ്യാത്വാകിഞ്ചിദ്വിചാൎയ്യച
ത്വയാസഹവിരോധേച്ഛുസ്സമ്മുദേരാവണോമഹാൻ.

അസുരാധ്യക്ഷഃ മഹാൻ രാവണഃ=അസുരാധിപനും മഹാനുമായ രാവണൻ, ഏവംശ്രുത്വാ=ഇപ്രകാരം ശ്രവിച്ചിട്ട്, ധ്യാത്വാ=ധ്യാനിച്ചിട്ട്, കിഞ്ചിത് വിചാൎയ്യ ച=അല്പം വിചാരിക്കയും ചെയ്തിട്ട്, ത്വയാസഹ=അങ്ങയോടുകൂടെ, വിരോധേപ്സുഃ=വിരോധത്തെ ഇച്ഛിക്കുന്നവനായിട്ട്, മുമുദേ=മോദിച്ചു.

അസുരാധിപനും, മഹാനുമായ രാവണൻ ഇപ്രകാരം മുനി പറഞ്ഞതുകേട്ടശേഷം ധ്യാനിച്ചല്പം ആലോചിച്ചശേഷം അങ്ങയോട് വിരോധഭാവത്തെ ആഗ്രഹിക്കുന്നവനായിട്ട് സന്തോഷിച്ചു.

56. യുദ്ധാൎത്ഥീ സൎവതോലോകാൻ പൎയ്യടൻ സമവസ്ഥിതഃ
ഏതദൎത്ഥം മഹാരാജ! രാവണോതീവ ബുദ്ധിമാൻ
ഹൃതവാൻ ജാനകീം ദേവീം ത്വയാത്മവധകാംക്ഷയാ

യുദ്ധാൎത്ഥീ=യുദ്ധത്തെ അൎത്ഥിക്കുന്നവനായിട്ട്, ലോകാൻ സൎവതഃ പൎയ്യടൻ=ലോകങ്ങളിൽ സൎവഭാഗങ്ങളും സഞ്ചരിക്കുന്നവനായിട്ട്, സമവസ്ഥിതഃ=വസിച്ചു, മഹാരാജ!=അല്ലയോ മഹാരാജാവേ! ഏതദൎത്ഥം=ഇതിന്നുവേണ്ടീട്ട്, ത്വയാ=അങ്ങയാൽ, ആത്മവധകാംക്ഷയാ=ആത്മവധത്തിലുള്ള കാംക്ഷയാൽ, അതീവ ബുദ്ധിമാൻ രാവണഃ=ഏറ്റവും ബുദ്ധിമാനായ രാവണൻ, ജാനകീം ദേവീം=ജാനകീദേവിയെ, ഹൃതവാൻ=അപഹരിച്ചു.

യുദ്ധമാഗ്രഹിച്ചുകൊണ്ട് ലോകങ്ങളിൽ സൎവഭാഗങ്ങളും സഞ്ചരിച്ചുകൊണ്ടിരുന്നു. അങ്ങയിൽനിന്ന് മരണം സിദ്ധിപ്പാനാഗ്രഹിച്ച് അതു സാധിപ്പാൻവേണ്ടി, അതിബുദ്ധിമാനായ രാവണൻ ജാനകീദേവിയെ അപഹരിച്ചു.

57. ഇമാം കഥാം യഃ ശൃണുയാൽ പഠേദ്വാ
സംശ്രാവയേദ്വാ ശ്രവണാൎത്ഥിനേ സദാ
ആയുഷ്യമാരോഗ്യമനന്തസൌഖ്യം
പ്രാപ്നോതി കാമം ധനമക്ഷയം ച

ഇമാം കഥാം=ഈ കഥയെ, യഃ ശൃണുയാത്=യാതൊരുവൻ കേൾക്കുകയോ, പഠേത് വാ=പഠിക്കുകയോ, ശ്രവണാൎത്ഥിനേ=കേൾപ്പാനാഗ്രഹിക്കുന്നവന്ന്, സദാ ശ്രാവയേത് വാ=എല്ലായ്പോഴും ശ്രവിപ്പിക്കുകയോ ചെയ്യുമോ, സഃ=അവൻ, ആയുഷ്യം=ആയുസ്സിനേയും, ആരോഗ്യം=ആരോഗ്യത്തേയും, അനന്തസൌഖ്യം=അനന്തസൌഖ്യത്തേയും, അക്ഷയം ധനം=ക്ഷയമില്ലാത്തതായ ധനത്തേയും, കാമം=ആഗ്രഹത്തേയും, പ്രാപ്നോതി=പ്രാപിക്കും.

ഈ കഥയെ ഏതൊരുവൻ കേൾക്കുകയോ, ഉച്ചരിക്കുകയോ, കേൾപ്പാനാഗ്രഹമുള്ളവനെ എപ്പോഴും കേൾപ്പിക്കുകയോ ചെയ്യുമോ, അവൻ ദീർഘമായ ആയുസ്സിനേയും, ആരോഗ്യത്തേയും, അവസാനമില്ലാത്തതായ സുഖത്തേയും, അക്ഷയമായ ധനത്തേയും, എന്നുവേണ്ട, ആഗ്രഹിക്കുന്ന സകലത്തെയും പ്രാപിക്കും.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
ഉത്തരകാണ്ഡേ തൃതീയഃസർഗഃ
ശുഭം ഭവതു.

---

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## നാലാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. ഏകദാ ബ്രഹ്മണോലോകാ ദായാന്തം നാരദം മുനിം
പര്യ്യടൻ രാവണോ ലോകാൻ ദൃഷ്ട്വാനത്വാബ്രവീദ്വചഃ

ഏകദാ=ഒരുനാൾ, ബ്രഹ്മണഃ ലോകാത്=ബ്രഹ്മാവിന്റെ ലോകത്തിൽനിന്ന്, ആയാന്തം=ആഗമിക്കുന്ന, നാരദം മുനിം=നാരദമുനിയെ, ലോകാൻ പര്യ്യടൻ രാവണഃ=ലോകങ്ങളെ ചുററിസഞ്ചരിക്കുന്ന രാവണൻ, ദൃഷ്ട്വാ നത്വാ=ദർശിച്ചു നമസ്കരിച്ചിട്ട്, വചഃ അബ്രവീത്=വചസ്സിനെ പറഞ്ഞു.

ശ്രീമഹാദേവനരുൾചെയ്തു.

ഒരുദിവസം ബ്രഹ്മലോകത്തിൽനിന്ന് ഭൂലോകത്തിലേക്കു വരുന്ന നാരദമുനിയെ, ലോകങ്ങൾ ചുററിസഞ്ചരിക്കുന്ന രാവണൻ കണ്ട് നമസ്കരിച്ചശേഷം ഇങ്ങിനെ പറഞ്ഞു.

2. ഭഗവൻ! ബ്രൂഹിമേയോദ്ധും കുത്ര സന്തിമഹാബലാഃ
യോദ്ധുമിച്ഛാമിബലിഭിസ്ത്വം ജാനാസി ജഗൽത്രയം

ഭഗവൻ!=അല്ലയോ ഭഗവാനെ!, യോദ്ധും=യുദ്ധംചെയ്വാൻ, മഹാബലാഃ=മഹത്തായ ബലമുള്ളവർ, കുത്രസന്തി=എവിടെയുണ്ട്, മേ

ബ്രൂഹി=എന്നോട് പറഞ്ഞാലും, ബലിഭിഃ=ബലമുള്ളവരോട്, യോദ്ധും=യുദ്ധംചെയ്യാൻ, ഇച്ഛാമി=ഞാനിച്ഛിക്കുന്നു, ത്വം=അങ്ങുന്ന്, ജഗൽത്രയം=മൂന്നുലോകത്തെ, ജാനാസി=അറിയുന്നു.

അല്ലയോ ഭഗവാനായുള്ളോവേ! യുദ്ധംചെയ്യാൻ മതിയായ ബലമുള്ളവർ ഏതുലോകത്തിലാണുള്ളത്. എന്നോട് പറയേണം. ബലവാന്മാരോട് യുദ്ധംചെയ്യേണമെന്ന് ഞാനാഗ്രഹിക്കുന്നു. അങ്ങുന്ന് മൂന്നുലോകത്തിലുള്ളവരേയും അറിയുന്നുണ്ടല്ലൊ.

3. മുനിൎദ്ധ്യാത്വാഹസുചിരം ശ്വേതദ്വീപനിവാസിനഃ
മഹാബലാ മഹാകായാ സ്തത്രയാഹി മഹാമതേ!

മുനിഃ സുചിരം ധ്യാത്വാ ആഹ=മുനി അധികനേരം ധ്യാനിച്ചിട്ട് പറഞ്ഞു, ശ്വേതദ്വീപനിവാസിനഃ=ശ്വേതദ്വീപത്തിൽ നിവസിക്കുന്നവർ, മഹാബലാഃ=മഹത്തായ ബലമുള്ളവരും, മഹാകായാഃ=മഹത്തായ ശരീരമുള്ളവരുമാകുന്നു, മഹാമതേ!=മഹത്തിയായ ബുദ്ധിയുള്ളോവേ!, തത്രയാഹി=അവിടെ യാനംചെയ്താലും.

നാരദമുനി കുറേനേരം ആലോചിച്ചശേഷം പറഞ്ഞു. "ശ്വേതദ്വീപിൽ വസിക്കുന്നവർ മഹാബലവാന്മാരും, വമ്പിച്ച ശരീരമുള്ളവരുമാകുന്നു. ഹേ മഹാബുദ്ധിശാലിൻ! അവിടെ പോയികൊൾക.

ശ്വേതദ്വീപം എന്ന സ്ഥലം പാൽക്കടലിന്ന് സമീപത്തുള്ള ഒരു ദ്വീപമാണെന്ന് പാശ്ചാത്യവാല്മീകിയത്തിൽ വ്യക്തമായിട്ടു കാണുന്നു:—

"ചിന്തയിത്വാമുഹൂൎത്തേന നാരദഃ പ്രത്യുവാചതം
അസ്തിരാജൻ മഹാദ്വീപം ക്ഷീരോദസ്യ സമീപതഃ
തത്രതേചന്ദ്രസങ്കാശാ മാനവാഃ സുമഹാബലാഃ
മഹാകായാ മഹാവീൎയ്യാ മേഘസ്തനിതനിസ്വനാഃ
മഹാമാത്രാ ധൈൎയ്യവന്തോ മഹാപരിഘബാഹവഃ
ശ്വേതദ്വീപേ മയാദൃഷ്ടാ മാനവാ രാക്ഷസാധിപ"

അല്പനേരമാലോചിച്ചശേഷം നാരദൻ രാവണനോട് മറുപടി പറഞ്ഞു. ഹേ രാജാവേ! ക്ഷീരസമുദ്രസമീപത്തിൽ ഒരു മഹാദ്വീപമുണ്ട്. അവിടെയുള്ള മനുഷ്യന്മാർ ചന്ദ്രനെപ്പോലെ വെളുത്തനിറവും, മഹാബലവും, മഹാശരീരവും, മഹാവീൎയ്യവും, മേഘംപോലെ ഗംഭീരശബ്ദവും, അതിമാത്രം ഔന്നത്യവും മഹത്തായ പരിഘംപോലെ കൈകളും, മഹാധൈൎയ്യവും ഉള്ളവരാകുന്നു. ഹേ രാക്ഷസാധിപ! അവിടെ ഈമാതിരിയുള്ള മനുഷ്യന്മാരെ ഞാൻ കണ്ടിരിക്കുന്നു.

4. വിഷ്ണുപൂജാരതായേവൈ വിഷ്ണുനാനിഹതാശ്ചയേ
തഏവതത്ര സംജാതാ അജേയാശ്ചസുരാസുരൈഃ

യേവൈ=യാതൊരുത്തർ, വിഷ്ണുപൂജാരതാഃ=വിഷ്ണുപൂജയിൽ താൽപര്യമുള്ളവരോ, യേ=യാതൊരുത്തർ, വിഷ്ണുനാ നിഹതാഃ=വിഷ്ണുവിനാൽ നിഹനിക്കപ്പെട്ടവരോ, തേ ഏവ=അവർതന്നെ, തത്ര സംജാതാഃ=അവിടെ ജനിക്കുന്നവർ, സുരാസുരൈഃ=സുരന്മാരാലും അസുരന്മാരാലും, അജേയാഃ ച=ജയിക്കപ്പെട്ടവാൻ കഴിയാത്തവരുമാകുന്നു.

വിഷ്ണുവിനെ പൂജിക്കുന്നതിൽ ആൎക്കു താല്പൎയ്യമുണ്ടോ, വിഷ്ണുവിനാൽ വധിക്കപ്പെടുന്നവർ ആരോ, അവർ മാത്രമേ അവിടെ ജനിക്കയുള്ളു. ദേവന്മാൎക്കും അസുരന്മാൎക്കും അവരെ ജയിപ്പാൻ കഴികയില്ല.

ഈ വർണ്ണനംകൊണ്ടു് ശ്വേതദ്വീപമെന്നു പറയപ്പെടുന്നതു് സ്വർഗ്ഗലോകമാണെന്നും സൂചിപ്പിച്ചു. ഇതിനെ അനുസരിച്ചുള്ള ശ്രീവാല്മീകിവചനം:—

"യേഹതാലോകനാഥേന ശാർങ്ഗമാനമ്യസംയുഗേ
ചക്രായുധേനദേവേന തേഷാംവാസസ്ത്രിവിഷ്ടപേ."

ശാർങ്ഗമെന്നു പേരായ വില്ലിനെ കുഴിയെക്കുലച്ചു് ലോകനാഥനും ചക്രായുധനുമായ ദേവൻ ആരെ ഹനിക്കുന്നുവോ അവരുടെ വാസം ത്രിവിഷ്ടപത്തിൽ (സ്വർഗ്ഗത്തിൽ) ആകുന്നു. ശ്വേതദ്വീപമെന്ന സ്ഥാനം ത്രിവിഷ്ടപമാണെന്ന് സിദ്ധിക്കുന്നു.

5. ശ്രുത്വാതദ്രാവണോ വേഗാന്മന്ത്രിഭിഃ പുഷ്പകേണതാൻ
യോദ്ധുകാമഃ സമാഗത്യ ശ്വേതദ്വീപസമീപതഃ.

6. തൽപ്രഭാഹതതേജസ്കം പുഷ്പകംനാചലത്തതഃ
ത്യക്ത്വാവിമാനംപ്രയയൌ മന്ത്രിണശ്ചദശാനനഃ.

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ടു്, താൻ യോദ്ധുകാമഃ രാവണഃ=അവരോടു് യുദ്ധത്തിന്നാഗ്രഹിക്കുന്ന രാവണൻ, മന്ത്രിഭിഃ പുഷ്പകേണ=മന്ത്രികളോടും പുഷ്പകത്തോടുംകൂടെ, വേഗാത്=വേഗത്തിൽ, ശ്വേതദ്വീപസമീപതഃ=ശ്വേതദ്വീപസമീപത്തിൽ, സമാഗത്യ=സമാഗമിച്ചിട്ടു്, തൽപ്രഭാഹതതേജസ്കം പുഷ്പകം=അതിന്റെ പ്രഭയാൽ ഹനിക്കപ്പെട്ട തേജസ്സോടുകൂടിയ പുഷ്പകം, തതഃ ന അചലത്=അവിടെനിന്നു ചലിച്ചില്ല. വിമാനം മന്ത്രിണഃ ച ത്യക്ത്വാ=വിമാനത്തെയും മന്ത്രിമാരെയും ത്യജിച്ചിട്ടു്, ദശാനനഃ ദശാനനൻ പ്രയയൌ=പ്രയാണം ചെയ്തു.

അതുകേട്ട ഉടനെ അവരോട് യുദ്ധം ചെയ്യാനാഗ്രഹിച്ച രാവണൻ മന്ത്രികളോടുകൂടെ പുഷ്പകവിമാനത്തിൽ ശ്വേതദ്വീപസമീപത്തെത്തി. ആ ദ്വീപത്തിലെ കാന്തിവിശേഷം പുഷ്പകതേജസ്സിനെ നശിപ്പിച്ചതുകൊണ്ട് ആ സ്ഥലത്തിൽ നിന്നങ്ങോട്ട് വിമാനം സഞ്ചരിച്ചില്ല. അപ്പോൾ രാവണൻ മന്ത്രിമാരേയും പുഷ്പകത്തേയും അവിടെയുപേക്ഷിച്ചശേഷം കാൽനടയായിട്ട് സഞ്ചരിച്ചു.

7. പ്രവിശന്നേവതൽദ്വീപം ധൃതോഹസ്തേനയോഷിതാ
പൃഷ്ടശ്ചത്വം കുതഃ കോസി പ്രേഷിതഃ കേനവാവദ.

8. ഇത്യുക്തോലീലയാ സ്ത്രീഭിർഹസന്തീഭിഃ പുനഃ പുനഃ
കൃച്ഛ്രാദ്ധസ്താ ദ്വിനിർമ്മുക്തസ്താസാംസ്ത്രീണാംദശാനനഃ
ആശ്ചര്യ്യമതുലംലബ്ധ്വാ ചിന്തയാമാസദുർമ്മതിഃ.

തത് ദ്വീപം=ആ ദ്വീപത്തെ, പ്രവിശൻഏവ=പ്രവേശിച്ചവനായിട്ടുതന്നെ, യോഷിതാ=സ്ത്രീയിനാൽ, ഹസ്തേന ധൃതഃ=ഹസ്തംകൊണ്ട് ധരിക്കപ്പെട്ടവനായി, പൃഷ്ടഃ ച=പൃച്ഛിക്കപ്പെടുകയും ചെയ്തു. ത്വം കുതഃ=നീ എവിടെനിന്നു വരുന്നു, കഃ അസി=നീ ആരാകുന്നു, കേനവാ പ്രേഷിതഃ=ആരാൽ പ്രേഷിക്കപ്പെട്ടു, വദ=പറയുക, ഇതിലീലയാ ഉക്തഃ=എന്ന് വിനോദത്തോടുകൂടെ പറയപ്പെട്ടവനായിട്ട്, പുനഃ പുനഃ ഹസന്തീഭിഃ സ്ത്രീഭിഃ=പിന്നെയും പിന്നെയും ഹസിക്കുന്ന സ്ത്രീകളാൽ, താസാംസ്ത്രീണാം=ആ സ്ത്രീകളുടെ, ഹസ്താൽ=ഹസ്തത്തിൽ നിന്ന്, കൃച്ഛ്രാൽ=പ്രയാസപ്പെട്ട്, വിനിർമ്മുക്തഃ ദുർമ്മതിഃ ദശാനനഃ=വിമോചിക്കപ്പെട്ട ദുർബ്ബുദ്ധിയായ രാവണൻ, അതുലം ആശ്ചര്യ്യംലബ്ധ്വാ=അസാധാരണമായ ആശ്ചര്യ്യത്തെ ലഭിച്ചിട്ട്, ചിന്തയാമാസ=ചിന്തിച്ചു.

ആ ദ്വീപത്തിൽ കാലെടുത്ത്വെച്ച ഉടനെ രാവണനെ ഒരു സ്ത്രീ അവളുടെ ഒരു കൈകൊണ്ട് പിടിച്ചവിടെ നിൎത്തിച്ചോദിച്ചു. "നീയേതുദിക്കിൽനിന്നു വരുന്നു? നീയാരാണ്? നിന്നെ ആരയച്ചു"? എന്നിങ്ങിനെ സ്ത്രീകൾ വിനോദമായി ചോദിച്ച് പരിഹസിച്ചുകൊണ്ടുനിന്നു. ദുർബ്ബുദ്ധിയായ രാവണന്ന് വളരെ ക്ലേശപ്പെട്ട് അവരുടെ പിടിത്തത്തിൽനിന്നു മോചനം കിട്ടി. അത്യാശ്ചര്യ്യത്തോടുകൂടെ വിചാരിച്ചു.

ഈ ഭാഗം പാശ്ചാത്യവാല്മീകീയത്തിൽ:—

"തയാസഹവിനിർധൂതഃ സഹസൈവനിശാചരഃ
പപാതസോംഭസോമദ്ധ്യേ സാഗരസ്യഭയാതുരഃ.

പർവതസ്യേവശിഖരം യഥാവജ്രവിദാരിതം
പ്രാപതൽസാഗരജലേതഥാ സൌവിനിപാതിതഃ.
ഏവംസരാവണോ രാമശ്വേതദ്വീപനിവാസിഭിഃ
യുവതീഭിർവിഗൃഹ്യാത്രുഭ്രാമിതശ്ചതതസ്തതഃ.
നാരദോപിമഹാതേജാ രാവണം പ്രാപ്യധർഷിതം
വിസ്മയംസുചിരംഗത്വാ പ്രജഹാസനനർത്ത ച."

"ആ സ്ത്രീ രാവണനെ ചുഴററിയെറിഞ്ഞു. ആ രാക്ഷസൻ വജ്രത്താൽ ഖണ്ഡിക്കപ്പെട്ട പർവതശിഖരമെന്നപോലെ, സമുദ്രജലമദ്ധ്യത്തിൽ ചെന്നുവീണു ഭയപ്പെട്ടു വിറച്ചു. ഹേ രാമ! ആ രാവണൻ ശ്വേതദ്വീപത്തിൽ വസിക്കുന്ന സ്ത്രീകളാൽ ഇങ്ങിനെ വട്ടംതിരിക്കപ്പെട്ടു. മഹാതേജസ്വിയായ നാരദമുനി തോററു ലജ്ജിച്ചിരിക്കുന്ന രാവണസമീപത്തു വന്ന് പൊട്ടിച്ചിരിച്ച് ചാടിക്കളിക്കയും ചെയ്തു."

9. വിഷ്ണുനാനിഹതോയാമി വൈകുണ്ഠമിതിനിശ്ചിതഃ
മയിവിഷ്ണുര്യഥാകുപ്യേൽ തഥാകാര്യം കരോമ്യഹം
ഇതിനിശ്ചിത്യവൈദേഹീം ജഹാരവിപിനേസുരഃ.

വിഷ്ണുനാ=വിഷ്ണുവിനാൽ, നിഹതഃ=നിഹനിക്കപ്പെട്ടവനായിട്ട്, വൈകുണ്ഠംയാമി=വൈകുണ്ഠത്തെ യാനംചെയ്യുന്നേൻ, ഇതി നിശ്ചിതഃ=എന്ന് നിശ്ചയിക്കപ്പെട്ടവനായിരുന്ന്, മയി=എന്നിൽ, വിഷ്ണുഃ യഥാകുപ്യേത്=എങ്ങിനെയായാൽ കോപിക്കുമോ, തഥാകാര്യം അഹംകരോമി=ആവിധം കാര്യം ഞാൻ ചെയ്യുന്നേൻ, ഇതിനിശ്ചിത്യ=എന്ന് നിശ്ചയിച്ചിട്ട്, അസുരഃ=അസുരൻ, വനേവൈദേഹീം ജഹാര=വനത്തിൽ വൈദേഹിയെ ഹരിച്ചു.

വിഷ്ണുവിനാൽ സംഹരിക്കപ്പെട്ടവനായിട്ട് ഞാൻ വൈകുണ്ഠലോകത്തെ പ്രാപിക്കുന്നുണ്ടെന്നവനുറച്ചു. ഏതുവിധം ഞാൻ പ്രവൃത്തിച്ചാൽ വിഷ്ണുവെന്നിൽ കോപിക്കുമോ ആ വിധം പ്രവൃത്തിക്കേണമെന്ന് നിശ്ചയിച്ചു ആ അസുരൻ കാട്ടിൽവെച്ച് സീതയെ അപഹരിച്ചു.

10. ജാനന്നേവപരാത്മാനം സജഹാരാവനീസുതാം
മാതൃവൽപാലയാമാസ ത്വത്തഃ കാംക്ഷൻ വധംസ്വകം.

പരാത്മാനം ജാനൻ ഏവ=പരമാത്മാവാണെന്നറിഞ്ഞവനായിട്ടുതന്നെ, സഃ=അവൻ, അവനീസുതാം=ഭൂപുത്രിയെ, ജഹാര=ഹരിച്ചു, ത്വ

ത്തഃ=അങ്ങയിൽനിന്ന്, സ്വകം വധം കാംക്ഷൻ=സ്വമായ വധത്തെ കാംക്ഷിക്കുന്നവനായിട്ട്, മാതൃവൽ പാലയാമാസ=മാതാവിനെയെന്ന പോലെ പാലിച്ചു.

അങ്ങുന്ന് പരമാത്മാവാണെന്നറിഞ്ഞിട്ടുതന്നെ ഭൂമിപുത്രിയായ സീതയെ അവൻ അപഹരിച്ചു. അങ്ങയിൽ നിന്നുവന്നു മരണം സിദ്ധിപ്പാനാഗ്രഹിക്കുന്നവനായിട്ട് സീതയെ അമ്മയെപ്പോലെ പരിപാലിച്ചു.

11. രാമത്വംപരമേശ്വരോസി സകലം ജാനാസിവിജ്ഞാനദൃക്
ഭൂതംഭവ്യമിദം ത്രികാലകലനാ സാക്ഷീവികല്പോജ്ഝിതഃ
ഭക്താനാമനുവർത്തനായ സകലാം കുർവൻക്രിയാസംഹതിം
ആശൃണ്വൻ മനുജാകൃതിർമ്മുനിവചോഭാസീശലോകാർച്ചിതഃ.

രാമ!=അല്ലേയോ രാമ! ത്വം പരമേശ്വരഃഅസി=നിന്തിരുവടി പരമേശ്വരനാകുന്നു. വിജ്ഞാനദൃക്=വിജ്ഞാനമാകുന്ന ദൃഷ്ടിയോടു കൂടിയവൻ, സകലംജാനാസി=സകലത്തെയുമറിയുന്നു. ഭൂതം=കഴിഞ്ഞത്, ഭവ്യം=വരാൻപോകുന്നത്, ഇദം=ഇത് എന്നു, ത്രികാലകലനാസാക്ഷീ=മൂന്നു കാലജ്ഞാനത്തിന്റെ സാക്ഷിയും, വികല്പോജ്ഝിതഃ=ഭേദമില്ലാത്തവനുമായവൻ, ഭക്താനാം=ഭക്തന്മാരുടെ, അനുവർത്തനായ=അനുവർത്തനത്തിന്നുവേണ്ടി, സകലാംക്രിയാസംഹതിംകുർവ്വൻ, സകലയായ ക്രിയാസംഹതിയെ ചെയ്യുന്നവനും, മുനിവചഃ ആശൃണ്വൻ=മുനിമാരുടെ വചസ്സിനെ ആദരപൂർവ്വം ശ്രവിക്കുന്നവനും, ലോകാർച്ചിതഃ മനുഷ്യാകൃതിഃ=ലോകത്താൽ അർച്ചിക്കപ്പെടുന്ന മനുഷ്യസ്വരൂപനുമായിട്ട്, ഈശ!=അല്ലയോ ഈശ്വര! ഭാസി=നിന്തിരുവടി ഭാസിക്കുന്നു.

ഇപ്രകാരം കഥ പറഞ്ഞശേഷം ആശ്രമത്തിലേക്കു പോവാൻ ആഗ്രഹിക്കുന്ന അഗസ്ത്യമുനി ഭഗവാനെ സ്തുതിക്കുന്നു:—ഹേ രാമ! നിന്തിരുവടിയുടെ സ്വരൂപംതന്നെ ജ്ഞാനമായതുകൊണ്ട് സകലവും നിന്തിരുവടി അറിയുന്നു. കഴിഞ്ഞുപോയതും, വരുവാൻ പോകുന്നതും, ഇപ്പോൾ നടക്കുന്നതുമായ മൂന്നു കാലത്തിലെ സംഗതികളുടെയും ജ്ഞാനത്തിന്റെ സാക്ഷിയായ അങ്ങുന്ന് സകല സംശയങ്ങളും തീർന്നിരിക്കുന്നവനാകുന്നു. ഭക്തന്മാർ അങ്ങയുടെ ചരിതങ്ങളുടെ ശ്രവണകീർത്തനാദികൾകൊണ്ട് പാപരഹിതന്മാരായിട്ട് പരമപദവിയെ പ്രാപിക്കട്ടെയെന്നുള്ള കരുണയാൽ മനുഷ്യാകൃതിയെ ധരിച്ച് സകല വ്യാപാരങ്ങളെയും നടത്തുന്നു. വാസ്തവത്തിൽ അങ്ങുന്ന് മനുഷ്യനല്ല. ഹേ ഈശ്വ

ര! ലോകങ്ങളാൽ സാദരം പൂജിക്കപ്പെടുന്ന നിന്തിരുവടി സദാചാരത്തെ പ്രതിഷ്ഠിക്കുവാൻവേണ്ടി മുനിമാരുടെ വാക്കിനെ സാദരം കേൾക്കുന്നവനായിട്ട് ശോഭിക്കുന്നു.

"ഭക്താനാമനുവർത്തനായ" എന്നു തുടങ്ങിയ ഉത്തരപദങ്ങൾക്ക് വേറെ ഒരു വിധത്തിൽക്കൂടി വ്യാഖ്യാനിക്കാം.

ഭക്തന്മാർ ഏതുവിധം പ്രവൃത്തിക്കേണമെന്ന് കാട്ടിക്കൊടുപ്പാൻ വേണ്ടി മനുഷ്യാകൃതി ധരിച്ചിരിക്കുന്ന നിന്തിരുവടി സമയോചിത സകല കർമ്മങ്ങളെയും ആചരിക്കുന്നു. അങ്ങയെ ആദർശമാക്കി ലോകത്തിൽ ജീവിക്കുന്നവർ സർവ്വകർമ്മ നിർമ്മുക്തന്മാരായിട്ട് പരമപദവിയെ പ്രാപിക്കട്ടെ എന്നുള്ള കരുണകൊണ്ടു മാത്രമാണ് മനുഷ്യാകൃതിയെ നിന്തിരുവടി ധരിച്ചിരിക്കുന്നത്. "യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോജനഃ സയൽപ്രമാണംകുരുതെ ലോകസ്തദനുവർത്തതെ" എന്ന് ഭഗവൽഗീതയിൽ പ്രതിപാദിച്ചതിനെത്തന്നെ മറെറാരുവിധത്തിൽ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

12. സ്തുത്വൈവംരാഘവംതേന പൂജിതഃകുംഭസംഭവഃ
സ്വാശ്രമംമുനിഭിഃസാർദ്ധം പ്രയയൌഹൃഷ്ടമാനസഃ

ഏവം രാഘവംസ്തുത്വാ=ഇപ്രകാരം രാഘവനെ സ്തുതിച്ചിട്ട്, തേനപൂജിതഃ=അവനാൽ പൂജിക്കപ്പെട്ട, ഹൃഷ്ടമാനസഃ കുംഭസംഭവഃ=സന്തോഷിച്ച മനസ്സോടുകൂടിയ അഗസ്ത്യർ, മുനിഭിഃസാർദ്ധം=മുനിമാരോടുകൂടെ, സ്വാശ്രമം പ്രയയൌ=തൻെറ ആശ്രമത്തെ പ്രയാണംചെയ്തു.

ഈ വിധത്തിൽ ശ്രീരാമചന്ദ്രനെ സ്തുതിച്ചശേഷം, ഭഗവാനാൽ പൂജിക്കപ്പെട്ടതുകൊണ്ടു സന്തുഷ്ടമനസ്കനായ അഗസ്ത്യമുനി, മററു മുനിമാരോടുകൂടെ ആശ്രമത്തിലേക്കു പോകയുംചെയ്തു.

13. രാമസ്തുസീതയാസാർദ്ധം ഭ്രാതൃഭിഃസഹമന്ത്രിഭിഃ
സംസാരീവരമാനാഥോ രമമാണോവസൽഗൃഹേ.

രമാനാഥഃ രാമഃതു=ലക്ഷ്മീവല്ലഭനായ രാമനാകട്ടെ, സീതയാസാർദ്ധം=സീതയോടുകൂടെയും, ഭ്രാതൃഭിഃ മന്ത്രിഭിഃസഹ=ഭ്രാതാക്കളോടും മന്ത്രിമാരോടുംകൂടെ, സംസാരീഇവ=സംസാരിയെന്നപോലെ, രമമാണഃ=രമിക്കുന്നവനായിട്ട്, ഗൃഹേഅവസത്=ഗൃഹത്തിൽ വസിച്ചു.

ശ്രീവല്ലഭനായ ശ്രീരാമചന്ദ്രനാകട്ടെ, സീതയോടും, സഹോദരന്മാരോടും, മന്ത്രിമാരോടുംകൂടെ, സാധാരണ ലൌകികരീതിയെ അനുസരിക്കുന്ന ഒരുവൻെറ നിലയിൽ സന്തോഷിച്ചുകൊണ്ട് രാജധാനിയിൽ വസിച്ചു.

14. അനാസക്തോപിവിഷയാൻ ബുഭുജേപ്രിയയാസഹ
ഹനൂമൽപ്രമുഖൈഃ സദ്ഭിർവാനരൈഃ പരിവേഷ്ടിതഃ.

ഹനൂമൽപ്രമുഖൈഃ=ഹനുമാൻ മുതലായ, സദ്ഭിഃവാനരൈഃ=സത്തുക്കളായ വാനരന്മാരാൽ, പരിവേഷ്ടിതഃ=ചുററപ്പെട്ടവനായിട്ട്, അനാസക്തഃ അപി=ആസക്തിയില്ലാത്തവനാണെങ്കിലും, പ്രിയയാസഹ=പ്രിയയോടുകൂടെ, വിഷയാൻബുഭുജേ=വിഷയങ്ങളെ ഭുജിച്ചു.

നിത്യാനന്ദസ്വരൂപനായതുകൊണ്ട് ലൌകികസുഖാനുഭവത്തിൽ ആസക്തനല്ലെന്നിരിക്കിലും, ശ്രീരാമചന്ദ്രൻ, ഹനുമാൻ മുതലായ ഭക്തവാനരന്മാരാൽ ചൂഴപ്പെട്ടവനും, പ്രിയാസഹിതനുമായിട്ട് രാജഭോഗങ്ങളെ അനുഭവിച്ചുകൊണ്ടിരുന്നു.

15. പുഷ്പകംചാഗമദ്രാമ മേകദാപൂൎവ്വവൽപ്രഭും
പ്രാഹദേവ! കുബേരേണ പ്രേഷിതസ്ത്വാമഹംഗതഃ.

ഏകദാ=ഒരുനാൾ, പ്രഭുംരാമം=പ്രഭുവായ രാമനെ, പുഷ്പകം=പുഷ്പകവിമാനം, പൂൎവ്വവൽ=മുമ്പേത്തെപ്പോലെ, ആഗമൽ ച=ആഗമിക്കയും ചെയ്തു. ദേവ!=അല്ലേയോ ദേവ! കുബേരേണ=കുബേരനാൽ, പ്രേഷിതഃഅഹം=പ്രേഷിക്കപ്പെട്ട ഞാൻ, ത്വാംഗതഃ ഇതിപ്രാഹ=അങ്ങയെ പ്രാപിച്ചിരിക്കുന്നുവെന്നു പറഞ്ഞു.

ഒരുദിവസം പ്രഭുവായ ശ്രീരാമന്റെ സന്നിധിയിൽ പുഷ്പകവിമാനം, മുമ്പെത്തെപ്പോലെ വന്നു പറഞ്ഞു. "ഹേ ദേവ! കുബേരകല്പനപ്രകാരം ഞാൻ അങ്ങയുടെ അരികത്തിതാ വന്നിരിക്കുന്നു."

16. ജിതംത്വംരാവണേനാദൌ പശ്ചാദ്രാമേണനിർജ്ജിതം
അതസ്ത്വംരാഘവംനിത്യം വഹയാവദ്വസേൽഭുവി
യദാഗച്ഛേദ്രഘുശ്രേഷ്ഠോ വൈകുണ്ഠംയാഹിമാംതദാ.

ആദൌത്വം രാവണേനജിതം=ആദിയിൽ നീ രാവണനാൽ ജയിക്കപ്പെട്ടു. പശ്ചാത് രാമേണനിർജ്ജിതം=പിന്നെ രാമനാൽ ഏററവും ജയിക്കപ്പെട്ടു. അതഃത്വം=അതുകൊണ്ട് നീ, രാഘവം നിത്യംവഹ=രാഘവനെ നിത്യവും വഹിച്ചുകൊൾക. യാവത് ഭുവിവസേത്=ഭൂമിയിൽ വസിക്കുന്ന കാലംവരെ, രഘുശ്രേഷ്ഠഃ=രാമൻ, യദാവൈകുണ്ഠം ഗച്ഛേത്=എപ്പോൾ വൈകുണ്ഠത്തെ ഗമിക്കുമോ, തദാമാംയാഹി=അപ്പോൾ എന്നെ പ്രാപിച്ചുകൊൾക.

ആദ്യം രാവണൻ നിന്നെ സ്വാധീനത്തിലാക്കി. അനന്തരം രാവണനെ സംഹരിച്ച് രാമൻ നിന്നെ കൈവശപ്പെടുത്തി. അതുകൊ

ണ്ട രാമൻ ഏതുകാലംവരെ ഭൂമിയിൽ വസിക്കുമോ അത്രത്തോളം കാലം നിത്യവും നീ രാമനെ വഹിച്ചുകൊൾക. രാമൻ എപ്പോൾ വൈകുണ്ഠലോകത്തെക്കു പോകുമോ അപ്പോൾ എന്റെ സമീപത്തുവന്നുകൊൾക" എന്നാണ് കുബേരൻ എന്നോട് കല്പിച്ചിരിക്കുന്നതു്.

പുഷ്പകവാക്യം ശ്രീവാല്മീകീയത്തിൽ:—

"സൌമ്യരാമനിരീക്ഷസ്വ സൌമ്യേനവദനേനമാം
കുബേരഭവനാൽപ്രാപ്തം വിദ്ധിമാംപുഷ്പകംവിഭോ
തവശാസനമാജ്ഞായ ഗതോസ്മിധനദംപ്രതി.
ഉപസ്ഥിതംനരശ്രേഷ്ഠ! സ ചമാംപ്രത്യഭാഷത
നിർജ്ജിതസ്ത്വംനരേന്ദ്രേണ രാഘവേണമഹാത്മനാ-
നിഹത്യയുധിദുർദ്ധർഷം രാവണം രാക്ഷസാധിപം
മമാപിപരമാപ്രീതിർഹ തേതസ്മിൻദുരാത്മനി.
രാവണേസഗണേരെദ്രേസപുത്രേസഹബാന്ധവേ
സത്വംരാമേണലങ്കായാം നിർജ്ജിതഃപരമാത്മനാ
വഹസൌമ്യതമേവത്വ മഹമാജ്ഞാപയാമിതേ."

ഹേ സൌമ്യനായ രാമ! പ്രസന്നമായ മുഖംകൊണ്ടെന്നെ നോക്കിയാലും. കുബേരഭവനത്തിൽനിന്നിവിടെ വന്നിരിക്കുന്ന പുഷ്പകവിമാനമാണ് ഞാനെന്നറിഞ്ഞാലും. അങ്ങയുടെ കല്പനപ്രകാരം ഞാൻ കുബേരന്റെ അരികത്തു ചെന്നു. സമീപസ്ഥനായ എന്നോടാദേവൻ പറഞ്ഞു:—"യുദ്ധത്തിൽ ദുർദ്ധർഷനായ രാവണനെ ജയിച്ച മഹാത്മാവായ രാമൻ നിന്നെ സ്വാധീനപ്പെടുത്തി. ഘോരനായ രാവണനെ അവന്റെ സംഘബലത്തോടും പുത്രന്മാരോടും ബന്ധുക്കളോടുംകൂടെ രാമൻ സംഹരിച്ചതിൽ എനിക്കും പരമപ്രീതിയുണ്ടായിട്ടുണ്ട്. പരമാത്മാവായ രാമൻ നിന്നെ ലങ്കയിൽവെച്ച് ജയിച്ചിരിക്കുന്നു. അതുകൊണ്ട് ഹേ സൌമ്യ ആ രാമനെത്തന്നെ നീ വഹിച്ചുകൊൾക. അതിന്നായി ഞാൻ നിന്നോടു കല്പിക്കുന്നു."

17. തച്ഛ്രുത്വാ രാഘവഃ പ്രാഹ പുഷ്പകം സൂര്യസന്നിഭം
യദാസ്മരാമിഭദ്രംതേ തദാഗച്ഛമമാന്തികം.
തിഷ്ഠാന്തർദ്ധായസർവത്ര ഗച്ഛേദാനീം മമാജ്ഞയാ

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, സൂര്യസന്നിഭം പുഷ്പകം=സൂര്യതുല്യമായ പുഷ്പകത്തോട്, രാഘവഃ പ്രാഹ=രാഘവൻ പറഞ്ഞു, തേ ഭദ്രം!=നിണക്കു മംഗളം, യദാസ്മരാമി=എപ്പോൾ ഞാൻ സ്മരിക്കുമോ,

തദാ മമഅന്തികംഗച്ഛ=അപ്പോൾ എന്റെ അന്തികത്തെ പ്രാപിച്ചാലും സർവത്ര അന്തർധായതിഷ്ഠ=എല്ലാ ദിക്കുകളിലും മറഞ്ഞുനില്ക്കുക, ഇദാനീം=ഇപ്പോൾ, മമ ആജ്ഞയാഗച്ഛ=എന്റെ കല്പനപ്രകാരം ഗമിച്ചാലും.

അതുകേട്ട രാഘവൻ സൂര്യനെപ്പോലെ പ്രകാശമുള്ള പുഷ്പകത്തോട് പറഞ്ഞു. "നിണക്കു മംഗളം ഭവിക്കട്ടെ. ഞാൻ വിചാരിക്കുന്ന സമയം എന്റെ സമീപത്തു വന്നുകൊൾക. എല്ലാ ദിക്കിലും നീ മറഞ്ഞിരിക്കുക. ഇപ്പോളെന്റെ കല്പനപ്രകാരം പോയികൊൾക."

18. ഇത്യുക്ത്വാ രാമചന്ദ്രോപി പൌരകാര്യാണിസർവശഃ
ഭ്രാതൃഭിർമ്മന്ത്രിഭിഃ സാർദ്ധം യഥാന്യായംചകാരസഃ.

ഇതി ഉക്ത്വാ=ഇങ്ങിനെ പറഞ്ഞിട്ട്, സഃ രാമചന്ദ്രഃ അപി=ആ രാമചന്ദ്രനും, ഭ്രാതൃഭിഃ മന്ത്രിഭിഃ സാർദ്ധം=ഭ്രാതാക്കളോടും മന്ത്രിമാരോടും കൂടെ, സർവശഃ പൌരകാര്യാണി=എല്ലാ പൌരകാര്യങ്ങളെയും, യഥാന്യായം ചകാര=ന്യായപ്രകാരം ചെയ്തു.

പുഷ്പകത്തോടിപ്രകാരം പറഞ്ഞ ആ രാമചന്ദ്രൻ സഹോദരന്മാരോടും മന്ത്രിമാരോടുംകൂടെ പൌരകാര്യങ്ങളെയെല്ലാം ന്യായപ്രകാരം നടത്തി.

പുഷ്പകത്തോട് രാമചന്ദ്രൻ പറഞ്ഞ വാക്യം വാല്മീകീയത്തിൽ:—

"യദ്യേവംസ്വാഗതംതേസ്തു വിമാനവര! പുഷ്പക
ആനുകൂല്യാദ്ധനേശസ്യ വൃത്തദോഷോനനോഭവേൽ."

അങ്ങിനെയാണെങ്കിൽ നിണക്ക് സ്വാഗതം. അല്ലെയോ വിമാനങ്ങളിൽവെച്ച് ശ്രേഷ്ഠമായ പുഷ്പകമേ! കുബേരന്റെ ആനുകൂല്യം നിമിത്തം എന്റെ രാജ്യകാര്യനിർവഹണത്തിൽ ദോഷം വന്നുകൂടെല്ലോ. അതുകൊണ്ടിപ്പോൾ നീ പോയികൊൾക" എന്നു പറഞ്ഞശേഷം യാത്ര അയക്കുന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"ലാജൈശ്ചൈവ തഥാപുഷ്പൈർധൂപൈശ്ചൈവ സുഗന്ധിഭിഃ
പൂജയിത്വാമഹാബാഹു രാഘവഃ പുഷ്പകംതദാ
ഗമ്യതാമിതിചാവോച ദാഗച്ഛേഃ സംസ്മൃതോമയാ
സിദ്ധാനാംചഗതിം സൌമ്യമാവിഷാദേനയോജ്ജഃ"

മലർ, പുഷ്പങ്ങൾ, സുഗന്ധികളായ ധൂപങ്ങൾ, എന്നിവകൊണ്ടു പുഷ്പകത്തെ പൂജിച്ചശേഷം മഹാബാഹുവായ രാമൻ പോയികൊൾ

ക എന്നും ഞാൻ വിചാരിക്കുന്ന സമയം വരികയെന്നും, സിദ്ധന്മാരുടെ സഞ്ചാരത്തിന്നു് തടസ്ഥം നേരിടാത്തവിധം സഞ്ചരിക്കുകയെന്നും പറഞ്ഞു.

മനുഷ്യലോകത്തിലുള്ളവർ തന്നെ ദേവനാണെന്നറിയാതിരിപ്പാൻ വേണ്ടിട്ടാണിപ്രകാരം പറഞ്ഞു് വിമാനത്തെ അയച്ചതെന്നാണ് മഹാന്മാരുടെ അഭിപ്രായം.

19. രാഘവേശാസതിഭുവം ലോകനാഥേ രമാപതൌ
വസുധാസസ്യസമ്പന്നാ ഫലവന്തശ്ച ഭൂരുഹാഃ.

ലോകനാഥേ=ലോകങ്ങളുടെ നാഥനും, രമാപതൌ=ശ്രീദേവിയുടെ ഭർത്താവുമായ, രാഘവേ=രാഘവൻ, ഭുവംശാസതി=ഭൂമിയെ പരിപാലിക്കുമ്പോൾ, വസുധാ=ഭൂമി, സസ്യസമ്പന്നാ=സസ്യസമൃദ്ധയും, ഭൂരുഹാഃ=വൃക്ഷങ്ങൾ, ഫലവന്തഃ ച=ഫലവത്തുക്കളുമായിരുന്നു.

ഐശ്വര്യദേവതയായ ശ്രീദേവിയുടെ ഭർത്താവും സർവ്വലോകപാലകനുമായ ശ്രീരാമചന്ദ്രൻ ഭൂമിയെ സംരക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ, ഭൂമിയിൽ സസ്യസമൃദ്ധിയും, വൃക്ഷങ്ങളിൽ ഫലാഭിവൃദ്ധിയുമുണ്ടായിരുന്നു.

20. ജനാഃ ധർമ്മപരാഃ സർവേ പതിഭക്തിപരാഃ സ്ത്രിയഃ
നാപശ്യൽ പുത്രമരണം കശ്ചിദ്രാജനിരാഘവേ.

സർവേജനാഃ=എല്ലാ ജനങ്ങളും, ധർമ്മപരാഃ=ധർമ്മത്തിൽ തൽപരന്മാരും, സ്ത്രിയഃ=സ്ത്രീകൾ, പതിഭക്തിപരാഃ=ഭർത്തൃഭക്തിയിൽ താൽപര്യമുള്ളവരുമായിരുന്നു, രാഘവേ രാജനി=രാഘവൻ രാജാവായിരിക്കുമ്പോൾ, കശ്ചിത്=ഒരുവനും, പുത്രമരണം=പുത്രമരണത്തെ, ന അപശ്യത്=കണ്ടില്ല.

ജനങ്ങളെല്ലാം അവരവരുടെ ധർമ്മാനുഷ്ഠാനങ്ങളിൽ ശ്രദ്ധയുള്ളവരും സ്ത്രീകൾ ഭർത്തൃശുശ്രൂഷകളിൽ തൽപരകളുമായിരുന്നു. രാമൻ രാജാവായിരിക്കുന്ന കാലത്തിൽ ആർക്കും പുത്രമരണം കാണേണ്ടി വന്നില്ല. അന്നുള്ളവർക്ക് അകാലമരണം നേരിട്ടിരുന്നില്ലെന്നു സാരം.

21. സമാരുഹ്യവിമാനാഗ്ര്യം രാഘവഃ സീതയാസഹ
വാനരൈർഭ്രാതൃഭിഃ സാർദ്ധം സഞ്ചചാരാവനീംപ്രഭുഃ.
അമാനുഷാണികർമ്മാണി ചകാരബഹുശോഭുവി.

പ്രഭുഃ രാഘവഃ=പ്രഭുവായ രാഘവൻ, സീതയാസഹ=സീതയോടും, വാനരൈഃ ഭ്രാതൃഭിഃ സാർദ്ധം=വാനരന്മാരോടും ഭ്രാതാക്കളോടുംകൂടെ, വിമാനാഗ്ര്യം സമാരുഹ്യ=ശ്രേഷ്ഠമായ വിമാനത്തെ ആരോഹണം

ചെയ്തിട്ട്, അവനീം സഞ്ചാര=ഭൂമിയെ സഞ്ചരിച്ചു, അമാനുഷാണി കൎമ്മാണി=അമാനുഷങ്ങളായ കൎമ്മങ്ങളെ, ഭുവി=ഭൂമിയിൽ, ബഹുശഃ ചകാര=അനേകംചെയ്തു.

മഹാരാജാവായ രാമൻ ഒരുനാൾ സീതയോടും വാനരന്മാരോടും സഹോദരന്മാരോടുംകൂടെ ശ്രേഷ്ഠമായ വിമാനത്തെ സ്മരിച്ചുവരുത്തി അതിലിരുന്ന് ധൎമ്മവ്യവസ്ഥയെ കണ്ടറിവാൻ ഭൂമിയിൽ സഞ്ചരിച്ചു. ഇങ്ങിനെ മനുഷ്യൎക്ക സാധിക്കാത്തതായ പല കൎമ്മങ്ങളെയും ഭൂമിയിൽ നടത്തി.

22. ബ്രാഹ്മണസ്യസുതംദൃഷ്ട്വാ ബാലംമൃതമകാലതഃ
ശോചന്തംബ്രാഹ്മണംചാപി ജ്ഞാത്വാരാമോമഹാമതിഃ

23. തപസ്യന്തംവനേശൂദ്രം ഹത്വാ ബ്രാഹ്മണബാലകം
ജീവയാമാസശൂദ്രസ്യ ദദൌ സ്വൎഗമനുത്തമം.

അകാലതഃ മൃതം=അകാലത്തിൽ മരിച്ചു, ബ്രാഹ്മണസ്യസുതം=ബ്രാഹ്മണന്റെ സുതനെയും, ശോചന്തം ബ്രാഹ്മണം ച=ദുഃഖിക്കുന്ന ബ്രാഹ്മണനെയും, ദൃഷ്ട്വാ=ദൎശിച്ചിട്ട്, മഹാമതിഃ രാമഃ=മഹാ ബുദ്ധിമാനായ രാമൻ, ജ്ഞാത്വാ=അറിഞ്ഞിട്ട്, വനേതപസ്യന്തം ശൂദ്രം=വനത്തിൽ തപസ്സചെയ്യുന്ന ശൂദ്രനെ, ഹത്വാ=ഹനിച്ചിട്ട്, ബ്രാഹ്മണബാലകം= ബ്രാഹ്മണബാലകനെ, ജീവയാമാസ=ജീവിപ്പിച്ചു, ശൂദ്രസ്യ=ശൂദ്രന്ന്, അനുത്തമം സ്വൎഗം=അത്യുത്തമമായ സ്വൎഗത്തെ, ദദൌ=ദാനം ചെയ്തു.

അങ്ങിനെ സഞ്ചരിക്കുമ്പോൾ നടത്തിയ ഒരു കൎമ്മത്തെ വിവരിക്കുന്നു. ഒരു ദിക്കിൽ ഒരു ബ്രാഹ്മണബാലകൻ മരിച്ചിരിക്കുന്നതും അവന്റെ പിതാവ് ദുഃഖിക്കുന്നതും കണ്ടു. ജനങ്ങൾ ധൎമ്മം തെററി നടക്കുന്നതാണിതിന്നു കാരണമെന്നു നിശ്ചയിച്ചു. അന്വേഷണത്തിൽ ഒരു ശൂദ്രൻ വനത്തിൽ തപസ്സു ചെയ്യുന്നതായറിഞ്ഞു. അവനെ സംഹരിച്ച് ശ്രേഷ്ഠമായ സ്വൎഗലോകം അവന്നു നൽകി. ബ്രാഹ്മണബാലകനെ ജീവിപ്പിക്കയും ചെയ്തു.

പുത്രദുഃഖമനുഭവിച്ച ബ്രാഹ്മണന്റെ വിലാപത്തെക്കുറിച്ച് ശ്രീവാല്മീകി:—

"കിന്നുമേദുഷ്കൃതം കൎമ്മപുരാദേഹാന്തരേകൃതം
യദഹംപുത്രമേകംത്വാം പശ്യാമിനിധനംഗതം
അപ്രാപ്തയൌവനംബാലം പഞ്ചവൎഷകമേവച

അകാലേകാലമാപന്നം മമദുഃഖായപുത്രക
നസ്മരാമ്യനൃതംകിഞ്ചിൽ നചഹിംസാംകഥഞ്ചന
സർവേഷാം പ്രാണിനാംചാപി പീഡാംനൈവസ്മരാമ്യഹം
കേനായംദുഷ്കൃതേനാദ്യ ബാലഏവമമാത്മജഃ
അകൃത്വാപിതൃകാര്യാണി നീതോവൈവസ്വതക്ഷയം
നേദൃശംദൃഷ്ടപൂർവംമേ ശ്രുതംവാഘോരദർശനം
മൃത്യുരപ്രാപ്തകാലാനാം രാമസ്യവിഷയേയഥാ
രാമസ്യദുഷ്കൃതം കിഞ്ചിന്മഹദസ്തി നസംശയഃ.”

ഒരേ ഒരു പുത്രനായ നീ മരിച്ചതു കണ്മാൻ കാരണമായ ദുഷ്കർമ്മം ഞാൻ മുജ്ജന്മത്തിലെന്തു ചെയ്തുവോ? അഞ്ചു വയസ്സു മാത്രം തികഞ്ഞവനും യൌവനത്തിലെത്താത്തവനുമായ പുത്ര! എന്റെ ദുഃഖത്തിന്നായിട്ട് അകാലത്തിൽ നീ കാലഗതിയെ അടഞ്ഞുവെല്ലൊ. ഞാൻ കളവു പറയുകയൊ ഹിംസ ചെയ്കയോ, ഏതെങ്കിലും പ്രാണികളെ ഉപദ്രവിക്കയോ ചെയ്തതായൊൎക്കുന്നില്ല. എന്റെ എന്തൊരു ദുഷ്കർമ്മത്താലാണ്, പിതൃകർമ്മം ചെയ്യാതെ പുത്രൻ യമലോകത്തേക്കു പോവാനിടയായത്. ഇത്ര ഭയങ്കരമായ ഒരു സംഭവം ഉണ്ടായതായിട്ട് കാണുകയും കേൾക്കയുമുണ്ടായിട്ടില്ല. രാമന്റെ രാജ്യത്തിൽ അകാലമരണമുണ്ടാകുവാൻ മതിയായ മഹത്തായ ദുഷ്കർമ്മം രാമൻ ചെയ്തിരിക്കണം സംശയമില്ല.”

ശൂദ്രന്റെ തപസ്സിനെകുറിച്ച് ശ്രീവാല്മീകി:—

“തസ്മിൻ സരസിതപ്യന്തം താപസം സുമഹത്തപഃ
ദദർശ രാഘവോഭീമം ലംബമാനമധോമുഖം”

ആ സരസ്സിന്റെ തീരത്തിൽ അതികഠിനമായി തപസ്സുചെയ്യുന്ന ഭയങ്കരസ്വരൂപനെ—തല കീഴാക്കിനിന്നു തപസ്സനുഷ്ഠിക്കുന്നവനെ—രാമൻ കണ്ടു.

അവന്റെ നാമധേയത്തെകുറിച്ച്:—

“നമിത്ഥ്യാഹംവദേരാമ! ദേവലോക ജിഗീഷയാ
ശൂദ്രംമാംവിദ്ധി കാകുസ്ഥശംബൂകം നാമ നാമതഃ”

ഹേ രാമ! ഞാൻ കളവുപറകയില്ല. ദേവലോകപ്രാപ്തിക്കായി തപസ്സുചെയ്യുന്ന ശംബൂകനെന്ന് പേരായ ശൂദ്രനാകുന്ന ഞാനെന്ന് ധരിച്ചാലും.

“ഭാഷതസ്തസ്യശൂദ്രസ്യ ഖഡ്ഗം സുരുചിരപ്രഭം
നിഷ്കൃഷ്യകോശാദ്വിമലം ശിരശ്ചിച്ഛേദ രാഘവഃ”

ഇങ്ങിനെ അവൻ പറഞ്ഞ ഉടനെ രാമൻ ഉറയിൽനിന്ന് വാളൂരി അവന്റെ കണ്ഠഛേദം ചെയ്തു. എന്ന് ശ്രീവാല്മീകിയത്തിൽ കാണുന്നു.

24. ലോകാനാമുപദേശാൎത്ഥം പരമാത്മാ രഘൂത്തമഃ
കോടിശഃ സ്ഥാപയാമാസ ശിവലിംഗാനി സൎവതഃ

ലോകാനാം=ലോകങ്ങൾക്ക്, ഉപദേശാൎത്ഥം=ഉപദേശത്തിന്നായ്ക്കൊണ്ട്, പരമാത്മാ രഘൂത്തമഃ=പരമാത്മാവായ രാമൻ, കോടിശഃ ശിവലിംഗാനി സൎവതഃ=കോടികോടി ശിവലിംഗങ്ങളെ സൎവദിക്കുകളിലും, സ്ഥാപയാമാസ=സ്ഥാപിച്ചു.

ലോകത്തിലുള്ള ജനങ്ങൾക്ക് മാതൃകയായ്തീരുവാൻ പലദിക്കുകളിലും അനേകം ശിവക്ഷേത്രങ്ങളുണ്ടാക്കി.

25. സീതാം ചരമയാമാസ സൎവഭോഗൈരമാനുഷൈഃ
ശശാസരാമോ ധൎമേണ രാജ്യം പരമധൎമ്മവിത്
കഥാം സംസ്ഥാപയാമാസ സൎവലോകമലാപഹാം

അമാനുഷൈഃ സൎവ്വഭോഗൈഃ=മാനുഷങ്ങളല്ലാത്ത സൎവ്വ ഭോഗങ്ങൾകൊണ്ട്, സീതാം ച രമയാമാസ=സീതയേയും രമിപ്പിച്ചു, പരമധൎമവിത് രാമഃ=പരമധൎമ്മത്തെ അറിയുന്ന രാമൻ, ധൎമ്മേണ രാജ്യം ശശാസ=ധൎമ്മത്തോടുകൂടെ രാജ്യത്തെ ശാസിച്ചു, സൎവലോകമലാപഹാം=സൎവ ജനങ്ങളുടെ പാപത്തെത്തീൎക്കുന്ന, കഥാം സംസ്ഥാപയാമാസ=കഥയെയുറപ്പിച്ചു.

മാനുഷലോകദുൎല്ലഭങ്ങളായ സൎവസുഖസാമഗ്രികൾകൊണ്ട് സീതയേയും ആനന്ദിപ്പിച്ചു. ഉത്തമധൎമ്മത്തെ നന്നായറിയുന്ന രാമൻ രാജ്യത്തെ ധൎമ്മപ്രകാരം രക്ഷിച്ചു. സകല ജനങ്ങളുടേയും പാപം നശിപ്പിക്കുവാൻ മതിയായ പരിശുദ്ധകഥയെ ലോകത്തിലുറപ്പിച്ചു.

26. ദശവൎഷസഹസ്രാണി മായാമാനുഷവിഗ്രഹഃ
ചകാരരാജ്യം വിധിവൽ ലോകവന്ദ്യപദാംബുജഃ

ലോകവന്ദ്യപദാംബുജഃ=ലോകത്താൽ വന്ദിക്കപ്പെടുവാൻ യോഗ്യമായ പദാംബുജത്തോടുകൂടിയ, മായാമാനുഷവിഗ്രഹഃ=മായാമാനുഷശരീരൻ, ദശവൎഷസഹസ്രാണി=പതിനായിരം വൎഷം, വിധിവൽ രാജ്യം ചകാര=വിധിപ്രകാരം രാജ്യം പാലിച്ചു.

ലോകത്തിലുള്ള സകല ജനങ്ങളാലും നമസ്കരിക്കപ്പെടുവാൻ യോഗ്യമായ പദാരവിന്ദത്തോടുകൂടിയ മായാമനുഷ്യരൂപനായ ശ്രീരാമചന്ദ്രൻ പതിനായിരം വൎഷകാലം നീതിയോടുകൂടെ രാജ്യം ഭരിച്ചു.

27. ഏകപത്നീവ്രതോരാമോ രാജൎഷിഃ സൎവ്വദാശുചിഃ
ഗൃഹമേധീയമഖിലമാചരൻ ശിക്ഷയൻ ജനാൻ

ഏകപത്നീവ്രതഃ=ഏകയായ പത്നിയിൽ വ്രതത്തോടുകൂടിയും, സർവദാ ശുചിഃ=എപ്പോഴും ശുദ്ധിയോടുകൂടിയുമിരിക്കുന്ന, രാജൎഷിഃ രാമഃ=രാജൎഷിയായ രാമൻ, ജനാൻ ശിക്ഷയൻ=ജനങ്ങളെ അഭ്യസിപ്പിക്കുന്നവനായിട്ട്, ഗൃഹമേധീയം അഖിലം=ഗൃഹസ്ഥാശ്രമികളെ സംബന്ധിച്ച സർവത്തെയും, ആചരൻ=ആചരിക്കുന്നവനായിരുന്നു.

ഒരു പത്നിയെ മാത്രമേ സ്വീകരിക്കുകയുള്ളുവെന്ന വ്രതത്തോടും എല്ലായ്പോഴും വാക്ക്, മനസ്സ്, ശരീരം, എന്നവയുടെ പ്രവൃത്തിയിൽ പരിശുദ്ധിയോടും കൂടിയവനാകയാൽ, രാജാവാണെന്നിരിക്കിലും ഋഷിതുല്യനായ രാമൻ ജനങ്ങൾ ഗൃഹസ്ഥാശ്രമത്തിലെങ്ങിനെയിരിക്കേണമെന്നഭ്യസിപ്പിക്കുവാൻ വേണ്ടി ഗൃഹസ്ഥാശ്രമി നടത്തേണ്ടതായ സകല ധൎമ്മങ്ങളെയും വിധിപ്രകാരം ആചരിച്ചു.

സ്ത്രീ പാതിവ്രത്യം ആചരിക്കേണമെന്നതുപോലെ പുരുഷൻ ഏകപത്നീവ്രതവുമാചരിക്കേണമെന്നാണ് രാമൻ അനുഷ്ഠാനത്താൽ ലോകത്തെ പഠിപ്പിക്കുന്നത്.

28. സീതാപ്രേമ്ണാനുവൃത്ത്യാ ച പ്രശ്രയേണദമേന ച
ഭൎത്തുൎമ്മനോഹരാസാദ്ധ്വീ ഭാവജ്ഞാസാഹ്രിയാഭിയാ.

സീതാ=സീത, പ്രേമ്ണാ=പ്രേമംകൊണ്ടും, അനുവൃത്ത്യാ ച=അനുവൎത്തനംകൊണ്ടും, പ്രശ്രയേണ=വിനയംകൊണ്ടും, ദമേന ച=ദമംകൊണ്ടും, സാദ്ധ്വീ=പതിവ്രതയും, ഭൎത്തുഃ=ഭൎത്താവിന്റെ, മനോഹരാ=മനസ്സിനെ ആനന്ദിപ്പിക്കുന്നവളും, ഹ്രിയാ=ലജ്ജയോടും, ഭിയാ=ഭയത്തോടും കൂടിയവളും, ഭാവജ്ഞാസാ=ഭാവത്തെ അറിയുന്നവളുമായ അവൾ.

29. ഏകദാക്രീഡവിപിനേ സൎവ്വഭോഗസമന്വിതേ
ഏകാന്തേദിവ്യഭവനേ സുഖാസീനംരഘൂത്തമം

30. നീലമാണിക്യസങ്കാശം ദിവ്യാഭരണഭൂഷിതം
പ്രസന്നവദനംശാന്തം വിദ്യുൽപുംജനിഭാംബരം

31. സീതാകമലപത്രാക്ഷീ സൎവ്വാഭരണഭൂഷിതാ
രാമമാഹകരാഭ്യാം സാലാലയന്തീപദാംബുജേ.

ഏകദാ=ഒരിക്കൽ, സൎവ്വഭോഗസമന്വിതേ, സൎവ്വഭോഗസാധനങ്ങളോടും കൂടിയ, ആക്രീഡവിപിനേ=ക്രീഡോദ്യാനത്തിൽ, ദിവ്യഭവനേ=

ദിവ്യമായ ഭവനത്തിൽ, ഏകാന്തേ=ഏകാന്തത്തിൽ, നീലമാണിക്യസ ങ്കാശം=നീലമാണിക്യ തുല്യനും, ദിവ്യാഭരണ ഭൂഷിതം=ദിവ്യങ്ങളായ ആഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടവനും, പ്രസന്നവദനം=പ്രസാദ ത്തെ സൂചിപ്പിക്കുന്ന മുഖത്തോടു കൂടിയവനും, ശാന്തം=ശാന്തനും, വി ദ്യൽപുംജനിഭാംബരം, മിന്നൽ പിണർകളുടെ സമൂഹംപോലിരിക്കുന്ന വസ്ത്രത്തോടു കൂടിയവനും, സുഖാസീനം രഘൂത്തമം=സുഖമായിരിക്കു ന്നവനുമായ രഘുശ്രേഷ്ഠനോട്, സർവ്വാഭരണഭൂഷിതാ=സർവ്വങ്ങളായ ആ ഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടവളും, കമലപത്രാക്ഷീ=താമരദളം പോലിരിക്കുന്ന അക്ഷികളോടു കൂടിയവളുമായ, സീതാ=സീത, കരാ ഭ്യാം=രണ്ടു കരങ്ങൾകൊണ്ട്, പദാംബുജേ=താമരപോലെയിരിക്കുന്ന പാദങ്ങളെ, ലാലയന്തീ=ലാളിക്കുന്നവളായിട്ട്, ആഹ=പറഞ്ഞു.

(28-31) ഒരുദിവസം, വിനോദിപ്പാനുള്ള പൂങ്കാവിലെ ദിവ്യഭവ നത്തിൽ രാമൻ സുഖമായിരിക്കുകയായിരുന്നു. നീലരത്നംപോലെ മ നോഹരമായ കാന്തിയുള്ള ആ ദിവ്യസുന്ദരശരീരത്തിൽ സർവ്വാഭരണങ്ങ ളെ ധരിച്ചിരിക്കുന്നു. സർവ്വജീവരാശികളിലും പ്രസാദിച്ചിരിക്കുന്നുവെന്നു തെളിയിക്കുന്നവിധം ഭഗവാന്റെ മുഖം പ്രസന്നമായിരുന്നു. മിന്നൽക്കൂ ട്ടമെന്നപോലെ പീതവർണ്ണത്തിൽ തിളങ്ങുന്ന വസ്ത്രം ധരിച്ചിട്ടുണ്ട്. പ്രേമം, ആനുകൂല്യം, വിനയം, ഇന്ദ്രിയനിഗ്രഹം, ലജ്ജ, ഭയം എന്നീ ഗുണങ്ങ ളെക്കൊണ്ട് ഭർത്താവിന്റെ മനസ്സിനെ ആനന്ദിപ്പിച്ചും അന്തർഗത ത്തെ അറിഞ്ഞും, സർവ്വാഭരണങ്ങളെക്കൊണ്ടും ശരീരത്തെയലങ്കരിച്ചുമി രിക്കുന്ന താമരദളനേത്രയായ സീത, ഭർതൃപാദാരവിന്ദങ്ങളെ കരങ്ങൾ കൊണ്ടു തലോടിക്കൊണ്ടിരിക്കയായിരുന്നു. അങ്ങിനെയിരിക്കുന്ന സ മയത്തിൽ ഭഗവാനോടിപ്രകാരം പറഞ്ഞു.

32. ദേവദേവ! ജഗന്നാഥ! പരമാത്മൻ! സനാതന!
ചിദാനന്ദാദിമദ്ധ്യാന്ത രഹിതാശേഷകാരണ!

33. ദേവദേവാഃസമാസാദ്യ മാമകേന്ത്രേബ്രുവൻവചഃ
ബഹുശോൎത്ഥയമാനാസ്തേ വൈകുണ്ഠഗമനംപ്രതി

34. തപയാസമേതശ്ചിച്ഛക്ത്യാ രാമസ്തിഷ്ഠതിഭൂതലേ
വിസൃജ്യാസ്മാൻസ്വകംധാമ വൈകുണ്ഠംചസനാതനം

35. ആസ്തേതപയാ ജഗദ്ധാത്രി രാമഃ കമലലോചനഃ
അഗ്രതോയാഹി വൈകുണ്ഠം ത്വം തഥാചേദ്രഘൂത്തമഃ
ആഗമിഷ്യതിവൈകുണ്ഠം സനാഥാൻ നഃ കരിഷ്യതി.

ദേവദേവ!=ഹേ ദേവന്മാരുടെയും ദേവ! ദേവാഃ=ദേവന്മാർ, മാമകേ അന്തേ=എന്റെ സമീപത്തിൽ, സമാസാദ്യ=പ്രാപിച്ചിട്ട്, തേ വൈകുണ്ഠഗമനംപ്രതി=അങ്ങയുടെ വൈകുണ്ഠഗമനത്തെക്കുറിച്ച്, ബഹുശഃ അർത്ഥയമാനാഃ=ബഹുവാരം പ്രാർത്ഥിക്കുന്നവരായിട്ട്, വചഃ അബ്രുവൻ=വചസ്സിനെ പറഞ്ഞു, ചിച്ഛക്ത്യാത്വയാ=ചിച്ഛക്തിയായ നിന്നോട്, സമേതഃ രാമഃ=ചേർന്നിരിക്കുന്ന രാമൻ, അസ്മാൻ=ഞങ്ങളേയും, സനാതനം വൈകുണ്ഠം സ്വകംധാമ ച വിസൃജ്യ=സനാതനവും വൈകുണ്ഠവുമായ സ്വസ്ഥാനത്തേയും ഉപേക്ഷിച്ചിട്ട്, കമലലോചനഃ രാമഃ=കമലനേത്രനായ രാമൻ, ജഗദ്ധാത്രി!=ഹേ ലോകമാതാവേ!, ഭൂതലേ തിഷ്ഠതി=ഭൂതലത്തിലിരിക്കുന്നു, ത്വയാ ആസ്തേ=നിന്നോടു ചേർന്നിരിക്കുന്നു, അഗ്രതഃ ത്വം=മുമ്പിൽ നീ, വൈകുണ്ഠം യാഹി=വൈകുണ്ഠത്തെ യാനംചെയ്താലും, തഥാചേൽ=അങ്ങിനെയായാൽ, രാഘൂത്തമഃ=രാമൻ, വൈകുണ്ഠം ആഗമിഷ്യതി=വൈകുണ്ഠത്തെ ആഗമിക്കും, നഃ സനാഥാൻ കരിഷ്യതി=ഞങ്ങളെ നാഥനോടുകൂടിയവരാക്കും.

ഹേ ദേവന്മാർക്കും ദേവനായുള്ളോവേ! ഹേ ലോകങ്ങളുടെ നാഥനായിരിക്കുന്നോവേ!, ഹേ പരമാത്മാവായ സനാതന!, ഹേ ജ്ഞാനാനന്ദസ്വരൂപ!, ഹേ ആദിയും മദ്ധ്യവും അവസാനവുമില്ലാതിരിക്കുന്നോവേ!, ഹേ സകലത്തിനും കാരണമായിരിക്കുന്ന ദേവ!, ദേവന്മാർ ഏകാന്തത്തിൽ എന്റെ സമീപത്തുവന്നിപ്രകാരം പറഞ്ഞു. അങ്ങയുടെ വൈകുണ്ഠഗമനത്തെക്കുറിച്ച് എന്നോട് ബഹുപ്രാവശ്യം പ്രാർത്ഥിച്ചു. 'ഹേ ലോകജനനി! താമരസാക്ഷനായ ശ്രീരാമൻ ചിച്ഛക്തിയായ നിന്നോടുകൂടെ ഞങ്ങളേയും സനാതനമായ വൈകുണ്ഠലോകമാകുന്ന സ്വസ്ഥാനത്തെയും വെടിഞ്ഞു് ഭൂതലത്തിലിരിക്കുന്നു. നീ മുമ്പിൽ വൈകുണ്ഠലോകത്തെ പ്രാപിച്ചാലും. എന്നാൽ ശ്രീരാമൻ വൈകുണ്ഠലോകത്തിൽവന്ന് ഞങ്ങൾക്കു നാഥനായവിടെയിരിക്കും.''

36. ഇതിവിജ്ഞാപിതാഹംതൈർമയാ വിജ്ഞാപിതോഭവാൻ
യദ്യുക്തം തൽകുരുഷ്വാദ്യ നാഹമാജ്ഞാപയേ പ്രഭോ!

ഇതി അഹം=ഇപ്രകാരം ഞാൻ, തൈഃ വിജ്ഞാപിതാ=അവരാൽ വിജ്ഞാപിക്കപ്പെട്ടു, ഭവാൻ മയാവിജ്ഞാപിതഃ=നിന്തിരുവടി എന്നാൽ വിജ്ഞാപിക്കപ്പെട്ടു, അദ്യയത് യുക്തം=ഇപ്പോൾ യാതൊന്നു യുക്തമോ, തത് കുരുഷ്വ=അതിനെ ചെയ്താലും, പ്രഭോ!=ഹേ പ്രഭുവായുള്ളോവേ!, അഹം ന ആജ്ഞാപയേ=ഞാൻ ആജ്ഞാപിക്കുന്നില്ല.

ഇങ്ങിനെ ദേവന്മാരെന്നോടുചെയ്ത പ്രാർത്ഥനയെ ഞാനങ്ങയേ അറിയിച്ചു. ഇപ്പോൾ എന്തൊന്നുചിതമോ അതിനെ അങ്ങുന്നു ചെയ്യാം. ഹേ പ്രഭോ! ഞാൻ കല്പിക്കുകയല്ല, ഓർമ്മപ്പെടുത്തുക മാത്രമാണ്, ചെയ്യുന്നത്.

37. സീതായാസ്തദ്വചഃ ശ്രുത്വാ രാമോധ്യാത്വാബ്രവീൽക്ഷണം

ദേവിജാനാമിസകലം തത്രോപായം വദാമിതേ.

സീതയാഃ=സീതയുടെ, തത് വചഃ ശ്രുത്വാ=ആ വചസ്സിനെ ശ്രവിച്ചിട്ട്, ക്ഷണംധ്യാത്വാ=അല്പം ധ്യാനിച്ചിട്ട്, രാമഃ അബ്രവീത്=രാമൻ പറഞ്ഞു, ദേവി!=ഹേ ദേവി! സകലം ജാനാമി=സകലത്തെയും ഞാനറിയുന്നു, തത്ര തേ ഉപായംവദാമി=അതിൽ നിന്നോടുപായത്തെ പറയാം.

സീതയുടെ വാക്കുകേട്ട രാമൻ ക്ഷണനേരം ധ്യാനിച്ചശേഷം മറുപടി പറഞ്ഞു. "ഹേ ദേവി, എല്ലാം ഞാനറിയുന്നുണ്ട്. ദേവന്മാരുടെ പ്രാർത്ഥനയെ സാധിപ്പിക്കുവാൻ ഞാനുപായം പറയാം."

38. കല്പയിത്വാമിഷംദേവി ലോകവാദം ത്വദാശ്രയം

ത്യജാമിത്വാംവനേ ലോകവാദാൽ ഭീതഇവാപരഃ.

ഭവിഷ്യതഃകുമാരൌദ്വൌ വാല്മീകേരാശ്രമാന്തികേ.

ദേവി!=ഹേ ദേവി!, ത്വദാശ്രയംമിഷം ലോകവാദംകല്പയിത്വാ=നിന്നെ ആശ്രയിച്ചിരിക്കുന്ന അസത്യലോകവാദത്തെ കല്പിച്ചിട്ട്, ലോകവാദാൽ ഭീതഃഅപരഃഇവ=ലോകവാദത്തിൽനിന്നു ഭയപ്പെട്ടിരിക്കുന്ന നികൃഷ്ടനെന്നപോലെ, ത്വാം വനേത്യജാമി=നിന്നെ വനത്തിൽ ത്യജിക്കുന്നേൻ, വാല്മീകേഃ=വാല്മീകിയുടെ, ആശ്രമാന്തികേ=ആശ്രമത്തിന്റെ അന്തികത്തിൽ, ദ്വൌകുമാരൌ=രണ്ടു കുമാരന്മാർ, ഭവിഷ്യതഃ=ഭവിക്കും.

ഹേ ദേവി! നിന്നെക്കുറിച്ച് ലോകത്തിലുണ്ടാകുന്ന അസത്യവാദത്തെ കാരണമായി കല്പിച്ച്, ലോകാപവാദത്തിൽനിന്ന് ഭയപ്പെട്ടിരിക്കുന്ന ഒരു നിസ്സാരപുരുഷനെന്നപോലെ നിന്നെ ഞാൻ വനത്തിൽ പരിത്യജിക്കാം. അപ്പോൾ ശ്രീവാല്മീകിമുനിയുടെ ആശ്രമസമീപത്തിൽ വസിക്കുന്ന നിണക്ക് രണ്ടു പുത്രന്മാർ ജനിക്കും.

സീതയും രാമനുമായുണ്ടായതായിവിടെ പറഞ്ഞ കഥ ശ്രീവാല്മീകീയത്തിൽ കാണാത്തതായ പുതിയ ഭാഗമാകുന്നു. ശ്രീവാല്മീകീയത്തിൽ ഗർഭിണിയായ സീത, മുനിജനങ്ങളെ ചെന്നു കാണ്മാൻ ആരാമ

തി തരേണമെന്നു ചെയ്യുന്ന പ്രാത്ഥനയാണ് സീതാപരിത്യാഗസങ്കേത മായാരംഭിക്കുന്നത്:—

"സ്മിതംകൃത്വാതുവൈദേഹീ രാമംവാക്യമഥാബ്രവീത്
ആശ്രമാണിപവിത്രാണി ദ്രഷ്ടുമിച്ഛാമി രാഘവ
ഗംഗാതീരനിവിഷ്ടാനി ഋഷീണാമുഗ്രതേജസാം
ഫലമൂലാശിനാംദേവ പാദമൂലമുപാസിതും
പരഏവഹികാമോമേ യന്മൂലഫലഭോജനം
അപ്യേകരാത്രിംകാകുൽസ്ഥ നിവസേയം തപോവനേ."

"മന്ദഹാസപൂർവം വൈദേഹി രാമനോട് പറഞ്ഞു. ഹേ രഘുനാഥ! ഫലമൂലങ്ങൾ ഭക്ഷിച്ചും ഉഗ്രതേജസ്സോടുകൂടിയുമിരിക്കുന്ന ഋഷികളുടെ, ഗംഗാതീരത്തിലുള്ള പരിശുദ്ധാശ്രമങ്ങളെ കാണ്മാൻ ഞാനാഗ്രഹിക്കുന്നു. ഋഷികളുടെ പാദവന്ദനം ചെയ്വാനും ഫലമൂലങ്ങൾ ഭക്ഷിപ്പാനും എനിക്കതീവ കാംക്ഷയുണ്ട്. ഒരു രാത്രിയെങ്കിലും തപോവനത്തിൽ വസിക്കേണം."

39. ഇദാനീംദൃശ്യതേഗർഭഃ പുനരാഗത്യമേന്തികം
ലോകാനാംപ്രത്യയാത്ഥംത്വം കൃത്വാശപഥമാദരാത്.

40. ഭൂമേർവിവരമാത്രേണ വൈകുണ്ഠംയാസ്യസിദ്രുതം
പശ്ചാദഹംഗമിഷ്യാമി ഏഷഏവസുനിശ്ചയഃ.

ഇദാനീം ഗർഭഃ ദൃശ്യതേ=ഇപ്പോൾ ഗർഭം ദർശിക്കപ്പെടുന്നു, പുനഃ മേ അന്തികം ആഗത്യ=പിന്നെ എന്റെ അന്തികത്തെ ആഗമിച്ചിട്ട്, ലോകാനാം=ലോകങ്ങളുടെ, പ്രത്യയാത്ഥം=വിശ്വാസത്തിന്നായ്ക്കൊണ്ട്, ആദരാത് ശപഥംകൃത്വാ=ആദരപൂർവം ശപഥം ചെയ്തിട്ട്, ഭൂമേഃ വിവരമാത്രേണ=ഭൂമിയുടെ പിളപ്പിൽ കൂടെത്തന്നെ, ദ്രുതം വൈകുണ്ഠം=വേഗത്തിൽ വൈകുണ്ഠത്തെ, ത്വംയാസ്യസി=നീ യാനം ചെയ്യും, പശ്ചാത്=അനന്തരം. അഹം ഗമിഷ്യാമി=ഞാൻ ഗമിക്കുന്നേൻ, ഏഷഃ ഏവ=ഇതുതന്നെ, സുനിശ്ചയഃ=നല്ല നിശ്ചയം.

ഇപ്പോൾ ഗർഭചിഹ്നം കാണപ്പെടുന്നുണ്ട്. ഇതിൽ നിന്നുതന്നെ രണ്ടു കുമാരന്മാരുണ്ടാകുമെന്നഭിപ്രായം. പിന്നെ നീയെന്റെ സമീപത്തുവന്ന് ശപഥപൂർവം നിന്റെ സത്യാവസ്ഥയിൽ ജനങ്ങൾക്ക് വിശ്വാസത്തെ ജനിപ്പിക്കുവാനായി ഭൂമിയുടെ പിളപ്പിൽകൂടെ വൈകുണ്ഠത്തെ പ്രാപിച്ചുകൊൾക. വഴിയെ ഞാനും വന്നുകൊള്ളാം. ഇതുതന്നെ സമുചിതമായ നിശ്ചയം.

41. ഇത്യുക്ത്വാ താം വിസൃജ്യാഥ രാമോജ്ഞാനൈകലക്ഷണഃ
മന്ത്രിഭിർമന്ത്രതത്വജ്ഞൈർബലമുഖ്യൈശ്ചസംവൃതഃ

ഇതിഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, താം വിസൃജ്യ=അവളെ അയച്ചിട്ട്, അഥജ്ഞാനൈകലക്ഷണഃ രാമഃ=അനന്തരം ജ്ഞാനമാകുന്ന ഏക ലക്ഷണത്തോടുകൂടിയ രാമൻ, മന്ത്രതത്വജ്ഞൈഃ മന്ത്രിഭിഃ=മന്ത്രതത്വം അറിയുന്ന മന്ത്രിമാരാലും, ബലമുഖ്യൈഃ ച=സേനാധിപന്മാരാലും, സംവൃതഃ=ചുററപ്പെട്ടവനായിരുന്നു.

ഇപ്രകാരം പറഞ്ഞു് സീതയെ അയച്ചശേഷം ജ്ഞാനസ്വരൂപനായ രാമൻ മന്ത്രതത്വമറിയുന്ന മന്ത്രിമാരാലും, സൈന്യാധിപന്മാരാലും ചുററപ്പെട്ടവനായിരുന്നു.

42. തത്രോപവിഷ്ടം ശ്രീരാമം സുഹൃദഃ പൎയ്യുപാസത
ഹാസ്യപ്രൌഢകഥാസുജ്ഞാഹാസയന്തഃസ്ഥിതാ ഹരിം

തത്ര ഉപവിഷ്ടം ശ്രീരാമം=അവിടെയിരിക്കുന്ന ശ്രീരാമനെ, സുഹൃദഃ=സുഹൃത്തുക്കൾ, പൎയ്യുപാസത=പരിസേവിച്ചു, ഹാസ്യപ്രൌഢകഥാസുജ്ഞാഃ=ഹാസ്യപ്രൌഢകഥകൾ നന്നായറിയുന്നവർ, ഹരിം ഹാസയന്തഃ സ്ഥിതാഃ=ഹരിയെ ഹസിപ്പിക്കുന്നവരായിരുന്നു.

അവിടെ അങ്ങിനെയിരിക്കുന്ന ശ്രീരാമനെ സുഹൃത്തുക്കൾ സേവിച്ചിരുന്നു. ഹാസ്യകലകളിൽ നല്ലറിവുള്ളവർ ഭഗവാനെ വിനോദിപ്പിച്ചുമിരുന്നു.

43. കഥാപ്രസംഗാൽ പപ്രച്ഛ രാമോ വിജയനാമകം
പൌരാജാനപദാഃമേ കിം വദന്തീഹ ശുഭാശുഭം

കഥാപ്രസംഗാൽ=കഥാപ്രസംഗം ഹേതുവായിട്ട്, രാമഃ വിജയനാമകം=രാമൻ വിജയനെന്നുപേരായവനോട്, പൌരാഃ=പുരവാസികളും. ജാനപദാഃ=ജനപദവാസികളും, മേ ശുഭാശുഭം=എന്റെ ശുഭാശുഭത്തെക്കുറിച്ച്, ഇഹ കിംവദന്തി=ഈ രാജ്യത്തിലെന്തുപറയുന്നു. പപ്രച്ഛ=എന്നു ചോദിച്ചു.

ഓരോ കഥകൾ പറഞ്ഞുകൊണ്ടിരിക്കുംമദ്ധ്യേ രാമൻ വിജയനെന്നുപേരായവനോട് എന്റെ ഗുണദോഷങ്ങളെക്കുറിച്ച് പട്ടണത്തിലും ഗ്രാമങ്ങളിലുംവസിക്കുന്ന ജനങ്ങളെന്തുപറയുന്നു, എന്നു ചോദിച്ചു.

44. സീതാംവാ മാതരംവാ മേ ഭ്രാതൄൻവാ കൈകയീമഥ
നഭേതവ്യം ത്വയാ ബ്രൂഹിശാപിതോസി മമോപരി.

സീതാംവാ=സീതയെകുറിച്ചോ, മേ മാതരംവാ=എന്റെ മാതാവിനെക്കുറിച്ചോ, ഭ്രാതൄൻവാ=ഭ്രാതാക്കളെകുറിച്ചോ, അഥ കൈകയീം=കൈ

കേയിയെകുറിച്ചോ, കിംവദന്തി=എന്തുപറയുന്നു, ത്വയാ നഭേതവ്യം= നീ ഭയപ്പെടേണ്ട, ബ്രൂഹി=പറഞ്ഞാലും, മമോപരി=എന്റെ മേൽ, ശാപിതഃ അസി=നീ ശപഥം ചെയ്യിപ്പിക്കപ്പെട്ടവനാകുന്നു.

സീത, എന്റെ അമ്മ, സഹോദരന്മാർ, കൈകേയി, ഇവരെക്കുറിച്ചും ജനങ്ങളെന്തുപറയുന്നു. പറയുക. പറവാൻ നീ പേടിക്കേണ്ട. എന്റെമേൽ നീ ശപഥംചെയ്യിപ്പിക്കപ്പെട്ടവനാകുന്നു. നീ നിശ്ചയമായും പറയേണമെന്ന് ഞാനാഗ്രഹിച്ചു ചോദിക്കുന്നുവെന്ന് സാരം.

വിജയനെന്നല്ല, "ഭദ്ര''നെന്നാണ് ശ്രീവാല്മീകി പറയുന്ന നാമധേയം.

"ഏവമുക്തേതുരാമേണ ഭദ്രഃ പ്രാംജലിരബ്രവീത്
ശുഭാശുഭാഃ കഥാ രാജൻ വർത്തന്ത പുരവാസിനാം"

ഇപ്രകാരം രാമൻ ചോദിച്ചപ്പോൾ ഭദ്രൻ അംജലിബന്ധിച്ചു പറഞ്ഞു. "ഹേ രാജൻ പുരവാസികളുടെയിടയിൽ ഗുണവും ദോഷവും പറയുന്നവരുണ്ട്'' എന്നാണ് ശ്രീവാല്മീകിവചനം.

45. ഇത്യുക്തഃപ്രാഹവിജയോ ദേവസർവേവദന്തിതേ
കൃതംസുദുഷ്കരം സർവം രാമേണവിദിതാത്മനാ.

ഇതിഉക്തഃവിജയഃ=ഇപ്രകാരം പറയപ്പെട്ട വിജയൻ, പ്രാഹ=പറഞ്ഞു, വിദിതാത്മനാരാമേണ=ആത്മാവിനെ അറിഞ്ഞിരിക്കുന്ന രാമനാൽ, സുദുഷ്കരംസർവംകൃതം=അതിപ്രയാസസാദ്ധ്യമായ സർവവും ചെയ്യപ്പെട്ടുവെന്ന്, ദേവ!=അല്ലേയോദേവ!, തേസർവേവദന്തി=അവർ സർവരും വദിക്കുന്നു.

ഇപ്രകാരം ശ്രീരാമൻ ചോദിച്ചപ്പോൾ വിജയൻ പറഞ്ഞു:— ഹേ ദേവ!അവരെല്ലാം ഇങ്ങിനെ പറയുന്നു: — "ആത്മജ്ഞാനിയായ രാമൻ അതികഷ്ടത്താൽ സാധിക്കേണ്ടുന്നതായ സകല കാര്യവും ചെയ്തിരിക്കുന്നു.''

46. കിന്തുഹത്വാദശഗ്രീവം സീതാമാഹൃത്യരാഘവഃ
അമർഷംപൃഷ്ഠതഃ കൃത്വാസ്വവേശ്മപ്രത്യപാദയത്

കിന്തു=എന്നാൽ, ദശഗ്രീവംഹത്വാ=രാവണനെ ഹനിച്ചിട്ട്, സീതാം ആഹൃത്യ=സീതയെ ആഹരിച്ചിട്ട്, അമർഷംപൃഷ്ഠതഃകൃത്വാ=രോഷത്തെതള്ളിക്കളഞ്ഞിട്ട്, രാഘവഃ=രാമൻ, സ്വംവേശ്മപ്രത്യപാദയത്= സ്വരാജധാനിയെപ്രാപിപ്പിച്ചു.

എന്നാൽ ഒരു പ്രവൃത്തിയെ അവർ അധിക്ഷേപിക്കുന്നു. അതെന്തെന്നു പറയാം:—"രാമൻ രാവണനെ സംഹരിച്ചു സീതയെ വീണ്ടെ

ടുത്തതോടുകൂടെ കോപത്തെ ശമിപ്പിച്ച് സീതയെ രാജധാനിയിൽ കൊണ്ടുവന്നു.”

47. കീദൃശംഹൃദയേതസ്യ സീതാസംഭോഗജംസുഖം
യാഹൃതാവിജനേരണ്യേരാവണേനദുരാത്മനാ

ദുരാത്മനാ രാവണേന=ദുർബുദ്ധിയായ രാവണനാൽ, വിജനേഅരണ്യേ=ജനരഹിതമായ കാട്ടിൽവെച്ച്, യാഹൃതാ=യാതൊരുവൾ ഹരിക്കപ്പെട്ടുവോ, സീതാസംഭോഗജംസുഖം=സീതാസംയോഗജന്യമായ സുഖം, തസ്യഹൃദയേകീദൃശം=അവന്റെ ഹൃദയത്തിൽ എങ്ങിനെയിരിക്കും.

മൎയ്യാദയില്ലാത്തവനായ രാവണൻ ജനങ്ങളാരുമില്ലാതിരിക്കുന്ന കാട്ടിൽവെച്ച് യാതൊരുത്തിയെ ബലാൽകാരേണ കൊണ്ടുപോയോ ആ സീതയോടുള്ളചേൎച്ച രാമഹൃദയത്തിൽ സുഖാവഹമായിരിക്കുന്നതെങ്ങിനെ?

48. അകസ്മാദപിദുഷ്കൎമ്മ യോഷിതാമർപണംഭവേത്
യാദൃഗ്ഭവതിവൈരാജാ താദൃശ്യോനിയതംപ്രജാഃ

അകസ്മാൽഅപി=കാരണമില്ലാതെതന്നെ, യോഷിതാം=സ്ത്രീകളുടെ പേരിൽ. ദുഷ്കൎമ്മഅർപണംഭവേത് =ദുഷ്പ്രവൃത്തിയെ ആരോപിക്കും, രാജായാദൃക്ഭവതി വൈ=രാജാവേതുവിധക്കാരനായിരിക്കുന്നുവോ, പ്രജാഃ=പ്രജകൾ, താദൃശ്യഃനിയതം=ആവിധക്കാർ നിശ്ചയം.

മതിയായ തെളിവുകൂടാതെതന്നെ ദുഷ്പ്രവൃത്തിയെ സ്ത്രീകളുടെ പേരിൽ ആരോപിക്കുന്നത് ജനസ്വഭാവമാണ്. അതുകൊണ്ടു സീതയെ സ്വീകരിച്ചതു് നന്നായില്ല. രാജാവേതുവിധം പ്രവൃത്തിക്കുന്നുവോ പ്രജകളും ആവിധം പ്രവൃത്തിക്കുന്നവരായിരിക്കും നിശ്ചയം. ഇനിമേൽ ദുഷിച്ച സ്ത്രീകളെ ജനങ്ങൾ അവരുടെ വീട്ടിൽത്തന്നെ വെച്ചിരിക്കും എന്നു സാരം.

ഭദ്രവാക്യം ശ്രീവാല്മീകീയത്തിൽ:—

“ദുഷ്കരംകൃതവാൻരാമഃ സമുദ്രേസേതുബന്ധനം
അകൃതംപൂർവകൈഃ കൈശ്ചിൽസേന്ദ്രൈരപിസുരാസുരൈഃ
രാവണശ്ചദുരാധർഷോഹതഃ സബലവാഹനഃ
വാനരാശ്ചവശംനീതാ ഋക്ഷാശ്ചരാക്ഷസൈഃസഹ
ഹത്വാചരാവണംയുദ്ധേ സീതാമാഹൃത്യരാഘവഃ
അമർഷംപൃഷ്ഠതഃകൃത്വാ സ്വംപ്രാവേശയദാലയം
കീദൃശംഹൃദയേതസ്യസീതാസംഗമജംസുഖം

അങ്കമാരോപ്യയാപൂർവ്വം രാക്ഷസേനഹൃതാബലാത്
ലങ്കാംചാപിപുരീംനീതാമശോകവനികാംഗതാം
കഥം രക്ഷോവശംപ്രാപ്താം രാമഃ കുത്സയതെന്നതാം

ഇന്ദ്രസഹിതന്മാരായ ദേവന്മാരാലും അസുരന്മാരാലും പൂർവന്മാരായ യാതൊരുത്തരാലും ചെയ്യപ്പെട്ടിട്ടില്ലാത്ത അതിപ്രയാസമുള്ളതായ സമുദ്രത്തിൽ സേതുബന്ധനം രാമൻ ചെയ്തു. മററാൎക്കും അതിക്രമിപ്പാൻ കഴിയാത്ത രാവണനെ സൈന്യസമേതം സംഹരിച്ചു. വാനരന്മാരേയും ഋക്ഷന്മാരേയും രാക്ഷസന്മാരെയും സ്വാധീനത്തിൽ വരുത്തി. അതെല്ലാം ശ്ലാഘ്യംതന്നെ. എന്നാൽ രാവണനെ വധിച്ച് സീതയെ വീണ്ടെടുത്തശേഷം രാജധാനിയിൽ കൊണ്ടുവന്നതോടെ കോപവും അവസാനിച്ചു സീതയോടുചേൎന്നിരിക്കുന്നു. സീതാസഹവാസത്തിൽ രാമന്ന് ഹൃദയത്തിൽ സുഖമെങ്ങിനെയുണ്ടാകുന്നു? അവളെ രാവണൻ മടിയിലിരുത്തിക്കൊണ്ടുപോയി. ലങ്കയിൽ അശോകവനത്തിൽ വെച്ചില്ലെയോ? രാക്ഷസാധീനത്തിലിരുന്ന സീതയെ രാമൻ നിന്ദിക്കാതിരുന്നതെങ്ങിനെ? എന്നു ജനങ്ങൾ പറയുന്നു.

49. ശ്രുത്വാതദ്വചനംരാമഃ സ്വജനാൻപൎയ്യപൃച്ഛത
തേപിനത്വാബ്രുവൻരാമമേവമേതന്നസംശയഃ

തദ്വചനംശ്രുത്വാ=അവന്റെ വചനത്തെ ശ്രവിച്ചിട്ട്, രാമഃ=രാമൻ, സ്വജനാൻ=സ്വജനങ്ങളോട്, പൎയ്യപൃച്ഛത=പരിപൃച്ഛിച്ചു, തേ അപി=അവരും, രാമംനത്വാ=രാമനെനമിച്ചിട്ട്, ഏതത്ഏവംഏവ=ഇതങ്ങിനെതന്നെ, നസംശയഃ=സംശയമില്ല, ഇതി അബ്രുവൻ=എന്നു പറഞ്ഞു.

അവൻ പറഞ്ഞതുകേട്ടശേഷം രാമൻ സ്വജനങ്ങളുടെ അഭിപ്രായം അറിവാനായവരോടും ചോദിച്ചു. അവരും ജനങ്ങൾ പറയുന്നതിൽ കാൎയ്യമുണ്ടെന്നുതന്നെ ഞങ്ങൾക്കും അഭിപ്രായം, അതിൽ സംശയമില്ലെന്നു രാമനെ നമസ്കരിച്ചുപറഞ്ഞു.

സ്വജനങ്ങളോടു ചോദിച്ചതിനെക്കുറിച്ചുള്ള ശ്രീവാല്മീകിവചനം:—

"തസ്യശ്രുത്വാപ്രിയം വാക്യംരാഘവഃപരമാൎത്തവത്
ഉവാചസർവാൻ സുഹൃദഃകഥമേതദിതിപ്രഭുഃ
ശിരോഭിസ്തേതതോരാമമഭിഗമ്യപ്രണമ്യച
ഉചുൎന്നരപതിംദീനമേവമേതന്നസംശയഃ"

അവൻ പറഞ്ഞതായ അപ്രിയവാക്യം കേട്ടശേഷം അതീവ ദുഃഖിതനായ രാമൻ ഈ പറഞ്ഞതിൽ നിങ്ങളുടെ അഭിപ്രായമെന്താ

ണെന്ന് എല്ലാ സുഹൃത്തുക്കളോടും ചോദിച്ചു. അവർ രാമസമീപത്തു വന്നു നമസ്കരിച്ചശേഷം "അതങ്ങിനെ തന്നെയാണ്" എന്ന് ദുഃഖിച്ചിരിക്കുന്ന രാജാവിനോട് പറഞ്ഞു.

50. തതോവിസൃജ്യസചിവാൻ വിജയം സുഹൃദസ്തഥാ
ആഹൂയലക്ഷ്മണംരാമോ വചനംചേദമബ്രവീത്
ലോകാപവാദസ്തുമഹാൻ സീതാമാശ്രിത്യമേഭവത്.

തതഃ സചിവാൻ=അനന്തരം മന്ത്രിമാരെയും, വിജയം=വിജയനെയും, തഥാസുഹൃദഃ=അപ്രകാരം സുഹൃത്തുക്കളെയും, വിസൃജ്യ=പറഞ്ഞയച്ചിട്ട്, ലക്ഷ്മണം ആഹൂയ=ലക്ഷ്മണനെ ആഹ്വാനം ചെയ്തിട്ട്, രാമഃ=രാമൻ, ഇദം വചനം അബ്രവീത്=ഈ വചനത്തെ പറഞ്ഞു, സീതാം ആശ്രിത്യ=സീതയെ ആശ്രയിച്ചിട്ട്, മഹാൻ ലോകാപവാദഃ=മഹത്തായ ലോകാപവാദം, മേ അഭവത്=എനിക്കുണ്ടായിരിക്കുന്നു.

ഉടനെ രാമൻ മന്ത്രിമാർ, വിജയൻ, സുഹൃത്തുക്കൾ മുതലായവരെയെല്ലാം പറഞ്ഞയച്ചശേഷം ലക്ഷ്മണനെ വിളിച്ചിങ്ങിനെ പറഞ്ഞു സീതയെ സംബന്ധിച്ച് മഹത്തായ ലോകാപവാദം എനിക്കുണ്ടായിരിക്കുന്നു.

51. സീതാംപ്രാതഃസമാനീയ വാല്മീകേരാശ്രമാന്തികേ
ത്യക്ത്വാശീഘ്രംരഥേനത്വം പുനരായാഹിലക്ഷ്മണ!
വക്ഷ്യസേയദിവാ കിഞ്ചിത്തദാമാം ഹതവാനസി.

ലക്ഷ്മണ!=ഹേ ലക്ഷ്മണ! പ്രാതഃ സീതാം സമാനീയ=പ്രാതഃ കാലത്തിൽ സീതയെ കൊണ്ടുപോയി, വാല്മീകേഃ ആശ്രമാന്തികേ=വാല്മീകിയുടെ ആശ്രമാന്തികത്തിൽ, ത്യക്ത്വാ=ത്യജിച്ചിട്ട്, രഥേന=രഥത്തോടുകൂടെ, ത്വം പുനഃ ശീഘ്രം ആയാഹി=നീ പിന്നെ വേഗം വന്നാലും, കിഞ്ചിൽ വക്ഷ്യസേയദി=എന്തെങ്കിലും നീ പറയുന്നപക്ഷം, തദാ മാം ഹതവാൻ അസി=അപ്പോൾ എന്നെ ഹനിച്ചവനായ് ഭവിക്കും.

അല്ലെയോ ലക്ഷ്മണ! നീ കാലത്ത് സീതയെ കൂട്ടിക്കൊണ്ടുപോയി വാല്മീകിയുടെ ആശ്രമസമീപത്തിൽ ഉപേക്ഷിച്ചിട്ട് വേഗം ഇങ്ങോട്ട് മടങ്ങിവരിക. മറ്റെന്തെങ്കിലും നീ പറയുന്നതായാൽ അതെന്നെ വധിക്കുന്നതിന്നു തുല്യമായിരിക്കും.

52. ഇത്യുക്തോലക്ഷ്മണോഭീത്യാ പ്രാതരുത്ഥായജാനകീം
സുമന്ത്രസ്യരഥേകൃത്വാ ജഗാമ സഹസാവനം.

ഇതി ഉക്തഃ ലക്ഷ്മണഃ=ഇപ്രകാരം പറയപ്പെട്ട ലക്ഷ്മണൻ, ഭീത്യാ=ഭീതിയോടുകൂടെ, പ്രാതഃഉത്ഥായ=പ്രാതഃകാലത്തിൽഉത്ഥാനംചെയ്തിട്ട്, ജാനകീം=ജാനകിയെ, സുമന്ത്രസ്യ രഥേകൃത്വാ=സുമന്ത്രന്റെ രഥത്തിലിരുത്തീട്ട്, സഹസാ വനം ജഗാമ=പെട്ടെന്ന് വനത്തെ ഗമിച്ചു.

രാമനാലിപ്രകാരം കല്പിക്കപ്പെട്ട ലക്ഷ്മണൻ ഭയത്തോടുകൂടെ കാലത്തെഴുനീററു. സുമന്ത്രന്റെ രഥത്തിൽ സീതയെയിരുത്തി വേഗം കാട്ടിലേക്കുപോയി.

സീതയെയുപേക്ഷിപ്പാൻ ശ്രീരാമൻ ലക്ഷ്മണനോട് പറയുന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"ശ്വസ്ത്വം പ്രഭാതേ സൌമിത്രേ സുമന്ത്രാധിഷ്ഠിതം രഥം
ആരുഹ്യസീതാമാരോപ്യ വിഷയാന്തെ സമുൽസൃജ
ഗംഗായാസ്തുപരേപാരേ വാല്മീകേഃ സുമഹാത്മനഃ
ആശ്രമോദിവ്യസങ്കാശസ്തമസാതീരമാശ്രിതഃ
തത്രൈനാംവിജനേരണ്യേ ഉത്സൃജ്യ രഘുനന്ദന!
ശീഘ്രമാഗച്ഛ സൌമിത്രേ കുരുഷ്വ വചനംമമ
നചാസ്മി പ്രതിവക്തവ്യഃ സീതാംപ്രതികദാചന
അപ്രീതിഹി പരാമേസ്യാദ്വചനേസ്മിൻ വിചാരിതേ."

"ഹേ ലക്ഷ്മണ! നീ കാലത്ത് സുമന്ത്രൻ തെയ്യാറാക്കുന്ന രഥത്തിൽ കയറിയിരുന്ന്, സീതയേയും കയററിയിരുത്തി, രാജ്യത്തിന്റെ അറ്റത്തികടത്തികൊണ്ടുപോയുപേക്ഷിക്കുക. ഗംഗയുടെ അക്കരയിൽ താമസാനദീതീരത്തിൽ, ഏററവും മഹാത്മാവായ വാല്മീകിയുടെ ദേവലോകസദൃശമായ ആശ്രമത്തിൽ, ജനസഞ്ചാരമില്ലാത്ത ആ വനത്തിൽ ഇവളെയുപേക്ഷിച്ചശേഷം, ഹേ സൌമിത്രേ! നീ വേഗമിങ്ങോട്ടുവരിക. സീതയെക്കുറിച്ച് നീയൊന്നും എന്നോട് പറയേണ്ടാവശ്യമില്ല. ഞാൻ നന്നായാലോചിച്ചു നിശ്ചയിച്ച ഇക്കാൎയ്യത്തിൽ നീ വിപരീതം പറഞ്ഞാൽ എനിക്കത്യന്തമപ്രീതി ജനിക്കും."

53. വാല്മീകേരാശ്രമസ്യാന്തേ ത്യക്ത്വാ സീതാമുവാചസഃ
ലോകാപവാദഭീത്യാത്വാം ത്യക്തവാൻ രാഘവോ വനേ
ദോഷോനകശ്ചിന്മേ മാതർഗച്ഛാശ്രമപദം മുനേഃ.

വാല്മീകേഃ ആശ്രമസ്യ അന്തേ=വാല്മീകിയുടെ ആശ്രമത്തിന്റെ അന്തത്തിൽ, സീതാം ത്യക്ത്വാ=സീതയെ ത്യജിച്ചിട്ട്, സഃഉവാച=അവൻ പറഞ്ഞു, ലോകാപവാദഭീത്യാ=ലോകാപവാദത്തിൽനിന്നുണ്ടായ ഭീതികൊണ്ട്, രാഘവഃ=രാമൻ, ത്വാം വനേത്യക്തവാൻ=അങ്ങ

യെ വനത്തിൽ ത്യജിച്ചിരിക്കുന്നു, മാതഃ=ഹേ മാതാവേ!, മേ കശ്ചിൽ ദോഷഃന=എന്റെ പേരിൽ ഒരു ദോഷവുമില്ല, മുനേഃ ആശ്രമപദം ഗച്ഛ=മുനിയുടെ ആശ്രമസ്ഥാനത്തെ ഗമിച്ചാലും.

വാല്മീകിയുടെ ആശ്രമസമീപത്തിൽ സീതയേയുപേക്ഷിച്ച ലക്ഷ്മണൻ സീതയോട് പറഞ്ഞു. "ലോകാപവാദത്തെ ഭയപ്പെട്ട രാമൻ അങ്ങയെ കാട്ടിലുപേക്ഷിച്ചിരിക്കുന്നു. അല്ലെയോ മാതാവേ എന്റെ പേരിൽ യാതൊരു ദോഷവും വിചാരിക്കരുത്. മുനിയുടെ ആശ്രമസ്ഥാനത്തിൽ പോയിരുന്നാലും."

ലക്ഷ്മണൻ സീതയോട് പറയുന്നതിനെക്കുറിച്ച് ശ്രീവാല്മീകി!-

"ശ്രുത്വാ പരിഷദോമദ്ധ്യേ പ്രതിവാദം സുദാരുണം
പുരേജനപദേചൈവ ത്വൽകൃതേ ജനകാത്മജേ
സാത്വം ത്യക്ത്വാ നരേന്ദ്രേണ സാദ്ധ്വീകുലസമന്വിതാ
ലോകാപവാദഭീതേന ത്വം ത്യക്താ ദേവിനാന്യഥാ
ഇഹാശ്രമേഷു ചമയാ ത്യക്തവ്യാത്വം ഭവിഷ്യസി
രാജ്ഞഃ ശാസനമാജ്ഞായ തഥൈവകില സൌഹൃദം
തദേതജ്ജാഹ്നവീ തീരേ മഹർഷീണാം തപോവനം
പുണ്യംചരമണീയംച വിഷാദംമാകൃഥാഃ ശുഭേ."

"ഹേ ജനകപുത്രി! നഗരങ്ങളിലും ഗ്രാമങ്ങളിലും അങ്ങയെക്കുറിച്ച് ജനങ്ങൾ പറയുന്ന കഠിനമായ അപവാദത്തെ, സഭാമദ്ധ്യത്തിൽ വെച്ചു കേട്ടറിഞ്ഞ രാജാവ്, പാതിവ്രത്യവും കുലാചാരം തെററാതെ വൎത്തിക്കുന്നവളുമായ അങ്ങയെ ലോകാപവാദഭയത്താൽ ഉപേക്ഷിച്ചതാകുന്നു. മറെറാരുകാരണവുമില്ല. അതുകൊണ്ട് ഈ ആശ്രമസ്ഥാനങ്ങളിൽ ഭവതിയെ ഞാനും ഉപേക്ഷിക്കേണ്ടതായ്വന്നിരിക്കുന്നു. അപ്രകാരംതന്നെ ഞാൻ സൌഹാൎദ്ദത്തെയും ഉപേക്ഷിക്കേണ്ടതായ്വന്നു. രാജാവിന്റെ ശാസനത്തെ അനുഷ്ഠിക്കാതെ കഴികയില്ലെല്ലൊ. ഇത് ഗംഗാനദീതീരമാണ്. ഇക്കാണപ്പെടുന്ന തപോവനം പുണ്യവും മനോഹരവുമായ സ്ഥലമാകുന്നു. ഹേ പരിശുദ്ധേ! വിഷാദിക്കാതെയിവിടെ വസിച്ചാലും."

54. ഇത്യുക്ത്വാ ലക്ഷ്മണഃ ശീഘ്രം ഗതവാൻ രാമസന്നിധിം
സീതാപി ദുഃഖസന്തപ്താ വിലലാപാതിമുഗ്ദ്ധവത്

ഇതിഉക്ത്വാ ലക്ഷ്മണഃ=ഇപ്രകാരം പറഞ്ഞിട്ട് ലക്ഷ്മണൻ, ശീഘ്രം രാമസന്നിധിം ഗതവാൻ=വേഗം രാമസന്നിധിയെ പ്രാപിച്ചു, ദുഃഖ

സന്തപ്താ സീതാ അപി=ദുഃഖത്താൽ ഏററവും തപിച്ച സീതയും, അതി മുഗ്ദ്ധവത്=ഏററവും മൂഢയെന്നപോലെ, വിലലാപ=വിലപിച്ചു.

ഇപ്രകാരം സീതയോട് പറഞ്ഞശേഷം ലക്ഷ്മണൻ വേഗം രാമസമീപത്തെ പ്രാപിച്ചു. സീതയാകട്ടെ അതിദുഃഖത്താൽ പരിതപിക്കുന്നവളായിട്ട് ഏററവും മൂഢയെന്നപോലെ പലതുംപറഞ്ഞു കരഞ്ഞു.

55. ശിഷ്യൈഃ ശ്രുത്വാതു വാല്മീകിഃ സീതാംജ്ഞാത്വാച ദിവ്യദൃക്
അൎഘ്യാദിഭിഃ പൂജയിത്വാ സമാശ്വാസ്യച ജാനകീം
ജ്ഞാത്വാ ഭവിഷ്യം സകലമൎപയന്മുനിയോഷിതാം

ദിവ്യദൃക് വാല്മീകിഃ=ദിവ്യജ്ഞാനിയായ വാല്മീകി, ശിഷ്യൈഃ ശ്രുത്വാ=ശിഷ്യന്മാർമുഖാന്തരം ശ്രവിച്ചിട്ട്, സീതാം ജ്ഞാത്വാ=സീതയാണെന്നറിഞ്ഞിട്ട്, ജാനകീം=ജനകപുത്രിയെ, അൎഘ്യാദിഭിഃ പൂജയിത്വാ സമാശ്വാസ്യ=അൎഘ്യാദികൾകൊണ്ട് പൂജിക്കയും സമാശ്വസിപ്പിക്കയും ചെയ്തിട്ട്, ഭവിഷ്യം സകലം ജ്ഞാത്വാ=ഭവിപ്പാൻ പോകുന്നതായ സകലത്തേയുമറിഞ്ഞിട്ട്, മുനിയോഷിതാം ആൎപയത്=മുനിപത്നിമാരുടെ കയ്യിൽ അൎപിച്ചു.

ദിവ്യജ്ഞാനിയായ വാല്മീകിമുനി ആശ്രമസമീപത്തിൽ ഒരു സ്ത്രീ വന്നിരിക്കുന്നതായിട്ട കേട്ടു. സീതയാണെന്നറിഞ്ഞു. ഉടനെ പൂജാദ്രവ്യങ്ങൾകൊണ്ട് ജാനകിയെ പൂജിച്ചാശ്വസിപ്പിച്ചു മേലിൽ ഉണ്ടാവാൻപോകുന്ന എല്ലാമറിഞ്ഞു. സീതയെ മഹൎഷി പത്നിമാരുടെ കയ്യിൽ വേണ്ടതുപോലെ സംരക്ഷിപ്പാനായേൽപ്പിച്ചു.

56. താസ്താം സംപൂജയന്തിസ്മ സീതാം ഭക്ത്യാ ദിനേദിനേ
ജ്ഞാത്വാ പരാത്മനോലക്ഷ്മീം മുനിവാക്യേനയോഷിതഃ
സേവാംചക്രുഃ സദാതസ്യാ വിനയാദിഭിരാദരാൽ

താഃ=അവർ, താം സീതാം=ആ സീതയെ, ദിനേദിനേ=ദിവസംതോറും, ഭക്ത്യാ സംപൂജയന്തിസ്മ=ഭക്തിയോടെ നന്നായി പൂജിച്ചു, മുനിവാക്യേന=മുനിവാക്യത്താൽ, യോഷിതഃ=സ്ത്രീകൾ, പരാത്മനഃ ലക്ഷ്മീം ജ്ഞാത്വാ=പരമാത്മാവിന്റെ ലക്ഷ്മിയാണെന്നറിഞ്ഞിട്ട്, വിനയാദിഭിഃ=വിനയാദികളോടുകൂടെ, സദാ തസ്യാഃ സേവാം ചക്രുഃ=എപ്പോഴും അവളുടെ സേവയെ ചെയ്തു.

മുനിപത്നിമാർ ആ സീതയെ ദിവസന്തോറും ഭക്തിപൂർവം സാദരം പൂജിച്ചു. മുനി പറഞ്ഞതുകൊണ്ട് പരമാത്മാവായ മഹാവിഷ്ണു

വിൻെറ ഭാൎയ്യയായ മഹാലക്ഷ്മിയാണ് സീതയെന്നറിഞ്ഞതിനാൽ മ ഹൎഷിപത്നിമാർ എപ്പോഴും സീതയെ വിനയാദിഭാവങ്ങളോടുകൂടെ സേവിച്ചു.

57. രാമോപിസീതാരഹിതഃ പരാത്മാ
വിജ്ഞാനദൃക് കേവല ആദിദേവഃ
സന്ത്യജ്യഭോഗാനഖിലാൻ വിരക്തോ
മുനിവ്രതോഭൂൽമുനി സേവിതാംഘ്രിഃ.

പരാത്മാ=പരമാത്മാവും, വിജ്ഞാനദൃക്=വിജ്ഞാനമാകുന്ന നേത്ര ത്തോടു കൂടിയവനും, കേവലഃ=ഏകനും, ആദിദേവഃ=ആദിദേവനും, സീതാരഹിതഃ=സിതയോടു വേറിട്ടവനുമായ, രാമഃഅപി=രാമനും, വിരക്തഃ=വിരക്തനായിട്ട്, അഖിലാൻ ഭോഗാൻ=സകല ഭോഗങ്ങ ളെ, സന്ത്യജ്യ=സന്ത്യജിച്ചിട്ട്, മുനിസേവിതാംഘ്രിഃ=മുനികളാൽ സേ വിക്കപ്പെടുന്ന അംഘ്രികളോടു കൂടിയവൻ, മുനിവ്രതഃ അഭൂത്=മുനി മാരുടെ വ്രതത്തോടു കൂടിയവനായ് ഭവിച്ചു.

പരമാത്മാവും ജ്ഞാനസ്വരൂപനും, അദ്വിതീയനും ആദിദേവ നും മുനിമാരാൽ സേവിക്കപ്പെടുന്ന പാദങ്ങളോടു കൂടിയവനും സീത യെ വേറിട്ടിരിക്കുന്നവനുമായ രാമനും സകലവിഷയസുഖങ്ങളിൽനി ന്നും വിരക്തനായിട്ട് രാജഭോഗങ്ങളെയെല്ലാം പരിത്യജിച്ച് മുനിമാരു ടെ വ്രതത്തോടുകൂടിയവനായ് ഭവിച്ചു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ

ഉത്തരകാണ്ഡേ ചതുൎത്ഥോദ്ധ്യായഃ

സമാപ്തം ശുഭം ഭവതു.

---

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## അഞ്ചാം സർഗം.

---

രാമഗീതാ.

### ശ്രീമഹാദേവ ഉവാച.

1. തതോജഗന്മംഗലമംഗലാത്മനാ
വിധായരാമായണകീൎത്തിമുത്തമാം
ചചാരപൂൎവ്വാചരിതം രഘൂത്തമോ
രാജൎഷിവൎയ്യൈരഭിസേവിതംയഥാ.

ജഗന്മംഗലമംഗലാത്മനാ=ജഗത്തുകളുടെ മംഗലങ്ങൾക്കും മംഗലമായിരിക്കുന്ന സ്വരൂപത്താൽ, ഉത്തമാം=ഉൽകൃഷ്ടയായ, രാമായണകീൎത്തിം=രാമചരിതരൂപമായ കീൎത്തിയെ, വിധായ=ഉണ്ടാക്കീട്ട്, സ്ഥിതഃരഘൂത്തമഃ=സ്ഥിതനായിരിക്കുന്ന രഘുശ്രേഷ്ഠൻ, തതഃ=അനന്തരം, പൂൎവ്വാചരിതം=പൂൎവ്വന്മാരാൽ ആചരിക്കപ്പെട്ടതും, രാജൎഷിവൎയ്യൈഃ=ശ്രേഷ്ഠന്മാരായ രാജൎഷികളാൽ, അഭിസേവിതംയഥാ=ആഭിമുഖ്യേന സേവിക്കപ്പെട്ടതും എപ്രകാരമോ, തഥാചചാര=അപ്രകാരം ആചരിച്ചു.

ഭഗവാൻ പരമേശ്വരൻ ശ്രീരാമലക്ഷ്മണസംവാദരൂപമായ രാമഗീതമുഖാന്തരം പാൎവ്വതീദേവിക്ക് പരമതത്വത്തെയുപദേശിപ്പാൻ ഭാവിക്കുന്നു:—ലോകങ്ങളിലുള്ളവൎക്ക് യാതൊരു മംഗളങ്ങൾ–ആനന്ദാനഭവങ്ങളുണ്ടോ–അവയ്ക്കെല്ലാം ആധാരമായ പൂർണ്ണാനന്ദം യാതൊന്നോ, യാതൊരു ബ്രഹ്മാനന്ദമോ, അതാകുന്നു ശ്രീരാമദേവന്റെ സത്യസ്വരൂപം.

"തസ്യൈവാനന്ദസ്യമാത്രാമുപജീവന്തി" ആ ആനന്ദത്തിന്റെ അംശത്തെ ലോകത്തിലുള്ളവർ അനുജീവിക്കുന്നു, എന്നുള്ള ശ്രുതിയും, "മംഗലാനാംചമംഗലം" മംഗലങ്ങളുടെയും മംഗലം എന്നൎത്ഥമായ സ്മൃതിയും ശ്രീരാമസ്വരൂപം പൂർണ്ണാനന്ദമാണെന്നുറപ്പിക്കുന്നു. സ്മരിക്ക

ന്നവൎക്ക് പരമകല്യാണത്തെ നൽകുന്നതായ ആ സ്വരൂപത്താൽ ലോകോപദ്രവകാരികളായ രാവണാദി ദുൎജ്ജനങ്ങളെ സംഹരിച്ചതിനെ ശ്രീവാല്മീകി മുതലായ കവികൾ കാവ്യരൂപേണ നിൎമ്മിച്ചു നിലനിൎത്തിയതിനാൽ ലോകത്തിലുള്ളവരുടെ പാപങ്ങളെ നശിപ്പിക്കുന്നതിന്നു സമൎത്ഥയായ ഉത്തമകീൎത്തിയെ ലോകത്തിലുറപ്പിച്ച ശ്രീരാമചന്ദ്രൻ സീതാപരിത്യാഗാനന്തരം, തന്റെ വംശത്തിൽ ജനിച്ചിരുന്ന പൂൎവ്വന്മാരും, അന്യന്മാരായ രാജൎഷിശ്രേഷ്ഠന്മാരും ഏതുവിധം പ്രജാപരിപാലനം സൽകഥാശ്രവണം മുതലായ സൽകാൎയ്യങ്ങളിൽ പ്രവൎത്തിച്ചിരുന്നുവോ അതുപ്രകാരം സ്വധൎമ്മാനുഷ്ഠാനത്തിൽമാത്രം ശ്രദ്ധയുള്ളവനായിരുന്നു. രാജഭോഗാനുഭവത്തിൽ വിരക്തനായിട്ട് അന്ത്യകാലം കഴിച്ചുകൂട്ടിയെന്നുസാരം.

2. സൌമിത്രിണാപൃഷ്ട ഉദാരബുദ്ധിനാ
രാമഃകഥാഃപ്രാഹ പുരാതനീഃശുഭാഃ
രാജ്ഞഃപ്രമത്തസ്യ നൃഗസ്യശാപതോ
ദ്വിജസ്യതിൎയ്യക്ത്വമഥാഹരാഘവഃ.

ഉദാരബുദ്ധിനാ=ഉദാരയായ-ഉൽകൃഷ്ട ഗുണവതിയായ-ബുദ്ധിയോടുകൂടിയ, സൌമിത്രിണാ=സുമിത്രാപുത്രനാൽ, പൃഷ്ടഃരാമഃ=പൃഛിക്കപ്പെട്ട രാമൻ, പുരാതനീഃ=പണ്ടു സംഭവിച്ചതായ, ശുഭാഃകഥാഃ=ശോഭനകഥകളെ, പ്രാഹ=പറഞ്ഞു. പ്രമത്തസ്യ=പ്രവൃത്തിയിൽ മനസ്സിരുത്താതിരുന്ന, നൃഗസ്യരാജ്ഞഃ=നൃഗരാജാവിന്നു്, ദ്വിജസ്യശാപതഃ=ദ്വിജന്റെ ശാപംനിമിത്തം, തിൎയ്യക്ത്വം=തിൎയ്യഗ്യോനിയിലുണ്ടായ ജന്മത്തെ, അഥരാഘവഃ ആഹ=അനന്തരം രാഘവൻ പറഞ്ഞു.

സീതയെ പരിത്യജിച്ചതുകൊണ്ടുണ്ടായ രാമന്റെ മനഃ സന്താപത്തെ ശമിപ്പിക്കുവാൻ ഉദാരബുദ്ധിയായ ലക്ഷ്മണൻ ഓരോ ചോദ്യം ചെയ്തുകൊണ്ടിരുന്നു. അപ്പോൾ പണ്ടു കഴിഞ്ഞ ചില സൽകഥകളെ-വസിഷ്ഠമഹൎഷിയും നിമിരാജാവും തമ്മിൽ സംഭാഷണം ചെയ്തതായ കഥകളെ രാമൻ ലക്ഷ്മണനോട്ട് പറഞ്ഞു. പിന്നെ കഥാപ്രസംഗം തുടൎന്നുകൊണ്ടിരുന്നപ്പോൾ സ്വപ്രവൃത്തിയിൽ വേണ്ടതുപോലെ മനസ്സിരുത്താഞ്ഞതുകൊണ്ട് ബ്രാഹ്മണശാപം നിമിത്തം കൃകലാസമായ്ഭവിച്ച (ഓന്തായി ജനിച്ച) നൃഗരാജാവിന്റെ കഥ രാമൻ ലക്ഷ്മണനോട്ട് പറഞ്ഞു.

നൃഗരാജാവിനെ സംബന്ധിച്ചതായ ഈ ചരിത്രം ശ്രീവാല്മീകീയത്തിലും, മഹാഭാരതത്തിലും, ശ്രീമഹാഭാഗവതത്തിലും കാണുന്നു

ണ്ട്. വർണ്ണനകളിൽ അവിടവിടെ അല്പാല്പവ്യത്യാസം മൂന്നിലും കാണുന്നുണ്ട്. ശ്രീവാല്മീകീയരാമായണത്തിൽ കാണുന്ന കഥാരീതിയിവിടെ കാണിക്കാം:— നൃഗനെന്ന പേരായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം ഒരിക്കൽ ബ്രാഹ്മണക്കായ്ക്കൊണ്ട് അധികം പാൽ കറക്കുന്ന അനേകം പശുക്കളെ കുട്ടികളോടുകൂടെ ദാനംചെയ്തു. ആ കൂട്ടത്തിൽ അഗ്നിഹോത്രാദികർമ്മശ്രദ്ധയോടുകൂടെയിരിക്കുന്ന ഒരു ദരിദ്രബ്രാഹ്മണന്റെ ധേനു വന്നുചേന്നിട്ടുണ്ടായിരുന്നു. രാജാവ് സ്വധേനുക്കളുടെ സംഘത്തിൽ അന്യനായ ഒരുവന്റെ ധേനു ഉൾപ്പെട്ടിരുന്ന സംഗതി അറിയാതെ അതിനെയും ഒരു ബ്രാഹ്മണന്ന് ദാനംചെയ്തു. ആ ധേനുവിന്റെ ഉടമസ്ഥൻ കാണാതിരുന്ന തന്റെ ധേനുവിനെ തിരഞ്ഞുകൊണ്ട് കനഖലം എന്ന ഗ്രാമത്തിൽ വന്നുചേന്നു. അവിടെ ഒരു ബ്രാഹ്മണഗൃഹത്തിൽ തന്റെ ധേനുവിനെക്കണ്ടു. ശബളാ എന്നായിരുന്നു ആ പശുവിന്നു പേർ. "ശബളേ വാ വാ" എന്നുപറഞ്ഞു വിളിച്ചു. പശു തന്റെ സ്വാമിയുടെ സ്വരം അറിഞ്ഞ് പിന്നാലെ നടന്നുപോയി. ഇപ്പോഴത്തെ ഉടമസ്ഥനായ ബ്രാഹ്മണൻ, പശുവിന്റെ പണ്ടത്തെ ഉടമസ്ഥനോട് എന്റെ പശുവിനെ നിങ്ങൾ അപഹരിച്ചുകൊണ്ടുപോകുന്നതിന്നു കാരണമെന്താണെന്നു പറഞ്ഞ് വാഗ്വ്യവഹാരം നടന്നു. അന്യോന്യം സംഗതി പറഞ്ഞപ്പോൾ വഴക്കു തീപ്പാനായി രാജസമീപത്തിലേക്ക് രണ്ടുപേരും ചെന്നു. രാജദ്വാരത്തിൽ അനേകം ദിവസം നിന്നിട്ടും രാജാവിനെ കാണ്മാൻ അനുവാദം കിട്ടാഞ്ഞതുകൊണ്ട് ബ്രാഹ്മണർ രണ്ടുപേരും കോപിച്ച് രാജാവിനെ ശപിച്ചു. "കാര്യം പറവാൻ വന്നിരിക്കുന്നവക്ക് അങ്ങുന്ന് കാണ്മാൻ അവസരം നൽകാത്തതുകൊണ്ട് പ്രാണികൾക്കുകാണ്മാൻകൊള്ളരുതാത്തതായ കൃകലാസമായ്ഭവിക്കും. ബഹുകാലം അങ്ങിനെ കഴിയുമ്പോൾ യദുകുലത്തിൽ വാസുദേവൻ എന്ന പേരോടുകൂടെ അവതരിക്കുന്ന ഭഗവാൻ ശ്രീവിഷ്ണു അങ്ങയെ ശാപത്തിൽനിന്നു മോചിപ്പിക്കും" ഇതാണ് ശ്രീവാല്മീകിയവചനം.

3. കദാചിദേകാന്തഉപസ്ഥിതം പ്രഭും
രാമം രമാലാലിതപാദപങ്കജം.
സൌമിത്രിരാസാദിതശുദ്ധഭാവനഃ
പ്രണമ്യഭക്ത്യാ വിനയാന്വിതോബ്രവീത്.

കദാചിത്=ഒരിക്കൽ, ഏകാന്തേഉപസ്ഥിതം=ഏകാന്തത്തിൽ ഉപസ്ഥിതനും, രമാലാലിതപാദപങ്കജം=ലക്ഷ്മീദേവിയാൽ ലാലിക്ക

പ്പെടുന്ന പാദപത്മത്തോടുകൂടിയവനും, പ്രഭുംരാമം=സൎവ്വേശ്വരനുമായ രാമനെ, ആസാദിതശുദ്ധഭാവനഃസൌമിത്രിഃ=സിദ്ധിച്ചിരിക്കുന്നശുദ്ധഭാവനയോടുകൂടിയ സുമിത്രാപുത്രൻ, ഭക്ത്യാപ്രണമ്യ=ഭക്തിയോടുകൂടെ പ്രണമിച്ചിട്ട്, വിനയാന്വിതഃഅബ്രവീത്=വിനയത്തോടുകൂടിയവനായിട്ടു പറഞ്ഞു.

സാക്ഷാൽ ലക്ഷ്മീഭഗവതിയാൽ സേവിക്കപ്പെടുന്ന പാദപങ്കജങ്ങളോടുകൂടിയ ശ്രീമഹാവിഷ്ണുവും സർവേശ്വരനുമായ ശ്രീരാമചന്ദ്രൻ ഒരുനാം ഏകാന്തത്തിൽ വസിക്കുന്നസമയം അന്തഃകരണത്തിൽ പരിശുദ്ധിയോടുകൂടിയ ലക്ഷ്മണൻ സമീപത്തുചെന്നു ഭക്തിപൂർവം നമസ്കരിച്ചു വിനയത്തോടുകൂടെ ഇങ്ങിനെ പറഞ്ഞു.

4. ത്വംശുദ്ധബോധോസിഹിസർവദേഹിനാ
മാത്മാസ്യധീശോസിനിരാകൃതിഃസ്വയം.
പ്രതീയസേജ്ഞാനദൃശാംമഹാമതേ!
പാദാബ്ജഭൃംഗാഹിതസംഗസംഗിനാം.

മഹാമതേ=മഹതിയായ—സർവത്തേയും വ്യാപിക്കുന്ന—മതിയോടുകൂടിയോവേ, ത്വംശുദ്ധബോധഃഅസി=നിന്തിരുവടി ശുദ്ധജ്ഞാനസ്വരൂപനാകുന്നു, സർവദേഹിനാം ആത്മാ അസി=സർവദേഹികളുടെ ആത്മാവാകുന്നു, അധീശഃഅസി=നിയന്താവാകുന്നു, സ്വയം നിരാകൃതിഃ=സ്വതേആകൃതിരഹിതനാകുന്നു, പാദാബ്ജഭൃംഗാഹിതസംഗസംഗിനാം ജ്ഞാനദൃശാം പ്രതീയസേ=പാദകമലങ്ങളിൽ ഭൃംഗമെന്നപോലെ ചെയ്യപ്പെട്ട ചേർച്ചയോടുകൂടിയവരുടെ സംഗമുള്ളവരായ ജ്ഞാനമാകുന്ന ദൃഷ്ടിയോടുകൂടിയവരാൽ അറിയപ്പെടുന്നു.

സകലത്തെയും വ്യാപിച്ചിരിക്കുന്ന ബുദ്ധിവൃത്തിയോടുകൂടിയോവേ! നിന്തിരുവടി പരിശുദ്ധജ്ഞാനസ്വരൂപനും സർവശരീരികളിൽ ജീവസ്വരൂപനും, അന്തൎയ്യാമിരൂപേണ സർവത്തേയും നിയന്ത്രിക്കുന്ന ഈശ്വരനും, സാധാരണജനങ്ങളെപ്പോലെ കൎമ്മാധീനമായ ശരീരത്തോടുകൂടാത്തവനുമാണെന്ന് നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ വണ്ടെന്നപോലെയിരിക്കുന്ന അന്തഃകരണത്തോടുകൂടിയ ഭക്തന്മാരുടെ സംസർഗത്താൽ സിദ്ധിച്ച വേദാൎത്ഥജ്ഞാനമാകുന്ന കണ്ണുള്ളവരറിയുന്നു.

5. അഹംപ്രപന്നോസ്മിപദാംബുജംപ്രഭോ
ഭവാപവർഗംതവയോഗിഭാവിതം.

യഥാംജസാജ്ഞാനമപാരവാരിധിം
സുഖംതരിഷ്യാമിതഥാനുശാധിമാം.

യോഗിഭാവിതം=യോഗികളാൽ ഭാവിക്കപ്പെടുന്നതും, ഭവാപവർഗം=സംസാരത്തിന്റെ നിവൃത്തിക്കാസ്പദവുമായ, തേ പദാംബുജം=നിന്തിരുവടിയുടെ പാദാരവിന്ദത്തെ, അഹംപ്രപന്നഃഅസ്മി=ഞാൻ ശരണം പ്രാപിക്കുന്നു, അപാരവാരിധിം അജ്ഞാനം=കരയില്ലാത്ത സമുദ്രമായ അജ്ഞാനത്തെ, യഥാ അംജസാ സുഖംതരിഷ്യാമി=ഞാൻ ഏതുവിധത്തിൽ വേഗം സുഖമായിട്ടുതരിക്കുമോ, തഥാമാംഅനുശാധി=അപ്രകാരം എന്നെ അനുശാസിച്ചാലും

ഹേ പ്രഭോ! സംസാരസങ്കടത്തെത്തീക്കുന്നതും അതിന്നായിട്ട് യോഗികൾ ധ്യാനിക്കുന്നതുമായ നിന്തിരുവടിയുടെ ചരണകമലത്തെ ഞാൻ ശരണം പ്രാപിക്കുന്നു. കരകാണാൻ കഴിയാതിരിക്കുന്ന അജ്ഞാനസമുദ്രത്തെ ഏതുവിധത്തിലായാൽ സുഖമായിക്കടക്കുവാൻ കഴിയുമോ ആ വിധത്തിലെന്നെ അനുശാസിച്ചാലും:—ആ മാർഗത്തെയെനിക്കുപദേശിച്ചാലും.

6. ശ്രുത്വാഥസൌമിത്രിവചോഖിലംതദാ
പ്രാഹപ്രപന്നാർത്തിഹരഃ പ്രസന്നധീഃ
വിജ്ഞാനമജ്ഞാനതമോപശാന്തയേ
ശ്രുതിപ്രപന്നം ക്ഷിതിപാലഭൂഷിതഃ.

അഥ അഖിലം സൌമിത്രിവചഃ ശ്രുത്വാ=സുമിത്രാപുത്രന്റെ അഖിലമായ വാക്യത്തെ ശ്രവിച്ചിട്ട്, പ്രപന്നാർത്തിഹരഃ=ശരണം പ്രാപിച്ചവരുടെ ദുഃഖത്തെ ഹരിക്കുന്നവനും, പ്രസന്ന ധീഃ=പ്രസന്നയായ—ദോഷസംസർഗമില്ലാത്തതായ ബുദ്ധിയോടുകൂടിയവനുമായ, ക്ഷിതിപാലഭൂഷണഃ=രാജാക്കന്മാരുടെ അലങ്കാരഭൂതൻ, അജ്ഞാനതമോപശാന്തയേ=അജ്ഞാനമാകുന്ന അന്ധകാരത്തിന്റെ ഉപശാന്തിക്കായ്ക്കൊണ്ട്, ശ്രുതിപ്രപന്നം വിജ്ഞാനം=വേദത്താൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ആത്മജ്ഞാനത്തെ, തദാ പ്രാഹ=അപ്പോൾ പറഞ്ഞു.

ലക്ഷ്മണൻ പറഞ്ഞതിനെ മുഴുവനും കേട്ടശേഷം ശരണാഗതന്മാരുടെ സങ്കടം തീക്കുന്നവനും, ഭ്രമാദിദോഷങ്ങൾ ബാധിക്കാത്ത ബുദ്ധിയോടുകൂടിയവനും, രാജശ്രേഷ്ഠനുമായ രാമൻ, സംസാരകാരണമായ അജ്ഞാനാന്ധകാരത്തിന്റെ നാശത്തിന്നു വേദാന്തവാക്യത്താൽ ഉറപ്പിക്കപ്പെട്ടിരിക്കുന്ന മഹാവാക്യാർത്ഥജ്ഞാനത്തെയുപദേശിച്ചു.

7. ആദൌസ്വവൎണ്ണാശ്രമവൎണ്ണിതാഃ ക്രിയാഃ
കൃത്വാസമാസാദിതശുദ്ധമാനസഃ
സമാപ്യതൽപൂൎവമുപാത്തസാധനഃ
സമാശ്രയേൽ സൽഗുരുമാത്മലബ്ധയേ.

ആദൌ=ആദിയിൽ, സ്വവൎണ്ണാശ്രമവൎണ്ണിതാഃ ക്രിയാഃ കൃത്വാ=സ്വവൎണ്ണാശ്രമങ്ങളിൽ വൎണ്ണിക്കപ്പെട്ട ക്രിയകളെ ചെയ്തിട്ട്, സമാസാദിതശുദ്ധമാനസഃ=സമ്പാദിക്കപ്പെട്ട ശുദ്ധമാനസത്തോടുകൂടിയവനും, തൽപൂൎവം ഉപാത്തസാധനഃ=അതോടുകൂടെ സമ്പാദിച്ച സാധനങ്ങളോടുകൂടിയവനുമായിട്ട്, സമാപ്യ=സന്ന്യസിച്ചിട്ട്, ആത്മലബ്ധയേ=ആത്മജ്ഞാനത്തിന്നായിക്കൊണ്ട്, സൽഗുരും സമാശ്രയേത്=സൽഗുരുവിനെ സമാശ്രയിക്കേണം.

വേദാന്താൎത്ഥജ്ഞാനമുണ്ടാവാൻ ആവശ്യമായ സാധനങ്ങളെ പ്പറയുന്നു:— ബഹിരംഗസാധനങ്ങൾ, അന്തരംഗസാധനങ്ങൾ എന്ന രണ്ടുവിധത്തിൽ ജ്ഞാനസാധനങ്ങളെ വിഭജിച്ചിരിക്കുന്നു. അവരവരുടെ വൎണ്ണാശ്രമങ്ങളിലിരുന്നു നടത്തേണ്ടതായി ശാസ്ത്രത്താൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന നിത്യനൈമിത്തിക യജ്ഞദാനാദിക്രിയകളെ ശ്രദ്ധാപൂൎവ്വം അനുഷ്ഠിക്കേണം. ഫലകാംക്ഷകൂടാതെ ഈശ്വരാൎപ്പണബുദ്ധ്യാ ചെയ്യുന്ന ഈ കൎമ്മങ്ങളിൽനിന്നു അന്തഃകരണശുദ്ധിയുണ്ടാകും. കാമക്രോധലോഭാദിവൃത്തികൾ നശിക്കും. അതുനിമിത്തം മനഃശുദ്ധിയുണ്ടാകും. ആകയാൽ നിത്യനൈമിത്തികാദികൎമ്മാനുഷ്ഠാനം ബഹിരംഗസാധനം ഇതോടുകൂടെ ശമദമാദികളേയും സമ്പാദിക്കേണം. മനസ്സിനേയും ഇന്ദ്രിയങ്ങളേയും കീഴടക്കേണം. ശമാദിസമ്പത്തി, അന്തരംഗസാധനം. ശമാദിസാധനസമ്പന്നൻ ആത്മജ്ഞാനത്തിന്നുവേണ്ടി വിഷയവിരക്തിയോടുകൂടെ സന്ന്യസിക്കേണം. ശമദമവൈരാഗ്യാദിദൃഢപ്പെടുന്നതുവരെ കൎമ്മം ചെയ്യേണം. അനന്തരം കൎമ്മങ്ങളെ സന്ന്യസിക്കേണമെന്നു സിദ്ധാന്തം. പിന്നെ ആത്മസ്വരൂപത്തെ ബോധിപ്പിക്കുന്ന തത്വമസ്യാദിമഹാവാക്യാൎത്ഥശ്രവണത്തിന്നായിക്കൊണ്ട് സൽഗുരുവിനെ ആശ്രയിക്കേണം. "ശ്രോത്രിയംബ്രഹ്മനിഷ്ഠം" എന്ന വാക്യത്താൽ ഗുരു, ശാസ്ത്രജ്ഞനും ബ്രഹ്മസാക്ഷാൽകാരം ലഭിച്ചവനുമായിരിക്കേണമെന്നു പറയപ്പെട്ടിരിക്കുന്നു. ഗുരുമുഖത്തിൽനിന്നു കേൾക്കാതെ, വ്യുൽപത്തിബലത്താൽ മഹാവാക്യാൎത്ഥനിരൂപണം ചെയ്യുന്നതുകൊണ്ടു ജ്ഞാനം ദൃഢമാകയില്ലെന്നു കാണിപ്പാനാണ് ഗുരുവിനെ നന്നായി— ഭക്തിശ്രദ്ധാപൂൎവ്വം— ആശ്രയിക്കേണമെന്നു വിധിച്ചത്.

8. ക്രിയാശരീരോത്ഭവ ഹേതുരാദൃതാ
പ്രിയാപ്രിയൌതൌ ഭവതഃസുരാഗിണഃ
ധമ്മേതരൌ തത്രപുനഃശരീരകം
പുനഃക്രിയാ ചക്രവദീയ്യതേഭവഃ.

ആദൃതാ ക്രിയാ=ആദരിക്കപ്പെട്ട കമ്മം, ശരീരോത്ഭവഹേതുഃ=ശരീരത്തിൻെറ ഉത്ഭവത്തിന്നു കാരണം, തത്ര സുരാഗിണഃ=ആ ജന്മത്തിൽ സുരാഗമുള്ള പുരുഷന്ന്, ധമ്മേതരൌ പ്രിയാപ്രിയൌ ഭവതഃ=ധമ്മാധമ്മങ്ങൾ പ്രിയാപ്രിയങ്ങളെ ജനിപ്പിക്കുന്നവയായ് ഭവിക്കും. പുനഃശരീരകം=പിന്നെയും ശരീരം, പുനഃക്രിയാ=പിന്നെയും കമ്മം, ഭവഃചക്രവൽ ഈയ്യതേ=സംസാരം ചക്രമെന്നപോലെ പറയപ്പെടുന്നു.

സംസാരം ചക്രമെന്നപോലെ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതാകുന്നു. അതു നിലയ്ക്കേണമെങ്കിൽ അതിൻെറ കാരണമായ അജ്ഞാനം നശിക്കേണം. അതിന്നു ആത്മതത്വം അറിയുകതന്നെ വേണം. അതിന്നു വേദാന്തവാക്യാത്ഥവിചാരം ആവശ്യം. അതിന്നു ഗുരുവിനെ ആശ്രയിക്കേണം എന്നതിനെ ഇവിടെ പ്രതിപാദിക്കുന്നു.

സംസാരം ചക്രമെന്നപോലെ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതാണെന്നു തത്വജ്ഞന്മാർ പറയുന്നു:— എങ്ങിനെയെന്നാൽ:— ആദരപൂർവം കഴിഞ്ഞ ജന്മത്തിൽ ചെയ്ത കമ്മം ഈ ജന്മത്തിന്നു കാരണമായിഭവിച്ചു. ഈ ശരീരത്തിൽ ദൃഢസക്തിപൂർവം വിഷയാഭിലാഷയുള്ള പുരുഷൻ വിഷയങ്ങളെ സമ്പാദിപ്പാൻ ചെയ്യുന്ന കമ്മങ്ങളിൽ ചിലതു ധമ്മവും ചിലത് അധമ്മവുമായി കലാശിക്കും. ധമ്മാധമ്മങ്ങളിൽ നിന്നു സുഖവും ദുഃഖവുമുണ്ടാകും. പിന്നെയും കമ്മങ്ങൾ, പിന്നെയും ജന്മങ്ങൾ, ഇങ്ങിനെ സംസാരം ചക്രംപോലെ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കും. തിരിയുന്ന ചക്രത്തിൻെറ കീഴ്ഭാഗം ചിലപ്പോൾ മേല്പോട്ടുപോകും. ഉടനെ താഴത്തുവരും. ഇതുപോലെ ധമ്മാധിക്യത്താൽ ദേവാദി ശരീരലാഭം, അധമ്മാധിക്യത്താൽ തിയ്യഗാദി യോനിപ്രാപ്തി. ഇങ്ങിനെ കമ്മങ്ങളും ജന്മങ്ങളും അന്യോന്യം ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നു.

9. അജ്ഞാനമേവാസ്യഹിമൂലകാരണം
തദ്ധാനമേവാത്രവിധൌ വിധീയതേ
വിദ്യൈവതന്നാശ വിധൌപടീയസീ
നകമ്മതജ്ജംസവിരോധമീരിതം.

അസ്യ മൂലകാരണം അജ്ഞാനം ഏവ ഹി=ഇതിന്റെ (സംസാരത്തിന്റെ) ആദികാരണം അജ്ഞാനംതന്നെ നിശ്ചയം, അത്രവിധേയ= ഈ കാര്യത്തിൽ (സംസാരനിവൃത്തിലക്ഷണകാര്യത്തിൽ) തദ്ധാനം ഏവ=അതിന്റെ (അജ്ഞാനത്തിന്റെ)നാശംതന്നെ, വിധീയതെ=വിധിക്കപ്പെട്ടിരിക്കുന്നു, തന്നാശവിധൌ=അതിന്റെ (മൂലാജ്ഞാനത്തിന്റെ) നാശനത്തിൽ, വിദ്യാ ഏവ പടീയസീ=വിദ്യ (ജ്ഞാനം) തന്നെ സമർത്ഥാ, കർമ്മ ന=കർമ്മമല്ല, തജ്ജം=അതിൽനിന്നുണ്ടായത്, സവിരോധം ഈരിതം=വിരോധത്തോടുകൂടിയത് എന്നു പറയപ്പെട്ടിരിക്കുന്നു.

ജനനമരണരൂപമായ സംസാരത്തിന്ന് ആത്മസ്വരൂപത്തെ അറിയാതെ ദേഹേന്ദ്രിയാദി സംഘാതത്തെ ആത്മാവെന്നു തെറ്റിദ്ധരിച്ചതായ അറിവില്ലായ്മതന്നെ കാരണം. അതിനാൽ സംസാരം നശിക്കേണമെങ്കിൽ അജ്ഞാനം നശിക്കേണം. ആത്മാജ്ഞാനം നശിക്കേണമെങ്കിൽ ആത്മസ്വരൂപം അറികതന്നെ വേണം. അവിദ്യാരൂപമായ അജ്ഞാനത്തെ നശിപ്പിക്കുവാൻ വിദ്യാരൂപമായ ജ്ഞാനം തന്നെ സാധനം. കർമ്മമല്ല, കർമ്മം അജ്ഞാനത്തിൽനിന്നുണ്ടാകുന്നതാകയാൽ, അജ്ഞാനവിരോധിയല്ല. ഏതൊന്നിന്നേതൊന്നുവിരോധിയോ അതതിനെ നശിപ്പിക്കും ഇരുട്ടിനെ വെളിച്ചം നശിപ്പിക്കുന്നതുപോലെ അജ്ഞാനത്തെ ജ്ഞാനം നശിപ്പിക്കും. രജ്ജുവിന്റെ ശരിയായ സ്വരൂപമറിയാത്തതിനാലുണ്ടായ സർപ്പഭ്രാന്തി നശിക്കേണമെങ്കിൽ രജ്ജുസ്വരൂപത്തെ നന്നായറിയുകതന്നെ വേണം. അതുകൊണ്ടു സച്ചിദാനന്ദ ലക്ഷണമായ ആത്മാവിനെ അറിയാത്തതിനാൽ അനൃതജഡദുഃഖാത്മകമായ ശരീരത്തെ ആത്മാവെന്നു തെറ്റായി ധരിച്ചതുകൊണ്ടുണ്ടായ സംസാരം നശിക്കേണമെങ്കിൽ ശരീരം അവസ്തു (അസത്യം)വാണെന്നും ആത്മാവുതന്നെ സത്യസ്വരൂപമെന്നും ആ ആത്മാവുതന്നെ ഞാൻ—ദേഹമല്ലെന്നും ധരിക്കേണം. ആകകാൽ സംസാരബന്ധത്തിൽനിന്നു മോചിക്കേണമെന്നാഗ്രഹിക്കുന്നവൻ ജ്ഞാനം സമ്പാദിപ്പാൻ സൽഗുരുവിനെ ആശ്രയിക്കുകതന്നെ വേണമെന്നു സമർത്ഥിച്ചിരിക്കുന്നു.

10. നാജ്ഞാനഹാനിർന്നച രാഗസംക്ഷയോ
ഭവേത്തതഃ കർമ്മസദോഷമുത്ഭവേത്
തതഃപുനഃ സംസൃതിരപ്യവാരിതാ
തസ്മാൽബുധോജ്ഞാനവിചാരവാൻഭവേത്.

അജ്ഞാനഹാനിഃ ന=അജ്ഞാനത്തിന്നു നാശം ഭവിക്കില്ല, രാഗസംക്ഷയഃ ന ഭവേൽ=രാഗത്തിന്നു ക്ഷയം ഭവിക്കില്ല, തതഃ=അതിൽനിന്നു്, സദോഷം കർമഉത്ഭവേത്=ദോഷവത്തായ കൎമ്മം ഉത്ഭവിക്കും, തതഃ പുനഃ സംസൃതിഃ അവാരിതാ=അതിൽനിന്നു പിന്നേയും സംസാരം തടുക്കപ്പെടുകയില്ല, തസ്മാൽ ബുധഃ=അതുകൊണ്ടു് വിദ്വാൻ, ജ്ഞാനവിചാരവാൻ ഭവേത്=ജ്ഞാനസാധനമായ വേദാന്താൎത്ഥത്തെ വിചാരിക്കുന്നവനായ് ഭവിക്കേണം.

നിത്യനൈമിത്തികാദികൎമ്മാനുഷ്ഠാനത്താൽ അജ്ഞാനനാശമോ, രാഗാദിവൃത്തികൾക്കു് ക്ഷയമോ ഉണ്ടാകയില്ല. ക്ഷണഭംഗുരങ്ങളായ ഭോഗങ്ങളും, തന്നാശത്തിൽ വീണ്ടും ജനനമരണങ്ങളും സംഭവിക്കും. സംസാരത്തിന്നു നാശമുണ്ടാകയില്ല. അതുകൊണ്ടു് വിവേകമുള്ള പുരുഷൻ ആത്മസ്വരൂപത്തെ ബോധിപ്പിക്കുന്ന വേദാന്തവാക്യാൎത്ഥങ്ങളെ ഗുരുമുഖത്തിൽനിന്നു് കേട്ടതിനെ മനനാദികൾകൊണ്ടുറപ്പിക്കുവാൻ ശ്രമിക്കുകതന്നെ വേണം.

11. നനുക്രിയാവേദമുഖേനചോദിതാ
യഥൈവവിദ്യാപുരുഷാൎത്ഥസാധനം
കർതവ്യതാപ്രാണഭൃതഃ പ്രചോദിതാ
വിദ്യാ സഹായത്വമുപൈതിസാപുനഃ

യഥാവിദ്യാ പുരുഷാൎത്ഥസാധനം - യാതൊരുവിധത്തിൽ വിദ്യ പുരുഷാൎത്ഥസാധനമോ, തഥാ ക്രിയാ വേദമുഖേന ചോദിതാ=അപ്രകാരം ക്രിയയും വേദമുഖത്താൽ കല്പിക്കപ്പെട്ടിരിക്കുന്നു, പ്രാണഭൃതഃ ക്രിയാ കൎത്തവ്യതാ ചോദിതാ=പ്രാണനുള്ളവന്നു് ക്രിയ കൎത്തവ്യത്വേന പറയപ്പെട്ടിരിക്കുന്നു, സാ പുനഃ വിദ്യാസഹായത്വം ഉപൈതി=അതു പിന്നെ വിദ്യയുടെ സഹായഭാവത്തെ പ്രാപിക്കുന്നു.

ജ്ഞാനംതന്നെ മോക്ഷകാരണം. ജ്ഞാനകൎമ്മസമുച്ചയവാദം ശരിയല്ലെന്നു് കാണിപ്പാൻ ഭാവിക്കുന്നു. സമുച്ചയവാദത്തെ ഖണ്ഡിപ്പാൻ വേണ്ടി ആദ്യം അനുവദിക്കുന്നു: പൂർവപക്ഷസ്വരൂപം:—വേദം, പുരാണം എന്നിവ ജ്ഞാനത്തെ മോക്ഷസാധനമായ്പറയുന്നതുപോലെത്തന്നെ കൎമ്മത്തെക്കുറിച്ചും പറയുന്നുവെല്ലോ. "ഉഭാഭ്യാമേവ പക്ഷാഭ്യാം യഥാഖേ പക്ഷിണാംഗതിഃ തഥൈവ ജ്ഞാനകൎമ്മഭ്യാം പ്രാപ്യതേ ബ്രഹ്മശാശ്വതം." രണ്ടു ചിറകുകളുടെ സഹായത്താൽ പക്ഷികൾ ആകാശത്തിൽ സഞ്ചരിക്കുന്നതുപോലെ ജ്ഞാനകൎമ്മങ്ങളുടെ സ

ഹായത്താൽ ശാശ്വതബ്രഹ്മത്തെ മനുഷ്യൻ പ്രാപിക്കുന്നു. എന്നിങ്ങിനെ യുക്തിക്കും അനുഭവത്തിന്നും യോജിച്ചവിധത്തിൽ കമ്മവും മോക്ഷസാധനംതന്നെയെന്ന് പറയപ്പെട്ടിരിക്കുന്നു. എന്നു മാത്രമല്ല പ്രാണനുള്ളവക്ക് കമ്മം കൂടാതെ കഴിയാത്തതാകയാൽ കമ്മവും അവശ്യം ചെയ്യത്തക്കതുതന്നെയെന്ന് വേദം സിദ്ധാന്തിക്കുന്നു. അങ്ങിനെ ചെയ്യുന്ന കമ്മം പിന്നെ ജ്ഞാനത്തിന്ന് സഹായമായും ഭവിക്കുന്നു.

12. കമ്മാകൃതൌ ദോഷമപിശ്രുതിർജഗൌ
തസ്മാൽ സദാകായ്യമിദം മുമുക്ഷുണാ
നനുസ്വതന്ത്രാധ്രുവകായ്യകാരിണീ
വിദ്യാനകിഞ്ചിന്മനസാപ്യപേക്ഷതേ.

കമ്മാ കൃതൌ=കമ്മം ചെയ്യാതിരിക്കുന്നതിൽ, ദോഷം അപി ശ്രുതിഃ ജഗൌ=ദോഷത്തേയും വേദം പറഞ്ഞിരിക്കുന്നു, തസ്മാൽ ഇദം മുമുക്ഷുണാ സദാകായ്യം=അതുകൊണ്ടിതു—കമ്മം—മുമുക്ഷുവിനാൽ എപ്പോഴും ചെയ്യപ്പെടേണ്ടതാകുന്നു, നനു=എന്നാൽ, ധ്രുവകായ്യകാരിണീ സ്വതന്ത്രാ വിദ്യാ=ധ്രുവമായ കായ്യത്തെ ജനിപ്പിക്കുന്ന സ്വതന്ത്രയായ വിദ്യ, മനസാപി കിഞ്ചിത് ന അപേക്ഷതെ=മനസ്സുകൊണ്ടുകൂടെ ഒന്നിനേയും അപേക്ഷിക്കുന്നില്ല.

കമ്മം ചെയ്യാതിരിക്കുന്നതായാൽ ദോഷമുണ്ടെന്നുകൂടെ വേദം ഉപദേശിക്കുന്നു:—"വീരഹാവാ എഷദേവാനാം യോഗ്നിമുദ്വാസയതേ യാവജ്ജീവമഗ്നിഹോത്രംജുഹോതി" യാതൊരുവൻ അഗ്നിഹോത്രം സമാപ്തി വരുത്തുന്നുവോ അവൻ ദേവന്മാരുടെ ശക്തിയെ സംഹരിക്കുന്നു. ജീവകാലം മുഴുവനും അഗ്നിഹോത്രം നടത്തേണമെന്നു ഉത്തരവാക്യത്താൽ അനുശാസിക്കയും ചെയ്യുന്നു. ആയതുകൊണ്ടു മോക്ഷാശയുള്ളവർ എപ്പോഴും നിത്യനൈമിത്തികാദി വിഹിതകമ്മങ്ങളെ ചെയ്കതന്നെ വേണമെന്നു പറയുന്ന പൂവ്വവാദിയോടു സിദ്ധാന്തവാദി പറയുന്നു:—"ശാശ്വതമായ മോക്ഷഫലത്തെ ജനിപ്പിക്കുന്നതിൽ വിദ്യ, സ്വതന്ത്രയാകുന്നു. പരസഹായത്തെ സ്മരിക്കപോലും ചെയ്യുന്നില്ല. ഇരുട്ടിനെ നശിപ്പിക്കുവാൻ തേജസ്സിന്നു പരസഹായം ആവശ്യമില്ലാത്തതുപോലെ" എന്നുള്ള അനുമാനത്തെ സിദ്ധാന്തവാദി സൂചിപ്പിച്ചു.

13. നസത്യകായ്യോപിഹിയദ്വദധ്വരഃ
പ്രകാംക്ഷതേന്യാനപികാരകാദികാൻ
തഥൈവവിദ്യാ വിധിതഃപ്രകാശിതൈ
ർവ്വിശിഷ്യതേ കമ്മഭിരേവമുക്തയേ.

ന=അല്ല, സത്യകാൎയ്യഃഅപി അധ്വരഃ=സത്യകാൎയ്യമാണെങ്കിലുംയാഗം, അന്യാൻ കാരകാദികാൻ അപിഅപേക്ഷതേ=അന്യങ്ങളായ കാരകാദികങ്ങളെ അപേക്ഷിക്കുന്നു. തഥാഏവവിദ്യാ=അപ്രകാരംതന്നെ വിദ്യ, വിധിതഃപ്രകാശിതൈഃ കൎമ്മഭിഃഏവമുക്തയേ വിശിഷ്യതേ=വിധിവാക്യസമൂഹത്താൽ പ്രകാശിപ്പിക്കപ്പെട്ട കൎമ്മങ്ങളോടുകൂടെത്തന്നെ മുക്തിക്കായ്ക്കൊണ്ടു വിശേഷിക്കപ്പെടുന്നു.

കൎമ്മജ്ഞാനസമുച്ചയവാദി, സിദ്ധാന്തവാദിയോടു പറയുന്നു:— "വിദ്യ, അന്യാപേക്ഷകൂടാതെ മോക്ഷഫലത്തെ ജനിപ്പിക്കുന്നതിൽ സ്വാതന്ത്ൎയയാണെന്നു നിങ്ങൾ പറയുന്നപക്ഷം ശരിയല്ല. സ്വീകാൎയ്യമല്ല. എന്തുകൊണ്ടെന്നാൽ ക്ഷയമില്ലാത്ത ഫലത്തെ ജനിപ്പിക്കും യാഗമെന്നു വേദം പറയുന്നു. "അക്ഷയ്യം ഹവൈ ചാതുൎമ്മാസ്യ യാജിനഃസുകൃതംഭവതി" ചാതുൎമ്മാസ്യയാജിക്ക് ക്ഷയമില്ലാത്ത സുകൃതം സംഭവിക്കും എന്നു പറയുന്ന വേദവാക്യം യാഗവും സ്ഥിരകാൎയ്യത്തെ ജനിപ്പിക്കുമെന്നു ബോധിപ്പിക്കുന്നുണ്ട്. എങ്കിലും യാഗത്തിന്നു അന്യങ്ങളായ കാരകാദിസഹായങ്ങൾ ആവശ്യമുണ്ട്. സാധനങ്ങളെ ഒരുക്കിക്കൊടുപ്പാനും യജിപ്പിക്കുവാനും അന്യന്മാരുടെ അപേക്ഷയുണ്ട്. അതുപോലെ സ്ഥിരകാൎയ്യമായ മോക്ഷത്തെ ജനിപ്പിക്കുവാൻ സമൎത്ഥയായ വിദ്യയും ഫലദാനത്തിന്നു കൎമ്മത്തെ സഹായമായിട്ടാവശ്യപ്പെടുന്നു. അതുകൊണ്ടു വിധിവാക്യസമൂഹത്താൽ പറയപ്പെടുന്ന നിത്യനൈമിത്തികാദികൎമ്മങ്ങളോടുകൂടിയ വിദ്യയും മോക്ഷത്തെ സാധിപ്പിക്കുവാൻ സമൎത്ഥയായ്വരും. കൎമ്മാപേക്ഷയില്ലാതെ, മോക്ഷപ്രദാനത്തിൽ സ്വാതന്ത്ൎയ്യം വിദ്യക്കുണ്ടെന്നു പറയുന്ന വാദം സ്വീകാൎയ്യമല്ലെന്നു പൂൎവ്വപക്ഷി പറയുന്നു.

14. കേചിദ്വദന്തീതി വിതൎക്കവാദിന
സ്തദപ്യസത്ദൃഷ്ട വിരോധകാരണാത്
ദേഹാഭിമാനാദഭിവർധതേക്രിയാ
വിദ്യാഗതാഹംകൃതിതഃപ്രസിദ്ധ്യതി.

വിതൎക്കവാദിനഃകേചിത് ഇതിവദന്തി=വിതൎക്കവാദികളായ ചിലരിങ്ങിനെ പറയുന്നു. ദൃഷ്ടവിരോധകാരണാത് തത്അപിഅസത്=പ്രത്യക്ഷമായ വിരോധംനിമിത്തം അതും അസത്തുതന്നെ, ദേഹാഭിമാനാത് ക്രിയാഅഭിവൎദ്ധതേ=ദേഹത്തിലഭിമാനം ഹേതുവായിട്ട് കൎമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്നു. വിദ്യാ ഗതാഹംകൃതിതഃപ്രസിദ്ധ്യതി=വിദ്യയാകട്ടെ അഹംകാരം നശിച്ചുവന്നു സിദ്ധിക്കുന്നു.

മേൽകാണിച്ച വാദങ്ങളെ സിദ്ധാന്തവാദി ഖണ്ഡിക്കുന്നു:—തക്കയുക്തിയെ ആശ്രയിച്ച വാദിക്കുന്ന ചിലർ വിദ്യയും കർമ്മവുംചേൎന്നു മുക്തിയെ ജനിപ്പിക്കുമെന്നു പറയുന്നു. അതും സ്വീകാൎയ്യമല്ല. കേവല കർമ്മം മോക്ഷസാധനമെന്നു പറയുന്നത് എത്രത്തോളം സ്വീകാൎയ്യമല്ലയോ, സമുച്ചയവാദവും അതുപോലെതന്നെ. അതിന്നു കാരണം പ്രത്യക്ഷമായി കാണപ്പെടുന്ന വിരോധംതന്നെ. ആ വിരോധമെന്തെന്നാൽ ആത്മാവല്ലാതിരിക്കുന്ന ദേഹേന്ദ്രിയാദികളിൽ ആത്മാവെന്നുള്ള തോന്നലാകുന്ന അഹങ്കാരംനിമിത്തം കർമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്നു. വിദ്യയോ അഹങ്കാരനാശത്തിൽനിന്നുണ്ടാകുന്നു. അതുകൊണ്ടു പ്രത്യക്ഷത്തിൽ വിരുദ്ധങ്ങളായ കർമ്മത്തിന്നും വിദ്യയ്ക്കും സമുച്ചയം സംഭവിപ്പാനവകാശമില്ല.

15. വിശുദ്ധവിജ്ഞാന വിരോചനാഞ്ചിതാ
വിദ്യാത്മവൃത്തിശ്ചരമേതിഭണ്യതേ
ഉദേതികർമ്മാഖില കാരകാദിഭി
ൎന്നിഹന്തിവിദ്യാഖിലകാരകാദികം.

വിശുദ്ധവിജ്ഞാനവിരോചനാഞ്ചിതാ=വിശുദ്ധമായ വിജ്ഞാനത്തിന്റെ സാധകമായ വേദാന്തവാക്യങ്ങളുടെ വിശേഷമായ വിചാരത്താൽ പ്രാപിക്കപ്പെടുന്ന ചരമാ ആത്മവൃത്തിഃ=ഒടുവിലെ ബ്രഹ്മാകാരാന്തഃകരണവൃത്തി, വിദ്യാഭണ്യതേ=വിദ്യയെന്നു പറയപ്പെടുന്നു, കർമ്മ=കർമ്മം, അഖിലകാരകാദിഭിഃ=സകലകാരകാദികളോടുകൂടെ, ഉദേതി=ഫലോന്മുഖമായ് ഭവിക്കുന്നു, വിദ്യാ=ബ്രഹ്മാകാരാന്തഃകരണവൃത്തിരൂപയായ വിദ്യ, അഖിലകാരകാദികം=സമസ്തകാരകാദിയെ, നിഹന്തി=നിഹനിക്കുന്നു.

പൂർവപക്ഷി പറഞ്ഞതായ അനുമാനത്തെ ദൂഷിച്ചുകൊണ്ട് വിദ്യയുടെ സ്വരൂപത്തെപ്പറയുന്നു:—വിശുദ്ധമായ ആത്മസ്വരൂപജ്ഞാനം ഏതിൽനിന്നുണ്ടാകുമോ, ആ വേദാന്തമഹാവാക്യങ്ങളുടെ ശ്രവണമനനാദിവിശേഷവിചാരാദികളിൽനിന്ന് പൎയ്യവസാനത്തിലുത്ഭവിക്കുന്ന ബ്രഹ്മാകാരാന്തഃകരണവൃത്തി യാതൊന്നോ അതാകുന്നു വിദ്യയെന്നാണ് സജ്ജനങ്ങൾ—ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചവർ—പറയുന്നത്. ബ്രഹ്മരൂപമായിട്ടു സകലത്തേയും കാണുന്നതായ അനുഭവജ്ഞാനം യാതൊന്നോ, അതിനെയാകുന്നു ബ്രഹ്മാകാരാന്തഃകരണവൃത്തിയെന്നു പറയുന്നത്. അതാണ് വിദ്യയുടെ സ്വരൂപം. യജ്ഞാദികർമ്മം, കൎത്താവ്, കരണം—എന്നിങ്ങിനെയുള്ള അംഗങ്ങളോടുകൂടെ

ഫലത്തെ ജനിപ്പിക്കുവാൻ ഭാവിക്കുമ്പോൾ വിദ്യ, കൎത്താവ്, കൎമ്മം കാരകാദികൾ സകലവും മിത്ഥ്യയാണെന്നും, ബ്രഹ്മം മാത്രം സത്യമെന്നുമുള്ള അനുഭവത്താൽ, കാരകാദി സൎവത്തേയും മൂലത്തോടുകൂടെ—കാരണമായ അജ്ഞാനത്തോടുകൂടെ—നിശ്ശേഷം ഹനിക്കുന്നു. ഇപ്രകാരം അന്യോന്യം വിരുദ്ധങ്ങളായ വിദ്യക്കും കൎമ്മത്തിന്നും തമ്മിൽ സമുച്ചയം—ചേൎച്ച—എങ്ങിനെയുണ്ടാകും? അതിനാൽ സമുച്ചയവാദം യുക്തിക്കും അനുഭവത്തിന്നും യോജിക്കാത്തതാകുന്നു. സകല വ്യാപാരങ്ങളേയും പരിത്യജിച്ച് ബ്രഹ്മത്തിൽ സമാപ്തിയെ പ്രാപിക്കുന്ന—ബ്രഹ്മസ്വരൂപമായിരിക്കുന്ന—അവസ്ഥാവിശേഷം വിദ്യയെന്നു പറയപ്പെടുന്നു. അന്തഃകരണത്തിൽ ഈ വൃത്തിവിശേഷം അനുഭവപ്പെടാതിരിക്കുവാൻ കാരണമായ കാമക്രോധാദിമാലിന്യങ്ങളെ നീക്കി ചിത്തശുദ്ധിയെ ജനിപ്പിക്കുന്നതിന്നുവേണ്ടിമാത്രം കൎമ്മത്തെ വേദം വിധിച്ചിരിക്കുന്നു. ശുദ്ധമായ ചിത്തത്തിൽ മാത്രമേ വിദ്യ പ്രകാശിക്കുകയുള്ളൂ. വിദ്യാഫലമായ മോക്ഷത്തെ ജനിപ്പിക്കുന്നതിന്നു—അനുഭവപ്പെടുത്തുന്നതിന്നു—വിദ്യ, കൎമ്മത്തെ അപേക്ഷിക്കുന്നില്ല. അവിദ്യാവിലാസമായ രാഗാദിവൃത്തികളുടെ നാശത്താൽ അന്തഃകരണം ശുദ്ധമാകുമ്പോൾ വിദ്യയുദിക്കുന്നു. അതോടുകൂടെ ദേഹേന്ദ്രിയാദിപൃഥക്ബോധമില്ലാതെയാകുന്നു. സൎവം ബ്രഹ്മമയം എന്നനുഭവമുണ്ടാകുന്നു. ഇതാണ് വിദ്യാഫലമായ മോക്ഷത്തിന്റെ സ്വരൂപം. ഈ അവസ്ഥയിൽ കൎത്താ-കരണം-കൎമ്മം ഇതുമൂന്നും നശിച്ചിരിക്കുന്നു. കൎമ്മത്തെ നശിപ്പിക്കുന്ന വിദ്യക്കും, കൎമ്മത്തിന്നും സമുച്ചയം സംഭവിക്കത്തക്കതല്ലെന്ന് സിദ്ധാന്തം.

16. തസ്മാൽത്യജേൽ കാൎയ്യമശേഷതഃ സുധീ
ൎവ്വിദ്യാവിരോധാന്നസമുച്ചയോ ഭവേത്
ആത്മാനുസന്ധാന പരായണഃസദാ
നിവൃത്തസൎവ്വേന്ദ്രിയ വൃത്തിഗോചരഃ

തസ്മാൽ=അതുകൊണ്ട്, സുധീഃ=ബുദ്ധിമാൻ, കാൎയ്യം അശേഷതഃ ത്യജേത്=കൎമ്മം മുഴുവനും ത്യജിക്കേണം, വിദ്യാവിരോധാത്, സമുച്ചയഃ നഭവേത്=വിദ്യക്ക് കൎമ്മത്തോടു വിരോധം ഹേതുവായിട്ട് സമുച്ചയം ഭവിക്കയില്ല, നിവൃത്തസൎവ്വേന്ദ്രിയവൃത്തിഗോചരഃ=നിവൃത്തിക്കപ്പെട്ട സൎവ്വേന്ദ്രിയങ്ങളുടെ വിഷയങ്ങളോടുകൂടിയവനും, സദാ ആത്മാനുസന്ധാനപരായണഃഭവേത്=എപ്പോഴും ആത്മാനുസന്ധാനത്തിൽത്തൽപരനുമായി ഭവിക്കേണം.

പ്രകൃതത്തെ ഉപസംഹരിച്ചുംകൊണ്ടു മോക്ഷേച്ഛുയുള്ളവൻ പ്രവൃത്തിക്കേണ്ടതിനെപ്പറയുന്നു:—വിദ്യക്കു് കൎമ്മത്തോടുകൂടെ വിരോധമുള്ളതുകൊണ്ടു സമുച്ചയം ഭവിക്കയില്ല അതിനാൽ വിവേകമുള്ളവൻ കൎമ്മത്തെ നിശ്ശേഷം ത്യജിക്കണം:—കാമ്യകൎമ്മം സൎവ്വധാ വിട്ടുകളയേണം. നിത്യനൈമിത്തകം ചിത്തശുദ്ധി പൎയ്യന്തം അനുഷ്ഠിക്കേണം. ചിത്തം ബ്രഹ്മത്തിൽ സ്ഥിരമായിരിക്കുമെന്നുവന്നാൽ കൎമ്മാനുസന്ധാനം ബന്ധഹേതുവും, നിഷ്പ്രയോജനവുമാകയാൽ, നിത്യനൈമിത്തികങ്ങളെയും ഉപേക്ഷിക്കേണമെന്നു താല്പൎയ്യം. പിന്നെച്ചെയ്യേണ്ടതെന്തെന്നാൽ:—ശബ്ദാദിവിഷയങ്ങളിൽനിന്നു് ശ്രോത്രാദീന്ദ്രിയങ്ങളെ പിൻവലിക്കേണം. ഇതിന്നു സഹായമായിരിക്കുന്ന പ്രാണായാമത്തെയും അനുഷ്ഠിക്കേണമെന്നു പറയാതെതന്നെ സിദ്ധമാകുന്നു. സച്ചിദാനന്ദലക്ഷണമായിരിക്കുന്ന ആത്മാവിനെത്തന്നെ നിരന്തരം അനുസന്ധാനം ചെയ്യേണം. അനുസന്ധാനം ദൃഢപ്പെട്ടുമ്പോൾ ചിത്തം ബ്രഹ്മാനന്ദത്തിൽ വിലയിക്കും. അതോടുകൂടെ ചിന്തിക്കുന്നവനും ചിന്തിക്കത്തക്കതും ചിന്തനവും നശിച്ചു് ഏകമായ സച്ചിദാനന്ദപരബ്രഹ്മമായി അവസ്ഥിതിചെയ്യുന്നു.

17. യാവച്ഛരീരാദിഷുമായയാത്മധീ
സ്താവദ്വിധേയോവിധിവാദകൎമ്മണാം
നേതീതിവാക്യൈരഖിലംനിഷിദ്ധ്യതൽ
ജ്ഞാത്വാപരാത്മാനമഥത്യജേൽക്രിയാഃ.

മായയാ=അവിദ്യ നിമിത്തം, ശരീരാദിഷു=ശരീരാദികളിൽ, ആത്മധീഃ=ആത്മബുദ്ധി, യാവത്=എതുവരെ നില്ക്കുന്നുവോ, താവത്=അതുവരെ, വിധിവാദകൎമ്മണാം=വിധിവാദങ്ങളോടുകൂടിയ കൎമ്മങ്ങൾക്കു്, വിധേയഃ ഭവേത്=വശവൎത്തിയായിരിക്കേണം, ന ഇതി ഇതിവാക്യൈഃ="അല്ല" എന്ന വാക്യങ്ങളാൽ, അഖിലം നിഷിദ്ധ്യ=സകലത്തെയും നിഷേധിച്ചിട്ടു്, പരാത്മാനം ജ്ഞാത്വാ=പരമാത്മാവിനെ അറിഞ്ഞിട്ടു്, അഥ ക്രിയാഃ ത്യജേത്=അനന്തരം ക്രിയകളെ ത്യജിക്കേണം.

രാഗി, വിരാഗി, എന്ന രണ്ടു തരത്തിലാണു് മുമുക്ഷുക്കൾ—രാഗി—വിഷയസുഖേച്ഛ തീരെ നശിക്കാത്തവൻ, മദ്ധ്യമാധികാരി, കൎമ്മങ്ങൾക്കധീനനായിരിക്കേണം. വിരാഗി, വിഷയാശ തീരെ നശിച്ചവൻ, ഉത്തമാധികാരി, കൎമ്മങ്ങൾക്കധീനനായിരിക്കേണ്ടാവശ്യമില്ല. എന്നതിനെ ഇവിടെ സൂചിപ്പിക്കുന്നു:—ശരീരാദികളിൽ—ആത്മാവല്ലാതിരിക്കുന്ന ജഡങ്ങളിൽ—ആത്മാവെ

ന്നുള്ള ബോധം-ഞാൻ കൎത്താവ്, ഭോക്താവ് എന്നിങ്ങിനെയുള്ള വിചാരം, അജ്ഞാനം നിമിത്തം എത്രകാലംവരെ നില നില്ക്കുന്നുവോ അതുവരെ വിധിവാദങ്ങളോടുകൂടിയ കൎമ്മങ്ങൾക്ക് വശവൎത്തിയായിരിക്കേണം. രാഗം തീരെ നശിച്ചാൽ ശരീരേന്ദ്രിയാദികളിൽ നിന്ന് ആത്മാവിനെ വേർതിരിച്ചറിയുവാനുപകരിക്കുന്നവിധം നിഷേധമുഖേന ആത്മവിചാരം ചെയ്യേണം. തന്നാലറിയപ്പെടുന്ന ദേഹേന്ദ്രിയാദികൾ താനല്ല. അതിൽനിന്നു വേറിട്ടിരിക്കുന്ന ജ്ഞാനംതന്നെ തന്റെ സ്വരൂപം. എന്നിങ്ങിനെയുള്ള വിചാരത്താൽ ശരീരാദിസകലജഗത്തിനെയും തള്ളിക്കളഞ്ഞിട്ട് നിഷേധാവധിഭൂതമായ സച്ചിദാനന്ദലക്ഷണബ്രഹ്മത്തെ-പരമാത്മാവിനെ അറിഞ്ഞിട്ട് സകലകൎമ്മങ്ങളെയും വിട്ടിരിക്കേണം.

18. യദാപരാത്മാത്മവിഭേദഭേദകം
വിജ്ഞാനമാത്മന്യവഭാതിഭാസ്വരം
തദൈവമായാപ്രവിലീയതേഞ്ജസാ
സകാരകാ കാരണമാത്മസംസൃതേഃ.

പരാത്മാത്മവിഭേദഭേദകം=പരമാത്മാവ്, ജീവാത്മാവ്, എന്ന ഭേദത്തെ നശിപ്പിക്കുന്നതായ, ഭാസ്വരം വിജ്ഞാനം=പ്രകാശിക്കുന്നതായ ബ്രഹ്മജ്ഞാനം, ആത്മനി=ശുദ്ധമായ അന്തഃകരണത്തിൽ, യദാ അവഭാതി=എപ്പോൾ വിളങ്ങുന്നുവോ, തദാ ഏവ അംജസാ=അപ്പോൾത്തന്നെ ശീഘ്രം, ആത്മസംസൃതേഃ കാരണം=സംസാരത്തിന്റെ ഉപാദാനകാരണമായിരിക്കുന്ന, സകാരകാ മായാ=കാരകസഹിതയായ മായ—അവിദ്യ, പ്രവിലീയതെ=നശിക്കുന്നു.

ആത്മസ്വരൂപത്തെ അറിയുമ്പോൾ നിശ്ചയമായും അവിദ്യ നശിക്കുമെന്നുറപ്പിക്കുന്നു:—മായക്കു വിദ്യ-അവിദ്യ-യെന്നു രണ്ടു രൂപം. ശുദ്ധസത്വഗുണപ്രധാനാ വിദ്യാ-രജോഗുണപ്രധാനാ അവിദ്യാ-വിദ്യാരൂപമായയിൽ പ്രതിഫലിച്ച ബ്രഹ്മചൈതന്യം പരമാത്മാ-ഈശ്വരൻ. രജോഗുണപ്രധാനയായ അവിദ്യയിൽ പ്രതിഫലിച്ച ബ്രഹ്മചൈതന്യം ജീവൻ. ജീവൻ, ഈശ്വരൻ, എന്ന ഭേദത്തിന്നു കാരണമായ മായ എപ്പോൾ നശിക്കുന്നുവോ അപ്പോൾ ഭേദവും നശിക്കും. ഉപാധിനിമിത്തമുണ്ടെന്നു തോന്നിയ ഭേദം ഉപാധിനാശത്തിൽ ഇല്ലെന്നനുഭവപ്പെടും. വേദാന്തവാക്യാൎത്ഥവിചാരത്തിൽ നിന്നുണ്ടായ അഖണ്ഡാകാരബ്രഹ്മവൃത്തിരൂപമായ വിജ്ഞാനം പരിശുദ്ധാന്തഃകരണത്തിലെപ്പോൾ പ്രകാശിക്കുന്നുവോ അപ്പോൾ, ആ ജ്ഞാനം അജ്ഞാനത്തെ ഇരുട്ടിനെ വെളിച്ചമെന്നപോലെ നശിപ്പിക്കും. അപ്പോൾത്തന്നെ ആ

ത്മസംസാരത്തിന്റെ കാരണവും കാരകാദിസഹിതയുമായ മായയും നിശ്ശേഷം നശിക്കുന്നു. കാരണനാശത്തോടുകൂടെ കാൎയ്യനാശം നിശ്ചയമാകയാൽ സംസാരമൂലകാരണമായ, മായ, നശിച്ചതോടുകൂടെ മായാകാൎയ്യമായ ശരീരാദിപ്രപഞ്ചവും നശിച്ചുവെന്നു സിദ്ധാന്തം.

19. ശ്രുതിപ്രമാണാഭിവിനാശിതാ ചസാ
കഥംഭവിഷ്യത്യപികാൎയ്യകാരിണീ
വിജ്ഞാനമാത്രാദമലാദ്വിതീയത
സ്തസ്മാദവിദ്യാനപുനൎഭവിഷ്യതി.

ശ്രുതിപ്രമാണാഭിവിനാശിതാ സാ=ശ്രുതിപ്രമാണത്താൽ നിശ്ശേഷം നശിപ്പിക്കപ്പെട്ട ആ അവിദ്യ, കാൎയ്യകാരിണീ കഥം ഭവിഷ്യതി=കാൎയ്യത്തെ ചെയ്യുന്നതായിട്ടെങ്ങിനെ ഭവിക്കും? അമലാദ്വിതീയതഃ വിജ്ഞാനമാത്രാത്=നിൎമ്മലവും അദ്വിതീയവുമായ അഖണ്ഡജ്ഞാനത്താൽ, നഷ്ടാ അവിദ്യാ=നശിച്ച അവിദ്യ, തസ്മാൽ=അതു ഹേതുവായിട്ട്, ന പുനഃ ഭവിഷ്യതി=പിന്നെയുണ്ടാകയില്ല.

ആത്മജ്ഞാനത്താൽ ശരീരാദിപ്രപഞ്ചം നശിക്കുമെന്നു പൂൎവ്വശ്ലോകത്തിൽ പറഞ്ഞതിനെ വീണ്ടുമുറപ്പിക്കുന്നു:—"തത്വമസി" എന്നിത്യാദി പ്രമാണവാക്യങ്ങളെ—മഹാവാക്യങ്ങളുടെ അൎത്ഥത്തെ ഗുരുമുഖത്തിൽനിന്നു കേൾക്കുക-മനനംചെയ്യുക-നിദിധ്യാസനത്താൽ അനുഭവപ്പെടുത്തുക-ഇത്രത്തോളമുള്ള അഭ്യാസത്താൽ അവിദ്യാവിലാസമായ ദേഹാദിപ്രപഞ്ചം —ദേഹേന്ദ്രിയാദികളിൽ ആത്മാവെന്നുള്ള തെററായ ബോധം-തീരെ നശിച്ചിരിക്കയാൽ, ജ്ഞാനമുണ്ടാകുന്നതിന്നുമുമ്പെ ഏതുവിധം പ്രപഞ്ചകാൎയ്യത്തെ നടത്തിയോ ആ വിധം ഇനിമേൽ എങ്ങിനെനടത്തും. ദേഹാഭിമാനം നിമിത്തമാണെല്ലൊ കൎമ്മം. ദേഹാഭിമാനമോ ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടുണ്ടാകുന്ന മോഹത്തിന്റെ വിലാസം. ആത്മസാക്ഷാൽകാരം സിദ്ധിച്ചതിന്നുശേഷം അജ്ഞാനമില്ലാത്തതിനാൽ കൎമ്മവുമില്ലെന്നു സ്പഷ്ടമാകുന്നു. രജ്ജുസ്വരൂപം അറിയാഞ്ഞതുകൊണ്ടുണ്ടായ സൎപ്പഭ്രാന്തി, രജ്ജുസ്വരൂപത്തെ നന്നായറിഞ്ഞതോടുകൂടെ നശിച്ചതിനാൽ, പിന്നെ ഭയകമ്പാദികളുണ്ടാകയില്ലല്ലൊ. അതുപോലെത്തന്നെ ആത്മസാക്ഷാൽകാരത്താൽ നിശ്ശേഷംനശിച്ച അവിദ്യ എങ്ങിനെ പ്രപഞ്ചവ്യാപാരത്തെ നടത്തും? ഇല്ലാത്ത ഒന്നിന്നു കാൎയ്യംനടത്തുവാനെങ്ങിനെ സാധിക്കും? എന്നാൽ രണ്ടാമതുണ്ടായിക്കൂടെയോ എന്നുള്ള ശങ്കക്കു സമാധാനം:—ശ്രവണമനനനിദിധ്യാസനംകൊണ്ടു സംശയവിപരീതഭാവനകൾ നിശ്ശേ

ഷം നശിച്ചുണ്ടായ പരിശുദ്ധാദ്വിതീയാത്മസാക്ഷാൽകാരത്താൽ മൂലത്തോടുകൂടെ നശിച്ചതായ അവിദ്യ-അജ്ഞാനം-രണ്ടാമതുണ്ടാകയില്ല.

20. യദിസ്മനഷ്ടാനപുനഃ പ്രസൂയതേ
കർത്താഹമസ്യേതിമതിഃ കഥംഭവേത്
തസ്മാൽസ്വതന്ത്രാനകിമപ്യപേക്ഷതേ
വിദ്യാവിമോക്ഷായ വിഭാതികേവലാ.

നഷ്ടായദിസ്മന പുനഃപ്രസൂയതേ=നശിപ്പിക്കപ്പെട്ട അവിദ്യ രണ്ടാമതുണ്ടാകയില്ലെന്നു വരികിൽ, കർത്താഅഹംഇതിമതിഃ=കർത്താവു ഞാനെന്നുള്ള ബുദ്ധി, അസ്യകഥംഭവേത്=ഇവന്ന്-ജ്ഞാനിക്ക്-എങ്ങിനെയുണ്ടാകും, തസ്മാൽസ്വതന്ത്രാവിദ്യാ=അതുകൊണ്ടു സ്വതന്ത്രയായ വിദ്യ, നകിമപി അപേക്ഷതെ=മറെറാന്നിനേയും അപേക്ഷിക്കുന്നില്ല, കേവലാമോക്ഷായ വിഭാതി=ഏകയായിട്ടുതന്നെ മോക്ഷത്തിന്നായ്ക്കൊണ്ടു ശോഭിക്കുന്നു.

ഇതരസാധനാപേക്ഷകൂടാതെതന്നെ വിദ്യ മോക്ഷഫലത്തെ പ്രദാനം ചെയ്യുമെന്നു മുമ്പെ പറഞ്ഞതിനെ യുക്തിപൂർവ്വം വീണ്ടും പറഞ്ഞുറപ്പിക്കുന്നു:—പരമാത്മസാക്ഷാൽകാരത്താൽ അവിദ്യ തീരെ നശിച്ചു രണ്ടാമതുത്ഭവിക്കയുമില്ലെന്നു വന്നതിനാൽ ജ്ഞാനിക്കു പിന്നെ കർത്തൃത്വഭോക്തൃത്വാദിബുദ്ധി ഒരു വിധത്തിലുമുണ്ടാവാൻ കാരണമല്ല. അതുകൊണ്ടു സ്വതന്ത്രയായ വിദ്യ മററു യാതൊന്നിനേയും അപേക്ഷിക്കുന്നില്ല. അപേക്ഷിക്കത്തക്കതായ വസ്ത്വന്തരമൊന്നുമില്ലതാനും. അഖണ്ഡബ്രഹ്മാകാരവൃത്തിരൂപയായ കേവല വിദ്യ സ്വതന്ത്രയായിട്ടു മോക്ഷഫലത്തെ നൽകിക്കൊണ്ടു സ്വയമേവ വിളങ്ങുന്നു്.

21. സാതൈത്തിരീയ ശ്രുതിരാഹസാദരം
ന്യാസംപ്രശസ്താഖിലകർമ്മാണാംസ്ഫുടം
ഏതാവദിത്യാഹച വാജിനാംശ്രുതിഃ
ജ്ഞാനംവിമോക്ഷായ ന കർമ്മസാധനം.

സാ തൈത്തരീയശ്രുതിഃ=പ്രസിദ്ധയായ ആ തൈത്തിരീയശ്രുതിവാക്യം, പ്രശസ്താഖിലകർമ്മണാം ന്യാസം=പ്രശസ്തങ്ങളെന്നു ബോധിപ്പിക്കപ്പെട്ട സകല കർമ്മങ്ങളുടെ ത്യാഗത്തെ, സാദരം സ്ഫുടംആഹ=ആദരപൂർവ്വം സ്പഷ്ടമായിട്ടു് പറയുന്നു. വാജിനാം ശ്രുതിഃച=വാജികളുടെ ശ്രുതിവാക്യവും, ഏതാവത് ഇതിആഹ=ഇത്രമാത്രമാണെന്നു പറയുന്നു, വിമോ

ക്ഷായ ജ്ഞാനംസാധനം=സംസാരത്തിൽനിന്ന് വിമോചിപ്പാനായ്ക്കൊണ്ട് ജ്ഞാനംതന്നെ സാധനം, നകൎമ്മ=കൎമ്മമല്ല.

മേൽകാണിച്ച സംഗതിയിൽ ശ്രുതിപ്രമാണം കാണിക്കുന്നു:— "നകൎമ്മണാ, നപ്രജയാ, ധനേന, ത്യാഗേനൈകേ അമൃതത്വമാനശുഃ" കൎമ്മംകൊണ്ടോ, സന്താനംകൊണ്ടോ ധനംകൊണ്ടോ, ത്യാഗംകൊണ്ടോ, ആരും മോക്ഷം പ്രാപിച്ചിട്ടില്ല എന്നൎത്ഥമായ ആ പ്രസിദ്ധ തൈത്തിരീയശ്രുതിവാക്യം, അൎത്ഥവാദങ്ങൾകൊണ്ട് പ്രശസ്തങ്ങളെന്ന് ബോധിപ്പിക്കപ്പെട്ടിരിക്കുന്ന സകലകൎമ്മങ്ങളേയും ഉപേക്ഷിക്കേണമെന്ന് ആദരപൂൎവ്വം സ്പഷ്ടമായുപദേശിക്കുന്നു. കൎമ്മസമുച്ചയം മോക്ഷകാരണമാണെന്നുപദേശിക്കുന്നില്ല. "ഏതാവദരേ ഖല്വമൃതത്വം" ആത്മസാക്ഷാൽകാരരൂപമായ ജ്ഞാനംതന്നെ മോക്ഷം എന്നൎത്ഥമായ വാജസനേയികളുടെ ശ്രുതിവാക്യവും ജ്ഞാനംതന്നെ മോക്ഷസാധനം, കൎമ്മമല്ലെന്ന് ബോധിപ്പിക്കുന്നു.

22. വിദ്യാസമത്വേനതു ദൎശിതസ്ത്വയാ
ക്രതുൎന്നദൃഷ്ടാന്ത ഉദാഹൃതഃസമഃ
ഫലൈഃ പൃഥക്ത്വാൽ ബഹുകാരകൈഃക്രതുഃ
സംസാദ്ധ്യതേ ജ്ഞാനമതോവിപൎയ്യയം.

ക്രതുഃ=യാഗം, വിദ്യാസമത്വേന=വിദ്യയോട് സമമെന്ന്, ത്വയാ ദൎശിതഃ=നിന്നാൽ കാണിക്കപ്പെട്ടു, സമഃ ദൃഷ്ടാന്തഃ നഉദാഹൃതഃ=സമമായ ദൃഷ്ടാന്തംപറയപ്പെട്ടില്ല, ക്രതുഃ=യാഗം, ഫലൈഃപൃഥക്ത്വാൽ=ഫലങ്ങളുടെ ഭിന്നത ഹേതുവായിട്ട്, ബഹുകാരകൈഃ സാധ്യഃതേ=അനേക കാരകങ്ങളാൽ സാധിക്കപ്പെടുന്നു, ജ്ഞാനം അതഃ വിപൎയ്യയം=ജ്ഞാനം ഇതിൽനിന്ന് വിപരീതം.

വിദ്യാകൎമ്മസമുച്ചയം മോക്ഷസാധനമെന്ന് വാദിക്കുന്നതിലുള്ള ദോഷാംശത്തെപ്പിന്നെയുമെടുത്തു കാണിക്കുന്നു:—ഹേ സമുച്ചയവാദിൻ! അഗ്നിഷ്ടോമാദികൎമ്മം വിദ്യക്ക് തുല്യംതന്നെയെന്നുമാത്രം നിങ്ങൾ പറയുന്നു. സമമായ ദൃഷ്ടാന്തം കാണിക്കുന്നില്ല. കൎമ്മം ചെയ്യേണമെന്ന് ശ്രുതി ബോധിപ്പിക്കുന്നു. ജ്ഞാനം സമ്പാദിക്കേണമെന്നും ശ്രുതി ബോധിപ്പിക്കുന്നു. അതുകൊണ്ട് കൎമ്മവും മോക്ഷസാധനമാണെന്ന് മാത്രമേ നിങ്ങൾ പറയുന്നുള്ളു. ദൃഷ്ടാന്തം കാണിക്കാത്തതുകൊണ്ട് നിങ്ങളുടെ അനുമാനം അന്വയംകൊണ്ടുമാത്രം സാധിക്കുന്നു. വ്യതിരേകംകൊണ്ട് സാധിക്കുന്നില്ല. അന്വയവ്യതിരേകങ്ങൾ കൊണ്ടുറപ്പിക്കപ്പെടുന്ന അനുമാനത്തിന്ന് മാത്രമേ പ്രാമാണ്യം കല്പിക്കപ്പെട്ടിട്ടുള്ളു. ദൃഷ്ടാന്തം പറയാതെയുള്ള കേവലാനുമാനം സ്വീകാൎയ്യ

മല്ലെന്നു് സാരം. സമാനകാരകത്വവും സമുച്ചയത്തിന്നു് കാരണമായിരിക്കുന്നില്ല. എങ്ങിനെയെന്നാൽ: ഞാനെന്നും എന്റേതെന്നുമുള്ള ദേഹാദ്യഭിമാനവും, ബഹുവിധ സാധനങ്ങളും, ദേശകാലാദി നിയമങ്ങളും അഗ്നിഷ്ടോമാദികർമ്മങ്ങൾക്കാവശ്യമായിരിക്കുന്നു. എല്ലാ കർമ്മങ്ങളുടെ ഫലവും ഒരുപ്പോലെയല്ല. ഓരോ കർമ്മങ്ങൾക്കുള്ള അധികാരി, സാധനങ്ങൾ, നിയമങ്ങൾ ഇവക്കൊന്നും ഐകരൂപ്യമില്ല. ജ്ഞാനം ഇതിൽനിന്നു് വിപരീതമാകുന്നു. അതുകൊണ്ടു് കർമ്മത്തിന്നും വിദ്യക്കും സാമ്യം പറയപ്പെട്ടുകൂടാത്തതാകുന്നുവെന്നു സാരം.

23. സപ്രത്യവായോഹ്യഹമിത്യനാത്മധീ
രജ്ഞപ്രസിദ്ധാനതു തത്വദർശിനഃ
തസ്മാൽബുധൈസ്ത്യാജ്യമപിക്രിയാത്മഭി
ർവിധാനതഃകർമ്മവിധിപ്രദർശിതം.

അഹം സ പ്രത്യവായഃ ഹി ഇതി അനാത്മധീഃ=ഞാൻ പ്രത്യവായത്തോടുകൂടിയവനെന്നുള്ള അനാത്മബുദ്ധി, അജ്ഞപ്രസിദ്ധാ=അജ്ഞന്മാൎക്കുള്ളതാണെന്നു പ്രസിദ്ധം, തത്വദർശിനഃനതു=തത്വമറിഞ്ഞവന്നില്ല നിശ്ചയം, തസ്മാൽ=അതുകൊണ്ടു, ക്രിയാത്മഭിഃ=ക്രിയാഫലത്തിൽ ആഗ്രഹമുള്ളവൎക്കു്, വിധാനതഃ വിധിപ്രദർശിതം അപികർമ്മ=ഇന്നവിധം ചെയ്യേണമെന്നുള്ള വിവരണത്തോടുകൂടെ, അവശ്യകർത്തവ്യതേവന പറയപ്പെട്ടിരിക്കുന്നുവെങ്കിലും കർമ്മം, ബുധൈഃത്യാജ്യം=വിവേകികളാൽ ത്യജിക്കപ്പെടുവാൻ യോഗ്യം.

”അകരണോപ്രത്യവായഃസ്യാത്” വിഹിതകർമ്മം ചെയ്യാതിരുന്നാൽ ദോഷം—പാപം—ബാധിക്കുമെന്നു വിധിച്ചിരിക്കയാൽ കർമ്മം ഉപേക്ഷിക്കുന്നതു് തെററല്ലയോ എന്ന ശങ്കയെ പരിഹരിക്കുന്നു:—പുണ്യപാപങ്ങൾ അനാത്മധർമ്മങ്ങൾ. നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ ആത്മാവിനെ പുണ്യപാപങ്ങൾ സ്പൎശിക്കുകയില്ല. ആത്മാവല്ലാതിരിക്കുന്ന ദേഹാദികളിൽ ആത്മാവെന്നുള്ളബോധം ആൎക്കുണ്ടാകുന്നുവോ അവൻ ആത്മാവിനെ അറിഞ്ഞവനല്ല. കർമ്മം ചെയ്യാത്തതുകൊണ്ടു് ഞാൻ പാപത്തോടുകൂടിയവനെന്നുള്ള ബോധം ആത്മാവിനെ അറിയാത്തവന്നു—അജ്ഞന്നു—മാത്രമേ ഉണ്ടാകയുള്ളുവെന്നതു സുപ്രസിദ്ധം. കർമ്മഫലങ്ങളിൽ ആഗ്രഹമുള്ളവരേയും അനുഗ്രഹിപ്പാൻ വേണ്ടീട്ടു് വേദം, ഇന്നഫലം ആഗ്രഹിക്കുന്നവൻ ഇന്നകർമ്മം-ഇന്നിന്നസാധനങ്ങൾകൊണ്ടു്-ഇന്നവിധം ചെയ്യേണമെന്നു വിസ്തരിച്ചുപദേശിച്ചിരിക്കുന്നുവെങ്കിലും, കർമ്മങ്ങളാൽ സമ്പാദിക്കപ്പെടുന്ന എല്ലാഫലങ്ങളും

നശിക്കുന്നവയാണെന്നറിഞ്ഞു വിഷയവിരക്തരായിരിക്കുന്ന മുമുക്ഷുക്കൾ കർമ്മങ്ങളെ ഉപേക്ഷിക്കുകതന്നെവേണം. രോഗിക്കു് വിധിച്ചിരിക്കുന്ന ഔഷധം രോഗമില്ലാത്തവനും സേവിച്ചുകൊള്ളേണമെന്നു നിർബ്ബന്ധിക്കുന്നതു എത്രത്തോളം അയുക്തമോ, സകാമനെ ഉദ്ദേശിച്ചു വിധിക്കപ്പെട്ടകർമ്മങ്ങളെ നിഷ്കാമനും ചെയ്തുകൊള്ളേണമെന്നു നിർബന്ധിക്കുന്നതു അത്രത്തോളം അയുക്തമാകുന്നു. ജീവാനുഗ്രഹത്തിന്നായി ആവിർഭവിച്ചിരിക്കുന്ന വേദമാതാവ്, നിഷ്കാമന്മാരായ ഉത്തമപുത്രന്മാരെകർമ്മബന്ധത്തിൽ ഏർപ്പെടുത്തേണമെന്നു് സ്മരിക്കപോലും ചെയ്തിട്ടില്ലെന്നോർക്കേണ്ടതാകുന്നു.

24. ശ്രദ്ധാന്വിതസ്തത്വമസീതിവാക്യതോ
ഗുരോഃപ്രസാദാദപി ശുദ്ധമാനസഃ
വിജ്ഞായയൈകാത്മ്യമഥാത്മജീവയോഃ
സുഖീഭവേന്മേരുരിവാപ്രകമ്പനഃ.

ശ്രദ്ധാന്വിതഃ=ശ്രദ്ധയോടു കൂടിയവൻ, തത്വമസി ഇതി വാക്യതഃ= അതു നീയാകുന്നുവെന്ന മഹാവാക്യത്തിൽ നിന്നും, ഗുരോഃ പ്രസാദാത് അപി=ഗുരുവിന്റെ അനുഗ്രഹം ഹേതുവായിട്ടും, ശുദ്ധമാനസഃ=രാഗാദിമലരഹിതമനസ്കനായിട്ടു്, ആത്മജീവയോഃ= പരമാത്മജീവാത്മാക്കളുടെ, ഐകാത്മ്യം വിജ്ഞായ=ഏകാത്മഭാവത്തെ സാക്ഷാത്തായറിഞ്ഞിട്ടു്, മേരുഃ ഇവ അപ്രകമ്പനഃ=മഹാ മേരുപോലെ വിക്ഷേപാദിചലനരഹിതനായിട്ടു്, സുഖീഭവേത്=സകല ദുഃഖഹീനനായ്ഭവിക്കേണം.

വിഷയാസക്തിരഹിതനായ മുമുക്ഷു ചെയ്യേണ്ടതെന്താണെന്നു കാണിക്കുന്നു:—ഗുരുവാക്യത്തിലും ശാസ്ത്രവാക്യത്തിലും വിശ്വാസരൂപമായ ശ്രദ്ധയോടുകൂടിയ ജിജ്ഞാസു, പരമാർത്ഥതത്വമറിവാൻ പരിശ്രമിക്കേണം. നിഷ്കാമകർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധി സമ്പാദിക്കേണം. ഗുർവ്വനുഗ്രഹത്താൽ ലഭിച്ച തത്വമസി—നീ അതാകുന്നു എന്നർത്ഥമുള്ള മഹാവാക്യാർത്ഥത്തിന്റെ മനനനിദിധ്യാസനാദികളാൽ ജീവാത്മാവും പരമാത്മാവും ഒന്നുതന്നെ എന്നു് സംശയവിപരീതഭാവനകൾ നശിക്കത്തക്കവിധം സാക്ഷാത്തായറിഞ്ഞിട്ടു് സകല ദുഃഖങ്ങളിൽ നിന്നും മുക്തനായി സുഖസ്വരൂപനായ്ഭവിക്കേണം. വിഷയാഭിലാഷനിമിത്തം ചിത്തം ചലിക്കാതെ മേരുപർവ്വതമെന്നപോലെ സ്ഥിരനായിരിക്കേണം.

25. ആദൌ പദാൎത്ഥാവഗതിൎഹികാരണം
വാക്യാൎത്ഥവിജ്ഞാനവിധൌ വിധാനതഃ.
തത്വംപദാൎത്ഥൌ പരമാത്മജീവകാ
വസീതിചൈകാത്മ്യമഥാനയോൎഭവേത്.

വിധാനതഃ വാക്യാൎത്ഥവിജ്ഞാനവിധൌ=വിധിപ്രകാരം വാക്യാൎത്ഥം അറിയുന്നതിൽ, ആദൌ=ഒന്നാമതായിട്ട്—മുഖ്യമായിട്ട്, പദാൎത്ഥാവഗതിഃ ഹി കാരണം=പദാൎത്ഥജ്ഞാനംതന്നെ കാരണം, തത്ത്വം പദാൎത്ഥൌ=തത്-ത്വം എന്ന പദങ്ങളുടെ അൎത്ഥങ്ങൾ, പരമാത്മജീവകൌ=പരമാത്മാ ജീവാത്മാവെന്നാകുന്നു, അസി ഇതി=അസിപദത്തിന്ന്, അനയോഃ=ഇവരണ്ടുകളുടെ, ഐകാത്മ്യം ഭവേത്=ഏകഭാവം എന്നാകുന്നു.

"തത്വമസി"യെന്ന മഹാവാക്യാൎത്ഥത്തെ വിവരിക്കുന്നു. ഭ്രമം. പ്രമാദം എന്ന ദോഷങ്ങളൊന്നും നേരിടാത്തവിധം വാക്യാൎത്ഥം നന്നായി ധരിക്കേണ്ടതിന്ന് വാക്യത്തിലടങ്ങിയിരിക്കുന്ന പദങ്ങളുടെ അൎത്ഥം മുഖ്യമായി ധരിക്കേണ്ടതാവശ്യം. "തത്വമസി" എന്ന വാക്യത്തിൽ തത്-ത്വം അസി എന്ന മൂന്നു പദങ്ങളുണ്ട്. തത്(അത്) എന്ന പദത്തിന്ന് സൎവ്വജ്ഞത്വാദി ഗുണയുക്തനായ പരമാത്മാവെന്നൎത്ഥം. ത്വം(നീ) എന്ന പദത്തിന്ന് അല്പജ്ഞത്വാദിഗുണയുക്തനായ ജീവനെന്നൎത്ഥം. അസി(ആകുന്നു) എന്ന പദത്തിന്ന് പരമാത്മാവും ജീവാത്മാവും ഒന്നുതന്നെയെന്നൎത്ഥം.

26. പ്രത്യക്പരോക്ഷാദിവിരോധമാത്മനോ
വിഹായ സംഗൃഹ്യ തയോശ്ചിദാത്മതാം
സംശോധിതാം ലക്ഷണയാ ച ലക്ഷിതാം
ജ്ഞാത്വാസ്വമാത്മാനമഥാദ്വയോ ഭവേത്.

ആത്മനോഃ=ആത്മാക്കളുടെ, ജീവാത്മാവിന്റേയും പരമാത്മാവിന്റേയും, പ്രത്യക്പരോക്ഷാദിവിരോധം=പ്രത്യക്ക്-പരോക്ഷം എന്ന വിരോധത്തെ, വിഹായ=ഉപേക്ഷിച്ചിട്ട്, സംശോധിതാം=സമ്യക്കാകുംവണ്ണം ശോധനചെയ്യപ്പെട്ടതും, ലക്ഷണയാ ലക്ഷിതാം ച=ലക്ഷണകൊണ്ടു ലക്ഷിക്കപ്പെട്ടതുമായ, ചിദാത്മതാം=ചിദാത്മഭാവത്തെ, സംഗൃഹ്യ=സംഗ്രഹിച്ചിട്ട്, സ്വം ആത്മാനം തഥാജ്ഞാത്വാ=സ്വാത്മാവിനെ അങ്ങിനെയറിഞ്ഞിട്ട്, അഥ അദ്വയഃ ഭവേത്=അനന്തരം അദ്വയനായിഭവിക്കേണം.

സൎവ്വജ്ഞത്വാദി ഗുണത്തോടുകൂടിയ പരമാത്മാവിന്ന് — ഈശ്വരന്ന് — കിഞ്ചിജ്ഞത്വാദി ധൎമ്മത്തോടുകൂടിയ ജീവനോടു — ഐക്യാത്മഭാവം വിരുദ്ധം എന്നുള്ള ആക്ഷേപത്തിന്നു സമാധാനം പറയുന്നു. ഞാനെന്ന ബുദ്ധിയാൽ അറിയപ്പെടുവാൻ യോഗ്യമെന്നുള്ള ജീവധൎമ്മത്തിന്ന് പ്രത്യക്ത്വമെന്നു പേർ. ഇന്ദ്രിയങ്ങൾക്ക് അവിഷയമെന്നതു പരമാത്മധൎമ്മം:— ഈശ്വരധൎമ്മം. ഇതാണ് ജീവാത്മാവിന്നും പരമാത്മാവിന്നും തമ്മിലുള്ള വിരോധം. ഈ വിരോധത്തെ തള്ളിക്കളഞ്ഞിട്ട് യുക്തിപൂൎവ്വം ചെയ്ത പരിശോധനയുടെ ഫലമായും, ശക്തികൊണ്ടു സിദ്ധിക്കാത്തതാണെങ്കിലും താഴെ വിവരിക്കപ്പെടുന്ന ലക്ഷണാവൃത്തികൊണ്ടു ലക്ഷിക്കപ്പെടുന്നതും — അറിയപ്പെടുന്നതുമായ — ചിദാത്മഭാവത്തെ നന്നായിഗ്രഹിച്ചിട്ട് — തൽപദത്തിന്നും ത്വംപദത്തിന്നുമുള്ള അൎത്ഥമായി ധരിച്ചിട്ട് — ആ ചിൽസ്വരൂപമായ ആത്മാവെന്നു സാക്ഷാത്തായറിഞ്ഞിട്ട്, അനന്തരം — സാക്ഷാത്തായറിഞ്ഞ ഉടൻതന്നെ — അദ്വയനായി ഭവിക്കേണം:— ചിൽസ്വരൂപത്തെ പ്രാപിച്ചവനെന്നപോലെ ഭവിക്കേണം. ഈ സാക്ഷാൽജ്ഞാനമുണ്ടാകുന്നതിന്നു മുമ്പും ചിൽസ്വരൂപൻതന്നെ. ഇപ്പോൾ പുതിയതായി സിദ്ധിച്ചതല്ല ചിൽഭാവം. ഇതുവരെ ചിത്തദോഷം നിമിത്തം മറവിയിൽപ്പെട്ടിരുന്നു. കണ്ഠത്തിൽത്തന്നെ കിടന്നിരുന്ന രത്നത്തെ മറന്നുപോയതിനാൽ പല ദിക്കിലും തിരയുന്ന ഒരുവനോട് കണ്ഠത്തിൽത്തന്നെ രത്നമിരിക്കുന്നതായിക്കണ്ടറിഞ്ഞ മറ്റൊരുവൻ, നിങ്ങൾ തിരയുന്ന രത്നം കണ്ഠത്തിൽത്തന്നെയുണ്ടല്ലോ എന്നു പറയുമ്പോൾ, അന്വേഷകൻ കണ്ഠം തൊട്ടുനോക്കുകകയും മണി കിട്ടിയതായി വിചാരിച്ചു സന്തുഷ്ടനാകയും ചെയ്യുന്നതുപോലെയാണ് മഹാവാക്യശ്രവണമനനനിദിധ്യാസനാനന്തരം സിദ്ധിക്കുന്ന ആത്മലാഭം. അതുകൊണ്ടാണ് ചിൽസ്വരൂപത്തെ പ്രാപിച്ചവനെന്നപോലെ ഭവിക്കേണമെന്നു മുകളിൽ പറഞ്ഞത്. ഇതിലടങ്ങിയ സാരാംശത്തെ ഒന്നുകൂടി സ്പഷ്ടമാക്കാം:— തത്-ത്വം എന്ന രണ്ടു പദങ്ങൾക്ക് വാച്യാൎത്ഥമെന്നും ലക്ഷ്യാൎത്ഥമെന്നും രണ്ടുവിധത്തിലുള്ള അൎത്ഥമുണ്ട്. അതിൽ തൽപദത്തിന്ന് മായയാകുന്ന ഉപാധിയോടും സൎവ്വജ്ഞത്വാദി ധൎമ്മത്തോടും കൂടിയവനെന്നു വാച്യാൎത്ഥം. ത്വം എന്ന പദത്തിന്ന് അല്പജ്ഞത്വം, മായാകാൎയ്യമായ അവിദ്യയാകുന്ന — അവിദ്യയുടെ പരിണാമമായ അന്തഃകരണമാകുന്ന — ഉപാധിയോടുകൂടിയിരിക്കുകയെന്ന ധൎമ്മം — ഇതോടുകൂടിയ ജീവൻ എന്നു വാച്യാൎത്ഥം. രണ്ടിന്നുമുള്ള ഉപാധി വിശിഷ്ടത്വം എന്ന ധൎമ്മത്തെ പരിത്യജിച്ചാൽ

സിദ്ധിക്കുന്ന ശുദ്ധ ചിൽഭാവം ലക്ഷ്യാൎത്ഥം. വാച്യാൎത്ഥങ്ങൾക്ക് വിരോധമുള്ളതിനാൽ ഐക്യം സിദ്ധിക്കുകയില്ല. എങ്കിലും ലക്ഷ്യാൎത്ഥങ്ങൾക്ക് ഐക്യത്തിന്നു തടസ്ഥമില്ല. സൎവ്വജ്ഞത്വത്തിന്ന് കാരണം മായയാകുന്ന ഉപാധിസംബന്ധം. അല്പജ്ഞത്വത്തിന്നു കാരണം അവിദ്യയാകുന്ന ഉപാധിസംബന്ധം. രണ്ടുപാധികളേയും നീക്കംചെയ്താൽ ശുദ്ധമായ—ഉപാധിസംബന്ധമില്ലാത്ത—ചിൽഭാവം അവശേഷിക്കും. ഇതു ലക്ഷ്യാൎത്ഥം. ജീവാത്മാവും പരമാത്മാവും ചിൽസ്വരൂപംതന്നെ. ചിത്ത്—ജ്ഞാനം ഏകമാകയാൽ ജീവാത്മാവും പരമാത്മാവും ഏകമെന്നതിന്നു യാതൊരു തടസ്ഥവുമില്ലെന്നു സാരം.

27. ഏകാത്മകത്വാൽ ജഹതീ ന സംഭവേൽ
തഥാജഹല്ലക്ഷണതാ വിരോധതഃ
സോയം പദാൎത്ഥാവിവ ഭാഗലക്ഷണാ
യുജ്യേത തത്ത്വംപദയോരദോഷതഃ.

ഏകാത്മകത്വാൽ=ഏകാത്മകത്വം ഹേതുവായിട്ട്, ജഹതീ ന സംഭവേത്=ജഹതീയെന്നു പറയപ്പെടുന്ന ലക്ഷണ ഭവിക്കയില്ല, വിരോധതഃ=വിരോധം ഹേതുവായിട്ട്, അജഹല്ലക്ഷണതാ=അജഹത്തെന്നു പറയപ്പെടുന്ന ലക്ഷണയോടുകൂടിയതെന്ന ഭാവവും, തഥാ=അപ്രകാരംതന്നെ സംഭവിക്കയില്ല, തത്ത്വം പദയോഃ അദോഷതഃ=തത് ത്വം—എന്ന രണ്ടു പദങ്ങൾക്കും ദോഷം നേരിടാത്തതുകൊണ്ട്, സോയം പദാൎത്ഥൗ ഇവ=സഃ അയം എന്ന പദങ്ങളുടെ അൎത്ഥങ്ങളെന്നപോലെ, ഭാഗലക്ഷണാ യുജ്യേത=ഭാഗലക്ഷണ യോജിക്കും.

വാച്യാൎത്ഥങ്ങൾക്ക് ഐക്യം സംഭവിക്കയില്ലെങ്കിലും ലക്ഷ്യാൎത്ഥങ്ങൾക്ക് ഐക്യത്തിന്നു വിരോധമില്ലെന്നു പൂൎവ്വശ്ലോകത്തിൽ പറഞ്ഞുവല്ലൊ. അതിനെ വിവരിപ്പാനായി ഈ മഹാവാക്യാൎത്ഥം ഏതു ലക്ഷണയെ അനുസരിച്ചാണിരിക്കുന്നതെന്ന് കാണിക്കുന്നു: ജഹല്ലക്ഷണാ—അജഹല്ലക്ഷണാ—ജഹദജഹല്ലക്ഷണാ എന്ന് മൂന്നുവിധം ലക്ഷണകൾ. വിട്ടലക്ഷണ—വിടാത്തലക്ഷണ—വിട്ടുവിടാത്തലക്ഷണ എന്നും പേർ പറയാം. വാച്യാൎത്ഥത്തെ വിട്ടുകളയുന്നതു് വിട്ടലക്ഷണ. വാച്യാൎത്ഥത്തെ സ്വീകരിക്കുന്നപക്ഷം വാക്യാൎത്ഥം യോജിക്കാതെ വരുന്ന ദിക്കിലാണ് ഈ ലക്ഷണയെ സ്വീകരിക്കാവുന്നത്. ദൃഷ്ടാന്തം:— "ഗംഗായാം ഘോഷഃ" എന്ന വാക്യം. ഗംഗയിൽ ഘോഷം എന്ന വാക്യത്തിന്ന് ഗംഗയിൽ ശബരാലയമിരിക്കുന്നുവെന്നൎത്ഥം. ഗംഗാപ്ര

വാഹത്തിൽ വീടിരിക്കുകയില്ലല്ലൊ. അതുകൊണ്ടു് ഗംഗാശബ്ദാൎത്ഥത്തെ ഉപേക്ഷിച്ചിട്ടു് ഗംഗയുടെ തീരത്തെയെടുക്കണം. ഗംഗാതീരത്തിലാണ് ശബരാലയം എന്നൎത്ഥം യുക്തമായിരിക്കും. ഇവിടെ വാച്യാൎത്ഥത്തെ തീരെയുപേക്ഷിച്ചിട്ടു് തീരത്തെയെടുത്തിരിക്കയാൽ ജഹല്ലക്ഷണ—വിട്ടലക്ഷണ—ഉപയോഗപ്പെട്ടിരിക്കുന്നു. തത്വമസി വാക്യാൎത്ഥത്തിൽ ഈ ലക്ഷണ ഉപയോഗപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ തത് എന്ന പദത്തിന്റെ വാച്യാൎത്ഥമായ പരമാത്മാവിനേയും, ത്വം പദവാച്യാൎത്ഥമായ ജീവാത്മാവിനേയും തീരേ വിട്ടുകളയുന്നില്ല. വിശിഷ്ടാംശങ്ങളെ വിടുന്നു. ഏകമായ വിശേഷ്യാംശത്തെ സ്വീകരിക്കുന്നു. അതുകൊണ്ടു് വിട്ട ലക്ഷണ യോജിക്കയില്ല. അജഹല്ലക്ഷണക്കു് (വിടാത്ത ലക്ഷണക്കു്) ഉദാഹരണം: "ശോണോധാവതി" രക്തവൎണ്ണം ഓടുന്നു എന്നൎത്ഥം. ശോണപദവാച്യാൎത്ഥമായ രക്തവൎണ്ണത്തെ വിടാതെ ചുവപ്പുനിറമുള്ള കുതിര അതിവേഗത്തിൽ പായുന്നുവെന്നൎത്ഥത്തെ വിടാത്ത ലക്ഷണയാൽ ധരിക്കാം. വാച്യാൎത്ഥത്തെ വിടാത്തതുകൊണ്ടു് ആ ലക്ഷണയും തത്വമസി വാക്യാൎത്ഥത്തിന്നു് പററുകയില്ല. ജഹദജഹല്ലക്ഷണക്കു് (വിട്ടുവിടാത്ത ലക്ഷണക്കു്) ഉദാഹരണം:—"സോയം ദേവദത്തഃ" ആ ദേവദത്തനാകുന്നു ഇവൻ എന്നൎത്ഥം. ദേവദത്തനെന്നു പേരായ ഒരാളെ ഒരുകാലത്തിൽ ഒരു ദേശത്തിൽ വെച്ചുകണ്ടു. ആയാളെത്തന്നെ പിന്നെയൊരിക്കൽ മറെറാരുദേശത്തിൽവെച്ചും കണ്ടു. അപ്പോൾ ആദ്യം കണ്ടതും ഇപ്പോൾ കണ്ടതുമായ കാലത്തെയും ദേശത്തേയും വിട്ടുകളഞ്ഞാൽ ദേവദത്തപിണ്ഡത്തിന്നു ഭേദമില്ല. ആയാൾ ഇയാൾതന്നെ എന്നു കിട്ടി. ഈ ലക്ഷണ ജഹദജഹല്ലക്ഷണ, തത്വമസി വാക്യാൎത്ഥത്തിന്നു് പററുന്നതാകുന്നു. ഉപാധികളായ മായയേയും, അവിദ്യയേയും വാച്യാൎത്ഥത്തിൽനിന്നു് വിട്ടുകളകയും ചൈതന്യത്തെ—വിശേഷ്യാംശത്തെ—മാത്രം സ്വീകരിക്കയുംചെയ്തു. അപ്പോൾ തൽപദത്തിന്റേയും ത്വം പദത്തിന്റേയും ലക്ഷ്യാൎത്ഥത്തിന്നു് ഐക്യം സിദ്ധിച്ചു. അദ്വൈതം സിദ്ധമാകയും ചെയ്തു. ഇങ്ങിനെ ജഹദഹല്ലക്ഷണകൊണ്ടു സിദ്ധിക്കുന്ന ജീവാത്മപരമാത്മൈക്യത്തെ സാക്ഷാൽകരിച്ചു് ദുഃഖാതീതമായ പരമാനന്ദസ്വരൂപമായിരിക്കേണമെന്നു സാരം.

28. രസാദിപഞ്ചീകൃത ഭൂതസംഭവം
ഭോഗാലയം ദുഃഖസുഖാദികൎമ്മണാം
ശരീരമാദ്യന്തവദാദികൎമ്മജം
മായാമയം സ്ഥൂലമുപാധിമാത്മനഃ

രസാദിപഞ്ചീകൃത ഭൂതസംഭവം=ഭൂമി മുതലായ പഞ്ചീകൃതഭൂതങ്ങളിൽ
നിന്നു സംഭവത്തോടുകൂടിയതും, ദുഃഖസുഖാദികൎമ്മണാം ഭോഗാലയം=
ദുഃഖസുഖങ്ങൾ ആദികളായ കൎമ്മങ്ങളുടെ അനുഭവത്തിന്നു സ്ഥാന
മായും, ആദ്യന്തവത്=ജന്മവും നാശവുമുള്ളതായും, ആദികൎമ്മജം=മു
ജ്ജന്മകൎമ്മത്തിൽനിന്നു ജനിച്ചതായും, മായാമയം=പരമ്പരയാ മായാ
സ്വരൂപമായുമിരിക്കുന്ന ശരീരത്തെ, ആത്മനഃസ്ഥൂലം ഉപാധിംവദ
ന്തി=ആത്മാവിന്റെ സ്ഥൂലമായ ഉപാധിയെന്നു പറയുന്നു.

ജീവരൂപമായ ചൈതന്യത്തെ ഉപാധികളിൽനിന്നു വേർതിരി
ച്ചറിവാനുള്ള മാൎഗ്ഗത്തെക്കാണിക്കുന്നു. ഭൂമിമുതലായ പഞ്ചീകൃത പഞ്ച
മഹാഭൂതങ്ങളിൽനിന്നുണ്ടായതും പുണ്യപാപകൎമ്മങ്ങളുടെ ഫലങ്ങളാ
യ സുഖദുഃഖാദികളെയനുഭവിക്കുവാൻ ജീവന്നു സിദ്ധിച്ച ഭവനമായി
രിക്കുന്നതും, പൂൎവ്വജന്മകൎമ്മങ്ങളിൽനിന്നുത്ഭവിച്ചതും ജനനമരണങ്ങ
ളോടുകൂടിയതും, പരമ്പരയാ മായാവികാരമായിരിക്കുന്നതുമായ സ്ഥൂല
ശരീരം ജീവന്റെ സ്ഥൂലമായ ഉപാധിയാണെന്നു അറിവുള്ളവർ പറ
യുന്നു.

29. സൂക്ഷ്മംമനോബുദ്ധി ദശേന്ദ്രിയൈൎയ്യുതം
പ്രാണൈരപഞ്ചീകൃത ഭൂതസംഭവം
ഭോക്തുഃസുഖാദേരനുസാധനംഭവേ
ച്ഛരീരമന്യദ്വിദുരാത്മനോബുധാഃ.

സൂക്ഷ്മം=ഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും. മനോബുദ്ധി ദശേന്ദ്രി
യൈഃ=മനസ്സ്, ബുദ്ധി, പത്തിന്ദ്രിയങ്ങൾ ഇവയോടും, പ്രാണൈൎയ്യു
തം=പ്രാണങ്ങളോടും ചേൎന്നതും, അപഞ്ചീകൃതഭൂതസംഭവം=പഞ്ചീക
രണം ചെയ്യപ്പെടാത്ത ഭൂതങ്ങളിൽനിന്നുത്ഭവിച്ചതും, ഭോക്തുഃ=ഭോ
ക്താവിന്റെ–ജീവന്റെ, സുഖദുഃഖാദേഃ=സുഖദുഃഖാദിക്ക്, അനുസാ
ധനം=അനുകൂലമായ സാധനവുമായത്, ആത്മനഃ=ആത്മാവിന്റെ–
ജീവന്റെ, അന്യത് ശരീരം=മറെറാരു ശരീരമെന്നു, ബുധാഃവിദുഃ=ജ്ഞാ
നികളറിയുന്നു.

ജീവന്റെ സ്ഥൂലോപാധിയെക്കാണിച്ചതിന്നു ശേഷം സൂക്ഷ്മോ
പാധിയെ വിവരിക്കുന്നു:—സ്ഥൂലശരീരത്തിൽനിന്നു വിലക്ഷണമായ
മറെറാരു ശരീരത്തെ–ലിംഗശരീരത്തെ–ജീവന്റെ സൂക്ഷ്മോപാധി—
നേത്രാദികളായ ഇന്ദ്രിയങ്ങൾകൊണ്ടു കണ്ടറിവാൻ കഴിയാത്തതായ
ഉപാധിയായിട്ടു ജ്ഞാനികളറിയുന്നു. ആ ശരീരത്തിലെന്തെല്ലാമുൾപ്പെ
ടുമെന്നു കാണിക്കുന്നു:—സങ്കല്പാത്മകമായ മനസ്സ്–നിശ്ചയാത്മികയാ

യ ബുദ്ധി, നാസിക, ജിഹ്വ, നേത്രം, ത്വക്ക്, ശ്രോത്രം, എന്ന ജ്ഞാനേന്ദ്രിയങ്ങളഞ്ച്-വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കർമ്മേന്ദ്രിയങ്ങളഞ്ച്-പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്ന വായുക്കൾ അഞ്ച് ഇങ്ങിനെ 17 അവയവങ്ങൾ സൂക്ഷ്മശരീരത്തിലടങ്ങിയിരിക്കുന്നു. പഞ്ചീകരണം ചെയ്യപ്പെടാത്ത തന്മാത്രങ്ങളിൽനിന്നാണീശരീരത്തിന്റെ ഉത്ഭവം ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയെ തന്മാത്രങ്ങൾ-സൂക്ഷ്മഭൂതങ്ങളെന്നു പറയുന്നു. ഇങ്ങിനെ സ്ഥൂലം, സൂക്ഷ്മം എന്ന രണ്ടുപാധികൾ ജീവനുണ്ട്. ഈ സൂക്ഷ്മോപാധിയിൽനിന്നുള്ള വിയോഗത്തെയാണ് മരണമെന്നു പറയുന്നത്. സൂക്ഷ്മഭൂതങ്ങളിൽനിന്നുത്ഭവിച്ചതുകൊണ്ടാണ് നേത്രാദികളായ ഇന്ദ്രിയങ്ങൾക്ക് അവിഷയമെന്നു പറഞ്ഞത്.

30. അനാദ്യനിർവ്വാച്യ മപീഹകാരണം
മായാപ്രധാനം തുപരംശരീരകം
ഉപാധിഭേദാത്തു യതഃപൃഥക്സ്ഥിതം
സ്വാത്മാനമാത്മന്യവധാരയേൽക്രമാത്.

അനാദി=ആദിയില്ലാത്തതും, അനിർവ്വാച്യം=നിർവ്വചിപ്പാൻ കഴിയാത്തതും, ഇഹകാരണം=ഇക്കാണപ്പെടുന്നതിന്നെല്ലാം കാരണവും, പ്രധാനം=ഉൽകൃഷ്ടവുമായ, മായാതു=മായയാകട്ടെ, പരംശരീരകം=മറെറാരു ശരീരം, ഉപാധിഭേദാത് തു=ഉപാധിഭേദംകൊണ്ടു മാത്രം, യതഃപൃഥക്സ്ഥിതം=ഉപാധിയിൽനിന്നു വേറിട്ടിരിക്കുന്ന, സ്വാത്മാനം=സ്വാത്മാവിനെ, ആത്മനി=ആത്മാവിൽ, ക്രമാൽ അവധാരയേത്=ക്രമത്തിൽ നിശ്ചയമായറിയേണം.

ജീവോപാധിദ്വയത്തെപ്പറഞ്ഞശേഷം ഈശ്വരോപാധിയെപ്പറയുന്നു:—മായ ഈശ്വരന്റെ ഉപാധി. ഏകമായ സച്ചിദാനന്ദബ്രഹ്മത്തെ ഈശ്വരനെന്നു വ്യവഹരിപ്പാനിടവരുത്തിയത് ഈ മായയാകുന്ന ഉപാധിയാകുന്നു ഈ മായ നാനാരൂപത്തിൽ പരിണമിക്കുന്നതാകയാൽ ഇതിന്റെ പരിണാമങ്ങളാണ് മററ കാണപ്പെടുന്നവയെല്ലാം. അതിനാൽ നാനാവിധവ്യവഹാരങ്ങൾക്കു കാരണമാണ് മായ. സകല വ്യവഹാരകാരണമായതുകൊണ്ട് അതിപ്രധാനവുമാണ്. ഇതിന്നാദിയില്ലെന്നുമാത്രം അനാദിയെന്നശബ്ദത്താൽ പറഞ്ഞിരിക്കയാൽ നാശമുള്ളതാണെന്നു സൂചിപ്പിച്ചിരിക്കുന്നു. ഇതിന്റെ സ്വരൂപത്തെ നിർണ്ണയിപ്പാൻ—വാക്കുകൊണ്ടു പറവാൻ—സാദ്ധ്യമല്ലാത്തതിനാൽ അനിർവാച്യം, ലക്ഷണം പറഞ്ഞുറപ്പിക്കുവാൻ—ഉള്ളതെന്നോ-ഇല്ലാ

ത്തതെന്നോ പറഞ്ഞു വസ്തുനിർണ്ണയംചെയ്യാൻ കഴിയാത്തതാണ്. സച്ചിദാനന്ദലക്ഷണമായ ബ്രഹ്മം ഉപാധിഭേദംനിമിത്തം ജീവൻ, ഈശ്വരൻ എന്നിങ്ങിനെ രണ്ടായിട്ട് വ്യവഹരിപ്പാൻ കാരണമായി. ഉപാധിയിൽനിന്ന വേർതിരിച്ച് ഏകമായറിഃയണം. മഹാവാക്യശ്രവണം മനനം നിദിധ്യാസനം എന്നിവകൊണ്ട സ്ഥൂലസൂക്ഷ്മകാരണോപാധികളെ നശിപ്പിക്കാം. ഉപാധിത്രയനാശത്തിൽ സർവ്വോപാധികളിലും വ്യാപിച്ചിരിക്കുന്ന ഏകാത്മാവിനെ സാക്ഷാത്തായറികയും ചെയ്യാം. മോക്ഷേച്ഛയുള്ള പുരുഷൻ ഈവിധം പ്രവൃത്തിക്കേണം.

31. കോശേഷ്വയം തേഷുതുതത്തദാകൃതി
വിഭാതിസംഗാൽ സ്ഫടികോപലോയഥാ
അസംഗരൂപോയമജോയതോദ്വയോ
വിജ്ഞായതേസ്മിൻ പരിതോവിചാരിതേ.

തേഷു കോശേഷു=ആ കോശങ്ങളിൽ. അയം=ഇവൻ- ചിൽസ്വരൂപനായ പരമാത്മാവ്. സംഗാൽ സ്ഫടികോപലഃയഥാ=ചേച്ചഹേതുവായിട്ട് സ്ഫടികക്കല്ലെന്നപോലെ. തത്തദാകൃതിഃ വിഭാതി=അതാതാകൃതിയായിട്ട ശോഭിക്കുന്നു. അസ്മിൻ=ഇത്-പ്രകൃതത്തിൽ പറയപ്പെട്ട മഹാവാക്യം. പരിതഃ വിചാരിതെ=എല്ലാഭാഗവും വിചാരിക്കപ്പെട്ടപോൾ. അയം=ഇവൻ- ആത്മാവ്. അസംഗരൂപഃ=സംഗമില്ലാത്തവനും. അജഃ=ജന്മമില്ലാത്തവനും. അദ്വയഃ=അദ്വയനുമാണെന്ന്. വിജ്ഞായതേ=അറിയപ്പെടും.

മഹാവാക്യാത്ഥവിചാരത്തിൻെറ പരമപ്രയോജനത്തെപ്പറയുന്നു:—ആത്മാവിനെ ആച്ഛാദനം ചെയ്തിരിക്കുന്ന ശരീരത്രയത്തിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നു പറയപ്പെടുന്ന അഞ്ചുകോശങ്ങളുണ്ട്. ആത്മാവു ഈ ഓരോ കോശങ്ങളിൽ പ്രതിഫലിക്കുമ്പോൾ അതാതുരൂപനായിട്ട് അജ്ഞാനികൾ ധരിക്കുന്നു. സ്ഫടികത്തിൽ പീതനീലാദിവർണ്ണമുള്ള വസ്തുക്കളുടെ ചേച്ചനിമിത്തം സ്ഫടികത്തെ പീതം, നീലം എന്നു പറയുന്നതുപോലെ ഞാൻ തടിച്ചവൻ, ചടച്ചവൻ, എന്നിങ്ങിനെ ഉപാധിധമ്മങ്ങളെ ആത്മാവിലാരോപിച്ച് പറയുന്നു. വാസ്തവത്തിൽ ആത്മാവ് കോശങ്ങളോട ചേരാതെയും ജനനമരണങ്ങളില്ലാതെയും ഏകനായുമിരിക്കുന്നവനാണെന്ന് മഹാവാക്യാത്ഥത്തെ നന്നായി വിചാരം ചെയ്യുന്നതുകൊണ്ടറിയാം. അദ്വയാനന്ദസ്വരൂപാത്മലാഭം മഹാവാക്യവിചാരഫലം എന്നു സാരം.

32. ബുദ്ധേസ്ത്രിധാ വൃത്തിരപീഹദൃശ്യതേ
സ്വപ്നാദിഭേദേന ഗുണത്രയാത്മനഃ
അന്യോന്യതോസ്മിൻ വ്യഭിചാരതോമൃഷാ
നിത്യേപരാബ്രഹ്മണി കേവലേശിവേ.

ഇഹ=ഇതിൽ—ആത്മാവിൽ, സ്വപ്നാദിഭേദേന=സ്വപ്നം മുതലായ ഭേദംകൊണ്ട് യാത്രിധാവൃത്തിഃ=യാതൊരു മൂന്നു വിധയായ അവസ്ഥയോ, സാ=ആയവസ്ഥ, ഗുണത്രയാത്മനഃ ബുദ്ധേഃ=മൂന്നു ഗുണങ്ങളാകുന്ന സ്വരൂപത്തോടുകൂടിയ ബുദ്ധിയുടെതാകുന്നു, കേവലേ=ഏകനാം, ശിവേ=ആനന്ദസ്വരൂപനാം, നിത്യേ=നാശരഹിതനമായ, ഇഹ ബ്രഹ്മണി=ഈ ബ്രഹ്മത്തിൽ, അന്യോന്യതഃ, വ്യഭിചാരതഃ=അന്യോന്യം വ്യഭിചരിക്കുന്നതുകൊണ്ട്, മൃഷാ=അസത്യയാകുന്നു.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥാവിശേഷങ്ങൾ സത്വരജസ്തമോ ഗുണസ്വരൂപയായ ബുദ്ധിയുടെ ധർമ്മമാകുന്നു. ആത്മധർമമല്ല, ഈ വൃത്തികൾ ആത്മാവിന്നില്ല ആത്മാവ് ഈ വൃത്തികളെ ആശ്രയിക്കുന്നതുമില്ല. ഈ വൃത്തികളോരോന്നും മറ്റൊരോന്നിൽ ഇല്ലെന്നു കാണുന്നതിനാൽ സത്യമായിരിക്കുന്നവയുമല്ല. സ്വപ്നാവസ്ഥയും ജാഗ്രദവസ്ഥയും സുഷുപ്തിയിൽ ഇല്ല. ജാഗ്രദവസ്ഥയിൽ സ്വപ്ന സുഷുപ്തികളില്ല. സ്വപ്നാവസ്ഥയിൽ ജാഗ്രൽ സുഷുപ്തികളില്ല. ആകയാൽ മൂന്നവസ്ഥകളും ഇല്ലാത്തവതന്നെ. അവസ്ഥാത്രയങ്ങളെ അറിഞ്ഞും അവയെ അതിക്രമിച്ചുമിരിക്കുന്ന ഏകവും ആനന്ദരൂപവും നാശരഹിതവുമായ പരബ്രഹ്മത്തിൽ—എപ്പോഴും വ്യക്തസ്വസ്വരൂപമായ ബ്രഹ്മത്തിൽ അവസ്ഥാത്രയകല്പനം അയുക്തം.

33. ദേഹേന്ദ്രിയപ്രാണമനശ്ചിദാത്മനാം
സംഘാദജസ്രം പരിവർത്തതേധിയഃ
വൃത്തിസ്തമോമൂലതയാജ്ഞലക്ഷണാ
യാവൽഭവേത്താവദസൌഭവോത്ഭവഃ.

ദേഹേന്ദ്രിയപ്രാണമനശ്ചിദാത്മനാം സംഘാത്=ദേഹം ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ്, ചിദാത്മാവ് ഇവയുടെ സംഘത്തിൽനിന്ന്, തമോമൂലതയാ=തമോഗുണം കാരണമായിട്ട്, അജ്ഞലക്ഷണാ ധിയഃവൃത്തിഃ=അജ്ഞനെന്നറിയിപ്പിക്കുന്നതായ ലക്ഷണത്തോടുകൂടിയ ബുദ്ധിവൃത്തി, യാവത് ഭവേത്=എത്രകാലംവരെ ഉണ്ടാകുമോ, താ

വത് അസൌ ഭവോത്ഭവഃ ഭവേത്=അതുവരെ ഈ സംസാരം ഉത്ഭ വിക്കും.

അന്യോന്യാദ്ധ്യാസത്തിന്നു വിഷയമായിരിക്കുന്ന ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ്, ജീവൻ എന്നിവയുടെ സംഘത്തിൽനിന്ന്, രജസ്തമോഗുണപ്രധാനമായിരിക്കുന്ന ബുദ്ധിയുടെ വൃത്തി—വ്യാപാരം—എത്ര കാലംവരെ നിലനില്ക്കുന്നുവോ അത്ര കാലവും സംസാരം നിലനില്ക്കും. സംസാരകാരണമായിരിക്കുന്ന ബുദ്ധിവൃത്തിയെ ഉപേക്ഷിച്ചാൽ മാത്രമേ സംസാരം നശിക്കുകയുള്ളുവെന്നു സാരം. തമോമൂലതയാ എന്ന പദത്താൽ തമസ്സിനെ മാത്രമേ പറഞ്ഞിട്ടുള്ളുവെങ്കിലും രജോഗുണത്തേക്കൂടെ ബുദ്ധിവൃത്തിക്കു കാരണമായെടുക്കേണ്ടതാകുന്നു.

34. നേതിപ്രമാണേന നിരാകൃതാഖിലോ
ഹൃദാസമാസ്വാദിത ചിദ്ഘനാമൃതഃ
ത്യജേദശേഷം ജഗദാത്തസദ്രസം
പീത്വായഥാംഭഃപ്രജഹാതിതൽഫലം.

നേതിപ്രമാണേന="നേതി" എന്ന പ്രമാണത്താൽ, നിരാകൃതാഖിലഃ=നിരാകരിക്കപ്പെട്ട സമസ്തത്തോടു കൂടിയവനും, ഹൃദാ=ഹൃത്തുകൊണ്ടു, സമാസ്വാദിത ചിദ്ഘനാമൃതഃ=നന്നായാസ്വാദിക്കപ്പെട്ട ചിദ്ഘനമാകുന്ന അമൃതത്തോടുകൂടിയവനുമായിട്ട്, ആത്തസദ്രസം അശേഷം ജഗത്=പ്രാപിക്കപ്പെട്ട സത്തായ രസത്തോടുകൂടിയ സകല ജഗത്തിനെയും, അംഭഃപീത്വാ=ജലം പാനംചെയ്തിട്ട്, തൽഫലം. യഥാ=അതിന്റെ ഫലത്തെയെന്നപോലെ, പ്രജഹാതി=ഉപേക്ഷിക്കണം.

മഹാവാക്യവിചാരം ചെയ്തവനെന്തു ചെയ്യേണമെന്നു കാണിക്കുന്നു. "അഥാത ആദേശോനേതിനേതി"അല്ല അല്ലയെന്നു ദേഹാദിപ്രപഞ്ചത്തെ മുഴുവനും നിരാകരിച്ച് സത്വഗുണപ്രധാനമായിരിക്കുന്ന മനസ്സുകൊണ്ട് ചില്ലക്ഷണമാകുന്ന അമൃതത്തെ നന്നായാസ്വദിച്ചവൻ ലോകത്തിൽ നിറഞ്ഞിരിക്കുന്ന രസവസ്തുവായ ബ്രഹ്മത്തെ സ്വീകരിച്ചു കഴിഞ്ഞതുകൊണ്ടു നിസ്സാരമായിരിക്കുന്ന ദേഹാദി പ്രപഞ്ചത്തെ, വെള്ളം കുടിച്ചശേഷം തൊണ്ടിനെയെന്നപോലെ പരിത്യജിക്കേണം. അതിൽ ഉദാസീനനായിരിക്കേണം. ശരീരം സിദ്ധിച്ചതിന്റെ ഫലം അനുഭവിച്ചുകഴിഞ്ഞതിനാൽ ഇനി അതിൽ ആസക്തനായിരിക്കരുതെന്നു സാരം.

35. കദാചിദാത്മാനമൃതോനജായതേ
നക്ഷീയതേനാപി വിവർദ്ധതേനവഃ

നിരസ്തസൎവ്വാതിശയഃ സുഖാത്മകഃ
സ്വയംപ്രഭഃ സൎവ്വഗതോയമദ്വയഃ.

അനവഃആത്മാ=നവനല്ലാത്ത ആത്മാവ്, കദാചിത്=ഒരുകാലത്തും, ന മൃതഃ=മരിച്ചവനല്ല, ന ജായതേ=ജനിക്കുന്നതുമില്ല, നക്ഷീയതെ=ക്ഷയിക്കുന്നില്ല, നാപി വിവൎദ്ധതേ=വൎദ്ധിക്കുന്നില്ല, നിരസ്തസൎവ്വാതിശയഃ=നിരസിക്കപ്പെട്ട സൎവ്വാതിശയത്തോടുകൂടിയവനും, സുഖാത്മകഃ=സുഖരൂപനും, സ്വയംപ്രഭഃ=താനേതന്നെ പ്രകാശിക്കുന്നവനും, സൎവ്വഗതഃ=വ്യാപകനും, അദ്വയഃ=ഏകനുമാകുന്നു.

ദേഹാദിപ്രപഞ്ചം അനിത്യമാകയാൽ അതിൽ വിരക്തിയുണ്ടാവാൻവേണ്ടി ആത്മാവിന്നു മാത്രമെ നിത്യത്വമുള്ളുവെന്ന് ബോധിപ്പിക്കുന്നു:—ആത്മാവ് പുതിയതല്ല. ജന്മാനന്തരാവസ്ഥയെക്കുറിച്ചാണെല്ലൊ പുതിയതെന്നുള്ള വ്യവഹാരം. ആത്മാവിന്നു ജന്മാനന്തരസ്ഥിതിയില്ലാത്തതുകൊണ്ട് പുതുമയുമില്ല. പുതുമയില്ലായ്കയാൽ ജീർണ്ണതയുമില്ല. അവസ്ഥാഭേദമില്ലാത്തതുകൊണ്ട് പരിണാമവുമില്ല. ആത്മാവിന്ന് ജനനം, മരണം, ക്ഷയം, വൃദ്ധി, നാശം മുതലായ മാററങ്ങൾ ഒരുകാലത്തുമില്ല. ആത്മാവിനേക്കാൾ മഹത്തായ വസ്തു യാതൊന്നുമില്ല. ആത്മാവിൻെറ സ്വരൂപംതന്നെ ആനന്ദം. ആത്മാവു താനെതന്നെ വിളങ്ങുന്നു. സൂൎയ്യാദിപ്രകാശത്തെ അപേക്ഷിച്ചു വിളങ്ങുന്ന ഒന്നല്ല "യസ്യഭാസാ സർവമിദം വിഭാതി" ആത്മാവിൻെറ പ്രഭയെ ആശ്രയിച്ചിട്ടാണ് സൂൎയ്യാചന്ദ്രമസ്സുകൾകൂടെ പ്രകാശിക്കുന്നത്. ആത്മാവെങ്ങും വ്യാപിച്ചിരിക്കുന്നു. പ്രത്യഗാത്മാവ് പരമാത്മാവിൽനിന്ന് ഭിന്നനല്ലായ്കയാൽ ആത്മാവേകൻതന്നെ. "അയമാത്മാബ്രഹ്മ" ഈ ആത്മാവ്—ദേഹേന്ദ്രിയാന്തഃകരണാദികളെ വ്യാപരിപ്പിക്കുന്ന ഈ ആത്മാവ്—പ്രത്യഗാത്മാവ്—ബ്രഹ്മമാകുന്നു. അതുകൊണ്ട് ആത്മലാഭത്തിൽമീതെ യാതൊരു ലാഭവുമില്ല.

36. ഏവംവിധേജ്ഞാനമയേസുഖാത്മകേ
കഥം ഭവോ ദുഃഖമയഃ പ്രതീയതേ
അജ്ഞാനതോധ്യാസവശാൽ പ്രകാശതേ
ജ്ഞാനേവിലീയേത വിരോധതഃ ക്ഷണാത്.

ഏവംവിധേ=ഇപ്രകാരമിരിക്കുന്നതും, ജ്ഞാനമയേ=ജ്ഞാനസ്വരൂപവും, സുഖാത്മകേ=ആനന്ദസ്വരൂപവുമായ ആത്മാവിൽ, ദുഃഖമയഃ ഭവഃ=ദുഃഖപ്രചുരമായ സംസാരം, കഥം പ്രതീയതേ=എങ്ങിനെ തോന്നപ്പെടും, അജ്ഞാനതഃ അധ്യാസതഃ പ്രകാശതേ=അജ്ഞാനം നിമി

ത്തമുണ്ടായ അധ്യാസം ഹേതുവായിട്ട് പ്രകാശിക്കുന്നു. വിരോധതഃ ജ്ഞാനേ ക്ഷണാത് വിലീയേത=വിരോധം ഹേതുവായിട്ടു ജ്ഞാനത്തിൽ ക്ഷണം ലയിക്കും.

മുകളിൽ പറഞ്ഞവിധം യാതൊരുവിധമായ വികാരവുമില്ലാതിരിക്കുന്നതും ജ്ഞാനാനന്ദസ്വരൂപവുമായ ആത്മാവിൽ ദുഃഖബഹുലമായ സംസാരത്തിന്റെ പ്രതീതിയെങ്ങിനെയുണ്ടാകുമെന്ന ശങ്കക്കു സമാധാനം. ആത്മസ്വരൂപം നന്നായറിയായ്കനിമിത്തം ദേഹാദികളിൽ ഞാനെന്നും എന്റേതെന്നുമുള്ള അധ്യാസം നിമിത്തം സംസാരപ്രതീതിയുണ്ടായി. അതിന്ന് നാശമെങ്ങിനെ സംഭവിക്കുമെന്നാൽ അജ്ഞാനവിരോധിയായ ജ്ഞാനമുണ്ടായാൽ തൽക്ഷണം നശിക്കും. പ്രകാശമുണ്ടായ ഉടൻ ഇരിട്ടു നീങ്ങുന്നതുപോലെയും, രജ്ജുസ്വരൂപം അറിഞ്ഞ ഉടൻ സർപഭ്രമം നശിക്കുന്നതുപോലെയും ആത്മസാക്ഷാൽകാരം സിദ്ധിച്ച ഉടനെ സംസാരം അതിൽ ലയിക്കും.

37. യദന്യദന്യത്ര വിഭാവ്യതേഭ്രമാ
ദധ്യാസമിത്യാഹുരമും വിപശ്ചിതഃ
അസർപഭൂതേഹിവിഭാവനംയഥാ
രജ്ജ്വാദികേതദ്വദപീശ്വരേജഗത്.

ഭ്രമാത്=ഭ്രമം ഹേതുവായിട്ട്, അന്യത്=അന്യത്തിനെ, അന്യത്ര=മറെറാന്നിൽ, വിഭാവ്യതേ യത്=അറിയപ്പെടുന്നുവെന്നതു യാതൊന്നോ, അമും=ഇതിനെ, വിപശ്ചിതഃ അധ്യാസം ഇതി ആഹുഃ=വിദ്വാന്മാർ അധ്യാസം എന്നു പറയുന്നു, അസർപ്പഭൂതേ രജ്ജ്വാദികേ=സർപമല്ലാതിരിക്കുന്ന രജ്ജ്വാദികത്തിൽ, അഹിവിഭാവനം യഥാ=സർപജ്ഞാനംപോലെ, ഈശ്വരേ=ഈശ്വരനിൽ, ജഗത് വിഭാവ്യതേ=ജഗത്തറിയപ്പെടുന്നു.

ആത്മാവിൽ സംസാരമുണ്ടെന്നു തോന്നുന്നത് അധ്യാസംനിമിത്തമാണെന്നു പറഞ്ഞുവെല്ലോ. അധ്യാസത്തിന്റെ സ്വരൂപത്തെ വിവരിക്കുന്നു:—ഭ്രമംനിമിത്തം ഒരു വസ്തുവിനെ മറെറാരുവസ്തുവായിട്ട് ധരിക്കുന്നതിനെ വിദ്വാന്മാർ അധ്യാസമെന്നു പറയുന്നു. സപ്പമല്ലാതിരിക്കുന്ന രജ്ജു മുതലായതിൽ സപ്പമാണെന്നുള്ള ജ്ഞാനംപോലെ ഈശ്വരനിൽ ജഗത്തിനെക്കാണുന്നു. ആത്മജ്ഞാനമില്ലായ്കനിമിത്തം ജഗത്ത് സത്യമാണെന്നു വിചാരിക്കുന്നു.

38. വികല്പമായാരഹിതേ ചിദാത്മകേ
ഹംകാരഏഷപ്രഥമഃപ്രകല്പിതഃ

അദ്ധ്യാസഏഷവാത്മനിസർവ്വകാരണേ
നിരാമയേ ബ്രഹ്മണികേവലേപരേ.

വികല്പമായാരഹിതേ=വികല്പകാരണമായ മായാസംബന്ധമില്ലാതിരിക്കുന്നതും, ചിദാത്മകേ=ചിത്സ്വരൂപവും, സർവ്വകാരണേ=സർവ്വത്തിന്നും കാരണവും, നിരാമയേ=ദുഃഖസ്പർശനംപോലുമില്ലാത്തതും, കേവലേ=ശുദ്ധവും, പരേ=സർവ്വാതീതവുമായ, ബ്രഹ്മണി=ബ്രഹ്മത്തിൽ, ഏഷഃ അഹംകാരഃ അദ്ധ്യാസഃ=ഈ ഞാനെന്ന അദ്ധ്യാസം, പ്രഥമഃപ്രകല്പിതഃ=ഒന്നാമതായിട്ടു കല്പിക്കപ്പെട്ടു.

ആത്മാവിൽ തോന്നുന്ന ജഗത്തിന്ന് ഏതുവിധമായ അദ്ധ്യാസമാണ് കാരണമെന്നതിനെ കാണിക്കുന്നു:—സർവ്വവികല്പത്തിന്നും കാരണമായിരിക്കുന്ന മായയുടെ സംബന്ധമില്ലാതിരിക്കുന്നതും ജ്ഞാനസ്വരൂപവും, സർവ്വത്തിന്നും കാരണവും ദുഃഖസംബന്ധമില്ലാത്ത ആനന്ദസ്വരൂപമായിരിക്കുന്നതും യാതൊരു വികാരവുമില്ലാതിരിക്കുന്നതും ദൃശ്യമല്ലാതിരിക്കുന്നതും വ്യാപകവുമായ ആത്മാവിൽ ഒന്നാമതായിട്ട് അഹങ്കാരം കല്പിക്കപ്പെട്ടു. ഞാനെന്നഭാവംതന്നെ സർവ്വസംസാരകാരണമെന്നു താൽപര്യം.

39 ഇച്ഛാദിരാഗാദിസുഖാദിധാർമ്മികാഃ
സദാധിയഃ സംസൃതിഹേതവഃപരേ
യസ്മാൽപ്രസുപ്തൌ തദഭാവതഃ പരഃ
സുഖസ്വരൂപേണ വിഭാവ്യതേഹിനഃ.

ഇച്ഛാദിരാഗാദിസുഖാദിധാർമ്മികാഃ ധിയഃ=ഇച്ഛാദി,രാഗാദി,സുഖാദിധർമ്മങ്ങളോടുകൂടിയ ബുദ്ധിവൃത്തികൾ, സദാ പരേ സംസൃതിഹേതവഃ=എപ്പോഴും പരനായ ആത്മാവിൽ സംസാരഹേതുക്കൾ, യസ്മാൽ=യാതൊന്നുഹേതുവായിട്ട്, പ്രസുപ്തൌ=പ്രസുപ്തിയിൽ, തദഭാവതഃ=ധീവൃത്തികളില്ലാത്തതുകൊണ്ട്, പരഃ=പരമാത്മാവു, നഃ=നമ്മളാൽ, സുഖസ്വരൂപേണ=ആനന്ദരൂപമായിട്ട്, വിഭാവ്യതേ=അറിയപ്പെടുന്നു.

ബുദ്ധിനിഷ്ഠമാണ് സംസാരം. ആത്മനിഷ്ഠമല്ലെന്ന അന്വയവ്യതിരേകേണ സാധിക്കുന്നു:—സർവ്വസാക്ഷിയായ പരമാത്മാവിൽ തോന്നുന്ന സംസാരത്തിന്നു കാരണം, ഇച്ഛ, ഉപേക്ഷ; രാഗം ദ്വേഷം; സുഖം ദുഃഖം; എന്നിങ്ങിനെയുള്ള ദ്വന്ദ്വധർമ്മങ്ങളോടുകൂടിയ ബുദ്ധിവൃത്തികൾതന്നെ. വൃത്തികളുള്ളപ്പോൾ സംസാരം: എന്നന്വയം: ബുദ്ധിവൃത്തികളെല്ലാം അടങ്ങിയിരിക്കുന്ന ഗാഢനിദ്രയിൽ പരമാത്മാവിനെ നമ്മൾ ആനന്ദസ്വരൂപനായനുഭവിച്ചറിയുന്നു. അതുകൊണ്ടാണ് സു

ല്പോത്ഥിതന്ന് സുഖമായുറങ്ങിയെന്നുള്ള പ്രത്യഭിജ്ഞയുണ്ടാകുന്നത്. ഉറങ്ങുന്നസമയത്തിലനുഭവിച്ച ആനന്ദത്തെ ഉണൎന്നസമയത്തിൽ സ്മരിക്കുന്നു. അനുഭവം സ്മൃതിക്കു കാരണമാകയാൽ സുഷുപ്തിസമയത്തിലുണ്ടായ ആനന്ദം ആത്മസ്വരൂപമാണെന്ന് സ്പഷ്ടമാകുന്നു. അപ്പോൾ ഇച്ഛാദിധൎമ്മങ്ങൾക്കാസ്പദമായ ബുദ്ധിവൃത്തികളില്ലാതിരുന്നതിനാൽ ആനന്ദസ്വരൂപമനുഭവപ്പെട്ടു. ബുദ്ധിവൃത്തികളാണ് സംസാരകാരണമെന്ന് അന്വയവ്യതിരേകങ്ങൾകൊണ്ടുറപ്പിച്ചിരിക്കുന്നു.

40. അനാദ്യവിദ്യോത്ഭവബുദ്ധിബിംബിതോ
ജീവഃപ്രകാശോയ മിതീൎയ്യതേചിതഃ
ആത്മാധിയഃ സാക്ഷിതയാപൃഥക്സ്ഥിതോ
ബുദ്ധ്യാപരിച്ഛിന്ന പരഃസഏവഹി.

അനാദ്യവിദ്യോത്ഭവ ബുദ്ധിബിംബിതഃ=അനാദിയായ അവിദ്യയിൽനിന്നുത്ഭവിച്ച ബുദ്ധിയിൽ പ്രതിബിംബിച്ച, ചിതഃപ്രകാശഃ=ചിത്തിന്റെ പ്രകാശം, ജീവഃഇതി ഈൎയ്യതേ=ജീവനെന്നു പറയപ്പെടുന്നു, ആത്മാ=പരമാത്മാവ്, ധിയഃസാക്ഷിതയാ=ധീയിന്റെ സാക്ഷിയായിട്ടു, പൃഥക്സ്ഥിതഃ=വേറെ സ്ഥിതനാകുന്നു, ബുദ്ധ്യാപരിച്ഛിന്നപരഃ=ബുദ്ധികൊണ്ടുള്ള പരിച്ഛേദത്തിൽനിന്നു വേറിട്ടിരിക്കുന്ന, സഃഏവഹി=അവൻതന്നെ നിശ്ചയം.

തത്വമസി മഹാവാക്യത്തിലെ തത്പദത്തിന്റെയും ത്വംപദത്തിന്റെയും അൎത്ഥസ്വരൂപത്തെ സ്പഷ്ടമാക്കുന്നു:—അനാദിയായ അവിദ്യയിൽനിന്നു ബുദ്ധി—അന്തഃകരണമുണ്ടായി. സൎവ്വത്ര പരിപൂൎണ്ണമായിരിക്കുന്ന ചിത്തിന്റെ പ്രകാശം അന്തഃകരണത്തിൽ പ്രതിബിംബിച്ചു. അതിനെ ജീവനെന്നു പറയുന്നു. ആത്മാവ് അന്തഃകരണവൃത്തികൾക്കു സാക്ഷിയായിട്ടു വേറെ നില്ക്കുന്നു. ബുദ്ധി-അന്തഃകരണം, നിമിത്തമുള്ള പരിച്ഛേദത്തിൽനിന്നു വിട്ടിരിക്കുന്ന സാക്ഷാൽ ചിൽസ്വരൂപംതന്നെ പരമാത്മാവ്. പ്രതിബിംബത്തിന്നാധാരമായ അന്തഃകരണം ജ്ഞാനംനിമിത്തം നശിക്കും. അപ്പോൾ ജീവനെന്നുള്ള സംജ്ഞെക്കു കാരണമായ പ്രതിബിംബവുമില്ലാതായി. സാക്ഷാത്തായ ചിൽസ്വരൂപം മാത്രം എപ്പോഴുമുണ്ട്. അന്തഃകരണ പ്രതിബിംബചൈതന്യത്തെ "ത്വം"പദം കുറിക്കുന്നു. സാക്ഷാത്തായ ചൈതന്യത്തെ "തത്"പദം കുറിക്കുന്നു. ആ രണ്ടിന്നുമുള്ള ഐക്യത്തെ"അസി"പദം ബോധിപ്പിക്കുന്നു.

41. ചിൽബിംബസാക്ഷ്യാത്മധിയാംപ്രസംഗത
സ്ത്വേകത്രവാസാദനലാക്തലോഹവത്
അന്യോന്യമധ്യാസവശാൽ പ്രതീയതേ
ജഡാജഡത്വംച ചിദാത്മചേതസോഃ.

ചിദാത്മചേതസോഃ=ചിദാത്മാവിന്നും ചേതസ്സിന്നും, അന്യോന്യം അധ്യാസവശാൽ=പരസ്പരാദ്ധ്യാസം ഹേതുവായിട്ടു്, ജഡാജഡത്വം പ്രതീയതേ=ജഡം അജഡം എന്ന ഭാവം തോന്നപ്പെടുന്നു, ചിൽബിംബസാക്ഷ്യാത്മധിയാം പ്രസംഗതഃ=ചിൽബിംബമായ ജീവന്നും, അക്ഷങ്ങളോടു ഇന്ദ്രിയങ്ങളോടു-കൂടിയ ആത്മാവിന്നും,-മനസ്സിന്നും,-അന്തഃകരണത്തിന്നും, തമ്മിൽ പ്രകൃഷ്ടമായ സംഗം ഹേതുവായിട്ടുള്ള, ഏകത്രവാസാൽ=ഒരേടത്തുള്ള വാസത്താൽ, അനലാക്തലോഹവത്=അഗ്നിസംബന്ധമുള്ള ലോഹമെന്നപോലെ, അന്യോന്യാദ്ധ്യാസഃഭവതി=പരസ്പരാദ്ധ്യാസം ഭവിക്കുന്നു.

അന്തഃകരണത്തിന്നും ജീവാത്മാവിന്നും അന്യോന്യാധ്യാസം നിമിത്തമാണു് അന്യോന്യധൎമപ്രതീതിയെന്നുറപ്പിക്കുവാൻ പിന്നെയും അധ്യാസത്തിന്നുള്ള കാരണത്തെയും സ്വരൂപത്തെയും അതിന്റെ ഫലത്തെയും പറയുന്നു:—ചിത്തിന്റെ പ്രതിബിംബം—ജീവൻ—ഇന്ദ്രിയങ്ങളോടുകൂടിയ മനസ്സ്. പ്രതിബിംബത്തിന്നധിഷ്ഠാനമായ അന്തഃകരണം. ഈ മൂന്നിന്നും അത്യന്തം ചേൎച്ചയും ഏകത്രവാസവും ഉണ്ടായതുകൊണ്ടു്, ചേതനാത്മകമായ ജീവനിൽ ജഡബുദ്ധിയും, ജഡമായ ചേതസ്സിൽ ചേതനമെന്ന ബുദ്ധിയും, അന്യോന്യാധ്യാസത്താൽ തെററായിട്ടുണ്ടാകുന്നു. അഗ്നിയിലിട്ടു പഴുപ്പിക്കപ്പെട്ട ലോഹത്തിന്നു് ദാഹശക്തി സിദ്ധിച്ചതുകൊണ്ടു അഗ്നിധൎമ്മം ലോഹത്തിലും, ലോഹത്തിന്നുള്ള ദീൎഘം, വൎത്തുളം എന്നീയാകൃതിവിശേഷം അഗ്നിയിലും കാണപ്പെടുന്നതുപോലെ, ചിത്തിന്റെ ധൎമ്മമായ ജ്ഞാനം ചിത്തത്തിലും ചിത്തത്തിന്റെ ധൎമ്മമായ ജഡത്വം ചിത്തിലും— ചിൽസ്വരൂപമായ ആത്മാവിലും-ആരോപിക്കുന്നതായ സ്വരൂപത്തോടുകൂടിയ അധ്യാസം സംഭവിക്കുന്നു. ഇതിന്റെ ഫലമാണു് ജനനമരണപ്രവാഹരൂപമായ സംസാരം.

42. ഗുരോഃസകാശാദപിവേദവാക്യതഃ
സംജാതവിദ്യാനുഭവോ നിരീക്ഷ്യതം.
സ്വാത്മാനമാത്മസ്ഥമുപാധിവൎജ്ജിതം
ത്യജേദശേഷം ജഡമാത്മഗോചരം.

വേദവാക്യതഃ=വേദവാക്യത്തിൽനിന്നും, ഗുരോഃസകാശാൽ=ഗുരുസന്നിധിയിൽനിന്നും, സംജാത വിദ്യാനുഭവഃ=നന്നായുണ്ടായ വിദ്യയുടെ —ജ്ഞാനസ്വരൂപത്തിന്റെ—അനുഭവത്തോടുകൂടിയവനും, ആത്മസ്ഥം=ഹൃദയത്തിലിരിക്കുന്നവനും, ഉപാധിവർജിതം=ഉപാധിധർമ്മസ്പർശമില്ലാത്തവനുമായ, തം ആത്മാനം നിരീക്ഷ്യ=ആ ആത്മാവിനെ സാക്ഷാത്തായറിഞ്ഞിട്ടും, ആത്മഗോചരം അശേഷം ജഡം=ആത്മവിഷയമായിരിക്കുന്ന സകല ജഗത്തിനേയും, ത്യജേത്=ഉപേക്ഷിക്കേണം.

അധ്യാസത്താൽത്തോന്നിയ സംസാരഭ്രാന്തിയെ നശിപ്പിക്കുവാനുപകരിക്കുന്ന ആത്മജ്ഞാനത്തിന്റെ സ്വരൂപത്തെ ഇതിന്നുമുമ്പേ വിവരിച്ചിട്ടുണ്ടെങ്കിലും ഉറപ്പിന്നുവേണ്ടി ഒന്നുകൂടെപ്പറയുന്നു:—മഹാവാക്യശ്രവണംകൊണ്ടും ഗുരുവിന്റെ അനുഗ്രഹപൂർവ്വകമായ മനനം നിദിധ്യാസനം എന്നിവകൊണ്ടുമുണ്ടായ ആത്മജ്ഞാനത്തോടുകൂടിയവൻ, ഹൃദയാന്തൎഗ്ഗതനും, ഹൃദയോപാധിയെ വിട്ടിരിക്കുന്നവനുമായ പരമാത്മാവിനെ സാക്ഷത്തായറിഞ്ഞിട്ട് ആത്മാവിന്ന് വിഷയമായിരിക്കുന്ന ദേഹാദി സർവ്വപ്രപഞ്ചത്തേയും വിട്ടിരിക്കേണം. ആത്മാവിന്ന് ദേഹാദിസംബന്ധമില്ലെന്നനുഭവിച്ചറിഞ്ഞതിനാൽ ലോകവിഷയങ്ങളിൽ ഉദാസീനനായിരിക്കേണമെന്നു താൽപര്യം.

43. പ്രകാശരൂപോഹമജോഽമദ്വയോ-
സകൃദ്വിഭാതോഹ മതീവനിൎമ്മലഃ
വിശുദ്ധവിജ്ഞാന ഘനോനിരാമയഃ
സംപൂർണ ആനന്ദമയോഹമക്രിയഃ.

അഹം=ഞാൻ, പ്രകാശരൂപഃ=പ്രകാശസ്വരൂപൻ, അജഃ=ജനനമില്ലാത്തവൻ, അദ്വയഃ=ദ്വിതീയവസ്തുവിനോടുകൂടാത്തവൻ, അസകൃദ്വിഭാതഃ=ഒരിക്കലെങ്കിലും അന്യനാൽ പ്രകാശിപ്പിക്കപ്പെടാത്തവൻ, അതീവനിൎമ്മലഃ=ആവരണവിക്ഷേപാദികളില്ലാതെ ഏററവും പരിശുദ്ധൻ, വിശുദ്ധവിജ്ഞാനഘനഃ=പരിശുദ്ധജ്ഞാനസ്വരൂപൻ, നിരാമയഃ=അഭിമാനമില്ലാത്തവൻ, സംപൂർണഃ=നിറഞ്ഞിരിക്കുന്നവൻ, ആനന്ദമയഃ=ആനന്ദരൂപൻ, അക്രിയഃ=പരിണാമമില്ലാത്തവൻ.

അറിയേണ്ടതായ ആത്മാവിന്റെ സ്വരൂപം നിരുപാധികമാണെന്നു രണ്ടു ശ്ലോകംകൊണ്ടു വിവരിക്കുന്നു:—ഞാൻ സ്വയമേവ പ്രകാശിക്കുന്നവൻ, ഘടാദിപദാൎത്ഥങ്ങളെന്നപോലെ അന്യപ്രകാശത്താൽ പ്രകാശിപ്പിക്കപ്പെടുന്നവനല്ല, ജന്മാദിവിഹീനൻ ഒരു കാല

തെങ്കിലും അന്യമായ പ്രകാശവസ്തുവിനാൽ പ്രകാശിപ്പിക്കപ്പെടുന്നവനല്ല. "നതത്രസൂൎയ്യോഭാതി, നചന്ദ്രതാരകം." അവിടെ ആത്മാവിൽ സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, എന്നിവ പ്രകാശിക്കുന്നില്ല. "തസ്യഭാസാ സൎവ്വമിദംവിഭാതി" ആത്മാവിന്റെ പ്രകാശത്താൽ സൂൎയ്യാദി തേജോഗോളങ്ങളെല്ലാം പ്രകാശിക്കുന്നു. മായനിമിത്തം ആവരണമോ വിക്ഷേപമോ ഇല്ലാത്തതുകൊണ്ട് അത്യന്തം നിൎമ്മലൻ. രാഗാദിമാലിന്യസ്പൎശലേശംപോലുമില്ലാതിരിക്കുന്ന ചിത്താകുന്ന ഏകരസത്തോടുകൂടിയവൻ, കൎത്തൃത്വാദ്യഭിമാനമില്ലാത്തവനാകയാൽ ദുഃഖമില്ലാത്തവൻ, ദേശകാലവസ്തുക്കൾ നിമിത്തം പരിഛേദമില്ലാത്തവൻ ആനന്ദമേ സ്വരൂപമായിരിക്കുന്നവൻ വികാരഹീനനാകയാൽ പരിണാമമില്ലാത്തവൻ.

44. സദൈവമുക്തോഹമചിന്ത്യശക്തിമാ
നതീന്ദ്രിയജ്ഞാനമവിക്രിയാത്മകഃ
അനന്തപാരോഹമഹൎന്നിശംബുധൈ
ൎവ്വിഭാവിതോഹം ഹൃദിവേദവാദിഭിഃ.

സദാ ഏവ=എപ്പോഴുംതന്നെ, മുക്തഃ=മോചിക്കപ്പെട്ടവൻ, അചിന്ത്യശക്തിമാൻ=ചിന്തിക്കപ്പെടുവാൻ സാധിക്കാത്തതായ ശക്തിയോടുകൂടിയവൻ, അതീന്ദ്രിയജ്ഞാനം=ഇന്ദ്രിയങ്ങളെ അതിക്രമിച്ചിരിക്കുന്ന ജ്ഞാനസ്വരൂപൻ, അവിക്രിയാത്മകഃ=വികാരപ്പെടാത്ത സ്വരൂപത്തോടുകൂടിയവൻ, അനന്തപാരഃ=അന്തവും പാരവുമില്ലാത്തവൻ, വേദവാദിഭിഃ ബുധൈഃ=വേദമറിയുന്ന വിദ്വാന്മാരാൽ, അഹൎന്നിശം=പകലും രാത്രിയും, ഹൃദിവിഭാവിതഃ=ഹൃത്തിൽ ധ്യാനിക്കപ്പെടുന്നവൻ,

കാലത്രയത്തിലും ഞാൻ മുക്തൻ:—യാതൊരു ധൎമ്മത്താലും-കൎമ്മത്താലും-ബന്ധപ്പെടാതിരിക്കുന്നവൻ. വിചാരിക്കപ്പെടുവാൻ കഴിയാത്തതായ ശക്തിയോടുകൂടിയവൻ. വാക്കിന്നും മനസ്സിന്നും വിഷയമല്ലാതിരിക്കുന്ന ജ്ഞാനമാകുന്ന സ്വരൂപത്തോടുകൂടിയവൻ:—"യതോവാചോനിവൎത്തന്തേ അപ്രാപ്യ മനസാ സഹ" യാതൊന്നിൽനിന്ന് വാക്കുകളും മനസ്സും മടങ്ങുന്നു. യാതൊന്നിനെ വാക്കുകൊണ്ടു പറവാനോ മനസ്സുകൊണ്ടു ചിന്തിപ്പാനോ കഴികയില്ല എന്നൎത്ഥമായ ശ്രുതി, പ്രമാണം. പരിണാമത്തിന്ന് കാരണമായ വികാരത്താൽ ബാധിക്കപ്പെടാത്തവൻ. കാലംകൊണ്ടു നാശമോ, രൂപംകൊണ്ടവധിയോ ഇല്ലാത്തവൻ. ഇപ്രകാരമിരിക്കുന്ന യാതൊരു പരമാത്മാവിനെ വേദവാ

ക്യാൎത്ഥമറിയുന്ന വിദ്വാന്മാർ ഹൃദയത്തിൽ ധ്യാനിച്ച് സാക്ഷാത്തായറിയുന്നുവോ ആ പരമാത്മാവുതന്നെ ഞാൻ.

45. ഏവം സദാത്മാനമഖണ്ഡിതാത്മനാ
വിചാരമാണസ്യ വിശുദ്ധഭാവനാ
ഹന്യാദവിദ്യാമചിരേണ കാരകൈ
രസായനം യദ്വദുപാസിതംരുജഃ

ഏവം സദാ ആത്മാനം=ഇപ്രകാരം എപ്പോഴും ആത്മാവിനെ, അഖണ്ഡിതാത്മനാ=വിഷയാശകൊണ്ടു ചിതറിപ്പോകാത്ത മനസ്സുകൊണ്ട് വിചാരമാണസ്യ=ധ്യാനിക്കുന്നവന്ന്, വിശുദ്ധഭാവനാ ഉദേതി=ബ്രഹ്മാകാരവൃത്തിയുണ്ടാകുന്നു, ഉദിതാ സാ=ഉത്ഭവിച്ചതായ ആ ഭാവന കാരകൈഃ=കാരകങ്ങളോടുകൂടെ, ഉപാസിതം രസായനം രുജഃ ഇവ=സേവിക്കപ്പെട്ട ഔഷധം രോഗങ്ങളെയെന്നപോലെ, അചിരേണ അവിദ്യാം ഹന്യാത്=വേഗത്തിൽ അവിദ്യയെ—അജ്ഞാനത്തെ ഹനിക്കും.

മേൽപറഞ്ഞ ഭാവനയുടെ ഫലം എന്തെന്നു പറയുന്നു:—മുകളിൽ പറഞ്ഞ രീതിയിൽ ആത്മാവിനെ പൂർണമനസ്സുകൊണ്ടു—വിഷയവിചാരത്താൽ ചിന്നിച്ചിതറിപ്പോകാത്ത മനസ്സുകൊണ്ടു—എപ്പോഴും ധ്യാനിക്കുന്നവന്ന് ബ്രഹ്മാകാരവൃത്തി— സർവം ബ്രഹ്മമാണെന്നുള്ള ബോധം—ഉത്ഭവിക്കും. ഈ വൃത്തി ജന്മാന്തരത്തിന്ന് കാരണമായിരിക്കുന്ന സകല കൎമ്മങ്ങളോടുകൂടെ അജ്ഞാനത്തെ നശിപ്പിക്കും. നിശ്ചിതസമയം മുടക്കംകൂടാതെ സേവിച്ച ഔഷധം രോഗങ്ങളെ നശിപ്പിക്കുന്നതുപോലെ.

46. വിവിക്ത ആസീന ഉപാരതേന്ദ്രിയോ
വിനിർജിതാത്മാ വിമലാന്തരാശയഃ
വിഭാവയേദേകമനന്യസാധനോ
വിജ്ഞാനദൃക്കേവല ആത്മസംസ്ഥിതഃ.

വിവിക്തേ=ജനബാധയില്ലാത്ത സ്ഥാനത്തിൽ, ആസീനഃ=ഇരിക്കുന്നവനും, ഉപാരതേന്ദ്രിയഃ=ഇന്ദ്രിയങ്ങളെ അടക്കിയവനും, വിനിർജിതാത്മാ=മനസ്സിനെ സ്വാധീനമാക്കിയവനും, വിമലാന്തരാശയഃ=വിശുദ്ധമായ ചിത്തത്തോടുകൂടിയവനും, വിജ്ഞാനദൃക്=വിജ്ഞാനത്തിൽ തന്നെ ഭാവനയുള്ളവനും, അനന്യസാധനഃ=അന്യസാധനഭ്രമമില്ലാത്തവനും, കേവലഃ=മറ്റൊന്നിനോടും ചേൎച്ചയില്ലാത്തവനും,

ആത്മസംസ്ഥിതഃ=ആത്മാവിൽ സംസ്ഥിതി സിദ്ധിച്ചവനമായിട്ട്, ഏകം വിഭാവയേത്=ഏകത്തെ ധ്യാനിക്കേണം.

എങ്ങിനെ ധ്യാനമഭ്യസിക്കേണ്ടതെന്നുപദേശിക്കുന്നു:—ജനബാധയില്ലാത്ത ദിക്കിൽ പത്മാസനാദി സുഖാസനത്തിലിരുന്ന് ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കി പ്രാണായാമാദികൾകൊണ്ട് അന്തഃകരണത്തെ സ്വാധീനമാക്കി രാഗാദിദോഷങ്ങളെ ചിത്തവൃത്തിയിൽനിന്നു തീരെത്തള്ളിക്കളഞ്ഞ്, പരിശുദ്ധാശയനായി, സാക്ഷാൽകാരത്തിൽ മാത്രം മനസ്സിരുത്തി, ആത്മാവിൽനിന്നു തെററാതെ അതിൽതന്നെ സ്ഥിരതയോടുകൂടെ ഏകനായ ആത്മാവിനെ ധ്യാനിക്കേണം.

47. വിശ്വംയദേതൽപരമാത്മദൎശനം
വിലാപയേദാത്മനിസൎവ്വകാരണേ
പൂൎണ്ണശ്ചിദാനന്ദമയോവതിഷ്ഠതേ
നവേദബാഹ്യം നച കിഞ്ചിദാന്തരം.

പരമാത്മദൎശനം ഏതത് വിശ്വം യത്=പരമാത്മാവിനാൽ പ്രകാശിപ്പിക്കപ്പെടുന്ന ഈ വിശ്വം യാതൊന്നോ, സൎവ്വകാരണേ ആത്മനി വിലാപയേത്=സൎവ്വകാരണമായിരിക്കുന്ന ആത്മാവിൽ വിലയിപ്പിക്കേണം, പൂൎണ്ണഃ ചിദാനന്ദമയഃ അവതിഷ്ഠതേ=സംപൂൎണ്ണനും ചിദാനന്ദസ്വരൂപനുമായിട്ടു സ്ഥിതി ചെയ്യുന്നു, ബാഹ്യം കിഞ്ചിത് ന വേദ=ബാഹ്യമായ ഒന്നിനേയും അറിയുന്നില്ല, ആന്തരം ച കിഞ്ചിത് ന വേദ=ആന്തരമായ ഒന്നിനേയും അറിയുന്നില്ല.

പരമാത്മാവാകുന്ന ഭാസകനോടുകൂടിയ ഇക്കാണപ്പെടുന്ന സമസ്തജഗത്തിനേയും സൎവ്വകാരണമായിരിക്കുന്ന പരമാത്മാവിൽ ലയിപ്പിക്കേണം. പരമാത്മാവായിട്ടു കാണേണം. ഉപാദാനകാരണസ്വരൂപം തന്നെ കാൎയ്യം എന്ന അനുഭവപ്രകാരം സൎവ്വകാരണമായിരിക്കുന്ന പരമാത്മാവിനെക്കൂടാതെ അന്യമായ വിശ്വമില്ലെന്നു കാണേണം. അപ്പോൾ സമ്പൂൎണ്ണനും ചിദാനന്ദസ്വരൂപനുമായി. തന്നിൽനിന്നു ഭിന്നമായിട്ട് ബാഹ്യമായോ ആന്തരമായോ യാതൊന്നുമില്ലെന്നു കാണുന്നതു തന്നെ ആത്മാവിനെ അനുഭവരൂപേണ അറിഞ്ഞവന്റെ ലക്ഷണം.

48. പൂൎവ്വംസമാധേരഖിലം വിചിന്തയേ
ദോങ്കാരമാത്രം സചരാചരം ജഗത്
തദേവവാച്യം പ്രണവോഹി വാചകോ
വിഭാവ്യതേജ്ഞാനവശാന്നബോധതഃ

സമാധേഃപൂൎവ്വം=സമാധിക്കുമുമ്പ്, ചരാചരം അഖിലം ജഗത്=ചരവും അചരവുമടങ്ങിയ സമസ്തമായ ജഗത്തും, ഓങ്കാരമാത്രം വിചിന്തയേത്=ഓങ്കാരമാത്രമായിട്ടു ചിന്തിക്കേണം, തത് ഏവ വാച്യം=അതുതന്നെ വചിക്കപ്പെടുവാൻ യോഗ്യമായത്, പ്രണവഃ വാചകഃ വിഭാവ്യതേഹി=പ്രണവം വാചകം എന്നു വിഭാവനം ചെയ്യപ്പെടുന്നുവെന്നതു് പ്രസിദ്ധം, ഇയം അജ്ഞാനവശാത് ഏവ=ഇതു് അജ്ഞാനത്തിന്നധീനനായതുകൊണ്ടുതന്നെ, ന ബോധതഃ=ബോധത്തിൽനിന്നുണ്ടായതല്ല.

സമാധി സിദ്ധിക്കുന്നതിന്നു മുമ്പേ ചെയ്യേണ്ടതിനെക്കാണിക്കുന്നു:—സകല വിഷയങ്ങളിൽനിന്നും നിവൎത്തിച്ച അന്തഃകരണത്തിന്റെ ബ്രഹ്മാകാരവൃത്തി യാതൊന്നോ അതിന്നു സമാധിയെന്നു പേർ. ആ നില കിട്ടുന്നതിന്നു മുമ്പേ, ചരാചരാത്മകമായ സകലജഗത്തും, ഓംകാരത്താൽ പരിച്ഛേദിക്കപ്പെടുന്നതായിട്ടറിയേണം. ജഗത്ത് വാച്യം പ്രണവം വാചകമെന്നു വിഭാവനം ചെയ്യപ്പെടുന്നുവെന്നതു പ്രസിദ്ധം. ഈ ഭാവനയും അജ്ഞാനംനിമിത്തം ഉണ്ടാകുന്നതുതന്നെ. എന്തുകൊണ്ടെന്നാൽ നിൎവ്വിശേഷബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചശേഷം ബോധാനന്തരം—യാതൊരു വൃത്തിയും ഉണ്ടാകുന്നതല്ലല്ലോ. എല്ലാ വൃത്തികളും അടങ്ങാതെ സമാധി ലഭിക്കുകയില്ല. സമാധ്യനന്തരം യാതൊരു വൃത്തിയുമുണ്ടാകാത്തതിനാൽ പ്രണവത്തെ വാചകമായിട്ടും ജഗത്തിനെ വാച്യമായിട്ടും വിഭാവനം ചെയ്യാൻ ആരിരിക്കുന്നു. അന്തഃകരണത്തിന്റെ വ്യാപാരമാണ് വിഭാവനം. സമാധിയിൽ അന്തഃകരണം ബ്രഹ്മാകാരവൃത്തിയിൽ ലയിച്ചുപോയിരിക്കയാൽ ഭാവിക്കുന്നവനും, ഭാവ്യവും ഭാവനയുമില്ലെന്നറിയേണ്ടതാകുന്നു.

49. അകാരസംജ്ഞഃ പുരുഷോഹിവിശ്വകോ
ഹ്യുകാരകസ്തൈജസഈൎയ്യതേ ക്രമാൽ
പ്രാജ്ഞോമകാരഃ പരിപഠ്യതേഖിലൈഃ
സമാധിപൂൎവ്വം നതുതത്വതോ ഭവേത്.

ഓംകാരം ജഗദ്വാചകമെന്നു പറഞ്ഞതിനെ വിവരിക്കുന്നു:—ഓംകാരം. അ-ഉ-മ എന്ന അക്ഷരങ്ങളുടെ സംയോഗത്തോടുകൂടിയ മഹാമന്ത്രം. അതിലെ അകാരത്താൽ പറയപ്പെടുന്ന പുരുഷന്നു (വ്യക്തിക്കു) വിശ്വകൻ-വിശ്വൻതന്നെ വിശ്വകൻ-എന്നും സമഷ്ടിക്കു വിരാട്ടെന്നും പറയുന്നു. ഉകാരത്താൽ പറയപ്പെടുന്ന പുരുഷന്നു (വ്യക്തിക്കു) തൈജസനെന്നും, സമഷ്ടിക്കു ഹിരണ്യഗൎഭനെന്നും പേർ. മകാരത്താൽ

പറയപ്പെടുന്ന പുരുഷന്നു (വ്യക്തികൾ) പ്രാജ്ഞനെന്നും സമഷ്ടിപുരുഷന്നു് ഈശ്വരനെന്നും പേർ. എല്ലാ വേദങ്ങളും ഇതിനെ ഘോഷിക്കുന്നു. വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, വിരാട്ട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നിങ്ങിനെയുള്ള രണ്ടുവിധ (വ്യഷ്ടിസമഷ്ടികളെ സംബന്ധിച്ച) വ്യവഹാരങ്ങളും സമാധിക്കുമുമ്പുള്ളതാകുന്നു. ബ്രഹ്മസാക്ഷാൽകാരത്തിൽ എല്ലാം അതിൽ ലയിച്ചതിനാൽ ഭേദപ്രതീതി തന്നെയില്ലാത്തതുകൊണ്ടു "സർവ്വം ബ്രഹ്മമയം" എന്ന ഒരനുഭവം മാത്രം അവശേഷിച്ചിരിക്കും.

50. വിശ്വംത്വകാരം പുരുഷം വിലാപയേ
ദുകാരമദ്ധ്യേ ബഹുധാവ്യവസ്ഥിതം
തതോമകാരേ പ്രവിലാപ്യതൈജസം
ദ്വിതീയവർണ്ണം പ്രണവസ്യചാന്തിമേ.

51. മകാരമപ്യാത്മനി ചിൽഘനേപരേ
വിലാപയേൽ പ്രാജ്ഞമപീഹകാരണം
സോഹംപരം ബ്രഹ്മസദാവിമുക്തിമ
ദ്വിജ്ഞാനദൃങ് മുക്തഉപാധിതോമലഃ.

വിശ്വത്തെ ബ്രഹ്മത്തിൽ വിലയിപ്പിക്കേണ്ടും ക്രമത്തെപ്പറയുന്നു:— സ്ഥൂലദേഹാദിനിബന്ധനകളോടുകൂടെ ബഹുപ്രകാരത്തിൽ വ്യവസ്ഥിതനും അകാരവാച്യനുമായ വിശ്വനെന്ന സംജ്ഞയുള്ള പുരുഷനെ—ജീവാത്മാവിനെ—ഉകാരമദ്ധ്യത്തിൽ വിലയിപ്പിക്കേണം. വിലയിച്ചതായിട്ടു ഭാവിക്കേണം. അനന്തരം വിശ്വപുരുഷന്റെ ലയസ്ഥാനവും ഉകാരവാച്യനുമായ തൈജസപുരുഷനെ പ്രണവത്തിന്റെ അന്തിമാക്ഷരമായ മകാരത്തിൽ വിലയിച്ചതായിട്ടു് ഭാവിക്കേണം. മകാരവാച്യനും വിശ്വതൈജസകാരണഭൂതനുമായ പ്രാജ്ഞനെ ചിദ്രൂപനായ പരമാത്മാവിൽ വിലയിച്ചതായിട്ടു് ഭാവിക്കേണം. അനന്തരം എപ്പോഴും എല്ലാററിൽനിന്നും വേറിട്ടിരിക്കുന്നതും, ഉപാധിസംബന്ധമില്ലാത്തതിനാൽ പരമപവിത്രവും നിദിദ്ധ്യാസനത്താൽ അനുഭവപ്പെട്ടതുമായ സർവ്വാധിഷ്ഠാനമായ ബ്രഹ്മംതന്നെഞാനെന്നു ഭാവിക്കേണം. ബ്രഹ്മസ്വരൂപനായിരിക്കേണം. ഭാവിപ്പാൻ മററവസ്തുവില്ലാത്തതുകൊണ്ടു ബ്രഹ്മസ്വരൂപമായിരിക്കേണമെന്നു സാരം.

52. ഏവം സദാജാതപരാത്മഭാവനഃ
സ്വാനന്ദതുഷ്ടഃ പരിവിസ്മൃതാഖിലഃ
ആസ്തേസനിത്യാത്മസുഖപ്രകാശകഃ
സാക്ഷാദ്വിമുക്തോചലവാരിസിന്ധുവത്.

ഏവം സദാജാതപരാത്മഭാവനഃ=ഇപ്രകാരം എല്ലായ്പോഴും ജാതയായ പരമാത്മഭാവനയോടുകൂടിയവനും, പരിവിസ്മൃതാഖിലഃ=നന്നായി വിസ്മരിക്കപ്പെട്ട അഖിലത്തോടുകൂടിയവനും, സ്വാനന്ദതുഷ്ടഃ=സ്വരൂപാനന്ദത്താൽതന്നെ സന്തുഷ്ടനും, സാക്ഷാത് നിത്യാത്മസുഖപ്രകാശകഃ=ഉപാധിസംബന്ധമില്ലാത്തതും നിത്യവുമായ ആത്മസുഖം യാതൊന്നൊ അതാകുന്ന സ്വരൂപത്തോടുകൂടിയവനുമായ, സഃ വിമുക്തഃ_ആ ജീവൻമുക്തൻ, അചലവാരിസിന്ധുവത്=ഇളക്കമില്ലാത്ത ജലത്തോടുകൂടിയ സമുദ്രംപോലെ, ആസ്തേ=സ്ഥിതിചെയ്യുന്നു.

മേൽകാണിച്ച ഭാവനസിദ്ധിച്ചവൻെറ ലക്ഷണം പറയുന്നു:—എപ്പോഴും പരമാത്മഭാവന സിദ്ധിച്ചതുകൊണ്ടു സ്വശരീരത്തെയും സംബന്ധികളായ പുത്രദാരാദികളെയും നിശ്ശേഷം മറന്നിരിക്കുന്നവനും സ്വരൂപാനന്ദത്താൽതന്നെ സന്തുഷ്ടനും ഉപാധിസംബന്ധമില്ലാത്തതിനാൽ നിത്യനായ ആത്മാവിൻെറ സുഖപ്രകാശമാകുന്ന സ്വരൂപത്തോടുകൂടിയവനുമായ ആ ജീവൻമുക്തൻ തിരമാലകളൊന്നുമില്ലാത്ത സമുദ്രമെന്നപോലെയിരിക്കും.

53. ഏവംസദാഭ്യസ്ത സമാധിയോഗിനോ
നിവൃത്തസർവ്വേന്ദ്രിയ ഗോചരസ്യഹി
വിനിർജ്ജിതാശേഷരിപോരഹംസദാ
ദൃശ്യോഭവേയംജിതഷഡ്ഗുണാത്മനഃ

ഏവംസദാഭ്യസ്തസമാധിയോഗിനഃ=ഇപ്രകാരം എപ്പോഴും അഭ്യസിച്ച സമാധിയോഗത്തോടുകൂടിയവനും, നിവൃത്തസർവ്വേന്ദ്രിയഗോചരസ്യ=നിവർത്തിക്കപ്പെട്ടിരിക്കുന്ന സർവ്വേന്ദ്രിയവിഷയങ്ങളോടുകൂടിയവനും, വിനിർജ്ജിതാശേഷരിപോഃ=വിശേഷേണ ജയിക്കപ്പെട്ട സകലശത്രുക്കളോടുകൂടിയവനും ജിതഷഡ്ഗുണാത്മനഃ=വശീകരിക്കപ്പെട്ട ഷഡ്ഗുണങ്ങളോടുകൂടിയവനുമായയവന്ന്, അഹം സദാ ദൃശ്യഃഭവേയം=ഞാനെപ്പോഴും ദൃശ്യനായ്ഭവിക്കും.

മേൽ വിവരിച്ച ലക്ഷണം തികഞ്ഞവൻ എന്നെ ദശിക്കുമെന്നുപദേശിക്കുന്നു:—ഇപ്രകാരം എപ്പോഴും സമാധിയോഗത്തെ അഭ്യസിക്കുന്നവനും, ഇന്ദ്രിയവിഷയങ്ങളായ ശബ്ദസ്പശാദികളെ അതിക്രമിച്ചിരിക്കുന്നവനും, സർവ്വജ്ഞതചം, നിത്യതചം, നിത്യതൃപ്തതചം, ബോധരൂപതചം, സ്വതന്ത്രതചം, അലുപ്താനന്തരൂപതചം, എന്ന ആറു ഗുണങ്ങളെ സ്വാധീനപ്പെടുത്തിയിരിക്കുന്നവനുമായ യോഗിക്കു നിത്യവും

ഞാൻ ദൃശ്യനായിരിക്കും. എന്നിൽ ഭക്തിയുക്തനായ യോഗിക്കെന്നെ ദശിപ്പാൻ കഴിയും. ഭക്തിഹീനന്ന സാധിക്കയില്ലെന്ന സൂചിപ്പിച്ചിരിക്കുന്നു.

54. ധ്യാത്വൈവമാത്മാന മഹന്നിശംമുനി
സ്തിഷ്ഠേൽസദാമുക്തസമസ്തബന്ധനഃ
പ്രാരബ്ധമശ്നന്നഭിമാനവൎജ്ജിതോ
മയ്യേവസാക്ഷാൽ പ്രവിലീയതേതതഃ.

ഏവം അഹന്നിശം=ഇപ്രകാരം പകലും രാത്രിയും, ആത്മാനം ധ്യാത്വാ=ആത്മാവിനെ ധ്യാനിച്ചിട്ട്, മുക്തസമസ്തബന്ധനഃ=മോചിക്കപ്പെട്ട സമസ്തബന്ധനങ്ങളോടു കൂടിയവനും, അഭിമാനവൎജ്ജിതഃ=അഭിമാനമില്ലാത്തവനും, പ്രാരബ്ധം അശ്നൻ=പ്രാരബ്ധത്തെ അനുഭവിക്കുന്നവനുമായ, മുനിഃ=യോഗി, തതഃ=അനന്തരം, സാക്ഷാത് മയി ഏവ പ്രവിലീയതെ=നിരുപാധികനായ എന്നിൽത്തന്നെ പ്രകൎഷേണ ലയിക്കുന്നു.

ഇപ്രകാരം എപ്പോഴും ആത്മാവിനെ ധ്യാനിച്ചും, ദേഹാദിസമസ്തപ്രപഞ്ചബന്ധത്തിൽനിന്ന വേറിട്ടും, അഭിമാനമില്ലാതെ പ്രാരബ്ധത്തെ അനുഭവിച്ചുംകൊണ്ടു യോഗി വസിക്കേണം. ആ യോഗി ശരീരനാശാനന്തരം നിരുപാധികനും പരിപൂൎണ്ണനുമായ എന്നോടു ചേരുന്നു. ബ്രഹ്മസ്വരൂപനായ് ഭവിക്കുന്നുവെന്ന താൽപൎയ്യം.

55. ആദൌ ച മദ്ധ്യേ ച തഥൈവ ചാന്തതോ
ഭവംവിദിത്വാ ഭയശോകകാരണം
ഹിത്വാസമസ്തം വിധിവാദചോദിതം
ഭജേൽസ്വമാത്മാന മഥാഖിലാത്മനാം.

ആദൌ-മദ്ധ്യേ അന്തതഃ ച=ആദിയിലും മദ്ധ്യത്തിലും അന്തത്തിലും, ഭവം ഭയശോകകാരണം വിദിത്വാ=സംസാരത്തെ ഭയദുഃഖകാരണമെന്നറിഞ്ഞിട്ട്, വിധിവാദചോദിതം സമസ്തംഹിത്വാ=വിധിയാലും വാദത്താലും പ്രേരിക്കപ്പെടുന്നതിനെയെല്ലാംവെടിഞ്ഞിട്ട്, അഖിലാത്മനാം സ്വംആത്മാനം=സമസ്തജീവന്മാരുടെ സ്വരൂപഭൂതനായ ആത്മാവിനെ, ഭജേത്=ഭജിക്കേണം.

ഗൎഭപ്രവേശം മുതൽ മരണംവരെ സംസാരം ഭയത്തിന്നും ദുഃഖത്തിന്നും കാരണമാണെന്നറിഞ്ഞിട്ട് വേദവിധികളും വാദങ്ങളും ഉറപ്പിക്കുന്നതായ കൎമ്മങ്ങളെ മുഴുവനും ഉപേക്ഷിച്ചിട്ട് സൎവ്വജീവന്മാരുടെയും സ്വരൂപമായിരിക്കുന്ന പരമാത്മാവായ—സൎവ്വേശ്വരനായ—എന്നെ ഭജിക്കേണ്ടതാകുന്നു.

56. ആത്മന്യഭേദേന വിഭാവയന്നിദം
ഭവത്യഭേദേന മയാത്മനാ തദാ
യഥാജലം വാരിനിധൌ യഥാപയഃ
ക്ഷീരേവിയദ്വ്യോമ്ന്യനിലേ യഥാനിലഃ

ആത്മനി ഇദം=ആത്മാവിലിരിക്കുന്ന ഇതിനെ, അഭേദേന വിഭാവയൻ=ഭേദമില്ലാതെ വിഭാവനം ചെയ്യുന്നവൻ, തദാ ആത്മനാ മയാ അഭേദന ഭവതി=അപ്പോൾ ആത്മാവായ എന്നോടു അഭേദമായിട്ടു ഭവിക്കുന്നു, വാരിനിധൌ=സമുദ്രത്തിൽ, യഥാ ജലം=ജലമെന്നപോലെയും, ക്ഷീരേ പയഃ യഥാ=പാലിൽ പാലെന്നപോലെയും, വ്യോമ്നി വിയത് യഥാ=ആകാശത്തിൽ ആകാശമെന്നപോലെയും, അനിലെ അനിലഃ=വായുവിൽ വായുവെന്നപോലെയും.

നാമരൂപാദിഭേദഭാവനകൂടാതെ, സർവാധിഷ്ഠാനമായ എന്നിൽ ഇരിക്കുന്ന സ്വസ്വരൂപഭൂതനായ ജീവാത്മാവിനെ എന്നിൽനിന്നു ഭേദമില്ലാത്തതായിട്ട് സർവദാ ഭാവിച്ചുകൊണ്ടിരിപ്പാൻ എപ്പോൾ അഹനായ്യരുന്നുവോ അപ്പോൾ അപാരജലാശയമായ സമുദ്രത്തിൽ പ്രവേശിച്ചനദ്യാദിജലംപോലെയും; പാലിൽ ഒഴിച്ച പാലെന്നപോലെയും; ഘടാദിനാശത്തിൽ മഹാകാശത്തോടു ചേൎന്ന ഘടാദ്യാകാശംപോലെയും; സർവത്ര ചലിക്കുന്ന വായുവിൽ യോജിച്ചതായ ഭസ്ത്രാദിഗതവായുവെന്നപോലെയും (ഭസ്ത്ര=തുരുത്തി) അഭേദമായ് ഭവിക്കുന്നു.

57. ഇത്ഥംയദീക്ഷേതഹിലോകസംസ്ഥിതോ
ജഗന്മൃഷൈവേതിവിഭാവയൻ മുനിഃ
നിരാകൃതത്വാച്ഛ്രുതിയുക്തിമാനതോ
യഥേന്ദുഭേദോദിശിദിഗ്ഭ്രമാദയഃ.

ഇത്ഥം ശ്രുതിയുക്തിമാനതഃ=ഇപ്രകാരം ശ്രുതി-യുക്തി-അനുഭവം ഇവയാൽ, നിരാകൃതത്വാത്=നിരാകരിക്കപ്പെട്ടതുകൊണ്ടു, ഇന്ദുഭേദഃ=ഒരു ചന്ദ്രനിൽ രണ്ടു ചന്ദ്രനെന്ന ഭ്രമം, ദിശി=ദിക്കിൽ, ദിഗ്ഭ്രമാദയഃ=ദിഗ്ഭ്രമം എന്നിവ, യഥാ=എപ്രകാരമോ അപ്രകാരം, ലോകസംസ്ഥിതഃ അപി മുനിഃ=ലോകത്തിൽ ഇരിക്കുന്നവനാണെങ്കിലും മുനി, ജഗത് മൃഷാഏവ=ജഗത്തു മിഥ്യതന്നെയെന്ന്, ഈക്ഷേത യദി=എപ്പോൾ കാണുന്നുവോ, തദാ=അപ്പോൾ, നിവൃത്തജഗൽസത്യത്വഭ്രമഃ ഭവതി=ജഗത്തു സത്യമെന്ന ഭ്രമം നിവൎത്തിച്ചവനായ് ഭവിക്കുന്നു.

മേൽകാണിച്ച രീതിയിൽ "അതോന്യദാത്തം" ബ്രഹ്മവ്യതിരിക്തമായി കാണപ്പെടുന്നതെല്ലാം ഭ്രമം എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങൾകൊണ്ടും ജഗത്ത് ദൃശ്യമായതുകൊണ്ട് ശുക്തിരജതമെന്നപോലെ മിത്ഥ്യയെന്നിങ്ങിനെയുള്ള അനുമാനജന്യമായ അനുഭവംകൊണ്ടും ജഗത്ത് മിത്ഥ്യതന്നെയെന്ന്, ജീവന്മുക്തൻ ജഗദ്വ്യാപാരം നടത്തുന്നവനാണെങ്കിലും, എപ്പോൾ കാണുമോ അപ്പോൾ ജഗത്ത് സത്യമാണെന്ന് അതിന്നുമുമ്പുണ്ടായിരുന്ന ഭ്രമംതീൎന്ന് ബ്രഹ്മമയനായിതന്നെയിരിക്കും. ഏകചന്ദ്രനെ രണ്ടു ചന്ദ്രനായിട്ട് നേത്രത്തെ ഒന്നമൎത്തി നോക്കുമ്പോൾ കാണുന്നതു സത്യമല്ലെന്നു കാണുന്നതുപോലെയും, ഒരു ദിക്കിനെ മറെറാരുദിക്കായിട്ട് തോന്നുന്നത് ദിഗ്ഭ്രമമില്ലാത്ത ഒരുവന്റെ ഉപദേശത്തിൽനിന്ന് ഭ്രമമാണെന്നറിയുന്നതുപോലെയും, വാഹനാദികളുടെ ചലനം നിമിത്തം സമീപത്തിലുള്ള വൃക്ഷാദികൾ ചലിക്കുന്നതായിട്ടു തോന്നുന്ന ഭ്രമം, വൃക്ഷാദികളുടെ സ്ഥിരതാജ്ഞാനത്താൽ നീങ്ങുന്നതുപോലെയും ജീവന്മുക്തന്റെ ജഗൽസത്യതാഭ്രമം നീങ്ങും.

58. യാവന്നപശ്യേദഖിലംമദാത്മകം
താവന്മദാരാധനതൽപരോഭവേത്
ശ്രദ്ധാലുരത്യൂർജിതഭക്തിലക്ഷണോ
യസ്തസ്യദൃശ്യോഹമഹൎന്നിശംഹൃദി.

അഖിലം=സമസ്തവും, മദാത്മകം=ഞാനാകുന്ന അധിഷ്ഠാനത്തോടുകൂടിയതാണെന്ന്, യാവത് ന പശ്യേത്=എതുവരേകാണുന്നില്ലയോ, താവത്=അതുവരെ, മദാരാധനതൽപരഃഭവേത്=എന്റെ ആരാധനത്തിൽ താല്പൎയ്യമുള്ളവനായിരിക്കേണം, ശ്രദ്ധാലുഃ=ദൃഢവിശ്വാസമുള്ളവനും, അത്യൂർജിതഭക്തിലക്ഷണഃ=അത്യന്തം അഭിവൃദ്ധയായ ഭക്തിയാകുന്ന ലക്ഷണത്തോടുകൂടിയവനും, യഃ=യാതൊരുവനോ, തസ്യ ഹൃദി=അവന്റെ ഹൃത്തിൽ, അഹൎന്നിശം=എപ്പോഴും, അഹം ദൃശ്യഃ=ഞാൻ ദൎശിക്കപ്പെടുവാൻ യോഗ്യനായിരിക്കും.

മേൽ വിവരിച്ചവിധത്തിലുള്ള അഭേദജ്ഞാനാനുഭവത്തിന്നുള്ള ഉപായമുപദേശിക്കുന്നു:—സകല ലോകവും ഞാനാകുന്ന അധിഷ്ഠാനത്തിൽ രജ്ജുവിൽ സൎപ്പമെന്നപോലെ, വിവൎത്തരൂപമായിട്ടു വിളങ്ങുന്നുവെന്നുള്ള അനുഭവം എതു കാലംവരെ, മുമുക്ഷുവിന്നുണ്ടാകാതെയിരിക്കുന്നുവോ അത്ര കാലവും എന്നെ ആരാധിക്കുന്നതിൽ താൽപൎയ്യമുള്ളവനായിരിക്കേണം. ഭഗവദാരാധനംതന്നെ അനുഭവജ്ഞാനത്തെ ജ

നിപ്പിക്കുമെന്നുള്ള ദൃഢവിശ്വാസരൂപമായ ശ്രദ്ധയും; അത്യന്തം അഭിവൃദ്ധിയെ പ്രാപിച്ചിരിക്കുന്ന ഭക്തി-ഭഗവാനായ എന്നിൽ പൂജ്യതാബുദ്ധി—യാകുന്ന ലക്ഷണവും; യാതൊരു മുമുക്ഷുവിന്നുണ്ടോ അവന്റെ ഹൃദയത്തിൽ എന്നെ അവന്നെപ്പോഴും കാണ്മാൻ സാധിക്കും. "യേയഥാമാം പ്രപദ്യന്തേതാം സ്തഥൈവഭജാമ്യഹം" "ഏതൊരുത്തർ എന്നെ ഏതുവിധം ഭജിക്കുന്നുവോ ആ വിധത്തിൽ ഞാനവരേയും ഭജിക്കുന്നു" എന്നത്ഥമായ സ്മൃതിയിവിടെ പ്രമാണം.

59, രഹസ്യമേതച്ഛ്റുതി സാരസംഗ്രഹം
മയാവിനിശ്ചിത്യതവോദിതംപ്രിയ
യസ്ത്വേതദാലോചയതീഹബുദ്ധിമാൻ
സമുച്യതേപാതകറാശിഭിഃക്ഷണാത്.

ശ്രുതിസാരസംഗ്രഹം രഹസ്യം ഏതത്=ശ്രുതിസാരം അടങ്ങിയിരിക്കുന്ന ഗോപനീയമായ ഇത്, വിനിശ്ചിത്യ മയാ തവ ഉദിതം=ഉറപ്പിച്ചിട്ട് എന്നാൽ നിണക്കായ്ക്കൊണ്ടു പറയപ്പെട്ടു, യഃബുദ്ധിമാൻ=യാതൊരുബുദ്ധിശാലി, ഏതത് ആലോചയതി=ഇതിനെ നന്നായി നിരൂപിക്കുന്നുവോ, സഃപാതകരാശിഭിഃക്ഷണാൽ മുച്യതെ=അവൻ ബഹുവിധപാതകങ്ങളാൽ ക്ഷണം മോചിക്കപ്പെടും.

താനിപ്പോളുപദേശിച്ചത് ശ്രുതിക്കു സമാനവും ഇതിനെ ആലോചിക്കുന്നത് തന്റെ ആരാധനയെ തടസ്ഥപ്പെടുത്തുന്ന പാപങ്ങളുടെ നാശകാരണവുമാണെന്നുപദേശിക്കുന്നു.

ഹേ പ്രിയ സഹോദര! വേദസാരമടങ്ങിയിരിക്കുന്നതും, അതിനാൽത്തന്നെ രഹസ്യവുമായ ഇതാണ് മോക്ഷപ്രാപ്തിക്കുള്ള പരമോപായമെന്നു ഞാൻ നിശ്ചയിച്ചിട്ടാകുന്നു നിണക്കുപദേശിച്ചിരിക്കുന്നത്. അതുകൊണ്ടു ഇതിൽ ശങ്ക നിണക്കുണ്ടാകരുത്. വിചാരസമത്ഥനായ ഏതൊരുവൻ ഇതിനെ നന്നായാലോചിച്ചു ധരിക്കുന്നുവോ അവന്റെ എല്ലാ പാപങ്ങളും ക്ഷണത്തിൽ നശിച്ച് പരിശുദ്ധനായ്ഭവിക്കും. ഈ ഉപദേശത്തിന്റെ സാരം ധരിക്കുന്നവൻ കമ്മാതീതനായ പരമാത്മാവാണെന്ന് അനുഭവിച്ചറിയുന്നതുകൊണ്ട് അവൻ നിത്യശുദ്ധനായ്ഭവിക്കുമെന്നു സാരം.

60. ഭ്രാതയ്യദീദംപരിദൃശ്യതേജഗ-
ന്മായൈവസവ്വം പരിഹൃത്യചേതസാ
മൽഭാവനാഭാവിതശുദ്ധമാനസഃ
സുഖീഭവാനന്ദമയോനിരാമയഃ

ഭ്രാതഃ=ഹേ സഹോദര! ഇദം ജഗത് ദൃശ്യതേ യദി (യത്)=ഈ ലോകം ദൎശിക്കപ്പെടുന്നുവെന്നതു യാതൊന്നോ, മായാ ഏവ ഇതി ജ്ഞാത്വാ=മായതന്നെയെന്നറിഞ്ഞിട്ടു്, ചേതസാ സൎവ്വം പരിത്യജ്യ=ചേതസ്സുകൊണ്ടു സൎവ്വത്തെയും പരിത്യജിച്ചിട്ടു്, മൽ ഭാവനാഭാവിത ശുദ്ധമാനസഃ=എന്റെ ഭാവനയാൽ ഭാവിക്കപ്പെട്ടതും ശുദ്ധവുമായ മാനസത്തോടുകൂടിയവനും, നിരാമയഃ=ആമയരഹിതനുമായിട്ടു്, സുഖീ ഭവ=സുഖമുള്ളവനായ്ഭവിച്ചാലും, ആനന്ദമയഃ ഭവ=ആനന്ദസ്വരൂപനായ്ഭവിച്ചാലും.

ഹേ സഹോദര! ഈ ജഗത്തു കാണപ്പെടുന്നുവെന്നതു യാതൊന്നോ അതു മായതന്നെ എന്നറിഞ്ഞിട്ടു് മനസ്സുകൊണ്ടു സൎവ്വത്തെയും പരിത്യജിച്ചിട്ടു്, എന്നോടൈക്യത്തെ ഭാവിക്കുന്നതുകൊണ്ടു വിശുദ്ധമായ മാനസത്തോടുകൂടിയവനും, സൎവ്വദുഃഖങ്ങളിൽനിന്നു മുക്തനും സുഖിയുമായിരിക്കുക, എന്നുതന്നെപോരാ, ആനന്ദസ്വരൂപനായ്തന്നെയിരുന്നാലും, മുമ്പും നീ ആനന്ദസ്വരൂപൻതന്നെയെങ്കിലും അതു മറന്നിരുന്നു. ഇപ്പോൾ ആ മറവി നീങ്ങിയതുകൊണ്ടു് മുമ്പേത്തപ്പോലെ ആനന്ദസ്വരൂപനായ്ഭവിച്ചാലും.

61. യഃസേവതേമാമഗുണംഗുണാൽപരം
ഹൃദാകദാവായദിവാഗുണാത്മകം
സോഹം സ്വപാദാഞ്ചിതരേണുഭിഃസ്പൃശൻ
പുനാതിലോകത്രിതയംയഥാരവിഃ.

അഗുണം=സത്വാദിഗുണരഹിതനും, ഗുണാൽപരം=അവ്യക്തത്തിൽനിന്നു വേറിട്ടിരിക്കുന്നവനുമായ മാം=എന്നെയോ, യദിവാ ഗുണാത്മകം മാം=അല്ലെങ്കിൽ ഗുണസ്വരൂപനായ എന്നെയോ, ഹൃദാ=പരിശുദ്ധമായ മനസ്സുകൊണ്ടു്, യഃ സേവതേ=യാതൊരുവൻ സേവിക്കുന്നുവോ, സഃഅഹം=അവൻ ഞാൻതന്നെ, സ്വപാദാഞ്ചിതരേണുഭിഃസ്പൃശൻ=അവന്റെ പാദരേണുക്കൾകൊണ്ടു് സ്പൎശിക്കുന്നവനായിട്ടു്, യഥാരവിഃ=സൂൎയ്യനെന്നപോലെ, ലോകത്രിതയം പുനാതി=മൂന്നുലോകത്തെ പരിശുദ്ധമാക്കുന്നു.

ഈ രീതിയിൽ ഭജിക്കുന്നവൻ ലോകത്തെ പരിശുദ്ധമാക്കുന്നുവെന്നുകാണിക്കുന്നു:—നിൎമ്മലാന്തഃകരണത്താൽ ഏതൊരുവൻ പ്രാകൃതസത്വരജസ്തമോഗുണരഹിതനും സച്ചിദാനന്ദസ്വരൂപനും മായാതീതനുമായ എന്നെയോ—എന്റെ നിൎഗ്ഗുണസ്വരൂപത്തെയോ— അല്ലെങ്കിൽസൎവ്വജ്ഞത്വം-ലോകോത്തരലാവണ്യാദി ഗുണവത്വം മുതലായ

അലൌകികഗുണമുള്ളഎന്റെ ഈ രൂപത്തെയോ ഉപാസിക്കുന്നുവോ അവൻ ഞാൻതന്നെയാകുന്നു. "പ്രിയോഹിജ്ഞാനിനോത്യർത്ഥമഹം സ ച മമപ്രിയഃ" ജ്ഞാനിക്കുഞാനും ജ്ഞാനി എനിക്കും അത്യന്തംപ്രിയനാകുന്നു. അപ്രകാരമുള്ളഭക്തൻ അവന്റെ പാദരേണുസ്പർശനത്താൽ, സൂര്യൻ തന്റെ കിരണസ്പർശനത്താൽ ലോകത്തിലെ അന്ധകാരം നീക്കി പ്രകാശിപ്പിക്കുന്നതുപോലെ, മൂന്നുലോകത്തേയും, അജ്ഞാനാന്ധകാരനിരസനത്താൽ പരിശുദ്ധമാക്കുന്നു.

62. വിജ്ഞാനമേതദഖിലംശ്രുതിസാരമേകം
വേദാന്തവേദ്യചരണേനമയൈവഗീതം.
യഃശ്രദ്ധയാപരിപഠേൽഗുരുഭക്തിയുക്തോ
മദ്രൂപമേതിയദിമദ്വചനേഷുഭക്തിഃ.

ശ്രുതിസാരം=വേദസാരവും, ഏകം വിജ്ഞാനം=ഏകമായ വിജ്ഞാനത്തെ ജനിപ്പിക്കുന്നതും, വേദാന്തവേദ്യചരണേന മയാ ഏവ ഗീതം=വേദാന്തത്താൽ അറിയപ്പെട്ടവാൻ യോഗ്യമായ ചരണത്തോടുകൂടിയ എന്നാൽത്തന്നെ പറയപ്പെട്ടതുമായ, ഏതത് അഖിലം=ഇതിനെ പൂർണ്ണമായിട്ട്, ഗുരുഭക്തിയുക്തഃയഃ=ഗുരുഭക്തിയുള്ള ഏതൊരുവൻ, ശ്രദ്ധയാ പരിപഠേത്=വിശ്വാസത്തോടുകൂടെ നന്നായിപഠിക്കുന്നുവോ, മദ്വചനേഷുഭക്തിഃയദി=എന്റെ വാക്യങ്ങളിൽ ഭക്തിയുണ്ടെങ്കിൽ, മദ്രൂപം ഏതി=എന്റെ രൂപത്തെ പ്രാപിക്കും.

ഈ ഗ്രന്ഥത്തിൽ പറഞ്ഞ അർത്ഥത്തെ ആലോചിപ്പാൻ സാമർത്ഥ്യമുള്ളവന്നു പാഠംകൊണ്ടുതന്നെ മഹാഫലം സിദ്ധിക്കുമെന്നുറപ്പിക്കുന്നു,—

ഏകവസ്തുജ്ഞാനത്തെ ജനിപ്പിക്കുന്നതും വേദസാരമടങ്ങിയതും വേദാന്തത്താൽ അറിയപ്പെട്ടവാൻ യോഗ്യമായ പാദത്തോടുകൂടിയ എന്നാൽത്തന്നെ പറയപ്പെട്ടതുമായ ഇതിനെ മുഴുവനും ഏതൊരുവൻ ഗുരുഭക്തിയും ശ്രദ്ധയുമുള്ളവനായിട്ട് മനസ്സിരുത്തി പഠിക്കുന്നുവോ എന്റെ വാക്കുകളിൽ ഭക്തിയുള്ളവനാണെങ്കിൽ അവൻ എന്റെ രൂപത്തെ പ്രാപിക്കും. അവന്ന് സാരൂപ്യമുക്തി സിദ്ധിക്കുമെന്നു സാരം.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വര സംവാദേ
ഉത്തരകാണ്ഡേ ശ്രീരാമഗീതാനാമ പഞ്ചമഃസർഗ്ഗഃ

ശുഭമസ്തു.

ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ



## ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## ആറാം സർഗം.

---

### ശ്രീമഹാദേവ ഉവാച.

1. ഏകദാമുനയഃ സർവ്വേ യമുനാതീരവാസിനഃ
   ആജഗ്മൂ രാഘവം ദ്രഷ്ടും ഭയാല്ലവണരക്ഷസഃ.

ഏകദാ=ഒരുനാൾ, യമുനാതീരവാസിനഃ=യമുനാതീരത്തിൽ വസിക്കുന്ന, സർവ്വേമുനയഃ=സർവ്വന്മാരായ മുനിമാർ, ലവണരക്ഷസഃ ഭയാൽ=ലവണൻ എന്ന രാക്ഷസനിൽനിന്നു ഭയം പ്രാപിച്ചിട്ട്, രാഘവം ദ്രഷ്ടും=രാമനെ ദർശിപ്പാൻ, ആജഗ്മുഃ=ആഗമിച്ചു.

ശ്രീമഹാദേവൻ അരുൾചെയ്തു.

ഒരുനാൾ യമുനാനദീതീരത്തിൽ വസിക്കുന്ന എല്ലാ മുനിമാരും ലവണൻ എന്നു പേരായ അസുരനിൽനിന്നുള്ള ഭയംനിമിത്തം ശ്രീരാമനെ കാണ്മാൻ വന്നു. ഇഹലോകത്തിലും പരലോകത്തിലും ഉള്ള സകല ഭയത്തിന്റേയും ശാന്തി ശ്രീരാമദർശനംകൊണ്ടു സിദ്ധിക്കും എന്ന വിശ്വാസമാണ് ആഗമനകാരണം എന്നു സാരം.

2. കൃത്വാഗ്രേതുമുനിശ്രേഷ്ഠം ഭാർഗ്ഗവം ച്യവനം ദ്വിജാഃ
   അസംഖ്യാതാഃ സമായാതാ രാമാദഭയകാംക്ഷിണഃ

രാമാത്=രാമനിൽനിന്ന്, അഭയകാംക്ഷിണഃ=അഭയത്തെ കാംക്ഷിക്കുന്ന. അസംഖ്യാതാഃദ്വിജാഃ=സംഖ്യാതീതന്മാരായ ദ്വിജന്മാർ, ഭാർഗവം=ഭൃഗുപുത്രനും, മുനിശ്രേഷ്ഠം=മുനിമുഖ്യനുമായ, ച്യവനം=ച്യവനനെ, അഗ്രേ കൃത്വാ=മുമ്പിൽ നിർത്തീട്ട്, സമായാതാഃ=സമാഗമിച്ചു.

ശ്രീരാമനിൽനിന്ന് അഭയത്തെ ആഗ്രഹിക്കുന്ന അസംഖ്യം ബ്രാഹ്മണർ, ഭൃഗുപുത്രനും മുനിമുഖ്യനുമായ ച്യവനനെ അധിപതിയാക്കീട്ട് രാമനെ ദർശിപ്പാൻ വന്നു.

"തതോനിവേദിതംരാജ്ഞേ ദ്വാരിതിഷ്ഠന്തിതാപസാഃ
ഭാർഗവംച്യവനം നാമ പുരസ്കൃത്യമഹാമുനിം
ദർശനംതവ രാജേന്ദ്ര കാംക്ഷന്തിതേ മഹർഷയഃ
ആഗതാസ്ത്വരമാണാഹി യമുനാതീരവാസിനഃ"

യമുനാതീരവാസികളായ മഹർഷിമാർ ഭൃഗുപുത്രനായ ച്യവന മഹാമുനിയെ പുരസ്കരിച്ചുകൊണ്ട് ദ്വാരത്തിൽ മഹാരാജാവിന്റെ ദർശനം കാംക്ഷിച്ചുനിൽക്കുന്നു. അവർക്കു ബദ്ധപ്പാട് നന്നെയുണ്ടെന്നു തോന്നുന്നുവെന്ന് രാജാവിനെ ദ്വാരപാലന്മാർ അറിയിച്ചുവെന്ന വാല്മീകിവചനത്തിൽനിന്നും ഭൃഗുപുത്രൻ ച്യവനമുനിയാണെന്നും താപസന്മാർ യമുനാതീരവാസികളാണെന്നും സ്പഷ്ടമാകുന്നുണ്ട്.

3. താൻ പൂജയിത്വാ പരയാഭക്ത്യാ രഘുകുലോത്തമഃ
ഉവാച മധുരംവാക്യം ഹർഷയൻ മുനിമണ്ഡലം.

പരയാ ഭക്ത്യാ=പരയായ ഭക്തിയോടുകൂടെ, താൻ പൂജയിത്വാ=അവരെ പൂജിച്ചിട്ട്, രഘുകുലോത്തമഃ=രഘുകുലശ്രേഷ്ഠൻ, മുനിമണ്ഡലം ഹർഷയൻ=മുനിസമൂഹത്തെ സന്തോഷിപ്പിക്കുന്നവനായിട്ട്, മധുരം വാക്യം=ഹൃദ്യമായ വാക്യത്തെ, ഉവാച=വചിച്ചു.

പരിശുദ്ധഭക്തിയോടുകൂടെ അവർക്കാസനാദികൾ നൽകി സല്ക്കരിച്ച രഘുനാഥൻ മുനിസമൂഹത്തെ ആനന്ദിപ്പിക്കുവാൻ തക്കവിധം മനോഹരമായിങ്ങിനെ സംഭാഷണം ചെയ്തു.

"ഉവാച ചമഹാതേജാഃ സർവ്വാനേവതപോധനാൻ
ഇമാന്യാസനമുഖ്യാനി യഥാർഹമുപവിശ്യതാം"

"ഈ ശ്രേഷ്ഠാസനങ്ങളിൽ യോഗ്യതാനുസരണമിരുന്നാലുമെന്ന് മഹാതേജസ്വിയായ രാമൻ ആ താപസന്മാരോടു പറഞ്ഞു" എന്ന് ശ്രീവാല്മീകി പറഞ്ഞിരിക്കുന്നു.

4. കരവാണിമുനിശ്രേഷ്ഠാഃ കിമാഗമനകാരണം
ധന്യോസ്മിയദിയൂയം മാം പ്രീത്യാദ്രഷ്ടുമിഹാഗതാഃ.

മുനിശ്രേഷ്ഠാഃ=ഹേ മുനിശ്രേഷ്ഠന്മാരെ! ആഗമനകാരണം കിം=ആഗമിച്ചതിന്റെ കാരണമെന്താകുന്നു, കരവാണി=ഞാൻ ചെയ്യുന്നേൻ, യൂയം=നിങ്ങൾ, പ്രീത്യാ=പ്രീതിയോടുകൂടെ, മാം ദ്രഷ്ടും=എന്നെക്കാണ്മാൻ, ഇഹ ആഗതാഃ യദി=ഇവിടെ ആഗതന്മാരായിരിക്കുന്നുവെങ്കിൽ, ധന്യഃ അസ്മി=ഞാൻ ധന്യനായിരിക്കുന്നു.

അല്ലയോ മുനിശ്രേഷ്ഠന്മാരെ! നിങ്ങൾ വന്നിരിക്കുന്ന ആവശ്യം അറിയിച്ചാൽ ഞാനതു ചെയ്തുകൊള്ളാം. അഥവാ, കാരണമൊന്നും ക്രൂ

ടാതെതന്നെ സന്തോഷപൂർവ്വം എന്നെ കാണ്മാൻ നിങ്ങളിവിടെ വന്നിരിക്കുന്നുവെങ്കിൽ ഞാൻ ധന്യനായിഭവിക്കുന്നു. മഹാന്മാരായ നിങ്ങൾക്കെന്നെ കാണേണമെന്ന വിചാരമുണ്ടായതുകൊണ്ടു ഞാൻ കൃതാർത്ഥനായിരിക്കുന്നുവെന്നഭിപ്രായം.

"കിമാഗമനകാര്യംവഃ കിം കരോമി തപോധനാഃ
ആജ്ഞാപ്യോഹം തപഃ സിദ്ധൈഃ സർവഥാകിങ്കരഃ സ്വയം
ഇദംരാജ്യംച സകലം ജീവിതംച ഹൃദിസ്ഥിതം
സർവമേതദ്വിജാർത്ഥം മേ സത്യമേതൽബ്രവീമിവഃ."

"അല്ലയോ തപോധനന്മാരെ! നിങ്ങൾ വന്ന കാരണമെന്താകുന്നു? തപസ്സിദ്ധന്മാരായവരാൽ കല്പിക്കപ്പെടുവാൻ യോഗ്യനാകുന്നു ഞാൻ. ഞാൻ സർവ പ്രകാരത്തിലും നിങ്ങളുടെ ദാസൻ. എന്റെ സകലമായ ഈ രാജ്യവും ജീവിതവും ദ്വിജന്മാർക്കുവേണ്ടീട്ടുള്ളതാകുന്നു. ഞാൻ നിങ്ങളോടു പറയുന്ന ഈ വാക്യം സത്യം" എന്നു ശ്രീവാൽമീകിവചനം:

5. ദുഷ്കരംചാപിയൽകാര്യം ഭവതാം തൽകരോമ്യഹം
ആജ്ഞാപയന്തുമാംഭൃത്യം ബ്രാഹ്മണാ ദൈവതംഹിമേ

ഭവതാം=ഭവാന്മാരുടെ, യൽകാര്യം=യാതൊരു കാര്യം, ദുഷ്കരം അപി=പ്രയാസപ്പെട്ടു ചെയ്യാനുള്ളതാണെന്നിരിക്കിൽക്കൂടെ, തത് അഹം കരോമി=അതിനെ ഞാൻ ചെയ്യുന്നേൻ, ഭൃത്യം മാം=ഭൃത്യനായ എന്നോട്, ആജ്ഞാപയന്തു=ആജ്ഞാപിച്ചാലും, ബ്രാഹ്മണാഃ=ബ്രാഹ്മണന്മാർ, മേ ദൈവതം ഹി=എന്റെ ദൈവമാകുന്നു നിശ്ചയം.

പൂജ്യന്മാരായ നിങ്ങളുടെ ആവശ്യം പ്രയാസപ്പെട്ടു നടത്തേണ്ടതായ ഒന്നാണെങ്കിൽക്കൂടെ ഞാനതു സാധിപ്പിച്ചുകൊള്ളാം. ദാസനായ എന്നോടു നിങ്ങൾ കല്പിക്കുവിൻ; ബ്രാഹ്മണർ എന്റെ ദൈവമാണെന്നതിൽ സംശയമില്ല.

6 തച്ഛ്രുത്വാ സഹസാഹൃഷ്ടശ്ച്യവനോവാക്യമബ്രവീത്
മധുനാമാമഹാദൈത്യഃ പുരാകൃതയുഗേ പ്രഭോ!
ആസീദതീവധർമ്മാത്മാ ദേവബ്രാഹ്മണപൂജകഃ.

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, സഹസാ ഹൃഷ്ടഃ ച്യവനഃ=ഉടനെ സന്തോഷിച്ച ച്യവനൻ, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു, പ്രഭോ!=ഹേ പ്രഭുവായുള്ളോവേ! പുരാ കൃതയുഗേ=പണ്ടു കൃതയുഗത്തിൽ, അതീവധർമ്മാത്മാ=ഏററവും ധർമ്മസ്വരൂപനും, ദേവബ്രാഹ്മണപൂജകഃ=ദേവന്മാരെയും ബ്രാഹ്മണരെയും പൂജിക്കുന്നവനു

മായ, മധുനാമാ മഹാദൈത്യഃ=മധുവെന്ന പേരായ ഒരു മഹാനായ അസുരൻ, ആസീത്=ഉണ്ടായിരുന്നു.

ശ്രീരാമൻ പറഞ്ഞതുകേട്ട ഉടനെ പരമസന്തുഷ്ടനായ ച്യവനൻ ഇങ്ങിനെ പറഞ്ഞു. "ഹേ പ്രഭോ! പണ്ട് കൃതയുഗത്തിൽ ദേവന്മാരെയും ബ്രാഹ്മണരെയും പൂജിക്കുന്നവനും ധർമ്മതൽപരനുമായ മധുവെന്ന പേരുള്ള മഹാനായ ഒരസുരനുണ്ടായിരുന്നു.

മധുവിനെക്കുറിച്ചുള്ള ശ്രീവാല്മീകിവാക്യം:—

"പൂർവംകൃതയുഗേ രാമദൈതേയഃ സുമഹാനഭൂത്
ഹിരണ്യകശിപോന്നപ്താ മധുന്നാമ മഹാസുരഃ
ബ്രാഹ്മണ്യശ്ചവദാന്യശ്ച ബുദ്ധ്യാചപരിനിഷ്ഠിതഃ
സുരൈശ്ചപരമോദാരൈഃ പ്രീതിസ്തസ്യാതുലാഭവത്."

"ഹേ രാമ! പണ്ട് കൃതയുഗത്തിൽ ഏററവും മഹാനും ഹിരണ്യകശിപുവിൻെറ പൌത്രപുത്രനുമായ മധുവെന്ന പേരുള്ള ഒരസുരനുണ്ടായിരുന്നു. അവൻ ബ്രാഹ്മണഭക്തനും ദാനശീലനും ഉറച്ച ബുദ്ധിയുള്ളവനും പരമോദാരന്മാരായ ദേവന്മാരോട് ഏററവും പ്രിയമുള്ളവനുമായിരുന്നു."

7. തസ്യതുഷ്ടോമഹാദേവോ ദദൌശൂലമനുത്തമം
പ്രാഹചാനേനയംഹംസി സതുഭസ്മീ ഭവിഷ്യതി.

തസ്യ=അവൻെറ പേരിൽ, തുഷ്ടഃ മഹാദേവഃ=സന്തോഷിച്ച മഹാദേവൻ, അനുത്തമം ശൂലം ദദൌ=അത്യന്തം ഉത്തമമായ ശൂലത്തെ ദാനം ചെയ്തു, അനേന=ഇതുകൊണ്ട്, യംഹംസി=യാതൊരുവനെ നീ ഹനിക്കുന്നുവോ, സഃ തു=അവനാകട്ടെ, ഭസ്മീഭവിഷ്യതി=ഭസ്മമായ്ഭവിക്കും എന്ന്, പ്രാഹച=പറകയും ചെയ്തു.

അവൻേറ പേരിൽ സന്തോഷിച്ച പരമശിവൻ അതിശ്രേഷ്ഠമായ ഒരു ശൂലായുധം അവന്നു കൊടുത്തു. "ഇതുകൊണ്ട നീയാരെ പ്രഹരിക്കുന്നുവോ അവൻ ഭസ്മമായ്ഭവിക്കും" എന്നു പറകയുംചെയ്തു.

ശൂലം കൊടുത്തതിനെകുറിച്ച് ശ്രീവാല്മീകിവാക്യം.

"ശൂലംശൂലാദ്വിനിഷ്കൃഷ്യ മഹാവീര്യം മഹാബലം
ദദൌമഹാത്മാസുപ്രീതോ വാക്യഞ്ചേദമുവാചഹ.
തവായമതുലോധർമ്മോ മൽപ്രസാദകരഃശുഭഃ
യേനപ്രീതസ്ത്വവാവിഘ്നം ദാസ്യാമ്യായുധമുത്തമം
യാവൽസുരൈശ്ച വിപ്രൈശ്ച വിരുദ്ധ്യേന്നഭവാൻ്ത്ത്വവി
താവച്ഛൂലംതവൈതൽസ്യാ ദന്യഥാനാശമേഷ്യതി.

യശ്ചത്വാമഭിയുംജീതയുദ്ധായവിഗതജ്വരഃ
തം ശൂലോ ഭസ്മസാൽകൃത്വാ പുനരേഷ്യതിതേകരം."

"അതിസന്തുഷ്ടനായ മഹാദേവൻ, തന്റെ ശൂലത്തിൽനിന്ന് മഹത്തായ വീൎയ്യവും ബലവുമുള്ള പ്രതിമയെ ആകൎഷിച്ചെടുത്തിട്ട് മധുവിന്നു കൊടുത്തശേഷം ഇങ്ങിനെ പറകയും ചെയ്തു. അസാധാരണമായ നിന്റെ ധൎമ്മം എന്റെ പ്രസാദത്തിന്നു കാരണമായതുകൊണ്ട് ശുദ്ധമായതാകുന്നു. ആ ധൎമ്മത്താൽ സന്തുഷ്ടനായ ഞാൻ നിന്റെ സകല വിഘ്നത്തെയും പരിഹരിപ്പാൻ സമൎത്ഥമായ ഈ ഉത്തമായുധം നിണക്കു തരുന്നു. ബ്രാഹ്മണരോടും ദേവന്മാരോടും നിണക്ക് വിരോധമില്ലാതിരിക്കുന്നേടത്തോളം കാലം ഈ ശൂലം നിണക്കുള്ളതായിരിക്കും. മറിച്ചായാൽ നശിക്കയും ചെയ്യും. നിഷ്കാരണമായി നിന്റെ നേരെ യുദ്ധത്തിന്നായ്‌വരുന്ന ശത്രുവിനെ ഭസ്മമാക്കിയ ശേഷം ഈ ശൂലം വീണ്ടും നിന്റെ കയ്യിൽത്തന്നെ വന്നുചേരും."

8. രാവണസ്യാനുജാഭാൎയ്യാ തസ്യകുംഭീനസീശ്രുതാ
തസ്യാംതു ലവണോനാമ രാക്ഷസോ ഭീമവിക്രമഃ
9. ആസീൽദുരാത്മാദുൎദ്ധൎഷോ ദേവബ്രാഹ്മണഹിംസകഃ
പീഡിതാസ്തേന രാജേന്ദ്ര വയം ത്വാം ശരണംഗതാഃ.

തസ്യഭാൎയ്യാ=അവന്റെ ഭാൎയ്യ, രാവണസ്യ അനുജാ കുംഭീനസീ ശ്രുതാ=രാവണന്റെ അനുജയായ കുംഭീനസിയാണെന്ന് കേൾക്കപ്പെട്ടിരിക്കുന്നു. തസ്യാം=അവളിൽ, ദുരാത്മാ=ദുൎബ്ബുദ്ധിയും, ദുൎദ്ധൎഷഃ=ആക്രമിക്കപ്പെടുവാൻ കഴിയാത്തവനും, ദേവബ്രാഹ്മണഹിംസകഃ=ദേവന്മാരെയും ബ്രാഹ്മണരേയും ഹിംസിക്കുന്നവനും, ഭീമവിക്രമഃ=ഭയങ്കരമായ പരാക്രമമുള്ളവനും, ലവണഃ നാമ=ലവണനെന്നു പേരുള്ളവനുമായ, രാക്ഷസഃ ആസീത്=രാക്ഷസനുണ്ടായി, രാജേന്ദ്ര!=ഹേ രാജശ്രേഷ്ഠ! തേന പീഡിതാഃവയം=അവനാൽ പീഡിക്കപ്പെട്ട ഞങ്ങൾ, ത്വാം ശരണംഗതാഃ=അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു.

മധുവിന്റെ ഭാൎയ്യ രാവണസഹോദരിയായ കുംഭീനസിയാണെന്ന് ഞങ്ങൾ കേട്ടിരിക്കുന്നു. അവളുടെ ഉദരത്തിൽനിന്ന് ലവണനെന്നു പേരായ ഒരു രാക്ഷസൻ ജനിച്ചു. അവൻ ദുൎബ്ബുദ്ധിയും അന്യൎക്കതിക്രമിപ്പാൻ കഴിയാത്ത ബലമുള്ളവനും ദേവന്മാരെയും ബ്രാഹ്മണരെയും ഹിംസിക്കുന്നവനുമാകുന്നു. അവന്റെ ഉപദ്രവത്തിൽ അകപ്പെട്ട ഞങ്ങൾ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു.

മധുവിന്റെ ഭാൎയ്യ വിശ്രുവസ്സിന്റെ സന്താനമായ കുംഭീനസിയാണെന്നു ശ്രീ വാല്മീകീയത്തിൽ സ്പഷ്ടമായിട്ടു കാണുന്നു.

"തസ്യഭാൎയ്യാമഹാരാജ നാമ്നാ കുംഭീനസീപുരാ
ദത്താവിസ്രവസോപത്യം രാക്ഷസീ രാവണാസ്വസാ."

വിശ്രുവസ്സിന്റെ സന്താനവും രാവണ സഹോദരിയുമായ കുംഭീനസിയെന്ന രാക്ഷസിയെ മധുവിന്നു ഭാൎയ്യയായിട്ടു കൊടുത്തു.

"വിശ്വാവസോരപത്യം സാപ്യനലായാം മഹാപ്രഭാ"

ഇവൾ വിശ്വാവസുവിന്റെ ഭാൎയ്യയായ അനലയിൽ ജനിച്ചവളാണെന്നു പാശ്ചാത്യ വാല്മീകീയത്തിൽ കാണുന്നു. ശൂലം കൊടുത്തപരമശിവനോടു് ഈ ആയുധം എന്റെ വംശത്തിലുള്ളവൎക്കെല്ലാമുണ്ടായിരിപ്പാൻ അനുഗ്രഹിക്കേണമെന്നു് മധു പ്രാൎത്ഥിച്ചു. അങ്ങിനെ വരികയില്ല എങ്കിലും നിന്റെ വാക്കു് വിഫലമാകാതിരിപ്പാൻ നിന്റെ ഒരു പുത്രന്നുമാത്രം ഈ ശൂലം ആയുധമായിരിക്കും. ആ ശൂലം എതു കാലംവരെ നിന്റെ പുത്രന്റെ കയ്യിലിരിക്കുന്നുവോ അതുവരെ അവനെ യാതൊരുവന്നും വധിപ്പാൻ കഴികയില്ലെന്നും ഭഗവാൻ അരുളിച്ചെയ്തു. മധു ഈ ശൂലായുധത്തെ ലവണന്നു കൊടുത്തു്, വരസ്വരൂപത്തെയും അറിയിച്ചശേഷം വരുണാലയം പ്രവേശിച്ചു. ഇങ്ങിനെ ശൂലായുധം ലവണന്നു കിട്ടിയെന്നു് ശ്രീ വാല്മീകി പറഞ്ഞിരിക്കുന്നു. ഈ ശൂലായുധമുള്ളതുകൊണ്ടാണു് ലവണൻ താപസന്മാരെ ഉപദ്രവിച്ചതെന്ന കഥ ഓൎമ്മവെക്കേണം.

10. തച്ഛ്രുത്വാ രാഘവോപ്യാഹ മാഭീൎവോ മുനിപുംഗവാഃ
ലവണം നാശയിഷ്യാമി ഗച്ഛന്തു വിഗതജ്വരാഃ.

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ടു്, രാഘവഃ അപി ആഹ=രാഘവനും പറഞ്ഞു, മുനിപുംഗവാഃ=ഹേ മുനിശ്രേഷ്ഠന്മാരെ!, വഃ=നിങ്ങൾക്കു്, ഭീഃ=ഭയം, മാ=ഉണ്ടാകേണ്ട, ലവണം നാശയിഷ്യാമി=ലവണനെ ഞാൻ നശിപ്പിക്കുന്നേൻ, വിഗതജ്വരാഃ=ദുഃഖമില്ലാത്തവരായിട്ടു്, ഗച്ഛന്തു=ഗമിക്കുവിൻ.

മുനിമാരുടെ വാക്കുകേട്ടു രാമൻ പറഞ്ഞു.—"അല്ലയോ മുനിശ്രേഷ്ഠന്മാരെ നിങ്ങൾക്കു ഭയമുണ്ടാകേണ്ട. ഞാൻ ലവണനെ നശിപ്പിച്ചുകൊള്ളാം. ദുഃഖം തീൎന്നതായ്വിചാരിച്ചു പോയ്ക്കൊൾവിൻ."

ലവണന്റെ ചേഷ്ടകളെ താപസന്മാർ രാമനോടു് വിവരിക്കുന്നതിനെക്കുറിച്ചു് ശ്രീവാല്മീകി വചനം:—

"ആഹാരഃ സൎവസത്വാനി വിശേഷേണ ച താപസാഃ
ആചാരോ രൌദ്രതാനിത്യം വാസോ മധുവനേ തഥാ
ഹത്വാ ബഹുസഹസ്രാണി സിംഹവ്യാഘ്രമൃഗദ്വിപാൻ
മാനുഷാംശ്ചൈവ കുരുതേ നിത്യമാഹാരമാഹ്നികം
തതോപരാണിസത്വാനി ഖാദതേസ മഹാബലഃ
സംഹാരസമനുപ്രാപ്തേ വ്യാദിതാസ്യഇ വാന്തകഃ."

അവന്റെ ആഹാരം സകല ജീവികളും, വിശേഷിച്ച് താപസന്മാരും. സ്വഭാവം അതിക്രൂരം. വാസം മധുവനത്തിൽ. മദ്യലഹരി വിട്ടൊഴിയാത്ത സമയമില്ലെന്നു സാരം. അനേകായിരം സിംഹവ്യാഘ്രമൃഗാദികളേയും, മനുഷ്യരേയും സംഹരിച്ചിട്ടാണ് പകലത്തെ ആഹാരം. രാത്രിയും അതുപോലെത്തന്നെ കൊന്നു ഭക്ഷിക്കും. വായുംപിളൎന്നു സംഹരിപ്പാനടുക്കുന്ന അന്തകൻതന്നെ അവൻ. ഇത്രയും വിവരണം കേട്ടപ്പോൾ രാമന്നു കരുണ ജനിച്ചു ഉടനെ ലവണാസുരനെ വധിക്കുന്നുണ്ടെന്നു പ്രതിജ്ഞയും ചെയ്യുമെന്ന് ശ്രീവാല്മീകിയുടെ വാക്യസാരം.

11\. ഇത്യുക്ത്വാ പ്രാഹ രാമോപി ഭ്രാതൄൻ കോ വാ ഹനിഷ്യതി
ലവണം രാക്ഷസം ദദ്യാൽ ബ്രാഹ്മണേഭ്യോഭയം മഹത്.

ഇതിഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്; രാമഃ അപി=രാമനും, ഭ്രാതൄൻ പ്രാഹ=ഭ്രാതാക്കളോടു പറഞ്ഞു. ലവണം രാക്ഷസം=ലവണരാക്ഷസനെ, കഃ വാ ഹനിഷ്യതി=ആർ ഹനിക്കും, ബ്രാഹ്മണേഭ്യഃ=ബ്രാഹ്മണൎക്കായിക്കൊണ്ട്, മഹത് അഭയം=മഹത്തായ അഭയത്തെ, ദദ്യാത്=ദാനം ചെയ്യും.

ഇങ്ങിനെ പറഞ്ഞു താപസന്മാരെ യാത്ര അയച്ചതിൽ പിന്നെ രാമൻ സഹോദരന്മാരോടു ചോദിച്ചു. "നിങ്ങളിൽ ആർ ലവണാസുരനെ സംഹരിച്ച് ബ്രാഹ്മണൎക്കു അഭയം നൽകും."

12\. തച്ഛ്രുത്വാ പ്രാഞ്ജലിഃപ്രാഹ ഭരതോ രാഘവായവൈ
അഹമേവ ഹനിഷ്യാമി ദേവാജ്ഞാപയമാം പ്രഭോ!

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ട്, പ്രാഞ്ജലിഃ ഭരതഃ=അംജലിയോടുകൂടിയ ഭരതൻ. രാഘവായ=രാഘവനോട്, പ്രാഹ=പറഞ്ഞു, പ്രഭോ! ദേവ!=ഹേ പ്രഭുവായ ദേവ!, മാം ആജ്ഞാപയ=എന്നോടാജ്ഞാപിച്ചാലും, അഹം ഏവ ഹനിഷ്യാമി=ഞാൻതന്നെ ഹനിക്കുന്നേൻ. അതുകേട്ടപ്പോൾ ഭരതൻ അംജലി കൂപ്പി തൊഴുതുകൊണ്ടിങ്ങിനെ പറഞ്ഞു. "എല്ലാം ചെയ്യാൻ സമൎത്ഥനായ ഹേ ദേവ! നിന്തിരുവടി എ)

ന്നോട്ട കല്പിച്ചാലും ഞാൻതന്നെ ലവണനെ സംഹരിക്കാം" സർവ്വശക്തനായ അങ്ങയുടെ ആജ്ഞയില്ലാതെ അവനെ വധിപ്പാൻ ഞാൻസമർത്ഥനല്ലെന്നഭിപ്രായം.

13. തതോരാമം നമസ്കൃത്യ ശത്രുഘ്നോവാക്യമബ്രവീത്
ലക്ഷ്മണേനമഹൽകാര്യം കൃതംരാഘവ! സംയുഗേ

14. നന്ദിഗ്രാമേമഹാബുദ്ധിർഭരതോദുഃഖമനാഭൃത്
അഹമേവഗമിഷ്യാമിലവണസ്യ വധായച.
തൽപ്രസാദാദ്രഘുശ്രേഷ്ഠഹന്യാംതം രാക്ഷസംയുധി.

തതഃരാമം നമസ്കൃത്യ=അനന്തരം രാമനെ നമസ്കരിച്ചിട്ട്, ശത്രുഘ്നഃ=ശത്രുഘ്നൻ, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു. രാഘവ!=ഹേ! രഘുപതേ! ലക്ഷ്മണേന=ലക്ഷ്മണനാൽ, സംയുഗേ=യുദ്ധത്തിൽ, മഹൽകാര്യം കൃതം=മഹത്തായ കാര്യംചെയ്യപ്പെട്ടു, മഹാബുദ്ധിഃഭരതഃ=മഹത്തായ ബുദ്ധിയോടുകൂടിയ ഭരതൻ, നന്ദിഗ്രാമേ=നന്ദിഗ്രാമത്തിൽ, ദുഃഖം അനാഭൃത്=ദുഖം അനുഭവിച്ചു, ലവണസ്യവധായ=ലവണന്റെ വധത്തിന്നായിക്കൊണ്ട്, അഹംഏവ=ഞാൻതന്നെ ഗമിഷ്യാമി = ഗമിക്കുന്നേൻ, രഘുശ്രേഷ്ഠ! = ഹേരഘൂത്തമ!, തൽപ്രസാദാൽ=അങ്ങയുടെ അനുഗ്രഹത്താൽ, യുധി=യുദ്ധത്തിൽ, തം രാക്ഷസം= ആ രാക്ഷസനെ, ഹന്യാം=ഞാൻ ഹനിക്കാം.

ഭരതൻ പറഞ്ഞുകഴിഞ്ഞുടനെ ശത്രുഘ്നൻ രാമനെ നമസ്കരിച്ചിങ്ങിനെപറഞ്ഞു. "ഹേ രഘുനാഥ! ലക്ഷ്മണൻ രാവണയുദ്ധാവസരത്തിൽ ഇന്ദ്രജിത്തിനെ സംഹരിച്ചതായ മഹൽകാര്യം സാധിച്ചിരിക്കുന്നു. മഹാബുദ്ധിമാനായ ഭരതൻ നന്ദിഗ്രാമത്തിൽ പതിന്നാലു സംവത്സരക്കാലം കഷ്ടമായ തപസ്സിൽ ക്ലേശമനുഭവിച്ചു. ഞാനിതുവരെ ഒന്നിലും പ്രവൃത്തിച്ചിട്ടില്ലെന്നു സൂചിപ്പിച്ചു. ലവണാസുരനെ വധിപ്പാൻ ഞാൻതന്നെ പോകുന്നേൻ. ഹേ രഘുപതേ! അങ്ങയുടെ അനുഗ്രഹത്താൽ യുദ്ധത്തിൽ ആ രാക്ഷസനെ ഞാൻതന്നെസംഹരിക്കാം"

ഭരതൻ അനുഭവിച്ചതായ ക്ലേശത്തെ ശത്രുഘ്നൻമുഖാന്തരം ശ്രീവാല്മീകി വെളിപ്പെടുത്തുന്നു:—

"അനുഭൂതാനിദുഃഖാനി ഭരതേനബഹൂനിച
ശയാനോദുഃഖശയ്യാസു നന്ദിഗ്രാമേമഹാത്മവാൻ
ഫലമൂലാശനോഭൂത്വാ ജടാചീരധരസ്തഥാ
മുഷിപ്രേഷ്യേസ്ഥിതേഹ്യേഷ നഭൂയഃക്ലേശമർഹതി"

മഹാധീരനായ ഭരതൻ നന്ദിഗ്രാമത്തിൽ ദുഃഖശയ്യകളിൽതന്നെ ശയിച്ചുകൊണ്ടു് മഹാദുഃഖങ്ങളെ അനുഭവിച്ചിരിക്കുന്നു. ഫലമൂലങ്ങൾ ഭക്ഷിച്ചും ജടാവല്ക്കലങ്ങളെ ധരിച്ചും കഴിച്ചുകൂട്ടി. ഭൃത്യനായ ഞാനിരിക്കേ വീണ്ടും ഭരതനെ ക്ലേശമനുഭവിപ്പാൻ അനുവദിച്ചുകൂടാത്തതാകുന്നു.

14. തച്ഛ്രുത്വാ സ്വാങ്കമാരോപ്യ ശത്രുഘ്നം ശത്രുസൂദനഃ
പ്രാഹാദ്യൈവാഭിഷേക്ഷ്യാമി മധുരാരാജ്യകാരണാൽ
16. ആനായ്യ ച സുസംഭാരാംല്ലക്ഷ്മണേനാഭിഷേചനേ
അനിച്ഛന്തമപിസ്നേഹാദഭിഷേകമകാരയത്.

തത് ശ്രുത്വാ=അതിനെ ശ്രവിച്ചിട്ടു്, ശത്രുസൂദനഃ=ശത്രുക്കളെ നശിപ്പിക്കുന്ന രാമൻ, ശത്രുഘ്നം=ശത്രുഘ്നനെ, സ്വാങ്കം ആരോപ്യ=തന്റെ അങ്കത്തിൽ ആരോപിച്ചിട്ടു്, പ്രാഹ=പറഞ്ഞു, മധുരാരാജ്യകാരണാൽ=മധുരാരാജ്യരക്ഷക്കുവേണ്ടി, അദ്യ ഏവ=ഇപ്പോൾത്തന്നെ, അഭിഷേക്ഷ്യാമി=അഭിഷേകംചെയ്യുന്നേൻ, അഭിഷേചനേ=അഭിഷേകംചെയ്യുന്നതിൽ, സുസംഭാരാൻ=ശോഭനസാധനങ്ങളെ ലക്ഷ്മണേന ആനായ്യ=ലക്ഷ്മണനെക്കൊണ്ടു ശേഖരിപ്പിച്ചിട്ടു്, അനിച്ഛന്തം അപി=ഇച്ഛിക്കാത്തവനാണെങ്കിലും, സ്നേഹാത്=സ്നേഹത്താൽ, അഭിഷേകം അകാരയത്=അഭിഷേകം ചെയ്യിച്ചു.

ശത്രുഘ്നൻ പറഞ്ഞതു കേട്ടപ്പോൾ, ശത്രുസംഹാരത്തിൽ മനസ്സുറ്റിയിരിക്കുന്ന രാമൻ ശത്രുഘ്നനെ അരികെ ചേർത്തിങ്ങിനെ പറഞ്ഞു. മധുരാരാജ്യത്തെ സംരക്ഷിപ്പാനുള്ള രാജാവായിട്ടിപ്പോൾത്തന്നെ നിന്നെ അഭിഷേകംചെയ്യുന്നുണ്ടു്. ശത്രുഘ്നനതിൽ ഇച്ഛയില്ലെന്നിരിക്കിലും, അഭിഷേകം നടത്തുവാൻ ആവശ്യമുള്ള സംഭാരങ്ങളെ ലക്ഷ്മണനെക്കൊണ്ടു് ശേഖരിപ്പിച്ചു്, സ്നേഹം നിമിത്തം രാമൻ ശത്രുഘ്നനെ മധുരാരാജാവായിട്ടു് വസിഷ്ഠാദികളെക്കൊണ്ടഭിഷേകം ചെയ്യിപ്പിച്ചു.

ശത്രുഘ്നന്നു് ഇച്ഛയില്ലെന്നു പറഞ്ഞതിനെ ശ്രീവാല്മീകി സ്പഷ്ടമാക്കുന്ന പദ്യം:—

"ഏവമുക്തസ്തു രാമേണ ഭ്രാതാ കിഞ്ചിദവാങ്മുഖഃ
ശത്രുഘ്നോ വീര്യസമ്പന്നോ മന്ദമന്ദമുവാച ഹ
കാകുൽസ്ഥവേത്സിധർമ്മം ത്വമസ്മിംല്ലോകേ നരേശ്വര!
കഥം ജ്യേഷ്ഠേഷു തിഷ്ഠൽസു കനീയാനഭിഷിച്യതേ."

"രാമനിപ്രകാരം പറഞ്ഞതുകേട്ട വീര്യസമ്പന്നനായ ശത്രുഘ്നൻ അല്പം മുഖം താഴ്ത്തി മന്ദമായിങ്ങിനെ പറഞ്ഞു. "ഹേ കാകുൽസ്ഥ! ഹേ

നരേശ്വരാ! ഈ ലോകത്തിലെ സദാചാരധൎമ്മം അങ്ങേക്കറിയാം. ജ്യേഷ്ഠന്മാരിരിക്കേ കനിഷ്ഠനെ അഭിഷേകംചെയ്യുന്നതു് സമുചിതമോ? എന്ന വാക്യത്താൽ ഇച്ഛയില്ലായ്മയെ ശത്രുഘ്നൻ കാരണസഹിതം പ്രകാശിപ്പിച്ചിരിക്കുന്നു.

17. ദത്വാ തസ്മൈ ശരം ദിവ്യം രാമഃ ശത്രുഘ്നമബ്രവീത്
അനേന ജഹി ബാണേന ലവണം ലോകകണ്ടകം.

തസ്മൈ=അവന്നു്, ദിവ്യം ശരം ദത്വാ=ദിവ്യമായ ശരത്തെ ദാനം ചെയ്തിട്ടു്, ലോകകണ്ടകം ലവണം=ലോകശത്രുവായ ലവണനെ, അനേന ബാണേന=ഈ ബാണംകൊണ്ടു്, ജഹി=ഹനിച്ചാലും എന്നു്. രാമഃ ശത്രുഘ്നം അബ്രവീത്=രാമൻ ശത്രുഘ്നനോടു് പറഞ്ഞു.

ശത്രുഘ്നന്നു് ദിവ്യമായ ഒരു ശരംകൊടുത്തു. ഈ ബാണംകൊണ്ടു് ലോകങ്ങളെ ഉപദ്രവിക്കുന്ന ലവണനെ സംഹരിച്ചുകൊൾക. എന്നു് ശത്രുഘ്നനെ അനുഗ്രഹിക്കുകയും ചെയ്തു.

രാമൻ ശത്രുഘ്നന്നു കൊടുത്ത ശരത്തിനെസംബന്ധിച്ചു ശ്രീവാല്മീകി പറയുന്നതു്.

"അമോഘോയം ശരോവീര ദിവ്യഃ പരപുരംജയ!
അനേന ലവണംവീര ഹന്താസി ജയതാംവര!
സൃഷ്ടഃ ശരോയം ശത്രുഘ്ന ജഗത്യേകാർണവേപുരാ
സ്വയംഭുവാ ദേവദേവേനാജിതേന മഹാത്മനാ
അദൃശ്യഃ സർവഭൂതാനാം തേനായം ശരഉത്തമഃ
സൃഷ്ടഃ ക്രോധാഭിഭൂതേന വിനാശായ ദുരാത്മനോഃ
മധുകൈടഭയോർവീര വിഘാതേ വർത്തമാനയോഃ
സ്രഷ്ടുകാമേന ലോകാംസ്ത്രീം സ്തേനബാണേനഹതൌയുധി

ഹേ വീര! ഹേ പരപുരംജയ! ഹേ ജയിക്കുന്നവരിൽവെച്ചു് ശ്രേഷ്ഠനായ ശത്രുഘ്ന! ഈ ശരം നിഷ്ഫലമാകാത്തതാകുന്നു. ലോകം ഏകാർണവമായിരുന്ന പണ്ടകാലത്തു് ദേവദേവനും മഹാത്മാവുമായ ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടതാണീ ബാണം. ഇതിനെ ഒരുത്തൎക്കും അതിക്രമിപ്പാൻ കഴികയില്ല. അതുകൊണ്ടിതേററവും ഉത്തമശരമാകുന്നു. ലോകം സൃഷ്ടിക്കുവാനാഗ്രഹിച്ച ബ്രഹ്മദേവനെ തടസ്ഥപ്പെടുത്തുന്ന ശത്രുക്കളായ മധുകൈടഭന്മാരുടെ നേരെ ക്രോധിച്ച ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ട ഈ ശരംകൊണ്ടാണവരെ സംഹരിച്ചതു്.

18. സതുസംപൂജ്യ തച്ഛൂലം ഗേഹേഗച്ഛതികാനനം
ഭക്ഷണായതുജന്തൂനാം നാനാപ്രാണിവധായ ച.

സഃ തു=അവനാകട്ടെ, ഗേഹേ=ഗൃഹത്തിൽ, തച്ഛൂലം സംപൂജ്യ=ആ ശൂലത്തെ പൂജിച്ചിട്ട്, ജന്തൂനാം ഭക്ഷണായ=ജന്തുക്കളെ ഭക്ഷിപ്പാനും, നാനാപ്രാണിവധായ ച=നാനാപ്രാണികളെ വധിപ്പാനുമായിട്ട്, കാനനം ഗച്ഛതി=കാനനത്തെ ഗമിക്കും.

വധിപ്പാനുള്ള ഉപായത്തെ ഭഗവാൻ ശത്രുഘ്നനുപദേശിക്കുന്നു:- അവൻ ആ ശൂലായുധത്തെ ഗൃഹത്തിൽവെച്ചു പൂജിച്ചശേഷം നാനാപ്രാണികളെ വധിപ്പാനും ജന്തുക്കളെക്കൊന്നു ഭക്ഷിപ്പാനുമായിട്ട് കാട്ടിലേക്കുപോകും.

19 സതുനായാതിസദനംയാവദ്വനചരോഭവേത്
താവദേവപുരദ്വാരി തിഷ്ഠ ത്വം ധൃതകാർമുകഃ.
യോൽസ്യതേ സത്വയാക്രുദ്ധസ്തദാവധ്യോഭവിഷ്യതി.

സഃ തു=അവനാകട്ടെ, യാവത് വനചരഃ ഭവേത്=എതുവരെ വനത്തിൽ സഞ്ചരിക്കുന്നവനായിട്ട് ഭവിക്കുമോ, സദനം ന ആയാതി=ഗൃഹത്തെ ആയാനം ചെയ്കയില്ലയോ, താവത് ഏവ=അപ്പോൾതന്നെ, ധൃതകാർമുകഃത്വം=വില്ലു ധരിച്ചിരിക്കുന്ന നീ, പുരദ്വാരിതിഷ്ഠ=പുരത്തിന്റെ ദ്വാരത്തിൽ സ്ഥിതിചെയ്താലും, ക്രുദ്ധഃസഃ=ക്രോധിച്ച അവൻ, ത്വയാ യോൽസ്യതേ=നിന്നോട് യുദ്ധം ചെയ്യും, തദാ വധ്യഃഭവിഷ്യതി=അപ്പോൾ വധ്യനായ് ഭവിക്കും.

അവൻ കാട്ടിൽ സഞ്ചരിച്ചുകൊണ്ട് വീട്ടിൽ വന്നെത്താതെയിരിക്കുന്ന സമയത്തിൽ നീ വില്ലും ശരവും ധരിച്ച് ഗൃഹദ്വാരത്തിൽ നില്ക്കുക. നിന്നെക്കണ്ടു കോപിച്ച അവൻ നിഃന്നാടു യുദ്ധത്തിലേപ്പെടും. അപ്പോൾ നിണക്കവനെ വധിപ്പാൻ സാധിക്കും. ശൂലായുധം അവന്റെ വശമുണ്ടാകാതിരിക്കുമ്പോൾ യുദ്ധം ചെയ്യേണമെന്നു സാരം. ഇവിടെ ശ്രീവാല്മീകി:

സത്വംനിവർത്തമാനം തം ദൃഷ്ട്വാഹാരപ്രചാരതഃ
അപ്രവിഷ്ടംപുരംപൂർവ്വം ദ്വാരിതിഷ്ഠേർധൃതായുധഃ
അഗൃഹീതായുധം ചൈവ യുദ്ധായ പുരുഷർഷഭ
ആഹ്വയേഥാമഹാബാഹോ തതോഹന്താസിരാക്ഷസം

ആഹാരം സമ്പാദിപ്പാനുള്ള സഞ്ചാരം കഴിഞ്ഞു മടങ്ങിവരുന്ന അവൻ ഗൃഹാന്തർഭാഗത്തിൽ പ്രവേശിക്കുന്നതിന്നു മുമ്പേതന്നെ നീ ആയുധം കയ്യിൽ ധരിച്ച് ദ്വാരത്തിൽ നില്ക്കണം. ആയുധമെടുക്കാതിരിക്കുന്ന അവനെത്തന്നെ യുദ്ധത്തിന്നായിട്ടു വിളിക്കണം. അപ്പോൾ നിണക്ക് രാക്ഷസനെ വധിപ്പാൻ കഴിയും.

20. ത്വംഹത്വാ ലവണംക്രൂരം തദ്വനം മധുസംജ്ഞിതം
നിവേശ്യനഗരംതത്ര തിഷ്ഠത്വം മേനുശാസനാൽ

ക്രൂരം ലവണംഹത്വാ=ക്രൂരനായ ലവണനെ ഹനിച്ചിട്ട്, മധുസംജ്ഞിതം=മധുവെന്ന സംജ്ഞയോടുകൂടിയ, തദ്വനം പ്രവിശ്യ=ആ വനത്തെ പ്രവേശിച്ചിട്ട്, തത്ര നഗരം നിവേശ്യ=അവിടെ നഗരത്തെ ഉണ്ടാക്കീട്ട്, മേ അനുശാസനാൽ=എന്റെ അനുശാസനം അനുസരിച്ച്, ത്വം തിഷ്ഠ=നീവസിച്ചാലും.

ക്രൂരനായ ലവണനെ സംഹരിച്ചശേഷം ആ മധുവനത്തിൽ നീ പ്രവേശിക്കുക. അവിടെ നഗരം നിർമ്മിച്ച്, എന്റെ ആജ്ഞാനുസരണം അവിടെ വസിച്ചുകൊൾക.

21. അശ്വാനാം പഞ്ചസാഹസ്രം രഥാനാം ചതുർധകം
ഗജാനാംഷൾശതാനീഹപത്തീനാമയുതത്രയം
ആഗമിഷ്യതിപശ്ചാൽത്വംഅഗ്രേസാധയരാക്ഷസം.

അശ്വാനാം പഞ്ചസാഹസ്രം=അയ്യായിരം കുതിരകളും, രഥാനാം തദർധകം=അതിൽ പകുതി രഥങ്ങളും, ഗജാനാംഷൾശതാനി=അറുനൂറ ഗജങ്ങളും, പത്തീനാം അയുതത്രയം=മുപ്പതിനായിരം പത്തികളും, പശ്ചാൽആഗമിഷ്യതി=പുറകേ ആഗമിക്കും, അഗ്രേരാക്ഷസം സാധയ=മുമ്പിൽ രാക്ഷസനെ വധിച്ചാലും.

നീയേകനായിട്ടു മുമ്പിൽപോയി രാക്ഷസനെ സംഹരിക്കുക, നിന്റെ പുറകേ അയ്യായിരം കുതിരകളും അതിൽ പകുതി തേരുകളും അറുനൂറാനകളും മുപ്പതിനായിരം കാലാളുകളും വന്നുചേരും.

അശ്വാദികളുടെ വിവരണം ശ്രീ വാല്മീകീയത്തിൽ.

"ഇമാന്യശ്വ സഹസ്രാണി ചത്വാരി പുരുഷർഷഭ!
രഥാനാംദ്വേസഹസ്രേച ഗജാനാംശതമുത്തമം
ചത്വരാപണവീഥ്യശ്ച നാനാപണ്യോപശോഭിതാഃ
അനുഗച്ഛന്തുശത്രുഘ്നം തഥൈവനടനർത്തകാഃ
ഹിരണ്യസ്യ സുവർണസ്യ നിയുതം പ്രയുതംതഥാ
ഗൃഹീത്വാ ഗച്ഛശത്രുഘ്ന പര്യാപ്തബലവാഹനഃ.

ഹേ പുരുഷശ്രേഷ്ഠ! ഈ നാലായിരം കുതിരകളും രണ്ടായിരം തേരുകളും നൂറുത്തമഗജങ്ങളും വേണ്ടുന്ന സൈന്യങ്ങളും വാഹനങ്ങളും കച്ചവടസാമാനങ്ങളോടുകൂടെ വണിക്കുകളും നടന്മാർ നർത്തകന്മാർ മുതലായവരും നിന്റെ പിന്നാലെ വന്നുകൊള്ളട്ടെ. ഹിരണ്യം, രജതം

മൂലായവ്യും ന്യവലക്ഷം ഹെ! ശത്രുഘ്ന! എടുത്തുകൊണ്ടുപോയി കൊൾക.

22. ഇത്യുക്ത്വാ മൂൎദ്ധ്ന്യവഘ്രായ പ്രേഷയാമാസ രാഘവഃ
ശത്രുഘ്നം മുനിഭിഃ സാൎദ്ധമാശീൎഭിരഭിനന്ദ്യ ച.

ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ടു്, മൂൎദ്ധ്നി അവഘ്രായ=മൂൎദ്ധാവിൽ അവഘ്രാണിച്ചിട്ടു്, മുനിഭിഃ സാൎദ്ധം=മുനിമാരോടുകൂടെ, ആശീൎഭിഃ അഭിനന്ദ്യ=ആശിസ്സുകൾകൊണ്ടഭിനന്ദിച്ചിട്ടു്, രാഘവഃ=രാമൻ, ശത്രുഘ്നം പ്രേഷയാമാസ=ശത്രുഘ്നനെ പ്രേഷിച്ചു.

ഇപ്രകാരം പറഞ്ഞു് മൂൎദ്ധാവിൽ ചുംബിച്ചു്, മുനിമാരോടുകൂടെ ചേൎന്നാശീൎവാദംചെയ്തഭിനന്ദിച്ചശേഷം ശ്രീരാമൻ ശത്രുഘ്നനെ അയച്ചു.

23. ശത്രുഘ്നോപി തഥാ ചക്രേ യഥാ രാമേണ ചോദിതഃ
ഹത്വാ മധുസുതം യുദ്ധേ മധുരാമകരോൽ പുരീം
സ്ഫീതാം ജനപദം ചക്രേ മധുരാം ദാനമാനതഃ

ശത്രുഘ്നഃ അപി=ശത്രുഘ്നനും, രാമേണ=രാമനാൽ, യഥാ ചോദിതഃ=എപ്രകാരം പ്രേരിക്കപ്പെട്ടുവോ, തഥാ ചക്രേ=അപ്രകാരംചെയ്തു, യുദ്ധേ മധുസുതം ഹത്വാ=യുദ്ധത്തിൽ മധുപുത്രനെ ഹനിച്ചിട്ടു്, മധുരാം പുരീം അകരോൽ=മധുരാപുരിയെയുണ്ടാക്കി, മധുരാം=മധുരയെ, ദാനമാനതഃ=ദാനംകൊണ്ടും മാനംകൊണ്ടും, സ്ഫീതാം=അഭിവൃദ്ധിയോടുകൂടിയ, ജനപദം ചക്രേ=രാജ്യമാക്കിത്തീൎത്തു.

രാമൻ ഉപദേശിച്ചതനുസരിച്ചു് ശത്രുഘ്നൻ മധുപുത്രനായ ലവണാസുരനെ സംഹരിച്ചു മധുവനത്തിൽ മധുരാപുരിയെ നിൎമ്മിച്ചു അവിടെ ജനങ്ങളെ നിവസിപ്പിച്ചു. അവൎക്കാവശ്യമുള്ള ധനാദികളെ നൽകി മാനിച്ചു. അഭിവൃദ്ധിയുള്ള ഒരു രാജ്യമാക്കിത്തീൎത്തു.

മധു നിൎമ്മിച്ച നഗരത്തിന്നു് മധുരയെന്ന നാമധേയമുണ്ടായിയെന്നു ശ്രീവാല്മീകി പറയുന്നു.

"ദേവാനാംഭാഷിതംശ്രുത്വാ ശൂരോമൂൎദ്ധ്നികൃതാംജലിഃ
പ്രത്യുവാചമഹാതേജാഃ ശത്രുഘ്നഃപ്രയതാത്മവാൻ
ഇയംമധുപുരീരമ്യാ മധുനാപൂൎവ്വനിൎമ്മിതാ
നിവേശംപ്രാപ്നുയാച്ഛീഘ്രമേഷമേകാംക്ഷിതോവരഃ
തംദേവോബാഢമിത്യൂചുഃ പ്രീതാഃശത്രുഘ്നമബ്രുവൻ
ഭവിഷ്യതീയംനഗരീ മധുരേത്യഭിശബ്ദിതാ."

ലവണാസുരവധാനന്തരം ശത്രുഘ്നനെ പ്രശംസിച്ച ദേവന്മാരുടെ വചനംകേട്ട ശത്രുഘ്നൻ വിനീതനായംജലിബന്ധിച്ചിങ്ങിനെ പറഞ്ഞു. മധുവിനാൽ മുമ്പു നിൎമ്മിക്കപ്പെട്ട ഈ മധുപുരി മനോഹരയായിരിക്കുന്നു. ഇതിൽ പ്രവേശമുണ്ടാവാൻ നിങ്ങളനുഗ്രഹിക്കേണം ഇതാണെനിക്കു കാംക്ഷയുള്ള വരം. അങ്ങിനെയാകട്ടെയെന്നു പ്രീതിപൂൎവ്വം ദേവന്മാർ ശത്രുഘ്നനോടു പറഞ്ഞു. ഈ പുരി മധുരയെന്ന നാമധേയമുള്ളതായ് ഭവിക്കും എന്നു് പുരിക്കു നാമകരണം ദേവന്മാർ ചെയ്തു.

24. സീതാപിസുഷുവേപുത്രൌ ദ്വൌവാല്മീകേരഥാശ്രമേ
മുനിസ്തയോൎന്നാമചക്രേ കുശോജ്യേഷ്ഠോനുജോലവഃ.

സീതാ അപി=സീതയും, അഥ വാല്മീകേഃ ആശ്രമേ=അനന്തരം വാല്മീകിയുടെ ആശ്രമത്തിൽ, ദ്വൌപുത്രൌ=രണ്ടു പുത്രന്മാരെ, സുഷുവേ=പ്രസവിച്ചു. മുനിഃ=മുനി, തയോഃ=ആ രണ്ടുപേൎക്ക്, നാമചക്രേ=നാമകരണം ചെയ്തു, ജ്യേഷ്ഠഃകുശഃ=ജ്യേഷ്ഠൻ കുശൻ, അനുജഃലവഃ=അനുജൻ ലവൻ.

വനത്തിൽ വസിക്കുന്ന സീത വാല്മീകിയുടെ ആശ്രമത്തിൽ രണ്ടു പുത്രന്മാരെ പ്രസവിച്ചു. മുനി ആ രണ്ടുപേരിൽ ജ്യേഷ്ഠകുമാരന്നു് കുശനെന്നും അനുജന്നു് ലവനെന്നും പേരിട്ടു.

ശത്രുഘ്നൻ ലവണനെ വധിപ്പാൻ പോകുമ്പോൾ മാൎഗ്ഗത്തിൽ വിശ്രമിപ്പാൻ ശ്രീവാല്മീകിയുടെ ആശ്രമത്തിൽ പ്രവേശിച്ച ദിവസം രാത്രിയിലാണ് സീത പ്രസവിച്ചതെന്നു ശ്രീവാല്മീകീയത്തിൽ കാണുന്നു.

"യാമേവരാത്രിംശത്രുഘ്നഃ പൎണശാലാമുപാവിശൽ
താമേവരാത്രിംസീതാപി പ്രസൂതാദാരകദ്വയം"

ഏതൊരു രാത്രിയിൽ ശത്രുഘ്നൻ പൎണശാലയിൽ പ്രവേശിച്ചുവോ ആ രാത്രിയിൽ സീത രണ്ടു കുട്ടികളെ പ്രസവിച്ചു.

കുട്ടികൾക്ക് നാമകരണം ചെയ്തതിനെക്കുറിച്ച് ശ്രീവാല്മീകീയത്തിൽ:—

"യസ്തയോഃപൂൎവ്വജാതസ്തു സകുശൈൎമ്മന്ത്രസംസ്കൃതൈഃ
നിൎമ്മാൎജ്ജനീയോ നാമ്നാഹിഭവിതാകുശ ഇത്യസൌ
തയോരവരജോയഃസ്യാൽ ലവണേനൈവചൈവഹി
നിൎമ്മാൎജ്ജനീയോവൃദ്ധാഭിൎന്നാമ്നാസഭവിതാലവഃ"

അവരിൽ ജ്യേഷ്ഠകുമാരനെ മന്ത്രശുദ്ധങ്ങളായ കുശങ്ങൾകൊണ്ടു ദേഹത്തിൽ തലോടണമെന്നു മുനി വൃദ്ധകളോട് പറഞ്ഞു. അതുകൊ

ണ്ടവൻ കുശനെന്ന നാമധേയത്താൽ പ്രസിദ്ധനാകുമെന്നും പറഞ്ഞു. അവരിൽ അനുജനായ കുട്ടിയെ മന്ത്രശുദ്ധമായ ലവണംകൊണ്ട് ദേഹത്തിൽ തലോടണമെന്നും അതിനാൽ അവൻ ലവൻ എന്ന നാമധേയത്താൽ സുപ്രസിദ്ധനാകുമെന്നും പറഞ്ഞു.

25. ക്രമേണവിദ്യാസമ്പന്നൌ സീതാപുത്രൌബഭൂവതുഃ
ഉപനീതൌച മുനിനാ വേദാധ്യയനതൽപരൌ.

സീതാപുത്രൌ=സീതയുടെ പുത്രന്മാർ, ക്രമേണവിദ്യാസമ്പന്നൌ=ക്രമത്തിൽ വിദ്യാസമ്പന്നന്മാരായിട്ട്, ബഭൂവതുഃ=ഭവിച്ചു. മുനിനാ=മുനിയാൽ, ഉപനീതൌ=ഉപനയിക്കപ്പെട്ടവരും, വേദാധ്യയനതൽപരൌ ച=വേദാധ്യയനത്തിൽ താല്പൎയ്യമുള്ളവരാകയും ചെയ്തു.

സീതയുടെ ആ രണ്ടു പുത്രന്മാർ വിദ്യാസമ്പന്നന്മാരായ് ഭവിച്ചു. ശ്രീവാൽമീകിമുനി അവരെ ഉപനയിച്ചു. വേദം പഠിക്കുന്നതിൽ അവർ താല്പൎയ്യമുള്ളവരായിരുന്നു.

26. കൃത്സ്നംരാമായണംപ്രാഹ കാവ്യംബാലകയോർമുനിഃ
ശങ്കരേണപുരാപ്രോക്തം പാർവത്യൈ പുരഹാരിണാ
വേദോപബൃംഹണാൎത്ഥായ താവഗ്രാഹയതപ്രഭുഃ.

പുരഹാരിണാ ശങ്കരേണ=പുരസംഹാരം ചെയ്ത ശങ്കരനാൽ, പാർവത്യൈ=പാർവതിക്കായ്ക്കൊണ്ടു, പുരാപ്രോക്തം കൃൽസ്നം, രാമായണം കാവ്യം=പണ്ട് പറയപ്പെട്ട മുഴുവൻ രാമായണകാവ്യം, മുനിഃ ബാലകയോഃ പ്രാഹ=മുനി ബാലകന്മാരോടു പറഞ്ഞു, വേദോപബൃംഹണാൎത്ഥായ=വേദങ്ങളുടെ അൎത്ഥജ്ഞാനം അഭിവൃദ്ധമാക്കാനായ്ക്കൊണ്ടു, പ്രഭുഃ=സമൎത്ഥനായ മുനി, തൌ അഗ്രാഹയത=അവരെ ഗ്രഹിപ്പിച്ചു.

ത്രിപുരസംഹാരം ചെയ്ത ഭഗവാൻ ശ്രീശങ്കരൻ പണ്ട് പാർവതീദേവിക്കുപദേശിച്ചതായ രാമായണത്തെ മുഴുവനും വാല്മീകിമുനി ആ രണ്ടു ബാലകന്മാൎക്കു കാവ്യരൂപത്തിൽ പറഞ്ഞുകൊടുത്തു. വേദങ്ങളുടെ അൎത്ഥം ബാലകന്മാർ നന്നായി ധരിപ്പാൻ വാല്മീകിമുനി രാമായണം ആ ബാലകന്മാരെ പഠിപ്പിച്ചു.

വേദാൎത്ഥമാണ് ശ്രീശങ്കരൻ രാമായണത്തിൽ വിസ്തരിച്ചിരിക്കുന്നത്. വേദാൎത്ഥം നന്നായറിവാൻ രാമായണാൎത്ഥം ശരിയായി ധരിക്കുന്നവൎക്കേ കഴികയുള്ളുവെന്നു സൂചിപ്പിച്ചു. വേദാൎത്ഥത്തെയാണ് രാമായണത്തിൽ ശ്രീശിവൻ വിസ്തരിച്ചു പറഞ്ഞിരിക്കുന്നതെന്നു സാരം.

27. കുമാരൌ സ്വരസമ്പന്നൌ സുന്ദരാവശ്വിനാവിവ
തന്ത്രീതാലസമായുക്തൌ ഗായന്തൌചേരതുർവനേ.

അശ്വിനൌ ഇവ=അശ്വിനിദേവന്മാരെന്നപോലെ, സുന്ദരൌ=സുന്ദരന്മാരും, സ്വരസമ്പന്നൌ=നല്ല ശാരീരഗുണമുള്ളവരുമായ, കുമാരൌ=കുമാരന്മാർ, തന്ത്രീതാലസമായുക്തൌ=വീണയും താലവും പിടിച്ചവരും, ഗായന്തൌ=ഗാനം ചെയ്യുന്നവരുമായിട്ട്, വനേചേരതുഃ=വനത്തിൽ ചരിച്ചു.

അശ്വിനീദേവകുമാരന്മാരെന്നപോലെ സൌന്ദൎയ്യവും സ്വരമാധുൎയ്യവുമുള്ള ആ കുമാരന്മാർ വീണാനാദത്തോടും താലത്തോടും യോജിപ്പിച്ച് രാമായണം പാടിക്കൊണ്ട് വനത്തിൽ സഞ്ചരിച്ചു.

28. തത്രതത്രമുനീനാംതൌ സമാജേ സുരരൂപിണൌ
ഗായന്താവഭിതോദൃഷ്ട്വാ വിസ്മിതാമുനയോബ്രുവൻ

മുനീനാം=മുനിമാരുടെ, തത്രതത്രസമാജേ=അതാതു സമാജത്തിൽ, ഗായന്തൌ സുരരൂപിണൌ തൌ=ഗാനം ചെയ്യുന്ന ദേവസുന്ദരന്മാരായ അവരെ, അഭിതഃ ദൃഷ്ട്വാ=നാലു ഭാഗത്തും ദർശിച്ചിട്ട്, വിസ്മിതാഃ മുനയഃ=വിസ്മയിച്ച മുനിമാർ, അബ്രുവൻ=പറഞ്ഞു.

മുനിമാരുടെ ഓരോ സംഘത്തിൽ രാമായണം പാടിക്കൊണ്ടു സഞ്ചരിക്കുന്ന ദേവസുന്ദരന്മാരായ ഈ കുമാരന്മാരെ അവിടവിടെക്കണ്ടാശ്ചൎയ്യപ്പെട്ട മുനിമാരിങ്ങിനെ പറഞ്ഞു.

29. ഗന്ധർവേഷ്വിഹകിന്നരേഷ്വുഭുവിവാ
ദേവേഷുദേവാലയേ
പാതാലേഷ്വഥവാചതുർമുഖഗൃഹേ
ലോകേഷുസർവേഷുച
അസ്മാഭിശ്ചിരജീവിഭിശ്ചിരതരം
ദൃഷ്ട്വാദിശഃ സർവതോ
നാജ്ഞായീദൃശഗീതവാദ്യഗരിമാ
നാദർശിനാശ്രാവിച.

ഗന്ധർവേഷു=ഗന്ധർവന്മാരിലോ, കിന്നരേഷു=കിന്നരന്മാരിലോ, ഇഹ ഭുവി വാ=ഈ ഭൂമിയിലോ, ദേവാലയേ ദേവേഷു=സ്വർഗത്തിൽ ദേവന്മാരിലോ, പാതാലേഷു=പാതാലങ്ങളിലോ, അഥവാ ചതുർമ്മുഖഗൃഹേ=ബ്രഹ്മലോകത്തിൽത്തന്നെയോ, സർവേഷുലോകേഷു ച=സൎവ്വലോകങ്ങളിലും, ചിരജീവിഭിഃ അസ്മാഭിഃ=ചിരജീവികളായ നമ്മ

ളാൻ, സർവതഃ ദിശഃ=സർവ ദിക്കിലും, ചിരതരം ദൃഷ്ട്വാ അപി=ചിരകാലം ദർശിച്ചിട്ടും, ഈദൃശഗീതവാദ്യഗരിമാ=ഇപ്രകാരമുള്ള ഗീതവാദ്യവൈഭവം, ന അജ്ഞായി=അറിയപ്പെട്ടില്ല, ന അദർശി=കാണപ്പെട്ടില്ല, ന അശ്രാവി=കേൾക്കപ്പെട്ടില്ല.

ഈ ഭൂലോകത്തിലോ, ഗന്ധർവന്മാരുടെ സംഘത്തിലോ, സ്വർഗലോകത്തിലുള്ള ദേവന്മാരുടെ കൂട്ടത്തിലോ, പാതാളലോകങ്ങളിലോ, ബ്രഹ്മലോകത്തിൽത്തന്നെയോ, ഇപ്രകാരമുള്ള ഗീതവാദ്യവിശേഷം ചിരകാലമായി ജീവിച്ചിരിക്കുന്ന നമ്മൾ, സർവലോകങ്ങളിൽ നോക്കീട്ടും, അറിയുകയോ, കാണുകയോ എങ്ങാനമുണ്ടെന്നു കേൾക്കുകയോ ഉണ്ടായിട്ടില്ല. അങ്ങിനെയിരിക്കേ, അല്പകാലം മാത്രം ജീവിച്ചിരിക്കുന്ന ഇതരജനങ്ങൾ അറിഞ്ഞിരിക്കയില്ലെന്നു പറയേണമോ എന്നു സാരം.

30. ഏവംസ്തുവൽഭിരഖിലൈർമുനിഭിഃ പ്രതിവാസരം
ആസാതേ സുഖമേകാന്തേ വാല്മീകേരാശ്രമേ ചിരം.

പ്രതിവാസരം=ദിവസംതോറും, ഏവംസ്തുവൽഭിഃ അഖിലൈഃ മുനിഭിഃ=ഇപ്രകാരം സ്തുതിക്കുന്ന സകല മുനിമാരോടുംകൂടെ, വാല്മീകേഃ ആശ്രമേ=വാല്മീകിയുടെ ആശ്രമത്തിൽ, ഏകാന്തേ=ഏകാന്തത്തിൽ, ചിരം സുഖം ആസാതേ=കുറെകാലം സുഖമായിരുന്നു.

ദിവസന്തോറും ഈവിധം സ്തുതിക്കുന്ന സകല മുനിമാരോടുകൂടെ കുശലവന്മാർ വാൽമീകിയുടെ ആശ്രമത്തിൽ ഏകാന്തത്തിൽ കുറച്ചു കാലം സുഖമായ്വസിച്ചു.

അഥരാമോശ്വമേധാ ദീംശ്ചകാരബഹുദക്ഷിണാൻ
31. യജ്ഞാൻസ്വർണ്ണമയീംസീതാം വിധായവിപുലദ്യുതിഃ.

അഥ=അനന്തരം, വിപുലദ്യുതിഃരാമഃ=അധികകാന്തിമാനായ രാമൻ, സ്വർണ്ണമയീം സീതാംവിധായ=സ്വർണ്ണംകൊണ്ടു സീതയെ നിർമ്മിച്ചിട്ടു, ബഹുദക്ഷിണാൻ അശ്വമേധാദീൻ യജ്ഞാൻ=അധികദക്ഷിണയോടുകൂടിയ അശ്വമേധം മുതലായ യാഗങ്ങളെ, ചകാര=ചെയ്തു.

ഇക്കാലത്തു, അതിപ്രതാപശാലിയും ശ്രീമാനുമായ രാമചന്ദ്രൻ അധികം ദക്ഷിണകൾ കൊടുത്തു സാധിക്കേണ്ടതായ അശ്വമേധാദിയാഗങ്ങൾ നടത്തി. യാഗംചെയ്വാൻ പത്നീസഹിതനായിരിക്കേണ്ടതാണെന്നുള്ള വിധിയെ അനുസരിപ്പാൻ, സാക്ഷാൽ സീത സമീപത്തില്ലാതിരിക്കുകയാൽ സ്വർണ്ണംകൊണ്ടുണ്ടാക്കിയ സീതാപ്രതിമയെ പത്നിയാക്കി കല്പിച്ചിട്ടാണ് യാഗങ്ങൾ ചെയ്തതു്.

32. തസ്മിൻവിതാനേ ഋഷയഃസൎവ്വേ രാജൎഷയസ്തഥാ
ബ്രാഹ്മണാഃക്ഷത്രിയാവൈശ്യാഃ സമാജഗ്മുൎദ്ദിദൃക്ഷവഃ
33. വാല്മീകിരപിസംഗൃഹ്യ ഗായന്തൌതൌ കുശീലവൌ
ജഗാമഋഷിവാടസ്യ സമീപംമുനിപുംഗവഃ.

തസ്മിൻവിതാനേ=ആ യജ്ഞത്തെസദസ്സിൽ, സൎവ്വേഋഷയഃ തഥാരാജൎഷയഃ ബ്രാഹ്മണാഃക്ഷത്രിയാഃവൈശ്യാഃ ദിദൃക്ഷവഃ=സൎവ്വന്മാരായ ഋഷികളും രാജൎഷികളും, ബ്രാഹ്മണരും ക്ഷത്രിയന്മാരും വൈശ്യന്മാരും കാണ്മാനിച്ഛയുള്ളവരായിട്ട്, സമാജഗ്മുഃ=സമാഗമിച്ചു, മുനിപുംഗവഃവാല്മീകിഃ അപി=മുനിശ്രേഷ്ഠനായ വാല്മീകിയും, ഗായന്തൌ തൌ കുശീലവൌ സംഗൃഹ്യ=ഗാനംചെയ്യുന്നവരായ ആ കുശീലവന്മാരെ ഗ്രഹിച്ചിട്ട്, ഋഷിവാടസ്യ സമീപം ജഗാമ=ഋഷിവാടത്തിന്റെ സമീപത്തെ ഗമിച്ചു.

ആ യജ്ഞത്തെസഭയിൽ സകലഋഷികളും, രാജൎഷികളും, ബ്രാഹ്മണന്മാരും, ക്ഷത്രിയന്മാരും, വൈശ്യന്മാരും, യജ്ഞം കാണ്മാനാഗ്രഹിക്കുന്നവരായിട്ട് വന്നുചേൎന്നു. ആ കൂട്ടത്തിൽ മുനിശ്രേഷ്ഠനായ വാല്മീകിയും പാട്ടുകാരായ ആ കുശലവന്മാരോടുകൂടെ ഋഷിവാടസ്ഥാനത്തിന്റെ സമീപത്തുവന്നു.

34. തത്രൈകാന്തേസ്ഥിതംശാന്തം സമാധിവിരമേമുനിം
കുശഃപപ്രച്ഛവാല്മീകിം ജ്ഞാനശാസ്ത്രം കഥാന്തരേ.

തത്ര സമാധിവിരമേ ഏകാന്തേസ്ഥിതംശാന്തം വാല്മീകിം മുനിം=അവിടെ സമാധ്യവസാനത്തിൽ ഏകാന്തത്തിലിരിക്കുന്ന ശാന്തനായ വാല്മീകിമുനിയോടു, കഥാന്തരേ=കഥാമദ്ധ്യത്തിൽ, കുശഃ ജ്ഞാനശാസ്ത്രം പപ്രച്ഛ=കുശൻ ജ്ഞാനശാസ്ത്രത്തെ പൃച്ഛിച്ചു.

അവിടെ സമാധിയുടെ അവസാനത്തിൽ ഏകാന്തത്തിലിരിക്കുന്ന ശാന്തനായ വാല്മീകിമുനിയോടു കുശൻ തത്വജ്ഞാനത്തെജനിപ്പിക്കുന്ന ശാസ്ത്രത്തെക്കുറിച്ചു ചോദ്യംചെയ്തു. മുനിയെ വേറിടുന്നതിന്നുള്ള കാലം സമീപിച്ചിരിക്കുന്നതുകൊണ്ടാണ് ഈരഹസ്യശാസ്ത്രത്തെ ചോദിച്ചറിവാൻ കുശനാരംഭിച്ചതെന്നു ധരിക്കേണ്ടതാകുന്നു.

35. ഭഗവൻശ്രോതുമിച്ഛാമിസംക്ഷേപാൽഭവതോഖിലം
ദേഹിനഃസംസൃതേർബന്ധഃ കഥമുൽപദ്യതേദൃഢഃ.

ഭഗവൻ=ഹേഭഗവാനേ, ഭവതഃ=അങ്ങയുടെ സമീപത്തിൽനിന്നു, സംക്ഷേപാത്, അഖിലം ശ്രോതുംഇച്ഛാമി=സംഗ്രഹമായിട്ട് എല്ലാം കേൾപ്പാനാഗ്രഹിക്കുന്നു, ദേഹിനഃ=ദേഹിക്കു, ദൃഢഃസംസൃതേഃബന്ധഃ=

ഉറപ്പായ സംസാരരൂപബന്ധം, കഥം ഉൽപദ്യതേ=എങ്ങിനെ ഉൽഭവിക്കുന്നു.

"അല്ലയോ ഭഗവാനേ! അങ്ങയുടെ മുഖത്തിൽനിന്നു ചുരുക്കമായിട്ടെല്ലാം കേൾപ്പാനാഗ്രഹിക്കുന്നു:—"ജീവന്നു വിട്ടുപോവാൻ സാധിക്കാത്തമട്ടിൽ ഉറപ്പേറിയ സംസാരബന്ധം എങ്ങിനെയുണ്ടാകുന്നു?"

36. കഥംവിമുച്യതേദേഹീദൃഢബന്ധാൽ ഭവാഭിധാത്.
 വക്തുമർഹസിസർവജ്ഞ മഹ്യം ശിഷ്യായതേമുനേ!

ഭവാഭിധാത് ദൃഢബന്ധാത്=സംസാരമെന്നപേരായ ദൃഢബന്ധത്തിൽനിന്നു, ദേഹീകഥം വിമുച്യതേ=ദേഹി എങ്ങിനെ മോചിക്കപ്പെടുന്നു, സർവജ്ഞ!=സൎവ്വമറിവുള്ളോവേ, തെ ശിഷ്യായ മഹ്യം=അങ്ങയുടെ ശിഷ്യനായ എനിയ്ക്കായിക്കൊണ്ടു, വക്തുംഅർഹസി=വചിപ്പാൻ അങ്ങുന്നർഹനാകുന്നു.

സംസാരബന്ധത്തിൽനിന്നു് ജീവന്നു് മോചനമെങ്ങിനെ സിദ്ധിക്കും. എല്ലാമറിയുന്ന നിന്തിരുവടി അങ്ങയുടെ ശിഷ്യനായ എന്നോടു പറവാനർഹനാകുന്നു.

വാല്മീകിരുവാച.

37. ശൃണുവക്ഷ്യാമിതേസൎവ്വം സംക്ഷേപാദ്ബന്ധമോക്ഷയോഃ
 സ്വരൂപംസാധനം ചാപിമത്തഃശ്രുത്വായഥോദിതം

38. തഥൈവാചരഭദ്രംതേ ജീവന്മുക്തോഭവിഷ്യസി
 ദേഹഏവമഹാഗേഹമദേഹസ്യചിദാത്മനഃ

ശൃണു=ശ്രവിച്ചാലും. ബന്ധമോക്ഷയോഃ=ബന്ധമോക്ഷങ്ങളുടെ സ്വരൂപം, സാധനം ച സൎവ്വം=സ്വരൂപം സാധനം എന്നിതെല്ലാം, സംക്ഷേപാത്=സംഗ്രഹമായിട്ടു്, തേ വക്ഷ്യാമി=നിണക്കായ്ക്കൊണ്ടു ഞാൻ വചിക്കുന്നേൻ, ശ്രുത്വാ=ശ്രവിച്ചിട്ടു്, യഥോദിതം=ഏതുവിധം പറയപ്പെട്ടുവോ, തഥാ ഏവ ആചര=അപ്രകാരംതന്നെ ആചരിച്ചാലും, തേ ഭദ്രം=നിണക്കു മംഗളം, ജീവന്മുക്തഃഭവിഷ്യസി=നീ ജീവന്മുക്തനായ്ഭവിക്കും, അദേഹസ്യ (അപി) ചിദാത്മനഃ=ദേഹരഹിതനാണെങ്കിലും ചിദാത്മാവിന്നു്, ദേഹഃ മഹാഗേഹം ഏവ=ദേഹം മഹാഗൃഹംതന്നെ.

വാല്മീകി പറഞ്ഞു.

ബന്ധമോക്ഷങ്ങളുടെ സ്വരൂപത്തെയും സാധനത്തെയും ചുരുക്കമായി നിന്നോടു ഞാൻ പറയാം. മനസ്സിരുത്തി കേട്ടുകൊൾക. കേ

ട്ടാൽമാത്രം പോരാ. ഞാൻ പറയുന്നവിധം നീയാചരിക്കയും വേണം. എന്നാൽ നിന്റെ സർവ്വദുഃഖങ്ങളും നീങ്ങി നീ ജീവന്മുക്തനായ്ഭവിക്കും. വാസ്തവത്തിൽ ചിദ്രൂപനായ പരമാത്മാവിന്നു ശരീരമില്ല. എങ്കിലും, ദേഹം മഹത്തായ ഭവനംതന്നെ. ഗൃഹത്തിന്റെ സ്വാമിക്കു ഗൃഹത്തോടു താദാത്മ്യമില്ലാത്തതുപോലെ ചിദാത്മാവിന്നും ദേഹത്തോടു താദാത്മ്യമില്ല. ഗൃഹം വേറെ, സ്വാമി വേറെ അതുപോലെ ആത്മാവ് ദേഹത്തിൽനിന്ന് ഭിന്നനെന്നു സാരം.

39. തസ്യാഹംകാരഏവാസ്മിൻ മന്ത്രീതേനൈവകല്പിതഃ
ദേഹഗേഹാഭിമാനംസ്വം സമാരോപ്യചിദാത്മനി

40. തേനതാദാത്മ്യമാപന്നഃ സ്വചേഷ്ടിതമശേഷതഃ
വിദധാതിചിദാനന്ദേ തൽഭാസിതവപുഃസ്വയം.

തസ്യ=അവന്ന്, അസ്മിൻ=ഇതിൽ, തേന ഏവ=അവനാൽതന്നെ, കല്പിതഃ അഹങ്കാരഃ=കല്പിക്കപ്പെട്ട അഹങ്കാരം, മന്ത്രീ=മന്ത്രി, സ്വം ദേഹഗേഹാഭിമാനം=സ്വകീയമായ ദേഹമാകുന്ന വീട്ടിലുള്ള അഭിമാനത്തെ, ചിദാത്മനി=ചിദാത്മാവിൽ. സമാരോപ്യ=സമാരോപിച്ചിട്ട്, തേന=അവനോട് — ചിദാത്മാവിനോട്, താദാത്മ്യം=താദാത്മ്യത്തെ, ആപന്നഃ=പ്രാപിച്ചവനായിട്ട്, തൽഭാസിതവപുഃ=അവനാൽ (ചിദാത്മാവിനാൽ) പ്രകാശിപ്പിക്കപ്പെട്ട സ്വരൂപത്തോടുകൂടിയവനായിട്ട്, സ്വചേഷ്ടിതം=സ്വവ്യാപാരത്തെ, അശേഷതഃ=മുഴുവനും,സ്വയം=താൻതന്നെ, ചിദാത്മനി=ചിൽസ്വരൂപത്തിൽ, വിദധാതി=ആരോപിക്കുന്നു.

ആ ചിദാത്മാവിന്നു ഈ ശരീരത്തിൽ അഹങ്കാരംതന്നെ സഹകാരി. ചിദാത്മാവുതന്നെ അഹങ്കാരത്തെ കല്പിച്ചത്. ചിൽസാന്നിദ്ധ്യവൈഭവത്താൽ മായതന്നെ അഹങ്കാരമായി പരിണമിച്ചതാകയാൽ ചിത്തിനാൽതന്നെ അഹങ്കാരം കല്പിക്കപ്പെട്ടതായി ധരിക്കണം. ദേഹമാകുന്ന ഗൃഹത്തെ അഹങ്കാരം അഭിമാനിക്കുന്നു. എന്റെ ശരീരമെന്ന ആ ഭാവത്തെ ചിൽസ്വരൂപത്തിലാരോപിച്ചിട്ടു, ചിത്തോട് താദാത്മ്യത്തെ പ്രാപിക്കുന്നു. അതുനിമിത്തം താൻ (അഹങ്കാരം) ചെയ്യുന്ന സകലവ്യാപാരത്തേയും,ചിദാത്മാവിൽ ആരോപിക്കുന്നു. ജഡമായ അഹങ്കാരത്തിന്നു ചിത്തിന്റെ സാന്നിധ്യം നിമിത്തമാണ് പ്രവൃത്തിപ്പാനുള്ള സാമർത്ഥ്യം ലഭിച്ചത്.

41. തേനസങ്കല്പിതോദേഹീ സങ്കല്പനിഗഡാവൃതഃ
പുത്രദാരഗൃഹാദീനിസങ്കല്പയതിചാനിശം.

തേന=അവനാൽ(അഹങ്കാരത്താൽ)സങ്കല്പിതഃദേഹീ=സങ്കല്പിക്കപ്പെട്ട ജീവൻ, സങ്കല്പനിഗഡാവൃതഃ=സങ്കല്പമാകുന്ന നിഗഡത്താൽ, (ചങ്ങലയാൽ) ചുററപ്പെട്ടവനായിട്ട്, പുത്രദാരഗൃഹാദീനി അനിശം സങ്കല്പയതി=പുത്രദാരഗൃഹാദികളെ എപ്പോഴും സങ്കല്പിക്കുന്നു.

അഹങ്കാരത്താൽ സങ്കല്പിക്കപ്പെട്ട ജീവൻ സങ്കല്പമാകുന്ന ചങ്ങലയാൽ ബദ്ധനായിട്ട എപ്പോഴും പുത്രൻ, ഭാൎയ്യാ, ഗൃഹം എന്നിവയെ കാംക്ഷിക്കുന്നു.

സങ്കല്പയൻസ്വയംദേഹീ പരിശോചതിസൎവ്വദാ
42. ത്രയസ്തസ്യാഹമോദേഹാ അധമോത്തമമദ്ധ്യമാഃ.

സങ്കല്പയൻ ദേഹീ=സങ്കല്പിക്കുന്നവനായ ജീവൻ, സൎവ്വദാപരിശോചതി=എല്ലായ്പോഴും അത്യന്തം ദുഃഖിക്കുന്നു, തസ്യ=അവന്നു്, അധമോത്തമമദ്ധ്യമാഃത്രയഃ അഹമഃദേഹാഃ=അധമം, ഉത്തമം, മദ്ധ്യമം എന്നിങ്ങിനെ മൂന്നുവിധം അഹങ്കാരദേഹങ്ങൾ.

പുത്രദാരാദികളെ കാമിക്കുന്ന ആ ദേഹി കാമാനുസരണം സിദ്ധിക്കാതെ വരുന്നതുകൊണ്ട എല്ലായ്പോഴും ദുഃഖിക്കുന്നു. ഞാനെന്നഭിമാനിപ്പാൻ വിഷയങ്ങളായിട്ടു് ഉത്തമമദ്ധ്യമാധമങ്ങളായ മൂന്നുവിധ ശരീരങ്ങൾ ജീവാത്മാവിനുണ്ടു്.

43. തമഃ സത്വരജഃസംജ്ഞാ ജഗതഃകാരണം സ്ഥിതേഃ
തമോരൂപാദപി സങ്കല്പാന്നിത്യം താമസചേഷ്ടയാ.
44. അത്യന്തംതാമസോഭൂത്വാ കൃമികീടത്വമാപ്നുയാത്
സ്ത്വരൂപോഹിസങ്കല്പോ ധൎമ്മജ്ഞാനപരായണഃ
45. അദൂരമോക്ഷസാമ്രാജ്യഃ സുഖരൂപോഹി തിഷ്ഠതി.
രജോരൂപോഹിസങ്കല്പോ ലോകേസ വ്യവഹാരവാൻ.
46. പരിതിഷ്ഠതി സംസാരേ പുത്രദാരാനുരംജിതഃ
ത്രിവിധം തുപരിത്യജ്യ രൂപമേതന്മഹാമതേ.
47. സങ്കല്പഃപരമാപ്നോതി പദമാത്മ പരിക്ഷയേ.
ദൃഷ്ടീഃ സൎവ്വാഃപരിത്യജ്യ നിയമ്യമനസാമനഃ.
48. സബാഹ്യാഭ്യന്തരാൎത്ഥസ്യ സങ്കല്പസ്യ ക്ഷയംകുരു
യദിവൎഷസഹസ്രാണി തപശ്ചരസിദാരുണം.
പാതാലസ്ഥസ്യ ഭൂസ്ഥസ്യ സ്വൎഗ്ഗസ്ഥസ്യാപിതേനഘ
49. നാന്യഃകശ്ചിദുപായോസ്തി സങ്കല്പോപശമാദൃതേ.

തമഃസത്വരാജഃ സംജ്ഞാഃ=തമസ്സ്, സത്വം, രജസ്സ്, എന്ന സംജ്ഞകളോടുകൂടിയ ഗുണങ്ങൾ, ജഗതഃസ്ഥിതേഃ കാരണം=ജഗത്തിന്റെ

സ്ഥിതിക്കു കാരണം, തമോരൂപാത് സംകല്പാത്=തമോരൂപമായ സങ്കല്പം ഹേതുവായിട്ടു, നിത്യം താമസചേഷ്ടയാ=നിത്യവും തമോരൂപപ്രവൃത്തിയാൽ, അത്യന്തം താമസഃഭൂത്വാ=ഏററവും തമോഗുണപ്രധാനിയായിട്ടു, കൃമികീടത്വം ആപ്നയാത്=കൃമികീടഭാവത്തെ പ്രാപിക്കും, സത്വരൂപഃ സങ്കല്പഃ=സത്വസ്വരൂപമായ സങ്കല്പം, ധൎമ്മജ്ഞാനപരായണഃഹി=ധൎമ്മത്തിലും ജ്ഞാനത്തിലും താൽപൎയ്യമുള്ളതാകുന്നു. അദൂരമോക്ഷ സാമ്രാജ്യഃ=അദൂരത്തിൽ, സമീപത്തിൽ, മോക്ഷസാമ്രാജ്യത്തോടു കൂടിയവനും, സുഖരൂപഃ തിഷ്ഠതി ഹി=സുഖസ്വരൂപനുമായിട്ട് സ്ഥിതിചെയ്യുന്നു, രജോരൂപഃ സംകല്പഃ=രജഃസ്വരൂപമായ സങ്കല്പം, ലോകേ=ലോകത്തിൽ, സഃ=അവൻ, വ്യവഹാരവാൻ=വ്യവഹാരമുള്ളവനായിരിക്കും, സംസാരേ=സംസാരത്തിൽ, പുത്രദാരാനുരാജിതഃ=പുത്രന്മാരോടും ദാരങ്ങളോടും അനുരാഗമുള്ളവനായിരിക്കും, മഹാമതേ=അല്ലയോ മഹാ ബുദ്ധിശാലിൻ, ഏതത് ത്രിവിധം രൂപം=ഈ മൂന്നുവിധ രൂപത്തെ, പരിത്യജ്യ=പരിത്യജിച്ചിട്ട്, ആത്മപരിക്ഷയേ=തന്റെ നാശത്തിൽ, സംകല്പഃ പരംപദം ആപ്നോതി=സങ്കല്പം പരമപദത്തെ പ്രാപിക്കും, സൎവ്വാഃദൃഷ്ടീഃ പരിത്യജ്യ=സൎവ്വ ദൃഷ്ടികളെ പരിത്യജിച്ചിട്ടു, മനസാ മനഃനിയമ്യ=മനസ്സുകൊണ്ടു മനസ്സിനെ അടക്കീട്ടു, സബാഹ്യാഭ്യന്തരാൎത്ഥസ്യ സങ്കല്പസ്യ=ബാഹ്യാഭ്യന്തരാൎത്ഥങ്ങളോടു കൂടിയ സങ്കല്പത്തിന്റെ, ക്ഷയം കുരു=ക്ഷയത്തെ ചെയ്താലും, ദാരുണം തപഃ=ഭയങ്കരമായ തപസ്സിനെ, വൎഷസഹസ്രാണി ചരസി യദി=ആയിരം വൎഷകാലം ചെയ്യുന്നുവെങ്കിൽ, പാതാലസ്ഥസ്യ=പാതാലത്തിലിരിക്കുന്നവനായാലും, ഭൂസ്ഥസ്യ=ഭൂലോകത്തിലിരിക്കുന്നവനായാലും, സ്വൎഗ്ഗസ്ഥസ്യ അപി=സ്വൎഗ്ഗത്തിലിരിക്കുന്നവനായാലും, അനഘ!=ഹേ പാപരഹിത! തേ=നിണക്ക്, സങ്കല്പോപശമാത് ഋതേ=സങ്കല്പത്തിന്റെ ഉപശമത്തെയൊഴിച്ച്, അന്യഃകശ്ചിത് ഉപായഃനഅസ്തി=അന്യമായൊരുപായമില്ല.

ലോകത്തിന്റെ നിലനില്പിന്നു കാരണം തമസ്സ്, സത്വം, രജസ്സ്, എന്നു പേരുള്ള മൂന്നു ഗുണങ്ങളാകുന്നു. തമോഗുണസ്വരൂപമായ സങ്കല്പം ഹേതുവായിട്ട് തമഃപ്രധാനങ്ങളായ പ്രവൃത്തികളധികരിക്കും. അതിനാൽ അത്യന്തം തമോഗുണത്തോടു കൂടിയവനായിട്ട് കൃമികീടാദിശരീരങ്ങളെ ധരിക്കേണ്ടതായ്വരുന്നു. സത്വഗുണപ്രധാനമായ സങ്കല്പമുള്ള ദേഹി ധൎമ്മപ്രവൃത്തിയിലും ജ്ഞാനസമ്പാദനത്തിലും താൽപൎയ്യമുള്ളവനായിരിക്കും. ആ ജീവന്നു മോക്ഷസാമ്രാജ്യം ദൂരത്തല്ല. അതിനാൽ

സുഖസ്വരൂപനായിരിക്കും. രജഃപ്രധാന സങ്കല്പത്തോടുകൂടിയ ദേഹി ലോകത്തിൽ ഭാര്യാപുത്രാദികളോടുകൂടെ ചേർന്നു ലോകവ്യാപാരങ്ങളെ നടത്തിക്കൊണ്ടിരിക്കും. ഹേ മഹാ ബുദ്ധിശാലിൻ ഈ മൂന്നുവിധ സങ്കല്പങ്ങളേയും പരിത്യജിച്ചിട്ട് സങ്കല്പനാശത്തിൽ പരമപദത്തെ പ്രാപിക്കും. സത്വപ്രധാനമായ മനസ്സുകൊണ്ട് രജസ്തമഃപ്രധാനങ്ങളായ സങ്കല്പങ്ങളെ മുഴുവനും പരിത്യജിച്ചിട്ട് ഗുണദോഷഭാവങ്ങളെ അതിക്രമിച്ചിരിക്കേണം. ബാഹ്യമായും ആന്തരമായുമുള്ള പദാർത്ഥഭാവനകളെ ക്ഷയിപ്പിക്കുകതന്നെ വേണം. പാതാളത്തിലോ ഭൂമിയിലോ സ്വർഗ്ഗത്തിലോ എവിടെയിരുന്നാലും സങ്കല്പങ്ങളെ ശമിപ്പിക്കാതെ സംസാരബന്ധത്തിൽനിന്നു മുക്തനാവാൻ അന്യമായ ഉപായമൊന്നുമില്ല.

50 അനാബാധേ വികാരേസ്വേസുഖേ പരമപാവനേ
സങ്കല്പോപശമേയത്നം പൌരുഷേണ പരംകുരു.

അനാബാധേ=ബാധയില്ലാത്തതും, അവികാരേ=വികാരമില്ലാത്തതും, പരമപാവനേ=അത്യന്തം പരിശുദ്ധവും, സങ്കല്പോപശമേ=സങ്കല്പത്തിന്റെ ഉപശമത്തോടുകൂടിയതുമായ, സ്വേ സുഖേ=സ്വാത്മസുഖത്തിൽ, പൌരുഷേണ=പുരുഷകാരത്താൽ പരം യത്നം കുരു=പരമയത്നം ചെയ്താലും.

അതുകൊണ്ടു ദുഃഖസമ്മിശ്രമല്ലാതെയും, വിഷയസംബന്ധം കൂടാതെതന്നെ പ്രാപിക്കപ്പെടുവാൻ യോഗ്യവും പരമപരിശുദ്ധവുമായ ആത്മസുഖത്തെ പ്രാപിപ്പാൻ സങ്കല്പത്തെ നിശ്ശേഷം നശിപ്പിക്കുവാൻ പരമപ്രയത്നം ചെയ്താലും. സമസ്തസങ്കല്പത്തിന്റെ ഉപശമത്തിൽ മാത്രമേ ആത്മാനന്ദം അനുഭവപ്പെടുകയുള്ളൂ. മറ്റുപായം യാതൊന്നുമില്ല.

51. സങ്കല്പതന്തൌനിഖിലാഭാവാഃ പ്രോതാഃകിലാനഘ!
ഛിന്നേതന്തൌ നജാനീമഃ ക്വയാന്തിവിഭവാഃപരാഃ

അനഘ!=ഹേ നിഷ്പാപ! സങ്കല്പതന്തൌ=സങ്കല്പമാകുന്ന തന്തുവിൽ, നിഖിലാഃ ഭാവാഃ=സമസ്തഭാവങ്ങളും, പ്രോതാഃകില=നിബന്ധിക്കപ്പെട്ടിരിക്കുന്നുവല്ലോ. തന്തൌ ഛിന്നേ=തന്തു ഛിന്നമായാൽ, പരാഃ വിഭവാഃ=ഉൽകൃഷ്ടങ്ങളായ വിഭവങ്ങൾ, ക്വ യാന്തി ഇതി ന ജാനീമഃ=എവിടെപ്പോകുന്നുവെന്നു ഞങ്ങളറിയുന്നില്ല.

സർവ്വസംസാരവിഷയങ്ങൾക്കും ആധാരം സങ്കല്പമായതുകൊണ്ടു അതു നശിച്ചാൽ മാത്രമേ സംസാരം നശിക്കയുള്ളുവെന്നുറപ്പിക്കുന്നു:— ഹേ പാപരഹിത! സങ്കല്പമാകുന്ന തന്തുവിൽ സംസാരകാരണങ്ങളായ

സകല ഭാവങ്ങളും കോൎക്കപ്പെട്ടിരിക്കുന്നു. ആ കയർ അററുപോയാൽ ആ ഭാവങ്ങളും നശിച്ചുവെന്നതിൽ സംശയിപ്പാനവകാശമില്ല.

52. നിഃസംകല്പോയഥാപ്രാപ്ത വ്യവഹാരപരോഭവ
ക്ഷയേസങ്കല്പജാലസ്യ ജീവോബ്രഹ്മത്വമാപ്നുയാത്

നിഃസങ്കല്പഃ=സങ്കല്പരഹിതനാം, യഥാപ്രാപ്തവ്യവഹാരപരഃഭവ=സംഭവാനുസരണം പ്രവൃത്തിക്കുന്നതിൽ തൽപരനായിട്ട് ഭവിച്ചാലും, സങ്കല്പജാലസ്യക്ഷയേ=സങ്കല്പസമൂഹത്തിന്റെ നാശത്തിൽ, ജീവഃ ബ്രഹ്മത്വം ആപ്നുയാത്=ജീവൻ ബ്രഹ്മഭാവത്തെ പ്രാപിക്കും.

സംസാരകാരണം സങ്കല്പമാകയാൽ യാതൊന്നിനേയും സങ്കല്പിക്കാതെയും, ഏതൊരുവിധത്തിൽ സുഖദുഃഖാദികൾ വന്നുചേരുന്നുവോ അതിനെ അനുസരിച്ച് അപ്പപ്പോൾ പ്രവൃത്തിക്കുന്നതിൽ സന്തുഷ്ടനായുമിരിക്കുക. സകല സങ്കല്പവും നശിച്ചാൽ ജീവൻ ബ്രഹ്മഭാവത്തെ പ്രാപിക്കും.

53. അധിഗതപരമാൎത്ഥതാമുപേത്യ
പ്രസഭമപാസ്യ വികല്പജാലമുച്ചൈഃ
അധിഗമയ പദം തദദ്വിതീയം
വിതതസുഖായ സുഷുപ്തചിത്തവൃത്തിഃ.

അധിഗതപരമാൎത്ഥതാം ഉപേത്യ=അധിഗതമായ (അറിഞ്ഞ) പരമാൎത്ഥത്തോടുകൂടിയവനെന്ന സ്ഥിതിയെ പ്രാപിച്ചിട്ട്, ഉച്ചൈഃവികല്പജാലം=തള്ളിത്തള്ളിക്കയറുന്ന വികല്പസമൂഹത്തെ, പ്രസഭംഅപാസ്യ=ബലാൽകാരേണ ഉപേക്ഷിച്ചിട്ട്, വിതതസുഖായ=വിച്ഛിത്തിയില്ലാതിരിക്കുന്ന സുഖത്തിന്നായിക്കൊണ്ട്, സുഷുപ്തചിത്തവൃത്തിഃ=ശാന്തമായ ചിത്തവൃത്തിയോടുകൂടിയവനായിട്ട്, അദ്വിതീയം തത് പദം=അഖണ്ഡമായ ആസ്ഥാനത്തെ, അധിഗമയ=പ്രാപിച്ചാലും.

നാശരഹിതമായ ബ്രഹ്മതത്വത്തെ നന്നായറിഞ്ഞിട്ട് തള്ളിക്കയറുന്ന സങ്കല്പത്തെ മുഴുവനുമുപേക്ഷിച്ച് അവിച്ഛിന്നാനന്ദസ്വരൂപമായ അദ്വിതീയബ്രഹ്മത്തെ സാക്ഷാൽകരിച്ചാലും. അതിന്ന് നിരന്തര നിദിധ്യാസനം അഭ്യസിക്കേണം, ചിത്തവൃത്തിയെ നിശ്ശേഷം ശമിപ്പിച്ചില്ലാതെ അതു സാധിക്കുന്നതല്ല.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ഉത്തരകാണ്ഡേ ഷഷ്ഠഃസർഗ്ഗഃ.

ശുഭംഭവതു.



ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ



ശ്രീമദധ്യാത്മരാമായണം ഉത്തരകാണ്ഡം.

## ഏഴാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. വാല്മീകിനാബോധിതോസൌ കുശഃസദ്യോഗതഭ്രമഃ
അന്തൎമ്മുക്തോബഹിഃസൎവ്വ മനുകുൎവ്വംശ്ചചാരസഃ.

വാല്മീകിനാ=വാല്മീകിയാൽ, ബോധിതഃ=ബോധിപ്പിക്കപ്പെട്ട, അസൌകുശഃ=ഈ കുശൻ, സദ്യഃ ഗതഭ്രമഃ=ഉടനെ ഭ്രമം തീൎന്നവനായി, സഃ=ആവൻ, അന്തർമുക്തഃ=അന്തൎഭാഗത്തിൽ മുക്തനും, ബഹിഃസൎവ്വം അനുകുൎവ്വൻ=ബഹിൎഭാഗത്തിൽ സൎവ്വത്തെ അനുകരിക്കുന്നവനുമായിട്ട്, ചചാര=സഞ്ചരിച്ചു.

ശ്രീമഹാദേവൻ അരുൾചെയ്തു.

ഉത്തമഗുരുവായ ശ്രീവാല്മീകി ഉത്തമാധികാരിയായ കുശനെ ആത്മതത്വം ധരിപ്പിച്ചു ഉടൻതന്നെ കുശനുണ്ടായിരുന്ന സംസാരഭ്രമം നശിച്ചു. അന്തൎഭാഗത്തിൽ മുക്തനും ബഹിൎഭാഗത്തിൽ സംസാരകാൎയ്യങ്ങളെ അനുകരിക്കുന്നവനുമായിട്ട് എല്ലാം ചെയ്തു. ഞാനെന്നും എന്റേതെന്നുമുള്ള ഭാവംകൂടാതെ പ്രകൃതത്തിന്നനുസരിച്ചു കാൎയ്യങ്ങളെ നിൎവ്വഹിച്ചു. "വിരക്തോരക്തവച്ചരേത്" സംസാരകാൎയ്യങ്ങളിൽ ആസക്തിയില്ലാത്തവനായിട്ട്, ആസക്തനെന്നപോലെ കാൎയ്യാദികളെ, നിൎവ്വഹിക്കേണം എന്നുള്ള സ്മൃതിപ്രകാരം ലോകയാത്ര നിൎവ്വഹിച്ചു. എന്നു സാരം.

ഉത്തമനായ ഗുരു ഉത്തമാധികാരിക്കു ചെയ്യുന്ന ആത്മതത്വോപദേശം ഉടൻതന്നെ ഫലത്തെ നൽകും. ഉണങ്ങിയ വിറകിൽ ക്ഷണത്തിൽ അഗ്നി പിടിപെടുന്നതുപോലെ ശുദ്ധാന്തഃകരണത്തിൽ ജ്ഞാനാഗ്നി വേഗത്തിൽ ഉജ്ജ്വലിക്കും. എന്നുകൂടെ സൂചിപ്പിച്ചിരിക്കുന്നു,

2. വാല്മീകിരപിതൌപ്രാഹ സീതാപുത്രൌ മഹാധിയൌ
തത്രതത്ര ചഗായന്തൌ പുരേവീഥിഷു സർവ്വതഃ.

3. രാമസ്യാഗ്രേപ്രഗായേതാം ശുശ്രൂഷുര്യദി രാഘവഃ
നഗ്രാഹ്യം വൈയുവാഭ്യാംതൽ യദികിഞ്ചിൽ പ്രദാസ്യതി.

മഹാധിയൌ=മഹതിയായ ധീയോടുകൂടിയ, തൌ സീതാപുത്രൌ=ആ സീതാപുത്രന്മാരോട്, വാല്മീകിഃ അപി=വാല്മീകിയും, പ്രാഹ=പറഞ്ഞു. തത്രതത്ര=അവിടവിടെ, പുരോവീഥിഷുസർവ്വതഃ=പുരത്തിലും വീഥികളിലും സർവ്വദിക്കിലും, ഗായന്തൌ=ഗാനം ചെയ്യുന്നവരായിട്ട്, രാഘവഃശുശ്രൂഷുഃയദി=രാഘവൻ ശ്രവിപ്പാനിച്ഛയുള്ളവനാണെങ്കിൽ,അഗ്രേപ്രഗായേതാം=മുമ്പിൽ വിശേഷമായി ഗാനം ചെയ്യപ്പെടേണം, കിഞ്ചിത് പ്രദാസ്യതിയദി=എന്തെങ്കിലും പ്രദാനം ചെയ്യുന്നുവെങ്കിൽ, തത് നഗ്രാഹ്യം=അതു് ഗ്രഹിക്കപ്പെടുവാൻ യോഗ്യമല്ല.

മഹാ ബുദ്ധിശാലികളായ ആ സീതാപുത്രന്മാരോടു ശ്രീവാല്മീകി യിങ്ങിനെ പറഞ്ഞു. "പട്ടണത്തിലും തെരുവീഥികളിലും എങ്ങും ഈ രാമായണകാവ്യത്തെ ഗാനം ചെയ്തുകൊണ്ട് സഞ്ചരിക്കുവിൻ. മഹാരാജാവായ രാമൻ കേൾപ്പാൻ ആഗ്രഹിക്കുന്നുവെങ്കിൽ, അദ്ദേഹത്തിന്റെ മുമ്പിൽ നിങ്ങൾ രണ്ടുപേരും വിശേഷമായി പാടുവിൻ; വല്ലതും സംഭാവന ചെയ്യുന്നപക്ഷം അതിനെ നിങ്ങൾ സ്വീകരിക്കരുത്."

4. ഇതിതൌ ചോദിതൌതത്ര ഗായമാനൌ വിചേരതുഃ
യഥോക്തമൃഷിണാപൂർവ്വം തത്രതത്രാ ഭ്യഗായതാം.

ഇതിചോദിതൌ തൌ=ഇപ്രകാരം പ്രേരിക്കപ്പെട്ട ആ രണ്ടുപേർ, തത്രഗായമാനൌ=അവിടെ ഗാനം ചെയ്യുന്നവരായിട്ട്, വിചേരതുഃ=വിചരിച്ചു. ഋഷിണാ=ഋഷിയാൽ, പൂർവംയഥാ ഉക്തം=മുമ്പെങ്ങിനെ പറയപ്പെട്ടുവോ, തത്രതത്രഅഭ്യഗായതാം=അവിടവിടെ സന്തോഷത്തോടെ ഗാനംചെയ്തു.

ഇപ്രകാരം വാല്മീകിയാൽ പ്രേരിക്കപ്പെട്ട ആ രണ്ടുപേരും അവിടെ പാടിക്കൊണ്ടു സഞ്ചരിച്ചു. ഋഷി ഏതുവിധം ആദ്യം പഠിപ്പിച്ചിരുന്നുവോ അതിന്നനുസരിച്ച രീതിയിൽ അവിടവിടെ മനോഹരമായി പാടിക്കൊണ്ട് സഞ്ചരിച്ചു.

5. താംസംശ്രുത്വാവകാകുൽസ്ഥഃ പൂർവ്വചര്യാം തതസ്തതഃ
അപൂർവ്വപാഠജാതിം ചഗേയേന സമഭിപ്ലുതാം.

ഗേയേന=ഗാനത്താൽ, സമഭിപ്ലുതാം=നന്നായി വ്യാപിക്കപ്പെട്ടിരി

ക്കുന്ന, താം പൂർവചൎയ്യാം=പണ്ടുള്ളവരുടെ ആ ചൎയ്യയേയും, അപൂർവപാഠജാതിം ച=അപൂർവമായ പാഠരീതിയേയും, കാകുൽസ്ഥഃ=ശ്രീരാമൻ, സംശ്രുശ്രാവ=ശ്രദ്ധയാ ശ്രവിച്ചു.

തന്റെ പൂൎവ്വപുരുഷന്മാരായ ഇക്ഷ്വാകു മുതലായവർ ചെയ്തിരുന്ന ലോകപരിപാലനാദി വൃത്താന്തം ഗാനരീതിയിൽ യോജിപ്പിച്ചിരിക്കുന്നതിനേയും ഗാനത്തിന്റെ അപൂൎവ്വ ജാതിവിശേഷത്തെയും ശ്രീരാമൻ അതിശ്രദ്ധാപൂൎവം കേട്ടു.

6. ബാലയോ രാഘവഃ ശ്രുത്വാ കൌതൂഹലമുപേയിവാൻ
അഥകൎമ്മാന്തരേരാജാ സമാഹൂയ മഹാമുനീൻ

7. രാജ്ഞശ്ചൈവനരവ്യാഘ്രഃ പണ്ഡിതാംശ്ചൈവനൈഗമാൻ
പൌരാണികാം ശബ്ദവിദോയേ ച വൃദ്ധാദ്വിജാതയഃ
ഏതാൻസർവാൻ സമാഹൂയ ഗായകൌ സംപ്രവേശയത്.

രാഘവഃ=രാമൻ, ബാലയോഃ ശ്രുത്വാ=ബാലന്മാരുടെ ഗാനം ശ്രവിച്ചിട്ട്, കൌതൂഹലം=സന്തോഷത്തെ, ഉപേയിവാൻ=പ്രാപിച്ചു, അഥ കൎമ്മാന്തരേ=അനന്തരം മറെറാരു വിശേഷാവസരത്തിൽ, മഹാമുനീൻ=മഹാന്മാരായ മുനിമാരെയും, രാജ്ഞഃ ച=രാജാക്കന്മാരേയും, പണ്ഡിതാൻ=പണ്ഡിതന്മാരെയും, നൈഗമാൻ ച=നഗരവാസികളെയും പൌരാണികാൻ=പുരാണം അറിയുന്നവരെയും, ശബ്ദവിദഃ=വ്യാകരണശാസ്ത്രം പഠിച്ചവരെയും, വൃദ്ധദ്വിജാതയഃ യേ ച=വൃദ്ധന്മാരായ ദ്വിജാതികൾ യാതൊരുവരോ, ഏതാൻ സർവാൻ സമാഹൂയ=ഇവരെയെല്ലാം സമാഹ്വാനം ചെയ്തിട്ട്, നരവ്യാഘ്രഃ രാജാ=പുരുഷപുംഗവനായ രാജാവ്, ഗായകൌ=ഗായകന്മാരെ, സംപ്രവേശയത്=പ്രവേശിപ്പിച്ചു.

കുട്ടികളുടെ പാട്ടുകേട്ട രാമൻ അതീവസന്തോഷിച്ചു. അനന്തരം അടുത്തുണ്ടായ ഒരു വിശേഷാവസരത്തിൽ പുരുഷോത്തമനായ രാജാവ്, മഹാന്മാരായ മുനിമാർ, സാമന്തരാജാക്കന്മാർ, വിദ്വാന്മാർ, പട്ടണപ്രധാനികൾ, പൌരാണികന്മാർ, വയ്യാകരണന്മാർ, വൃദ്ധന്മാരായ ബ്രാഹ്മണർ, മുതലായ സർവരെയും വിളിച്ചുവരുത്തി മഹാസഭയിലിരുത്തിയശേഷം ഗായകന്മാരായ ഈ രണ്ടു ബാലകന്മാരെ ആ സഭയിൽ പ്രവേശിപ്പിച്ചു.

8. തേസർവേ ഹൃഷ്ടമനസോ രാജാനോ ബ്രാഹ്മണാദയഃ
താമംതൌദാരകൌ ദൃഷ്ട്വാ വിസ്മിതാഹ്യനിമേഷണാഃ
അവോചൻ സർവഏവൈതേ പരസ്പരമഥാഗതാഃ.

അഥ=അനന്തരം, ആഗതാഃ=ആഗമിച്ചവരും, ഹൃഷ്ടമനസഃ=സന്തോഷിച്ച മനസ്സോടുകൂടിയവരുമായ, സർവേ രാജാനഃ=സർവന്മാരായ രാജാക്കന്മാരും, ബ്രാഹ്മണാദയഃ=ബ്രാഹ്മണാദികളും, രാമം=രാമനെയും, തൌദാരകൌ=ആ ബാലകന്മാരെയും, ദൃഷ്ട്വാ=ദർശിച്ചിട്ട്, വിസ്മിതാഃ=വിസ്മയിച്ചവരും, അനിമേഷണാഃ=നിമേഷം ചെയ്യാത്തവരുമായിട്ട്, ഏതേ സർവേ=ഇവർ സർവരും, പരസ്പരം അവോചൻ=അന്യോന്യം പറഞ്ഞു.

അവിടെ വന്നിരിക്കുന്നവരും സന്തോഷിച്ചവരുമായ രാജാക്കന്മാർ ബ്രാഹ്മണന്മാർ മുതലായ സർവ ജനങ്ങളും രാമനെയും ഈ ബാലകന്മാരെയും കണ്ടിട്ട് അത്ഭുതപ്പെട്ടവരും കൺപോളയടക്കാതെ നോക്കുന്നവരുമായിട്ട് അന്യോന്യം ഇങ്ങിനെ പറഞ്ഞു,

9. ഇമൌ രാമസ്യസദൃശൌ ബിംബാൽ ബിംബമിവോദിതൌ
ജടിലൌയദിനസ്യാതാം നച വല്ക്കലധാരിണൌ
വിശേഷംനാധിഗച്ഛാമോ രാഘവസ്യാനയോസ്തദാ.

രാമസ്യ സദൃശൌ ഇമൌ=രാമന്നു തുല്യന്മാരായ ഇവർ, ബിംബാൽ=ബിംബത്തിൽനിന്ന്, ബിംബം ഇവ=ബിംബമെന്നപോലെ, ഉദിതൌ=ഉത്ഭവിച്ചവർ, ജടിലൌ=ജടയുള്ളവരും, വല്ക്കലധാരിണൌ=വല്ക്കലം ധരിച്ചവരും, നസ്യാതാംയദി=അല്ലാതിരുന്നുവെങ്കിൽ, തദാ=അപ്പോൾ, രാഘവസ്യ അനയോഃ ച=രാമന്നും ഇവൎക്കും, വിശേഷം=ഭേദത്തെ, ന അധിഗച്ഛാമഃ=നമ്മൾ അറികയില്ല.

ബിംബപ്രതിബിംബമെന്നപോലെ ഈ രണ്ടു പേർ രാമന്നു തുല്യന്മാരായിരിക്കുന്നു. ജടയും വല്ക്കലവും ഇല്ലാതിരുന്നുവെങ്കിൽ ഇവൎക്കും രാമന്നും തമ്മിലുള്ള ഭേദത്തെ നമ്മൾ അറിയുകയില്ല.

10. ഏവംസംവദതാംതേഷാം വിസ്മിതാനാം പരസ്പരം
ഉപചക്രമതുർഗാതും താവുഭൌ മുനിദാരകൌ.

വിസ്മിതാനാം തേഷാം=വിസ്മയിച്ചിരിക്കുന്ന അവർ, പരസ്പരം ഏവം സംവദതാം=അന്യോന്യം ഇപ്രകാരം സംഭാഷണം ചെയ്തിരിക്കുമ്പോൾ, തൌ ഉഭൌ മുനിദാരകൌ=ആ രണ്ടു മുനികുമാരന്മാർ, ഗാതും ഉപചക്രമതുഃ=ഗാനം ചെയ്വാൻ ഉപക്രമിച്ചു.

അത്ഭുതപ്പെട്ടിരിക്കുന്ന സഭ്യന്മാരിപ്രകാരം അന്യോന്യം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ലോകദൃഷ്ട്യാ കാണപ്പെടുന്ന ആ രണ്ടു മുനികുമാരന്മാർ ഗാനം ചെയ്വാനാരംഭിച്ചു. വാസ്തവത്തിൽ രാജകുമാരന്മാരെന്നു സാരം.

11. തതഃ പ്രവൃത്തംമധുരം ഗാന്ധൎവ്വമതിമാനുഷം
ശ്രുത്വാതന്മധുരം ഗീതമപരാഹ്ണെ രഘൂത്തമഃ
ഉവാചഭരതംചാഭ്യാം ദീയതാമയുതംവസു.

തതഃ=അനന്തരം, അതിമാനുഷം=മനുഷ്യരെ അതിക്രമിച്ചിരിക്കുന്നതും, മധുരം=ഹൃദയത്തെ ആനന്ദിപ്പിക്കുന്നതുമായ, ഗാന്ധൎവ്വം=സംഗീതം, പ്രവൃത്തം=ആരംഭിച്ചു, മധുരം തത് ഗീതം ശ്രുത്വാ=മധുരമായ ആ ഗാനം ശ്രവിച്ചിട്ട്, അപരാഹ്ണെ=വൈകുന്നേരത്തിൽ, ആഭ്യാം=ഇവൎക്കായ്ക്കൊണ്ട്, അയുതം വസു=പതിനായിരം സ്വൎണ്ണനാണ്യം, ദീയതാം=ദാനംചെയ്യപ്പെടേണം എന്ന്, രഘൂത്തമഃ ഭരതം ഉവാച=രാഘവൻ ഭരതനോട് പറഞ്ഞു.

അനന്തരം മനുഷ്യലോകത്തിൽ കേൾക്കപ്പെട്ടിട്ടില്ലാത്തതായ മധുരഗാനം തുടങ്ങി. മധുരമായ ആ ഗാനത്തെ അപരാഹ്നംവരെ ശ്രവിച്ച് സന്തുഷ്ടനായ ശ്രീരാമൻ ആ രണ്ടുപേൎക്കും പതിനായിരം സ്വൎണ്ണനാണ്യം കൊടുപ്പാൻ ഭരതനോട് കല്പിച്ചു.

12. ദീയമാനം സുവൎണ്ണംതു ന തൽജഗൃഹതുസ്തദാ
കിമനേന സുവൎണ്ണേന രാജന്നൌ വന്യഭോജിനൌ
ഇതിസന്ത്യജ്യസംദത്തം ജഗ്മതുൎമ്മുനിസന്നിധിം

ദീയമാനം=ദാനംചെയ്യപ്പെട്ടതായ, തൽസുവൎണ്ണം=ആ സ്വൎണ്ണത്തെ, തദാ ന ജഗൃഹതുഃ=അപ്പോൾ ഗ്രഹിച്ചില്ല, രാജൻ!=ഹേ രാജാവേ!, നൌ വന്യഭോജിനൌ=ഞങ്ങൾ രണ്ടുപേരും വനത്തിൽ കിട്ടുന്ന ഫലമൂലങ്ങളെ ഭുജിക്കുന്നവർ, അനേന സുവൎണ്ണേന കിം=ഈ സ്വൎണ്ണംകൊണ്ടെന്തു ഫലം, ഇതി സംദത്തം സന്ത്യജ്യ=എന്നു പറഞ്ഞിട്ട്, സാദരം ദാനംചെയ്യപ്പെട്ടതിനെ സന്ത്യജിച്ചിട്ട്, മുനിസന്നിധിം ജഗ്മതുഃ=മുനിയുടെ സമീപത്തെ ഗമിച്ചു.

ഭരതൻ നൽകിയ ആ സ്വൎണ്ണനാണ്യത്തെ അവർ രണ്ടുപേരും സ്വീകരിച്ചില്ല എന്നു മാത്രമല്ല "ഹേ രാജാവേ! ഞങ്ങൾ രണ്ടുപേരും കാട്ടിൽ കിട്ടുന്ന കായ്കനികൾ ഭക്ഷിക്കുന്നവരാകുന്നു. ഈ സ്വൎണ്ണംകൊണ്ട് ഞങ്ങൾക്കെന്തൊരാവശ്യം എന്നു പറഞ്ഞു്, ആദരപൂൎവ്വം ഭരതൻ കൊടുത്തതിനെ ഉപേക്ഷിച്ച്, വാല്മീകിമുനിയുടെ അരികത്തേക്കു പോയി.

ഈ സംഗതി ശ്രീവാല്മീകിയത്തിൽ:—

"ദീയമാനം സുവൎണ്ണംതു നാതൌ ജഗൃഹതുസ്തദാ
ഊചതുശ്ച മഹാത്മാനൌ കിം ധനേന വിശാംപതേ!

വന്യേന ഫലമൂലേന നിരതാനാം വനൌകസാം
കിമസ്മാകം ഹിരണ്യേന സുവർണ്ണേനാപിവാ നൃപ!"

മഹാത്മാക്കളായ അവർ രണ്ടുപേരും, ഭരതനാൽ നൽകപ്പെട്ട സുവർണ്ണത്തെ സ്വീകരിച്ചില്ല. ഹേ രാജാവേ! കാട്ടിലുണ്ടാകുന്ന ഫല മൂലങ്ങൾകൊണ്ടുപജീവിച്ചു കാട്ടിൽത്തന്നെ വസിക്കുന്ന ഞങ്ങൾക്കു സ്വർണ്ണവും വെള്ളിയുംകൊണ്ടെന്തൊരാവശ്യം.

13. ഏവം ശ്രുത്വൈവ ചരിതം രാമഃ സ്വസ്യൈവ വിസ്മിതഃ
ജ്ഞാത്വാ സീതാകുമാരൌ തൌ ശത്രുഘ്നം ചേദമബ്രവീത്
ഹനൂമന്തം സുഷേണം ച വിഭീഷണമഥാംഗദം

രാമഃ=രാമൻ, സ്വസ്യഏവ ചരിതം=തന്റെതന്നെ ചരിതത്തെ, ഏവം ശ്രുത്വാ ഏവ=ഇപ്രകാരം ശ്രവിച്ചിട്ടുതന്നെ, തൌ സീതാകുമാരൌ ജ്ഞാത്വാ=അവർ സീതാകുമാരന്മാരെന്നറിഞ്ഞിട്ട്, ശത്രുഘ്നം=ശത്രുഘ്ന നോടും, ഹനൂമന്തം=ഹനൂമാനോടും, സുഷേണം ച=സുഷേണനോടും, വിഭീഷണം=വിഭീഷണനോടും, അഥ അംഗദം=അംഗദനോടും, ഇദം അബ്രവീത്=ഇതിനെ പറഞ്ഞു.

രാമൻ, തന്റെ ചരിതത്തെത്തന്നെ ഇപ്രകാരം കേട്ടുകൊണ്ടുതന്നെ ആ കുമാരന്മാർ സീതാപുത്രന്മാരെന്നറിഞ്ഞു. ശത്രുഘ്നൻ, ഹനൂമാൻ, സുഷേണൻ, വിഭീഷണൻ, അംഗദൻ എന്നിവരോടിപ്രകാരം പറഞ്ഞു.

14. ഭഗവന്തം മഹാത്മാനം വാല്മീകിം മുനിസത്തമം
ആനയധ്വം മുനിവരം സസീതം ദേവസന്നിഭം

മുനിസത്തമം=മുനിമാരിൽ അതിശ്രേഷ്ഠനും, മഹാത്മാനം=മഹാമനസ്കനും, ദേവസന്നിഭം=ദേവതുല്യനും, മുനിവരം=മുനിശ്രേഷ്ഠനും, ഭഗവന്തം=ഭഗവാനുമായ, വാൽമീകിം=വാൽമീകിയെ, സസീതം ആനയധ്വം=സീതയോടുകൂടിയവനായിട്ട് ആനയിക്കുവിൻ.

ജ്ഞാനസമ്പന്നനും മഹാത്മാവും മുനിമാരിൽവെച്ചതിശ്രേഷ്ഠനും ദേവസദൃശനുമായ ശ്രീവാൽമീകിമുനിയെ സീതയോടുകൂടെ നിങ്ങൾ ചെന്നു കൂട്ടിക്കൊണ്ടുവരുവിൻ.

15. അസ്യാസ്തു പർഷദോമദ്ധ്യേ പ്രത്യയം ജനകാത്മജാ
കരോതു ശപഥം സർവേ ജാനന്തു ഗതകൽമഷാം

16. സീതാം തദ്വചനം ശ്രുത്വാ ഗതാഃ സർവേതിവിസ്മിതാഃ
ഊചുർയഥോക്തം രാമേണ വാൽമീകിം രാമചാരിണഃ

അസ്യാഃ പർഷദഃ മദ്ധ്യേ=ഈ പർഷത്തിന്റെ മദ്ധ്യത്തിൽ, ജനകാത്മജാ=ജാനകി, പ്രത്യയം ശപഥം കരോതു=വിശ്വാസജനകമായ ശപഥം ചെയ്യട്ടെ, സീതാം ഗതകൽമഷാം ജാനന്തു=സീതയെ പാപരഹിതയായിട്ടറിയട്ടെ, തത് വചനം ശ്രുത്വാ=സർവരും ആ വചനത്തെ ശ്രവിച്ചിട്ട്, അതിവിസ്മിതാഃ=ഏററവും ആശ്ചര്യപ്പെട്ടവരായി, രാമപാർഷദാഃ=രാമ ഭക്തന്മാർ, രാമേണ യഥോക്തം=രാമനാൽ ഏതുവിധം പറയപ്പെട്ടുവോ ആവിധം, വാൽമീകിം ഊചുഃ=വാൽമീകിയോടു പറഞ്ഞു.

സീത പാപരഹിതയാണെന്ന് സർവ്വജനങ്ങളും അറിയത്തക്കവിധം വിശ്വാസജനകമായ ശപഥം ഈ സഭാമദ്ധ്യത്തിൽവെച്ചു ചെയ്യട്ടെ. എന്ന് രാമൻ പറഞ്ഞതു കേട്ടവരെല്ലാം അത്യന്തം ആശ്ചര്യപ്പെട്ടു. ശ്രീരാമഭക്തന്മാരായ ശത്രുഘ്നൻ മുതലായവർ, രാമൻ പറഞ്ഞപ്രകാരം വാല്മീകിയോടു പറഞ്ഞു. വാല്മീകിമുനിയെ കൂട്ടിക്കൊണ്ടുവരുവാൻ ശത്രുഘ്നൻ മുതലായവരെ രാമനയക്കുന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"തസ്മിൻ ഗീതേത്വവിജ്ഞായ സീതാപുത്രൌകുശീലവൌ
തസ്യാഃപരിഷദോമദ്ധ്യേ രാമോവാക്യമുവാചഹ
ശത്രുഘ്നം വീര്യസമ്പന്നം ഹനൂമന്തം ച വാനരം
വിഭീഷണം ച ധർമ്മജ്ഞം സുഷേണം ച പരന്തപം
ഭഗവന്തം മഹാത്മാനം വാല്മീകിമൃഷിസത്തമം
ആനയദ്ധ്വംമഹോദാരം സസീതം ദേവസന്മിതം."

"ആ ഗാനം കേട്ടപ്പോൾ കുശലവന്മാർ സീതാപുത്രന്മാരാണെന്നറിഞ്ഞ രാമൻ ആ സഭാമദ്ധ്യത്തിൽവെച്ച് പരാക്രമിയായ ശത്രുഘ്നനോടും, വാനരശ്രേഷ്ഠനായ ഹനുമാനോടും, ധർമ്മം നന്നായറിയുന്ന വിഭീഷണനോടും, ശത്രുക്കളെ തപിപ്പിക്കുന്ന സുഷേണനോടും ഋഷിസത്തമനും ദേവതുല്യനും മഹോദാരനും ഭഗവാനുമായ വാല്മീകിയെ സീതാസഹിതനായിട്ട് കൂട്ടിക്കൊണ്ടുവരുവാൻപറഞ്ഞു.

17. രാമസ്യഹൃൽഗതം സർവംജ്ഞാത്വാ വാല്മീകിരബ്രവീത്
ശ്വഃ കരിഷ്യതിവൈസീതാ ശപഥം ജനസംസദി
യോഷിതാം പരമംദൈവം പതിരേവ നസംശയഃ.

രാമസ്യ=രാമന്റെ, ഹൃൽഗതം സർവംജ്ഞാത്വാ=ഹൃദയത്തിലുള്ളതിനെ സർവവുമറിഞ്ഞിട്ട്, വാല്മീകിഃ അബ്രവീത്=വാല്മീകി പറഞ്ഞു, ശ്വഃ=നാളെ, ജനസംസദി=ജനങ്ങളുടെ സഭയിൽ, സീതാ ശപഥം

കരിഷ്യതി=സീത ശപഥം ചെയ്യും, യോഷിതാം=യോഷിത്തുകൾക്ക്, പരമംദൈവം=സർവോൽകൃഷ്ടമായ ദൈവം, പതിഃ ഏവ=ഭർത്താവു തന്നെ, നസംശയഃ=സംശയമില്ല.

ശ്രീരാമന്റെ ഹൃദയത്തിലുള്ള വിചാരം മുഴുവനറിഞ്ഞ വാല്മീകി ശത്രുഘ്നാദികളോടു പറഞ്ഞു. സീത ജനങ്ങളുടെ സഭയിൽവെച്ച് നാളെ സത്യവാചകം പറയും. സ്ത്രീകൾക്ക് സർവോൽകൃഷ്ടമായ ദൈവം ഭർത്താവു തന്നെയാണല്ലോ. അതുകൊണ്ട് രാമന്റെ കല്പനയെ സീത അനുസരിക്കേണമെന്നു സാരം.

18. തച്ഛ്രുത്വാ സഹസാഗത്വാ സർവേപ്രോചുർമുനേർവ്വചഃ
രാഘവസ്യാപിരാമോപി ശ്രുത്വാമുനിവചസ്തഥാ
രാജാനോമുനയഃ സർവേശൃണുധ്വമിതിചാബ്രവീത്

തത് ശ്രുത്വാ= അതിനെ ശ്രവിച്ചിട്ട്, സഹസാഗത്വാ=വേഗം ഗമിച്ചിട്ട്, മുനേഃ വചഃ=മുനിയുടെ വാക്കിനെ, രാഘവസ്യഅഗ്രേ=രാഘവന്റെ മുമ്പിൽ, സർവേ പ്രോചുഃ=സർവന്മാരും പറഞ്ഞു, തഥാ മുനിവചഃശ്രുത്വാ=അപ്രകാരം മുനിവാക്കിനെ "ശ്രവിച്ചിട്ട്, രാജാനഃ=ഹേ രാജാക്കന്മാരെ! മുനയഃ=ഹേ മുനിമാരേ! സർവെ ശൃണുധ്വം ഇതി"= സർവന്മാരും ശ്രവിക്കുവിനെന്ന്, രാമഃ അപി=രാമനും, അബ്രവീത്= പറഞ്ഞു.

ശത്രുഘ്നൻ മുതലായവരെല്ലാം അതു കേട്ടിട്ട്, വേഗം രാമസന്നിധിയിൽ പ്രവേശിച്ച്, മുനിവാക്യത്തെ രാമന്റെ മുമ്പാകെ പറഞ്ഞു. രാമനും, മുനിവാക്യം കേട്ടപ്പോൾ "ഹേ രാജാക്കന്മാരെ! ഹേ മുനിമാരെ! നിങ്ങളെല്ലാവരും കേൾക്കുവി"നെന്നു പറഞ്ഞു.

19. സീതായാഃ ശപഥം ലോകാവിജാനന്തുശുഭാശുഭം
ഇത്യുക്താരാഘവേണാഥ ലോകാഃ സർവേദിദൃക്ഷവഃ.

സീതായാഃ ശപഥം=സീതയുടെ ശപഥത്തെ കേൾക്കുവിൻ, ലോകാഃ= ലോകത്തിലുള്ളവർ, ശുഭാശുഭംവിജാനന്തു=ശുഭത്തെയും അശുഭത്തെയും അറിയട്ടെ, രാഘവേണ=രാഘവനാൽ, ഇതിഉക്താഃ=ഇപ്രകാരം പറയപ്പെട്ട, ലോകാഃ=ജനങ്ങൾ, സർവേ=സർവരും, ദിദൃക്ഷവഃ=കാണ്മാനിച്ഛയുള്ളവരായിരുന്നു.

സീത ചെയ്യുന്ന ശപഥം നിങ്ങൾ കേൾക്കുവിൻ, ജനങ്ങൾ സീതയുടെ ശുദ്ധിയേയും അശുദ്ധിയേയും അറിയട്ടെ. എന്നു രാമൻ പറഞ്ഞതുകേട്ട ജനങ്ങളെല്ലാപേരും സീതയെ കാണ്മാനാഗ്രഹമുള്ളവരായിട്ടിരുന്നു.

20. ബ്രാഹ്മണാഃ ക്ഷത്രിയാഃ വൈശ്യാഃ ശൂദ്രാശ്ചൈവ മഹർഷയഃ
വാനരാശ്ചസമാജഗ്മുഃ കൌതൂഹലസമന്വിതാഃ.

ബ്രാഹ്മണാഃ=ബ്രാഹ്മണന്മാരും, ക്ഷത്രിയാഃ=ക്ഷത്രിയന്മാരും, വൈശ്യാഃ=വൈശ്യന്മാരും, ശൂദ്രാഃ=ശൂദ്രന്മാരും, മഹർഷയഃ ച=മഹർഷികളും, വാനരാഃ ച=വാനരന്മാരും, കൌതൂഹലസമന്വിതാഃ=കൌതുകത്തോടു കൂടിയവരായിട്ട്, സമാജഗ്മുഃ=സമാഗമിച്ചു.

ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രന്മാർ, മഹർഷിമാർ, വാനരന്മാർ, ഇവരെല്ലാം സീതയെ കാണ്മാനുള്ള കൌതുകത്തോടുകൂടിയവരായിട്ടവിടെ വന്നുചേൎന്നു.

21. തതോമുനിവരസ്തൂർണ്ണം സസീതഃ സമുപാഗമത്
അഗ്രതസ്തമൃഷിംകൃത്വാ യാന്തീകിഞ്ചിദവാങ്മുഖീ
കൃതാംജലിർബ്ബാഷ്പകണ്ഠീ സീതായജ്ഞം വിവേശതം.

22. ദൃഷ്ട്വാ ലക്ഷ്മീമിവായാന്തീം ബ്രഹ്മാണമനുയായിനീം
വാല്മീകേഃ പൃഷ്ഠതഃസീതാം സാധുവാദോ മഹാനഭൂത്.

തതഃ=അനന്തരം, സസീതഃ=സീതയോടുകൂടിയ, മുനിവരഃ=മുനിശ്രേഷ്ഠൻ, സമുപാഗമത്=സമീപത്തു വന്നു. തം ഋഷിം=ആ ഋഷിയെ, അഗ്രതഃകൃത്വാ=മുമ്പിലാക്കീട്ട്, കിഞ്ചിത് അവാങ്മുഖീയാന്തീ=അല്പം മുഖംതാഴ്ത്തി യാനംചെയ്യുന്നവളും, കൃതാംജലിഃ=അംജലി ബന്ധിച്ചവളും, ബാഷ്പകണ്ഠീ=ബാഷ്പംനിറഞ്ഞ കണ്ഠത്തോടു കൂടിയവളുമായ, സീതാ=സീത, തം യജ്ഞം=ആ യജ്ഞത്തെ, വിവേശ=പ്രവേശിച്ചു. ബ്രഹ്മാണം=ബ്രഹ്മാവിനെ, അനുയായിനീം=അനുയാനംചെയ്യുന്ന, ലക്ഷ്മീം ഇവ=ലക്ഷ്മിയെയെന്നപോലെ, വാല്മീകേഃ പൃഷ്ഠതഃ=വാല്മീകിയുടെ പിന്നാലെ, ആയാന്തീം സീതാം=ആ യാനംചെയ്യുന്ന സീതയെ, ദൃഷ്ട്വാ=ദർശിച്ചിട്ട്, മഹാൻ സാധുവാദഃ=മഹത്തായ സാധുവാദം, അഭൂത്=ഉണ്ടായി.

ഉടനെ മുനിമുഖ്യനായ ശ്രീവാല്മീകി സീതയോടുകൂടെ ആ സദസ്സിൻെറ സമീപത്തെത്തി. മുനിയുടെ പിന്നാലെ മുഖം അല്പം താഴ്ത്തിയും അംജലി ബന്ധിച്ചും കണ്ഠത്തിൽ ബാഷ്പം നിറഞ്ഞുമിരിക്കുന്ന സീത യാഗശാലയെന്നപോലെ പരിശുദ്ധമായിരിക്കുന്ന മഹാ സദസ്സിനെ പ്രവേശിച്ചു. ബ്രഹ്മാവിൻെറ പുറകേ സഞ്ചരിക്കുന്ന സാക്ഷാൽ ലക്ഷ്മിദേവിയെന്നപോലെ ശ്രീവാല്മീകിയുടെ പുറകെ സഞ്ചരിക്കുന്ന സീതാ

ദേവിയെ കണ്ടപ്പോൾ ആ സദസ്സിൽ മംഗളകരമായ സാധുവാദമു ണ്ടായി.

സീതയുടെ സഭാപ്രവേശത്തെക്കുറിച്ച് ശ്രീവാല്മീകി:—

"തമൃഷിംപൃഷ്ഠതഃസീതാ അന്വഗച്ഛദവാങ്മുഖീ
കൃതാംജലിർബാഷ്പവതീ കൃത്വാരാമം മനോഗതം
ദൃഷ്ട്വാശ്രിയമിവായാന്തീം സുവ്രതാം ബ്രഹ്മചാരിണീം
വാല്മീകേഃപൃഷ്ഠതഃസീതാം സാധുവാദോ മഹാനഭൂത്."

മുഖം താഴ്ത്തിയും അംജലി ബന്ധിച്ചും, കണ്ണുത്തിൽ ബാഷ്പം നിറഞ്ഞും, രാമനെ മനസ്സിൽ ധ്യാനിച്ചുംകൊണ്ട്, വാല്മീകിയുടെ പിന്നാലെ സഞ്ചരിക്കുന്ന സീതയെ, ബ്രഹ്മാവിനോടൊന്നിച്ചു സഞ്ചരിക്കുന്ന ശ്രീദേവിയെയെന്നപോലെ കണ്ടിട്ട് സദസ്സിൽ മഹത്തായ സാധുവാദമുണ്ടായി.

23. തദാമദ്ധ്യേജനൌഘസ്യ പ്രവിശ്യമുനിപുംഗവഃ
സീതാസഹായോവാല്മീകി രിതിപ്രാഹ ചരാഘവം.

തദാ ജനൌഘസ്യമദ്ധ്യേ=അപ്പോൾ ജനസമൂഹത്തിന്റെ മദ്ധ്യത്തിൽ, സീതാസഹായഃ മുനിപുംഗവഃ വാല്മീകിഃപ്രവിശ്യ=സീതാസഹിതനും മുനിശ്രേഷ്ഠനുമായ വാല്മീകി പ്രവേശിച്ചിട്ട്, രാഘവം=രാഘവനോട്, ഇതിപ്രാഹച=ഇപ്രകാരം പറയുകയും ചെയ്തു.

അപ്പോൾ ജനം നിറഞ്ഞിരിക്കുന്ന സഭാമദ്ധ്യത്തിൽ സീതയോടു കൂടെ പ്രവേശിച്ച മുനിശ്രേഷ്ഠനായ വാല്മീകി ശ്രീരാമനോടിങ്ങിനെ പറഞ്ഞു.

24. ഇയംദാശരഥേ!സീതാ സുവ്രതാ ധർമചാരിണീ
അപാപാ തേ പുരാത്യക്താ മമാശ്രമസമീപതഃ
ലോകാപവാദ്ഭീതേന ത്വയാരാമമഹാവനേ

ദാശരഥേ!രാമ!=ഹേ ദശരഥപുത്രനായ രാമ, ലോകാപവാദഭീതേന ത്വയാ=ലോകാപവാദത്തിൽനിന്ന് ഭയപ്പെട്ട നിന്നാൽ, പുരാ=മുമ്പേ, മഹാവനേ=മഹത്തായ വനത്തിൽ, മമആശ്രമസമീപതഃ=എന്റെ ആശ്രമസമീപത്തിൽ, ത്യക്താ=ത്യജിക്കപ്പെട്ടവളും, അപാപാ=പാപരഹിതയും, ധർമചാരിണീ=ധർമം നടത്തുന്നവളും, സുവ്രതാ=ശോഭനമായ വ്രതത്തോടു കൂടിയവളുമായ, തേസീതാ ഇയം=അങ്ങയുടെ സീതയാകുന്നു ഇവൾ.

ഹേ ദശരഥപുത്രനായ രാമ! പണ്ട് ലോകാപവാദത്തെ ഭയപ്പെട്ട അങ്ങയാൽ കൊടുങ്കാട്ടിൽ എന്റെ ആശ്രമസമീപത്തിൽ ഉപേ

ക്ഷിക്കപ്പെട്ട അങ്ങയുടെ ഈ സീത, പാപമില്ലാത്തവളെന്നു മാത്രമല്ല ധർമ്മത്തിൽനിന്ന് ചലിക്കാതിരിക്കുന്ന മഹാപതിവ്രതയുമാകുന്നു.

പത്മപുരാണം ഉത്തരഖണ്ഡത്തിലെ വാല്മീകിവചനം:—

"അപാപാംമൈഥിലീംരാമ ത്യക്തുംനാർഹസിസുവ്രത!
ഇയംതുവിരജാ സാധ്വീഭാസ്കരസ്യപ്രഭായഥാ
അന്യഥാതവകാകുൽസ്ഥകസ്മാൽ ത്യക്താതപായാനഘ!"

ഹേ സത്യസന്ധനായ രാമ! പാപരഹിതയായ ജാനകിയെയു പേക്ഷിച്ചതു് യോഗ്യമായില്ല. ഇവളാകട്ടെ സൂർയ്യപ്രഭയെന്നപോലെ പാപരഹിതയും പതിവ്രതയുമാകുന്നു. ഹേ പരിശുദ്ധനായ രാമ! അന്യഥാ ശങ്കിച്ച് അങ്ങുന്നെങ്ങിനെയിവളെ പരിത്യജിച്ചു?

25. പ്രത്യയംദാസ്യതേസീതാ തദനുജ്ഞാതുമർഹസി
ഇമൌതുസീതാതനയാവിമൌ യമലജാതകൌ
സുതൌതുതവദുർദ്ധർഷൌതഥ്യമേതൽബ്രവീമിതേ.

സീതാ=സീത, പ്രത്യയം ദാസ്യതെ=വിശ്വാസജനകമായ ശപഥത്തെ ദാനം ചെയ്യും, തത് അനുജ്ഞാതും അർഹസി=അതിനെ അനുവദിപ്പാൻ അങ്ങുന്നർഹനാകുന്നു, ഇമൌതു=ഇവരാകട്ടെ, സീതാതനയൌ=സീതയുടെ പുത്രന്മാർ, ഇമൌ യമലജാതകൌ=ഇവർ ഇരട്ടപെറവുണ്ടായവർ, ദുർദ്ധർഷൌ തവസുതൌ=ആക്രമിക്കപ്പെടുവാൻ കഴിയാത്ത അങ്ങയുടെ സുതന്മാർ, ഏതത് തഥ്യം തേ ബ്രവീമി=ഇതു് സത്യമെന്നു് ഞാൻ അങ്ങയോട് പറയുന്നു.

അങ്ങേക്ക് വിശ്വാസമുണ്ടാവാൻ മതിയായ ശപഥം ചെയ്യാൻ സീത ഒരുക്കമാണ്. അതിനെ അങ്ങുന്നനുവദിക്കേണം. ഈ രണ്ടുപേരാകട്ടെ ഇരട്ടപെറവുണ്ടായ സീതാപുത്രന്മാരാകുന്നു. അന്യന്മാൎക്കെതിൎക്കുവാൻ കഴിയാത്ത പരാക്രമശാലികളായ ഇവർ അങ്ങയുടെ ആത്മജന്മാരാകുന്നു. ഇതു് സത്യമാണെന്നു് ഞാനങ്ങയോടു പറയുന്നു.

26. പ്രചേതസോഹം ദശമഃ പുത്രോരഘുകുലോദ്വഹ!
അനൃതംനസ്മരാമ്യുക്തം യഥേമൌ തവ പുത്രകൌ

രഘുകുലോദ്വഹ!=ഹേ രഘുവംശശ്രേഷ്ഠ!,അഹം=ഞാൻ,പ്രചേതസഃ=പ്രചേതസ്സിന്റെ, ദശമഃപുത്രഃ=പത്താമത്തെ പുത്രൻ, അനൃതം ഉക്തം=കളവു പറഞ്ഞതായിട്ട്, നസ്മരാമി=സ്മരിക്കുന്നില്ല, ഇമൌ=ഈ രണ്ടുപേർ, തവ പുത്രകൌ=അങ്ങയുടെ പുത്രന്മാർ, യഥാ=യഥാർത്ഥം.

ഹേ രഘുവംശത്തിൽ ജനിച്ചവരിൽ ശ്രേഷ്ഠനായുള്ളോവേ! ഞാൻ പ്രചേതസ്സിൻെറ പത്താമത്തെ പുത്രനാകുന്നു. അസത്യം പറഞ്ഞതായിട്ട് ഞാനറിയുന്നില്ല. ഈ രണ്ടു ബാലകന്മാർ അങ്ങയുടെ പുത്രന്മാരാണെന്നതു സത്യം.

27. ബഹൂൻ വർഷഗണാൻ സമ്യക് തപശ്ചര്യ്യാമയാകൃതാ
നോപാശ്നീയാംഫലംതസ്യാ ദുഷ്ടേയംയദിമൈഥിലീ

ബഹൂൻ വർഷഗണാൻ=ബഹുക്കളായ വർഷഗണങ്ങളിൽ, മയാ=എന്നാൽ, തപശ്ചര്യ്യാ=തപോനിയമം, സമ്യക്കൃതാ=നന്നായി ചെയ്യപ്പെട്ടു, ഇയം മൈഥിലീ=ഈ ജാനകി, യദി ദുഷ്ടാ=ദുഷിച്ചവളാണെങ്കിൽ, തസ്യാഃ=അതിൻെറ-തപശ്ചര്യ്യയുടെ, ഫലം=ഫലത്തെ, ന ഉപാശ്നീയാം=അനുഭവിക്കുകയില്ല.

അനേകവർഷകാലം ഞാൻ വേണ്ടുംവിധം തപോനിയമം അനുഷ്ഠിച്ചിട്ടുണ്ട്. ഈ സീത ദോഷവതിയാണെങ്കിൽ എൻെറ തപസ്സിൻെറ ഫലം ഞാനനുഭവിക്കയില്ല.

മഹർഷിചെയ്ത ശപഥം വാല്മീകിയത്തിൽ

"ബഹൂൻ വർഷഗണാൻസൌമ്യതപശ്ചര്യ്യാമയാകൃതാ
പ്രാപ്നുയാം നഫലം തസ്യാ ദുഷ്ടേയംയദി മൈഥിലീ
കർമ്മണാ മനസാവാചാ നമേസ്തികല്മഷീകൃതം
പ്രാപ്നുയാം നഫല്യംതസ്യദുഷ്ടേയം യദിമൈഥിലീ

(ഒന്നാമത്തേ ശ്ലോകം പദങ്ങളും അർത്ഥവും വ്യത്യാസപ്പെട്ടിരിക്കുന്നില്ല.) കർമ്മംകൊണ്ടോ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ഞാൻ പാപം ചെയ്തിട്ടില്ല. ഈ സീത ദുഷ്ടയാണെങ്കിൽ പാപം ചെയ്യാതിരുന്നതിൻെറ ഫലം ഞാനനുഭവിക്കയില്ല,

28. വാല്മീകിനൈവമുക്തസ്തു രാഘവഃ പ്രത്യഭാഷത
ഏവമേതന്മഹാപ്രാജ്ഞ യഥാവദസി സുവ്രത!

വാല്മീകിനാ=വാല്മീകിയാൽ, ഏവംഉക്തഃരാഘവഃ= ഇപ്രകാരം പറയപ്പെട്ട രാഘവൻ, പ്രത്യഭാഷത=പ്രതിഭാഷിച്ചു, മഹാപ്രാജ്ഞ!സുവ്രത!=മഹാജ്ഞാനിയായ താപസോത്തമ, ഏതത്=ഇത്, യഥാവദസി=ഏതുവിധം അങ്ങുന്നുപറയുന്നുവോ, ഏവം=ഇപ്രകാരംതന്നെ.

വാല്മീകി സീതയുടെ പരിശുദ്ധിയെ ഉദ്ദേശിച്ച് ശപഥപൂർവ്വം പറഞ്ഞതുകേട്ട രാമൻ, "ഹേ പരമജ്ഞാനിയായ തപോനിധെ! ഈ കാര്യ്യം അങ്ങുന്നു പറഞ്ഞതുപോലെത്തന്നെ" എന്നു മറുവടിപറഞ്ഞു.

29. പ്രത്യയോജനിതോമഹ്യം തവ വാക്യൈരകില്ബിഷൈഃ
ലങ്കായാമപിദത്തോമേ വൈദേഹ്യാപ്രത്യയോമഹാൻ
ദേവാനാംപുരതസ്തേന മന്ദിരേമൽപ്രവേശിതാ.

തവ അകില്ബിഷൈഃ വാക്യൈഃ=അങ്ങയുടെ ചളിയററ വാക്യങ്ങളാൽ, മഹ്യം=എനിക്ക്, പ്രത്യയഃ ജനിതഃ=വിശ്വാസം ജനിപ്പിക്കപ്പെട്ടു, വൈദേഹ്യാ=വൈദേഹിയാൽ, ലങ്കായാംഅപി=ലങ്കയിലും, ദേവാനാം പുരതഃ=ദേവന്മാരുടെ മുമ്പാകെ, മഹാൻപ്രത്യയഃ=മഹത്തായവിശ്വാസം, ദത്തഃ=ദാനംചെയ്യപ്പെട്ടു, തേന=അതുകൊണ്ട്, മന്ദിരേ=മന്ദിരത്തിൽ, മൽപ്രവേശിതാ=എന്നാൽ പ്രവേശിപ്പിക്കപ്പെട്ടു.

അങ്ങയുടെ പരിശുദ്ധവാക്യങ്ങൾകൊണ്ടെനിക്ക് വിശ്വാസമുണ്ടായിരിക്കുന്നു. ലങ്കയിൽവെച്ചും സീത ദേവന്മാരുടെ മുമ്പാകെ മഹത്തായവിശ്വാസത്തെ എനിക്കു ജനിപ്പിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഞാൻ സീതയെ ഗൃഹത്തിൽ പ്രവേശിപ്പിച്ചത്.

വാല്മീകി സ്പഷ്ടമായിപ്പറയുന്നു:—

"പ്രത്യയശ്ചപുരാദത്തോ വൈദേഹ്യാസുരസന്നിധൌ
ശപഥശ്ചകൃതസ്തത്രതേനവേശ്മപ്രവേശിതാ"

"പണ്ട് ദേവന്മാരുടെ സന്നിധിയിൽവെച്ച് സീതാവിശ്വാസത്തെ ജനിപ്പിക്കുവാൻ മതിയായ ശപഥംചെയ്തിരിക്കുന്നു. അതുകൊണ്ട് ഞാൻ സീതയെ രാജധാനിയിൽ പ്രവേശിപ്പിച്ചു."

30. സേയംലോകഭയാൽബ്രഹ്മൻ അപാപാപിസതീപുരാ
സീതാമയാപരിത്യക്താ ഭവാം സ്തൽക്ഷന്തുമർഹതി.

അപാപാഅപി=പാപമില്ലാത്തവളാണെങ്കിലും, സതീ ഇയംസീതാ=പതിവ്രതയായ ഈ സീത, ലോകഭയാത്=ലോകത്തിൽനിന്നുള്ള ഭയത്താൽ, മയാപരിത്യക്താ=എന്നാൽ പരിത്യജിക്കപ്പെട്ടു, ബ്രഹ്മൻ!=ഹേ ബ്രഹ്മജ്ഞാനിയായുള്ളോവേ, ഭവാൻ=അങ്ങുന്ന്, തൽക്ഷന്തും അർഹതി=അതിനെ ക്ഷമിപ്പാൻ അർഹനാകുന്നു.

ദോഷമില്ലാത്തവളും പതിവ്രതയുമാണെങ്കിലും ഈ സീതയെ, ലോകാപവാദഭയംനിമിത്തം ഞാൻ പരിത്യജിച്ചു. ഹേ ബ്രഹ്മജ്ഞാനിയായുള്ളോവേ! അങ്ങുന്ന് ഞാൻചെയ്ത അപരാധത്തെ ക്ഷമിക്കേണം.

31. മമൈവജാതൌജാനാമി പുത്രാവേതൌകുശീലവൌ
ശുദ്ധായാംജഗതീമദ്ധ്യേ സീതായാംപ്രീതിരസ്തു മേ.

ജഗതീമദ്ധ്യേ=ലോകമദ്ധ്യത്തിൽ, ശുദ്ധായാംസീതായാം = ശുദ്ധയായ സീതയിൽ, മേപ്രീതിഃഅസ്തു=എനിക്ക് പ്രീതിഭവിക്കട്ടെ, ഏതൌകുശീലവൌ=ഈ കുശലവന്മാർ, മമ ജാതൌപുത്രൌ ഏവ=എനിക്കുണ്ടായ പുത്രന്മാർതന്നെയെന്ന്, ജാനാമി=ഞാനറിയുന്നു.

ലോകത്തിൽ ശപഥംകൊണ്ടു പരിശുദ്ധയാണെന്നു സർവ്വജനങ്ങളാലുമറിയപ്പെട്ടിരിക്കുന്ന സീതയിൽ എനിക്കു പ്രീതിയുണ്ടാവാൻ അങ്ങുന്നനുഗ്രഹിക്കേണം. ഈ കുശലവന്മാർ എന്റെ പുത്രന്മാർതന്നെയെന്നു ഞാനറിയുന്നുണ്ട്.

32. ദേവാഃസർവ്വേപരിജ്ഞായ രാമാഭിപ്രായമുത്സുകാഃ
ബ്രഹ്മാണമഗ്രതഃകൃത്വാസമാജഗ്മുഃ സഹസ്രശഃ.

സർവേ ദേവാഃ=സർവന്മാരായ ദേവന്മാർ, രാമാഭിപ്രായം പരിജ്ഞായ=രാമന്റെ അഭിപ്രായത്തെ നന്നായറിഞ്ഞിട്ട്, ഉത്സുകാഃ=സന്തോഷമുള്ളവരായിട്ട്, ബ്രഹ്മാണം അഗ്രതഃ കൃത്വാ=ബ്രഹ്മാവിനെ മുമ്പിലാക്കീട്ട്, സഹസ്രശഃ സമാജഗ്മുഃ=ആയിരമായിരമായിട്ട് സമാഗമിച്ചു.

എല്ലാ ദേവന്മാരും രാമന്റെ അഭിപ്രായം നന്നായറിഞ്ഞുകൊണ്ട് സന്തോഷത്തോടുകൂടെ ബ്രഹ്മാവിനെ മുൻനിർത്തി അനേകായിരം പേർ അവിടെ ആഗമിച്ചു.

ദേവന്മാരുടെ ആഗമനത്തെക്കുറിച്ച് വാല്മീകി:—

"അഭിപ്രായംതുരാമസ്യ വിജ്ഞായ സുരസത്തമാഃ
പിതാമഹംപുരസ്കൃത്യ സർവഏവസമാഗതാഃ
ആദിത്യാവസവോരുദ്രാ ഋഷയോമരുദശ്വിനൌ
ഗന്ധർവാപ്സരസശ്ചൈവ സർവഏവസമാഗതാഃ.
നാഗായക്ഷാഃ സുപർണാശ്ച തഥാവിദ്യാധരോത്തമാഃ
സീതാശപഥസംഭ്രാന്താഃ സർവഏവസമാഗതാഃ
തതോവായുഃ സുഖസ്പർശോ ദിവ്യഗന്ധവഹഃ ശുഭഃ
തംജനൌഘം സുരാംശ്ചൈവ പ്രഹ്ലാദയതിസർവശഃ."

രാമന്റെ അഭിപ്രായമറിഞ്ഞ ദേവശ്രേഷ്ഠന്മാർ ബ്രഹ്മാവിനെ മുൻനിർത്തി സർവരും ആഗമിച്ചു. ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, ഋഷികൾ, മരുദ്ദേവന്മാർ, അശ്വികൾ, ഗന്ധർവന്മാർ, അപ്സരസ്സുകൾ, നാഗങ്ങൾ, യക്ഷന്മാർ, ഗരുഡന്മാർ, വിദ്യാധരന്മാരിൽ ഉത്തമന്മാർ, മുതലായവർ, സീത ചെയ്യുന്ന ശപഥത്തെ കാണ്മാൻ സംഭ്രമത്തോടു

കൂടെ വന്നുചേൎന്നു. ദിവ്യമായ ഗന്ധത്തോടും സുഖസ്പൎശത്തോടുംകൂടിയ ശുദ്ധവായു വീശി. ആ ജനസമൂഹത്തെയും ദേവന്മാരെയും അത്യന്തം ആഹ്ലാദിപ്പിച്ചു.

33. പ്രജാഃ സമാഗമൻഹൃഷ്ടാഃ സീതാകൌഷേയവാസിനീ
ഉദങ്മുഖീഹ്യധോദൃഷ്ടിഃ പ്രാംജലിർവാക്യമബ്രവീത്

ഹൃഷ്ടാഃ പ്രജാഃ=സന്തോഷിച്ച പ്രജകളും, സമാഗമൻ=സമാഗമിച്ചു, കൌഷേയവാസിനീ=പട്ടുവസ്ത്രം ധരിച്ചവളും, ഉദങ്മുഖീ=വടക്കു നോക്കി നില്ക്കുന്നവളും, അധോദൃഷ്ടിഃ=താഴത്തു നോക്കുന്നവളും, പ്രാംജലിഃ=അംജലി ചെയ്തവളുമായ, സീതാ=സീത, വാക്യം അബ്രവീത്=വാക്യത്തെ പറഞ്ഞു.

സീതയുടെ ശപഥം കാണ്മാൻ സന്തോഷമുള്ളവരായ പ്രജകളും വന്നു നിറഞ്ഞു. പട്ടുവസ്ത്രം ധരിച്ചും, വടക്കോട്ടു നോക്കിയും ഭൂമിയിൽ ദൃഷ്ടിയെ പതിപ്പിച്ചുംഅംജലിബന്ധിച്ചും നില്ക്കുന്ന സീതയിങ്ങിനെ പറഞ്ഞു.

വാല്മീകി പറയുന്ന വാക്യം:—

തദത്ഭുതമിവാചിന്ത്യം നിരൈക്ഷന്തസമാഗതാഃ
മാനവാഃസർവരാഷ്ട്രേഭ്യഃ പൂർവംകൃതയുഗേയഥാ
സർവാൻ സമാഗതാൻദൃഷ്ട്വാ സീതാകാഷായവാസിനീ
അവാങ്മുഖീബാഷ്പകലം പ്രാഞ്ജലിർവാക്യമബ്രവീത്."

"സർവരാജ്യങ്ങളിൽനിന്നും വന്നിരിക്കുന്ന മനുഷ്യന്മാർ പണ്ടു കൃതയുഗത്തിലെന്നപോലെ ചിന്തിപ്പാൻപോലും സാദ്ധ്യമല്ലാത്തതായ ആ മഹാസദസ്സിനെ നോക്കി അത്യത്ഭുതമായിക്കരുതി. വന്നുചേൎന്നിരിക്കുന്ന സൎവ്വരേയും നോക്കീട്ട്, കാവിവസ്ത്രം ധരിച്ചും, മുഖം താഴ്ത്തിയും നില്ക്കുന്ന സീത അംജലിബന്ധിച്ച്, ബാഷ്പം നിമിത്തം ഇടറിപ്പുറപ്പെടുന്ന മധുരാക്ഷരങ്ങളടങ്ങിയ വാക്യത്തെ പറഞ്ഞു."

34. രാമാദന്യം യഥാഹം വൈമനസാപിനചിന്തയേ
തഥാമേ ധരണീദേവീ വിവരം ദാതുമർഹതി.

രാമാത് അന്യം=രാമനിൽനിന്നന്യനെ, മനസാ അപി=മനസ്സുകൊണ്ടുകൂടെ, അഹം=ഞാൻ, യഥാ നചിന്തയേ=ഏതുവിധം ചിന്തിക്കുന്നില്ലയോ, തഥാ=അപ്രകാരം, ധരണീദേവീ=ഭൂമിദേവി, മേ=എനിക്ക്. വിവരം=പ്രവേശദ്വാരത്തെ, ദാതും അർഹതി=ദാനം ചെയ്വാനർഹിക്കുന്നു.

രാമനെയല്ലാതെ അന്യനെ ഞാൻ മനസ്സുകൊണ്ടുകൂടെ ചിന്തിക്കാതിരിക്കുന്നതിനെ അനുസരിച്ച് ഭൂമിദേവി എനിക്ക് കടക്കുവാനുള്ള ഒരു ദ്വാരത്തെ നൽകേണം.

35. തഥാശപന്ത്യാഃ സീതായാഃ പ്രാദുരാസീന്മഹാത്ഭുതം
ഭൂതലാൽദിവ്യമത്യൎത്ഥം സിംഹാസനമനുത്തമം
നാഗേന്ദ്രൈർദ്ധ്രിയമാണംച ദിവ്യദേഹൈരവിപ്രഭം.

തഥാ ശപന്ത്യാഃ സീതായാഃ=അപ്രകാരം ശപഥം ചെയ്യുന്ന സീതയുടെ മുമ്പിൽ, മഹാത്ഭുതം പ്രാദുരാസീത്=മഹത്തായ അത്ഭുതമുണ്ടായി, ദിവ്യദേഹൈഃ=ദിവ്യമായ ദേഹത്തോടുകൂടിയ, നാഗേന്ദ്രൈഃ=ഗജശ്രേഷ്ഠന്മാരാൽ, ധ്രിയമാണം=ധരിക്കപ്പെട്ടുന്നതും, രവിപ്രഭം=സൂൎയ്യന്റെ പ്രഭയോടുകൂടിയതും, അത്യൎത്ഥം ദിവ്യം=ഏററവും ദിവ്യവും, അനുത്തമം=അത്യന്തം ഉത്തമവുമായ, സിംഹാസനം=സിംഹാസനം, ഭൂതലാത് ഉത്ഥിതം=ഭൂതലത്തിൽനിന്ന് ഉണ്ടായി.

ഇപ്രകാരം ശപഥം ചെയ്ത സീതയുടെ മുമ്പാകെ അത്യത്ഭുതമായ ഒരു സംഭവം കാണപ്പെട്ടു. ദേവലോകത്തിലുള്ള ഗജങ്ങളാൽ വഹിക്കപ്പെട്ടുന്നതും, ശുദ്ധമേ അലൌകികവും, സൂൎയ്യന്റെപ്രഭക്ക് സദൃശിയായ പ്രഭയോടുകൂടിയതും അതിശ്രേഷ്ഠവുമായ ഒരു സിംഹാസനം ഭൂമിയിൽനിന്നു പുറപ്പെട്ടുവന്നു.

36. ഭൂദേവീജാനകീംദോൎഭ്യാം ഗൃഹീത്വാസ്നേഹസംയുതാ
സ്വാഗതംതാമുവാചൈനാമാസനേസന്ന്യവേശയത്.

സ്നേഹസംയുതാ ഭൂദേവീ=സ്നേഹത്തോടുകൂടിയ ഭൂമിദേവി, ദോൎഭ്യാം=രണ്ടുകൈകൾകൊണ്ട്, ജാനകീംഗൃഹീത്വാ=ജാനകിയെ ഗ്രഹിച്ചിട്ട്, താം ഏനാം=ആ ഇവളോടു, സ്വാഗതംഉവാച=സ്വാഗതംപറഞ്ഞു. ആസനേ=ആസനത്തിൽ, സന്ന്യവേശയത്=സന്നിവേശിപ്പിച്ചു.

സ്നേഹയുക്തയും ദിവ്യദേഹം ധരിച്ചു വന്നിരിക്കുന്നവളുമായ ഭൂമിദേവി സീതയെ രണ്ടു കൈകൾകൊണ്ടും താങ്ങിയെടുത്തു സ്വാഗതം പറഞ്ഞു സിംഹാസനത്തിലിരുത്തി.

37. സിംഹാസനസ്ഥാം വൈദേഹീം പ്രവിശന്തീംരസാതലം
നിരന്തരാപുഷ്പവൃഷ്ടിർദ്ദിവ്യാസീതാമവാകിരത്

സിംഹാസനസ്ഥാം=സിംഹാസനത്തിലിരിക്കുന്നവളും, രസാതലം പ്രവിശന്തീം=രസാതലത്തെക്ക് പ്രവേശിക്കുന്നവളുമായ, വൈദേഹീം സീതാം=വിദേഹരാജപുത്രിയായ സീതയെ, നിരന്തരാ=ഇടവിടാതെയുള്ള, ദിവ്യാപുഷ്പവൃഷ്ടിഃ=ദിവ്യമായ പുഷ്പവൎഷം, അവാകിരത്=വൎഷിച്ചു.

സിംഹാസനത്തിലിരുന്നു് രസാതലത്തിലേക്കു പോകുന്ന സീതയുടെ മീതെ ദിവ്യയായ പുഷ്പവൃഷ്ടി നിരന്തരമായുണ്ടായി.

38. സാധുവാദശ്ചസുമഹാൻ ദേവാനാം പരമാത്ഭുതഃ
ഊചുശ്ചബഹുധാവാചോ ഹ്യന്തരിക്ഷഗതാഃസുരാഃ

ദേവാനാം=ദേവന്മാരുടെ, പരമാത്ഭുതഃ=അത്യന്തം അത്ഭുതമായ, മഹാൻ സാധുവാദഃ=മഹത്തായ സാധുവാദം, അന്തരിക്ഷഗതാഃസുരാഃ=ആകാശത്തിൽ സഞ്ചരിക്കുന്ന ദേവന്മാർ, ബഹുധാവാചഃ=ബഹുപ്രകാരത്തിലുള്ള വാക്കുകളെ, ഊചുഃച=പറകയും ചെയ്തു.

ദേവന്മാരുടെ മഹത്തായ സാധുവാദം അത്യത്ഭുതം സൂചിപ്പിക്കുന്ന വിധത്തിലായിരുന്നു. ആകാശചാരികളായ ദേവന്മാർ ബഹുവിധത്തിലുള്ള വാക്കുകളെ ഉച്ചരിച്ചു.

39. അന്തരിക്ഷേചഭൂമൌച സർവേസ്ഥാവരജംഗമാഃ
വാനരാശ്ചമഹാകായാഃ സീതാ ശപഥകാരണാത്.

40. കേചിൽചിന്താപരാസ്തസ്യാഃ കേചിൽധ്യാനപരായണാഃ
കേചിദ്രാമംനിരീക്ഷന്തഃ കേചിൽസീതാമചേതസഃ

4'. മുഹൂർത്തമാത്രംതൽസർവം തൂഷ്ണീംഭൂതമചേതനം
സീതാപ്രവേശനംദൃഷ്ട്വാ സർവംസംമോഹിതംജഗത്.

അന്തരീക്ഷേ=ആകാശത്തിലും, ഭൂമൌച=ഭൂമിയിലും, സ്ഥാവരജംഗമാഃസർവേ=സ്ഥാവരജംഗമങ്ങളായ സർവങ്ങളും, മഹാകായാഃവാനരാഃച=മഹത്തായ ശരീരമുള്ള വാനരന്മാരും, സീതാശപഥകാരണാൽ=സീതയുടെ ശപഥം നിമിത്തം, കേചിൽ=ചിലർ, തസ്യാഃ ചിന്താപരാഃ=അവളെക്കുറിച്ചു ചിന്തിക്കുന്നതിൽ താൽപര്യമുള്ളവരും, കേചിൽ ധ്യാനപരാഃ=ചിലർ ധ്യാനിക്കുന്നതിൽ താല്പര്യമുള്ളവരും, അചേതസഃകേചിൽ=മനസ്സുമങ്ങിയ ചിലർ, രാമം നിരീക്ഷന്തഃ=രാമനെ നോക്കുന്നവരുമായിട്ടു്, മുഹൂർത്തമാത്രം=മുഹൂർത്തസമയത്തിൽ, അചേതനം സർവം=ചൈതന്യമില്ലാത്തതുപോലെയിരിക്കുന്ന സർവവും, തൂഷ്ണീംഭൂതം=ഒന്നും പറയാതെയിരുന്നു, സീതാപ്രവേശനംദൃഷ്ട്വാ=സീതയുടെ പ്രവേശനത്തെ ദർശിച്ചിട്ടു്, സർവംജഗത്=സർവമായ ജഗത്തു്, സംമോഹിതം=ഏററവും മോഹിച്ചിരിക്കുന്നു.

ആകാശത്തിലും ഭൂമിയിലുമുള്ള സ്ഥാവരജംഗമങ്ങളായ സർവങ്ങളും, വമ്പിച്ച ശരീരമുള്ള വാനരന്മാരും, സീത ചെയ്ത ശപഥം നിമിത്തം, ചിലർ സീതാമാഹാത്മ്യത്തെക്കുറിച്ചു ചിന്തിക്കുന്നവരും, ചിലർ സീതയുടെ ആ ദിവ്യരൂപത്തെക്കുറിച്ചു ധ്യാനിക്കുന്നവരും, ചിലർ സീ

താവിയോഗം നിമിത്തം രാമനിൽ കാണപ്പെട്ടുന്നതായ ഭാവവിശേഷത്തെ നോക്കുന്നവരും, ചിലർ സീതയെ ആലോചിച്ച മനസ്സ് തീരെ വിട്ടവരുമായ് ഭവിച്ചു. സീത ഭൂമിയുടെ അന്തർഭാഗത്തിൽ പ്രവേശിച്ചതിനെ കണ്ടതുകൊണ്ട് എല്ലാവരും ഒന്നും ഉച്ചരിക്കാതെയും ജീവനില്ലാത്തവരെപ്പോലെയും സ്തംഭിച്ചുപോയി. ലോകം ഒട്ടാകെ സമ്മോഹിച്ചു.

42. രാമസ്തുസർവംജ്ഞാത്വൈവ ഭവിഷ്യൽകാര്യഗൌരവം
അജാനന്നിവദുഃഖേന ശുശോചജനകാത്മജാം.

രാമഃതു=രാമനാകട്ടെ, ഭവിഷ്യത്സർവം കാര്യഗൌരവം=ഭവിപ്പാൻ പോകുന്ന സർവമായ കാര്യഗൌരവത്തെ, ജ്ഞാത്വാ ഏവ=അറിഞ്ഞിട്ടുതന്നെ, അജാനൻ ഇവ=അറിയാത്തവനെന്നപോലെ ദുഃഖേന=ദുഃഖത്തോടുകൂടെ, ജനകാത്മജാം=സീതയെക്കുറിച്ച് ശുശോച=പരിതപിച്ചു.

രാമനാകട്ടെ ഇപ്പോൾ നടന്നതായ എല്ലാ സംഗതിയേയും മുൻകൂട്ടിത്തന്നെ അറിഞ്ഞവനായിരുന്നു. എങ്കിലും അറിയാത്തവനെന്നപോലെ സീതയുടെ അന്തർദ്ധാനത്തെക്കുറിച്ച് ഖേദിച്ചുംകൊണ്ട് വളരെ പരിതാപത്തെ പ്രകാശിപ്പിച്ചു.

ഇവിടെ വാല്മീകീയത്തിൽ കാണുന്ന വിശേഷം:—

"സരുദിത്വാചിരംകാല മുഷ്ണംബാഷ്പമവാസൃജത്
ക്രോധശോകസമാവിഷ്ടോ രാമോവാക്യമഥാബ്രവീത്
വസുധേത്വംഭഗവതിസീതാം നിര്യാതയസ്വമേ
ദർശയിഷ്യാമിവാ ക്രോധംയഥാമാമവഗച്ഛസി
ആനയധ്വംഖനിത്രംമേ അദ്യാഹംമൈഥിലീകൃതേ
സപർവതവനാംകൃത്സ്നാം ഖനിഷ്യാമിവസുന്ധരാം
അദ്യദാസ്യതിവാസീതാം തഥാരൂപാംസ്വയംമഹീ
നാശയിഷ്യാമിവാഭൂമിം സർവമാപോഭവിഷ്യതി"

"രാമനധികനേരം കരഞ്ഞു കണ്ണീരൊഴുക്കിയശേഷം ക്രോധവും ശോകവും അധികരിച്ചതുകൊണ്ടിങ്ങിനെ പറഞ്ഞു:—ഹേ ഭഗവതി, വസുന്ധരേ! സീതയെ എനിക്കു വിട്ടുതരിക. അല്ലെങ്കിൽ ഭവതിയെന്നെ നന്നായറിയത്തക്കവിധം ഞാൻ എന്റെ കോപത്തെ പ്രകാശിപ്പിക്കും. ആരവിടെ, എന്റെ ഖനിത്രത്തെ (കുഴിക്കുവാനുള്ള ആയുധത്തെ) ഇങ്ങോട്ടു കൊണ്ടുവരുവിൻ. ഇപ്പോൾ ഞാൻ സീതയെ വീണ്ടെടുക്കുവാൻവേണ്ടി പർവ്വതങ്ങളും കാടുകളും ഉൾപ്പെട്ടതായ ഈ ഭൂ

മിയെ മുഴുവനും കുഴിച്ചു മറിക്കുന്നുണ്ട്. ഇപ്പോൾ ഭൂമിദേവി എന്റെ സീതയെ, ആ സുന്ദരിയെ, അതേവിധത്തിൽ ഒന്നോ എനിക്കു തരണം അല്ലെങ്കിൽ ഞാൻ ഭൂമിയെ നശിപ്പിക്കും. എല്ലാം ജലമയമായ് ഭവിക്കും."

ഇങ്ങിനെ ക്രോധാവിഷ്ടനായ രാമനെ ബ്രഹ്മാവിന്റെ ഉപദേശാനുസരണം രസാതലത്തിൽനിന്നു പുറപ്പെട്ടതായ അശരീരവാണി ശാസിച്ചതായിട്ടു വാല്മീകി പിന്നെയും പറയുന്നു.

"ഏതസ്മിന്നന്തരേവാണീ നിഃസൃതാ ധരണീതലാത്
ജഹിതപം രാമസന്താപം കൃതാന്തോഹ്യത്രകാരണം.
കാംക്ഷസേയച്ചവൈദേഹീം തദ്ദൃഥാപരിതപ്യസേ
ദുർല്ലഭംദൎശനംതസ്യാ ത്രൈലോക്യേയാ പ്രതിഷ്ഠിതാ
ഇഹസ്ഥാപൂജ്യതേനാഗൈർമർത്ത്യലോകേ ചമാനവൈഃ
പിതൃണാം ചസുധാസ്വർഗ്ഗേസാതൃപ്തിരമൃതാശിനാം
ശ്രീവത്സവക്ഷസോദേഹേ സൈവലക്ഷ്മീഃപ്രതിഷ്ഠിതാ
സിദ്ധാനാംസ്വർഗ്ഗസംസ്ഥാനാം സാചസിദ്ധിഃപ്രതിഷ്ഠിതാ
നിവൎത്തയമതിംരാമ വൈദേഹ്യാദൎശനംപ്രതി
ദൃഷ്ട്വാവ്യായദിതേസീതാ പുത്രൌപശ്യകുശീലവൌ
ശ്രൂയതാംചരിതംകാവ്യം സത്യംവാല്മീകിനാകൃതം
ഉത്തരേയൽഭവിഷ്യച്ചയഥാപ്രാഹപിതാമഹഃ"

ഈയവസരത്തിൽ ഭൂമിയുടെ അധോഭാഗത്തിൽനിന്ന് വാക്കുണ്ടായി, രാമ! സന്താപത്തെയുപേക്ഷിച്ചാലും. സീതയുടെ അന്തൎദ്ധാനത്തിന് കാലൻതന്നെ കാരണം. സീതയെ ഇനിക്കാണേണമെന്നുള്ള അങ്ങയുടെ കാംക്ഷ വ്യൎത്ഥംതന്നെ. പരിതാപം മാത്രമാണതിന്റെ ഫലം. സീതയെ ഇനികാണ്മാൻ കഴികയില്ല. മൂന്നു ലോകത്തിലും ആ സ്വരൂപം ഉറച്ചിരിക്കുന്നു. ഈ രസാതലത്തിലുള്ള സീതയെ സൎപ്പങ്ങൾ പൂജിക്കുന്നു. മനുഷ്യലോകത്തിൽ ഉള്ള രൂപത്തെ മാനുഷന്മാരും പിതൃലോകത്തിൽ പിതൃക്കളും സ്വർഗ്ഗലോകത്തിൽ ദേവന്മാരും പൂജിച്ചു സംതൃപ്തന്മാരായ് ഭവിക്കുന്നു. ശ്രീവത്സമാകുന്ന മറുമാറിടത്തിലുള്ള ശ്രീവിഷ്ണുവിന്റെ ദിവ്യവിഗ്രഹത്തിൽ സീതാദേവി ലക്ഷ്മിദേവിയായിരിക്കുന്നു. ഹേ രാമ! വൈദേഹിയെ കാണ്മാനുള്ള ആഗ്രഹത്തിൽനിന്ന് മനസ്സിനെ പിൻവലിച്ചുകൊൾക. സീതയെക്കാണേണമെന്നുണ്ടെങ്കിൽ പുത്രന്മാരായ കുശലവന്മാരെ കണ്ടുകൊൾക. ശ്രീവാല്മീകിയുണ്ടാക്കിയതായ സത്യമായ കാവ്യത്തെ കേൾക്കുകയുംചെയ്ക. ഉത്തരകാണ്ഡത്തിൽ ഈ ഭവിഷ്യത്ത് മുഴുവനും ബ്രഹ്മാവുതന്നെ പറഞ്ഞിരിക്കുന്നു.

43. ബ്രഹ്മണാ ഋഷിഭിഃസാൎദ്ധം ബോധിതോ രഘുനന്ദനഃ
പ്രതിബുദ്ധഇവസ്വപ്നാച്ചകാരാനന്തരാഃക്രിയാഃ

ഋഷിഭിഃസാൎദ്ധം=ഋഷികളോടുകൂടെ, ബ്രഹ്മണാ=ബ്രഹ്മാവിനാൽ,ബോധിതഃരഘുനന്ദനഃ=ബോധിപ്പിക്കപ്പെട്ട രാമൻ, സ്വപ്നാത് പ്രതിബുദ്ധഃ ഇവ=സ്വപ്നത്തിൽനിന്നുണൎന്നവനെന്നപോലെ, അനന്തരാഃ ക്രിയാഃ=പിന്നെ ആവശ്യമായ കാൎയ്യങ്ങളെ, ചകാര=ചെയ്തു.

ഋഷികളോടുകൂടെയവിടെ പ്രത്യക്ഷനായ ബ്രഹ്മാവ് രാമനോടു സംഗതികളെല്ലാം പറഞ്ഞാശ്വസിപ്പിച്ചു. ഉടനെ സ്വപ്നത്തിൽനിന്നുണൎന്നവനെന്നപോലെ അനന്തരം ചെയ്യേണ്ടതായ കൎമ്മങ്ങളെചെയ്തു.

44. വിസസൎജ്ജഋഷീൻസൎവാൻ ഋത്വിജോയേസമാഗതാഃ
താൻസൎവ്വാൻധനരത്നാദ്യൈസ്തോഷയാമാസഭൂരിശഃ

സൎവ്വാൻ ഋഷീൻ=സൎവ്വന്മാരായ ഋഷികളേയും, സമാഗതാഃ യേ ഋത്വിജഃ=സമാഗമിച്ചിരുന്ന ഋത്വിക്കുകളേയും, വിസസൎജ=പറഞ്ഞയച്ചു. താൻ സൎവ്വാൻ=അവർ സൎവ്വരേയും, ധനരത്നാദ്യൈഃ=ധനങ്ങൾ രത്നങ്ങൾ എന്നിവകൊണ്ടു, ഭൂരിശഃ തോഷയാമാസ=അധികം സന്തോഷിപ്പിച്ചു.

അശ്വമേധം നടത്തിപ്പാനായി അവിടെ വന്നിരുന്ന സകല ഋത്വിക്കുകളേയും ഋഷിമാരേയും ധനരത്നാദികൾ കൊടുത്തതീവ സന്തോഷിപ്പിച്ചയക്കുകയും ചെയ്തു.

45. ഉപാദായ കുമാരൌതാവയോദ്ധ്യാമഗമൽപ്രഭുഃ
തദാദി നിസ്പൃഹോ രാമഃ സൎവഭോഗേഷു സൎവദാ
ആത്മചിന്താപരോനിത്യമേകാന്തേസമുപസ്ഥിതഃ.

തൌ കുമാരൌ ഉപാദായ=ആ കുമാരന്മാരെ ഉപാദാനം ചെയ്തിട്ട്, പ്രഭുഃ=രാമൻ, അയോദ്ധ്യാം അഗമത്=അയോദ്ധ്യയെ പ്രാപിച്ചു, തദാദി=അന്നു മുതൽ, രാമഃ=രാമൻ, സൎവ്വഭോഗേഷു=സൎവ്വഭോഗങ്ങളിലും, സൎവ്വദാ=എപ്പോഴും, നിസ്പൃഹഃ=താല്പൎയ്യമില്ലാത്തവനും, ആത്മചിന്താപരഃ=ആത്മചിന്തയിൽ താല്പൎയ്യമുള്ളവനും, നിത്യം=എപ്പോഴും, ഏകാന്തേ=വിജനസ്ഥലത്തിൽ, സമുപസ്ഥിതഃ=ഇരിക്കുന്നവനുമായിരുന്നു.

കുശലവന്മാരായ ആ കുമാരന്മാരോടുകൂടെ യജ്ഞശാലയിൽനിന്ന് അയോദ്ധ്യയിലേക്ക് രാമൻ പോയി. അതുമുതൽ സൎവ്വസുഖവിഷയങ്ങളിലും താല്പൎയ്യമില്ലാത്തവനും ആത്മധ്യാനത്തിൽ തൽപരനുമായിട്ട് ജനബാധയില്ലാത്ത സ്ഥലത്തിൽ ഇരുന്നു കഴിച്ചുകൂട്ടി.

46. ഏകാന്തേധ്യാനനിരതേ ഏകദാരാഘവേസതി
ജ്ഞാത്വാനാരായണംസാക്ഷാൽ കൌസല്യാപ്രിയവാദിനീ
ഭക്ത്യാഗത്യപ്രസന്നംതം പ്രണതാപ്രാഹഹൃഷ്ടധീഃ.

ഏകദാ=ഒരുനാൾ, ഏകാന്തേ=ഏകാന്തത്തിൽ, രാഘവേധ്യാനനിരതേസതി=രാഘവൻ ധ്യാനനിരതനായിരിക്കുമ്പോൾ, സാക്ഷാൽ നാരായണംജ്ഞാത്വാ=സാക്ഷാൽ നാരായണനെന്നറിഞ്ഞിട്ട്, പ്രഹൃഷ്ടധീഃ=സന്തോഷിച്ച മനസ്സോടുകൂടിയ, പ്രിയവാദിനീകൌസല്യാ=പ്രിയവാദിനിയായ കൌസല്യ, ഭക്ത്യാആഗത്യ=ഭക്തിയോടുകൂടെ ആഗമിച്ചിട്ട്, പ്രസന്നം തം=പ്രസന്നനായ അവനെ, പ്രണതാ=പ്രണമിച്ചവളായിട്ടു, പ്രാഹ=പറഞ്ഞു.

ഒരുദിവസം ശ്രീരാമൻ ഏകാന്തത്തിൽ ആത്മാവിനെ ധ്യാനിച്ചിരിക്കയായിരുന്നു. അപ്പോൾ, സ്വപുത്രനായ രാമൻ സാക്ഷാൽ ശ്രീനാരായണനാണെന്നറിഞ്ഞിട്ട് പ്രിയവാദിനിയായ കൌസല്യ മനസ്സന്തോഷത്തോടും ഭക്തിയോടുംകൂടെ വന്ന് പ്രസന്നനായ രാമനെ നമസ്കരിച്ചിപ്രകാരം പറഞ്ഞു. പുത്രനല്ല ശ്രീനാരായണനാണെന്ന വിചാരമാണ് നമസ്കരിപ്പാൻ കാരണം. ഋഷികളുടെ വാക്യവും ശ്രീരാമപ്രസാദവും നിമിത്തം ശ്രീനാരായണനാണെന്നുള്ള ബോധം രാമനെക്കുറിച്ച് കൌസല്യക്കുണ്ടായി.

47. രാമ! ത്വം ജഗതാമാദിരാദിമധ്യാന്തവൎജ്ജിതഃ
പരമാത്മാ പരാനന്ദഃ പൂൎണ്ണഃ പുരുഷ ഈശ്വരഃ

രാമ!_അല്ലയോ രാമ!, ത്വം=നിന്തിരുവടി, ജഗതാം ആദിഃ=ജഗത്തുക്കളുടെ മൂലകാരണവും, ആദിമദ്ധ്യാന്തവൎജ്ജിതഃ=ആദിയും മദ്ധ്യവും അന്തവുമില്ലാത്തവനും, പരാനന്ദഃ=പരമാനന്ദസ്വരൂപനും, പൂൎണ്ണഃ=എങ്ങും നിറഞ്ഞവനും, പുരുഷഃ=ജീവനായിരിക്കുന്നവനും, ഈശ്വരഃ=നിയന്താവും, പരമാത്മാ=പരമാത്മാവുമാകുന്നു.

കൌസല്യ എന്തു പറഞ്ഞുവെന്നതിനെ വിവരിക്കുന്നു:—രാമ! നിന്തിരുവടി പരമാത്മാവാകുന്നു. സൎവ്വ ശരീരങ്ങളിൽ ജീവസ്വരൂപേണ വസിക്കുന്ന പുരുഷശബ്ദവാച്യനും, ജീവനിയന്താവായ ഈശ്വരനും, ജന്മാദികളായ ആറുവിധം വികാരങ്ങളില്ലാത്തവനും, വൃദ്ധിക്ഷയം മുതലായ പരിണാമസ്വരൂപവികാരങ്ങളില്ലാത്തവനും, പരിപൂൎണ്ണനും, ആദിയും മധ്യവും അവസാനവുമില്ലാത്തവനും, പരമാനന്ദസ്വരൂപനും. സകല ലോകങ്ങളുടെ മൂലകാരണസ്വരൂപനുമാകുന്നു. ഉൽപത്തി, വളൎച്ച, ലയം ഇവയുള്ള ജഗത്തിന്റെ കാരണഭൂതനായതുകൊണ്ട് ഉൽപ

ത്ത്യാദികളില്ലാത്ത പരമാത്മാവുതന്നെ രാമൻ എന്നുറപ്പിച്ചു. ആപ്തകാമനാണെന്നു കാണിപ്പാൻ പൂർണ്ണഃ എന്ന വിശേഷണം. ഹിരണ്യഗർഭൻ മുതലായവരുടെ ആനന്ദത്തിന്നും കാരണമായിരിക്കുന്ന നിരതിശയമായ ആനന്ദംതന്നെ രാമൻെറ സാക്ഷാൽ സ്വരൂപം. മാനുഷമായ പ്രാകൃതരൂപം ലോകാനുഗ്രഹത്തിന്നായി സ്വേച്ഛയാ സ്വീകരിച്ചതുമാത്രമാണെന്നഭിപ്രായം.

48. ജാതോസി മേ ഗർഭഗൃഹേ മമ പുണ്യാതിരേകതഃ
അവസാനേ മമാപ്യദ്യ സമയോഭൂദ്രഘൂത്തമ!
നാദ്യാപ്യബോധജഃ കൃത്സ്നോ ഭവബന്ധോനിവർത്തതേ

മമ=എൻെറ, പുണ്യാതിരേകതഃ=പുണ്യാധിക്യത്താൽ, മേ ഗർഭഗൃഹേ=എൻെറ ഗർഭരൂപഗൃഹത്തിൽ, ജാതഃ അസി=ജനിച്ചിരിക്കുന്നു, രഘൂത്തമ!=ഹേ രഘുശ്രേഷ്ഠ!. അദ്യ മമ അവസാനേ സമയഃ ആഭൂത്=ഇപ്പോൾ എൻെറ അവസാനത്തിൽ സമയം ആയിരിക്കുന്നു, അദ്യാപി ഇപ്പോഴും, അബോധജഃ=അജ്ഞാനത്തിൽനിന്നുണ്ടായിരിക്കുന്ന, ഭവബന്ധഃ=സംസാരബന്ധം, കൃത്സ്നഃ ന നിവത്തതേ=സമസ്തമായിട്ട് നിവത്തിച്ചിട്ടില്ല.

ആനന്ദരൂപ പരമാത്മാവാണെങ്കിലും, നിന്തിരുവടി എൻെറ ഭാഗ്യാധിക്യത്താൽ എൻെറ ഗർഭമാകുന്ന വസതിയിൽ ജനിച്ചിരിക്കുന്നു. സീത പോയതുപോലെത്തന്നെ ഞാനും ഈ ശരീരംവിട്ടു പോകേണ്ടതായ കാലം അടുത്തിരിക്കുന്നു. ഇപ്പോഴും ആത്മസ്വരൂപത്തെ നന്നായറിയാത്തതുകൊണ്ട് സംസാരബന്ധം മുഴുവനും നശിച്ചിട്ടില്ല.

49. ഇദാനീമപിമേജ്ഞാനം ഭവബന്ധ നിവർത്തകം
യഥാ സംക്ഷേപതോഭൂയാ ത്തഥാ ബോധയമാംവിഭോ.

ഇദാനീം അപി=ഇപ്പോഴെങ്കിലും, ഭവബന്ധനിവത്തകം ജ്ഞാനം=സംസാരബന്ധത്തെ നശിപ്പിക്കുന്നതായ അറിവ്, യഥാ സംക്ഷേപതഃ മേ ഭൂയാത്=ഏതുവിധമായാൽ ചുരുക്കത്തിലെനിക്കുണ്ടാകുമോ, വിഭോ!=ജ്ഞാനസ്വരൂപ, തഥാ മാം ബോധയ=അപ്രകാരം എന്നെ ബോധിപ്പിച്ചാലും.

ഹേ പരമാത്മൻ! ഇപ്പോഴെങ്കിലും സംസാരബന്ധത്തെ നിശ്ശേഷം നശിപ്പിക്കുന്നതായ പരമാത്മജ്ഞാനം ഏതുവിധമുപദേശിച്ചാൽ എനിക്കുണ്ടാകുമോ ആവിധം ചുരുക്കമായിട്ടെന്നെ ധരിപ്പിക്കുവാൻ കൃപയുണ്ടാകേണമേ.

50. നിർവേദവാദിനീമേവം മാതരം മാതൃവത്സലഃ
ദയാലുഃ പ്രാഹധർമ്മാത്മാ ജരാജർജ്ജരിതാം ശുഭാം.

ശുഭാം=ശുദ്ധയും, ജരാജർജ്ജരിതാം=ജരയാൽ ജീർണ്ണയും, ഏവം നിർവേദവാദിനീം=ഇപ്രകാരം നിർവേദത്തെക്കുറിച്ചു പറയുന്നവളുമായ, മാതരം=മാതാവിനോട്, ദയാലുഃ മാതൃവത്സലഃ=കരുണാനിധിയും മാതാവിൽ വാത്സല്യമുള്ളവനുമായവൻ, പ്രാഹ=പറഞ്ഞു.

അന്തഃകരണത്തിൽ പരിശുദ്ധി നിറഞ്ഞും, ജരയാൽ ജീർണ്ണിച്ചും, വിഷയസുഖങ്ങളിൽ തീരെ ആശയില്ലാതിരിക്കുന്ന സ്ഥിതിയെ ഇപ്രകാരം തുറന്നു പറയുന്നവളുമായ മാതാവിനോട്, കാരുണ്യവാരിധിയും മാതൃവത്സലനുമായ രാമചന്ദ്രനിപ്രകാരം പറഞ്ഞു.

51. മാർഗ്ഗാസ്ത്രയോ മയാപ്രോക്താഃ പുരാ മോക്ഷാപ്തിസാധകാഃ
ക്രിയാഃയാഗോ ജ്ഞാനയോഗോ ഭക്തിയോഗശ്ച ശാശ്വതഃ

പുരാ=പണ്ട്, മോക്ഷാപ്തിസാധകാഃ=മോക്ഷപ്രാപ്തിയെ സാധിപ്പിക്കുന്ന, ത്രയഃ മാർഗ്ഗാഃ=മൂന്നു മാർഗ്ഗങ്ങൾ, മയാ പ്രോക്താഃ=എന്നാൽ പറയപ്പെട്ടിരിക്കുന്നു, ക്രിയായോഗഃ=ക്രിയാകലാപരൂപമായ ഉപായം, ജ്ഞാനയോഗഃ=തത്വജ്ഞാനരൂപമായ ഉപായം, ഭക്തിയോഗഃ=ഭക്തിരൂപമായ ഉപായം, ശാശ്വതഃ=എന്നെന്നും നിലനില്ക്കുന്നതാകുന്നു.

സൃഷ്ടിയുടെ ആദിയിൽതന്നെ, മോക്ഷം പ്രാപിപ്പാൻ സഹായിക്കുന്ന മൂന്നു വഴികളെ ഞാൻ നിശ്ചയിച്ചിരിക്കുന്നു. അവ, ക്രിയാസാമഗ്രികളോടുകൂടിയ ഉപായം, പ്രേമരസത്തോടുകൂടിയ ഉപായം, തത്വങ്ങളെ അറിയുന്നതായ ഉപായം. ഇങ്ങിനെ മൂന്നുവിധത്തിലാകുന്നു. ഈ മൂന്നു മാർഗ്ഗങ്ങളും എന്നെന്നും നിലനില്ക്കുന്നവയാകുന്നു.

യഥാശ്രുതമായ അർത്ഥം മേൽകാണിച്ചതുതന്നെ എങ്കിലും ശ്രുതിവിരോധം കൂടാതെയിരിപ്പാൻ അല്പം വിശേഷരീതിയിൽ ധരിക്കേണ്ടതാവശ്യമായിരിക്കയാൽ അതിനെ കാണിക്കാം:—"ജ്ഞാനാദേവതുകൈവല്യം" ആത്മസ്വരൂപം അറിയുന്നതു മാത്രമാണ് മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗം. "തമേവവിദിത്വാതി മൃത്യുമേതിനാന്യഃ പന്ഥാവിദ്യതേയനായ" അവനെ അറിഞ്ഞാൽ മാത്രമേ മരണത്തെ അതിക്രമിപ്പാൻ കഴിയുകയുള്ളു. അന്യമായ മാർഗ്ഗം യാതൊന്നുമില്ല എന്നിങ്ങിനെ ശ്രുതി മോക്ഷത്തിന്നടുത്ത കാരണമായിട്ട് ജ്ഞാനത്തെത്തന്നെ ഉറപ്പിച്ചിരിക്കയാൽ കർമ്മവും ഭക്തിയും ജ്ഞാനസാധനങ്ങളായിരിക്കുന്നതല്ലാതെ മോക്ഷകാരണമല്ല. എങ്കിലും പരമ്പരയാ കാരണമായിരിക്കയാൽ ക

മ്മഭക്തികളും മോക്ഷസാധനങ്ങളാണെന്ന് ധരിക്കുന്നതിൽ അബദ്ധമൊന്നുമില്ല. പക്ഷെ കമ്മഭക്തികളെ ജ്ഞാനസാധനങ്ങളായിട്ട് ധരിക്കുന്നതുകൊണ്ട് ശ്രുതിവിരോധം പരിഹരിക്കപ്പെട്ടാവുന്നതാകയാൽ ജ്ഞാനയോഗം മൂന്നുവിധത്തിലാണെന്നു ധരിക്കേണം. ഈ ജന്മത്തിൽ ചെയ്യുന്ന നിഷ്കാമകമ്മത്താൽ സമ്പാദിക്കപ്പെട്ട ചിത്തശുദ്ധിനിമിത്തം ഉണ്ടാകുന്ന ജ്ഞാനം. ഈ ജന്മത്തിൽ ഉണ്ടാകുന്ന ഭക്തിയോഗം നിമിത്തം അനുഭവപ്പെടുന്ന ജ്ഞാനം. പൂർവജന്മത്തിൽ ചെയ്ത നിഷ്കാമകമ്മത്തിൻെറയും ഭക്തിയുടേയും ഫലമായി സിദ്ധിക്കുന്ന ജ്ഞാനം. ഇങ്ങിനെ ആത്മസ്വരൂപബോധം അഭിവൃദ്ധിപ്പെട്ടുവരുന്നതോടുകൂടെ ആനന്ദാനുഭവവും, തദ്വാരാ വിഷയവിരക്തിയും പരിപൂർണമായിട്ട് ജീവന്മുക്താവസ്ഥയെ പ്രാപിക്കും. ശരീരവിയോഗാനന്തരം വിദേഹകൈവല്യപ്രാപ്തിയുമുണ്ടാകും. കമ്മവും ഭക്തിയും ജ്ഞാനത്തെ പരിപോഷിപ്പിക്കുകയും, ജ്ഞാനത്താൽ മോക്ഷം സിദ്ധിക്കുകയും ചെയ്യും, എന്നുള്ള അത്ഥത്തെയാണ് ഭഗവാൻ കൌസല്യയോടരുളിച്ചെയ്തിരിക്കുന്നത്.

52. തേഷാംതുസുലഭോമാർഗോ ഭക്തിയോഗഃസുപൂജിതഃ
ഭക്തിർവ്വിഭിദ്യതേമാതസ്ത്രിവിധാഗുണഭേദതഃ
സ്വഭാവോയസ്യയസ്തേനതസ്യഭക്തിർവ്വിഭിദ്യതേ.

തേഷാംതു=അവയുടെ മദ്ധ്യത്തിൽ, സുലഭഃ=എളുപ്പത്തിൽ ലഭിക്കാവുന്നതും, സുപൂജിതഃ=ഏററവും പൂജിക്കപ്പെടുന്നതുമായ, മാർഗഃ=മാർഗം ഭക്തിയോഗഃ=ഭക്തിയോഗം, മാതഃ=ഹേ മാതാവേ!, ഗുണഭേദതഃ=ഗുണങ്ങളുടെ ഭേദംനിമിത്തം, ഭക്തിഃ=ഭക്തി, ത്രിവിധാ വിഭിദ്യതേ=മൂന്നുവിധത്തിൽ ഭേദിക്കുന്നു, യസ്യയഃസ്വഭാവഃ=യാതൊരുവന്ന് യാതൊരു സ്വഭാവമോ, തേന=അതുകൊണ്ട്, തസ്യഭക്തിഃ=അവൻെറ ഭക്തി, വിഭിദ്യതേ=വിഭേദിക്കുന്നു.

മൂന്നു മാർഗ്ഗങ്ങളിൽ എളുപ്പത്തിൽ സിദ്ധിക്കാവുന്നതും ഏററവും ശ്ലാഘ്യവുമായതു് ഭക്തിമാർഗ്ഗമാകുന്നു. ഹേ മാതാവേ! സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങൾ നിമിത്തം ഭക്തി മൂന്നു വിധത്തിലാകുന്നു. ഏതൊരുവൻെറ സ്വഭാവം ഏതൊന്നോ അവൻെറ ഭക്തി ആ വിധത്തിലായിരിക്കും. അതുകൊണ്ട് മററൊരുവന്നുള്ള ഭക്തിയിൽനിന്നു ഭേദപ്പെട്ടതായിരിക്കും.

53. യസ്തുഹിംസാംസമുദ്ദിശ്യദംഭംമാത്സയ്യമേവവാ
ഭേദദൃഷ്ടിശ്ചസംരംഭീഭക്തോമേതാമസഃസ്മൃതഃ

യഃതു=യാതൊരുവനാകട്ടെ, ഹിംസാം=പരപീഡയേയോ, ദംഭം=പദവി കിട്ടേണമെന്നോ, മാത്സൎയ്യംവാ=അന്യരിൽ മത്സരത്തേയോ, ഉദ്ദിശ്യ=ഉദ്ദേശിച്ചിട്ട്, ഭേദദൃഷ്ടിഃ=ഭേദജ്ഞാനത്തോടും, സംരഭീ=സംരംഭത്തോടുംകൂടിയവനായിരിക്കുന്നുവോ, സഃ=അവൻ, മേ താമസഃ ഭക്തഃ സ്മൃതഃ=എന്റെ താമസഭക്തനാകുന്നുവെന്ന്, നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

ഭക്തി മൂന്നുവിധത്തിലാകയാൽ ഭക്തനും മൂന്നു വിധത്തിലുണ്ടെന്നു കാണിക്കുന്നു.

ഏതൊരുവൻ, ശത്രുനാശത്തെയോ, മഹാനാണെന്ന് പരന്മാർ കീൎത്തിക്കേണമെന്നുള്ള ആഗ്രഹത്തെയോ, അന്യോൽകൎഷം കാണ്മാൻ കഴിയാതെ അതിന്റെ നാശത്തെയോ, ഉദ്ദേശിച്ചെന്നെ പ്രതിമാദികളിൽ പൂജിക്കുന്നുവോ അവൻ തമോഗുണം അധികമുള്ള ഭക്തനാണെന്ന് ഞാൻ നിശ്ചയിച്ചിരിക്കുന്നു. അവന്ന് ജീവികളെക്കുറിച്ച് ഭേദഭാവനയും, ക്രോധാദിദുൎഗ്ഗുണങ്ങളുമുള്ളതിനാൽ അവന്റെ ഭക്തിക്കു പരിശുദ്ധിയില്ല.

54. ഫലാഭിസന്ധിഭോഗാൎത്ഥീ ധനകാമോയശസ്തഥാ
അൎച്ചാദൌഭേദബുദ്ധ്യാമാം പൂജയേൽസതുരാജസഃ

ഫലാഭിസന്ധിഃ=സ്വൎഗ്ഗഫലത്തിൽ ആഗ്രഹത്തോടുകൂടിയും, ഭോഗാൎത്ഥീ=ഇഹലോകസുഖത്തിൽ പ്രാൎത്ഥനയോടുകൂടെയും, ധനകാമഃതഥായശഃ=ധനത്തെയോ യശസ്സിനെയോ കാംക്ഷിച്ചുകൊണ്ടും, ഭേദബുദ്ധ്യാ=ജീവനും ഈശ്വരനും ഒന്നാണെന്ന ഭാവത്തോടുകൂടാതെയും, അൎച്ചാദൌ=പ്രതിമാദിയിൽ, മാം=എന്നെ, പൂജയേൽ=പൂജിക്കുമോ, സഃതു രാജസഃ=അവനാകട്ടെ രാജസൻ.

സ്വൎഗ്ഗലോകസുഖം ലഭിക്കേണം, ഈ ലോകത്തിൽ സുഖം കിട്ടേണം, ധനം, കീൎത്തി മുതലായവ വദ്ധിച്ചുവരേണം എന്നാഗ്രഹത്തോടും, ജീവനും ഈശ്വരനും വെവ്വേറെതന്നെയെന്നുള്ള വിചാരത്തോടുംകൂടെ എന്നെ പ്രതിമാദികളിൽ യാതൊരുവൻ പൂജചെയ്യുന്നുവോ അവൻ രജോഗുണപ്രധാനിയായ ഭക്തനാകുന്നു.

55 പരസ്മിന്നൎപ്പിതംയസ്തു, കൎമ്മനിൎഹരണായവാ
കൎത്തവ്യമിതിവാകുയ്യാൽ ഭേദബുദ്ധ്യാസസാത്വികഃ

യഃതു=യാതൊരുവനാകട്ടെ, പരസ്മിൻ=പരനിൽ, അൎപ്പിതം=അൎപ്പിക്കപ്പെട്ടതായിട്ടോ, കൎമ്മനിൎഹരണായവാ=കൎമ്മങ്ങളുടെ നാശത്തിന്നായിട്ടോ, കൎത്തവ്യം ഇതിവാ=ചെയ്യപ്പെടേണ്ടതാണെന്ന വിചാരത്താലോ,

ഭേദബുദ്ധ്യാ=ഭേദഭാവനയോടുകൂടെ, കർമകുര്യാത്=കർമം ചെയ്യുമോ, സഃസാത്വികഃ=അവൻ സത്വഗുണപ്രധാനിയാകുന്നു.

യാതൊരുവൻ, സർവ്വകർമ്മബന്ധവും നശിപ്പാൻവേണ്ടി പരമേശ്വരനിൽ സമർപ്പിച്ചുകൊണ്ടോ, വേദം വിധിച്ചിരിക്കയാൽ ചെയ്യേണ്ടതാവശ്യമാണെന്ന വിചാരത്താലോ, ജീവനും ഈശ്വരനും ഭിന്നനാണെന്നുള്ള ഭാവത്തോടുകൂടെ, നിത്യനൈമിത്തികാദികർമ്മങ്ങളെ നടത്തുന്നുവോ അവൻ സത്വഗുണപ്രധാനിയായ ഭക്തനാകുന്നു

56. മൽഗുണാശ്രയണാദേവ മയ്യനന്തഗുണാലയേ
അവിച്ഛിന്നാമനോവൃത്തിർയഥാഗംഗാംബുനോംബുധൌ

57. തദേവഭക്തിയോഗസ്യലക്ഷണം നിർഗുണസ്യഹി
അഹൈതുക്യവ്യവഹിതാ യാ ഭക്തിർമയിജായതേ

58. സാമേസാലോക്യസാമീപ്യ സാർഷ്ടിസായൂജ്യമേവവാ
ദദാത്യപിനഗൃഹ്ണന്തി ഭക്താമൽസേവനംവിനാ

59. സഏവാത്യന്തികോയോഗോ ഭക്തിമാർഗസ്യഭാമിനി
മൽഭാവംപ്രാപ്നയാൽതേന അതിക്രമ്യഗുണത്രയം.

മൽഗുണാശ്രയണാത് ഏവ=എന്റെ ഗുണങ്ങളുടെ ആശ്രയണം ഹേതുവായിട്ടുതന്നെ, അനന്തഗുണാലയേ മയി=അനന്തഗുണങ്ങളുടെ ആലയമായിരിക്കുന്ന എന്നിൽ, അംബുധൌ=സമുദ്രത്തിൽ, ഗംഗാബുനഃ യഥാ=ഗംഗാജലത്തിന്റെയെന്നപോലെ, അവിച്ഛിന്നാമനോവൃത്തിഃ=ധാരമുറിയാതെയിരിക്കുന്ന മനോവ്യാപാരം, നിർഗുണസ്യ ഭക്തിയോഗസ്യ=ഗുണാതീതമായ ഭക്തിയോഗത്തിന്റെ, ലക്ഷണം തത് ഏവ=ലക്ഷണം അതുതന്നെ. അഹൈതുകീ=ഹേതുവോടുകൂടാത്തതും, അവ്യവഹിതാ=മറവോടുകൂടാത്തതുമായ, യാഭക്തിഃ=യാതൊരുഭക്തി, മയി ജായതേ=എന്നിൽ ജനിക്കുന്നുവോ, സാ=അതു്, മേ=എന്റെ, സാലോക്യസാമീപ്യസാർഷ്ടിസായൂജ്യം ഏവ വാ=സാലോക്യം സാമീപ്യം സാർഷ്ട്യം, സായൂജ്യം എന്നവയെ, ദദാതി അപി=ദാനംചെയ്യുന്നുവെങ്കിലും മൽസേവനം വിനാ=എന്റെ സേവയെ ഒഴികെ, നഗൃഹ്ണന്തി=ഗ്രഹിക്കുന്നില്ല, ഭാമിനി!=ഹേ ഉത്തമേ ഭക്തിമാർഗസ്യ=ഭക്തിമാർഗത്തിന്റെ, ആത്യന്തികഃയോഗഃ=പരമാവധിയായ യോഗം, സഃ ഏവ=അതുതന്നെ, തേന=അതുകൊണ്ടു്, ഗുണത്രയം അതിക്രമ്യ=ഗുണത്രയത്തെ അതിക്രമിച്ചിട്ടു്, മൽഭാവം പ്രാപ്നയാൽ=എന്റെ ഭാവത്തെ പ്രാപിക്കും.

എന്റെ ഗുണത്തെ ആശ്രയിക്കേണമെന്ന വാഞ്ഛയാൽ അവധിയില്ലാത്ത കല്യാണഗുണങ്ങളുടെ നിവാസസ്ഥാനഭൂതനായ എന്നിൽ, ഗംഗാജലത്തിന്റെ നിരന്തരപ്രവാഹം സമുദ്രത്തിൽ ചെന്നലയിക്കുന്നതുപോലെ, യാതൊരുവന്റെ ധാരമുറിയാത്തതായ പ്രേമഭാവം ലയിക്കുന്നുവോ ആ ഭക്തി എന്റെ സാലോക്യത്തെയും സാമീപ്യത്തെയും, സമാനമായ ഐശ്വര്യത്തെയും സായൂജ്യത്തെത്തന്നെയും ആ ഭക്തന്നു പ്രാർത്ഥിക്കാതെതന്നെ നല്കുന്നുവെങ്കിലും അവൻ അതൊന്നിനേയും സ്വീകരിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ ആ സ്ഥാനം സ്വീകരിക്കുന്നതായാൽ എന്റെ ഭജനം അവന്നു സാധിക്കുന്നില്ല. അതുകൊണ്ടവന്നതിലൊന്നും ആഗ്രഹമില്ല. അതുതന്നെയാകുന്നു ഭക്തിയോഗത്തിന്റെ പരമാവധി, മറവില്ലാത്തതും യാതൊന്നിനെയും ആഗ്രഹിക്കാതിരിക്കുന്നതുമായ ഈ ഉത്തമഭക്തിയോഗത്തിന്റെ സഹായത്താൽ ആ ഭക്തൻ ഗുണത്രയങ്ങളെയും അതിക്രമിച്ചിട്ട് ഞാനായ്ത്തന്നെ ഭവിക്കുന്നു. ആ ഭക്തൻ എന്നിൽനിന്നു ഭിന്നനല്ല. ഞാൻതന്നെ അവൻ. അവൻതന്നെ ഞാൻ എന്നു സാരം.

60. മഹതാ കാമഹീനേന സ്വധർമ്മാചരണേന ച
കർമ്മയോഗേണ ശസ്തേന വർജ്ജിതേന വിഹിംസനം
61. മദ്ദർശനസ്തുതി മഹാപൂജാഭിഃസ്മൃതി വന്ദനൈഃ
ഭൂതേഷു മൽഭാവനയാസംഗേനാസത്യവർജ്ജനൈഃ
62. ബഹുമാനേന മഹതാം ദുഃഖിനാ മനുകമ്പയാ
സ്വസമാനേഷു മൈത്ര്യാചശമാദീനാം നിഷേവയാ
63. വേദാന്തവാക്യശ്രവണാൽ മമ നാമാനുകീർത്തനാൽ
സൽസംഗേനാർജ്ജവേനൈവഹ്യഹമഃ പരിവർജ്ജനാൽ
64. കാംക്ഷയാമലധർമ്മസ്യ പരിശുദ്ധാന്തരോജനഃ
മൽഗുണശ്രവണാദേവ യാതിമാമംജസാജനഃ.

കാമഹീനേന=കാമത്തോടുകൂടാത്തതും, മഹതാ=മഹത്തായും, വിഹിംസനം വർജ്ജിതേന=ഹിംസയെ വർജ്ജിച്ചിരിക്കുന്നതും, ശസ്തേന=പ്രശംസാർഹവും, സ്വധർമ്മാചരണേന കർമ്മയോഗേണ=സ്വധർമാചരണരൂപവുമായ കർമയോഗത്താലും, മദ്ദർശനസ്തുതിമഹാപൂജാഭിഃ=എന്റെ ദർശനം, സ്തുതി, മഹാപൂജ എന്നിവയാലും, സ്മൃതിവന്ദനൈഃ=സ്മരണം വന്ദനം എന്നിവയാലും, ഭൂതേഷു മൽഭാവനയാ=ഭൂതങ്ങളിൽ എന്റെ ഭാവനയാലും, അസംഗേന=സംഗമില്ലായ്മയാലും, അസത്യവർജ്ജനൈഃ=അസത്യത്തെ വർജ്ജിക്കുന്നതിനാലും, മഹതാം ബഹുമാനേന=മഹത്തു

ക്കളുടെ ബഹുമാനത്താലും, ദുഃഖിനാം അനുകമ്പയാ=ദുഃഖമുള്ളവരുടെ പേരിൽ അനുകമ്പയാലും, സ്വസമാനേഷു മൈത്ര്യാ ച=തനിക്കു സമന്മാരിൽ മൈത്രിയാലും, ശമാദീനാം നിഷേവയാ=ശമാദികളുടെ നിഷേവയാലും, വേദാന്തവാക്യശ്രവണാൽ=വേദാന്തവാക്യങ്ങളുടെ ശ്രവണത്താലും, മമ നാമാനുകീർത്തനാൽ=എന്റെ നാമകീർത്തനത്താലും, സൽസംഗേന=സജ്ജനങ്ങളോടു ചേർച്ചയാലും, ആർജവേന ഏവ=ആർജവത്താലും, അഹമഃ പരിവർജനാൽ=അഹങ്കാരത്തിന്റെ നിരാസത്താലും, അമല ധർമസ്യ കാംക്ഷയാ=അമലമായ ധർമ്മത്തിന്റെ കാംക്ഷയാലും, പരിശുദ്ധാന്തരഃ ജനഃ=പരിശുദ്ധമായ അന്തരംഗത്തോടുകൂടിയ ജനം, മൽഗുണശ്രവണാത് ഏവ=എന്റെ ഗുണങ്ങളുടെ ശ്രവണം കൊണ്ടുതന്നെ, മാം അംജസായാതി=എന്നെ സുഖമായിട്ട് യാനം ചെയ്യുന്നു,

ഫലം കാംക്ഷിക്കാതെയും, ഹിംസയില്ലാത്തതുകൊണ്ട് പ്രശംസാർഹവും, സ്വധർമാചരണസ്വരൂപവുമായിരിക്കുന്ന കർമ്മയോഗത്താലും എന്നെ പ്രാപിക്കാം. മുകളിൽ വിവരിച്ച ഭക്തിയോഗം സിദ്ധിപ്പാൻ സഹായിക്കുന്ന ധർമ്മങ്ങളെ വിവരിക്കുന്നു. കർമ്മയോഗാനുഷ്ഠാനം ഭക്തിയോഗത്തെ നൽകും. എന്റെ ലിംഗങ്ങളെ നേത്രംകൊണ്ടും, അവതാരസ്വരൂപത്തെ ധ്യാനംകൊണ്ടും കാണുക. എന്റെ ഭക്തവാത്സല്യാദിഗുണങ്ങളെ സ്തുതിക്കുക. പുഷ്പാദികൾകൊണ്ട് മററാപൂജ ചെയ്യുക. എന്റെ രൂപത്തെ മനസാ സ്മരിക്കുക. എന്നെ നമസ്കരിക്കുക. സർവ്വചരാചരങ്ങളിലും ഞാൻ — സർവേശ്വരൻ — വസിക്കുന്നതായിട്ട് വിചാരദൃഷ്ടികൊണ്ടു കാണുക. യാതൊരു ബാഹ്യസുഖവിഷയങ്ങളിലും ചേർച്ചയില്ലാതെയിരിക്കുക, ത്രിവിധകരണങ്ങൾകൊണ്ടും, സത്യമായി പ്രവൃത്തിക്കുക, മഹാത്മാക്കളെ ബഹുമാനിക്കുക, ദുഃഖിക്കുന്നവരിൽ കരുണ കാണിക്കുക, തന്നെപ്പോലെയുള്ളവരിൽ മിത്രഭാവത്തെ പ്രദർശിപ്പിക്കുക, ശമദമാദി ഗുണങ്ങളെ നിരന്തരം അഭിവൃദ്ധിപ്പെടുത്തുക. വേദാന്തവാക്യങ്ങളെ ഗുരുമുഖത്തിൽനിന്ന് അർത്ഥം മനസ്സിലാകത്തക്കവിധം കേൾക്കുക. ധാരമുറിയാതെ നാമങ്ങൾ ജപിക്കുക. സജ്ജനങ്ങളോടുകൂടെ എപ്പോഴും ചേർച്ചയുള്ളവനായിരിക്കുക, കപടം കൈവെടിഞ്ഞ് സമുചിതമായവിധം പ്രവൃത്തിചെയ്യുക, ശരീരേന്ദ്രിയാദികളിൽ ഞാനെന്നുള്ള അഭിമാനത്തെ തീരെ വിട്ടുകളയുക, നിർമ്മലധർമ്മത്തെ ആഗ്രഹിക്കുക, എന്നീയഭ്യാസങ്ങൾകൊണ്ട് പരിശുദ്ധാന്തഃകരണനായ ജനം എന്റെ ഗുണങ്ങളെപ്പറയുന്ന നാമകീർത്തനത്താൽതന്നെ ഒട്ടും കഷ്ടംകൂടാതെ എന്നെ പ്രാപിക്കും.

"സഏഷഭക്തിയോഗാഖ്യ ആത്യന്തികഉദാഹൃതഃ
യേനാതിവ്രജ്യത്രിഗുണാൻ മൽഭാവായോപപദ്യതേ"

ഏതൊരുവിധമായ പരമപ്രേമം എന്നിലുണ്ടായാൽ ത്രിഗുണത്തെ അതിക്രമിച്ച് എന്റെ സച്ചിദാനന്ദഭാവത്തെ പ്രാപിക്കുവാൻ സാധിക്കുമോ അതുതന്നെയാണ് ഭക്തിയോഗത്തിന്റെ പരമാവധി.

ഏതൊരവസ്ഥയെത്തുമ്പോൾ ഭഗവാൻതന്നെ സർവ്വഭൂതങ്ങളിലും ആത്മരൂപേണ വസിക്കുന്നുവെന്ന ദൃഢജ്ഞാനമുണ്ടാകുമോ അതിൽ പിന്നെ പൂജ്യപൂജകഭാവത്തിന്നവകാശമില്ലാത്തതിനാൽ സർവ്വാത്മഭാവത്തെ നിരന്തരം ധ്യാനിച്ചുറപ്പിച്ച് സാക്ഷാത്തായനുഭവിച്ചറിവാൻ തക്ക സ്ഥിതിയിൽ ഭക്തിയോഗം, സാധകനെ എത്തിക്കുന്നു. അതുകൊണ്ട് "ഭക്തിർമ്മുക്തിവിധായിനീഭഗവതഃ ശ്രീരാമചന്ദ്രസ്യ" എന്നു മുമ്പെ പറഞ്ഞതിനെത്തന്നെ ഇവിടെയും പറഞ്ഞു ബലപ്പെടുത്തിയിരിക്കുന്നു.

65. യഥാവായുവശാൽഗന്ധഃ സ്വാശ്രയാൽഘ്രാണമാവിശേത്
യോഗാഭ്യാസരതം ചിത്തമേവമാത്മാനമാവിശേത്.

വായുവശാത്=വായുവിന്നധീനമാകനിമിത്തം, ഗന്ധഃ=മണം, സ്വാശ്രയാത്=അതിന്റെ അധിഷ്ഠാനത്തിൽനിന്ന്, യഥാഘ്രാണം ആവിശേത് ഏതുവിധം ഘ്രാണത്തെ പ്രവേശിക്കുന്നുവോ, ഏവം=ഇപ്രകാരം, യോഗാഭ്യാസരതം ചിത്തം=യോഗാഭ്യാസത്തിൽ രസിച്ചിരിക്കുന്ന ചിത്തം, ആത്മാനം ആവിശേത്=ആത്മാവിനെ ആവേശിക്കും.

വായുസംപർക്കം നിമിത്തം സുഗന്ധം, പുഷ്പാദികളിൽനിന്നു പുറപ്പെട്ട് ഘ്രാണേന്ദ്രിയത്തെ ഏതുവിധം പ്രാപിക്കുന്നുവോ അതുപോലെ തന്നെ യോഗാഭ്യാസത്തിൽ രമിക്കുന്ന മനസ്സ് ആനന്ദസ്വരൂപമായ ആത്മാവിനെ പ്രാപിക്കുന്നു.

66. സർവ്വേഷു പ്രാണിജാതേഷുഹ്യഹമാത്മാവ്യവസ്ഥിതഃ
തമജ്ഞാത്വാവിമൂഢാത്മാകുരുതേ കേവലംബഹിഃ

സർവ്വേഷുപ്രാണിജാതേഷു=സർവ്വപ്രാണിവർഗ്ഗങ്ങളിൽ, അഹംഹി ആത്മാവ്യവസ്ഥിതഃ=ഞാൻതന്നെ ആത്മാവായിരിക്കുന്നു, തം അജ്ഞാത്വാ=ആ എന്നെ അറിയാതെ, വിമൂഢാത്മാ=മൂഢമായ മനസ്സോടുകൂടിയവൻ, ബഹിഃ കേവലം കുരുതേ=പുറമേ മാത്രം ചെയ്യുന്നു.

അഭേദഭാവനകൊണ്ടല്ലാതെ ചിത്തശുദ്ധിയുണ്ടാകയില്ല എന്നുള്ളതിനെ ഉറപ്പിക്കുവാൻവേണ്ടി, ഭേദഭാവനയോടുകൂടെ പ്രതിമാദികളിൽ ചെയ്യുന്ന പൂജയെ നിന്ദിക്കുന്നു:—

സകല പ്രാണിവർഗ്ഗങ്ങളിലും ആത്മാവായിരിക്കുന്നവൻ ഞാൻ തന്നെയാകുന്നു. എന്നെ ആ വിധമറിയാതെ വിചാരശൂന്യനായ മനുഷ്യൻ പ്രാണിവർഗത്തിൽനിന്ന് ബഹിർഭാഗത്തിലാണ് ഞാനുള്ളതെന്നു വിചാരിക്കുന്നു.

67. ക്രിയോൽപന്നൈനൈകഭേദൈർദ്രവ്യൈർമേനാംബതോഷണം
ഭൂതാവമാനിനോർച്ചായാമർച്ചിതോഹംന പൂജിതഃ

68. താവന്മാമർച്ചയേദ്ദേവം പ്രതിമാദൌ സ്വകർമ്മഭിഃ
യാവൽസർവ്വേഷുഭൂതേഷു സ്ഥിതം ചാത്മനിനസ്മരേത്

ക്രിയോൽപന്നൈഃ നൈകഭേദൈഃ=ക്രിയയിൽനിന്നുത്ഭവിക്കുന്ന ബഹുവിധ ഭേദങ്ങളോടുകൂടിയ, ദ്രവ്യൈഃ=ദ്രവ്യങ്ങൾകൊണ്ട്, അംബ!=ഹേ മാതാവേ!, മേന തോഷണം=എനിക്കു സന്തോഷമില്ല, ഭൂതാവമാനിനഃ=ഭൂതങ്ങളെ അവമാനിക്കുന്നവനാൽ, അർച്ചായാം=പ്രതിമയിൽ, അർച്ചിതഃ അഹം=പൂജിക്കപ്പെട്ട ഞാൻ, ന പൂജിതഃ=പൂജിക്കപ്പെട്ടവനല്ല, സർവ്വേഷു ഭൂതേഷു=സർവ്വ ഭൂതങ്ങളിലും, ആത്മനിച=ആത്മാവിലും, സ്ഥിതം മാം=സ്ഥിതിചെയ്യുന്ന എന്നെ, യാവത് ന സ്മരേത്=ഏതുവരേ സ്മരിക്കയില്ലയോ, താവത്=അതുവരെ, സ്വകർമഭിഃ=തന്റെ കർമ്മങ്ങൾകൊണ്ട്, പ്രതിമാദൌ=പ്രതിമ മുതലായതിൽ, ദേവം മാം=ദേവനായ എന്നെ, അർച്ചയേത്=അർച്ചിക്കേണം.

കർമ്മഭേദങ്ങൾ നിമിത്തം കല്പിക്കപ്പെടുന്ന ബഹുവിധങ്ങളായ നൈവേദ്യദ്രവ്യങ്ങൾ സമർപ്പിക്കുന്നതുകൊണ്ട് ഹേ മാതാവേ! എനിക്കു സന്തോഷമുണ്ടാകയില്ല. എന്നുമാത്രമല്ല, പ്രാണികളെ അവമാനിക്കുന്ന ഒരുവൻ പ്രതിമാദികളിൽ എന്നെ പൂജിക്കുന്നുവെങ്കിലും അവനാൽ ഞാൻ പൂജിക്കപ്പെട്ടവനല്ല. അവന്റെ പൂജ, യഥാർത്ഥപൂജയല്ല, എന്നാൽ പ്രതിമ മുതലായവയിൽ പൂജിക്കുകതന്നെ വേണ്ടയെന്നല്ല ഞാൻ പറയുന്നത്, സർവഭൂതങ്ങളിലും പൂജിക്കുന്നവനിലും ആത്മസ്വരൂപനായിരിക്കുന്ന എന്നെ സർവത്ര സമനായിട്ടു കാണ്മാനുള്ള ബോധമുണ്ടാകുന്നതുവരെ സ്വവർണ്ണാശ്രമാദിവിധികളെ അനുസരിച്ചുള്ള നിത്യനൈമിത്തിക കർമ്മാനുഷ്ഠാനങ്ങളോടുകൂടെ പ്രതിമാദികളിൽ എന്നെ പൂജിക്കേണം. സർവത്ര സമദർശനമാണ് മഹാപൂജയെന്നു സാരം.

"അഹംസർവ്വേഷുഭൂതേഷു ഭൂതാത്മാവസ്ഥിതഃസദാ
തമവജ്ഞായമാംമർത്ത്യഃ കുരുതേർച്ചാവിഡംബനം"

ശ്രീമൽ ഭാഗവതം സ്കന്ധം 3. അ. 29 ശ്ലോകം 17.

"ഞാൻ സർവഭൂതങ്ങളിലും ആത്മാവായിട്ട് സർവദാ വസിക്കുന്നു. ആ എന്നെ അനാദരിച്ചുകൊണ്ട് പ്രതിമാദികളിൽ പൂജിക്കുന്നത് കേവലം അനുകരണം മാത്രമല്ലാതെ യഥാൎത്ഥമായ പൂജയല്ല." എന്ന് ഭഗവാൻ ശ്രീ കപിലൻ മാതാവായ ദേവഹൂതിയോടുപദേശിച്ചതിനെത്തന്നെ ഇവിടെ ശ്രീരാമചന്ദ്രൻ കൌസല്യാദേവിയോടും അരുളിചെയ്തിരിക്കുന്നു.

69. യസ്തുഭേദം പ്രകുരുതേ ആത്മനശ്ച പരസ്യച
ഭിന്നദൃഷ്ടിർഭയംമൃത്യു സ്തസ്യകുൎയ്യാന്നസംശയഃ

ആത്മനഃ ച=ആത്മാവിന്നും, പരസ്യ ച=പരന്നും, ഭേദം=ഭേദത്തെ, യഃകുരുതേ=യാതൊരുവൻ വിചാരിക്കുന്നുവോ. സഃ ഭിന്നദൃഷ്ടിഃ=അവൻ ഭേദബുദ്ധിയോടുകൂടിയവൻ, തസ്യ=അവന്ന്, മൃത്യുഃ=യമൻ, ഭയം കുൎയ്യാത്=ഭയത്തെ ജനിപ്പിക്കും, ന സംശയഃ=സംശയമില്ല.

തനിക്കും അന്യന്നും യാതൊരുവൻ ഭേദത്തെ സങ്കല്പിക്കുന്നുവോ? താൻ വേറെ, അന്യൻ വേറെ, എന്ന് യാതൊരുവൻ വിചാരിക്കുന്നുവോ? അല്ലെങ്കിൽ, പ്രാണികളിൽ കാണപ്പെടുന്ന ജീവചൈതന്യവും, സർവത്ര പരിപൂൎണ്ണമായിരിക്കുന്ന ഈശ്വരചൈതന്യവും ഒന്നല്ല, രണ്ടുതന്നെ എന്ന് ആർ വിചാരിക്കുന്നുവോ അവൻ സമദൎശനമുള്ളവനല്ല, അവന്ന് പുനർജന്മമരണാദിഭയം വീണ്ടും വീണ്ടുമുണ്ടായിക്കൊണ്ടുതന്നെയിരിക്കും, സംശയമില്ല.

"മൃത്യോഃസമൃത്യുമാപ്നോതിയ ഇഹനാനേവപശ്യതി"

യാതൊരുവൻ ഈ ചരാചരങ്ങളിൽ വ്യാപിച്ചിരിക്കുന്ന ചൈതന്യം ഒന്നല്ല, അനേകമാണെന്നു കാണുന്നുവോ അവൻ മരണാനന്തരം വീണ്ടും മരിപ്പാനായിട്ടുതന്നെ ജനിക്കും. എന്ന് ബൃഹദാരണ്യകശ്രുതി ഉപദേശിക്കുന്നു.

"ആത്മനശ്ച പരസ്യാപി യഃ കരോത്യന്തരോദരം
തസ്യഭിന്നദൃശോമൃത്യുർവിദധേ ഭയമുൽബണം."

ഭാ. സ്ക. 3. അ. 29. ശ്ലോ. 21.

ജീവാത്മാവും പരമാത്മാവും ഒന്നല്ല, രണ്ടുതന്നെയെന്ന വിചാരം അല്പമാത്രമായിട്ടെങ്കിലും യാതൊരുവന്നുണ്ടോ ഭേദഭാവനയുള്ള അവന്ന് മഹത്തായഭയം ജന്മമരണാദികൾ നിമിത്തമുണ്ടാകും.

70. മാമതഃ സർവഭൂതേഷു പരിച്ഛിന്നേഷു സംസ്ഥിതം
ഏകം ജ്ഞാനേന മാനേന മൈത്ര്യാചാർച്ചേദനന്യധീഃ

അതഃ=അതുകൊണ്ട്, പരിച്ഛിന്നേഷു സർവഭൂതേഷു=പരിച്ഛിന്നങ്ങളായ സർവ ഭൂതങ്ങളിലും, സംസ്ഥിതം ഏകം മാം=സംസ്ഥിതിചെയ്യുന്ന ഏകനായ എന്നെ, ജ്ഞാനേന=ജ്ഞാനംകൊണ്ടും, മാനേന=മാനംകൊണ്ടും, മൈത്ര്യാ വാ=മൈത്രികൊണ്ടും, അനന്യധീഃ=അന്യബുദ്ധിയോടുകൂടാത്തവനായിട്ട്, അർചേത്=അർചിക്കേണം.

അതുകൊണ്ട്, പരിച്ഛിന്നങ്ങളായിരിക്കുന്ന സകല ഭൂതങ്ങളിലും ഒരുപോലെ വസിക്കുന്ന അപരിച്ഛിന്നനും ഏകനുമായിരിക്കുന്ന എന്നെ അറിയേണം, സർവഭൂതനിവാസനായ എന്നെ മാനിക്കേണം, സർവഭൂതങ്ങളിലും മിത്രഭാവത്തെ അംഗീകരിക്കേണം, ഇങ്ങിനെ ഞാനൊരുവൻ മാത്രമല്ലാതെ അന്യമായിട്ട് യാതൊന്നുമില്ലെന്ന് ദൃഢഭാവനയോടുകൂടെ എന്നെ പൂജിക്കേണം. അതുതന്നെയാണ് യഥാർത്ഥമായ പൂജയെന്നഭിപ്രായം.

71. ചേതസൈവാനിശം സർവ്വഭൂതാനി പ്രണമേൽസുധീഃ
ജ്ഞാത്വാമാം ചിൽഘനം ശുദ്ധം ജീവരൂപേണസംസ്ഥിതം

സുധീഃ=ശോഭനയായ ബുദ്ധിയോടുകൂടിയവൻ, ജീവരൂപേണ=ജീവസ്വരൂപനായിട്ട്, സംസ്ഥിതം=സംസ്ഥിതിചെയ്യുന്നവനും, ശുദ്ധം=മാലിന്യമില്ലാത്തവനും, ചിൽഘനം=ജ്ഞാനമാത്രനമായ, മാം=എന്നെ, ജ്ഞാത്വാ=അറിഞ്ഞിട്ട്, സർവ്വഭൂതാനി=സർവ്വഭൂതങ്ങളേയും, അനിശം=എപ്പോഴും, ചേതസാ ഏവ=ചേതസ്സുകൊണ്ടുതന്നെ, പ്രണമേത്=പ്രണമിക്കേണം.

പ്രതിമാദികളിൽ ഭക്തിപൂർവ്വം പൂജിച്ചതുകൊണ്ട് രാഗദ്വേഷാദികൾ നീങ്ങി അന്തഃകരണപരിശുദ്ധി സിദ്ധിച്ചിരിക്കുന്ന ഭക്തൻ സർവ്വഭൂതങ്ങളിലും ജീവരൂപേണ വസിക്കുന്നവനും, രാഗാദി മാലിന്യസ്പർശം പോലുമില്ലാത്ത ജ്ഞാനസ്വരൂപനുമായിരിക്കുന്നവൻ ഞാനെന്നറിഞ്ഞിട്ട്, എന്റെ വാസഭവനങ്ങളായിരിക്കുന്ന സർവ്വഭൂതങ്ങളേയും മനസ്സുകൊണ്ടെപ്പോഴും നമസ്കരിക്കേണം.

72. തസ്മാൽ കദാചിന്നേക്ഷേതഭേദമീശ്വരജീവയോഃ
ഭക്തിയോഗോ ജ്ഞാനയോഗോ മയാമാതരുദീരിതഃ

73. ആലംബ്യൈകതരംവാപി പുരുഷഃ ശമൃച്ഛതി
തതോമാം ഭക്തിയോഗേന മാതഃസർവ്വഹൃദിസ്ഥിതം
പുത്രരൂപേണവാനിത്യം സ്മൃത്വാശാന്തിമവാപ്സ്യസി.

തസ്മാൽ=അതുകൊണ്ട്, കദാചിത്=ഒരു കാലത്തും, ഈശ്വരജീവയോഃ=ഈശ്വരനും ജീവനും തമ്മിൽ, ഭേദം=ഭേദത്തെ, ന ഈക്ഷേ

ത=ഈൎക്ഷിക്കരുതു്, മാതഃ=ഹേ മാതാവേ! ഭക്തിയോഗഃ ജ്ഞാനയോഗഃ=ഭക്തിയോഗവും ജ്ഞാനയോഗവും, മയാ ഉദീരിതഃ=എന്നാൽ ഉദീരണം ചെയ്യപ്പെട്ടു, ഏകതരം വാ ആലംബ്യ=ഏതെങ്കിലും ഒന്നിനെ ആലംബിച്ചിട്ടു്, പുരുഷഃ=മനുഷ്യൻ, ശമം ഋച്ഛതി=ശമത്തെ പ്രാപിക്കുന്നു. മാതഃ=ഹേ മാതാവേ! തതഃ=അതുകൊണ്ടു്, സൎവഹൃദിസ്ഥിതംമാം=സൎവ ഹൃദയത്തിൽ സ്ഥിതനായ എന്നെ, ഭക്തിയോഗേന=ഭക്തിയോഗംകൊണ്ടോ, പുത്രരൂപേണവാ=പുത്രനെന്ന ഭാവത്തോടുകൂടെയോ, നിത്യംസ്മൃത്വാ=എപ്പോഴും സ്മരിച്ചിട്ടു്, ശാന്തിം അവാപ്സ്യസി=ശാന്തിയെ അങ്ങുന്നു് പ്രാപിക്കും.

സൎവഭൂതങ്ങളിലും ജീവരൂപേണ വസിക്കുന്നവൻ ഞാൻതന്നെ ആയതുകൊണ്ടു്, ജീവനും ഈശ്വരനും ഒന്നല്ല രണ്ടാണൊന്നുള്ള വിചാരം ഒരു കാലത്തുമുണ്ടാകാതിരിക്കേണം. ഹേ മാതാവേ ഭക്തിയോഗവും ജ്ഞാനയോഗവും എന്നാൽ പറയപ്പെട്ടു. രണ്ടിൽ ഏതെങ്കിലുമൊന്നിനെ അവലംബിക്കുന്ന പുരുഷൻ സംസാരദുഃഖങ്ങളെ അതിക്രമിച്ചു് പരമശാന്തിയെ പ്രാപിക്കും. ഹേ മാതാവേ! അങ്ങുന്നാകട്ടെ, ഭക്തിയോഗത്തെയോ അഥവാ, പുത്രനെന്നുള്ള പ്രേമത്താൽതന്നെയോ, സൎവ ഹൃദയത്തിലിരിക്കുന്ന എന്നെ നിരന്തരം സ്മരിക്കുന്നതുകൊണ്ടു് ശാന്തിയെ പ്രാപിക്കും.

ബ്രഹ്മസ്വരൂപനായ ശ്രീരാമന്റെ സത്യസ്വരൂപത്തെ അറിയാതെയാണെങ്കിലും, ഏതെങ്കിലും വിധത്തിൽ, മനസ്സിൽ വിചാരിക്കുന്നതുകൊണ്ടു മുക്തി സിദ്ധിക്കുമെന്നു കാണിപ്പാനാണു് "പുത്രരൂപേണവാ" എന്ന പക്ഷാന്തരത്തെ പ്രകാശിപ്പിച്ചതു്. വസ്തുനിഷ്ഠമായ ഗുണം ഏതു വിധത്തിൽ വിചാരിച്ചാലും ഭേദപ്പെടുകയില്ലെന്നു സാരം.

74. ശ്രുത്വാരാമസ്യവചനം കൌസല്യാനന്ദസംയുതാ
രാമംസദാഹൃദിധ്യാത്വാ ഛിത്വാ സംസാരബന്ധനം
അതിക്രമ്യ ഗതീസ്തിസ്രോപ്യവാപപരമാംഗതിം.

രാമസ്യവചനംശ്രുത്വാ=രാമന്റെ വചനത്തെ ശ്രവിച്ചിട്ടു്, ആനന്ദസംയുതാ കൌസല്യാ=ആനന്ദത്തോടുകൂടിയ കൌസല്യ, രാമംസദാ ഹൃദിധ്യാത്വാ=രാമനെ എപ്പോഴും ഹൃദയത്തിൽ ധ്യാനിച്ചിട്ടു്, സംസാരബന്ധനം ഛിത്വാ=സംസാരരൂപമായ ബന്ധനത്തെ ഛേദിച്ചിട്ടു്, തിസ്രഃഗതീഃഅതിക്രമ്യ=മൂന്നുവിധ ഗതികളെ അതിക്രമിച്ചിട്ടു്, പരമാം ഗതിംഅവാപ=പരമഗതിയെ പ്രാപിച്ചു.

ശ്രീരാമൻ പറഞ്ഞതുകേട്ട കൌസല്യ പരമാനന്ദത്തെ പ്രാപിച്ചു രാമനെ നിരന്തരം ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് സംസാരത്തിന്നു കാരണമായ അജ്ഞാനത്തെ — ഞാനെന്നും എൻെറതെന്നുമുള്ള ഭേദബുദ്ധിയെ — നിശ്ശേഷം നശിപ്പിച്ചശേഷം സാത്വിക രാജസിക താമസഗതികളെ-സത്വഗുണത്തിൻെറയും രജോഗുണത്തിൻെറയും തമോഗുണത്തിൻെറയും അധീനതനിമിത്തം സിദ്ധിക്കുന്ന മൂന്നുവിധ ഗതികളെയും അതിക്രമിച്ചിട്ട് പരമഗതിയെ പ്രാപിച്ചു. സത്വഗുണാധീനത നിമിത്തം സിദ്ധിക്കുന്ന അർച്ചിരാദിഗതിയേയും, രജോഗുണാധീനത നിമിത്തം ലഭിക്കുന്ന ധൂമാദിഗതിയേയും തമോഗുണാധീനതനിമിത്തം അനുഭവിക്കേണ്ടിവരുന്നതായ ജനനമരണരൂപ സംസാരഗതിയേയും അതിക്രമിച്ചിട്ട് ജ്ഞാനത്താൽമാത്രം ലഭിക്കുന്നതായ പരമഗതിയെ പ്രാപിച്ചു. ആദ്യമായി പറഞ്ഞതായ അർചിരാദിഗതി ദഹരാദ്യുപാസകന്മാൎക്ക സിദ്ധിക്കും, രണ്ടാമതായി പറഞ്ഞ "ധൂമാദിഗതി" യാഗാദികൎമ്മങ്ങൾകൊണ്ട് ഭഗവാനെ ഉപാസിക്കുന്നവൎക്ക് ലഭിക്കും, മൂന്നാമത്തെതായ സംസാരഗതി സാധാരണന്മാൎക്ക കിട്ടും.

75. കൈകേയീചാപിയോഗം രഘുപതിഗദിതം പൂർവമേ
വാധിഗമ്യ
ശ്രദ്ധാഭക്തിപ്രശാന്താ ഹൃദിരഘുതിലകം ഭാവയന്തീ
ഗതാസുഃ
ഗത്വാസ്വർഗം സ്ഫുരന്തീ ദശരഥസഹിതാ മോദമാനാവ
തസ്ഥേ
മാതാശ്രീ ലക്ഷ്മണസ്യാപ്യതി വിമലമതിഃ പ്രാപ
ഭർത്തുഃ സമീപം.

രഘുപതിഗദിതം=രഘുപതിയാൽ പറയപ്പെട്ട, യോഗം=യോഗത്തെ, കൈകേയീച അപി=കൈകേയിയും, പൂർവം ഏവ=മുമ്പേതന്നെ, അധിഗമ്യ=പ്രാപിച്ചിട്ട്, ശ്രദ്ധാ ഭക്തി പ്രശാന്താ=ശ്രദ്ധയും ഭക്തിയും കൊണ്ട് പ്രകൎഷേണ ശാന്തിയോടു കൂടിയവളും, രഘുതികലം=രഘുശ്രേഷ്ഠനെ, ഹൃദിഭാവയന്തീ=ഹൃദയത്തിൽ ഭാവിക്കുന്നവളുമായിട്ട്, ഗതാസുഃ=നിർഗതപ്രാണയായിട്ട്, സ്വർഗം ഗത്വാ=സ്വർഗത്തെ പ്രാപിച്ചിട്ട്, സ്ഫുരന്തീ=ഏററവും പ്രകാശിക്കുന്നവളും, ദശരഥസഹിതാ=ദശരഥനോടു യോജിച്ചവളും, മോദമാനാ=മോദിക്കുന്നവളുമായിട്ട്, അവതസ്ഥേ=അവ സ്ഥിതിചെയ്തു, അതിവിമലമതിഃ=അത്യന്തം ശുദ്ധയായ

ബുദ്ധിയോടുകൂടിയ, ലക്ഷ്മണസ്യമാതാഅപി=ലക്ഷ്മണന്റെ മാതാവും, ഭൎത്തുഃ സമീപം=ഭൎത്താവിന്റെ സമീപത്തെ, പ്രാപ=പ്രാപിച്ചു.

ശ്രീരാമൻ ഇതിന്നു മുമ്പേതന്നെയുപദേശിച്ചിരുന്ന ഭക്തിയോഗത്തെ അറിഞ്ഞിരുന്ന കൈകേയിയും, ശുദ്ധയും ഭക്തിയും നിമിത്തം വിക്ഷേപാദിദോഷങ്ങളൊന്നും ബാധിക്കാതെ ശ്രീരാമനെ ഹൃദയത്തിൽ ധ്യാനിച്ചുംകൊണ്ടു് ശരീരത്തെയുപേക്ഷിച്ചു് സ്വൎഗ്ഗത്തിൽ ദശരഥരാജാവിനോടു് ചേൎന്നധികം ശോഭിക്കുന്നവളും സന്തോഷിക്കുന്നവളുമായിട്ടു് വസിച്ചു. പരിശുദ്ധമായ അന്തരംഗത്തോടുകൂടിയ ലക്ഷ്മണമാതാവായ സുമിത്രയും സ്വൎഗ്ഗത്തിൽ ഭൎത്താവിന്റെ സമീപത്തെ പ്രാപിച്ചു.

കൌസല്യക്കെന്നപോലെ സദ്യോമുക്തി കൈകേയിക്കും സുമിത്രക്കും സിദ്ധിച്ചിട്ടില്ല, സ്വൎഗ്ഗഭോഗാനന്തരം അവർ രണ്ടുപേരും മുക്തകളായെന്നു ധരിക്കേണം.

രാമന്റെ അമ്മമാരുടെ സ്വൎഗ്ഗാരോഹണത്തെ ശ്രീപദ്മപുരാണം ഉത്തരഖണ്ഡത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"അഥകാലേനമഹതാ മാതരഃ സംശിതവ്രതാഃ
കാലധൎമ്മംസമാപന്നാ ഭൎത്തുഃ സ്വൎഗ്ഗം പ്രപേദിരേ."

അനന്തരം അധികകാലം കഴിഞ്ഞപ്പോൾ, പതിവ്രതകളായ രാമമാതാക്കൾ കാലധൎമ്മത്തെ പ്രാപിച്ചു് ദശരഥമഹാരാജാവു വസിക്കുന്ന സ്വൎഗ്ഗലോകത്തിൽ പ്രവേശിച്ചു.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ഉത്തരകാണ്ഡേ സപ്തമോദ്ധ്യായഃ
ശുഭംഭവതു.



ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ

ശ്രീമദദ്ധ്യാത്മരാമായണം ഉത്തരകാണ്ഡം.

## ഏട്ടാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. അഥകാലേഗതേകസ്മിൻ ഭരതോഭീമവിക്രമഃ
യുധാജിതാമാതുലേന ഹ്യാഹൂതോഗാൽസസൈനികഃ

അഥകസ്മിൻകാലേഗതേ=അനന്തരം കുറേകാലം കഴിഞ്ഞപ്പോൾ, ഭീമവിക്രമഃഭരതഃ=മഹാപരാക്രമത്തോടുകൂടിയ ഭരതൻ, മാതുലേനയുധാജിതാ=മാതുലനായ യുധാജിത്തിനാൽ, ആഹൂതഃ=വിളിക്കപ്പെട്ടവനായിട്ട്, സസൈനികഃ=സൈന്യത്തോടുകൂടിയവനായിട്ട്, അഗാത്=ഗമിച്ചു.

ശ്രീമഹാദേവൻ അരുൾചെയ്തു.

അനന്തരം അങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ മഹാപരാക്രമശാലിയായ ഭരതനെ, അമ്മാമനായ യുധാജിത്ത് ക്ഷണിച്ചതുകൊണ്ടു സൈന്യസമേതനായിട്ട് കേകയരാജ്യത്തിലേക്ക് പോയി.

കേകയരാജ്യത്തിന്റെ അധിപനായ യുധാജിത്ത് തന്റെ പുരോഹിതനേയും പ്രീതിസൂചകമായ ദാനത്തെയും അയച്ചിട്ട്, ഗന്ധർവ്വന്മാരെ വധിപ്പാൻ രാമനെ ക്ഷണിച്ചു. രാമകല്പനപ്രകാരം പുത്രന്മാരോടും സൈന്യങ്ങളോടും കൂടെ അവിടെച്ചെന്ന ഭരതൻ, മൂന്നുകോടി ഗന്ധർവനായകന്മാരെ സംഹരിച്ചശേഷം രണ്ടു പട്ടണങ്ങളെ നിർമ്മിച്ച് അതിൽ രണ്ടു പുത്രന്മാരെ അഭിഷേകം ചെയ്തശേഷം മടങ്ങിവന്നു ശ്രീരാമചന്ദ്രനെ സേവിച്ചുകൊണ്ടിരുന്നുവെന്നാണ് ശ്രീ വാല്മീകി പറയുന്നത്.

"കസ്യചിത്ത്വഥകാലസ്യ യുധാജിൽകൈകയാധിപഃ
പുരോഹിതം പ്രഹിതവാൻ രാഘവസ്യമഹാത്മനഃ
ഗാർഗ്ഗ്യമാംഗിരസഃപുത്രം ബ്രഹ്മർഷിമമിതപ്രഭം
ദശചാശ്വസഹസ്രാണിപ്രീതിദാനമനുത്തമം

കംബലാദീനിരത്നാനി ചീരപട്ടാംസ്തഥോത്തമാൻ
ബഹൂമാഭരണംമുഖ്യം രാമായപ്രാഹിണോൽനൃപഃ”

“കുറെകാലം കഴിഞ്ഞപ്പോൾ കേകയരാജ്യാധിപതിയായ യുധാജിത്ത്, അതിതേജസ്വിയും അംഗിരസ്സിന്റെ പുത്രനും സ്വപുരോഹിതനും ബ്രഹ്മർഷിയുമായ ഗാർഗ്ഗ്യനെ പതിനായിരം കുതിരകളും, അനേകം സാലപകളും, പട്ടുവസ്ത്രങ്ങളും, ഉത്തമങ്ങളായ മരവിരിവസ്ത്രങ്ങളും, ശ്രേഷ്ഠാഭരണങ്ങളും കൊടുത്ത് രാമസമീപത്തേക്കയച്ചു.” എന്നു കാണുന്നതിനാൽ രാമസന്നിധിയിലേക്കാണയച്ചത്, ഭരതനെ നേരിട്ടു ക്ഷണിക്കയല്ല ചെയ്തതെന്നു സ്പഷ്ടമായിരിക്കുന്നു. ഗന്ധർവ്വന്മാരെ ജയിപ്പാൻ വേണ്ടീട്ടായിരുന്നു ക്ഷണിച്ചതെന്നും താഴെകാണുന്ന പദ്യങ്ങൾകൊണ്ട മനസ്സിലാക്കാം.

അസ്തിഗന്ധർവ്വവിഷയഃഫലമൂലോപശോഭിതഃ
സിന്ധോരുഭയതഃപാർശ്വേ ദേശഃപരമശോഭനഃ
തംച്ചരക്ഷന്തിഗന്ധർവ്വാഃ സായുധായുദ്ധകാംക്ഷിണഃ
ശൈലൂഷസ്യസുതാവീരാ സ്തിസ്രഃകോട്യോ മഹാബലാഃ
താൻവിനിർജ്ജിത്യകാകുൽസ്ഥ ഗന്ധർവ്വവിഷയംശുഭം
നിവേശയമഹാബാഹോ ദ്വേപുരേസുസമാഹിതഃ
നാസ്യന്യസ്യഗതിർവീര ദേശശ്ചായംസുശോഭനഃ
രമ്യംപുഷ്പഫലാകീർണ്ണം നിവേശയമഹാമതേ!”

ഫലമൂലങ്ങൾകൊണ്ട് ശോഭിക്കുന്നതും സിന്ധുനദിയുടെ രണ്ടു കരകളിൽക്കിടക്കുന്നതും അതിശോഭയുള്ളതുമായ ഒരു ഗന്ധർവ്വരാജ്യമുണ്ട്. യുദ്ധം ആഗ്രഹിക്കുന്നവരും ആയുധം ധരിച്ചവരുമായ ഗന്ധർവ്വന്മാർ ആ പ്രദേശത്തെ രക്ഷിക്കുന്നു. ശൈലൂഷന്റെ പുത്രന്മാരും മഹാപരാക്രമികളുമായ അവരുടെ സംഖ്യ മൂന്നു കോടിയാകുന്നു, ഹേ രാമ അവരെ ജയിച്ച് ശോഭനമായ ആ ഗന്ധർവ്വരാജ്യത്തെ സ്വാധീനപ്പെടുത്തി അവിടെ രണ്ട് പട്ടണങ്ങളെ നിർമ്മിച്ചാലും. അങ്ങേക്കല്ലാതെ അന്യർക്കവിടെ പ്രവേശിപ്പാൻകഴികയില്ല. പ്രദേശമോ പരമശോഭനം. പുഷ്പഫലാദികൾ നിറഞ്ഞിരിക്കുന്ന ആ മനോഹരപ്രദേശത്തെ ഹേ മഹാബുദ്ധിശാലിയായുള്ളോവേ! പ്രവേശിച്ചാലും എന്ന് കേകയാധിപൻ ആവശ്യപ്പെട്ടപ്പോൾ ഭരതനെ രണ്ട് പുത്രന്മാരോടുകൂടി അയച്ചുവെന്നും വാല്മീകി പറയുന്ന പദ്യങ്ങൾ:—

“തച്ഛ്രുത്വാരാഘവഃപ്രീതഃ സന്ദേശം മാതുലസ്യച
ഉവാചബാഢമിത്യേവ ഭരതംചാന്വവൈക്ഷത

സോബ്രവീൽ രാഘവഃ പ്രീതഃ പ്രാംജലിപ്രഗ്രഹോദ്വിജം
ഇമൌകുമാരൌബ്രഹ്മർഷേതംദേശം വിജയിഷ്യതഃ
ഭരതസ്യാത്മജൌവീരൌ തക്ഷഃ പുഷ്കരഏവച
മാതുലേനസുസംഗുപ്തൌ ധർമ്മേണസുസമാഹിതൌ
ഭരതശ്ചാഗ്രതഃകൃത്വാ കുമാരൌസബലാനുഗൌ
നിഹത്യഗന്ധർവ്വസുതാൻ പുരേദ്വേവിഭജിഷ്യതി."

മാതുലന്റെ സന്ദേശം കേട്ട രാഘവൻ പ്രീതിയോടുകൂടെ അംഗീകരിച്ചശേഷം ഭരതനെ നോക്കി അനന്തരം അംജലിബന്ധത്തോടുകൂടെ ആ ബ്രഹ്മർഷിയോടു പറഞ്ഞു. ഹേ ബ്രഹ്മർഷേ! ഈ രണ്ടു കുമാരന്മാർ ആ പ്രദേശത്തെ ജയിക്കും. ഭരതന്റെ പുത്രന്മാരായ ഇവർ അതിന്നു മതിയായ പരാക്രമമുള്ളവരാകുന്നു. തക്ഷൻ, പുഷ്കരൻ എന്നാണിവരുടെ നാമധേയങ്ങൾ. മാതുലനാൽ വേണ്ടതുപോലെ രക്ഷിക്കപ്പെടുന്നവരും ധർമ്മം തെററാതെ മനസ്സിരുത്തുന്നവരുമായ ഇവരെ ഭരതൻ കൂട്ടിക്കൊണ്ടുവരും. സൈന്യസഹിതന്മാരായ ഇവർ ഗന്ധർവ്വപുത്രന്മാരെ വധിക്കും. ഭരതൻ ഇവൎക്ക് രണ്ടു പട്ടണങ്ങളുണ്ടാക്കി വിഭജിച്ചു കൊടുക്കും.

ആ യുദ്ധം ഏഴു ദിവസം ഉണ്ടായെന്നും കാണിക്കുന്നു,

"തതഃസമഭവദ്യുദ്ധം തുമുലം ലോമഹർഷണം
സപ്തരാത്രം മഹാഘോരം നചാന്ന്യതരവിജയഃകചിൽ"

അനന്തരം കാണുന്നവൎക്കും കേൾക്കുന്നവൎക്കും രോമാഞ്ചമുണ്ടാകുന്നതായ ഘോരയുദ്ധം ഏഴു ദിവസം നടന്നു; ആൎക്കും ജയമുണ്ടായില്ല.

"ഹത്വാചൈവഹിതാൻവീരാൻ ഭരതഃകേകയീസുതഃ
നിവേശയാമാസതദാസമൃദ്ധേദ്വേപുരോത്തമേ
തക്ഷസ്തക്ഷശിലാംചൈവ പുഷ്കരഃപുഷ്കരാവതീം
ഗന്ധർവ്വദേശേരുചിരേ ഗാന്ധാരവിഷയേചസഃ"

ആ വീരന്മാരെ കൈകേയീപുത്രനായ ഭരതൻ വധിച്ചു. സർവ്വസമ്പൽസമൃദ്ധിയുള്ള രണ്ടു പട്ടണങ്ങളെ അതി മനോഹരമായ ആ ഗാന്ധാരദേശത്തിൽ ഭരതൻ നിർമ്മിച്ചു. തക്ഷനെ വസിപ്പിച്ച ആ പട്ടണത്തിന്ന് തക്ഷശിലയെന്നും പുഷ്കരനെ വസിപ്പിച്ച ആ നഗരിക്ക് പുഷ്കരാവതിയെന്നും പേർ വിളിച്ചു. സുപ്രസിദ്ധസർവ്വകലാശാലയുണ്ടായിരുന്ന തക്ഷശിലാനഗരവും പുഷ്കരാവതിയും ഭരതനിർമ്മിതങ്ങളാണെന്ന് സിദ്ധിക്കുന്നു.

അതിന്നുശേഷം ഭരതൻ രാമാന്തികത്തിലേക്കു വന്നു:—

"നിവേശ്യപഞ്ചഭിർവ്വർഷൈർഭരതോ രാഘവാനുജഃ
പുനരായാന്മഹാബാഹുരയോധ്യാം കൈകയീസുതഃ"

രാമാനുജനായ ഭരതൻ അഞ്ചു വർഷംകൊണ്ട് പട്ടണങ്ങളെ നിർമ്മിച്ച് പുത്രന്മാരെ അതിലോരോന്നിലും അഭിഷേകം ചെയ്തശേഷം അയോദ്ധ്യയിലേക്കു മടങ്ങിവന്നു. ശ്രീവാല്മീകി വിസ്തരിച്ചുപറഞ്ഞ ഈ കാര്യത്തെ സംഗ്രഹിച്ച് അധ്യാത്മരാമായണത്തിൽ കാണിക്കുന്നു.

2. രാമാജ്ഞയാഗതസ്തത്ര ഹത്വാ ഗന്ധർവ്വനായകാൻ
തിസ്രഃകോടീഃ പുരേ ദ്വേ തു നിവേശ്യ രഘുനന്ദനഃ

3. പുഷ്കരം പുഷ്കരാവത്യാം തക്ഷം തക്ഷശിലാഹ്വയേ
അഭിഷിച്യസുതൗ തത്ര ധനധാന്യസുഹൃദ്വൃതൗ
പുനരാഗത്യ ഭരതോ രാമസേവാപരോഽഭവത്.

രാമാജ്ഞയാ=രാമാജ്ഞപ്രകാരം, തത്രഗതഃ രഘുനന്ദനഃ=അവിടെ ഗമിച്ച ഭരതൻ, തിസ്രഃകോടീഃഗന്ധർവ്വനായകാൻ=മൂന്നുകോടി ഗന്ധർവ്വനായകന്മാരെ, ഹത്വാ=ഹനിച്ചിട്ട്, ദ്വേപുരേ നിവേശ്യ=രണ്ടു പട്ടണങ്ങളെ ഉണ്ടാക്കീട്ട്, പുഷ്കരാവത്യാം പുഷ്കരം=പുഷ്കരാവതിയിൽ പുഷ്കരനേയും, തക്ഷശിലാഹ്വയേ തക്ഷം=തക്ഷശിലയെന്നു പേരായതിൽ തക്ഷനേയും, അഭിഷിച്യ=അഭിഷേകംചെയ്തിട്ട്, ധനധാന്യസുഹൃദ്വൃതൗസുതൗ=ധനധാന്യസുഹൃത്തുക്കളോടുകൂടിയ സുതന്മാരെ, തത്ര=അവിടെയിരുത്തീട്ട്, ഭരതഃ=ഭരതൻ, പുനഃആഗത്യ=മടങ്ങിവന്നിട്ട്, രാമസേവാപരഃഅഭവത്=രാമസേവയിൽ തല്പരനായ്ഭവിച്ചു.

ശ്രീരാമന്റെ കല്പനയനുസരിച്ച് ഭരതനവിടെച്ചെന്നു മൂന്നുകോടി ഗന്ധർവനായകന്മാരെ സംഹരിച്ചു. രണ്ടു പട്ടണങ്ങളെ ആ സ്ഥാനത്തിൽ നിർമ്മിച്ചു. പുഷ്കരാവതിയിൽ പുഷ്കരനെയും തക്ഷശിലയിൽ തക്ഷനെയും അഭിഷേകം ചെയ്തു. ധനധാന്യങ്ങളോടും സുഹൃത്തുക്കളോടുംകൂടെ പുത്രന്മാരെയവിടെയിരുത്തീട്ട് ഭരതൻ മടങ്ങിയയോധ്യയിൽ വന്നു ശ്രീരാമനെ സേവിക്കുന്നതിൽ തൽപരനായിരുന്നു.

4. തതഃ പ്രീതോ രഘുശ്രേഷ്ഠോ ലക്ഷ്മണം പ്രാഹസാദരം
ഉഭൌകുമാരൌ സൌമിത്രേ ഗൃഹീത്വാ പശ്ചിമാംദിശം

5. തത്രഭില്ലാൻ വിനിർജിത്യ ദുഷ്ടാൻ സർവാപകാരിണഃ
അംഗദശ്ചിത്രകേതുശ്ച മഹാബലപരാക്രമൌ

6. ദ്വയോർദ്വേ നഗരേകൃത്വാ ഗജാശ്വധനരത്നകേ
അഭിഷിച്യസുതൌതത്ര ശീഘ്രമാഗച്ഛമാംപുനഃ.

തതഃ പ്രീതഃ രഘുശ്രേഷ്ഠഃ=അനന്തരം പ്രീതനായ രഘൂത്തമൻ, സാദരം ലക്ഷ്മണംപ്രാഹ=സ്നേഹപൂർവം ലക്ഷ്മണനോട്ട് പറഞ്ഞു. സൌമിത്രേ=ഹേ സുമിത്രാപുത്ര! ഉഭൌ കുമാരൌ=രണ്ടു കുമാരന്മാരെ, ഗൃഹീത്വാ=ഗ്രഹിച്ചിട്ട്, പശ്ചിമാം ദിശം=പടിഞ്ഞാറെ ദിക്കിനെ ഗമിച്ചിട്ട്, തത്ര=അവിടെ, സർവാപകാരിണഃ ദുഷ്ടാൻ ഭില്ലാൻ=സർവക്കും അപകാരം ചെയ്യുന്ന ദുഷ്ടന്മാരായ ഭില്ലന്മാരെ, വിനിർജ്ജിത്യ=വിനിർജ്ജയിച്ചിട്ട്, അംഗദഃ ചിത്രകേതുഃ ച=അംഗദനും ചിത്രകേതുവും, മഹാബലപരാക്രമൌ=മഹാ ബലവും പരാക്രമവും ഉള്ളവരാകുന്ന, ദ്വയോഃ=രണ്ടുപേക്കും, ഗജാശ്വധനരത്നകേ=ഗജങ്ങൾ, അശ്വങ്ങൾ, ധനം, രത്നം ഇവയോടുകൂടിയ, ദ്വേ നഗരേകൃത്വാ=രണ്ടു നഗരങ്ങളെ ഉണ്ടാക്കീട്ട്, തത്രസുതൌ=അവിടെ സുതന്മാരെ, അഭിഷിച്യ=അഭിഷേകം ചെയ്തിട്ട്, പുനഃ മാം ആഗച്ഛ=പിന്നെ എന്നെ ആഗമിച്ചാലും.

അനന്തരം ഭരതപ്രവൃത്തിയാൽ സന്തോഷിച്ച രാമൻ ലക്ഷ്മണനോടു സ്നേഹപൂർവം പറഞ്ഞു. "ഹേ ലക്ഷ്മണ! മഹാബലപരാക്രമശാലികളായ അംഗദൻ ചിത്രകേതു എന്ന രണ്ടു പുത്രന്മാരോടുകൂടെ പടിഞ്ഞാറു ദിക്കിലേക്കു ചെല്ലുക. സർവ ജനങ്ങൾക്കും ഉപദ്രവം ചെയ്യുന്ന ദുഷ്ടന്മാരായ ആ ദിക്കിലെ ഭില്ലന്മാരെ മുഴുവനും ജയിച്ചശേഷം ആനകൾ, കുതിരകൾ, ധനം, രത്നം, എന്നിവയോടുകൂടിയ രണ്ടു നഗരങ്ങളെ നിർമ്മിച്ച്, അംഗദൻ ചിത്രകേതുവെന്ന പേരായ രണ്ടു കുമാരന്മാരെ അതിലോരോന്നിലും അഭിഷേകം ചെയ്തശേഷം മടങ്ങി എന്റെ സമീപത്തേക്കു വന്നാലും.

"ലക്ഷ്മണംപ്രാഹ" എന്ന സ്ഥാനത്തിൽ "ഭ്രാതൄനഭാഷത" എന്നാണ് വാല്മീകീയത്തിൽ കാണുന്നത്:—

"തച്ഛ്രുത്വാഹൎഷമാപേദേ ഭ്രാതൃഭിഃ സഹരാഘവഃ
വാക്യം ചാത്ഭുതസങ്കാശം രാമോഭ്രാതൄനഭാഷത."

ഭരതൻ പറഞ്ഞ വിജയവർത്തമാനം കേട്ട രാമനും സഹോദരന്മാരും സന്തോഷിച്ചു. അത്യത്ഭുതം തോന്നുവാൻ മതിയായ വിധത്തിൽ രാമൻ സഹോദരന്മാരോടു പറഞ്ഞു.

"ഭില്ലാന്വിനിർജ്ജിത്യ" എന്ന ഭാഗം വാല്മീകിയത്തിൽ കാണുന്നില്ല.

"ഇമൌകുമാരൌ സൌമിത്രേ തവധൎമവിശാരദൌ
അംഗദശ്ചന്ദ്രകേതുശ്ച രാജ്യാൎഹൌദൃഢധന്വിനൌ
ഉഭൌരാജ്യേഭിഷേക്ഷ്യാമി ദേശംസാധുനിരൂപയ
രമണീയമസംബാധം രമേതാം തത്രസംസ്ഥിതൌ
നരാജ്ഞാംയത്രപീഡാസ്യാന്ന ചൈവാശ്രമവാസിനാം
സദേശോദൃശ്യതാം സൌമ്യനാപരാധ്യാമഹേയഥാ."

'ഹേ ലക്ഷ്മണ! ധൎമ്മശാസ്ത്രനിപുണന്മാരും നിന്റെ പുത്രന്മാരുമായ അംഗദൻ ചന്ദ്രകേതുവെന്നു പേരായ ഈ രണ്ടു കുമാരന്മാരും ദൃഢപരാക്രമികളും, രാജ്യപരിപാലനപ്രവൃത്തിയിൽ അൎഹന്മാരുമാകുന്നു. ഇവർ രണ്ടുപേരെയും പരിപാലനത്തിന്നായി നിശ്ചയിപ്പാൻ സമുചിതമായ സ്ഥാനമേതാണെന്നു ചിന്തിക്കുക. ജനത്തിരക്കില്ലാത്തതും അതിരംഗിയുമുള്ളതുമായ രാജ്യത്തിൽ ഇവർ സന്തോഷത്തോടുകൂടെ വസിക്കട്ടെ. രാജാക്കന്മാൎക്കും ആശ്രമവാസികൾക്കും ഉപദ്രവം നേരിടാതിരിക്കേണം. ഹെ സൌമ്യലക്ഷ്മണ! നമ്മൾ ആൎക്കും അപരാധം ചെയ്തവരായ്ഭവിക്കരുത്. ആ വിധത്തിലുള്ള ദേശം കണ്ടുപിടിച്ചാലും."

"തഥോക്തവതിരാമേതു ഭരതഃ പ്രത്യുവാചഹ
അയംകാരപഥോദേശോ രമണീയോനിരാമയഃ
നിവേശയപുരീംവീര അംഗദസ്യമഹാത്മനഃ
ചന്ദ്രകേതോശ്ചരുചിരം ചന്ദ്രവക്ത്രം മനോരമം."

രാമനപ്രകാരം പറഞ്ഞപ്പോൾ ഭരതൻ മറുപടി പറഞ്ഞു. കാരപഥമെന്നു പേരായ ഈ പ്രദേശം മനോഹരവും രോഗബാധയില്ലാത്തതുമാകുന്നു. ഹേ വീര! മഹാത്മാവായ അംഗദന്ന് അവിടെ പട്ടണം നിൎമ്മിപ്പിച്ചുകൊടുത്താലും. ചന്ദ്രകേതുവിന്നും ചന്ദ്രവക്ത്രമെന്നു പേരായ മനോഹരപട്ടണത്തെ കല്പിച്ചാലും.

7. രാമസ്യാജ്ഞാംപുരസ്കൃത്യ ഗജാശ്വബലവാഹനഃ
ഗത്വാഹത്വാരിപൂൻസൎവാൻ സ്ഥാപയിത്വാകുമാരകൌ
സൌമിത്രിഃപുനരാഗത്യ രാമസേവാപരോഭവത്.

രാമസ്യആജ്ഞാം പുരസ്കൃത്യ=രാമന്റെ ആജ്ഞയെ പുരസ്കരിച്ചിട്ടു, ഗജാശ്വബലവാഹനഃ സൌമിത്രിഃ=ഗജങ്ങൾ അശ്വങ്ങൾ, വാഹനങ്ങൾ എന്നിവയോടുകൂടിയ സുമിത്രാപുത്രൻ, ഗത്വാ=ഗമിച്ചിട്ടു്, സൎവാൻ രിപൂൻ ഹത്വാ=സൎവന്മാരായ രിപുക്കളെ ഹനിച്ചിട്ടു്, കുമാരകൌ സ്ഥാപയിത്വാ=കുമാരന്മാരെ സ്ഥാപിച്ചിട്ടു്, പുനഃ ആഗത്യ=മടങ്ങി

വന്നിട്ട്, രാമസേവാപരഃ അഭവത്=രാമസേവയിൽ തൽപരനായ് ഭവിച്ചു.

ശ്രീരാമൻെറ കല്പനപ്രകാരം ആനകൾ, കുതിരകൾ, സൈന്യങ്ങൾ എന്നിവയോടുകൂടിയ ലക്ഷ്മണൻ ചെന്ന് സർവ്വ ശത്രുക്കളെയും സംഹരിച്ചശേഷം കുമാരന്മാരെ അവിടെ രാജാക്കന്മാരാക്കിവെച്ചിട്ട് മടങ്ങിവന്ന് ശ്രീരാമചന്ദ്രനെ സേവിക്കുന്നതിൽ താല്പര്യമുള്ളവനായിരുന്നു.

8. തതസ്തുകാലേ മഹതിപ്രയാതേ
രാമം സദാ ധർമപഥേ സ്ഥിതം ഹരിം
ദ്രഷ്ടും സമാഗാദൃഷിവേഷധാരോ
കാലസ്തതോ ലക്ഷ്മണമിത്യുവാച.

തതഃതു=അനന്തരമാകട്ടെ, മഹതികാലേ പ്രയാതേ=മഹത്തായ കാലം പ്രയാണം ചെയ്തപ്പോൾ, സദാ ധർമപഥേ സ്ഥിതം ഹരിം രാമം=എപ്പോഴും ധർമ്മമാർഗത്തിൽ സ്ഥിതനായ ശ്രീവിഷ്ണുവാകുന്ന രാമനെ, ദ്രഷ്ടും=ദർശിപ്പാൻ, ഋഷിവേഷധാരഃ കാലഃ=ഋഷിവേഷം ധരിച്ച കാലൻ, സമാഗാൽ=സമാഗമിച്ചു, തതഃ ലക്ഷ്മണം=അനന്തരം ലക്ഷ്മണനോട്, ഇതി ഉവാച=ഇപ്രകാരം പറഞ്ഞു.

കുറെ അധികകാലം ഇങ്ങിനെ കഴിഞ്ഞപ്പോൾ ധർമ്മമാർഗത്തിൽ നിന്ന് ലേശവും തെററാതെ, രാജ്യപരിപാലനം ചെയ്യുന്ന ശ്രീമഹാവിഷ്ണുവായ രാമനെ കാണ്മാൻ ഋഷിവേഷംധരിച്ച കാലൻ അയോദ്ധ്യയിലേക്കുവന്നു ലക്ഷ്മണനോടിപ്രകാരം പറഞ്ഞു.

9. നിവേദയസ്വാതിബലസ്യദൂതം
മാം ദ്രഷ്ടുകാമം പുരുഷോത്തമായ
രാമായ വിജ്ഞാപനമസ്തിതസ്യ
മഹർഷിമുഖ്യസ്യ ചിരായധീമൻ!

പുരുഷോത്തമായ രാമായ=പുരുഷോത്തമനായ രാമനെ, ദ്രഷ്ടുകാമം=കാണ്മാനാഗ്രഹിക്കുന്ന, അതിബലസ്യ മഹർഷിമുഖ്യസ്യ ദൂതം മാം=അതിബലനായ മഹർഷിമുഖ്യൻെറ ദൂതനായ എന്നെ, നിവേദയസ്വ=നിവേദിപ്പിച്ചാലും, ധീമൻ!=ഹേ ബുദ്ധിശാലിൻ!, തസ്യ=അവന്, രാമായ ചിരായ വിജ്ഞാപനം അസ്തി=രാമനോടായിക്കൊണ്ട് അധികനേരം അറിയിപ്പിക്കേണ്ടതുണ്ട്.

ഹേ ധീമൻ! ഞാൻ, അതിബലനെന്നു പേരായ മഹർഷിശ്രേഷ്ഠ

ന്റെ ദൂതനാകുന്നു. ആ മഹർഷിക്കു ഞാൻമുഖാന്തരം പുരുഷോത്തമനായ രാമനെ കുറെ അധികനേരം അറിയിക്കേണ്ടതായ വർത്തമാനമുണ്ട്. അതുകൊണ്ടു രാമനെ കാണ്മാനാഗ്രഹിച്ചുവന്നിരിക്കുന്ന എന്നെ, രാമനോടറിയിച്ചാലും.

10. തസ്യ തദ്വചനം ശ്രുത്വാ സൌമിത്രിസ്ത്വരയാന്വിതഃ
ആചചക്ഷേഥരാമായ സസമ്പ്രാപ്തം തപോധനം

തസ്യ തത് വചനം ശ്രുത്വാ=അവന്റെ ആ വചനത്തെ ശ്രവിച്ചിട്ട്, ത്വരയാ അന്വിതഃ സഃ സൌമിത്രിഃ=ബദ്ധപ്പാടോടുകൂടിയ ആ സുമിത്രാപുത്രൻ, സംപ്രാപ്തം തപോധനം=വന്നിരിക്കുന്ന താപസനെ, രാമായ ആചചക്ഷേ=രാമനോടു പറഞ്ഞു.

ആ വാക്കുകേട്ടു ലക്ഷ്മണൻ അതിവേഗത്തിൽ ആ താപസൻ വന്നിരിക്കുന്നതിനെ രാമനോടു പറഞ്ഞു.

11. ഏവം ബ്രുവന്തംപ്രോവാചലക്ഷ്മണം രാഘവോവചഃ
ശീഘ്രംപ്രവേശ്യതാംതാതമുനിഃസൽകാരപൂർവ്വകം.

ഏവം ബ്രുവന്തംലക്ഷ്മണം=ഇപ്രകാരം പറയുന്ന ലക്ഷ്മണനോടു, രാഘവഃവചഃപ്രോവാച=രാഘവൻ വചസ്സിനെപറഞ്ഞു, താത!=ഹേ ബാല! ശീഘ്രം=വേഗത്തിൽ, സൽകാരപൂർവ്വകം=സൽകാരത്തോടുകൂടെ, മുനിഃപ്രവേശ്യതാം=മുനി പ്രവേശിപ്പിക്കപ്പെട്ടാലും.

ഇപ്രകാരം പറയുന്ന ലക്ഷ്മണനോടു രാമൻ പറഞ്ഞു:— "ഹേ ബാല! വേണ്ടുംവിധം സൽകാരംചെയ്തുകൊണ്ട് ആ മുനിയെ പ്രവേശിപ്പിച്ചാലും"

12. ലക്ഷ്മണസ്തുതഥേത്യുക്ത്വാ പ്രാവേശയതതാപസം
സ്വതേജസാജ്വലന്തം തംഘൃതസിക്തം യഥാനലം.

ലക്ഷ്മണഃതു=ലക്ഷ്മണനാകട്ടെ, തഥാഇതിഉക്ത്വാ=അപ്രകാരമെന്നു പറഞ്ഞിട്ടു, ഘൃതസിക്തം അനലംയഥാ=നെയ്യൊഴിച്ച അഗ്നിയെന്നപോലെ, സ്വതേജസാ ജ്വലന്തം തംതാപസം=തന്റെ തേജസ്സുകൊണ്ടുജ്വലിക്കുന്ന ആ താപസനെ, പ്രാവേശയത=പ്രവേശിപ്പിച്ചു.

രാമൻ പറഞ്ഞതിനെ അംഗീകരിച്ചു ലക്ഷ്മണൻ നെയ്യൊഴിച്ചതുകൊണ്ട് കത്തിക്കാളുന്ന അഗ്നിയെന്നപോലെ തപഃപ്രഭാവത്താലു ജ്വലിക്കുന്ന ആ താപസനെ പ്രവേശിപ്പിച്ചു.

ഇവിടെ വാല്മീകി വാക്യം:—

"സൌമിത്രിസ്തുതഥേത്യുക്ത്വാ പ്രാവേശയദൃഷിംതതഃ
തേജസാതപസാചൈവ ജ്വലന്തമിവപാവകം."

അപ്രകാരം ചെയ്യാമെന്നംഗീകരിച്ച ലക്ഷ്മണൻ തേജസ്സുകൊണ്ടും തപസ്സുകൊണ്ടും അഗ്നിയെന്നപോലെയുജ്വലിക്കുന്ന താപസനെ പ്രവേശിപ്പിച്ചു.

13. സോഭിഗമ്യരഘുശ്രേഷ്ഠം ദീപ്യമാനഃസ്വതേജസാ
മുനിർമധുരവാക്യേന വർധസ്വേത്യാഹ രാഘവം.

സ്വതേജസാ=സ്വശരീരകാന്തികൊണ്ട്, ദീപ്യമാനഃ=പ്രകാശിക്കുന്ന, സഃമുനിഃ=ആ മുനി, രഘുശ്രേഷ്ഠം അഭിഗമ്യ=രഘൂത്തമനെ അഭിഗമിച്ചിട്ട്, മധുരവാക്യേന=മധുരവാക്യത്താൽ, വർധസ്വഇതി=വർദ്ധിച്ചാലുമെന്ന്, രാഘവംപ്രാഹ=രാഘവനോടു പറഞ്ഞു.

സ്വശരീരത്തിൽനിന്നു പുറപ്പെടുന്ന ബ്രഹ്മതേജസ്സുകൊണ്ടുജ്ജ്വലിക്കുന്ന ആ മുനി രഘുപതിയുടെ നേക്കുചെന്ന് ഹൃദ്യമായവിധത്തിൽ "വർധിച്ചാലും" എന്നു രാമനോടു പറഞ്ഞു.

14. തസ്മൈസമുനയേരാമഃ പൂജാംകൃത്വാ യഥാവിധി
പൃഷ്ട്വാനാമയമവ്യഗ്രോ രാമഃപൃഷ്ടോഥതേനസഃ.

സഃരാമഃ=ആ രാമൻ, തസ്മൈമുനയെ=ആ മുനിക്കായ്ക്കൊണ്ട്, യഥാവിധി പൂജാംകൃത്വാ=വിധിപ്രകാരം പൂജചെയ്തിട്ട്, അനാമയംപൃഷ്ട്വാ=സൌഖ്യം ചോദിച്ചിട്ട്, അഥതേന=അനന്തരം അവനാൽ, അവ്യഗ്രഃ രാമഃ=സ്വസ്ഥനായ രാമൻ, പൃഷ്ടഃ=പൃച്ഛിക്കപ്പെട്ടു.

രാമൻ തന്റെ സമീപത്തുവന്നിരിക്കുന്ന ആ മുനിയെ യഥാവിധി പൂജിച്ചു സൌഖ്യം ചോദിച്ചപ്പോൾ ആ മുനിയും ശാന്തനായ രാമനോടു കുശലം ചോദിച്ചു.

15. ദിവ്യാസനേ സമാസീനോ രാമഃ പ്രോവാചതാപസം
യദർത്ഥമാഗതോസിത്വ മിഹതൽപ്രാപയസ്വമേ

ദിവ്യാസനേ സമാസീനഃ രാമഃ=ദിവ്യാസനത്തിലിരിക്കുന്ന രാമൻ, താപസം പ്രോവാച=താപസനോടു പറഞ്ഞു, യദർത്ഥം ത്വം ആഗതഃ അസി=യാതൊന്നിന്നായ്ക്കൊണ്ടങ്ങുന്നാഗതനായിരിക്കുന്നുവോ, തൽ മേ പ്രാപയസ്വ=അതിനെ എനിക്കായ്ക്കൊണ്ട് പ്രാപിപ്പിച്ചാലും.

ദിവ്യമായ ആസനത്തിലിരിക്കുന്ന രാമൻ മുനിയോടു പറഞ്ഞു. "അങ്ങുന്നിവിടെ വന്നിരിക്കുന്ന കാര്യം എന്നെ അറിയിച്ചാലും."

16. വാക്യേനചോദിത സ്തേനരാമേണാഹ മുനിർവചഃ
ദ്വം ദ്വമേവപ്രയോക്തവ്യമനാലക്ഷ്യംതു തദ്വചഃ.

രാമേണ തേന വാക്യേന ചോദിതഃ മുനിഃ=രാമനാൽ ആ വാക്യത്താൽ പ്രേരിതനായ മുനി, വചഃ ആഹ=വചസ്സിനെ പറഞ്ഞു, ദ്വന്ദ്വം ഏവ പ്രയോക്തവ്യം=രഹസ്യമായിപ്പറയേണ്ടതാണ്, തത് വചഃ തു അനാലക്ഷ്യം=ആ വാക്ക് ആലക്ഷിക്കപ്പെടുവാൻ യോഗ്യമല്ല.

രാമനിപ്രകാരം പറഞ്ഞ് മുനിയെ പ്രേരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു. നമ്മൾ രണ്ടുപേർ മാത്രമെ ഇവിടെയുണ്ടായിരിക്കാവൂ. ആ വാക്കിനെ മൂന്നാമതൊരാൾ കേൾപ്പാൻ പാടുള്ളതല്ല.

18. നാന്യേനൈതച്ഛ്രോതവ്യം നാഖ്യാതവ്യം ചകസ്യചിത്
ശൃണുയാദ്വാനിരീക്ഷേ ദ്വായഃ സവധ്യസ്തവയാപ്രഭോ.

ഏതത്=ഇത്, അന്യേന=അന്യനാൽ, നശ്രോതവ്യം=ശ്രവിക്കപ്പെടുവാൻ യോഗ്യമല്ല, കസ്യചിത് ന ആഖ്യാതവ്യം=ആരോടും ആഖ്യാനം ചെയ്യാൻ പാടുള്ളതുമല്ല, യഃ ശൃണുയാത് വാ നിരീക്ഷേത് വാ=യാതൊരുവൻ ശ്രവിക്കയോ, നോക്കുകയോ ചെയ്യുമോ, സഃ=അവൻ, പ്രഭോ ത്വയാ വധ്യഃ=ഹേ പ്രഭുവായുള്ളോവേ! അങ്ങയാൽ വധിക്കപ്പെടുവാൻ യോഗ്യനാകുന്നു.

നമ്മൾ സംസാരിക്കുന്ന വാക്കിനെ അന്യൻ കേൾക്കാതിരിക്കേണം. അന്യനോട് പറവാനും പാടുള്ളതല്ല. നമ്മൾ പറയുന്നതു ഏതൊരുവൻ കേൾക്കുകയോ നോക്കുകയോ ചെയ്യുന്നുവോ ഹേ പ്രഭോ അവനെ അങ്ങുന്നു വധിക്കേണം.

19. തഥേതി ചപ്രതിജ്ഞായ രാമോലക്ഷ്മണമബ്രവീത്
തിഷ്ഠത്വംദ്വാരിസൌമിത്രേ നായാത്വത്രജനോരഹഃ

20. യദ്യാഗച്ഛതികോവാപി സവധ്യോമേനസംശയഃ
തതഃ പ്രാഹമുനിംരാമോ യേനവാതം വിസർജ്ജിതഃ.

21. യത്തേമനീഷിതംവാക്യം തദ്വദസ്വമമാഗ്രതഃ
തതഃ പ്രാഹമുനിർവാക്യം ശൃണുരാമയഥാതഥം.

തഥാ ഇതി പ്രതിജ്ഞായ=അപ്രകാരമെന്നു പ്രതിജ്ഞ ചെയ്തിട്ട്, രാമഃ ലക്ഷ്മണം അബ്രവീത്=രാമൻ ലക്ഷ്മണനോടു പറഞ്ഞു, സൌമിത്രേ! ത്വം ദ്വാരി തിഷ്ഠ=ഹേ ലക്ഷ്മണ നീ ദ്വാരത്തിൽ നിന്നാലും, അത്ര രഹഃ=ഈ രഹസ്യസ്ഥാനത്തിൽ, ജനഃ ന ആയാതു=ജനം ആഗമിക്കരുത്, കോവാപി ആഗച്ഛതി യദി=ആരാനും ആഗമിക്കുന്നുവെങ്കിൽ, സഃ മേ വധ്യഃ ന സംശയഃ=അവനെന്നാൽ വധിക്കപ്പെടുവാൻ യോ

ഗ്ദ്യൻ സംശയമില്ല, തതഃ രാമഃ മുനിം പ്രാഹ=അനന്തരം രാമൻ മുനിയോട് പറഞ്ഞു, ത്വം യേന വാ വിസർജ്ജിതഃ=അങ്ങുന്നാരാൽ അയക്കപ്പെട്ട്, തേ മനീഷിതം വാക്യം യത്=അങ്ങയാൽ പറയപ്പെട്ടുവാനാഗ്രഹിക്കുന്നതെന്ത്? തത് മമ അഗ്രതഃ വദസ്വ=അതിനെ എന്റെ മുമ്പിൽ പറഞ്ഞാലും, തതഃ മുനിഃ വാക്യം പ്രാഹ=അനന്തരം മുനി, വാക്യത്തെപ്പറഞ്ഞു.

അങ്ങിനെ ചെയ്യാമെന്നു ശപഥം ചെയ്തശേഷം രാമൻ ലക്ഷ്മണനോടു പറഞ്ഞു:—"ഹേ ലക്ഷ്മണ! നീ ഗോപുരദ്വാരത്തിൽ നില്ക്കുക. ഇവിടെ ആരും വന്നുക്രുടാ. ആരാനും വരുന്നപക്ഷം ഞാനവനെ വധിക്കും സംശയമില്ല." അതിൽപിന്നെ രാമൻ മുനിയോടു പറഞ്ഞു "അങ്ങയെ ആർ എന്തെന്നോടു പറവാൻ ഏല്പിച്ചു? അഥവാ അങ്ങേക്കുതന്നെ ഏതെങ്കിലുമൊന്നു പറവാനുണ്ടെങ്കിൽ അതെന്നോടു പറഞ്ഞാലും" അപ്പോൾ മുനി പറഞ്ഞു:—"ഹേ രാമ! സത്യമായതു കേട്ടാലും."

22. ബ്രഹ്മണാപ്രേഷിതോസ്മീശ കാൎയ്യാൎത്ഥം തേന്തികംപ്രഭോ
അഹംഹിപൂൎവ്വജോദേവ തവപുത്രഃ പരന്തപ!

ഈശ!=ഹേ ഈശ്വര! കാൎയ്യാൎത്ഥം=കാൎയ്യത്തിന്നായിക്കൊണ്ട്, തേ അന്തികം=അങ്ങയുടെ അന്തികത്തെ, ബ്രഹ്മണാ പ്രേഷിതഃ അസ്മി=ബ്രഹ്മാവിനാൽ അയക്കപ്പെട്ടവനായിരിക്കുന്നു, ദേവ! പരന്തപ!=ഹേ ദേവ! ഹേ പരന്തപ! അഹം ഹി=ഞാനാകട്ടെ, പൂൎവ്വജഃ തവപുത്രഃ=പൂൎവ്വം ജനിച്ച അങ്ങയുടെ പുത്രൻ.

ഹേ ഈശ്വര! പ്രഭോ! പരന്തപ! ഞാനങ്ങയുടെ പൂൎവ്വജനായ പുത്രനാകുന്നു. കാൎയ്യത്തിന്നായിട്ട് ബ്രഹ്മദേവൻ അങ്ങയുടെ സമീപത്തേക്കെന്നെ അയച്ചിരിക്കയാകുന്നു. "കാലാഖ്യശക്തിഃപ്രഥമപ്രബുദ്ധാ" എന്ന ഭാഗവതവാക്യാനുസരണം ആദ്യത്തെ തത്വം കാലമാകുന്നു. അതുകൊണ്ടാണ് മുമ്പുണ്ടായ പുത്രനെന്നു പറഞ്ഞത്.

23. മായാസംഗമജോവീര കാലഃസർവഹരഃസ്മൃതഃ
ബ്രഹ്മാത്വാമാഹഭഗവാൻ സർവദേവഷിപൂജിതഃ

വീര!=ഹേ ശൂര, മായാസംഗമജഃ=മായാസംഗമത്തിൽനിന്നു ജനിച്ച, സൎവ്വഹരഃകാലഃസ്മൃതഃ=സൎവ്വത്തെയും ഹരിക്കുന്ന കാലനെന്നു സ്മരിക്കപ്പെടുന്നു, സൎവ്വദേവഷിപൂജിതഃ ഭഗവാൻബ്രഹ്മാ=സൎവ്വദേവഷികളാൽ

പൂജിക്കപ്പെടുന്ന ഭഗവാനായ ബ്രഹ്മാവു്, ത്വാം ആഹ=അങ്ങയോടു പറയുന്നു.

നിന്തിരുവടി മായയെ കടാക്ഷിച്ചസമയം ജനിച്ച എന്നെ സർവ്വത്തെയും സംഹരിക്കുന്ന കാലനാണെന്നു സജ്ജനങ്ങൾ പറയുന്നു. എന്റെ പേർ കാലനെന്നാണെന്നു സാരം. സർവ്വദേവന്മാരാലും ഋഷികളാലും പൂജിക്കപ്പെടുന്ന ഭഗവാൻ ബ്രഹ്മദേവൻ അങ്ങയോടിങ്ങിനെ പറയുന്നു.

24. രക്ഷിതുംസ്വർഗ്ഗലോകസ്യ സമയസ്തേ മഹാമതേ
പുരാത്വമേക ഏവാസീർല്ലോകാൻ സംഹൃത്യമായയാ.

25. ഭാര്യ്യയാ സഹിതസ്ത്വംമാമാദൌ പുത്രമജീജനഃ
തഥാ ഭോഗവതം നാഗമനന്തമുദകേശയം

26. മായയാ ജനയിത്വാത്വം ദൈ്വ സസത്വൌ മഹാബലൌ
മധുകൈടഭകൌദൈത്യൌ ഹത്വാ മേദോസ്ഥിസംചയം

27. ഇമാം പർവ്വതസംബദ്ധാം മേദിനീം പുരുഷർഷഭ
പത്മേ ദിവ്യാർക്കസങ്കാശേ നാഭ്യാ മുൽപാദ്യമാമപി

28. മാംവിധായ പ്രജാധ്യക്ഷം മയിസർവംന്യവേദയത്
സോഹം സംയുക്തസംഭാരസ്ത്വാമവോചം ജഗത്പതേ.

മഹാമതേ=ഹേ മഹാബുദ്ധേ, തേ സ്വർഗലോകസ്യരക്ഷിതും സമയഃ= അങ്ങെക്കു സ്വർഗലോകത്തെ രക്ഷിപ്പാൻ സമയമായി, പുരാ ത്വം ഏകഃ ഏവ ആസീഃ=ആദ്യം നിന്തിരുവടി ഏകൻ മാത്രമായിരുന്നു, ലോകാൻ സംഹൃത്യ=ലോകങ്ങളെ സംഹരിച്ചിട്ടു്, മായയാ ഭാര്യ്യയാ സഹിതഃ ത്വം=മായയാകുന്ന ഭാര്യ്യയോടുചേർന്നവനായിട്ടു് നിന്തിരുവടി, ആദൌ പുത്രം മാം അജീജനഃ=ആദിയിൽ പുത്രനായ എന്നെ ജനിപ്പിച്ചു, തഥാ ഉദകേശയം ഭോഗവതം അനന്തം നാഗം=അപ്രകാരം ഉദകത്തിൽ ശയിക്കുന്ന ഭോഗവാനായ അനന്തനെന്ന നാഗത്തെയും, മായയാ ത്വം ജനയിത്വാ=മായകൊണ്ടു നിന്തിരുവടി ജനിപ്പിച്ചിട്ടു്, സസത്വൌ മഹാബലൌ മധുകൈടഭകൌ ദൈത്യൌ ഹത്വാ= സത്വത്തോടുകൂടിയവരും, മഹാബലവാന്മാരും, മധുകൈടഭന്മാരുമായ ദൈത്യന്മാരെ ഹനിച്ചിട്ടു്, മേദോസ്ഥിസംചയം പർവ്വതസംബദ്ധാം ഇമാം മേദിനീം നിർമ്മിതവാൻ അസി=മേദസ്സിൽനിന്നും അസ്ഥികളിൽനിന്നും സംഭവിച്ചതും പർവ്വതങ്ങളാൽ നന്നായി ബന്ധിക്കപ്പെട്ടതുമായ ഈ മേദിനിയെ നിർമ്മിച്ചവനാകുന്നു, പുരുഷർഷഭ!=ഹേ പുരുഷോ

ത്തമ!, നാഭ്യാം ദിവ്യാക്കസംകാശേ പത്മേ മാം അപി ഉൽപാദ്യ=നാഭിയിൽ ദിവ്യസൂൎയ്യസദൃശമായ പത്മത്തിൽ എന്നെയും ഉൽഭവിപ്പിച്ചിട്ടു്, മാം പ്രാജാധ്യക്ഷം വിധായ=എന്നെ പ്രജാധിപനാക്കിവെച്ചിട്ടു്, മയി സർവം ന്യവേദയതത്=എന്നിൽ സർവവും സമൎപ്പിച്ചു, സംയുക്തസംഭാരഃ സഃ അഹം=സകല സംഭാരത്തോടുകൂടിയ ഞാൻ, ജഗൽപതെ! ത്വാംഅവോചം=ഹേ ജഗന്നാഥ! അങ്ങയോടുപറഞ്ഞു.

ബ്രഹ്മവാക്യത്തെപ്പറയുന്നു:—ഹേ മഹാമതേ! സ്വർഗലോകത്തെ രക്ഷിപ്പാനുള്ള സമയം അങ്ങെക്കു് സമീപിച്ചിരിക്കുന്നു. ഇത്രകാലം ഭൂലോകത്തിൽ വസിച്ചശേഷം സ്വർഗത്തിലേക്കു വന്നുകൊള്ളാമെന്നു് അവതാരസമയത്തിൽ നിശ്ചയിച്ച കാലം വന്നിരിക്കുന്നു. സ്വർഗത്തോടെനിക്കു് സംബന്ധമെന്തെന്നുള്ള ശങ്കയെ പരിഹരിപ്പാൻ പൂൎവ്വകഥയെ സ്മരിപ്പിക്കുന്നു. ആദ്യം നിന്തിരുവടി ഏകൻ മാത്രമായിരുന്നു. "സദേവസൌമ്യേദമഗ്രആസീത്" ഹേ സൌമ്യ! ഈ ചരാചരാത്മകമായ ലോകം ആദ്യം അങ്ങുന്നായിരുന്നുവെന്നുള്ള ശ്രുതിപ്രമാണം. ലോകങ്ങളെയെല്ലാം സംഹരിച്ചശേഷം മായയാകുന്ന ഭാൎയ്യയോടുചേൎന്നവനായിട്ടു് പുത്രനായ എന്നെ നിന്തിരുവടി ആദിയിൽ ജനിപ്പിച്ചു. ജലത്തിൽ ശയിക്കുന്ന ഭോഗങ്ങളോടുകൂടിയ ആദിശേഷനാകുന്ന സൎപ്പത്തേയും സൃഷ്ടിച്ചു. തുല്യപരാക്രമവും ബലവുമുള്ള മധുകൈടഭന്മാരെന്നുപേരായ രണ്ടു ദൈത്യന്മാരുണ്ടായി. അവരെ അങ്ങുന്നു് സംഹരിച്ചു. അവരുടെ മേദസ്സുകൊണ്ടും അസ്ഥികൾകൊണ്ടും ഈ ഭൂമിയേയും നിൎമ്മിച്ചു. അതിനെ പൎവ്വതങ്ങൾകൊണ്ടുറപ്പിക്കയുംചെയ്തു. ഹേ പുരുഷോത്തമ! അങ്ങയുടെ നാഭിയിൽ ഉണ്ടായ ദിവ്യസൂൎയ്യസദൃശമായ താമരയിൽ എന്നെയും ജനിപ്പിച്ചശേഷം എന്നെ പ്രജാപതിയായിട്ടു് നിന്തിരുവടി നിശ്ചയിച്ചു. പ്രജോൽപാദനാദി സർവവ്യവഹാരങ്ങളെയും ചെയ്തുകൊള്ളാമെന്നംഗീകരിച്ച ഞാൻ നിന്തിരുവടിയോടുണൎത്തിച്ചു.

29\. രക്ഷാംവിധത്സ്വഭൂതേഭ്യോയേമേവീൎയ്യാപഹാരിണഃ
തതസ്ത്വംകശ്യപാൽജാതോ വിഷ്ണുൎവ്വാമനരൂപധൃക്

30\. ഹൃതവാനസിഭൂഭാരം വധാദ്രക്ഷോഗണസ്യച
സൎവ്വാസ്സൂൽസാൎയ്യമാണാസ്സുപ്രജാസ്സുധരണീധര

31\. രാവണസ്യവധാകാംക്ഷീമർത്ത്യലോകമുപാഗതഃ
ദശവഷസഹസ്രാണി ദശവഷശതാനിച

32\. കൃതവാവാസസ്യസമയം ത്വിദേശേഷാത്മനഃപുരാ
സതേമനോരഥഃപൂൎണ്ണഃപൂൎണ്ണേചായുഷിതേനൃഷു.

33. കാലസ്താപസരൂപേണ ത്വൽസമീപമുപാഗമം.

യേ=യാതൊരുത്തർ, മേ വീൎയ്യാപകാരിണഃ=എന്റെപ്രജകൾക്ക അപകരം ചെയ്യുന്നവരോ, ഭൂതേഭ്യഃ=ഭൂതങ്ങളിൽനിന്നു, രക്ഷാംവിധത്സ്വ=രക്ഷയെ ചെയ്താലും, തതഃവിഷ്ണുഃത്വം=അനന്തരം വിഷ്ണുവായ നിന്തിരുവടി,വാമനരൂപധൃക് കശ്യപാത് ജാതഃ=വാമനരൂപധാരിയായിട്ട് കശ്യപനിൽനിന്നു ജാതനായി, രക്ഷോഗണസ്യവധാത്=രക്ഷോഗണത്തിന്റെ വധം ഹേതുവായിട്ട്, ഭൂഭാരം ഹൃതവാൻ അസി=ഭൂഭാരത്തെ ഹരിച്ചവനായി, സൎവ്വാസു പ്രജാസു ഉത്സാദ്യമാനാസു=സൎവ്വപ്രജകളും ഉപദ്രവിക്കപ്പെട്ടിരിക്കും വിഷയത്തിൽ, ധരണീധര=ഹേ ഭൂമീപതേ! രാവണസ്യവധാകാംക്ഷീ=രാവണന്റെ വധത്തെ ആഗ്രഹിക്കുന്നവനായിട്ട്, മൎത്യലോകം ഉപാഗതഃ=മനുഷ്യലോകത്തെ പ്രാപിച്ചവനായി, ദശവൎഷസഹസ്രാണി ദശവൎഷശതാനിച=പതിനോരായിരം വൎഷകാലം, ആത്മനഃ വാസസ്യ സമയം ത്രിദശേഷു പുരാ കൃത്വാ=അങ്ങയുടെ വാസത്തിന്റെ സമയത്തെ ദേവന്മാരിൽ പണ്ടു ചെയ്തിട്ട്, തേ സഃ മനോരഥഃപൂൎണ്ണഃ=അങ്ങയുടെ ആ മനോരഥം പൂൎണ്ണമായി, നൃഷു തേ ആയുഷി പൂൎണ്ണേ=മനുഷ്യരിൽ അങ്ങയുടെ ആയുസ്സ് പൂൎണ്ണമായിരിക്കും വിഷയത്തിൽ, കാലഃഅഹം താപസരൂപേണ=കാലനായ ഞാൻ താപസരൂപത്തോടുകൂടെ, ത്വൽസമീപം ഉപാഗമം=അങ്ങയുടെ സമീപത്തെ പ്രാപിച്ചു.

എന്റെ പ്രജകളെ ദ്രോഹിക്കുന്ന ഭൂതങ്ങളിൽനിന്നെന്നെ രക്ഷക്കേണമെന്നു ഞാൻ നിന്തിരുവടിയോടപേക്ഷിച്ചു. എന്നോടാവിധം നിന്തിരുവടി പ്രതിജ്ഞ ചെയ്തതനുസരിച്ച് കശ്യപപ്രജാപതിയിൽനിന്ന് വാമനരൂപിയായവതരിച്ചു രക്ഷോഗണങ്ങളെ സംഹരിച്ച് ഭൂമിയുടെ ഭാരത്തെതീൎത്തു. ഹേ ഭൂമീപതേ! പിന്നേയും സൎവ്വപ്രജകളും ഉപദ്രവിക്കപ്പെട്ടിരിക്കുമ്പോൾ, ഉപദ്രവകൎത്താവായ രാവണനെ സംഹരിപ്പാൻവേണ്ടി നിന്തിരുവടി ഭൂമിയിൽ അവതരിച്ചു. പതിനോരായിരം വൎഷം ഭൂമിയിൽ വസിക്കുമെന്ന് പണ്ട് ദേവന്മാരോട് നിന്തിരുവടി പ്രതിജ്ഞയുംചെയ്തു. അങ്ങയുടെ ആ മനോരഥം പൂൎണ്ണമായി. മനുഷ്യായുസ്സ് നിന്തിരുവടിക്ക് പൂൎണ്ണമായിരിക്കുന്ന ഈയവസരത്തിൽ കാലനായ ഞാൻ താപസരൂപത്തോടുകൂടെ അങ്ങയുടെയരികത്തു വന്നിരിക്കയാകുന്നു.

തതോഭൂയശ്ചതേ ബുദ്ധിൎയ്യദി രാജ്യമുപാസിതും
34. തത്തഥാഭവഭദ്രംതേ ഏവമാഹ പിതാമഹഃ

യദിതേഗമനേ ബുദ്ധിർദ്ദേവലോകം ജിതേന്ദ്രിയ

35. സനാഥാവിഷ്ണുനാദേവാ ഭവന്തുവിഗതജ്വരാഃ
ചതുർമ്മുഖസ്യതദ്വാക്യം ശ്രുത്വാകാലേനഭാഷിതം.

36. ഹസന്രാമസ്തദാവാക്യം കൃത്സ്നസ്യാന്തകമബ്രവീത്
ശ്രുതംതവവചോമേദ്യ മമാപീഷ്ടതരംതുതത്

37. സന്തോഷഃ പരമോജ്ഞേയ സ്ത്വദാഗമനകാരണാത്
ത്രയാണാമപിലോകാനാം കാൎയ്യാൎത്ഥം മമസംഭവഃ

38. ഭദ്രംതേസ്ത്വാഗമിഷ്യാമി യതഏവാഹമാഗതഃ
മനോരഥസ്തുസംപ്രാപ്തോ നമേത്രാസ്തിവിചാരണാ.

തതഃ ഭൂയഃ=അതിൽനിന്നധികമായിട്ടും, രാജ്യം ഉപാസിതും തേ ബുദ്ധിഃ യദി=രാജ്യത്തെ ഉപാസിപ്പാൻ അങ്ങക്കു മനസ്സാണെങ്കിൽ, തത് തഥാഭവ=അതപ്രകാരമാക്കിയാലും, തേ ഭദ്രം=അങ്ങേക്കു മംഗളം, ഏവം പിതാമഹഃ ആഹ=ഇപ്രകാരം പിതാമഹൻ പറഞ്ഞു, ജിതേന്ദ്രിയ! ദേവലോകം ഗമനേ, തേ ബുദ്ധിഃ യദി=ഹേ ഇന്ദ്രിയങ്ങളെ ജയിച്ചിരിക്കുന്നോവെ! ദേവലോകഗമനത്തിൽ അങ്ങക്കു മനസ്സാണെങ്കിൽ, വിഷ്ണുനാ സനാഥാഃ ദേവാഃ=വിഷ്ണുവിനാൽ നാഥനോടുകൂടിയ ദേവന്മാർ, വിഗതജ്വരാഃ ഭവന്തു=ദുഃഖഹീനന്മാരായി ഭവിക്കട്ടെ, കാലേന ഭാഷിതം ചതുർമ്മുഖസ്യ തത് വാക്യംശ്രുത്വാ=കാലനാൽ ഭാഷിക്കപ്പെട്ട ചതുർമ്മുഖന്റെ ആ വാക്യത്തെ ശ്രവിച്ചിട്ട്, തദാ ഹസൻ രാമഃ=അപ്പോൾ പുഞ്ചിരി പൂണ്ട രാമൻ, കൃത്സ്നസ്യ അന്തകം അബ്രവീത്=സമസ്തത്തിന്റെയും അന്തകനോട് പറഞ്ഞു, തവ വചഃ അദ്യമേശ്രുതം=നിന്റെ വചസ്സിപ്പോളെന്നാൽ ശ്രവിക്കപ്പെട്ട്, തത് തു മമ അപി ഇഷ്ടതരം=അതാകട്ടെ എനിക്കുമധികമിഷ്ടം, ത്വദാഗമനകാരണാത്=നിന്റെ ആഗമനകാരണത്താൽ, പരമഃ സന്തോഷഃ ജ്ഞേയഃ=പരമസന്തോഷമെന്നറിയേണ്ടതാകുന്നു, ത്രയാണാം ലോകാനാം അപി കാൎയ്യാൎത്ഥം മമ സംഭവഃ=മൂന്നു ലോകങ്ങളുടെയും കാൎയ്യത്തിന്നായ്ക്കൊണ്ടാണെന്റെയവതാരം, തേ ഭദ്രം അസ്തു=നിണക്കു മംഗളം ഭവിക്കട്ടെ, യതഃ ഏവ അഹം ആഗതഃ ആഗമിഷ്യാമി=എവിടെനിന്നു ഞാനാഗതനായൊ അവിടെക്കു വരുന്നേൻ, മനോരഥഃ തു സംപ്രാപ്തഃ=മനോരഥമാകട്ടെ സാധിച്ചു, അത്ര മേ വിചാരണാ നാസ്തി=അതിലെനിക്കാലോചനയില്ല.

നിശ്ചിതകാലത്തെ അതിക്രമിച്ചും രാജ്യം ഭരിപ്പാനങ്ങുന്ന വിചാരിക്കുന്നുവെങ്കിൽ ആ വിധമായിക്കൊള്ളട്ടെ. അങ്ങെക്കു മംഗളം. ഇപ്രകാരം ബ്രഹ്മാവു പറഞ്ഞിരിക്കുന്നു. ഹേ ജിതേന്ദ്രിയ! ദേവലോകഗമനത്തിൽ ആങ്ങെക്കു മനസ്സുണ്ടാകുന്നപക്ഷം വിഷ്ണുവായ നിന്തിരുവടിയാകുന്ന രക്ഷിതാവോടുകൂടിയ ദേവന്മാർ ദുഃഖരഹിതന്മാരായ്ഭവിക്കട്ടെ. കാലനാൽ പറയപ്പെട്ട ബ്രഹ്മവാക്യംകേട്ട രാമൻ പുഞ്ചിരിയോടുകൂടെ സൎവ്വത്തിന്റെയും അന്തകനായ കാലനോടു പറഞ്ഞു. "നിന്റെ വചനം ഞാനിപ്പോൾ കേട്ടു. ഇതെനിക്കധികം സമ്മതമാകുന്നു. നീ വന്നതെനിക്കു പരമസന്തോഷമായി. മൂന്നു ലോകങ്ങളുടെ കാൎയ്യത്തിനുവേണ്ടീട്ടാണെന്റെയവതാരം നിണക്കു മംഗളം ഭവിക്കട്ടെ. ഞാനെവിടെനിന്നിങ്ങോട്ടു വന്നുവോ അവിടെക്കുതന്നെ വരുന്നുണ്ട്. എന്റെ മനോരഥം മുഴുവനും സാധിച്ചിരിക്കുന്നു. അതിനെക്കുറിച്ചിനി ആലോചനയില്ല.

39. മത്സേവകാനാംദേവാനാം സൎവ്വകാൎയ്യേഷുവൈമയാ
സ്ഥാതവ്യംമായയാപുത്ര യഥാചാഹപ്രജാപതിഃ.

മത്സേവകാനാം ദേവാനാം=എന്റെ സേവകന്മാരായിരിക്കുന്ന ദേവന്മാരുടെ, സൎവ്വകാൎയ്യേഷു=സൎവ്വകാൎയ്യങ്ങളിലും, മയാവൈസ്ഥാതവ്യം=എന്നാൽത്തന്നെ സ്ഥിതിചെയ്യപ്പെടുവാൻ യോഗ്യം, പ്രജാപതിഃ യഥാ ആഹച=ബ്രഹ്മാവ് എപ്രകാരം പറകയും ചെയ്തുവോ.

ഹേ പുത്ര എന്നെ ആശ്രയിച്ചിരിക്കുന്ന ദേവന്മാരുടെ സൎവ്വകാൎയ്യങ്ങളിലും ഞാൻ മായയെ ആശ്രയിച്ച് മനസ്സിരുത്തേണ്ടതാകുന്നു. അങ്ങിനെയല്ലേ ബ്രഹ്മാവും പറഞ്ഞിരിക്കുന്നത്.

40. ഏവംതയോഃ കഥയതോർദ്ദുൎവ്വാസാ മുനിരഭ്യഗാത്
രാജദ്വാരംരാഘവസ്യ ദൎശനാപേക്ഷയാദ്രുതം.

തയോഃഏവം കഥയതോഃ=അവർ രണ്ടുപേരിപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, ദ്രുതംരാഘവസ്യ ദൎശനാപേക്ഷയാ=വേഗം രാഘവന്റെ ദൎശനത്തെ അപേക്ഷിച്ചുകൊണ്ട്, ദുൎവ്വാസാഃമുനിഃ=ദുൎവ്വാസസ്സെന്ന മുനി, രാജദ്വാരം അഭ്യഗാത്=രാജദ്വാരത്തെ അഭിഗമിച്ചു.

അവർ രണ്ടുപേരുമിങ്ങിനെ സംഭാഷണം ചെയ്തിരിക്കുമ്പോൾ വേഗം രാമനെക്കാണ്മാൻ ആഗ്രഹിച്ചുകൊണ്ടു ദുൎവ്വാസസ്സെന്നു പേരായ മുനി രാജദ്വാരത്തിലെത്തി.

41. മുനിൎല്ലക്ഷ്മണമാസാദ്യ ദുൎവ്വാസാവാക്യ മബ്രവീത്
ശീഘ്രംദൎശയരാമം മേകാൎയ്യം മേത്യന്തമാഹിതം.

ദുർവ്വാസാഃമുനിഃ=ദുർവ്വാസസ്സമുനി, ലക്ഷ്മണം ആസാദ്യ=ലക്ഷ്മണനെ പ്രാപിച്ചിട്ട്, വാക്യം അബ്രവീത്=വാക്യത്തെപ്പറഞ്ഞു, മേരാമം ശീഘ്രം ദൎശയ=എനിക്കു രാമനെ വേഗം കാട്ടിത്തന്നാലും; മേകാൎയ്യം അത്യന്തം ആഹിതം=എന്റെ കാൎയ്യം ഏറ്റവും അടിയന്തരമാകുന്നു.

ദുർവാസസ്സുമുനി ലക്ഷ്മണസമീപത്തുവന്നു പറഞ്ഞു. എനിക്കു രാമനെ വേഗം കാട്ടിത്തരണം. എന്റെ കാൎയ്യം അത്യന്തം തിടുക്കമുള്ള ഒന്നാകുന്നു.

42. തച്ഛ്രുത്വാ പ്രാഹ സൌമിത്രിൎമ്മുനിംജ്വലന തേജസം
രാമേണ കാൎയ്യം കിം തേദ്യ കിം തേ ഭീഷ്ടം കരോമ്യഹം

43. രാജാകാൎയ്യാന്തരേവ്യഗ്രോ മുഹൂർത്തം സംപ്രതീക്ഷ്യതാം
തച്ഛ്രുത്വാ ക്രോധസന്തപ്തോ മുനിഃ സൌമിത്രിമബ്രവീത്.

തത് ശ്രുത്വാ സൌമിത്രിഃ=അതിനെ ശ്രവിച്ചിട്ട് സുമിത്രാപുത്രൻ, ജ്വലനതേജസം മുനിം പ്രാഹ=അഗ്നിപോലെയുജ്ജ്വലിക്കുന്ന മുനിയോടു പറഞ്ഞു, അദ്യ തേ രാമേണ കിം കാൎയ്യം=ഇപ്പോൾ അങ്ങേക്കു രാമനെക്കൊണ്ടെന്തു കാൎയ്യം?, തേ അഭീഷ്ടം കിം=അങ്ങയുടെ ഇഷ്ടമെന്ത്? അഹം കരോമി=ഞാൻ ചെയ്യുന്നേൻ, രാജാ കാൎയ്യാന്തരേ വ്യഗ്രഃ=രാജാവന്യകാൎയ്യത്തിൽ ഏൎപ്പെട്ടിരിക്കുന്നു, മുഹൂൎത്തം സംപ്രതീക്ഷ്യതാം=അല്പസമയം കാത്തിരുന്നാലും, തത് ശ്രുത്വാ=അതുകേട്ടിട്ട്, ക്രോധസന്തപ്തഃ മുനിഃ=ക്രോധത്താൽ സന്തപ്തനായ മുനി, സൌമിത്രിം അബ്രവീത്=സൌമിത്രിയോടു പറഞ്ഞു.

അതുകേട്ടിട്ട് ലക്ഷ്മണൻ അഗ്നിക്കു തുല്യം ജ്വലിക്കുന്ന തേജസ്സോടുകൂടിയ മുനിയോടു പറഞ്ഞു:— ഇപ്പോൾ അങ്ങേക്കു രാമനെക്കൊണ്ടാവശ്യമെന്താകുന്നു? അങ്ങയുടെ ആഗ്രഹമെന്താകുന്നുവോ അതിനെ ഞാൻ സാധിപ്പിച്ചുതരാം. രാജാവു മറെറാരു കാൎയ്യത്തിൽ ശ്രദ്ധിച്ചിരിക്കുന്നു. അല്പസമയം അങ്ങുന്നു ക്ഷമിക്കേണം. എന്നുള്ള ലക്ഷ്മണവാക്യം കേട്ടപ്പോൾ അതികോപത്താൽ സന്തപ്തനായ മുനി പറഞ്ഞു.

44 അസ്മിൻ ക്ഷണേതു സൌമിത്രേ ന ദൎശയസിചേദ്വിഭും
രാമം സവിഷയം വംശം ഭസ്മീകുൎയ്യാം ന സംശയഃ

സൌമിത്രേ!=ഹേ സുമിത്രാപുത്ര!, അസ്മിൻ ക്ഷണേ=ഇക്ഷണത്തിൽ, വിഭും രാമം നദൎശയസി ചേത്=പ്രഭുവായ രാമനെ നീ കാട്ടിത്തരാത്തപക്ഷം, സവിഷയം വംശം=രാജ്യത്തോടുകൂടിയ വംശത്തെ, ഭസ്മീകുൎയ്യാം ന സംശയഃ=ഞാൻ ഭസ്മമാക്കും, സംശയമില്ല.

ഹേ ലക്ഷ്മണ! നീയിക്ഷണത്തിൽ പ്രഭുവായ രാമനെ കാണ്മാൻ അനുവാദം തരികയില്ലെങ്കിൽ വംശത്തെയും രാജ്യത്തെയും ഞാൻ ഭസ്മമാക്കും, സംശയമില്ല.

45. ശ്രുത്വാ തദ്വചനം ഘോരമൃഷേർദ്ദുർവാസസോ ഭൃശം
സ്വരൂപം തസ്യ വാക്യസ്യ ചിന്തയിത്വാ സലക്ഷ്മണഃ

46. സർവനാശാദ്വരം മേദ്യനാശോഹ്യേകസ്യകാരണാത്
നിശ്ചിത്യൈവം തതോ ഗത്വാ രാമായ പ്രാഹ ലക്ഷ്മണഃ

ദുൎവ്വാസസഃഋഷേഃ=ദുൎവ്വാസസ്സുമഹൎഷിയുടെ, ഭൃശം ഘോരം തത് വചനം ശ്രുത്വാ=അത്യന്തം ഭയങ്കരമായ ആ വചനത്തെ ശ്രവിച്ചിട്ട്, തസ്യവാക്യസ്യ സ്വരൂപം ചിന്തയിത്വാ=ആ വാക്യത്തിന്റെ സ്വരൂപത്തെ ചിന്തിച്ചിട്ട്, സഃലക്ഷ്മണഃ= ആ ലക്ഷ്മണൻ, ഏകസ്യ കാരണാത്=ഒരുവന്റെ കാരണത്താൽ, സൎവ്വനാശാത്=എല്ലാവരുടേയും നാശത്തേക്കാൾ, അദ്യ മേ നാശഃവരം=ഇപ്പോളെന്റെ നാശം ശ്രേഷ്ഠം, ഏവം നിശ്ചിത്യ=ഇപ്രകാരം നിശ്ചയിച്ചിട്ട് തതഃ ഗത്വാ=അവിടെനിന്നുപോയിട്ട്, ലക്ഷ്മണഃരാമായ പ്രാഹ=ലക്ഷ്മണൻ രാമനോടു പറഞ്ഞു.

ദുൎവ്വാസസ്സുമഹൎഷി പറഞ്ഞതായ അതിഭയങ്കരവാക്യവും അതിന്റെ സ്വരൂപവും നന്നായാലോചിച്ചറിഞ്ഞ ലക്ഷ്മണൻ വിചാരിച്ചു. ഇപ്പോൾ രാമാന്തികത്തിൽ പ്രവേശിച്ചാൽ എനിക്കു മരണം നിശ്ചയം. പ്രവേശിക്കാതിരുന്നാൽ മുനിശാപത്താൽ രാജ്യസഹിതം വംശം നശിക്കും. സൎവ്വനാശം വരാനിടവരുത്തുന്നതിനേക്കാൾ എന്റെ നാശം ശ്രേഷ്ഠം എന്നു നിശ്ചയിച്ചു ലക്ഷ്മണൻ രാമസന്നിധിയിൽ ചെന്നണത്തിച്ചു.

47. സൗമിത്രേൎവ്വചനം ശ്രുത്വാ രാമഃകാലംവ്യസർജ്ജയത്
ശീഘ്രംനിർഗമ്യരാമോപിദദൎശാത്രേഃസുതംമുനിം

48. രാമോഭിവാദ്യസംപ്രീതോമുനിം പപ്രച്ഛസാദരം
കിംകാൎയ്യംതേകരോമീതിമുനിമാഹരഘൂത്തമഃ

സൗമിത്രേഃവചനം ശ്രുത്വാ=സൗമിത്രിയുടെ വചനം ശ്രവിച്ചിട്ട്, രാമഃകാലം വ്യസർജ്ജയത്=രാമൻ കാലനെ പറഞ്ഞയച്ചു, ശീഘ്രംനിർഗമ്യ=വേഗം നിർഗമിച്ചിട്ട്, അത്രേഃസുതം മുനിം ദദൎശ=അത്രിയുടെ സുതനായ മുനിയെ ദൎശിച്ചു, മുനിം അഭിവാദ്യ=മുനിയെ വന്ദിച്ചിട്ട്, സംപ്രീതഃരാമഃ=സന്തുഷ്ടനായ രാമൻ, സാദരം മുനിംപപ്രച്ഛ=ആദരത്തോടുകൂടുംവണ്ണം മുനിയോടു ചോദിച്ചു, തേ കിം കാൎയ്യം കരോമി=

അങ്ങേക്കെന്തുകാൎയ്യം ഞാൻ ചേയ്യേണം, ഇതി രഘൂത്തമഃ മുനിം ആഹ=എന്നു രഘുപതി മുനിയോടു പറഞ്ഞു,

ലക്ഷ്മണൻ വന്നു പറഞ്ഞതുകേട്ടു ഉടനെ കാലനെ രാമൻ പറഞ്ഞയച്ചു. വേഗം പുറത്തുചെന്നു. അത്രിപുത്രനായ മുനിയെക്കണ്ടു വന്ദിച്ചു. സന്തുഷ്ടനായിട്ടു മുനിയോടു സാദരം ചോദിച്ചു. "അങ്ങെക്കു ഞാൻ എന്താണിപ്പോൾ ചെയ്യേണ്ടതു്."

49. തച്ഛ്രുത്വാരാമവചനം ദുൎവ്വാസാരാമമബ്രവീത്
അദ്യവൎഷസഹസ്രാണാ മുപവാസസമാപനം.
50. അതോഭോജനമിച്ഛാമി സിദ്ധംയത്തേരഘൂത്തമ
രാമോമുനിവ്വചഃശ്രുത്വാ സന്തോഷേണ സമന്വിതഃ.
51. സസിദ്ധമന്നംമുനയേ യഥാവൽ സമുപാഹരത്
മുനിർഭുക്ത്വാന്നമമൃതം സന്തുഷ്ടഃപുനരഭ്യഗാത്.
52. സ്വാശ്രമംഗതേതസ്മിന്രാമഃ സസ്മാരഭാഷിതം
കാലേനശോകദുഃഖാൎത്തോ വിമനാശ്ചാതി വിഹ്വലഃ.
53. അവാങ്മുഖോദീനമനാനശശാകാഭിഭാഷിതും
മനസാലക്ഷ്മണംജ്ഞാത്വാ ഹതപ്രായം രഘൂദ്വഹഃ.

തത് രാമവചനം ശ്രുത്വാ=ആ രാമവാക്യം ശ്രവിച്ചിട്ടു്, ദുൎവ്വാസാഃരാമം അബ്രവീത്=ദുൎവ്വാസസ്സ് രാമനോടു പറഞ്ഞു, അദ്യ വൎഷസഹസ്രാണാം ഉപവാസ സമാപനം=ആയിരം വൎഷം അനുഷ്ഠിച്ചതായ ഉപവാസത്തിന്റെ സമാപ്തി ഇന്നാണ്, അതഃ രഘൂത്തമ!=അതുകൊണ്ടു ഹേ രഘുശ്രേഷ്ഠ! യൽ സിദ്ധം തൽ ഭോജനം ഇച്ഛാമി=യാതൊന്നു സിദ്ധമോ ആ ഭോജനം ഞാനിച്ഛിക്കുന്നേൻ, മുനിവചഃ ശ്രുത്വാ=മുനിവാക്യം ശ്രവിച്ചിട്ടു്, സന്തോഷേണ സമന്വിതഃ രാമഃ=സന്തോഷത്തോടുകൂടിയ രാമൻ, സിദ്ധം അന്നം=തെയ്യാറുള്ള അന്നത്തെ, മുനയേ സമുപാഹരത്=മുനിക്കായ്ക്കൊണ്ടു് സമൎപ്പിച്ചു, അമൃതം അന്നം ഭുക്ത്വാ=അമൃതസമാനമായ അന്നത്തെ ഭുജിച്ചിട്ടു്, സന്തുഷ്ടഃ മുനിഃ പുനഃ അഭ്യഗാത്=സന്തോഷിച്ച മുനി പിന്നെപ്പോയി, തസ്മിൻ സ്വാശ്രമം ഗതേ സതി=ആ മുനി സ്വന്തമായ ആശ്രമത്തെ ഗതനായിരിക്കുമ്പോൾ, രാമഃ കാലേന ഭാഷിതം സസ്മാര=രാമൻ കാലനാൽ പറയപ്പെട്ടതിനെ സ്മരിച്ചു, ശോകേന = ദുഃഖത്താൽ, ദുഃഖാൎത്തഃ = ദുഃഖപീഡിതനായിട്ടും, വിമനാഃ=മനസ്സന്തോഷമില്ലാത്തവനും, അതിവിഹ്വലഃ ച=അത്യന്തം പരവശനും, അവാങ്മുഖഃ=മുഖം താഴ്ത്തിയവനും, ദീനമനാഃ=തളൎന്ന മനസ്സോടുകൂടിയവനുമായ, രാമഃ ഭാഷിതും

നശശാക=രാമൻ സംസാരിപ്പാൻ ശക്തനായില്ല, ലക്ഷ്മണം ഹതപ്രായം മനസാ ജ്ഞാത്വാ=ലക്ഷ്മണനെ ഹനിക്കപ്പെട്ടതിന്നു തുല്യമായി മനസ്സുകൊണ്ടറിഞ്ഞിട്ടു്, രഘുശ്രേഷ്ഠഃ=രഘുശ്രേഷ്ഠൻ.

രാമൻ പറഞ്ഞതു കേട്ട ദുർവാസസ്സുമുനി രാമനോടു് പറഞ്ഞു:– "അനേകായിരം വർഷം ഉപവാസം സ്വീകരിച്ചിരുന്നു. അതിന്നാണവസാനം. അതുകൊണ്ടു ഹേ രഘുപതെ! തെയ്യാറുള്ള ഭോജനം തരേണം. വിശേഷവിധി തെയ്യാറാക്കേണ്ടതില്ല." മുനിവാക്യം കേട്ട രാമൻ സന്തോഷിച്ചു. ഒരുക്കമുള്ള ഭക്ഷണം വിധിപ്രകാരം മുനിക്കു കൊടുത്തു സൽകരിച്ചു. അമൃതസദൃശമായ അന്നം ഭക്ഷിച്ച മുനി സന്തോഷിച്ചുപോകയും ചെയ്തു. ആ മുനി അദ്ദേഹത്തിന്റെ ആശ്രമത്തിലേക്കു പോയ ശേഷം, കാലനോടു് താൻചെയ്ത ശപഥവചനത്തെയോൎത്തു ദുഃഖിച്ചു. മനസ്സു മയങ്ങി പരവശനായ്ഭവിച്ചു. മുഖം താഴ്ത്തിയിരുന്നു. മനസ്സു തളൎന്നിരിക്കയാൽ ഒന്നും സംസാരിപ്പാൻ ശക്തനായില്ല. ലക്ഷ്മണന്റെ അവസാനമായെന്നുതന്നെ രഘുനാഥൻ മനസ്സുകൊണ്ടു് നിശ്ചയിച്ചു.

54. അവാങ്മുഖോ ബഭൂവാഥ തൂഷ്ണീമേവാഖിലേശ്വരഃ
തതോരാമംവിലോക്യാഹ സൌമിത്രിർദ്ദുഃഖസംപ്ലുതം.

55. തൂഷ്ണീംഭൂതം ചിന്തയന്തം ഗഹനംസ്നേഹബന്ധനം
മൽകൃതേത്യജസന്താപം ജഹിമാം രഘുനന്ദന!

56. ഗതിഃ കാലസ്യകലിതാ പൂർവമേവേദൃശീപ്രഭോ
ത്വയിഹീനപ്രതിജ്ഞേതു നരകോമേധ്രുവംഭവേത്.

അവാങ്മുഖഃ അഖിലേശ്വരഃ=മുഖം താഴ്ത്തിയിരിക്കുന്നസർവേശ്വരൻ, തൂഷ്ണീം ഏവ ബഭൂവ=മൌനമായ്ത്തന്നെയിരുന്നു, തതഃ സൌമിത്രിഃ ദുഃഖസംപ്ലുതം തൂഷ്ണീം ഭൂതം സ്നേഹബന്ധനം ഗഹനം ചിന്തയന്തം രാമം വിലോക്യ ആഹ=അനന്തരം ലക്ഷ്മണൻ ദുഃഖത്തിൽ മുഴുകിയും ഒന്നും സംസാരിക്കാതെയും സ്നേഹബന്ധത്തെ നിരൂപിച്ചും ചിന്തിച്ചുമിരിക്കുന്ന രാമനെ നോക്കിപ്പറഞ്ഞു. രഘുനന്ദന മൽകൃതേ സന്താപം ത്യജ= ഹേ രഘുശ്രേഷ്ഠ! ഞാൻനിമിത്തമുള്ള സന്താപത്തെ ത്യജിച്ചാലും, മാം ജഹി=എന്നെ ഉപേക്ഷിച്ചാലും, പൂർവം ഏവ=പണ്ടുതന്നെ, ഈദൃശീ ഗതിഃ=ഈമാതിരിയുള്ള ഗമനം, കാലസ്യ കലിതാ=കാലത്താൽ ഉണ്ടാക്കപ്പെട്ടതാകുന്നു, ത്വയി ഹീനപ്രതിജ്ഞേ തു=നിന്തിരുവടി പ്രതിജ്ഞാഭംഗം വരുത്തുന്നപക്ഷം, ധ്രുവം മേ നരകഃ ഭവേത്=നിശ്ചയമായും എനിക്കു നരകം ഭവിക്കും.

സർവേശ്വരനായ രാമൻ തലതാഴ്ത്തി മൌനമായിത്തന്നെയിരുന്നു ദുഃഖത്തിൽ മുങ്ങിയും സ്നേഹബന്ധത്തെ നിന്ദിച്ചും:—സ്നേഹം നിമിത്തം വധിക്കാൻ കഴിയായ്ക; വധിക്കാതിരുന്നാൽ പ്രതിജ്ഞാഹാനി; എന്തുചെയ്യേണ്ടുവെന്നു ചിന്തിച്ചും ഒന്നും പറയാതെയുമിരിക്കുന്ന രാമനെക്കണ്ടിട്ട് ലക്ഷ്മണൻ പറഞ്ഞു:—"ഹേ രഘുനാഥ! ഞാൻ നിമിത്തമുണ്ടായ സന്താപത്തെ ത്യജിച്ചാലും. എന്നെയുപേക്ഷിക്കുക. ധർമ്മത്തെയുപേക്ഷിക്കേണ്ട. ഈവിധമെല്ലാം സംഭവിക്കേണമെന്ന് മുമ്പേ തന്നെ കാലസ്വരൂപനാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഹേ പ്രഭോ! അങ്ങുന്ന് പ്രതിജ്ഞാഭംഗം വരുത്തിയാൽ എനിക്കു നരകം നിശ്ചയം. പ്രതിജ്ഞാപരിപാലനം ക്ഷത്രിയന്റെ മുഖ്യ ധർമ്മം. രാജാവിനെ ആശ്രയിച്ചിരിക്കുന്നവർ രാജപ്രതിജ്ഞക്ക് ഭംഗം വരാത്തവിധം രാജാവിനെക്കൊണ്ടു പ്രവൃത്തിപ്പിക്കേണം എന്നു സൂചിപ്പിച്ചു.

57. മയിപ്രീതിർ യ്യദിഭവേദ്യദ്യനുഗ്രാഹ്യതാ തവ
ത്യക്ത്വാ ശങ്കാം ജഹി പ്രാജ്ഞമാമാധർമ്മം ത്യജപ്രഭോ.

മയി പ്രീതിഃ ഭവേത് യദി=എന്നിൽ പ്രീതിയുണ്ടെങ്കിൽ, തവ അനുഗ്രാഹ്യതാ യദി=അങ്ങയുടെ അനുഗ്രാഹ്യഭാവമുണ്ടെങ്കിൽ, പ്രാജ്ഞ!=ഹേ സർവജ്ഞനായുള്ളോവേ, ശങ്കാം ത്യക്ത്വാ=ശങ്ക വെടിഞ്ഞിട്ട്, മാ ജഹി=എന്നെ ത്യജിച്ചാലും, പ്രഭോ ധർമ്മം മാ ത്യജ=ഹേ പ്രഭുവായുള്ളോവേ ധർമ്മത്തെ ത്യജിക്കരുതേ.

ഹേ സർവജ്ഞനായ പ്രഭോ! നിന്തിരുവടിക്ക് എന്നിൽ പ്രീതിയും അനുഗ്രഹബുദ്ധിയുമുണ്ടെന്നു വരികിൽ ശങ്കകൂടാതെയെന്നെയുപേക്ഷിച്ചാലും. ധർമ്മത്തെ വെടിയരുതേ. സർവജ്ഞനും പ്രഭുവുമായ നിന്തിരുവടി എന്നെ നിമിത്തമാക്കീട്ട് ധർമ്മം വെടിഞ്ഞാൽ ലോകം അധർമ്മത്തിൽ പ്രവൃത്തിക്കും. അതുനിമിത്തം എനിക്കു നരകം സിദ്ധിക്കുമെന്നു സാരം.

58. സൌമിത്രിണോക്തം തച്ഛ്രുത്വാ രാമശ്ചലിതമാനസഃ
ആഹൂയമന്ത്രിണഃസർവ്വാൻ വസിഷ്ഠം ചേദമബ്രവീത്.

സൌമിത്രിണാ ഉക്തം തത് ശ്രുത്വാ=സൌമിത്രിയാൽ പറയപ്പെട്ടതിനെ ശ്രവിച്ചിട്ട്, ചലിതമാനസഃ രാമഃ=ചലിച്ച മനസ്സോടുകൂടിയ രാമൻ, സർവ്വാൻമന്ത്രിണഃ വസിഷ്ഠംച ആഹൂയ=സർവ്വ മന്ത്രിമാരെയും വസിഷ്ഠരെയും ആഹ്വാനം ചെയ്തിട്ട്, ഇദം അബ്രവീത്=ഇങ്ങിനെ പറഞ്ഞു.

ലക്ഷ്മണൻ പറഞ്ഞതു കേട്ടപ്പോൾ രാമന്നു മനസ്സ ചലിച്ചു. ഭ്രാതൃസ്നേഹത്തിൽ ഉറച്ചിരുന്ന മനസ്സിന്ന് ചലനമുണ്ടായതിനാൽ ധൎമ്മരക്ഷാൎത്ഥം ഭ്രാതൃസ്നേഹത്തെയുപേക്ഷിപ്പാൻ നിശ്ചയിച്ചുവെന്നു സാരം. എല്ലാ മന്ത്രിമാരെയും വസിഷ്ഠരെയും വരുത്തിയിങ്ങിനെ പറഞ്ഞു.

59. മുനേരാഗമനംയത്തു കാലസ്യാപിഹി ഭാഷിതം
പ്രതിജ്ഞാമാത്മനശ്ചൈവ സൎവ്വമാവേദയൽപ്രഭുഃ.

മുനേഃആഗമനം=മുനിയുടെ വരവും, കാലസ്യഭാഷിതംഅപി=കാലന്റെ വചനവും, ആത്മനഃ പ്രതിജ്ഞാംചയത്=ആത്മാവിന്റെ പ്രതിജ്ഞയെയും യാതൊന്നോ, സൎവ്വംപ്രഭുഃ ആവേദയത്=സൎവ്വത്തെയും പ്രഭു അറിയിച്ചു.

ദുൎവ്വാസസ്സുമുനിയുടെ വരവും, കാലൻ പറഞ്ഞതും താൻ ചെയ്തതായ ശപഥവും എല്ലാം അവരെ അറിയിച്ചു.

60. ശ്രുത്വാരാമസ്യവചനം മന്ത്രിണഃ സപുരോഹിതാഃ
ഊചുഃപ്രാഞ്ജലയഃ സൎവ്വേരാമമക്ലിഷ്ടകാരിണം.

സപുരോഹിതാഃമന്ത്രിണഃ=പുരോഹിതനോടുകൂടിയ മന്ത്രിമാർ, രാമസ്യവചനംശ്രുത്വാ=രാമന്റെ വചനത്തെ ശ്രവിച്ചിട്ട്, പ്രാഞ്ജലയഃസൎവ്വേ=അഞ്ജലിയോടുകൂടിയ സൎവ്വരും, അക്ലിഷ്ടകാരിണം രാമംഊചുഃ=ക്ലേശമില്ലാതെ പ്രവൃത്തിക്കുന്നവനായ രാമനോടു പറഞ്ഞു.

വസിഷ്ഠരും മന്ത്രിമാരും രാമൻ പറഞ്ഞതു കേട്ടപ്പോൾ എല്ലാവരും കൈകൾകൂപ്പിത്തൊഴുതുകൊണ്ടു ക്ലേശംകൂടാതെ ധൎമ്മകാൎയ്യം നടത്തുന്നതിൽ ശക്തനായിരിക്കുന്ന രാമനോടു പറഞ്ഞു.

61. പൂൎവ്വമേവഹിനിൎദ്ദിഷ്ടം തവഭൂഭാരഹാരിണഃ
ലക്ഷ്മണേനവിയോഗസ്തേ ജ്ഞാതോവിജ്ഞാന ചക്ഷുഷാ.

ഭൂഭാരഹാരിണഃതവ=ഭൂഭാരത്തെ ഹരിക്കുന്ന അങ്ങേക്ക്, പൂൎവ്വംഏവനിൎദ്ദിഷ്ടംഹി=മുമ്പേതന്നെ നിൎദ്ദേശിക്കപ്പെട്ടതല്ലെയോ, വിജ്ഞാനചക്ഷുഷാ=വിജ്ഞാനമാകുന്ന നേത്രംകൊണ്ട്, തേലക്ഷ്മണേന വിയോഗഃ ജ്ഞാതഃ=അങ്ങേക്കു ലക്ഷ്മണനോടു വിയോഗം അറിയപ്പെട്ടിരിക്കുന്നു.

ഭൂമിഭാരത്തെത്തീൎക്കുവാൻ വേണ്ടീട്ടു മാത്രമാണ് അങ്ങയുടെയവതാരം. അങ്ങുന്ന് ഭൂമിയെവിട്ടു പോകുന്നതിന്നു മുമ്പേതന്നെ ലക്ഷ്മണൻ പോകുമെന്നതു നിശ്ചയിക്കപ്പെട്ടതുതന്നെ. അങ്ങേക്കു സംഭവിക്കുവാൻ പോകുന്ന ലക്ഷ്മണവിയോഗം ജ്ഞാനനേത്രത്താൽ ഞങ്ങളറിഞ്ഞിരിക്കുന്നു.

62. ത്യജാശ്രുലക്ഷ്മണം രാമ മാപ്രതിജ്ഞാം ത്യജപ്രഭോ
പ്രതിജ്ഞാതേപരിത്യക്തേ ധർമ്മോഭവതിനിഷ്ഫലഃ
63. ധർമ്മേനഷ്ടേഖിലേരാമ! ത്രൈലോക്യം നശ്യതിധ്രുവം
ത്വംതുസർവസ്യ ലോകസ്യ പാലകോസിരഘൂത്തമ!
64. ത്യക്ത്വാലക്ഷ്മണമേവൈകം ത്രൈലോക്യംത്രാതുമർഹസി

രാമ ആശു ലക്ഷ്മണം ത്യജ=ഹേ രാമ വേഗം ലക്ഷ്മണനെ ത്യജിച്ചാലും, പ്രഭോ പ്രതിജ്ഞാം മാത്യജ=ഹേ പ്രഭുവായുള്ളോവെ പ്രതിജ്ഞയെ ത്യജിക്കാതിരുന്നാലും, പ്രതിജ്ഞാതേ പരിത്യക്തേ=പ്രതിജ്ഞ ചെയ്യപ്പെട്ടതു പരിത്യജിക്കപ്പെട്ടിരിക്കുംവിഷയത്തിൽ, ധർമ്മഃ നിഷ്ഫലഃ ഭവതി=ധർമ്മം നിഷ്ഫലമാകും, അഖിലേ ധർമ്മേ നഷ്ടേ=സമസ്തമായ ധർമ്മം നഷ്ടമായിരിക്കും വിഷയത്തിൽ, ത്രൈലോക്യം ധ്രുവം നശ്യതി=ത്രിലോകവും നിശ്ചയമായും നശിക്കും, രഘൂത്തമ! ത്വം തു=ഹേ രഘുപതേ! അങ്ങുന്നാകട്ടെ, സർവസ്യ ലോകസ്യ പാലകഃ അസി=സർവലോകത്തിന്റെ പാലകനാകുന്നു, ഏകം ലക്ഷ്മണം ഏവ ത്യക്ത്വാ=ഏകനായ ലക്ഷ്മണനെത്തന്നെ ത്യജിച്ചിട്ട്, ത്രൈലോക്യം ത്രാതും അർഹസി=ത്രിലോകത്തെ രക്ഷിപ്പാൻ അങ്ങുന്നർഹനാകുന്നു.

ഹേ രാമ! ലക്ഷ്മണനെ കാലവിളംബം വരുത്താതെയുപേക്ഷിച്ചാലും. ഹേ പ്രഭോ! അങ്ങുന്നു പ്രതിജ്ഞയെ വെടിയരുതേ. പ്രതിജ്ഞയെ പരിപാലിക്കാതിരുന്നാൽ, സൽകർമ്മാനുഷ്ഠാനം നിഷ്ഫലമായ്ഭവിക്കും. ഹേ രാമ! സകല ധർമ്മവും നശിച്ചുപോയാൽ ത്രിലോകവും നിശ്ചയമായും നശിക്കും. ഹേ രഘുശ്രേഷ്ഠ! നിന്തിരുവടിയാകട്ടെ മൂന്നു ലോകങ്ങളുടെയും പാലകനാകുന്നു. ഏകനായ ലക്ഷ്മണനെ മാത്രം പരിത്യജിച്ചു മൂന്നു ലോകത്തെയും രക്ഷിക്കേണ്ടതു് അങ്ങയുടെ ധർമ്മമാകുന്നു.

രാമോധർമ്മാർത്ഥസഹിതം വാക്യം തേഷാമനിന്ദിതം
65. സഭാമദ്ധ്യേ സമാശ്രുത്യ പ്രാഹസൌമിത്രിമഞ്ജസാ
യഥേഷ്ടംഗച്ഛസൌമിത്രേ! മാഭൂദ്ധർമ്മസ്യ സംശയഃ
66. പരിത്യാഗോവധോവാപി സതാമേവോഭയംസമം
ഏവമുക്തേരഘുശ്രേഷ്ഠേ ദുഃഖവ്യാകുലിതേക്ഷണഃ
67. രാമംപ്രണമ്യസൌമിത്രിഃ ശീഘ്രംഗൃഹമഗാൽസ്വകം

ധർമ്മാർത്ഥസഹിതം അനിന്ദിതം തേഷാം വാക്യം=ധർമ്മാർത്ഥസഹിതവും ശ്രേഷ്ഠവുമായ അവരുടെ വാക്യത്തെ, രാമഃ സഭാമദ്ധ്യേ സമാശ്രുത്യ=രാമൻ സഭാമദ്ധ്യത്തിൽ സമാശ്രവിച്ചിട്ടു, അഞ്ജസാ സൌമിത്രിം

പ്രാഹ=ഉടനെ സൌമിത്രിയോട് പറഞ്ഞു, സൌമിത്രേ! യഥേഷ്ടം ഗച്ഛ=ഹേ സുമിത്രാപുത്ര! ഇഷ്ടാനുസരണം ഗമിച്ചാലും, ധർമ്മസ്യ സംശയഃ മാഭൂത്=ധർമ്മത്തിന്നു സംശയം ഭവിക്കരുത്, പരിത്യാഗഃ വധഃ വാ അപി=പരിത്യാഗമായാലും വധമായാലും, ഉഭയം സതാം സമം=രണ്ടും സജ്ജനങ്ങൾക്കു സമം, രഘുശ്രേഷ്ഠേ ഏവം ഉക്തേ=രഘുനാഥൻ ഇപ്രകാരം പറഞ്ഞപ്പോൾ, ദുഃഖവ്യാകുലിതേക്ഷണഃ സൌമിത്രിഃ=ദുഃഖത്താൽ ചലിക്കുന്ന നേത്രങ്ങളോടുകൂടിയ സുമിത്രാപുത്രൻ, രാമം പ്രണമ്യ=രാമനെ പ്രണമിച്ചിട്ട്, ശീഘ്രം സ്വകം ഗൃഹം അഗാൽ=വേഗം സ്വന്തം ഗൃഹത്തെ പ്രാപിച്ചു.

ധർമ്മവും അർത്ഥവും യോജിച്ചിരിക്കുന്ന ശ്രേഷ്ഠമായ അവരുടെ വാക്യത്തെ സഭാമദ്ധ്യത്തിലിരുന്നു കേട്ട രാമൻ ഉടനെ ലക്ഷ്മണനോട് പറഞ്ഞു:—"ഹേ സൌമിത്രേ! നിനക്കിഷ്ടമുള്ള ദിക്കിലേക്കു പോയ് കൊൾക. ധർമ്മത്തിന്നു സംശയം വരാതിരിക്കട്ടെ. പരിത്യാഗവും വധവും സജ്ജനങ്ങൾ ഒന്നുപോലെ കരുതിയിരിക്കുന്നു. വധിക്കുമെന്നാണ് പ്രതിജ്ഞയെങ്കിലും, ഉപേക്ഷിക്കുന്നതു വധതുല്യമാകയാൽ ഞാൻ നിന്നെയുപേക്ഷിച്ചിരിക്കുന്നുവെന്നു സാരം. രഘുനാഥനിപ്രകാരം പറഞ്ഞപ്പോൾ ദുഃഖത്താൽ ലക്ഷ്മണന്റെ കണ്ണുകൾ കലങ്ങിമറിഞ്ഞു. ഉടനെ രാമനെ നമസ്കരിച്ചു സ്വന്തം രാജധാനിയിലേക്കു പോയി.

തതോഗാൽ സരയൂതീരമാചമ്യ സകൃതാംജലിഃ
68. നവദ്വാരാണിസംയമ്യ മൂർദ്ധ്നി പ്രാണമധാരയത്
യദക്ഷരം പരംബ്രഹ്മ വാസുദേവാഖ്യമവ്യയം
69. പദം തൽപരമം ധാമചേതസാസോഭ്യചിന്തയത്
വായുരോധേന സംയുക്തം സർവേ ദേവാഃ സഹർഷയഃ
70. സാഗ്നയോ ലക്ഷ്മണം പുഷ്പൈസ്സൃഷ്ടൂവൃശ്ചസമാകിരൻ

തതഃ സഃ സരയൂതീരം അഗാത്=അവിടെനിന്ന് അവൻ സരയൂതീരത്തെ ഗമിച്ചു, ആചമ്യ കൃതാംജലിഃ=ആചമനംചെയ്തുംജലിബന്ധിച്ച്, നവദ്വാരാണി സംയമ്യ=നവദ്വാരങ്ങളെ നിരോധിച്ച്, പ്രാണം മൂർദ്ധ്നി അധാരയത്=പ്രാണനെ മൂർദ്ധാവിൽ ധരിച്ചു. വാസുദേവാഖ്യം അവ്യയം അക്ഷരം പരം ബ്രഹ്മ യത്=വാസുദേവനെന്നാഖ്യയോടുകൂടിയതും നിർവികാരവും നാശരഹിതവുമായ പരബ്രഹ്മം യാതൊന്നോ, തത് ധാമ പരമം പദം=ആ സർവാധാരമായ പരമപദത്തെ, സഃ ചേതസാ അഭ്യചിന്തയത്=അവൻ ചേതസ്സുകൊണ്ടു അഭിധ്യാനിച്ചു,

വായുരോധേന സംയുക്തം=പ്രാണരോധത്തോടുകൂടിയ അവനെ, സഹർഷയഃ സാഗ്നയഃ സർവേ ദേവാഃ=ഋഷികളോടും അഗ്നികളോടും കൂടിയ സർവ ദേവന്മാരും, പുഷ്പൈഃ അവാകിരൻ തുഷ്ടുവുഃ ച=പുഷ്പങ്ങൾകൊണ്ടു് വർഷിക്കയും സ്തുതിക്കയുംചെയ്തു.

രാജധാനിയിൽനിന്നു് പുറപ്പെട്ടു് സരയൂനദീതീരത്തിൽച്ചെന്നു. ആചമനംചെയ്തു. അംജലിബന്ധിച്ചു. പ്രാണന്നു് സഞ്ചരിപ്പാനുള്ള നേത്രദ്വാരങ്ങൾ രണ്ടു്. കർണ്ണദ്വാരങ്ങൾ രണ്ടു്. നാസികാദ്വാരം—മുഖദ്വാരം—പായുദ്വാരം—ഉപസ്ഥദ്വാരം—ബ്രഹ്മരന്ധ്രം എന്ന ഒമ്പതു ദ്വാരങ്ങളേയും യോഗാഭ്യാസത്താൽ നിരോധിച്ചു. പ്രാണനെ മൂർദ്ധാവിൽ നിർത്തി. വാസുദേവനെന്ന പേരോടുകൂടിയതും, ജന്മാദിവികാരമില്ലാത്തതും, ശാശ്വതവുമായ പരബ്രഹ്മം യാതൊന്നോ, സർവാധിഷ്ഠാനമായ ആ പരമപദംതന്നെ ഞാനെന്നു് മനസ്സുകൊണ്ടുറച്ചു. പ്രാണനെ നിരോധിച്ചിരിക്കുന്ന ആ ലക്ഷ്മണനെ സർവ ദേവന്മാരും ഋഷിഗണങ്ങളും അഗ്നിദേവതകളും പുഷ്പവർഷംചെയ്തു സ്തുതിച്ചു.

അദൃശ്യം വിബുധൈഃ കൈശ്ചിൽ സശരീരം സവാസവഃ
71. ഗൃഹീത്വാ ലക്ഷ്മണം ശക്രഃ സ്വർഗലോകമഥാഗമത്
തതോ വിഷ്ണോശ്ചതുർഭാഗം തം ദേവം സുരസത്തമാഃ
സർവേ ദേവർഷയോ ദൃഷ്ട്വാ ലക്ഷ്മണം സമപൂജയൻ.

കൈശ്ചിൽ വിബുധൈഃ അദൃശ്യം=യാതൊരു ദേവന്മാരാലും ദർശിക്കപ്പെടുവാൻ കഴിയാത്തവനും, സശരീരം ലക്ഷ്മണം=ശരീരത്തോടുകൂടിയവനുമായ ലക്ഷ്മണനെ, വാസവഃ ശക്രഃ ഗൃഹീത്വാ=വാസവനെന്നു സുപ്രസിദ്ധനായ ദേവേന്ദ്രൻ ഗ്രഹിച്ചിട്ടു്, അഥ സ്വർഗലോകം അഗാത്=അനന്തരം സ്വർഗലോകത്തെ പ്രാപിച്ചു, തതഃ വിഷ്ണോഃ ചതുർഭാഗം തം ദേവം ലക്ഷ്മണം=അനന്തരം വിഷ്ണുവിന്റെ നാലിലൊരുഭാഗമായ ആ ദേവനാകുന്ന ലക്ഷ്മണനെ, സുരസത്തമാഃ സർവേ ദേവർഷയഃ ദൃഷ്ട്വാ സമപൂജയൻ=ദേവശ്രേഷ്ഠന്മാരും സകല ദേവർഷികളും ദർശിച്ചിട്ടു് സംപൂജിച്ചു.

ദേവന്മാർക്കാർക്കും കാണ്മാൻ കഴിയാത്തവിധം തേജോമയനായ ലക്ഷ്മണനെ ഇന്ദ്രനെടുത്തുകൊണ്ടു് സ്വർഗലോകത്തു ചെന്നു. വിഷ്ണുവിന്റെ ചതുർഭാഗമായിരിക്കുന്ന ദേവനായ ആ ലക്ഷ്മണനെ സർവ ദേവന്മാരും ദേവർഷികളും കണ്ടു സാദരം പൂജിച്ചു.

72. ലക്ഷ്മണോഽഹിദിവമാഗതേഽഹരൌ
സിദ്ധലോകഗതയോഗിനസ്തദാ

ബ്രഹ്മണാ സഹസമാഗമന്മുദാ
ദ്രഷ്ടുമാഹിതമഹാഹിരൂപകം.

ലക്ഷ്മണേ ഹരൌ ദിവം ആഗതേ=ലക്ഷ്മണനാകുന്ന വിഷ്ണ്വംശം സ്വർഗ്ഗത്തെ ആഗമിച്ചപ്പോൾ, തദാ സിദ്ധലോകഗതയോഗിനഃ=ആ സമയം സിദ്ധലോകത്തിലുള്ള യോഗികൾ, ബ്രഹ്മണാ സഹ=ബ്രഹ്മാവിനോടുകൂടെ, ആഹിതമഹാഹിരൂപകം ദ്രഷ്ടും=പ്രാപിച്ചിരിക്കുന്ന മഹാസർപ്പരൂപത്തോടുകൂടിയ അവനെ ദർശിപ്പാനായിക്കൊണ്ടു്, മുദാ സമാഗമൻ=സന്തോഷത്തോടുകൂടെ സമാഗമിച്ചു.

വിഷ്ണ്വംശമായ ലക്ഷ്മണൻ സ്വർഗത്തിലെത്തിയപ്പോൾ ആ തേജോമയമായ ശരീരംതന്നെ പാൽതന്നെ തൈരായിട്ടു ഭവിക്കുന്നതുപോലെ, ആദിശേഷാകൃതിയായ്ഭവിച്ചു. അതു കാണ്മാൻ സിദ്ധലോകത്തിലുള്ള യോഗികളും ബ്രഹ്മദേവനും സന്തോഷസമേതം സ്വർഗലോകത്തു വന്നുചേർന്നു.

ഇതി ശ്രീമദധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ഉത്തരകാണ്ഡേ അഷ്ടമഃ സർഗഃ.

ശുഭം ഭവതു:



ഓംനമോഭഗവതേ

# ശ്രീരാമചന്ദ്രായ



## ശ്രീമദധ്യാത്മരാമായണം ഉത്തരകാണ്ഡം.

## ഒമ്പതാം സർഗം.

### ശ്രീമഹാദേവ ഉവാച.

1. ലക്ഷ്മണം തു പരിത്യജ്യ രാമോ ദുഃഖസമന്വിതഃ
മന്ത്രിണോ നൈഗമാംശ്ചൈവ വസിഷ്ഠം ചേദമബ്രവീത്.

ലക്ഷ്മണം പരിത്യജ്യ=ലക്ഷ്മണനെ പരിത്യജിച്ചിട്ടു്, ദുഃഖസമന്വിതഃ രാമഃ തു=ദുഃഖത്തോടുകൂടിയ രാമനാകട്ടെ, മന്ത്രിണഃ=മന്ത്രിമാരോടും,

നൈഗമാൻ=കച്ചവടക്കാരോടും, വസിഷ്ഠം ച=വസിഷ്ഠരോടും, ഇദം അബ്രവീത്=ഇതു പറഞ്ഞു

ശ്രീമഹാദേവനരുൾചെയ്തു.

ലക്ഷ്മണനെ പരിത്യജിച്ചതുകൊണ്ട് ദുഃഖിതനായ രാമനാകട്ടെ പ്രജകളെയെല്ലാം വിളിച്ചുവരുത്തി, അവരുടെ മദ്ധ്യത്തിൽവെച്ച് മന്ത്രിമാർ, കച്ചവടക്കാർ, വസിഷ്ഠൻ, എന്നിവരോടിപ്രകാരം പറഞ്ഞു.

2. അഭിഷേക്ഷ്യാമി ഭരതമധിരാജ്യേ മഹാമതിം
അദ്യ ചാഹം ഗമിഷ്യാമി ലക്ഷ്മണസ്യ പദാനുഗഃ

മഹാമതിം ഭരതം=മഹാബുദ്ധിമാനായ ഭരതനെ, അധിരാജ്യേ അഭിഷേക്ഷ്യാമി=രാജ്യാധിപത്യത്തിൽ അഭിഷേകം ചെയ്യുന്നേൻ, അഹം ച ലക്ഷ്മണസ്യപദാനുഗഃ ഗമിഷ്യാമി=ഞാനും ലക്ഷ്മണന്റെ പദത്തെ അനുഗമിക്കുന്നേൻ.

അതിബുദ്ധിമാനായ ഭരതനെ രാജ്യാധിപതിയായിട്ടഭിഷേകം ചെയ്യുന്നേൻ. ഞാനും ലക്ഷ്മണന്റെ പിന്നാലെ പോവാൻ വിചാരിക്കുന്നു. അവനിൽ നിന്നധികം വേർപിരിഞ്ഞിരിപ്പാൻ പ്രയാസമാണെന്നു സാരം.

3. ഏവമുക്തേരഘുശ്രേഷ്ഠേ പൌരജാനപദാസ്തദാ
ഭൂമാഇവച്ഛിന്നമൂലാ ദുഃഖാർത്താഃ പതിതാഭുവി.

രഘുശ്രേഷ്ഠേ ഏവം ഉക്തേ=രഘുശ്രേഷ്ഠൻ ഇപ്രകാരം പറഞ്ഞപ്പോൾ, പൌരജാനപദാഃ=പൌരന്മാരും ജാനപദന്മാരും, ഛിന്നമൂലാഃ ദ്രുമാഃ ഇവ=വേരററ വൃക്ഷങ്ങളെന്നപോലെ, ഭുവി പതിതാഃ=ഭൂമിയിൽ പതിച്ചവരായി.

രാമചന്ദ്രനിപ്രകാരം പറഞ്ഞപ്പോൾ പട്ടണങ്ങളിലും ഗ്രാമങ്ങളിലും വസിക്കുന്നവരെല്ലാം:—സകല പ്രജകളും—വേരററ മരങ്ങളെന്നപോലെ ഭൂമിയിൽ വീണു.

4. മൂർച്ഛിതോ ഭരതോവാപി ശ്രുത്വാ രാമാഭിഭാഷിതം
ഗർഹയാമാസരാജ്യം സപ്രാഹേദം രാമസന്നിധൌ.

സഃ ഭരതഃ വാ അപി=ആ ഭരതനാകട്ടെ, രാമാഭിഭാഷിതം ശ്രുത്വാ=രാമൻ പറഞ്ഞതു കേട്ടിട്ട്, മൂർച്ഛിതഃ=മൂർച്ഛിച്ചവനായിട്ട്, രാജ്യം ഗർഹയാമാസ=രാജ്യത്തെ വെറുത്തു, രാമസന്നിധൌ ഇദം പ്രാഹ=രാമസന്നിധിയിൽ ഇതു പറഞ്ഞു.

രാമൻ തീർച്ചചെയ്തു പറഞ്ഞ ഈ വാക്യം കേട്ട ഭരതൻ മോഹാലസ്യപ്പെട്ടു്. രാജ്യത്തെ വെറുത്തു. ശ്രീരാമസന്നിധിയിൽ ഇപ്രകാരമുണർത്തിച്ചു.

5. സത്യേനചശപേനാഹം ത്വാം വിനാദിവി വാ ഭുവി
കാംക്ഷേരാജ്യം രഘുഃശ്രേഷ്ഠ ശപേത്വൽപാദയോഃ പ്രഭോ.

അഹം സത്യേന ശപേ=ഞാൻ സത്യംകൊണ്ടു് ശപഥം ചെയ്യുന്നു, ത്വാം വിനാ=നിന്തിരുവടിയെക്കൂടാതെ, ദിവി വാ ഭുവി വാ=ദ്യോവിലോ ഭൂമിയിലോ, രാജ്യം ന കാംക്ഷേ=രാജ്യത്തെ ഞാൻ കാംക്ഷിക്കുന്നില്ല, രഘുശ്രേഷ്ഠ! പ്രഭോ! ത്വൽപാദയോഃ ശപേ=ഹേ രഘുപതേ! പ്രഭുവായുള്ളോവേ! അങ്ങയുടെ പാദങ്ങളിൽ ശപഥം ചെയ്യുന്നു.

ഹേ രഘുപതേ! പ്രഭോ! നിന്തിരുവടിയെക്കൂടാതെ സ്വർഗ്ഗത്തിലാകട്ടെ, ഭൂമിയിലാകട്ടെ ഞാൻ രാജ്യത്തെ ആഗ്രഹിക്കുന്നില്ലെന്നു് അങ്ങയുടെ പാദങ്ങളെ സ്പർശിച്ചുകൊണ്ടു് ഞാൻ ശപഥം ചെയ്യുന്നു.

6. ഇമൌകുശലവൌ രാജന്നഭിഷിഞ്ചസ്വ രാഘവ!
കോശലേഷുകുശംവീരം ഉത്തരേഷുലവംതഥാ.

7. ഗച്ഛന്തുദൂതാസ്ത്വരിതം ശത്രുഘ്നാനയനായഹി
അസ്മാകമേതൽഗമനം സ്വർവാസായശൃണോതുസഃ.

രാജൻ രാഘവ ഇമൌ കുശലവൌ അഭിഷിഞ്ചസ്വ=ഹേ രാജാവായ രഘുശ്രേഷ്ഠ, ഈ കുശലവന്മാരെ അഭിഷേകം ചെയ്താലും, കോശലേഷു വീരം കുശം ഉത്തരേഷു തഥാ ലവം=കോശലങ്ങളിൽ വീരനായ കുശനേയും ഉത്തരങ്ങളിൽ അപ്രകാരം ലവനേയും, ശത്രുഘ്നാനയനായ=ശത്രുഘ്നനെ ആനയിപ്പാനായിക്കൊണ്ടു്, ദൂതാഃ ത്വരിതം ഗച്ഛന്തു=ദൂതന്മാർ വേഗം ഗമിക്കട്ടെ, സ്വർവാസായ അസ്മാകം ഏതൽ ഗമനം=സ്വർഗവാസത്തിന്നായിക്കൊണ്ടുള്ള നമ്മുടെ ഈ ഗമനത്തെ, സഃ ശൃണോതു=അവൻ ശ്രവിക്കട്ടെ.

എല്ലാവരും പോയാൽ രാജ്യം ആർ പരിപാലിക്കുമെന്നുള്ള ശങ്കക്കു് സമാധാനം:—ഹേ രാജൻ! രഘുപതേ! ഈ കുശലവന്മാരെ അഭിഷേകം ചെയ്താലും. ദക്ഷിണകോസലവിഷയങ്ങളിൽ ശൂരനായ കുശനെയും ഉത്തരകോസലങ്ങളിൽ ലവനേയും അഭിഷേകം ചെയ്യേണം. ശത്രുഘ്നനെക്കൂട്ടിക്കൊണ്ടുവരുവാൻ ദൂതന്മാർ വേഗം പോകട്ടെ. സ്വർഗ്ഗവാസത്തിന്നായിക്കൊണ്ടുള്ള നമ്മുടെ യാത്രയെ ശത്രുഘ്നനും കേൾക്കട്ടെ.

8. ഭരതേനോദിതംശ്രുത്വാ പതിതാസ്താഃ സമീക്ഷ്യതം
പ്രജാശ്ചഭയസംവിഗ്നാ രാമവിശ്ലേഷകാതരാഃ.

ഭരതേന ഉദിതം ശ്രുത്വാ=ഭരതനാൽ പറയപ്പെട്ടതിനെ ശ്രവിച്ചിട്ട്, തം സമീക്ഷ്യ=അവനെ നോക്കീട്ട്, രാമവിശ്ലേഷകാതരാഃ=രാമനെ പിരിയുന്നതിൽ ദുഃഖിക്കുന്നവരും, ഭയസംവിഗ്നാഃ=ഭയപ്പെട്ട് വിറക്കുന്നവരുമായ, താഃ പ്രജാഃ ച=ആ പ്രജകളും, പതിതാഃ=വീണവരായി.

ഭരതൻ പറഞ്ഞതു കേൾക്കുകയും, അപ്രകാരം കഠോരമായ്പറഞ്ഞ ഭരതനെ ഉററുനോക്കുകയും ചെയ്ത ആ പ്രജകളെല്ലാവരും രാമനെപ്പിരിയുന്നതിലുള്ള ദുഃഖവും ഭയവും സഹിക്കവയ്യാതെ ഭൂമിയിൽ വീണു.

9. വസിഷ്ഠോ ഭഗവാൻ രാമമുവാച സദയം വചഃ
പശ്യതാതാദരാൽ സർവാഃ പതിതാ ഭൂതലേ പ്രജാഃ
10. താസാം ഭാവാനുഗം രാമ! പ്രസാദം കൎത്തുമൎഹസി
ശ്രുത്വാ വസിഷ്ഠവചനം താഃ സമുത്ഥാപ്യ പൂജ്യ ച
11. സസ്നേഹോ രഘുനാഥസ്താഃ കിംകരോമീതിചാബ്രവീത്
തതഃ പ്രാംജലയഃ പ്രോചുഃ പ്രജാഭക്ത്യാ രഘൂദ്വഹം.

ഭഗവാൻ വസിഷ്ഠഃ=ഭഗവാനായ വസിഷ്ഠൻ, സദയം വചഃ=ദയയോടുകൂടിയ വചസ്സിനെ, രാമം ഉവാച=രാമനോടു പറഞ്ഞു, താത! ഭൂതലേ പതിതാഃ സർവാഃ പ്രജാഃ=ഹേ ബാല! ഭൂതലത്തിൽ പതിച്ചിരിക്കുന്ന സർവ പ്രജകളേയും, ആദരാൽ പശ്യ=ആദരപൂർവം നോക്കിയാലും, താസാം ഭാവാനുഗം പ്രസാദം=അവരുടെ അഭിപ്രായമനുസരിച്ച പ്രസാദത്തെ, കൎത്തും അൎഹസി=ചെയ്വാൻ അങ്ങുന്നൎഹനാകുന്നു, വസിഷ്ഠവചനം ശ്രുത്വാ=വസിഷ്ഠവചനത്തെ ശ്രവിച്ചിട്ട്, താഃ സമുത്ഥാപ്യ പൂജ്യ ച=അവരെ എഴുനീല്പിക്കുകയും പൂജിക്കുകയും ചെയ്തിട്ട്, സസ്നേഹഃ രഘുനാഥഃ=സ്നേഹത്തോടുകൂടിയ രഘുശ്രേഷ്ഠൻ, കിം കരോമി ഇതി അബ്രവീത് ച=ഞാനെന്തുചെയ്യേണമെന്നു പറകയും ചെയ്തു, തതഃ പ്രാംജലയഃ പ്രജാഃ=അനന്തരം അംജലിയോടുകൂടിയ പ്രജകൾ, ഭക്ത്യാ രഘൂത്തമം പ്രോചുഃ=ഭക്തിയോടുകൂടെ രഘൂത്തമനോടു പറഞ്ഞു.

ഭഗവാൻ വസിഷ്ഠർ ദയാസഹിതമായ വചനം രാമനോടു പറഞ്ഞു. ഹേ രാമ! ഭൂമിയിൽ വീണുകിടക്കുന്ന ഈ പ്രജകളെ സാദരം കടാക്ഷിച്ചാലും. അവരുടെ അഭിപ്രായാനുസരണം അവരിൽ പ്രസാദി

ക്കണം. വസിഷ്ഠർ പറഞ്ഞതുകേട്ട രഘുശ്രേഷ്ഠൻ അവരെ എഴുനീല്പിച്ചു പൂജിച്ചു. "ഞാൻ നിങ്ങൾക്കെന്തു ചെയ്യേണമെന്നു" ചോദിച്ചു. അനന്തരം അംജലിബന്ധിച്ചുംകൊണ്ടു ഭക്തിപൂർവ്വം പ്രജകൾ രഘുപതിയോടു പറഞ്ഞു.

12. ഗന്തുമിച്ഛസിയത്രത്വമനുഗച്ഛാമഹേവയം
അസ്മാകമേഷാ പരമാ പ്രീതിർധർമ്മോയമക്ഷയഃ

യത്ര ത്വം ഗന്തും ഇച്ഛസി=എവിടെ അങ്ങുന്നു ഗമിപ്പാനിച്ഛിക്കുന്നുവോ, വയം അനുഗച്ഛാമഹേ=ഞങ്ങളും അനുഗമിക്കുന്നുണ്ട്, അസ്മാകം പരമാപ്രീതിഃ ഏഷാ=ഞങ്ങൾക്കു പരമപ്രീതി ഇതാകുന്നു, അയം ധർമ്മഃ അക്ഷയഃ=ഈ ധർമ്മം ക്ഷയിക്കാത്തതാകുന്നു.

അങ്ങുന്നെവിടേക്കു പോവാനാഗ്രഹിക്കുന്നുവോ അവിടേക്കങ്ങയുടെകൂടെ ഞങ്ങളും വരുന്നുണ്ട്. ഇതാണ് ഞങ്ങളുടെ പരമസന്തോഷം. അങ്ങയെയനുഗമിക്കുന്നതുകൊണ്ട് കിട്ടുന്ന ഫലം നാശരഹിതമാകുന്നു.

13. ത്വയ്യനുഗമനേരാമ! ഹാർദ്ദതാനോദൃഢാമതിഃ
പുത്രദാരാദിഭിഃസാർദ്ധമനുയാമോദ്യസർവഥാ
തപോവനംവാ സ്വർഗംവാ പുരംവാ രഘുനന്ദന!

രാമ! ത്വയ്യനുഗമനേ=ഹേ രാമ! അങ്ങയുടെ അനുഗമനത്തിൽ, ദൃഢാമതിഃ നഃ ഹാർദ്ദതാ=ദൃഢയായ ബുദ്ധി ഞങ്ങൾക്ക് ഹാർദ്ദതയായിരിക്കുന്നു, പുത്രദാരാദിഭിഃ സാർദ്ധം=പുത്രന്മാരോടും ദാരങ്ങളോടുംകൂടെ, അദ്യ സർവഥാ അനുയാമഃ=ഇപ്പോൾ സർവവിധത്തിലും അനുഗമിക്കുന്നുണ്ട്, തപോവനം വാ=തപോവനമാകട്ടെ, സ്വർഗംവാ=സ്വർഗമാകട്ടെ, പുരംവാ=പട്ടണമാകട്ടെ.

ഹേ രാമ! അങ്ങയോടൊരുമിച്ചു വരേണമെന്ന വിചാരം ഞങ്ങളുടെ ഹൃദയത്തിലുറച്ചിരിക്കുന്നു. പുത്രന്മാർ, ഭാര്യമാരെന്നിവരോടുകൂടെ, സർവ്വപ്രകാരത്തിലും ഞങ്ങൾ അങ്ങയോടൊരുമിച്ചു വരുന്നുണ്ട്. ഹേ രഘുനാഥ! അങ്ങുന്നു തപോവനത്തിലേക്കൊ സ്വർഗത്തിലേക്കൊ പട്ടണത്തിലേക്കൊ എവിടെക്കു പോകുന്നതായാലും അവിടെക്കു ഞങ്ങളെയും കൊണ്ടുപോകേണം.

14. ജ്ഞാത്വാതേഷാം മനോദാർഢ്യം കാലസ്യവചനംയഥാ
ഭക്തംപൌരജനംചൈവ ബാഢമിത്യാഹരാഘവഃ.

തേഷാം=അവരുടെ, മനോദാർഢ്യം=മനസ്സിന്റെ ദൃഢതയേയും, കാലസ്യയഥാവചനം=കാലന്റെ യഥാർത്ഥമായ വചനത്തെയും, ഭക്തം

പൌരജനംച ഏവജ്ഞാത്വാ=ഭക്തിയോടുകൂടിയ പൌരജനത്തെയും അറിഞ്ഞിട്ടു്, രാഘവഃ=രാഘവൻ, ബാഢംഇതിആഹ=അംഗീകാരവചനം പറഞ്ഞു.

അവരുടെ മനസ്സിലുറച്ചിരിക്കുന്നതും, വരുവാൻപോകുന്ന യഥാൎത്ഥസംഗതിയെ കാലൻ വന്നു പറഞ്ഞതും, പുരവാസി ജനങ്ങളുടെ പരമപ്രേമവും അറിഞ്ഞ രാമചന്ദ്രൻ, അവരുടെ പ്രാൎത്ഥനയെ സ്വീകരിച്ചു.

15. കൃത്വൈവനിശ്ചയംരാമ സ്തസ്മിന്നേവാഹനിപ്രഭുഃ
പ്രസ്ഥാപയാമാസ ചതൌ രാമഭദ്രഃകുശീലവൌ

പ്രഭുഃരാമഃ=പ്രഭുവായ രാമൻ, നിശ്ചയം കൃത്വാഏവ=നിശ്ചയിച്ചിട്ടുതന്നെ, തസ്മിൻ അഹനിഏവ=ആ ദിവസത്തിൽത്തന്നെ, തൌകുശീലവൌ=ആ കുശലവന്മാരെ, രാമഭദ്രഃ=രാമഭദ്രൻ, പ്രസ്ഥാപയാമാസ=പുറപ്പെടുവിച്ചു.

എല്ലാം ചെയ്വാൻ സമൎത്ഥനായ രാമഭദ്രൻ ഇങ്ങിനെ നിശ്ചയിച്ച ശേഷം സ്വപുത്രന്മാരായ ആ കുശലവന്മാരെ ആ ദിവസംതന്നെ പുറപ്പെടുവിച്ചു.

16. അഷ്ടൌരഥസഹസ്രാണി സാഹസ്രംചൈവദന്തിനാം
ഷഷ്ടിംചാശ്വസഹസ്രാണാമേകൈകസ്മൈദദൌബലം

അഷ്ടൌരഥസഹസ്രാണി=എണ്ണായിരം തേരും, ദന്തിനാം സഹസ്രംച ഏവ=ആയിരം ഗജവും, അശ്വസഹസ്രാണാം ഷഷ്ടിംച=അറുപതിനായിരം കുതിരയും ഉള്ള, ബലം=സൈന്യത്തെ, ഏകൈകസ്മൈദദൌ=ഓരോരുത്തന്നും കൊടുത്തു.

എണ്ണായിരം തേർ, ആയിരം ആന, അറുപതിനായിരം കുതിര, എന്നിവയടങ്ങിയ സൈന്യത്തെ ഓരോരുത്തന്നും കൊടുത്തു.

17. ബഹുരത്നൌ ബഹുധനൌ ഹൃഷ്ടപുഷ്ടജനാവൃതൌ
അഭിവാദ്യഗതൌരാമം കൃച്ഛ്രേണതു കുശീലവൌ

ബഹുരത്നൌ=ബഹുക്കളായ രത്നങ്ങളോടും, ബഹുധനൌ=ബഹുവിധത്തിലുള്ള ധനങ്ങളോടുംകൂടിയും, ഹൃഷ്ടപുഷ്ടജനാവൃതൌ=സന്തോഷിച്ചും പോഷിച്ചുമിരിക്കുന്ന ജനങ്ങളാൽ ചുററപ്പെട്ടവരുമായ, കുശീലവൌ=കുശലവന്മാർ, രാമംഅഭിവാദ്യ=രാമനെ അഭിവാദിച്ചിട്ടു്, കൃച്ഛ്രേണഗതൌ=പ്രയാസപ്പെട്ടുപോയി.

ബഹുവിധ രത്നങ്ങളോടും ധനങ്ങളോടുംകൂടിയും സന്തോഷിച്ചും അഭിവൃദ്ധിയെ പ്രാപിച്ചുമിരിക്കുന്ന ജനങ്ങളാൽ ചുററപ്പെട്ടുമിരിക്കുന്ന കുശലവന്മാർ രാമനെ വന്ദിച്ചിട്ട് പിരിഞ്ഞുപോകുന്നതിലുള്ള ദുഃഖംനിമിത്തം പ്രയാസപ്പെട്ടു ഗമിച്ചു.

18. ശത്രുഘ്നാനയനേദൂതാൻ പ്രേഷയാമാസരാഘവഃ
തേദൂതാസ്ത്വരിതംഗത്വാ ശത്രുഘ്നായന്യവേദയൻ

19. കാലസ്യാഗമനംപശ്ചാ ദത്രിപുത്രസ്യചേഷ്ടിതം
ലക്ഷ്മണസ്യചനിൎയ്യാണം പ്രതിജ്ഞാംരാഘവസ്യഹ
പുത്രാഭിഷേചനംചൈവ സൎവ്വംരാമചികീൎഷിതം.

രാഘവഃ=രാഘവൻ, ശത്രുഘ്നാനയനേ=ശത്രുഘ്നനെ ആനയിക്കുവാൻ, ദൂതാൻ പ്രേഷയാമാസ=ദൂതന്മാരെ പ്രേഷിച്ചു, തേ ദൂതാഃ=ആ ദൂതന്മാർ, ത്വരിതം ഗത്വാ=വേഗം ഗമിച്ചിട്ട്, കാലസ്യ ആഗമനം=കാലന്റെ ആഗമനത്തെയും, പശ്ചാൽ=അനന്തരം, അത്രിപുത്രസ്യ=ദുർവാസസ്സിന്റെ, ചേഷ്ടിതം=ചേഷ്ടിതത്തെയും, ലക്ഷ്മണസ്യ നിൎയ്യാണം ച=ലക്ഷ്മണന്റെ നിൎയ്യാണത്തെയും, രാഘവസ്യ പ്രതിജ്ഞാം ച=രാമന്റെ പ്രതിജ്ഞയെയും, പുത്രാഭിഷേചനം ച ഏവ=പുത്രന്മാരുടെ അഭിഷേകത്തെയും, രാമസ്യചികീൎഷിതംസർവം=രാമൻ ചെയ്യാനിച്ഛിക്കുന്ന സർവത്തെയും, ശത്രുഘ്നായ=ശത്രുഘ്നനോട്, ന്യവേദയൻ=നിവേദിപ്പിച്ചു.

രാമൻ ശത്രുഘ്നനെ കൂട്ടിക്കൊണ്ടുവരുവാൻ മധുരാപുരിയിലേക്കു ദൂതന്മാരെ അയച്ചു. അതിവേഗത്തിൽ സഞ്ചരിച്ച ആ ദൂതന്മാർ മധുരയിലെത്തി. കാലന്റെ വരവും, അതിൽപ്പിന്നെ ദുർവാസസ്സവിടെ വന്നതും, സംഭാഷണമദ്ധ്യേ രാമസന്നിധിയിൽ പ്രവേശിച്ച ലക്ഷ്മണൻ രാമന്റെ ശപഥം രക്ഷിപ്പാൻ രാജ്യം വിട്ടുപോയതും രാമൻ ചെയ്തതായ പ്രതിജ്ഞയെയും, രാമപുത്രന്മാരെ അഭിഷേകം ചെയ്തതും, രാമൻ ചെയ്വാൻ ഭാവിച്ചിരിക്കുന്ന സകലവും ദൂതന്മാർ ശത്രുഘ്നനോട് പറഞ്ഞു.

ഇതിനെക്കുറിച്ചുള്ള വാല്മീകിവാക്യം:—

"തേദൂതാഃ കോസലേന്ദ്രേണ ചോദിതാലഘുവിക്രമാഃ
പ്രയാതാമധുരാംശീഘ്രം ന ചമാർഗംതദാവസൻ
അഹോരാത്രൈസ്ത്രിഭിസ്തേതു സംപ്രാപ്താമധുരാംപുരീം
ശത്രുഘ്നായയഥാവൃത്തം സർവംതേ വ്യാചചക്ഷിരേ
ലക്ഷ്മണസ്യചനിൎയ്യാണം പ്രതിജ്ഞാം രാഘവസ്യച
അനുരാഗം ചപൌരാണാ മഭിഷേകം ചപുത്രയോഃ"

അയോദ്ധ്യാധിപനായ ശ്രീരാമചന്ദ്രനാൽ അയയ്ക്കപ്പെട്ട വേഗശാലികളായ ആ ദൂതന്മാർ ശീഘ്രം മഥുരയിൽ ചെന്നു. വഴിയിൽ താമസിച്ചതേയില്ല. മൂന്നു രാത്രിയും പകലും ഒരുപോലെ സഞ്ചരിച്ച മഥുരയിൽ എത്തി ശത്രുഘ്നനോട് ലക്ഷ്മണൻ പുറപ്പെട്ടുപോയതും, ശ്രീരാമൻ ചെയ്ത പ്രതിജ്ഞയെയും, പൌരന്മാർ രാമനോടുകൂടെപ്പോവാൻ നിശ്ചയിച്ചതും ലവകുശന്മാരെ അഭിഷേകം ചെയ്തതുമായ സർവ്വ സംഗതിയും നടന്നരീതിയിൽ പറഞ്ഞറിയിച്ചു.

പുത്രന്മാർക്ക നിശ്ചയിച്ച രാജ്യത്തെക്കുറിച്ച് വാല്മീകി: —

"കുശസ്യ ച പുരീംരമ്യാം വിന്ധ്യപർവതസാനുഷു
കുശാവതീതിയാനാമ്നാ വിഖ്യാതാസർവതോദിശം
ലവസ്യ ച പുരീംരമ്യാം ശ്രാവന്തീം ലോകവിശ്രുതാം."

കുശന്ന് വിന്ധ്യപർവത താഴ്വരകളിലുള്ള മനോജ്ഞയായ കുശാവതിയെന്ന സുപ്രസിദ്ധപുരിയേയും ലവന്ന് ലോകപ്രസിദ്ധയായ ശ്രാവന്തിയേയും നിശ്ചയിച്ചു. ശ്രാവന്തിയെന്നാണ് വാല്മീകീയത്തിൽ കാണുന്ന പേർ.

20. ശ്രുത്വാതദ്ദൂതവചനം ശത്രുഘ്നഃ കുലനാശനം
വ്യഥിതോപിധൃതിംലബ്ധ്വാ പുത്രാവാഹൂയസത്വരഃ

21. അഭിഷിച്യ സുബാഹും വൈ മഥുരായാം മഹാബലഃ
യൂപകേതുഞ്ച വിദിശാനഗരേ ശത്രുസൂദനം
അയോദ്ധ്യാം ത്വരിതം പ്രാഗാൽ സ്വയം രാമദിദൃക്ഷയാ

ശത്രുഘ്നഃ=ശത്രുഘ്നൻ, കുലനാശനം തത് ദൂതവചനം=കുലനാശത്തെ അറിയിക്കുന്നതായ ആ ദൂതവചനത്തെ, ശ്രുത്വാ=ശ്രവിച്ചിട്ട്, വ്യഥിതഃ അപി=ദുഃഖിതനായി എങ്കിലും, ധൃതിം ലബ്ധ്വാ=ധൈര്യത്തെ ലഭിച്ചിട്ട്, സത്വരഃ പുത്രൌ ആഹൂയ=ത്വരയോടുകൂടെ പുത്രന്മാരെ ആഹ്വാനംചെയ്തിട്ട്, മഹാബലഃ=മഹാബലവാൻ, മഥുരായാം=മധുരയിൽ, സുബാഹും=സുബാഹുവിനേയും, ശത്രുസൂദനം യൂപകേതും=ശത്രുക്കളെ നശിപ്പിക്കുന്ന യൂപകേതുവിനെ, വിദിശാനഗരേച അഭിഷിച്യ=വിദിശാനഗരത്തിലും അഭിഷേകം ചെയ്തിട്ട്, രാമദിദൃക്ഷയാ=രാമനെ ദർശിപ്പാനുള്ള ഇച്ഛയാൽ, ത്വരിതം അയോദ്ധ്യാം പ്രാഗാത്=വേഗം അയോദ്ധ്യയെ പ്രാപിച്ചു.

വംശനാശത്തെ സൂചിപ്പിക്കുന്നതായ ദൂതവാക്യം കേട്ടപ്പോൾ വ്യസനമുണ്ടായെങ്കിലും, ധൈര്യത്തെ അവലംബിച്ച മഹാബലവാനായ

ശത്രുഘ്നൻ രണ്ടു പുത്രന്മാരെയും വിളിച്ചു. സുബാഹുവിനെ മധുരയിലും, ശത്രുസംഹാരത്തിൽ സമൎത്ഥനായ യൂപകേതുവിനെ വിദിശയെന്നു പേരായ പട്ടണത്തിലും അഭിഷേകംചെയ്തശേഷം, ശ്രീരാമനെ കാണ്മാനുള്ള കാംക്ഷയാൽ വേഗം അയോദ്ധ്യയിലേക്കു പോയി.

"സുബാഹുർമധുരാംലേഭേ ശത്രുഘാതീച്ച വൈദിശം" എന്ന പദ്യത്താൽ വിദിശാധിപനായ ശത്രുഘ്നപുത്രനു "ശത്രുഘാതി"യെന്നാണ് വാല്മീകിയത്തിൽ കാണുന്ന പേർ.

22. ദദൎശ ച മഹാത്മാനം തേജസാജ്വലനപ്രഭം
ശുക്ലക്ഷൌമയുഗസംവീത മൃഷിഭിശ്ചാക്ഷയൈർവൃതം

23. അഭിവാദ്യരമാനാഥം ശത്രുഘ്നോ രഘുപുംഗവം
പ്രാംജലിർദ്ധൎമ്മസഹിതം വാക്യം പ്രാഹ മഹാമതിഃ

തേജസാ=തേജസ്സുകൊണ്ടു്, ജ്വലനപ്രഭം=അഗ്നിയെപ്പോലെ ശോഭിക്കുന്നവനും, ശുക്ലക്ഷൌമയുഗസംവീതം=രണ്ടു വസ്ത്രം ധരിച്ചിരിക്കുന്നവനും, അക്ഷയൈഃ ഋഷിഭിഃ വൃതം=ചിരജീവികളായ ഋഷികളാൽ ചുററപ്പെട്ടവനുമായ, മഹാത്മാനം ദദൎശ=മഹാത്മാവിനെ ദൎശിച്ചു, രമാനാഥം രഘുപുംഗവം=ലക്ഷ്മീവല്ലഭനായ രാമനെ, അഭിവാദ്യ=വന്ദിച്ചിട്ടു്, മഹാമതിഃ പ്രാംജലിഃ ശത്രുഘ്നഃ=മഹാബുദ്ധിമാനും അംജലിബന്ധിച്ചവനുമായ ശത്രുഘ്നൻ, ധൎമ്മസഹിതംവാക്യം പ്രാഹ=ധൎമ്മത്തോടുകൂടിയ വാക്യത്തെ പറഞ്ഞു.

ദേഹകാന്തികൊണ്ടു് അഗ്നിയെപ്പോലെ ശോഭിക്കുന്നവനും, രണ്ടു വസ്ത്രം മാത്രം ധരിച്ചിരിക്കുന്നവനും, ബഹുകാലജീവികളായ വസിഷ്ഠാദി മഹൎഷിമാരാൽ ചുററപ്പെട്ടവനുമായ മഹാത്മാവിനെ ശത്രുഘ്നൻ കണ്ടു, സാക്ഷാൽ ശ്രീദേവിയുടെ ഭൎത്താവായ ശ്രീരാമചന്ദ്രനെ നമസ്കരിച്ചു് അംജലിബന്ധത്തോടുകൂടെ മഹാബുദ്ധിമാനായ ശത്രുഘ്നൻ ധൎമ്മസഹിതമായ വാക്യത്തെപ്പറഞ്ഞു.

24. അഭിഷിച്യസുതൌ തത്ര രാജ്യേ രാജീവലോചന!
തവാനുഗമനേരാജൻ വിദ്ധിമാംകൃതനിശ്ചയം
ത്യക്തുംനാഹംസിമാം വീര! ഭക്തം തവവിശേഷതഃ

രാജീവലോചന! രാജൻ!=അല്ലയോ താമരദളാക്ഷനായ രാജാവേ! തത്ര രാജ്യേ=ആ രാജ്യത്തിൽ, സുതൌ അഭിഷിച്യ=സുതന്മാരെ അഭിഷേകംചെയ്തിട്ടു്, തവ അനുഗമനേ=അങ്ങയുടെ അനുഗമനത്തിൽ, കൃതനിശ്ചയം മാം വിദ്ധി=ചെയ്യപ്പെട്ട നിശ്ചയത്തോടുകൂടിയവനാണെ

ന്ന് എന്നെ അറിഞ്ഞാലും, തവ വിശേഷതഃ ഭക്തം മാം=അങ്ങയുടെ വിശേഷഭക്തനായ എന്നെ, ത്യക്തും=ത്യജിപ്പാനായിക്കൊണ്ട്, വീര!=ഹേ ശൂര! ന അർഹസി=അങ്ങുന്നർഹനല്ല.

ഹേ താമരസാക്ഷനായ രാജാവേ! ഞാൻ പരിപാലിച്ചിരുന്ന ആ രാജ്യത്തിൽ എന്റെ പുത്രന്മാരെ അഭിഷേകംചെയ്തിട്ട് തിരുവടിയോടൊന്നിച്ചു വരുവാൻ നിശ്ചയിച്ചു വന്നിരിക്കുന്ന ഞാനെന്ന് അങ്ങുന്നറിഞ്ഞാലും. ഹേ വീര! അങ്ങയിൽ വിശേഷിച്ചും ഭക്തനായിരിക്കുന്ന എന്നെ അങ്ങുന്നുപേക്ഷിക്കാതിരിക്കേണമേ.

25. ശത്രുഘ്നസ്യദൃഢാംബുദ്ധിം വിജ്ഞായ രഘുനന്ദനഃ
സജ്ജീഭവത്വമദ്ധ്യാഹ്നേ ഭവാനിത്യബ്രവീദ്വചഃ

ശത്രുഘ്നസ്യ=ശത്രുഘ്നന്റെ, ദൃഢാംബുദ്ധിം=ദൃഢയായ ബുദ്ധിയെ, വിജ്ഞായ=അറിഞ്ഞിട്ട്, ഭവാൻ മദ്ധ്യാഹ്നേ സജ്ജീഭവത്വ ഇതി=നീ മദ്ധ്യാഹ്നത്തിൽ ഒരുങ്ങിക്കൊൾക എന്ന്, രഘുനന്ദനഃ=രാഘവൻ, വചഃ അബ്രവീത്=വചസ്സിനെ പറഞ്ഞു.

ശത്രുഘ്നന്റെ ഇളക്കമില്ലാത്ത ബുദ്ധിനിശ്ചയത്തെ അറിഞ്ഞ രാമഭദ്രൻ, എന്നാൽ, മദ്ധ്യാഹ്നസമയം പുറപ്പെടുവാൻ ഒരുങ്ങിക്കൊൾകയെന്നു പറഞ്ഞു.

26. അഥക്ഷണാൽസമുൽപേതുർവ്വാനരാഃ കാമരൂപിണഃ
ഋക്ഷാശ്ചരാക്ഷസാശ്ചൈവഗോപുച്ഛാശ്ചസഹസ്രശഃ

27. ഋഷീണാം ദേവതാനാം ച പുത്രാരാമസ്യനിർഗമം
ശ്രുത്വാപ്രോചൂരഘുശ്രേഷ്ഠം സർവ്വേവാനരരാക്ഷസാഃ
തവാനുഗമനേവിദ്ധി നിശ്ചിതാൎത്ഥാൻഹിനഃപ്രഭോ!

അഥ=അനന്തരം, ഋഷീണാം=ഋഷികളുടേയും, ദേവതാനാം ച=ദേവതകളുടേയും, പുത്രാഃ=പുത്രന്മാരായ, കാമരൂപിണഃ വാനരാഃ=കാമരൂപികളായ വാനരന്മാരും, ഋക്ഷാഃ ച=ഋക്ഷന്മാരും, ഗോപുച്ഛാഃ ച=ഗോപുച്ഛന്മാരും, രാക്ഷസാഃ ച ഏവ=രാക്ഷസന്മാരും, ക്ഷണാൽ സമുൽപേതുഃ=ക്ഷണത്തിൽ സമുൽപതിച്ചു, രാമസ്യ നിർഗമം ശ്രുത്വാ=രാമന്റെ നിർഗമത്തെ ശ്രവിച്ചിട്ട്, സർവ്വേവാനര രാക്ഷസാഃ=സർവ്വന്മാരായ വാനരന്മാരും രാക്ഷസന്മാരും, രഘുശ്രേഷ്ഠം പ്രോചുഃ=രഘുശ്രേഷ്ഠനോടു പറഞ്ഞു, പ്രഭോ!=അല്ലയോ പ്രഭുവായുള്ളോവേ!, തവ അനുഗമനേ=അങ്ങയുടെ അനുഗമനത്തിൽ, നഃ നിശ്ചിതാൎത്ഥാൻ വിദ്ധി=ഞങ്ങൾ നിശ്ചയിച്ചവരാണെന്നറിഞ്ഞാലും.

രാമൻ പറഞ്ഞുകഴിഞ്ഞ ഉടനെ, ഇഷ്ടംപോലെ രൂപം ധരിപ്പാൻ കഴിവുള്ളവരും ഋഷികളുടെയും ദേവന്മാരുടെയും പുത്രന്മാരുമായ വാനരന്മാർ, ഋക്ഷന്മാർ, ഗോപുച്ഛന്മാർ, രാക്ഷസന്മാർ, എന്നിവർ, അവിടെ ചാടിവന്നു നിന്നു. ശ്രീരാമൻ പുറപ്പെട്ടു പോവാൻ നിശ്ചയിച്ചിരിക്കുന്നതിനെ കേട്ടറിഞ്ഞ അവർ, ഹേ പ്രഭോ! ഞങ്ങളും അങ്ങയുടെ ഒരുമിച്ചു വരുവാൻ, നിശ്ചയിച്ചവരാണെന്നറിഞ്ഞാലും എന്നു പറഞ്ഞു.

വാനരാദികളുടെ ആഗമനത്തെക്കുറിച്ച് ശ്രീവാല്മീകി:—

"തസ്യവാക്യസ്യചാഥാന്തേ വാനരാഃ കാമരൂപിണഃ
ഋക്ഷരാക്ഷസസംഘാശ്ച സമാപേതുരനേകശഃ
ദേവപുത്രാഋഷിസുതാ ഗന്ധൎവ്വാണാം സുതാസ്തഥാ
രാമക്ഷയംവിദിത്വാതേ സൎവ്വഏവ സമാഗതാഃ
തേരാമമഭിവാദ്യാഹുഃ ഋക്ഷവാനരരാക്ഷസാഃ
തവാനുഗമനാൎത്ഥംഹി സംപ്രാപ്താഃസ്മോ മഹാമതേ!
യദിരാമവിനാസ്മാഭിൎഗ്ഗച്ഛേസ്ത്വം പുരുഷൎഷഭ
യമദണ്ഡമിവോദ്യമ്യ ത്വയാസ്മ വിനിപാതിതാഃ"

രാമവാക്യാവസാനത്തിൽ ദേവപുത്രന്മാരും ഋഷിപുത്രന്മാരും കാമരൂപികളുമായ ഋക്ഷരാക്ഷസ വാനരസംഘങ്ങൾ അനേകം അവിടെ വന്നു ചേൎന്നു. രാമൻ ഭൂമിയെ ഉപേക്ഷിപ്പാൻ ഭാവിക്കുന്നതിനെ അറിഞ്ഞാഗമിച്ചിരിക്കുന്ന അവർ രാമനെ നമസ്കരിച്ചു പറഞ്ഞു. "ഹേ മഹാനുഭാവ! അങ്ങയോടൊരുമിച്ചു വരുവാനാണ് ഞങ്ങളിവിടെ ആഗമിച്ചിരിക്കുന്നത്. ഹേ രാമ! ഞങ്ങളോടുകൂടാതെ അങ്ങുന്നു പോകുന്നതായാൽ യമദണ്ഡത്തെ ഞങ്ങളുടെ മീതെ അങ്ങുന്നു സമൎപ്പിച്ചാണ് പോകുന്നതെന്നറിയേണമേ."

28. ഏതസ്മിന്നന്തരേരാമം സുഗ്രീവോപി മഹാബലഃ
യഥാവദഭിവാദ്യാഹ രാഘവം ഭക്തവത്സലം

29. അഭിഷിച്യാംഗദംരാജ്യേ ത്യാഗതോസ്മി മഹാബലം
തവാനുഗമനേരാമ! വിധിമാംകൃതനിശ്ചയം.

ഏതസ്മിൻ അന്തരേ=ഈയവസരത്തിൽ, മഹാബലഃ സുഗ്രീവഃഅപി=മഹാ ബലവാനായ സുഗ്രീവനും, ഭക്തവത്സലം രാഘവം=ഭക്തന്മാരിൽ വാത്സല്യമുള്ള രാഘവനെ, യഥാവത് അഭിവാദ്യ=വിധിപ്രകാരം വന്ദിച്ചിട്ട്, ആഹ=പറഞ്ഞു, മഹാബലം അംഗദം=മഹാ ബലവാനായ അംഗദനെ, രാജ്യേ അഭിഷിച്യ=രാജ്യത്തിൽ അഭിഷേകം ചെയ്തിട്ട്,

ആഗതഃ അസ്മി=ഞാൻ ആഗമിച്ചിരിക്കുന്നു, രാമ!=ഹേ രാമ! തവാഅനാഗമനേ=അങ്ങയുടെ അനാഗമനത്തിൽ, മാംകൃതനിശ്ചയം വിദ്ധി=ഞാൻ നിശ്ചയിച്ചിരിക്കുന്നുവെന്നറിഞ്ഞാലും.

ഈ അവസരത്തിൽ അതിബലശാലിയായ സുഗ്രീവനും അവിടെ വന്നു. ഭക്തവത്സലനായ രാമനെ വിധിപ്രകാരം നമസ്കരിച്ചു പറഞ്ഞു. ഹേ രാമ! മഹാ ബലവാനായ അംഗദനെ രാജ്യത്തിൽ അഭിഷേകം ചെയ്തിട്ടാണ് ഞാൻ വന്നിരിക്കുന്നത്. അങ്ങയോടൊരുമിച്ചു വരുവാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നുവെന്നങ്ങുന്നറിയേണം.

30. ശ്രുത്വാതേഷാം ദൃഢംവാക്യം ഋക്ഷവാനരരക്ഷസാം
വിഭീഷണമുവാചേദം വചനം മൃദുസാദരം.

ഋക്ഷവാനരരക്ഷസാം തേഷാം=ഋക്ഷവാനരരക്ഷസ്സുകളായ അവരുടെ, ദൃഢംവാക്യം ശ്രുത്വാ=ഉറപ്പായ വാക്യത്തെ ശ്രവിച്ചിട്ട്, മൃദുസാദരം ഇദംവചനം=മൃദുവും ആദരസഹിതവുമായ ഈ വചനത്തെ, വിഭീഷണം ഉവാച=വിഭീഷണനോടു പറഞ്ഞു.

ഋക്ഷന്മാർ വാനരന്മാർ രാക്ഷസന്മാർ, എന്നിവരുടെ ഉറപ്പായ വാക്യത്തെ കേട്ട രാമൻ മൃദുവായ ഈ വചനത്തെ ആദരപൂർവ്വം വിഭീഷണനോടു പറഞ്ഞു.

31. ധരിഷ്യതിധരായാവൽ പ്രജാസ്താവൽ പ്രശാധിമേ
വചനാദ്രാക്ഷസംരാജ്യം ശാപിതോസിമമോപരി
നകിഞ്ചിദുത്തരംവാച്യം ത്വയാമൽപ്രിയ കാരണാൽ

ധരാ=ഭൂമി, പ്രജാഃ=പ്രജകളെ, യാവൽ ധരിഷ്യതി=എത്രവരേ ധരിക്കുമോ, താവൽ=അത്രവരെ, മേ വചനാൽ=എന്റെ വചനപ്രകാരം, രാക്ഷസം രാജ്യം=രാക്ഷസരാജ്യത്തെ, പ്രശാധി=പ്രശാസിച്ചാലും, മമ ഉപരി=എന്റെ മേൽ, ശാപിതഃ അസി=ശപഥംചെയ്യിപ്പിക്കപ്പെട്ടവനാകുന്നു, മൽപ്രിയകാരണാൽ=എന്റെ പ്രിയത്തിന്നായിട്ട്, ത്വയാ=നിന്നാൽ, കിഞ്ചിത് ഉത്തരം=ഒരു മറുപടിയും, ന വാച്യം=വചിക്കപ്പെടുവാൻ യോഗ്യമല്ല.

ഭൂമി എത്രകാലംവരെ പ്രജകളെ ധരിക്കുമോ, ആ കാലംവരെ നീ എന്റെ വാക്യത്തെ അനുസരിച്ച് രാക്ഷസരാജ്യത്തെ പരിപാലിച്ചിരുന്നാലും. അതാണെനിക്കേറെവും ഇഷ്ടമായ കാര്യം. അങ്ങിനെ നീ ചെയ്യിരിക്കേണമെന്നു ഞാൻ നിന്നെക്കൊണ്ടു എന്റെ മേൽ ശപഥം ചെയ്യിപ്പിക്കുന്നു. മറ്റൊന്നും നീ പറയരുത്.

രാമൻ വിഭീഷണനോടു പറയുന്നതിനെക്കുറിച്ച് വാല്മീകി:—

"യാവൽദേവാധരിഷ്യന്തി പ്രജാസ്താവൽവിഭീഷണ!
രാക്ഷസേഷു മഹദ്രാജ്യം ലങ്കാസ്ഥം പാലയിഷ്യസി
ശാപിതസ്ത്വം സഖിത്വേന കാര്യാന്തേ മമ ശാസനം
പ്രജാസ്ത്വം രക്ഷധർമ്മേണ നോത്തരം വക്തുമർഹസി"

"ഹേ വിഭീഷണ! പ്രജകളുള്ളകാലംവരെ! ലങ്കയിലുള്ള മഹാ രാക്ഷസരാജ്യത്തെ നീ പാലിക്കും. സ്നേഹംനിമിത്തം ഞാൻ നിന്നോട് ശപഥമായി പറയുന്നു. പ്രജകളെ ധർമ്മപ്രകാരം രക്ഷിക്കുക. മറുത്തൊന്നും പറയരുത്.

പദ്മപുരാണം ഉത്തരഖണ്ഡത്തിൽ വിഭീഷണനോടുള്ള രാമവാക്യം:—

"രാജ്യം പ്രശാധിധർമ്മേണ മാപ്രതിജ്ഞാം വൃഥാ കൃഥാഃ
യാവച്ചന്ദ്രശ്ച സൂര്യശ്ച യാവത്തിഷ്ഠതി മേദിനീ
താവദ്രമസ്വസുപ്രീതഃ കാലേ മമപദം വ്രജ
ഇത്യുക്ത്വാഥ സകാകുൽസ്ഥഃ ശാർങ്ഗം വിഷ്ണുഃ സനാതനം
ശ്രീരംഗശായിനം വിഷ്ണു മിക്ഷ്വാകു കുലദൈവതം
സംപ്രീത്യാ പ്രദദൌ തസ്മൈ രാമോ രാജീവലോചനഃ"

രാജ്യത്തെ ധർമ്മപ്രകാരം പരിപാലിച്ചാലും. എന്നോടുകൂടെ ശരീരത്യാഗത്തിന്നായ്വരുന്നുവെന്നുള്ള ശപഥം ചെയ്യരുത്. അതു സഫലമാകയില്ല. സൂര്യൻ, ചന്ദ്രൻ, ഭൂമി എന്നിവയുള്ള കാലം സന്തുഷ്ടനായ്രമിച്ചുകൊൾക. സർവാവസാനകാലത്തിൽ എന്റെ സ്ഥാനത്തെ പ്രാപിച്ചുകൊൾക. ഇപ്രകാരം പറഞ്ഞിട്ട് ശ്രീമഹാവിഷ്ണുവായ രാമൻ, ഇക്ഷ്വാകുക്കളുടെ കുലദൈവതവും, ശ്രീരംഗനാഥപ്രതിമാരൂപവുമായ വിഷ്ണുബിംബത്തെ വിഭീഷണന്നു നൽകി.

32. ഏവം വിഭീഷണം ഉക്ത്വാ ഹനുമന്തമഥാബ്രവീത്
മാരുതേ ത്വം ചിരംജീവ മമാജ്ഞാം മാമൃഷാകൃഥാഃ

ഏവം വിഭീഷണം ഉക്ത്വാ=ഇപ്രകാരം വിഭീഷണനോടു പറഞ്ഞിട്ട്, അഥ ഹനുമന്തം അബ്രവീത്=അനന്തരം ഹനുമാനോടു പറഞ്ഞു, മാരുതേ!=ഹേ മാരുത പുത്ര!, ത്വം ചിരംജീവ=നീ ചിരകാലം ജീവിച്ചാലും, മമ ആജ്ഞാം=എന്റെ കല്പനയെ, മാ മൃഷാകൃഥാഃ=വ്യർത്ഥമാക്കാതിരുന്നാലും,

വിഭീഷണനോടിപ്രകാരം പറഞ്ഞതിൽപ്പിന്നെ ശ്രീരാമചന്ദ്രൻ

ഹനുമാനോടു പറഞ്ഞു. "ഹേ വായുസൂനോ! നീ ചിരം ജീവിച്ചു കൊൾക. ഞാൻ കല്പിച്ചതിനെ വ്യർത്ഥമാക്കാതിരിക്കുക

33. ജാംബവന്തമഥപ്രാഹ തിഷ്ഠത്വം ദ്വാപരാന്തരേ
മയാസാർദ്ധം ഭവേദ്യുദ്ധം യൽ കിഞ്ചിൽ കാരണാന്തരേ

അഥജാംബവന്തംപ്രാഹ=അനന്തരം ജാംബവാനോടു പറഞ്ഞു, ത്വം തിഷ്ഠ=നീ ജീവിച്ചിരുന്നാലും, ദ്വാപരാന്തരേ=ഒരു ദ്വാപരയുഗത്തിൽ, യൽ കിഞ്ചിൽ കാരണാന്തരേ=ഏതാനും ഒരു കാരണത്താൽ, മയാസാർദ്ധം=എന്നോടുകൂടെ, യുദ്ധം ഭവേത്=യുദ്ധം ഭവിക്കും.

പിന്നെ ജാംബവാനോടു പറഞ്ഞു. "നീ ബഹുകാലം ജീവിച്ചിരുന്നാലും. ഒരു ദ്വാപരയുഗത്തിൽ ഏതാനും ഒരു കാരണത്താൽ എന്നോടുകൂടെ യുദ്ധം വേണ്ടിവരും."

ഇരുപത്തിനാലാമത്തെ ചതുര്യുഗത്തിലുൾപെട്ട ദ്വാപരയുഗാവസാനത്തിലാണ് ശ്രീകൃഷ്ണാവതാരം ഉണ്ടാവുക. അപ്പോൾ സ്യമന്തകമണി സംബന്ധമായിട്ട് ജാംബവാനും, ശ്രീകൃഷ്ണഭഗവാനും തമ്മിൽ യുദ്ധമുണ്ടാകും. അതിനെയാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്. ഭാഗവതത്തിലുള്ള ഈ കഥയുടെ സംഗ്രഹത്തെ കാണിക്കാം.

"ആസീൽസത്രാജിതഃ സൂര്യോഭക്തസ്യ പരമഃ സഖാ
പ്രീതസ്തസ്മൈമണിംപ്രാദാൽ സചതുഷ്ടഃ സ്യമന്തകം."

ഭക്തനായ സത്രാജിത്തിന്റെ പേരിൽ സന്തുഷ്ടനായ സൂര്യഭഗവാൻ സ്യമന്തകമെന്ന പേരായ മണിയെ പ്രദാനംചെയ്തു.

"തമേകദാമണിംകണ്ഠേ പ്രതിമുച്യമഹാപ്രഭം
പ്രസേനോഹയമാരുഹ്യ മൃഗയാം വ്യചരദ്വനേ
പ്രസേനംസഹയംഹത്വാ മണിമാച്ഛിദ്യകേസരീ
ഗിരിംവിശൻ ജാംബവതാ നിഹതോമണിമിച്ഛതാ."

അതിഭാസുരമായ ആ മണിയെ കണ്ഠത്തിൽ ധരിച്ചുംകൊണ്ടു സത്രാജിത്തിന്റെ അനുജനായ പ്രസേനൻ കുതിരപ്പുറത്തിരുന്ന് നായാട്ടിന്നായി കാട്ടിൽ സഞ്ചരിച്ചു. ഒരു സിംഹം കുതിരയേയും പ്രസേനനേയും സംഹരിച്ച് മണിയപഹരിച്ച് ഗിരിയിൽ പ്രവേശിച്ചു. ആ മണിയെ കൈവശപ്പെടുത്തുവാനാഗ്രഹിച്ച ജാംബവാൻ ആ സിംഹത്തെ വധിച്ചു. ഇങ്ങിനെ ജാംബവാന്ന് ആ രത്നം കിട്ടി.

"സോപിചക്രേകുമാരസ്യ മണിംക്രീഡനകംബിലേ
അപശ്യൻഭ്രാതരംഭ്രാതാ സത്രാജിൽ പര്യതപ്യത

പ്രായഃ കൃഷ്ണേനനിഹതോ മണിഗ്രീവോവനംഗതഃ
ഭ്രാതാമമേതി തച്ഛ്രുത്വാ കർണ്ണേകർണ്ണേജപൻപ്രജാഃ
ഭഗവാംസ്തദുപശ്രുത്യ ദുര്യശോലിപ്തമാത്മനി
മാഷ്ടുംപ്രസേന പദവീമന്വ പദ്യതനാഗരൈഃ."

ജാംബവാൻ ആ മണിയെ ഗുഹയിലുള്ള കുമാരന്ന് കളിക്കോപ്പായിട്ട് കൊടുത്തു. സത്രാജിത്ത്, സഹോദരനെക്കാണാതെ വ്യസനിച്ചു. രത്നം കണ്ഠത്തിൽ ധരിച്ചു നായാട്ടിന്നുപോയ സഹോദരനെ ശ്രീകൃഷ്ണനാണ് സംഹരിച്ച് മണി കൈവശപ്പെടുത്തിയതെന്ന് സത്രാജിത്ത് പറയുന്നതിനെ അനുസരിച്ച് ജനങ്ങൾ പറഞ്ഞുപരത്തി. തന്നെ ബാധിച്ചിരിക്കുന്ന ദുഷ്കീർത്തിയെക്കളയുവാൻ ആഗ്രഹിച്ചു ഭഗവാൻ ശ്രീകൃഷ്ണൻ നഗരവാസികളോടുകൂടെ പ്രസേനനെത്തിരഞ്ഞു കാട്ടിൽ സഞ്ചരിച്ചു.

"ഹതംപ്രസേനമശ്വംച വീക്ഷ്യകേസരിണാവനേ
തംചാദ്രിപൃഷ്ഠേനിഹത മൃക്ഷേണ ദദൃശുർജനാഃ."

കാട്ടിൽ ഒരു സിംഹത്താൽ ഹനിക്കപ്പെട്ട പ്രസേനനേയും കുതിരയേയും, ഒരു ഋക്ഷനാൽ (വാനരനാൽ) ഹനിക്കപ്പെട്ട ആ സിംഹത്തെയും ജനങ്ങൾ കണ്ടു. അപ്പോൾ,

"ഏകോവിവേശഭഗവാ നവസ്ഥാപ്യ ബഹിഃ പ്രജാഃ
തത്രദൃഷ്ട്വാമണിശ്രേഷ്ഠം ബാലക്രീഡനകംകൃതം
ഹർത്തുംകൃതമതിസ്തസ്മിന്നവതസ്ഥേഽർഭകാന്തികേ
തമപൂർവനരംദൃഷ്ട്വാ ധാത്രീചുക്രോശഭീതവത്
തച്ഛ്രുത്വാഭ്യദ്രവൽക്രുദ്ധോ ജാംബവാൻബലിനാംവരഃ
സവൈഭഗവതാതേന യുയുധേസ്വാമിനാത്മനഃ
പുരുഷംപ്രാകൃതംമത്വാ കുപിതോനാനുഭാവവിത്
ദ്വന്ദ്വയുദ്ധംസുതുമുല മുഭയോർവിജിഗീഷതോഃ
ആയുധാശ്മദ്രുമൈർദ്ദോർഭിഃ ക്രവ്യാർത്ഥേശ്യേനയോരിവ
ആസീത്തദഷ്ടാവിംശാ ഹമിതരേതരമുഷ്ടിഭിഃ
വജ്രനിഷ്പേഷപരുഷൈ രവിശ്രമമഹർന്നിശം."

ജനങ്ങളെ പുറത്തു നിർത്തീട്ട് ഭഗവാൻ ഏകനായിട്ട് ഗുഹയിൽ പ്രവേശിച്ചു. അതിൽ ആ മണികൊണ്ടു കളിക്കുന്ന ഒരു കുട്ടിയെക്കണ്ടു. ആ കുട്ടിയിൽ നിന്ന് ആ മണിയെ അപഹരിപ്പാൻ വിചാരിച്ചു ഭഗവാൻ ബാലകസമീപത്തു ചെന്നു. അപൂർവമാനുഷസ്വരൂപനായ

ഭഗവാനെക്കണ്ട ധാത്രി—ആ കുട്ടിയെ സംരക്ഷിക്കുന്ന അമ്മ—ഭയപ്പെട്ടു് നിലവിളിച്ചു. ആ കരച്ചിൽ കേട്ട ബലവാന്മാരിൽ ശ്രേഷ്ഠനായ ജാംബവാൻ പാഞ്ഞരികത്തിലെത്തി. ഭഗവാന്റെ അനുഭാവത്തെ അറിയാത്തതിനാൽ സാധാരണ മനുഷ്യനെന്ന ഭാവത്തോടുകൂടെ, തന്റെ സ്വാമിയായ ഭഗവാനോട്ടു് ജാംബവാൻ ദ്വന്ദ്വയുദ്ധം നടത്തി. അന്യോന്യം ജയകാംക്ഷയോടുകൂടെ ആയുധങ്ങൾ കല്ലുകൾ, വൃക്ഷങ്ങൾ, കൈകൾ, എന്നിവകൊണ്ടു് മാംസത്തിന്നുവേണ്ടി അന്യോന്യം മത്സരിക്കുന്ന പരുന്തുകളെന്നപോലെ, ജാംബവാനും ഭഗവാനും തമ്മിൽ ഇരുപത്തെട്ടു ദിവസം ഭയങ്കരമായ ദ്വന്ദ്വയുദ്ധം നടന്നു.

34. തതസ്താൻരാഘവഃപ്രാഹ ഋക്ഷരാക്ഷസവാനരാൻ
സർവ്വാനേവമയാസാർദ്ധം പ്രയാതേതിദയാന്വിതഃ.

തതഃ=അനന്തരം, താൻസർവാൻ ഋക്ഷരാക്ഷസവാനരാൻ=ആ സർവ്വന്മാരായ ഋക്ഷരാക്ഷസ വാനരന്മാരോട്ടു്, മയാസാർദ്ധം=എന്നോടുകൂടെ, പ്രയാതഇതി=പ്രയാണം ചെയ്തുകൊൾവിനെന്നു്, ദയാന്വിതഃ രാഘവഃപ്രാഹ=ദയാവാനായ രാമൻ പറഞ്ഞു.

ജാംബവാനോട് മേൽകാണിച്ച രീതിയിൽ പറഞ്ഞതിൽപ്പിന്നെ മറ്റുള്ള ഋക്ഷന്മാർ, വാനരന്മാർ, രാക്ഷസന്മാർ, എന്നിവരോടെല്ലാം "എന്നോടൊരുമിച്ചു വന്നുകൊൾവിനെന്നു്, കാരുണ്യത്തോടുകൂടെ ശ്രീരാമൻ പറഞ്ഞു.

"ഏവമുക്താസ്തുകാകുൽസ്ഥ സ്തദാതാന്യക്ഷവാനരാൻ
ബാഢമിത്യേവഗച്ഛധ്വം മയാസാർദ്ധമഥാബ്രവീൽ"

ഇപ്രകാരം പറഞ്ഞശേഷം ആ വാനരന്മാരോടും ഋക്ഷന്മാരോടും "എന്നോടൊരുമിച്ചു വന്നുകൊൾവി"നെന്നു് ശ്രീരാമൻ പറഞ്ഞുവെന്നു് വാല്മീകിവചനം.

35. തതഃപ്രഭാതേ രഘുവംശനാഥോ
വിശാലവക്ഷാഃ സിതകഞ്ജനേത്രഃ
പുരോധസംപ്രാഹ വസിഷ്ഠമാര്യ്യം
യാന്ത്വഗ്നിഹോത്രാണി പുരോഗ്രതോമേ.

തതഃപ്രഭാതേ=അനന്തരം പ്രഭാതത്തിൽ, വിശാലവക്ഷാഃ=വിസ്തീർണ്ണമായ വക്ഷസ്ഥലത്തോടുകൂടിയും, സിതകംജനേത്രഃ=വെൺതാമരദലംപോലെയിരിക്കുന്ന നേത്രങ്ങളോടുകൂടിയുമിരിക്കുന്ന, രഘുവംശനാഥഃ=ശ്രീരാമൻ, ആര്യ്യംപുരോധസം വസിഷ്ഠം=ആര്യ്യനും പുരോഹിതനുമാ

യ വസിഷ്ഠരോട്, ഗുരോ!=ഹേ ഗുരുവായുള്ളോവേ! മേ അഗ്നിഹോത്രാണി=എന്റെ അഗ്നിഹോത്രങ്ങൾ, അഗ്രേയാന്തുഇതി=മുമ്പിൽ യാനം ചെയ്യട്ടെയെന്ന്, പ്രാഹ=പറഞ്ഞു.

അനന്തരം നേരം പുലർന്നപ്പോൾ, വിസ്താരമുള്ള മാറിടത്തോടും താമരദളംപോലെ വികസിച്ച നേത്രങ്ങളോടുംകൂടിയ രഘുപതി ആര്യനും കുലഗുരുവുമായ വസിഷ്ഠരോട് "ഗുരോ എന്റെ അഗ്നിഹോത്രങ്ങൾ മുമ്പിൽ നടക്കട്ടെ" എന്നു പറഞ്ഞു.

ഇവിടെ ശ്രീവാല്മീകി:—

അഗ്നയോമേപ്രയാന്ത്വഗ്രേ ദീപ്യമാനാ ദ്വിജൈർവൃതാഃ
വാജപേയാതപത്രാണി നിര്യാന്തുമമ ചാഗ്രതഃ"

ബ്രാഹ്മണരാൽ ചുററപ്പെട്ടും ഉജ്ജ്വലിക്കുന്നവയുമായ അഗ്നികളും യാഗംചെയ്തവക്കു ചിതങ്ങളായ എന്റെ ഛത്രങ്ങളും എന്റെ മുമ്പിൽ യാത്രചെയ്യട്ടെ" എന്നു പറഞ്ഞിരിക്കുന്നു.

36. തതോവസിഷ്ഠോപി ചകാരസർവ്വം
പ്രാസ്ഥാനികംകർമ്മ മഹദ്വിധാനാത്
ക്ഷൌമാംബരോദർഭ പവിത്രപാണി
ർമ്മഹാപ്രയാണായ ഗൃഹീതബുദ്ധിഃ.

തതഃ=അനന്തരം, വസിഷ്ഠഃഅപി=വസിഷ്ഠനും, മഹദ്വിധാനാൽ=മഹത്തായ സാമഗ്രികളോടുകൂടെ, പ്രാസ്ഥാനികംകർമ്മ=പ്രസ്ഥാനോചിതകർമ്മത്തെ, സർവ്വം ചകാര=സമഗ്രമായിട്ടു ചെയ്തു, മഹാപ്രയാണായ=മഹാപ്രസ്ഥാനത്തിന്നായിക്കൊണ്ട്, ഗൃഹീതബുദ്ധിഃ=സങ്കല്പിച്ച ബുദ്ധിയോടുകൂടിയ രാമൻ, ക്ഷൌമാംബരഃ=ശുഭ്രമായ വസ്ത്രത്തോടും, ദർഭപവിത്രപാണിഃ=ദർഭകളാൽ പരിശുദ്ധമായ പാണിയോടുകൂടിയവനുമായിരുന്നു.

ഉടനെ പുരോഹിതനായ വസിഷ്ഠർ ഉൽകൃഷ്ടങ്ങളായ സാമഗ്രികൾകൊണ്ടു മഹാപ്രസ്ഥാനാവസരത്തിൽ ചെയ്യേണ്ടതായ കർമ്മങ്ങളെയെല്ലാം നടത്തി. മഹാപ്രസ്ഥാനത്തിന്നായൊരുങ്ങിയ രാമഭദ്രൻ ശുഭവസ്ത്രങ്ങളെയും കൈവിരലുകളിൽ ദർഭകൊണ്ടുള്ള പവിത്രങ്ങളെയും ധരിച്ചു പരിശുദ്ധനായി നിന്നു.

സങ്കല്പത്തോടുകൂടെ പരലോകത്തിന്നായിക്കൊണ്ടുള്ള യാത്രക്കു മഹാപ്രയാണമെന്നു പേർ.

ഈ ഘട്ടത്തിൽ ശ്രീവാല്മീകിവാക്യം:

തതോ വസിഷ്ഠസ്തേജസ്വീ സർവ്വം നിരവശേഷതഃ
ചകാരവിധിവദ്ധർമ്മം മഹാപ്രാസ്ഥാനികീം വിധിം

തതഃ ക്ഷൌമാംബരോ രാമോ ബ്രഹ്മചാരീ സമാഹിതഃ
കുശാൻ ഗൃഹീത്വാ പാണിഭ്യാം മഹാപ്രസ്ഥാനമഭ്യഗാൽ"

അനന്തരം ബ്രഹ്മതേജസ്സുകൊണ്ടുജ്ജ്വലിക്കുന്ന വസിഷ്ഠൻ മഹാപ്രസ്ഥാനത്തിൽ വിധിപ്രകാരം നടത്തേണ്ടതായ ധർമ്മത്തെ യാതൊന്നും വിട്ടുകളയാതെയെല്ലാം നടത്തി. അതിന്നുശേഷം ബ്രഹ്മധ്യാനത്തോടുകൂടിയ രാമൻ ശുഭ്രവസ്ത്രങ്ങളേയും കൈകളിൽ ദർഭയേയും ധരിച്ച് മഹാപ്രസ്ഥാനത്തിന്നായൊരുങ്ങി.

37. നിഷ്ക്രമ്യ രാമോനഗരാൽ സിതാഭ്രാൽ
ശശീവയാതഃ ശശികോടികാന്തിഃ
രാമസ്യ സവ്യേസിതപത്മഹസ്താ
പത്മാഗതാപത്മവിശാലനേത്രാ

സിതാഭ്രാൽ=ശുഭ്രമായ മേഘത്തിൽനിന്ന്, ശശീഇവ=ചന്ദ്രനെന്നപോലെ, ശശികോടികാന്തിഃ രാമഃ=കോടിചന്ദ്രനെപ്പോലെ കാന്തിയോടുകൂടിയ രാമൻ, നഗരാൽ നിഷ്ക്രമ്യ=നഗരത്തിൽനിന്ന പുറപ്പെട്ടിട്ട്, യാതഃ=യാനംചെയ്തു. പത്മവിശാലനേത്രാ=താമരദളംപോലെ വിശാലങ്ങളായ നേത്രങ്ങളോടും, സിതപത്മഹസ്താ=വെൺതാമരപ്പൂവോടുകൂടിയ ഹസ്തത്തോടുംകൂടിയ, പത്മാ=ലക്ഷ്മീദേവി, രാമസ്യ സവ്യേ=രാമന്റെ ഇടത്തുഭാഗത്ത്, ഗതാ=സഞ്ചരിച്ചു.

വെളുത്ത മേഘത്തിന്നുള്ളിൽ നിന്ന പുറത്തേക്ക പുറപ്പെട്ട ചന്ദ്രനെന്നപോലെ, കോടിചന്ദ്രസമാനകാന്തിമാനായ ശ്രീരാമചന്ദ്രൻ ഉന്നതസൌധങ്ങൾ നിറഞ്ഞ പട്ടണത്തിൽ നിന്ന പുറത്തേക്ക പുറപ്പെട്ട്. താമരദളംപോലെ വിരിഞ്ഞു വിസ്താരമുള്ള നേത്രങ്ങളോടും കയ്യിൽ താമരപ്പൂവോടുംകൂടിയ ലക്ഷ്മീദേവി രാമചന്ദ്രന്റെ ഇടത്തുഭാഗത്തുകൂടെ സഞ്ചരിച്ചു. സീതാദേവി ശ്രീദേവിയുടെ സ്വരൂപത്തോടുകൂടെ അപ്പോൾ ശ്രീരാമസമീപത്തു സഞ്ചരിച്ചുവെന്നഭിപ്രായം.

38. പാർശ്വേഥദക്ഷേരുണാ കഞ്ജഹസ്താ
ശ്യാമാസമൈവ ഭൂരപി ദീപ്യമാനാ
ശസ്ത്രാണി ശാസ്ത്രാണി ധനുശ്ചബാണാ
ജഗ്മുഃ പുരസ്താൽ ധൃതവിഗ്രഹാസ്തേ.

അരുണാ കഞ്ജഹസ്താ=ചെന്താമരപ്പൂവ് ഹസ്തത്തിൽ ധരിച്ചും, ശ്യാമാ=ശ്യാമളവർണ്ണത്തോടുകൂടിയും, ദീപ്യമാനാ=അധികം ശോഭിക്കുന്നളും,

ഭൂഃ അപി=ഭൂമിയും, ദക്ഷേ പാൎശ്വേ=വലത്തുഭാഗത്തും, ശസ്ത്രാണി=ശസ്ത്രങ്ങളും, ശാസ്ത്രാണി=ശാസ്ത്രങ്ങളും, ധനുഃ ച=ധനുസ്സും, ബാണാഃ=ബാണങ്ങളും, ധൃത വിഗ്രഹാഃ=ധരിച്ച ശരീരത്തോടുകൂടിയവയായിട്ട്, പുരസ്താൽ ജഗ്മുഃ=മുമ്പിൽ ഗമിച്ചു.

ചെന്താമരപ്പൂവ് കയ്യിൽപിടിച്ചും, ശ്യാമളവൎണ്ണത്തോടുകൂടിയും, അതിമാത്രം ശോഭിച്ചുമിരിക്കുന്ന ഭൂമിദേവിയും ശ്രീരാമന്റെ വലത്തുഭാഗത്തുകൂടെ നടന്നു. ശംഖചക്രാദികളായ ആയുധങ്ങളും, ശാസ്ത്രങ്ങളും, വില്ലും, ബാണങ്ങളും, മാനുഷശരീരത്തെ ധരിച്ചുംകൊണ്ട് മുൻഭാഗത്തിൽ നടന്നു.

39. വേദാശ്ചസൎവേ ധൃതവിഗ്രഹാശ്ച
ഋഷയശ്ചസൎവേ മുനയശ്ച ദിവ്യാഃ
മാതാ ശ്രുതീനാം പ്രണവേന സാധ്വീ
യയൌ ഹരിം വ്യാഹൃതിഭിഃ സമേതാ.

സൎവേ വേദാഃ=സൎവങ്ങളായ വേദങ്ങൾ, ധൃതവിഗ്രഹാഃ=സ്വീകരിച്ച ശരീരങ്ങളോടുകൂടിയവയായിട്ടും, ദിവ്യാഃ സൎവെ മുനയഃ=ദിവ്യന്മാരായ സൎവ മുനിമാരും, പ്രണവേന=പ്രണവത്തോടുകൂടെ, സാധ്വീ=ശോഭനയും, വ്യാഹൃതിഭിഃസമേതാ=വ്യാഹൃതികളോടുകൂടിയതുമായ, ശ്രുതീനാം മാതാ=ഗായത്രി, ഹരിം യയൌ=ശ്രീഹരിയെ യാനം ചെയ്തു.

സ്വരൂപത്തെ ധരിച്ചിരിക്കുന്ന സൎവ വേദങ്ങളും, ദിവ്യന്മാരായ സകല മുനിമാരും, ഓങ്കാരസഹിതയും വ്യാഹൃതികളോടു ചേൎന്നുമിരിക്കുന്ന ശോഭനയായ ഗായത്രിയും ശ്രീരാമനെ അനുഗമിച്ചു.

40. ഗച്ഛന്തമേവാനുഗതാജനാസ്തേ
സപുത്രദാരാഃ സഹബന്ധുവൎഗൈഃ
അനാവൃതദ്വാരമിവാപവൎഗം
രാമം വ്രജന്തം യയുരാപ്തകാമാഃ

ബന്ധുവൎഗൈഃസഹ=ബന്ധുവൎഗങ്ങളോടുകൂടെയും, സപുത്രദാരാഃ=പുത്രന്മാരോടും ഭാൎയ്യമാരോടുംകൂടിയുമിരിക്കുന്ന, തേ ജനാഃ=ആ ജനങ്ങൾ, അനാവൃതദ്വാരം=തുറന്ന വാതിലോടുകൂടിയും, വ്രജന്തം=സഞ്ചരിക്കുന്നതുമായ, അപവൎഗം ഇവ=മോക്ഷത്തെയെന്നപോലെ. ഗച്ഛന്തം രാമം=ഗമിക്കുന്ന രാമനെ, ആപ്തകാമാഃ=സമ്പ്രാപിച്ച കാമങ്ങളോടുകൂടിയവരായിട്ട്, അനുഗതാഃ=അനുഗമിച്ചു.

ബന്ധുവർഗങ്ങളോടും പുത്രന്മാർ, ഭാൎയ്യമാർ, ഇവരോടും കൂടിയ ആ ജനങ്ങൾ, സർവാഭീഷ്ടങ്ങളും സാധിച്ചവരായിട്ട്, തുറന്നുവെച്ചിരിക്കുന്ന പ്രവേശമാർഗത്തോടുകൂടി സഞ്ചരിക്കുന്ന മോക്ഷപുരുഷാൎത്ഥമെന്നപോലെ, പ്രത്യക്ഷമായി സഞ്ചരിക്കുന്ന ശ്രീരാമനെ അനുഗമിച്ചു.

41. സാന്തഃപുരഃ സാനുചരഃ സഭാൎയ്യഃ
ശത്രുഘ്നയുക്തോ ഭരതോനുയായാത്
ഗച്ഛന്തമാലോക്യ രമാസമേതം
ശ്രീരാഘവം പൌരജനാഃ സമസ്താഃ
സബാലവൃദ്ധാശ്ച യയുർദ്വിജാഗ്ര്യാഃ
സാമാത്യവർഗാശ്ച സമന്ത്രിണോയയുഃ.

ശത്രുഘ്നയുക്തഃ ഭരതഃ=ശത്രുഘ്നനോടുകൂടിയ ഭരതൻ, സാന്തഃപുരഃ=അന്തഃപുരത്തിലുള്ളവരോടും, സാനുചരഃ=അനുചരന്മാരോടും, സഭാൎയ്യഃ=ഭാൎയ്യയോടുംകൂടിയവനായിട്ട്, അനുയായാത്=അനുയാനം ചെയ്തു, രമാസമേതം ശ്രീരാഘവം=ലക്ഷ്മീദേവിയോടുചേൎന്നിരിക്കുന്ന ശ്രീരാഘവനെ, ഗച്ഛന്തം ആലോക്യ=ഗമിക്കുന്നവനായിക്കണ്ടിട്ട്, സമസ്താഃ പൌരജനാഃ=സമസ്തന്മാരായ പുരവാസികളും, സബാലവൃദ്ധാഃ ച=ബാലന്മാരോടും വൃദ്ധന്മാരോടും കൂടിയവരായിട്ട്, ദ്വിജാഗ്ര്യാഃ=ശ്രേഷ്ഠന്മാരായ ദ്വിജന്മാരും, സാമാത്യവർഗാഃ=അമാത്യവർഗത്തോടുകൂടിയവരും, സമന്ത്രിണഃ=മന്ത്രിമാരോടുകൂടിയവരുമായിട്ട്, യയുഃ=യാനംചെയ്തു.

ശത്രുഘ്നനും ഭരതനും, അന്തഃപുരത്തിലുള്ളവരോടും അനുചരന്മാരോടും, ഭാൎയ്യമാരോടുംകൂടെ ലക്ഷ്മീസമേതനായി ഗമിക്കുന്ന രാമനെ അനുഗമിച്ചു. ആബാലവൃദ്ധം പൌരജനങ്ങളും വിശിഷ്ടന്മാരായ ബ്രാഹ്മണരും, അവരവരുടെ സഹായികളോടും മന്ത്രിമാരോടുംകൂടെ ശ്രീരാമനോടുകൂടെ പോയി.

42. സർവേഗതാഃ ക്ഷത്രമുഖാഃ പ്രഹൃഷ്ടാ
വൈശ്യാശ്ച ശൂദ്രാശ്ച തഥാപരേ ച
സുഗ്രീവമുഖ്യാഹരിപുംഗവാശ്ച
സ്നാതാ വിശുദ്ധാഃ ശുഭശബ്ദയുക്താഃ

ക്ഷത്രമുഖാഃ=ക്ഷത്രിയരാകുന്ന മുഖ്യന്മാരോടുകൂടിയ, വൈശ്യാഃ=വൈശ്യന്മാരും, ശൂദ്രാഃ ച=ശൂദ്രന്മാരും, അപരേ ച=അന്യന്മാരും, സുഗ്രീവമുഖ്യാഃ=സുഗ്രീവന്മുതലായ, ഹരിപുംഗവാഃ ച=വാനരശ്രേഷ്ഠന്മാ

രും, സ്നാതാഃ വിശുദ്ധാഃ=സ്നാനംചെയ്തു വിശുദ്ധന്മാരും, ശുഭശബ്ദയുക്താഃ=ശുഭശബ്ദത്തോട് കൂടിയവരുമായിട്ട്, സർവേ ഗതാഃ=എല്ലാവരും ഗമിച്ചു.

ക്ഷത്രിയന്മാരുടെ പിന്നാലെ വൈശ്യന്മാർ, ശൂദ്രർ, മററു ജനങ്ങൾ സുഗ്രീവാദികളായ വാനരന്മാർ, മുതലായ സർവരും, അതീവസന്തുഷ്ടന്മാരും, സ്നാനാദികർമ്മങ്ങൾ കഴിച്ച് പരിശുദ്ധന്മാരും ശോഭനമായ രാമനാമത്തെയുച്ചരിക്കുന്നവരുമായിട്ട രാമനെ പിന്തുടൎന്നു സഞ്ചരിച്ചു.

43. നകശ്ചിദാസീൻ ഭവദുഃഖയുക്തോ
ദീനോഥവാബാഹ്യസുഖേഷുസക്തഃ
ആനന്ദരൂപാനുഗതാനുരക്താ
യയുശ്ചരാമംപശുഭൃത്യവർഗ്ഗൈഃ

ഭവദുഃഖയുക്തഃ=സംസാരദുഃഖത്തോട കൂടിയവനോ, അഥവാ ദീനഃ=അല്ലെങ്കിൽ ദരിദ്രനോ, ബാഹ്യസുഖേഷുസക്തഃ=ബാഹ്യസുഖങ്ങളിൽ ആസക്തനോ ആയിട്ട്, കശ്ചിൽ ന ആസീൽ=ഒരുവനുമുണ്ടായില്ല, പശുഭൃത്യവർഗ്ഗൈഃ=പശു ഭൃത്യവർഗങ്ങളോടുകൂടെ, ആനന്ദരൂപാനുഗതാനുരക്താഃ=ആനന്ദരൂപനെ അനുഗമിച്ചവരും അനുരക്തന്മാരുമായിട്ട്, രാമം യയുഃ=രാമനെ യാനം ചെയ്തു.

സംസാരദുഃഖമറിയുന്നവനോ, ദാരിദ്ര്യാദിക്ലേശമനുഭവിക്കുന്നവനോ, വിഷയസുഖങ്ങളെ ആഗ്രഹിക്കുന്നവനോ ആയിട്ടാരും അയോദ്ധ്യയിലുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ എല്ലാവരും അവരവരുടെ പശുഭൃത്യവർഗങ്ങളോടുകൂടെ ആനന്ദസ്വരൂപനായ രാമനിൽ അതിപ്രേമയുക്തന്മാരായിട്ട് രാമനെ അനുഗമിച്ചു. ആനന്ദത്തിൽ മുങ്ങിയവരായിരുന്നതുകൊണ്ട് ബാഹ്യങ്ങളായ സുഖദുഃഖാവസ്ഥകളെ ആരുമറിഞ്ഞിരുന്നില്ല.

44. ഭൂതാന്യദൃശ്യാനി ച യാനി തത്ര
യേ പ്രാണിനഃ സ്ഥാവരജംഗമാശ്ച
സാക്ഷാൽപരാത്മാന മനന്തശക്തിം
ജഗ്മുർവിരക്താഃ പരമേശമീശം.

തത്ര=അവിടെ, അദൃശ്യാനി=ദർശിക്കപ്പെടുവാൻ കഴിയാത്ത, യാനിഭൂതാനി=യാതൊരു ഭൂതങ്ങളോ, സ്ഥാവരജംഗമാഃ=സ്ഥാവരങ്ങളും ജംഗമങ്ങളുമായിരിക്കുന്ന, യേ പ്രാണിനഃ=യാതൊരു പ്രാണികളോ, തേ=അവർ. വിരക്താഃ=വൈരാഗ്യസഹിതന്മാരായിട്ട്, അനന്തശക്തിം=അ

വധിയില്ലാത്ത ശക്തിയോടുകൂടിയ, സാക്ഷാൽ പരാത്മാനം=പ്രത്യക്ഷനായിരിക്കുന്ന പരമാത്മാവും, പരം=മായാതീതനും, ഏകം=അദ്വിതീയനുമായ, ഈശം=ഈശ്വരനെ, ജഗ്മുഃ=ഗമിച്ചു.

അയോധ്യയിൽ, സാധാരണ മനുഷ്യദൃഷ്ടികൾക്കു വിഷയമല്ലാതിരിക്കുന്ന യാതൊരു ഭൂതങ്ങളുണ്ടോ, സ്ഥാവരജംഗമരൂപങ്ങളായ പ്രാണികളാരെല്ലാമുണ്ടോ, അവരേവരും, അവധി നിശ്ചയിപ്പാൻ സാധിക്കാത്തതായ ശക്തിയോടുകൂടിയവനും, മായയെ അതിക്രമിച്ചിരിക്കുന്നവനും, അദ്വിതീയനും, പ്രത്യക്ഷനായിരിക്കുന്ന പരമാത്മാവും സർവ്വനിയന്താവുമായിരിക്കുന്ന ശ്രീരാമനെ അനുഗമിച്ചു.

15. നാസീദയോധ്യാ നഗരേത്ര ജന്തുഃ
കശ്ചിദ്ഗതോ രാമമനാ നയാതഃ
ശൂന്യം ബഭൂവാഖിലമേവ തത്ര
പുരം ഗതേ രാജനി രാമചന്ദ്രേ.

അയോധ്യാനഗരേ=അയോധ്യാനഗരത്തിൽ, രാമമനാഃ=രാമനിൽ മനസ്സോടുകൂടിയവനായിട്ടു്, രാമം നയാതഃ=രാമനെ യാനം ചെയ്യാത്ത കശ്ചിൽ ജന്തുഃ ന ആസീൽ=ഒരു ജന്തുവും ഉണ്ടായിരുന്നില്ല, രാജനി രാമചന്ദ്രേ ഗതേ=രാജാവായ രാമചന്ദ്രൻ ഗതനായപ്പോൾ, തത്ര അഖിലം പുരം ശൂന്യം ബഭൂവ=അവിടെ സമസ്തമായ പട്ടണം ശൂന്യമായ് ഭവിച്ചു.

രാമനിൽത്തന്നെ മനസ്സിരുത്തി, രാമനെ അനുഗമിക്കാതിരുന്ന യാതൊരു പ്രാണിയും അയോധ്യാനഗരത്തിലുണ്ടായിരുന്നില്ല. രാജാവായ രാമചന്ദ്രൻ, പട്ടണംവിട്ടു യാത്രചെയ്ത ആ സമയത്തിൽ അവിടെയുള്ള ആ നഗരം മുഴുവനും ശൂന്യമായ് ഭവിച്ചു.

ഈ ഘട്ടത്തിൽ ശ്രീവാല്മീകിയുടെ വിശേഷോക്തി: —

"ദൃഷ്ടകാമോഥനിര്യാണം രാഘവസ്യാജനപദോജനഃ
സംപ്രാപ്തഃസോപിസംപ്രേക്ഷ്യ രാമമേവാന്വയാത്തദാ
ഋക്ഷവാനരരക്ഷാംസി ജനാശ്ചപുരവാസിനഃ
ജഗ്മുഃപരമയാലക്ഷ്മ്യാ പൃഷ്ഠതഃസുസമാഹിതാഃ
യാനിഭൂതാനി നഗരേപ്യന്തർധാനഗതാന്യപി
രാമംതാന്യനുയാന്തിസ്മ സ്വർഗ്ഗായോപമുപാഗതം
യാനിപശ്യന്തികാകുൽസ്ഥം സ്ഥാവരാണിചരാണിച
സർവ്വാനിപ്രസ്ഥിതം സ്വർഗ്ഗമന്വയാന്തിസ്മ താന്യപി.

നോച്ഛ്വസത്യരയോദ്ധ്യായാം സുസൂക്ഷ്മമപി ദൃശ്യതേ
രാമമേവാനുയാതേഷു തിര്യഗ്യോനിഗതേഷ്വപി"

"രാജാവു പുറപ്പെട്ടു പോകുന്നതു കാണ്മാൻ ഗ്രാമവാസികളെല്ലാമവിടെ വന്നുകൂടി. കണ്ടവരെല്ലാം രാമന്റെ പിന്നാലെ പോകയുംചെയ്തു. ഋക്ഷന്മാർ, വാനരന്മാർ, രക്ഷസ്സുകൾ, മനുഷ്യന്മാർ മുതലായ പുരവാസികളെല്ലാം രാമനിൽത്തന്നെ ഉറപ്പിച്ച മനസ്സോടുകൂടെ പരമസന്തോഷസമേതം രാമന്റെ പിന്നാലെ സഞ്ചരിച്ചു. മനുഷ്യദൃഷ്ടികൊണ്ടു കാണ്മാൻ കഴിയാത്ത യാതൊരു ഭൂതങ്ങൾ നഗരത്തിൽ വസിക്കുന്നുണ്ടോ അവരെല്ലാം സമീപത്തു വന്നിരിക്കുന്ന സ്വർഗദ്വാരമായിരിക്കുന്ന രാമനെ അനുഗമിച്ചു. സ്വർഗത്തിലേക്കു പുറപ്പെട്ടിരിക്കുന്ന രാമനെക്കണ്ടു ചരാചരങ്ങളായ സർവ്വ ഭൂതങ്ങളും പിന്നാലെ പോയി. സകല പ്രാണികളും പക്ഷിമൃഗാദികൾകൂടെ രാമനെ അനുഗമിക്കയാൽ ശ്വാസോച്ഛ്വാസം ചെയ്യുന്ന യാതൊരു ജന്തുവും അതിസൂക്ഷ്മപ്രാണിപോലും-അയോദ്ധ്യയിൽ കാണപ്പെട്ടില്ല"

46. തതോതിദൂരം നഗരാൽസ ഗത്വാ
ദൃഷ്ട്വാനദീം താം ഹരിനേത്രജാതാം
നനന്ദരാമഃ സ്മൃത പാവനോസൌ
ദദർശ ചാശേഷമിദം ഹൃദിസ്ഥം.

തതഃ നഗരാൽ=അനന്തരം നഗരത്തിൽനിന്നു്, അതിദൂരം ഗത്വാ=അധികം ദൂരെ ഗമിച്ചിട്ടു്, ഹരിനേത്രജാതാം=ഹരിയുടെ നേത്രത്തിൽനിന്നു ജനിച്ചതായ, നദീം ദൃഷ്ട്വാ=നദിയെ ദർശിച്ചിട്ടു്, സ്മൃതപാവനഃ അസൌ രാമഃ=സ്മരിക്കപ്പെട്ട പാവനസ്വരൂപത്തോടുകൂടിയ ഈ രാമൻ, നനന്ദ=നന്ദിച്ചു, അശേഷം ഇദം=സമസ്തമായ ഇതിനെ, ഹൃദിസ്ഥം ദദർശ=ഹൃദയത്തിലിരിക്കുന്നതായിട്ടു കണ്ടു.

അനന്തരം നഗരത്തിൽനിന്നു കുറേദൂരം സഞ്ചരിച്ചപ്പോൾ ശ്രീഹരിയുടെ നേത്രത്തിൽനിന്നുത്ഭവിച്ചതായ സരയൂനദിയെക്കണ്ടു സന്തോഷിച്ചു. സരയൂനദി സൂര്യപുത്രിയെന്നാണു് പുരാണപ്രസിദ്ധി. സൂര്യൻ വിരാട്പുരുഷനായ ശ്രീഹരിയുടെ നേത്രമായിട്ടു് വർണ്ണിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണു് ഹരിനേത്രജാതയെന്നു സരയൂനദിയെ വർണ്ണിച്ചിരിക്കുന്നതു്. സ്വപുത്രിയെക്കാണുമ്പോൾ സന്തോഷിക്കുന്നതു സ്വഭാവമാണല്ലോ. ഉടനെ താൻ വിരാട്പുരുഷനാണെന്നുള്ള സ്മൃതി രാമനുണ്ടായി. ചരാചരാത്മകമായ ഈ ജഗത്തു് തന്റെ ഹൃദയത്തിലിരിക്കുന്നതായിട്ടു കാണുകയും ചെയ്തു. താൻതന്നെ സകലവും, തന്നിൽനിന്നു

ഭിന്നമായിട്ടു യാതൊന്നുമില്ലെന്നുള്ള മഹാ സമാധിയിൽ—പരമാത്മഭാവത്തിൽ—രാമൻ ലയിച്ചുവെന്നഭിപ്രായം.

അതിദൂരം ഗമിച്ചുവെന്നതിനെക്കുറിച്ച് ശ്രീവാല്മീകി:—

"അധ്യർധയോജനംഗത്വാ നദീം പശ്ചാന്മുഖാശ്രിതാം"

അരയോജനയിലധികം ദൂരം ഗമിച്ചശേഷം പടിഞ്ഞാറോട്ടൊഴുകുന്ന സരയൂനദിയെക്കണ്ടുവെന്നും.

പാദ്മോത്തരഖണ്ഡത്തിൽ.

"അഥത്രിയോജനംഗത്വാ നദീംപശ്ചാന്മുഖീംസ്ഥിതാം"

മൂന്നു യോജനദൂരം യാത്രചെയ്തശേഷം പടിഞ്ഞാറോട്ടൊഴുകുന്ന നദിയെക്കണ്ടുവെന്നും പറഞ്ഞിരിക്കുന്നു.

47. അഥാഗതസ്തത്ര പിതാമഹോമഹാൻ
ദേവാശ്ചസർവ്വേ ഋഷയശ്ചസിദ്ധാഃ
വിമാനകോടീഭിരപാരപാരം
സമാവൃതംഖം സുരസേവിതാഭിഃ.

അഥതത്ര=അനന്തരം അവിടെ, മഹാൻ പിതാമഹഃ=മഹാനായ പിതാമഹനും, സർവ്വേദേവാഃ=സർവ്വന്മാരായ ദേവന്മാരും, ഋഷയഃ=ഋഷികളും, സിദ്ധാഃ ച=സിദ്ധന്മാരും, ആഗതാഃ=ആഗമിച്ചു, അപാരപാരം ഖം=അവധിഭൂതമായ കരയോടുകൂടാതിരിക്കുന്ന ആകാശം, സുരസേവിതാഭിഃ=സുരന്മാരാൽ സേവിക്കപ്പെടുന്ന, വിമാനകോടീഭിഃ=വിമാനകോടികളാൽ, സമാവൃതം=വ്യാപിക്കപ്പെട്ടു.

അനന്തരം സരയൂനദിപ്രദേശത്തിൽ മഹാനായ ബ്രഹ്മാവും സകല ദേവന്മാരും ഋഷികളും സിദ്ധന്മാരും വന്നു. ദേവന്മാർ വസിക്കുന്ന അനേകംകോടി വിമാനങ്ങൾ അപാരമായ ആകാശത്തിൽ നിറഞ്ഞു.

48. രവിപ്രകാശാഭിരഭിസ്ഫുരത്ഖം
ജ്യോതിർമ്മയംതത്ര നഭോബഭൂവ
സ്വയംപ്രകാശൈർമഹതാം മഹത്ഭിഃ
സമാവൃതം പുണ്യകൃതാംവരിഷ്ഠൈഃ.

രവിപ്രകാശാഭിഃ=സൂര്യ്യനെപ്പോലെ പ്രകാശത്തോടുകൂടിയ, വിമാനൈഃ അഭിസ്ഫുരത് ഖം=വിമാനങ്ങളാൽ നാലുഭാഗത്തും ശോഭിക്കുന്നതായിരുന്ന ആകാശം, തത്രനഭഃ=ആ പ്രദേശത്തുള്ള ആകാശം, ജ്യോതിർമ്മയം=പ്രഭാസ്വരൂപമായിരുന്നു, പുണ്യകൃതാം വരിഷ്ഠൈഃ=പുണ്യംചെയ്തവരിൽ അതിശ്രേഷ്ഠന്മാരും, സ്വയംപ്രകാശൈഃ=സ്വതേ പ്രകാശിക്കു

ന്നവരുമായ, മഹതാം മഹത്ബിഃ=മഹാന്മാരിൽവെച്ചും മഹാന്മാരായിരിക്കുന്നവരാൽ. സമാവൃതം=മൂടപ്പെട്ടതായിരുന്നു.

സൂൎയ്യബിംബത്തെന്നപോലെ പ്രകാശിക്കുന്ന വിമാനങ്ങൾകൊണ്ട് ആകാശം നാലുഭാഗത്തും ശോഭയുള്ളതായ്ഭവിച്ചു. നക്ഷത്രസമൂഹങ്ങൾ നിറഞ്ഞിരിക്കുന്നവിധത്തിൽ ആ പ്രദേശത്തിലെ ആകാശം പ്രഭാപൂൎണ്ണമായിരുന്നു. പുണ്യം ചെയ്തവരിൽവെച്ചേറ്റവും ഉൽകൃഷ്ടന്മാരും മഹാന്മാരിൽവെച്ചും മഹാന്മാരും സ്വതേതന്നെ പ്രകാശിക്കുന്നവരുമായവരാൽ ആകാശം മൂടപ്പെട്ടു.

49. വവുശ്ചവാതാശ്ച സുഗന്ധവന്തോ
വവൎഷവൃഷ്ടിഃ കുസുമാവലീനാം
ഉപസ്ഥിതേ ദേവമൃദംഗനാദേ
ഗായൽസുവിദ്യാധര കിന്നരേഷു.

ദേവമൃദംഗനാദേ ഉപസ്ഥിതേ=ദേവന്മാരുടെ മൃദംഗനാദം, സമീപിച്ചപ്പോൾ, വിദ്യാധരകിന്നരേഷു ഗായൽസു=വിദ്യാധരന്മാരും കിന്നരന്മാരും, ഗാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ, കുസുമാവലീനാം വൃഷ്ടിഃ വവൎഷ=കുസുമാവലികളുടെ വൃഷ്ടി വൎഷിച്ചു, സുഗന്ധവന്തഃ വാതാഃ=സുഗന്ധമുള്ള വാതങ്ങൾ, വവുഃ ച=വീശുകയും ചെയ്തു.

ദേവന്മാർ സമീപസ്ഥന്മാരായിട്ട്, മൃദംഗാദിവാദ്യം മുഴക്കുകയും, വിദ്യാധരകിന്നരന്മാർ പാട്ടുപാടുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ പുഷ്പവൃഷ്ടി ഭൂമിയിൽ വീഴുകയും സുഗന്ധത്തോടുകൂടിയ കാറ്റു വീശുകയും ചെയ്തു.

50. രാമസ്തുപദ്ഭ്യാം സരയൂജലം സകൃത്
സ്പൃഷ്ട്വാപരിക്രാമദനന്തശക്തിഃ
ബ്രഹ്മാതദാപ്രാഹകൃതാംജലിസ്തം
രാമംപരാത്മൻ പരമേശ്വരസ്ത്വം

അനന്തശക്തിഃ രാമഃ തു=അനന്തമായ ശക്തിയോടുകൂടിയ രാമനാകട്ടെ, സരയൂജലം=സരയൂനദിയിലെ ജലത്തെ, സകൃത്=ഒരു പ്രാവശ്യം, പദ്ഭ്യാം=പാദങ്ങൾകൊണ്ട്. സ്പൃഷ്ട്വാ=സ്പൎശിച്ചിട്ട്, പരിക്രാമത്=പ്രവേശിപ്പാനൊരുങ്ങി, കൃതാംജലിഃ ബ്രഹ്മാ=അംജലിബന്ധത്തോടുകൂടിയ ബ്രഹ്മാവ്. തദാ=അപ്പോൾ, തം രാമം പ്രാഹ=ആ രാമനോട് പറഞ്ഞു, പരാത്മൻ!=ഹേ പരമാത്മാവായുള്ളോവേ! ത്വം പരമേശ്വരഃ=നിന്തിരുവടി പരമനായ ഈശ്വരനാകുന്നു.

അപരിച്ഛിന്നയായ ശക്തിയോടുകൂടിയ രാമനാകട്ടെ പാദങ്ങൾ കൊണ്ട് സരയൂനദിയിലെ ജലത്തെ ഒരിക്കൽ സ്പർശിച്ചിട്ട് അതിൽ പ്രവേശിപ്പാൻ ഭാവിച്ചു. അപ്പോൾ അംജലി കൂപ്പിത്തൊഴുതുംകൊണ്ട് ബ്രഹ്മാവ് ആ രാമനോട് പറഞ്ഞു:—"ഹേ പരമാത്മൻ! നിന്തിരുവടി സർവോൽകൃഷ്ടനായ ഈശ്വരനാകുന്നു.

51. വിഷ്ണുഃ സദാനന്ദമയോസിപൂർണ്ണോ
ജ്ഞാനാസിതത്വം നിജമൈശമേകം
തഥാപിദാസസ്യമമാഖിലേശ
കൃതംവചോഭക്തപരോസിവിദ്വൻ!

വിഷ്ണുഃ=സർവ്വവ്യാപകനും, പൂർണ്ണഃ=എങ്ങും നിറഞ്ഞവനും, സദാനന്ദമയഃ അസി=സദാനന്ദസ്വരൂപനാകുന്നു, നിജം, ഏകം, ഐശം, ത്വം ജ്ഞാനാസി=നിജമായും ഏകമായും ഈശ്വരസംബന്ധമായുമിരിക്കുന്ന തത്വത്തെ അറിയുന്നു, തഥാപി=എങ്കിലും, അഖിലേശ=സർവേശ്വര! ദാസസ്യ മമ=ദാസനായ എന്റെ, വചഃ കൃതം=വാക്ക് അനുഷ്ഠിക്കപ്പെട്ടു, വിദ്വൻ!=ഹേ സർവജ്ഞ! ഭക്തപരഃ അസി=ഭക്താധീനനാകുന്നു.

നിന്തിരുവടി, എങ്ങും വ്യാപിച്ചും, നിറഞ്ഞുമിരിക്കുന്ന സദാനന്ദസ്വരൂപനാകുന്നു. അങ്ങയുടെ അദ്വിതീയമായ ഈശ്വരത്വത്തെ അങ്ങുന്നുതന്നെ അറിയുകയുള്ളൂ. അന്യന്മാർക്കറിവാൻ കഴിയുന്നതല്ലെന്നു സാരം. എങ്കിലും ഹേ സർവേശ്വര! ദാസനായ എന്റെ അപേക്ഷയെ നിന്തിരുവടി നിറവേറ്റിയിരിക്കുന്നു. അതിനാൽ ഹേ സർവജ്ഞ! അങ്ങുന്ന് ഭക്തന്മാർക്കധീനനാകുന്നു.

52. ത്വംഭ്രാതൃഭിർവൈഷ്ണവമേകമാദ്യം
പ്രവിശ്യദേഹം പരിപാഹിദേവാൻ
യദ്വാപരോവായദിരോചതേതം
പ്രവിശ്യദേഹം പരിപാഹിനസ്ത്വം.

ത്വം=നിന്തിരുവടി, ഭ്രാതൃഭിഃ=ഭ്രാതാക്കളോടുകൂടെ, ആദ്യം=ആദിയിലുള്ളതും, ഏകം=ഏകവുമായ; വൈഷ്ണവം ദേഹം=വിഷ്ണുരൂപത്തെ, പ്രവിശ്യ=പ്രവേശിച്ചിട്ട്, ദേവാൻ പരിപാഹി=ദേവന്മാരെ പരിപാലിച്ചാലും, യദ്വാ=അല്ലെങ്കിൽ, അപരഃ വാ=മറ്റൊന്നാകട്ടെ, രോചതേ യദി=രുചിക്കുന്നുവെങ്കിൽ, തം ദേഹം പ്രവിശ്യ=ആ ദേഹത്തെ പ്രവേശിച്ചിട്ട്, ത്വം=നിന്തിരുവടി, നഃ പരിപാഹി=ഞങ്ങളെ പരിപാലിച്ചാലും.

നിന്തിരുവടി സഹോദരന്മാരോടുകൂടെ, അങ്ങയുടെ ആദിയിലുള്ളതും ഏകവുമായ വൈഷ്ണവദേഹത്തെ പ്രവേശിച്ചിട്ട് ദേവന്മാരെ പരിപാലിച്ചാലും, അല്ലെങ്കിൽ അന്യമായ ഏതൊരു രൂപം അങ്ങെക്കു രുചിക്കുന്നുവോ ആ സ്വരൂപത്തെ പ്രവേശിച്ചിട്ട് ഞങ്ങളെ രക്ഷിച്ചാലും.

53. ത്വമേവ ദേവാധിപതിശ്ച വിഷ്ണു
ൎജ്ജാനന്തിനത്വാം പുരുഷാവിനാമാം
സഹസ്രകൃത്വസ്തു നമോ നമസ്തേ
പ്രസീദദേവേശ പുനൎന്നമസ്തേ

ദേവാധിപതിഃ=ദേവന്മാരുടെ അധിപനും, വിഷ്ണുഃ=വിഷ്ണുവും, ത്വം ഏവ=നിന്തിരുവടിതന്നെ, മാം വിനാ=എന്നെക്കൂടാതെ, പുരുഷാഃ=പുരുഷന്മാർ, ത്വാം നജാനന്തി=നിന്തിരുവടിയെ അറിയുന്നില്ല, തേ=അങ്ങെക്കായ്ക്കൊണ്ടു്, സഹസ്രകൃത്വഃ നമഃ നമഃ=ആയിരം പ്രാവശ്യം നമസ്കാരം, ദേവേശ! പ്രസീദ=ഹേ ദേവന്മാൎക്കും ഈശ്വരനായുള്ളോവേ! പ്രസാദിച്ചാലും, തേ പുനഃ നമഃ=അങ്ങെക്കായ്ക്കൊണ്ടു പിന്നെയും നമസ്കാരം.

ദേവന്മാരുടെ പാലകൻ ഇന്ദ്രനല്ലേയോ, എന്നെക്കൊണ്ടെന്താവശ്യം എന്നുള്ള ആക്ഷേപത്തെ പരിഹരിച്ചുംകൊണ്ടു സ്തുതിച്ചു നമസ്കരിക്കുന്നു:—"ദേവന്മാരുടെ അധിപനായ ഇന്ദ്രനും, അവരെയെല്ലാം പരിപാലിക്കുന്ന വിഷ്ണുവും നിന്തിരുവടിതന്നെ. അങ്ങുന്നേകനല്ലാതെ അന്യമായിട്ടൊന്നുമില്ല. "ഏകമേവാദ്വിതീയം ബ്രഹ്മനേഹനാനാസ്തികിഞ്ചന" എന്ന ശ്രുതി, പ്രമാണം. ഞാൻ മാത്രമല്ലാതെ അന്യപുരുഷന്മാർ അങ്ങയുടെ പരമതത്വത്തെ അറിയുന്നില്ല. അങ്ങെക്കായ്ക്കൊണ്ടു് അനേകം നമസ്കാരം. ഹേ ദേവേശ! പ്രസാദിക്കേണമേ. വീണ്ടും വീണ്ടും നമസ്കാരം.

54. പിതാമഹപ്രാൎത്ഥനയാസരാമഃ
പശ്യൽസുദേവേഷു മഹാപ്രകാശഃ
മുഷ്ണംശ്ച ചക്ഷൂംഷിദിവൌകസാംതദാ
ബഭ്രുവ ചക്രാദി യുതശ്ചതുൎഭ്ഭുജഃ.

പിതാമഹപ്രാൎത്ഥനയാ=പിതാമഹന്റെ പ്രാൎത്ഥനകൊണ്ടു്, സഃരാമഃ=ആ രാമൻ, ദേവേഷുപശ്യൽസു=ദേവന്മാർ നോക്കിക്കൊണ്ടിരിക്കുമ്പോൾ, തദാ=അപ്പോൾ, ദിവൌകസാം=ദേവന്മാരുടെ, ചക്ഷൂംഷി=നേത്രങ്ങളെ, മുഷ്ണൻ=മഞ്ഞളിപ്പിക്കുന്ന, മഹാപ്രകാശഃ=മഹത്തായ പ്ര

കാശത്തോടുകൂടിയവനും, ചക്രാദിയുതഃ=ചക്രാദികളോടുകൂടിയവനും, ചതുർഭുജഃ=നാലു ഭുജങ്ങളോടുകൂടിയവനുമായിട്ട്, ബഭൂവ=ഭവിച്ചു.

ബ്രഹ്മാവുചെയ്ത പ്രാൎത്ഥനയെ സ്വീകരിച്ചു ആ രാമൻ ദേവന്മാരെല്ലാം നോക്കിക്കൊണ്ടിരിക്കേ, ദേവന്മാൎക്കുകൂടെ നോക്കുവാൻ സാധിക്കാത്തവിധത്തിൽ മഹത്തായ പ്രകാശത്തോടും, ചക്രം മുതലായ ആയുധങ്ങൾ ധരിച്ചിരിക്കുന്ന നാലു കൈകളോടുംകൂടിയവനായ്ഭവിച്ചു.

വിഷ്ണുരൂപംതന്നെ മായാശക്തിയാൽ രണ്ടു കൈകളോടുകൂടിയ ശ്രീരാമസ്വരൂപനായിട്ടിതുവരെ ലോകദൃഷ്ടിയിൽ കാണപ്പെട്ടു. ഇപ്പോൾ ആ മായാരൂപമായ തിരശ്ശീലയെ നീക്കി പൂൎവരൂപത്തെ പ്രകാശിപ്പിച്ചു എന്നു സാരം.

ശ്രീരാമൻ വിഷ്ണുരൂപത്തെ പ്രകാശിപ്പിച്ചതിനെക്കുറിച്ച് പദ്മപുരാണം ഉത്തരഖണ്ഡത്തിൽ:

"തസ്മിൻ സൂൎയ്യകരാകീൎണ്ണേ പുഷ്പവൃഷ്ടി നിപാതിതേ
ഉൽസൃജ്യ മാനുഷം രൂപം സ്വാം തനും പ്രവിവേശഹ
അംശാഭ്യാം ശംഖചക്രാഭ്യാം ശത്രുഘ്നഭരതാവുഭൌ
തദാതേനമഹാത്മാനൌ ദിവ്യതേജഃ സമന്വിതൌ
ശംഖചക്രഗദാശാൎങ്ഗ പത്മഹസ്തശ്ചതുൎഭുജഃ
ദിവ്യാഭരണസമ്പന്നോ ദിവ്യഗന്ധാനുലേപനഃ
ദിവ്യപീതാംബരധരഃ പദ്മപത്രനിഭേക്ഷണഃ
യുവാകുമാരഃ സൌമ്യാംഗഃ കോമലാവയവോജ്ജ്വലഃ
സുസ്നിഗ്ദ്ധനീലകുടിലകുന്തലഃ ശുഭലക്ഷണഃ
നവദൂൎവാങ്കുരശ്യാമഃ പൂൎണ്ണചന്ദ്രനിഭാനനഃ
ദേവീഭ്യാം സഹിതഃ ശ്രീമാൻ വിമാനമധിരുഹ്യച
തസ്മിന്മഹാസനേ ദിവ്യേ മൂലേ കല്പതരോഃപ്രഭുഃ
നിഷസാദ മഹാതേജാഃ സൎവദേവൈരഭിഷ്ടുതഃ"

"സൂൎയ്യകിരണം വ്യാപിച്ചും പുഷ്പവൎഷം വീണുകൊണ്ടുമിരിക്കുന്ന അതിൽ—സരയൂജലത്തിൽ—മാനുഷസ്വരൂപത്തെ വെടിഞ്ഞു സ്വന്തമായ വിഷ്ണുരൂപത്തെ സ്വീകരിച്ചു. ശത്രുഘ്നനും ഭരതനും ശംഖചക്രങ്ങളായ്ഭവിച്ചു. ശംഖം, ചക്രം, ഗദാ, പത്മം എന്ന നാലായുധങ്ങൾകൊണ്ടു ശോഭിക്കുന്ന നാലു ഭുജങ്ങളും, ദിവ്യാഭരണങ്ങളും, ദിവ്യഗന്ധമുള്ള അനുലേപനവും, ദിവ്യമായ പീതാംബരവും, പത്മദളം പോലെയുള്ള നേത്രങ്ങളുംകൊണ്ടു ശോഭിക്കുന്ന യുവാവായും, ചന്ദ്രനെ

പ്പോലെയുജ്ജ്വലിക്കുന്ന അവയവങ്ങളുള്ളവനായുമിരുന്നു. മിന്നൽപ്പിണർ നീലനിറവുമുള്ള തലമുടിയും, ശോഭനമായ ശരീരലക്ഷണവും, നൂതനമേഘങ്ങൾപോലെ നീലനിറവും, പൂർണചന്ദ്രനെപ്പോലെ നോക്കുന്നവരെ ആനന്ദിപ്പിക്കുന്ന മുഖവും പൂണ്ടിരുന്ന മഹാവിഷ്ണുസ്വരൂപം, ഭൂദേവിയോടും ശ്രീദേവിയോടുംകൂടെ വിമാനത്തിൽ കയറി വൈകുണ്ഠത്തിൽ പ്രവേശിച്ചു. ദിവ്യമായ ആ മഹാവനത്തിൽ ദിവ്യകല്പകവൃക്ഷത്തിന്റെ ചുവട്ടിൽ സർവ ദേവന്മാരാൽ സ്തുതിക്കപ്പെട്ടുകൊണ്ടു വസിച്ചു.

55. ശേഷോബഭൂവേശ്വരതല്പഭൃതഃ
സൌമിത്രിരത്യത്ഭുത ഭോഗധാരീ
ബഭൂവതുശ്ചക്രദരൌ ച ദിവ്യൌ
കൈകേയിസൂനർലവണാന്തകശ്ച.

സൌമിത്രിഃ=സുമിത്രാപുത്രൻ, അത്യത്ഭുതഭോഗധാരീ=അത്യത്ഭുതമായ സർപ്പശരീരത്തെ ധരിച്ചവനും, ഈശ്വരതല്പഭൃതഃ=മഹാവിഷ്ണുവിന്റെ ശയ്യയായിരിക്കുന്നവനുമായ, ശേഷഃ ബഭൂവ=ആദിശേഷനായ് ഭവിച്ചു, കൈകേയിസൂനുഃ=ഭരതനും, ലവണാന്തകഃ ച=ശത്രുഘ്നനും, ദിവ്യൌ ചക്രദരൌ ബഭൂവതുഃ=ദിവ്യങ്ങളായ ചക്രശംഖങ്ങളായ് ഭവിച്ചു.

ലക്ഷ്മണൻ അത്യത്ഭുതമായ സർപ്പശരീരത്തെ ധരിച്ചവനായിട്ട് ആദിശേഷനായും, ഭരതൻ ദിവ്യമായ ചക്രമായിട്ടും ശത്രുഘ്നൻ ശംഖമായിട്ടും ഭവിച്ചു.

56. സീതാ ച ലക്ഷ്മീരഭവൽ പുരൈവ
രാമോഹി വിഷ്ണുഃ പുരുഷഃ പുരാണഃ
സഹാനുജഃ പൂർവശരീരകേണ
ബഭൂവ തേജോമയ ദിവ്യമൂർത്തിഃ.

സീതാ ച=സീതയും, പുരാ ഏവ=മുമ്പേതന്നെ, ലക്ഷ്മീഃ അഭവത്=ലക്ഷ്മീദേവിയായ് ഭവിച്ചു, സഹാനുജഃ രാമഃ=അനുജന്മാരോടുകൂടിയ രാമൻ, പൂർവശരീരകേണ=പൂർവശരീരത്തോടുകൂടെത്തന്നെ, തേജോമയ ദിവ്യമൂർത്തിഃ=തേജോമയിയായ ദിവ്യമൂർത്തിയോടുകൂടിയവനായിട്ട്, പുരാണഃ പുരുഷഃ വിഷ്ണുഃ ബഭൂവ=പുരാണപുരുഷനായ വിഷ്ണുവായ് ഭവിച്ചു.

സീതയിതിന്നു മുമ്പേതന്നെ മഹാലക്ഷ്മീദേവിയായ് ഭവിച്ചു. അനുജന്മാരോടുകൂടിയ രാമൻ, മുമ്പത്തെ ശരീരത്തോടുകൂടെത്തന്നെ പുരാണപുരുഷനും, തേജസ്സധികമായിട്ടുള്ള ദിവ്യമൂർത്തിയോടുകൂടിയുമിരിക്കുന്ന മഹാവിഷ്ണുവായ് ഭവിച്ചു.

57. വിഷ്ണും സമാസാദ്യ സുരേന്ദ്രമുഖ്യാ
ദേവാശ്ചസിദ്ധാ മുനയശ്ചയക്ഷാഃ
പിതാമഹാദ്യാഃ പരിതഃ പരേശം
സ്തവൈർഗൃണന്തഃ പരിപൂജയന്തഃ

സുരേന്ദ്രമുഖ്യാഃ=ദേവേന്ദ്രൻ മുതലായ, ദേവാഃ ച=ദേവന്മാരും, സിദ്ധാഃ=സിദ്ധന്മാരും, മുനയഃ ചഃ=മുനികളും, യക്ഷാഃ=യക്ഷന്മാരും, പിതാമഹാദ്യാഃ=ബ്രഹ്മാവാദികളും, പരേശം വിഷ്ണും സമാസാദ്യ=പരമേശ്വരനായ വിഷ്ണുവിനെ പ്രാപിച്ചിട്ട്, പരിതഃ=നാലു ഭാഗത്തും, സ്തവൈഃ=സ്തോത്രങ്ങൾകൊണ്ട്, ഗൃണന്തഃ=സ്തുതിക്കുന്നവരും, പരിപൂജയന്തഃ=സാദരം പൂജിക്കുന്നവരുമായിരുന്നു.

ദേവേന്ദ്രൻ മുതലായ ദേവന്മാർ, സിദ്ധന്മാർ, മുനിമാർ, യക്ഷന്മാർ, ബ്രഹ്മാവ് മുതലായവർ, സർവേശ്വരനായ വിഷ്ണുവിനെ പ്രാപിച്ചിട്ട് നാലുഭാഗത്തും നിന്ന് സ്തോത്രങ്ങൾകൊണ്ട് സ്തുതിക്കയും സാദരം പൂജിക്കയും ചെയ്തു.

58. ആനന്ദസംപ്ലാവിതപൂർണചിത്താ
ബഭ്രുവിരേപ്രാപ്തമനോരഥാസ്തേ
തദാഹവിഷ്ണുർദ്രുഹിണം മഹാത്മാ
ഏതേഹിഭക്താ മയിചാനുരക്താഃ.

തേ=അവർ, ആനന്ദസംപ്ലാവിതപൂർണചിത്താഃ = ആനന്ദത്തിന്റെ പ്രവാഹത്തിൽ നിമഗ്നമായും പൂർണമായുമിരിക്കുന്ന ചിത്തത്തോടു കൂടിയവരും, പൂർണമനോരഥാഃ=പൂർണമായ മനോരഥത്തോടുകൂടിയവരുമായിട്ട്, ബഭ്രുവിരേ=ഭവിച്ചു, മഹാത്മാ വിഷ്ണുഃ=സർവാത്മാവായ വിഷ്ണു, തദാ ദ്രുഹിണം ആഹ=അപ്പോൾ ബ്രഹ്മാവിനോട് പറഞ്ഞു, ഏതേ=ഇവർ, ഭക്താഃ=ഭക്തന്മാരും, മയി=എന്നിൽ, അനുരക്താഃ=അനുരാഗമുള്ളവരുമാകുന്നു.

ബ്രഹ്മാദിദേവന്മാർ ആനന്ദാനുഭവം നിമിത്തം സംതൃപ്തിയെ പ്രാപിച്ച ചിത്തത്തോടും, പരിപൂർണമായി സാധിച്ച മനോരഥത്തോടുംകൂടിയവരായ് ഭവിച്ചു. അപ്പോൾ എല്ലാവരിലും ആത്മാവായിരിക്കുന്ന മഹാവിഷ്ണു, തന്റെ ഒരുമിച്ചു യാത്ര ചെയ്തിരുന്നവരെ ഉദ്ദേശിച്ച് ബ്രഹ്മാവിനോടിങ്ങിനെ പറഞ്ഞു. "ഇവർ എന്റെ ഭക്തന്മാരും എന്നിൽ പരമാനുരാഗമുള്ളവരുമാകുന്നു.

59. യാന്തംദിവംമാമനുയാന്തിസർവേ
തിര്യക്ശരീരാ അപിപുണ്യയുക്താഃ

വൈകുണ്ഠസാമ്യം പരമംപ്രയാന്തു
സമാവിശസ്വാശ്രമമാജ്ഞയാത്വം.

തിൎയ്യക് ശരീരാഃ അപി=തിൎയ്യഗ്യോനികളിൽ ശരീരം ധരിച്ചവരാണെങ്കിലും, പുണ്യയുക്താഃ=പുണ്യത്തോടുകൂടിയ, സർവേ=ഇവരെല്ലാം, ദിവം യാന്തം മാം=വൈകുണ്ഠത്തെ യാനം ചെയ്യുന്ന എന്നെ, അനുയാന്തി=അനുഗമിച്ചവരാകുന്നു, വൈകുണ്ഠസാമ്യം പരമംപ്രയാന്തു=വൈകുണ്ഠതുല്യമായ പരമലോകത്തെ പ്രാപിക്കട്ടെ, മമ ആജ്ഞയാ=എന്റെ കല്പനപ്രകാരം, ത്വം=അങ്ങുന്ന്, സമാവിശസ്വ=പ്രവേശിപ്പിച്ചാലും.

മൃഗാദിയോനികളിൽ ജനിച്ചവരാണെങ്കിലും പുണ്യജീവികളായ ഇവർ വൈകുണ്ഠത്തിലേക്കു പുറപ്പെട്ട എന്റെ പിന്നാലെ വന്നവരാകുന്നു. വൈകുണ്ഠത്തിന്നു തുല്യമായ ഉൽകൃഷ്ടസ്ഥാനം ഇവൎക്കു നൽകേണം. എന്റെ ആജ്ഞാനുസരണം ഇവരെ ആ വിധമുള്ള സ്ഥാനത്തിൽ പ്രവേശിപ്പിച്ചാലും.

60. ശ്രുത്വാഹരേർവാക്യമഥാബ്രവീൽകഃ
സാന്താനികാൻയാന്തുവിചിത്രഭോഗാൻ
ലോകാൻമദീയോപരിദീപ്യമാനാം
സ്ത്വൽഭാവയുക്താഃ കൃതപുണ്യപുംജാഃ.

ഹരേഃ വാക്യം ശ്രുത്വാ=ഹരിയുടെ വാക്യത്തെ ശ്രവിച്ചിട്ട്, അഥ കഃ അബ്രവീത്=അനന്തരം ബ്രഹ്മാവ് പറഞ്ഞു, മദീയോപരിദീപ്യമാനാൻ=എന്റെ ലോകത്തിന്നുപരിഭാഗത്തിൽ വിളങ്ങുന്നവയും, വിചിത്രഭോഗാൻ=വിവിധസുഖസാധനങ്ങളുള്ളവയും, സാന്താനികാൻ=സാന്താനികമെന്ന പേരുള്ളവയുമായ, ലോകാൻ=ലോകങ്ങളെ, ത്വൽഭാവയുക്താഃ=അങ്ങയിൽ ഭാവമുള്ളവരും, കൃതപുണ്യപുംജാഃ=അധികപുണ്യം ചെയ്തവരുമായ ഇവർ, യാന്തു=യാനം ചെയ്യട്ടെ.

ശ്രീമഹാവിഷ്ണു കല്പിച്ചതു കേട്ട ഉടനെ ബ്രഹ്മാവു പറഞ്ഞു. "അങ്ങയിൽ ഹൃദയത്തെ ഉറപ്പിച്ചവരും, ജന്മാന്തരത്തിൽ അധികം പുണ്യം ചെയ്തവരുമായ ഇവർ എന്റെ ലോകത്തിന്നും മേൽഭാഗത്തിൽ അത്യന്തം പ്രകാശിക്കുന്നവയും ബഹുവിധസുഖസാമഗ്രികൾ നിറഞ്ഞവയുമായ "സാന്താനികം" എന്നു പേരുള്ള ലോകങ്ങളെ പ്രവേശിക്കട്ടെ."

61. യേ ചാപിതേരാമ പവിത്രനാമ
ഗൃണന്തിമൎത്ത്യാലയകാലഏവ

അജ്ഞാനതോവാപി ഭജന്തുലോകാം
സ്താനേവയോഗൈരപി ചാധിഗമ്യാൻ.

യേമത്ത്യാഃ=യാതൊരു മത്ത്യന്മാർ, അന്തകാലേ ഏവ=അവസാനത്തിൽ മാത്രം, അജ്ഞാനതഃ വാഅപി=അറിയാതെയെങ്കിലും, തേ പവിത്രനാമ ഗൃണന്തി=അങ്ങയുടെ പരിശുദ്ധനാമം ഉച്ചരിക്കുന്നുവോ, തേ അപി=അവരും, യോഗൈഃ അപി=യോഗങ്ങളാലും, അധിഗമ്യാൻ=പ്രാപിക്കപ്പെടുവാൻ യോഗ്യങ്ങളായ, താൻലോകാൻ ഏവഭജന്തു=ആ ലോകങ്ങളെത്തന്നെ ഭജിക്കട്ടെ.

യാതൊരു മനുഷ്യന്മാർ മരണസമയത്തിൽ മാത്രം, അറിവോടുകൂടാതെയെങ്കിലും ഹേ രാമ! നിന്തിരുവടിയുടെ പാപഹരമായ നാമത്തെ (രാമനാമത്തെ) ഉച്ചരിക്കുന്നുവോ അവരും നിരന്തരയോഗാഭ്യാസമുള്ളവരാൽ പ്രാപിക്കപ്പെടുവാൻ യോഗ്യങ്ങളായ ആ ലോകങ്ങളെ പ്രാപിക്കട്ടെ.

നിരന്തരം യോഗം അഭ്യസിക്കുന്നവരും, അറിയാതെയാണെങ്കിൽ കൂടെ മരണസമയത്തിൽ മാത്രം രാമനാമം ഉച്ചരിക്കുന്നവരും ഒരേ ലോകത്തെ പ്രാപിക്കട്ടെയെന്നുള്ള ബ്രഹ്മവചനം രാമനാമ മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്നു. നിരന്തരം ഭഗവൽഭക്തി യോഗത്തിൽ രമിക്കുന്നവരും നാമസങ്കീത്തനം ചെയ്യുന്നവരും പരമശാന്തമായ പദത്തെ പ്രാപിക്കുമെന്ന കഥ പറയേണമോ എന്നാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്.

62. തതോതിഹൃഷ്ടാ ഹരിരാക്ഷസാദ്യാഃ
സ്പൃഷ്ട്വാജലം ത്യക്തകലേവരാസ്തേ
പ്രപേദിരേ പ്രാക്തനമേവരൂപം
യദംശജാസ്തൃക്ഷ ഹരീശ്വരാസ്തേ.

തതഃ അതിഹൃഷ്ടാഃ ഹരിരാക്ഷസാദ്യാഃ=അനന്തരം അധികം സന്തോഷിച്ച വാനരന്മാർ, രാക്ഷസന്മാർ, മുതലായവർ, ജലംസ്പൃഷ്ട്വാ=ജലം സ്പർശിച്ചിട്ട്, ത്യക്തകലേവരാഃതേ=ത്യജിക്കപ്പെട്ട ശരീരത്തോടുകൂടിയ അവർ, പ്രാക്തനം ഏവരൂപം=മുമ്പുണ്ടായിരുന്ന രൂപത്തെത്തന്നെ, പ്രപേദിരേ=പ്രാപിച്ചു, തേഋക്ഷ ഹരീശ്വരാഃ=ആ ഋക്ഷന്മാരും വാനരവീരന്മാരും, യദംശജാഃ=യാതൊരുത്തരുടെ അംശത്തിൽനിന്നു ജനിച്ചവരായിരുന്നുവോ.

അനന്തരം അതീവസന്തുഷ്ടന്മാരായ വാനരന്മാർ, രാക്ഷസന്മാർ' മതലായവർ, സരയൂനദിയിലെ ജലം സ്പർശിച്ചു പരിശുദ്ധന്മാരായി ശ

രീരം ഉപേക്ഷിച്ചിട്ട്, അവർ ഓരോരുത്തരും ഏതേതു ദേവന്മാരുടെ അംശങ്ങളിൽനിന്ന് ഭൂമിയിൽ അവതരിച്ചുവോ, ആ ദേവന്മാരുടെ രൂപത്തോടു ലയിക്കയും ചെയ്തു.

63. പ്രഭാകരംപ്രാപ ഹരിപ്രവീരഃ
സുഗ്രീവആദിത്യജ വീര്യവത്വാത്
തതോവിമഗ്നാഃ സരയൂജലേഷു
നരാഃപരിത്യജ്യ മനുഷ്യദേഹം
ആരുഹ്യദിവ്യാ ഭരണാവിമാനം
പ്രാപുസ്തദാതേ സാന്തനികാഖ്യലോകാൻ.

ഹരിപ്രവീരഃ സുഗ്രീവഃ=വാനരന്മാരിൽ പ്രകൃഷ്ടമായ ബലത്തോടുകൂടിയ സുഗ്രീവൻ, ആദിത്യജ വീര്യവത്വാൽ=ആദിത്യനിൽനിന്നുത്ഭവിച്ച വീര്യത്തിൽനിന്നുണ്ടായവനായതുകൊണ്ട്, പ്രഭാകരം=സൂര്യനെ, പ്രാപ=പ്രാപിച്ചു, തതഃ സരയൂജലേഷു=അനന്തരം സരയൂജലത്തിൽ, വിമഗ്നാഃനരാഃ=മുങ്ങിയ നരന്മാർ, മനുഷ്യദേഹം പരിത്യജ്യ=മനുഷ്യദേഹത്തെ പരിത്യജിച്ചിട്ട്, ദിവ്യാഭരണാഃ=ദിവ്യമായ ആഭരണത്തോടു കൂടിയവരായിട്ട്, വിമാനം ആരുഹ്യ=വിമാനത്തെ ആരോഹണം ചെയ്തിട്ട്, തേ=അവർ, സാന്തനികാഖ്യലോകാൻ=സാന്തനികമെന്നു പേരായ ലോകങ്ങളെ, പ്രാപുഃ തദാ=പ്രാപിക്കയും ചെയ്തു.

വാനരാധിപതിയായ സുഗ്രീവൻ ആദിത്യവീര്യജാതനായതുകൊണ്ട് സൂര്യനിൽ ലയിച്ചു. ഇങ്ങിനെ ഓരോരുത്തരും അവരവരുടെ കാരണത്തിൽ ചെന്നുചേൻവെന്നു ധരിക്കേണം. അനന്തരം രാമനെ അനുഗമിച്ചിരുന്ന മനുഷ്യന്മാർ സരയൂനദിജലത്തിൽ അവരുടെ മനുഷ്യശരീരങ്ങളെ ഉപേക്ഷിച്ചു. ഉടനെ അവർ ദിവ്യാഭരണങ്ങൾ ധരിച്ചു ദിവ്യശരീരങ്ങളുള്ളവരായിട്ട് വിമാനത്തിൽ കയറി സാന്തനികമെന്നു പേരായ പുണ്യലോകങ്ങളെ പ്രാപിച്ചു.

64. തിര്യക്പ്രജാതാ അപി രാമദൃഷ്ടാ
ജലം പ്രവിഷ്ടാദിവമേവയാതാഃ
ദിദൃക്ഷവോ ജാനപദാശ്ച ലോകാ
രാമം സമാലോക്യ വിമുക്തസംജ്ഞാഃ

65. സ്മൃത്വാ ഹരിം ലോകഗുരും പരേശം
സ്പൃഷ്ട്വാ ജലം സർവമപോഹ്യരംജഃ
ഹിത്വാവപുർദേവോത്തമമാഹശുഭഃ
ശ്രീരാമചന്ദ്രസ്യ കഥാവശേഷം.

തിൎയ്യക് പ്രജാതാഃ അപി=തിൎയ്യഗ്യോനികളിൽ ജനിച്ചവരും, രാമദൃഷ്ടാഃ=രാമനാൽ ദൎശിക്കപ്പെട്ടവരും, ജലം പ്രവിഷ്ടാഃ=ജലത്തെ പ്രവേശിച്ചവരുമായിട്ട്, ദിവം ഏവ=സ്വൎഗ്ഗത്തെത്തന്നെ, യാതാഃ=യാനം ചെയ്തു, ദിദൃക്ഷവഃ=കാണ്മാനാഗ്രഹിച്ച്, ജാനപദാഃ ലോകാഃ=ഗ്രാമനിവാസികളായ ജനങ്ങളും; രാമം സമാലോക്യ=രാമനെ നോക്കീട്ട്, വിമുക്തസംജ്ഞാഃ=ബാഹ്യബോധം മറന്നവരായിട്ട്, ലോകഗുരും പരേശം ഹരിം സ്മൃത്വാ=ലോകഗുരുവും പരമേശ്വരനുമായ ഹരിയെ സ്മരിച്ചിട്ട്, ജലം സ്പൃഷ്ട്വാ=ജലത്തെ സ്പൎശിച്ചിട്ട്, അഞ്ജഃ സ്വൎഗ്ഗം അവാപുഃ=ആയാസംകൂടാതെ സ്വൎഗ്ഗത്തെ പ്രാപിച്ചു, ശ്രീരാമചന്ദ്രസ്യ=ശ്രീരാമചന്ദ്രന്റെ, കഥാവശേഷം ഉത്തരം=അവശിഷ്ടകഥാഭാഗമായ ഉത്തരകാണ്ഡത്തെ, ഏതാവത് ഏവ=ഇത്രമാത്രമേ, ശംഭുഃ ആഹ=ശിവൻ പറഞ്ഞിട്ടുള്ളു.

രാമനെ അനുഗമിച്ചിരുന്ന മൃഗാദിവൎഗ്ഗങ്ങളെയും, ശ്രീരാമചന്ദ്രൻ കരുണയോടുകൂടെ കടാക്ഷിച്ചതിനാൽ അവയും സരയൂനദീജലത്തിലിറങ്ങി ശരീരങ്ങളെ പരിത്യജിച്ചശേഷം സ്വൎഗ്ഗത്തെത്തന്നെ പ്രാപിച്ചു. കാണ്മാനായ്വന്നിരുന്ന ഗ്രാമനിവാസികളായ ജനങ്ങളും, ലോകഗുരുവും പരമേശ്വരനുമായ ശ്രീരാമചന്ദ്രന്റെ ദിവ്യമംഗളവിഗ്രഹത്തെ കണ്ടുകൊണ്ടുതന്നെ സകല ലൌകികവിഷയങ്ങളെയും മറന്നു. നദീജലത്തെ സ്പൎശിച്ചു ലേശവും കഷ്ടംകൂടാതെ സ്വൎഗ്ഗത്തെ പ്രാപിച്ചു. ഇങ്ങിനെ താരകമൂൎത്തിയായ ശ്രീരാമചന്ദ്രനെ സ്മരിക്കുക, അനുഗമിക്കുക, കാണുക, എന്നിങ്ങിനെ ഏതെങ്കിലുംവിധത്തിൽ സംബന്ധിച്ചിരുന്ന പക്ഷിമൃഗാദികൾകൂടെ അനായാസേന പുണ്യലോകങ്ങളെ പ്രവേശിച്ചു. ഇത്രത്തോളം മാത്രമെ ശ്രീരാമന്റെ കഥാശേഷം അടങ്ങിയിരിക്കുന്ന ഉത്തരകാണ്ഡത്തിൽ ശ്രീശിവൻ അരുളിച്ചെയ്തിട്ടുള്ളു.

66. യഃ പാദമപ്യത്ര പഠേൽ സപാപാൽ
വിമുച്യതേ ജന്മസഹസ്രജാതാത്
ദിനേദിനേ പാപചയംപ്രകുൎവൻ
പഠേന്നരഃ ശ്ലോകമപീഹഭക്ത്യാ
വിമുക്തസൎവ്വാഘചയഃ പ്രയാതി
രാമസ്യ സാലോക്യമനന്യലഭ്യം

അത്ര പാദം അപി=ഇതിലെ പാദമാത്രത്തെയെങ്കിലും, യഃ പഠേൽ=യാതൊരുവൻ പഠിക്കുമോ, സഃ=അവൻ, ജന്മസഹസ്രജാതാൽ പാപാതൊരുവൻ പഠിക്കുമോ

പാൽ=സഹസ്രം ജന്മങ്ങളിൽ സംഭവിച്ച പാപത്തിൽ നിന്നും, വിമുച്യതേ=വിമോചിക്കപ്പെടും, ദിനേ ദിനേ=ദിവസന്തോറും, പാപചയംപ്രകുർവൻ നരഃ=അധികം പാപത്തെ ചെയ്യുന്ന മനുഷ്യൻ, ഇഹ ശ്ലോകം അപി=ഇതിലെ ഒരു ശ്ലോകമെങ്കിലും, ഭക്ത്യാ പഠേത്=ഭക്തിയോടുകൂടെ പഠിക്കേണം, വിമുക്ത സർവാഘചയഃ=സർവ പാപസമൂഹത്തിൽ നിന്നും വിമുക്തനായിട്ട്, അനന്യലഭ്യം=അന്യൎക്ക ലഭിപ്പാൻ സാധിക്കാത്തതായ, രാമസ്യ സാലോക്യം=രാമന്റെ സാലോക്യത്തെ, പ്രയാതി=പ്രയാണം ചെയ്യും.

ഈ രാമായണത്തിലെ ഒരു ശ്ലോകത്തിന്റെ നാലിലൊരംശമെങ്കിലും ഏതൊരുവൻ പഠിക്കുമോ അവൻ അനേകജന്മങ്ങളിൽ ചെയ്ത പാപത്തിൽ നിന്ന മുക്തനായ്ഭവിക്കും. ജന്മാന്തരകൃതപാപക്ഷയകഥയിരിക്കട്ടെ. ഈ ജന്മത്തിൽത്തന്നെ പ്രതിദിവസം അധികമധികം പാപം ചെയ്യുന്ന മനുഷ്യൻ ഇതിലെ ഒരു ശ്ലോകമെങ്കിലും ഭക്തിപൂർവം പഠിക്കുന്നതായാൽ സർവ പാപസമൂഹത്തിൽ നിന്നും വിമുക്തനായിട്ട് അന്യൎക്ക ലഭിപ്പാൻ പ്രയാസമുള്ളതായ രാമന്റെ സാലോക്യമുക്തിയെ പ്രാപിക്കും.

67. ആഖ്യാനമേതദ്രഘുനായകസ്യ
കൃതംപുരാ രാഘവചോദിതേന
മഹേശ്വരേണാപ്ത ഭവിഷ്യദത്ഥം
ശ്രുത്വാ തുഷ്യതി രാമഃ പരിതോഷമേതി.

രാഘവചോദിതേന=രാഘവനാൽ പ്രേരിക്കപ്പെട്ട, മഹേശ്വരേണ=പരമേശ്വരനാൽ, ആപ്തഭവിഷ്യദത്ഥം=വ്യാപിക്കപ്പെട്ടിരിക്കുന്ന ഭവിഷ്യൽകാൎയ്യത്തോടുകൂടിയ, രഘുനായകസ്യ ഏതത് ആഖ്യാനം=രാമന്റെ ഈ കഥയെ, ശ്രുത്വാ=ശ്രവിച്ചിട്ട്, രാമഃ=രാമൻ, പരിതോഷം ഏതി=സന്തോഷത്തെ പ്രാപിക്കും.

ശ്രീരാമനിലുള്ള ഭക്തിയാൽ പ്രേരിക്കപ്പെട്ട ഭഗവാൻ ശ്രീശിവൻ സംഭവിപ്പാൻ പോകുന്ന കാൎയ്യങ്ങൾകൂടെ അടങ്ങിയിരിക്കുന്ന ശ്രീരാമചരിതത്തെ ലോകാനുഗ്രഹത്തിന്നായിട്ട് കീൎത്തിച്ചു. ഇതിനെ ലോകത്തിൽ ഏതൊരുവൻ ഉച്ചരിക്കുകയോ കേൾക്കുകയോ ചെയ്യുന്നുവോ അവനിൽ ശ്രീരാമൻ സന്തോഷിക്കും. അതിനാൽ അവന്നു സൎവാഭീഷ്ടലാഭവും അന്തേ മുക്തിയും ഉണ്ടാകുമെന്നു സാരം.

68. രാമായണം കാവ്യമനന്തപുണ്യം
ശ്രീശങ്കരേണാഭിഹിതം ഭവാന്യൈ
ഭക്ത്യാപഠേദ്യഃ ശൃണുയാൽസപാപൈ
വിമുച്യതേ ജന്മശതോത്ഭവൈശ്ച

ശ്രീശങ്കരേണ=ശ്രീശിവനാൽ, ഭവാന്യൈ=ഭവാനിക്കായ്ക്കൊണ്ട്, അഭിഹിതം=പറയപ്പെട്ടതും, അനന്തപുണ്യം=അവധിയില്ലാത്തതായ പുണ്യത്തെ ജനിപ്പിക്കുന്നതുമായ, രാമായണം കാവ്യം=രാമായണകാവ്യത്തെ, യഃ=യാതൊരുവൻ, ഭക്ത്യാപഠേത്=ഭക്തിയോടുകൂടെ പഠിക്കുകയോ, ശൃണുയാത്=ശ്രവിക്കുകയോ ചെയ്യുമോ, സഃ=അവൻ, ജന്മശതോത്ഭവൈഃ പാപൈഃ=അനേകജന്മങ്ങളിൽ സംഭവിച്ച പാപങ്ങളാൽ, വിമുച്യതേ=വിമോചിക്കപ്പെടും.

ശ്രീശിവൻ ശ്രീപാൎവ്വതീദേവിയോടരുളിച്ചെയ്തതും, അപരിമിതമായ പുണ്യത്തെ ജനിപ്പിക്കുന്നതുമായ രാമായണകാവ്യത്തെ എതൊരുവൻ ഭക്തിപൂൎവ്വം കീൎത്തിക്കുകയൊ കേൾക്കുകയൊ ചെയ്യുമോ അവൻ ബഹുജന്മങ്ങളിൽ ചെയ്ത പാപങ്ങളിൽനിന്ന് മുക്തനായ്ഭവിക്കും.

69. അദ്ധ്യാത്മരാമം പഠതശ്ചനിത്യം
ശ്രോതുശ്ചഭക്ത്യാ ലിഖിതുശ്ചരാമഃ
അതിപ്രസന്നശ്ച സദാസമീപേ
സീതാസമേതഃ ശ്രിയമാതനോതി.

അദ്ധ്യാത്മരാമം=അദ്ധ്യാത്മരാമായണത്തെ, നിത്യംപഠതഃ ശ്രോതുഃ ച=നിത്യവും പഠിക്കുകയും ശ്രവിക്കുകയും, ലിഖിതുഃ=എഴുതുകയും ചെയ്യുന്നവന്റെ പേരിൽ, അതിപ്രസന്നഃരാമഃ=അധികം പ്രസാദിച്ച രാമൻ, സദാസമീപേ=എപ്പോഴും സമീപത്തിൽ, സീതാസമേതഃ=സീതാസഹിതനായിട്ട്, ശ്രിയംആതനോതി=ശ്രീയിനെ വിസ്തരിക്കുന്നു.

അദ്ധ്യാത്മരാമായണത്തെ പ്രതിദിവസം കീൎത്തിക്കുകയോ കേൾക്കുകയോ, എഴുതുകയോ ചെയ്യുന്ന മനുഷ്യനെക്കുറിച്ച് എത്രയും സന്തോഷിക്കുന്ന രാമൻ സീതാസമേതനായിട്ട് എപ്പോഴും സമീപത്തുതന്നെ വസിച്ച് സമ്പൽസമൃദ്ധിയെ നൽകും.

70. രാമായണം ജനമനോഹരമാദികാവ്യം
ബ്രഹ്മാദിഭിഃ സുരവരൈരപി സംസ്തുതം ച
ശ്രദ്ധാന്വിതഃ പഠതിയഃ ശൃണുയാത്തുനിത്യം
വിഷ്ണോഃപ്രയാതി സദനം സ വിശുദ്ധദേഹഃ

ബ്രഹ്മാദിഭിഃ=ബ്രഹ്മാവു മുതലായ, സുരവരൈഃ അപി=ദേവശ്രേഷ്ഠന്മാരാൽ കൂടിയും, സംസ്തുതം=നന്നായ് സ്തുതിക്കപ്പെടുന്നതും, ജനമനോഹരം=ജനങ്ങളുടെ മനസ്സിനെ ഹരിക്കുന്നതുമായ, ആദികാവ്യം രാമായണം=ആദ്യത്തെ കാവ്യമായ രാമായണത്തെ, ശ്രദ്ധാന്വിതഃ=ശ്രദ്ധായുക്തനായിട്ട്, നിത്യംയഃ പഠതിശൃണുയാത്=യാതൊരുവൻ ദിവസന്തോറും പഠിക്കുകയോ ശ്രവിക്കുകയോ ചെയ്യുമോ, വിശുദ്ധദേഹഃസഃ=പരിശുദ്ധമായ് ദേഹത്തോടുകൂടിയ അവൻ, വിഷ്ണോഃ സദനം=വിഷ്ണുവിന്റെ സ്ഥാനത്തെ, പ്രയാതി=പ്രയാണം ചെയ്യും.

ബ്രഹ്മാവാദി ദേവശ്രേഷ്ഠന്മാർകൂടെ പുകഴ്ത്തുന്നതും ജനങ്ങളുടെ മനസ്സിനെ ആനന്ദിപ്പിക്കുന്നതും ആദികാവ്യവുമായ ഈ രാമായണത്തെ ശ്രദ്ധയോടുകൂടെ ഏതൊരു മനുഷ്യൻ നിത്യവും കീൎത്തിക്കുകയോ കേൾക്കുകയൊ ചെയ്യുമൊ. അന്തഃകരണപരിശുദ്ധി നിമിത്തം അവൻ ശ്രീവിഷ്ണുവിന്റെ സ്ഥാനത്തെ പ്രാപിക്കും.

ഇതി ശ്രീമദദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ഉത്തരകാണ്ഡേ നവമോധ്യായഃ

സമാപ്തമദ്ധ്യാത്മരാമായണം

ശുഭം.

